# വീരവാണി



4

ആഗമാനന്ദ സ്വാമികൾ

ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം, കാലടി




ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# വീരവാണി

(നാലാം ഭാഗം)

ശ്രീമദ് ആഗമാനന്ദസ്വാമികളുടെ
പ്രസംഗ സമാഹാരം

സംഗ്രഥനം : ശ്രീ ഗണാനന്ദസ്വാമികൾ




ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം
കാലടി – Pin–683 574
ഡി: എറണാകുളം

# പ്രസാധകക്കുറിപ്പ്

വീരവാണി ഒന്നും രണ്ടും വാല്യങ്ങൾ കേന്ദ്രഗവണ്മെൻറിൻെറ ധനസഹായത്തോടെ പ്രസിദ്ധീകരിച്ച ശേഷം തുടർന്നുള്ള രണ്ടു വാല്യങ്ങളുടെ പ്രസിദ്ധീകരണത്തിനു് സഹായധനം ആവശ്യപ്പെട്ടുകൊണ്ടു് എഴുതുകയും ഗവണ്മെൻറു് മുൻപോലെ ഗ്രാൻറു് അനുവദിക്കുകയും ചെയ്തു. മൂന്നാം വാല്യത്തിനു മുഖവുര എഴുതുമ്പോൾ 1993 ഏപ്രിൽ മാസത്തിൽ മൂന്നും നാലും വാല്യങ്ങളുടെ പ്രകാശനം നടത്താൻ സാധിക്കുമെന്നു് ഞങ്ങൾ പ്രത്യാശിച്ചെങ്കിലും പല കാരണങ്ങളാലും അതിനു സാധിച്ചില്ല. പ്രസ്സിലെ ജോലിത്തിരക്കും ഞങ്ങളുടെ കൃത്യാന്തരബാഹുല്യതയും ലേഖനങ്ങളുടെ കൈയെഴുത്തുപ്രതി തയ്യാറാക്കാനുള്ള താമസവും അതിൽ പ്രധാനഘടകങ്ങളാണു്. മൂന്നാംവാല്യത്തിലെ ഇരുന്നൂറോളം പേജുകളിലേക്കും നാലാംവാല്യത്തിനുവേണ്ട അഞ്ഞൂറു പേജുകളിലേക്കും ആവശ്യമായ മുഴുവൻ ലേഖനങ്ങളും തെരഞ്ഞെടുക്കുന്നതിനുള്ള ശ്രമം അത്ര ലഘുവായിരുന്നില്ല.

മൂന്നു വാല്യങ്ങളിലെ സ്വാമികളുടെ പ്രസംഗങ്ങളിലും ലേഖനങ്ങളിലും അടങ്ങിയിരിക്കുന്ന വൈവിദ്ധ്യമാന്ന പ്രതിപാദ്യവിഷയങ്ങളെ വിദ്യാഭ്യാസവും മതവും, സംസ്കൃതവിദ്യാഭ്യാസവും സനാതനധർമ്മബോധവും, ഗീതയുടേയും, ഉപനിഷത്തുകളുടേയും സന്ദേശം, ഭാരതീയ ദർശനങ്ങളും അദ്വൈതവും, മതവും സാമുദായസേവനവും, മതവും ഇന്നത്തെ വിഷമപ്രശ്നങ്ങളുടെ പരിഹാരവും, രാമകൃഷ്ണ—വിവേകാനന്ദ സന്ദേശവും ഭാരതീയനവോത്ഥാനവും, മതസാമുദായികരംഗങ്ങളിൽ ശ്രീനാരായണഗുരുസ്വാമികളുടെ സംഭാവന, കേരളത്തിൻെറ ഭാവിയും ശ്രീശങ്കരസിദ്ധാന്തപ്രചരണവും, സർവ്വമതസമന്വയവും ശ്രീരാമകൃഷ്ണദേവനും, സ്വതന്ത്രഭാരതവും വേദാന്തവും, മതവും രാജ്യതന്ത്രവും, ശരിയായ മതപഠനവും മതമൈത്രിയും, ഭൗതികാഭിവൃദ്ധിയും പരമപുരുഷാർത്ഥസിദ്ധിയും ഇത്യാദിശീർഷകങ്ങളിൽ നമുക്കു തരംതിരിക്കാം.

ഈ നാലാംവാല്യത്തിലേക്കു് തെരഞ്ഞെടുത്ത ലേഖനങ്ങൾ സമാനവിഷയങ്ങളെപ്പററിയാണെങ്കിലും വിഭിന്നദേശകാല പരിതഃസ്ഥിതികളിൽ അവതരിപ്പിച്ചിട്ടുള്ളവയാകയാൽ വിഭിന്നങ്ങളും, വിഷയസാദൃശ്യത്തിലും ആവർത്തനവിരസങ്ങളാകാത്തവയും ആണു്. അവ വിശദാംശങ്ങളിൽ വൈവിദ്ധ്യമുള്ളവയായിരിക്കാൻ ഞങ്ങൾ നിഷ്കർഷിച്ചിട്ടുണ്ടു്.

പ്രത്യേകമായ തയ്യാറെടുപ്പുകളൊന്നും കൂടാതെ പ്ലാററ്ഫോറത്തിൽ പ്രവേശിക്കുന്നതിനു് ഏതാനും നിമിഷങ്ങൾക്കു മുമ്പു് തുണ്ടു കടലാസ്സിൽ കുറിക്കുന്ന സൂചീപത്രത്തെ അടിസ്ഥാനമാക്കി തൻെറ അപാരവിജ്ഞാനസാഗരത്തിൽനിന്നു് നിർഗമിക്കുന്ന ചിന്താതരംഗങ്ങൾ, വളരെ സമയം നീണ്ടുനിൽക്കുന്ന പ്രസംഗമാണെങ്കിൽപോലും ഒരു നൈയായികനെപ്പോലെ പ്രതിജ്ഞ, ഹേതു, ഉദാഹരണ ഉപനയ, നിഗമനങ്ങളാകുന്ന പഞ്ചാവയവവാക്യങ്ങളിൽ നിബന്ധിച്ചു് യുക്തിഭദ്രമാക്കുന്നതായി നമുക്കു കാണാം.

വിമർശനപടുവായ സ്വാമികൾ മതത്തേയും മതാഭാസത്തേയും വേർതിരിച്ചു് കാണിക്കുമ്പോൾ, വിവിധ മതാനുയായികളിൽ

കാണുന്ന അനാചാരങ്ങളേയും അത്യാചാരങ്ങളേയും എടുത്തുകാണിക്കു മ്പോഠം പക്ഷപാതരഹിതമായ നിലപാടാണ് സ്വീകരിച്ചിട്ടുള്ളതു്. മതങ്ങളുടെ പഠനത്തിൽക്കൂടി ''മത''ത്തിനതീതനായ മനുഷ്യനെ നിർമ്മിക്കുന്ന ഒരു ആചാര്യനെയാണ് സ്വാമികളിൽ നമുക്കു കാണാൻ കഴിയുന്നതു്. അദ്ദേഹത്തിൻെറ പ്രസംഗങ്ങളുടേയും പ്രവർത്തനത്തി ൻേറയും അന്തർധാര വിവേകാനന്ദസ്വാമികഠം നിർദ്ദേശിക്കുന്ന ''സ ഹായിക്കുക, കലഹം അവസാനിപ്പിക്കുക, സാരാംശം സ്വാംശീക രിക്കുക, നശിപ്പിക്കാതിരിക്കുക, സമവായവും ശാന്തിയുമാണ് വേ ണ്ടതു്, അഭിപ്രായഭിന്നതയല്ല'' എന്നീ ഉദാരചിന്താഗതിയിലധി ഷ്ഠിതമാണെന്നു കാണാം.

ആഗമാനന്ദസ്വാമികളുടെ പ്രസംഗസമാഹാരമെന്ന ഗ്രന്ഥപര മ്പര സമ്പൂർണ്ണമാകണമെങ്കിൽ ഇനിയും ഒന്നിലധികം വാല്യങ്ങഠം വേണ്ടിവരും. അദ്ദേഹവുമായി ഏതെങ്കിലും വിധത്തിൽ പരിചയ പ്പെട്ടിട്ടുള്ള സുഹൃത്തുക്കളും ആരാധകരും അയച്ചുതന്നിട്ടുള്ള ആനുസ്മര ണങ്ങഠം സ്ഥലപരിമിതിയും ഈ വാല്യം പുറത്തിറക്കേണ്ട സമയ ബദ്ധതയും മൂലം അടുത്ത വാല്യം പ്രസിദ്ധീകരിക്കുമ്പോഠം അതിൽ ഉഠംപ്പെടുത്താമെന്ന് ആശിച്ചുകൊണ്ടു് തല്ക്കാലം മാററിവയ്ക്കുകയാണ്.

സ്വാമികളുടെ പ്രസംഗം കേഠംക്കാൻ വേണ്ടിവന്നാൽ മണിക്കൂ റുകളോളം കാത്തിരിക്കാറുള്ള ശ്രോതാക്കളെപ്പോലെ, വായനക്കാർ മൂന്നും നാലും വാല്യങ്ങഠം പ്രതീക്ഷിക്കുന്നുണ്ടാകുമെന്ന് ഞങ്ങഠംക്കറി യാം. മുൻവാല്യങ്ങളെപ്പോലെ ഈ രണ്ടു വാല്യങ്ങളും സഹൃദയസമ ക്ഷം അവതരിപ്പിക്കാൻ ഞങ്ങഠംക്കു് അതിയായ സന്തോഷമുണ്ടു്.

മൂന്നും നാലും വാല്യങ്ങളുടെ കയ്യെഴുത്തുപ്രതി തയ്യാറാക്കുന്നതി ലും പ്രൂഫ് നോക്കുന്നതിലും ഞങ്ങളെ സഹായിച്ച ശ്രീ പി. ഇ. ഭാസ്കരമേനോൻ അവർകളോടും എഡിറേറാറിയൽ ബോർഡിലിരു ന്നു് ഞങ്ങളെ സഹായിച്ച ശ്രീമദ് മുദാനന്ദ സ്വാമികളോടും വേദാ ന്തശിരോമണി എ. ശങ്കരശർമ്മ അവർകളോടും വളരെ ഭംഗിയായി അച്ചടിച്ചുതന്ന ''മാതൃഭൂമി''യോടും ആകർഷകമായ രീതിയിൽ ഇതി ൻെറ കവർ തയ്യാറാക്കിത്തന്ന മോഡേൺഗ്രാഫിക്സ് അച്ചുക്കൂടക്കാരോ ടും, ഉദാരമായ ധനസഹായംകൊണ്ടു് ഈ പ്രയത്നം സാധിതപ്രായ മാക്കിത്തന്ന കേന്ദ്രഗവണ്മെൻറിനോടും ഞങ്ങഠംക്കുള്ള നിസ്സീമമായ കൃതജ്ഞത രേഖപ്പെടുത്തുന്നു.

ഈ കൈങ്കര്യം നിർവ്വഹിക്കാൻ സാധിച്ചതിൽ ഞങ്ങഠംക്കു് കൃതാർത്ഥതയുണ്ടു്. ഈ ഉപഹാരം ആചാര്യചരണങ്ങളിൽ വിനയ പൂർവ്വം സമർപ്പിക്കുന്നു. ഇതിൽ വന്നുപോയിട്ടുള്ള അച്ചടിപ്പിശകുകഠം തിരുത്തി വായിക്കാൻ ഒടുവിൽ ശുദ്ധിപത്രം ചേർത്തിട്ടുണ്ടു്. അനവ ധാനതമൂലം മറേറതെങ്കിലും തെററുകഠം വന്നിട്ടുണ്ടെങ്കിൽ അതെല്ലാം വായനക്കാർ ക്ഷമിക്കണമെന്നപേക്ഷിക്കുന്നു.

എന്നു്

ഗണാനന്ദ സ്വാമി,
അദ്ധ്യക്ഷൻ,
ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം.

കാലടി,
10–10–1993.

# വീരവാണിയ്ക്കൊരാമുഖം

## ആരായിരുന്നു ആഗമാനന്ദൻ?

വിഷ്ണുനാരായണൻ നമ്പൂതിരി

പ്രാതഃസ്മരണീയനായ ശ്രീമദ് ആഗമാനന്ദസ്വാമികൾ 1896-ൽ കരുനാഗപ്പള്ളിയിൽ ജനിച്ചു. കൃഷ്ണൻ നമ്പ്യാതിരി എന്നായിരുന്നു പൂർവ്വാശ്രമത്തിലെ നാമം. മാവേലിക്കരയിലും, തിരുവനന്തപുരത്തും, മദിരാശിയിലും പഠിച്ചു. ഭാരതീയവും, പാശ്ചാത്യവുമായ ഭാഷകളിലും, ശാസ്ത്രങ്ങളിലും നൈപുണ്യം നേടി. ഇരുപതാംവയസ്സിൽ വിധിപ്രകാരം വേട്ടു.

എങ്കിലും ആദ്ധ്യാത്മികരംഗത്തേക്ക് ചാഞ്ഞുചാഞ്ഞു പടന്ന മനസ്സ് മുപ്പതാംവയസ്സിൽ കരഗതമായ ചെങ്ങന്നൂർ ഹൈസ്കൂൾ അദ്ധ്യാപകപദവിയെ തിരസ്കരിപ്പിച്ചു. തുടന്ന് ശ്രീ രാമകൃഷ്ണമിഷനിൽ ചേന്നു. ക്രമേണ നിമ്മലാനന്ദസ്വാമിയിൽനിന്നു സന്യാസം സ്വീകരിച്ച് ആഗമാനന്ദനായി. വാരാണസിയിൽ താമസിച്ച് ന്യായമീമാംസാദികൾ അഭ്യസിച്ചു. മദിരാശിയിൽ വന്നു പ്രവത്തിച്ചു. 1935—ൽ കേരളത്തിൽ മടങ്ങിയെത്തി. വൈക്കം സത്യാഗ്രഹകാലത്തു് ജാതിയുടെ നിരത്ഥകതയെ പ്രാമാണികമായി സമത്ഥിച്ചുകാട്ടി, അവിടെനിന്നുതന്നെ, സുകൃതിയായ ശ്രീ പറയത്തു് ഗോവിന്ദമേനോൻ എന്ന ''നിമിത്തം''വഴി, ഈശ്വരനിയോഗം സ്വാമിജിയെ കാലടിയിൽ എത്തിച്ചു. ശ്രീരാമകൃഷ്ണാശ്രമവും അതോടനുബന്ധിച്ചുള്ള വിദ്യാലയ—ആയുർവ്വേദ ചികിത്സാലയ—അനാഥാലയ—പ്രസിദ്ധീകരണാലയങ്ങളുടെ സ്ഥാപനവും വഴി കാലടിക്ക് ലോകഭൂപടത്തിൽ സ്ഥാനം നൽകി.

അക്ഷീണമായ പ്രഭാഷണഗജ്ജിതങ്ങൾ വഴിക്കും അമൃതനിഷ്യന്ദിയായ ലേഖനവൃഷ്ടികൾ വഴിക്കും കേരളത്തിലെ ധാമ്മീക അന്തരീക്ഷത്തിൽ പുതിയ വിത്തും കൊയ്ത്തിനുമുള്ള അരങ്ങൊരുക്കി. ശ്രീശങ്കരകോളേജിനു് ജന്മം നൽകി; ചുവടുറയ്ക്കുന്നതുവരെ അതിനെ പോററിവളത്തി. 65—ാംവയസ്സിൽ നില്ക്കാത്ത മഹാപ്രസ്ഥാനത്തിനിടയ്ക്കുതന്നെ സമാധിയായി, അമൃതത്വം പ്രാപിച്ചു.

കേവലം ബാഹ്യദൃഷ്ടിക്ക് കാണാൻ കഴിയുന്ന മൂത്തകമ്മങ്ങളുടെ തന്നെ ചുരുങ്ങിയ ഒരു രൂപരേഖയാണ് മുകളിൽ കൊടുത്തതു്. സത്യത്തിൽ സ്വാമിജിയുടെ പ്രവൃത്തിയുടെ വിപുലതയും വൈശിഷ്ട്യവും മനസ്സിലാക്കണമെങ്കിൽ ശ്രീരാമകൃഷ്ണാശ്രമം വഴി കാലടിയിൽനിന്നു പുറത്തുവന്ന എണ്ണമററ ഗ്രന്ഥങ്ങളിലൂടെ മനസ്സു നടത്തണം. സനാതനധമ്മത്തെ നിർവ്വചിക്കുകയും, വ്യാഖ്യാനിക്കുകയും, പരിശോധിക്കുകയും, പരിഷ്കരിക്കുകയും, ഉദ്ഘോഷിക്കുകയും ചെ

* 1989—2—28ൽ കാലടി ബ്രഹ്മാനന്ദോദയം സ്കൂൾ വാർഷികത്തോടനുബന്ധിച്ച് ചെയ്ത പ്രസംഗം.

യ്യുന്ന പ്രാചീനവും, നവീനവുമായ എത്രയെത്ര അനർഘഗ്രന്ഥമാലകളാണ് ആ തപസ്വി നമുക്ക കോർത്തുകെട്ടിത്തന്നിട്ടുള്ളത്! ഒരു സർവ്വകലാശാലക്കോ, നൂറുകണക്കിന് പണ്ഡിത ഗവേഷകന്മാർ ഏകോപിച്ച പ്രവർത്തിക്കുന്ന ഒരു സ്ഥാപനത്തിനോ പോലും ഇന്നും ദുസ്സാദ്ധ്യമായ ഗവേഷണവും, എഡിററിങ്ങും, രചനയും, മുദ്രണവും ഒക്കെയാണ് അനന്യശരണനായ ഈ വേദാന്തകേസരി ഒററയ്ക്ക് ഉപാസനാബുദ്ധിയോടെ നിർവ്വഹിച്ചിട്ടുള്ളത്. അതും പണപ്പിരിവു തൊട്ട് കല്ലുകെട്ടിൻെറ മേലന്വേഷണംവരെയുള്ള കൃത്യാന്തരബഹുലതയുടെ നൂലാമാലകളിലൂടെ പോറലേല്ക്കാതെ താൻ കടന്നുപോന്ന മൂന്നുപതിററാണ്ടുകാലങ്ങളിൽ! അമാനുഷമായ ആ പ്രതിഭാവ്യവസായത്തെ തലകുനിച്ചാദരിക്കുക മാത്രമേ അല്പവിഭവവും വിസ്മയസ്തിമിതവുമായ ഇന്നത്തെ തലമുറയ്ക്ക് ചെയ്യാനാവൂ. ''അമൃതവാണി''യുടേയും അതിനെക്കൂടി തന്നിൽ ലയിപ്പിച്ചുകൊണ്ടുള്ള ''പ്രബുദ്ധകേരളത്തിൻേറയും ലഭ്യമായ വാല്യങ്ങൾ അത്രയും വായിച്ചെത്തിക്കുക; 'വീരവാണി' എന്ന ഗ്രന്ഥരൂപത്തിൽ സഞ്ചരിക്കുന്ന വൈദ്യുതപ്രഭാവമായ ആഗമാനന്ദ സാരസ്വതകണങ്ങളെ വാല്യം വാല്യമായി ഗ്രഹിച്ചുൾക്കൊള്ളുക; 'വേദപ്രാമാണ്യം', 'കേരളത്തിൻെറ ഭാവി' തുടങ്ങിയ കൃതിരത്നങ്ങളെ മനഃപാഠമാക്കി ത്രിസന്ധ്യകളിലും മനനം ചെയ്യുക ഇതൊക്കയാണ്, നമുക്കവേണ്ടി സ്വന്തം ജീവിതത്തെ ചമതപോലെ ചുട്ടെരിച്ച് വെളിച്ചംപകന്ന ആ പുണ്യപുരുഷൻെറ സ്മരണയെ നിലനിർത്തുവാൻവേണ്ടി നാം ഇന്നു ചെയ്യേണ്ടതു്.

എന്നാൽ കൃതികളുടെ സംഖ്യയോ വലുപ്പമോ അല്ലല്ലോ കർത്താവിൻെറ മഹത്വത്തെ നിർണ്ണയിക്കുന്നതു്. അവയിലൂടെ ഊറിനിറയുന്ന സംസ്കാരസത്തയാണ് അവയുടെ യഥാർത്ഥമൂല്യം. ആ മൂല്യത്തിൻെറ പ്രസക്തിയാകട്ടെ, ഇന്ന് ഇവിടെ നാം ശ്വസിക്കുന്ന ഈ ജീവിത സന്ദർഭത്തിൽ അതിനുള്ള പ്രയോഗക്ഷമതയും.

ചെറുപ്പം മുതൽ ശ്രീ വിവേകാനന്ദ വചനങ്ങളാൽ ആകൃഷ്ടനായി ശ്രീരാമകൃഷ്ണമിഷൻെറ സന്യാസി സംഘത്തിലെ അഗ്രഗാമികളിൽ ഒരാളായിത്തീന്ന സ്വാമിജി സ്വാഭാവികമായും സർവ്വമതസമന്വയം എന്ന ആദർശത്തെയാണ് തൻെറ സന്ദേശസാരമായി പ്രക്ഷേപിച്ചിട്ടുള്ളതു്. വിശാലമായ ലിഖിത സാമഗ്രികളുടെ സശ്രദ്ധമായ പഠനവും സത്യശോധനയും വഴി, എല്ലാ മതങ്ങളുടേയും ലക്ഷ്യം ഒരേ സാക്ഷാത്കാരമാണെന്ന് സ്വാമിജി അറിഞ്ഞു. 1936—ൽ കണ്ണൂർ സർവ്വധർമ്മസമ്മേളനത്തിൽ സനാതനമതത്തെ പ്രതിനിധാനം ചെയ്തുകൊണ്ട് സ്വാമിജി ചെയ്ത പ്രസംഗത്തിൽ വ്യത്യസ്തമായ മതസമീപനങ്ങളെ അതതു് ശൈലിയിൽ വിശകലനം ചെയ്യുകയും താരതമ്യാത്മകമായി വിലയിരുത്തുകയും ചെയ്തിട്ടുണ്ട്. എന്നാൽ ശ്രീരാമകൃഷ്ണദാസനായ സ്വാമിജിക്ക് ഇപ്പറഞ്ഞകാര്യം കേവലം ബുദ്ധിഗമ്യമായ ഒരു അറിവു മാത്രം ആയിരുന്നില്ല. സാധനയുടെ അഗാധപ്രവാഹങ്ങളിലൂടെ ഒഴുകിത്താണ് ചെന്നനുഭവിക്കാനുള്ള മഹത്തായ ഒരു ഐക്യാനുഭൂതിയായിരുന്നു ആ സമന്വയം. അവിടെ മതങ്ങൾ

മാത്രമല്ല, ശരീര ചേതനാദി ബന്ധങ്ങൾ അത്രയും അസ്തമിക്കുന്നു. അടിസ്ഥാനപരമായ നിർബന്ധചൈതന്യത്തെ, ഏകതയെ, സാമ്യാവസ്ഥയെ ജാജ്വല്യമാനവും ലോകഭാസ്സുരവും ആയ ഏകഭാവത്തെയാണ് ആ മഹാപുരുഷൻ സാക്ഷാത്കരിച്ചതു്. ''തതോ ന വിജുഗുപ്സതേ'' എന്നു് ഉരുവിട്ടുകൊണ്ടല്ലാതെ, അവിടെനിന്നു് ഒരു കർമ്മപ്രപഞ്ചത്തിലേയ്ക്കു് ഉണരുവാൻ ആ യോഗിക്കു് സാദ്ധ്യമല്ല. ആകയാൽ വിമതവിദ്വേഷത്തിന്റെ ലാഞ്ഛനപോലും, നിർഭയവും ധീരവുമായ ആ വിമർശക വൈഖരിയിൽ ആർക്കും കേൾക്കാനും കഴിയില്ല.

ഇവിടെ പക്ഷേ മററൊന്നു് ശ്രദ്ധിക്കാനുണ്ടു്. ''ലോകത്തിൽ തനിക്കു മീതെ ഉയരുന്നതിനും തന്റെ പിടിവിട്ടു് ഉയർന്നുകൊള്ളുന്നതിനും മനുഷ്യരോടു് ഉപദേശിച്ചിട്ടുള്ള ഏകഗ്രന്ഥം വേദമാണു്'' എന്ന വാസ്തവം അദ്ദേഹം വിസ്മരിച്ചില്ല അനുയായികളെ വലയിട്ടു പിടിച്ചു് ആളെക്കൂട്ടി സംഘബലം ഉറപ്പിക്കുക; എന്നിട്ടു് ജനങ്ങളെ തമ്മിൽ തല്ലിച്ചു് ദരിദ്രപീഡനവും സ്വാർത്ഥപൂരണവുംകൊണ്ടു് സ്വന്തം പ്രാമാണ്യം ഉറപ്പിക്കുക എന്ന സംഘടിത മതത്തിന്റെ പ്രവർത്തനശൈലിയെ സ്വാമിജി തികച്ചും വെറുത്തു് സന്ധിയില്ലാത്ത ഭാഷയിൽ ആവക കുത്സിതശ്രമങ്ങളെ വെല്ലുവിളിച്ചുപോന്നു. ''കേരളത്തിന്റെ ഭാവി''യെപ്പററി ദില്ലിയിൽവച്ചു് 1955–ൽ ചെയ്ത ഹൃദയസ്പൃശിയായ പ്രഭാഷണത്തിൽ, മനംനൊന്തു് ഇങ്ങനെ ചോദിച്ചു. ''കേരളത്തിലെ ഇന്നത്തെ സ്ഥിതി എന്താണു്? പാവങ്ങൾ പട്ടിണികൊണ്ടു് മരിക്കയാണു്. അതേസമയത്തു് മതത്തിന്റെ പേരിലും ഭാര്യയുടേയും മക്കളുടേയും ആഡംബരത്തിന്റെ പേരിലും ധനികന്മാർ പണം ചെലവിട്ടു് വിനോദിക്കുകയും!'' സംഘടിത മതത്തിന്റെ കറുത്തമുഖം ഇങ്ങനെ ഞെട്ടിക്കുന്നവിധം അനാവരണം ചെയ്തിട്ടു് സ്വാമിജി ചോദിക്കുകയാണു്: ''പറയൂ, ഈ ആഡംബരത്തിൽ കഴിയുന്നവർ നിരീശ്വരരോ, സേശ്വരരോ? ക്രിസ്തീയ മാഹമ്മദമത സംഘടനകളെ മാത്രമല്ല ഹൈന്ദവസംഘടനകളേയും സ്വാമിജി തന്റെ ചാട്ടവാറിൽനിന്നു് ഒഴിവാക്കിയിരുന്നില്ല. ''ബാലിയുടെ വാലിന്റെ നീളത്തേയും രാവണന്റെ തലയുടെ എണ്ണത്തേയും ആശ്രയിച്ചാണു് മതത്തിന്റെ മേന്മ ഇരിക്കുന്നതു്'' എന്നു കരുതി പ്രവർത്തിക്കുന്നവരെ അദ്ദേഹം കണക്കിനു ശകാരിക്കുന്നുണ്ടു്.

ഈ വക കാട്ടിലും പടപ്പിലും മുള്ളുകരടുകളിലുംനിന്നു് യഥാർത്ഥമതത്തെ ഇഴചേർത്തു് എടുത്തുകാട്ടിത്തരാൻ സ്വാമിജിക്കു് എന്നും ഉത്സാഹമായിരുന്നു. ''ധർമ്മഃ'' എന്ന വിശിഷ്ടമായ നാഗരഗ്രന്ഥം ആ ഉത്സാഹത്തിന്റെ ചിരസ്ഥായിയായ ഫലമത്രേ. എന്താണു് ആ ധർമ്മത്തിന്റെ പൊരുൾ? അതു് വേദചൈതന്യം തന്നെ. ഒരു കാലത്തു് വേദശിക്ഷ (ഉച്ചാരണശൈലി)യും വേദവ്യാകരണവും, വൈദികകല്പം (യജ്ഞക്രിയകൾ) എന്നപോലെ തന്നെ നാട്ടിൽ പരിചിതങ്ങളായിരുന്നു. അർത്ഥഗ്രഹണത്തിനും ഗൃഹസ്ഥന്മാർക്കെന്നപോലെ തന്നെ മുമുക്ഷുക്കൾക്കും അനുസന്ധാനത്തിനും വിഷമം ഉണ്ടായിരുന്നില്ല. ''അനേനാധീതേന അഹോരാത്രാൻ സന്ദധാമി'' എന്ന പ്ര

തിഞ്ഞ അക്ഷരംപ്രതി പാലിച്ച് പുണ്യലബ്ധമായ വ്യക്തിജീവിതത്തെ സമഷ്ടിയുടെ ഐശ്വര്യത്തിനും തന്റെ പുരുഷാർത്ഥപ്രാപ്തിക്കും ഉതകുന്നവിധം വിനിയോഗിക്കാൻ അന്നു തടസ്സമില്ലായിരുന്നു. സഹസ്രാബ്ദങ്ങൾ കഴിഞ്ഞതോടെ മട്ടും മാതിരിയും എന്നപോലെ മൊഴിയും മാറിപ്പോയി. കർമ്മകാണ്ഡവും അതിലൂടെ നിഗൂഢമായി ജ്ഞാനകാണ്ഡവും പ്രതിപാദിച്ചുപോന്ന വേദസംഹിതയിൽനിന്ന് ജ്ഞാനകാണ്ഡത്തിന് പ്രാമുഖ്യം നൽകുന്ന ദർശനങ്ങളെ വിചാര രമണീയവും പ്രതീകബന്ധുരവും ആയ ശൈലിയിൽ ആവിഷ്കരിക്കുന്ന വിശിഷ്ടമായൊരു വാങ്മയം വിടർന്നുവന്നു. ചെടിയുടെ സത്താംശം പൂവായി വിരിഞ്ഞു അററത്തു് കാണാവുന്നതുപോലെ. ഇപ്രകാരം വേദാന്തമായി ഉപനിഷത്തുക്കൾ ആവിർഭവിച്ചു. ''സദി–വിശരണേ'' എന്ന അർത്ഥപ്രപഞ്ചനം വഴി, അടുത്തെത്തി അഭ്യർത്ഥിക്കുന്ന ശ്രദ്ധാലുക്കൾക്കും ജിജ്ഞാസുക്കൾക്കും ആചാര്യന്മാർ നൽകിപ്പോന്ന പാഠങ്ങളാണ്, അഥവാ ആദ്ധ്യാത്മികതയുടെ advanced manuals ആണ് ഉപനിഷത്തുക്കൾ എന്നു സിദ്ധിക്കുന്നു. അവ വിരക്തമായ മാനസികാവസ്ഥ ഉള്ളവർക്കേ രുചിച്ചിരുന്നുള്ളു. ഗൃഹസ്ഥാശ്രമികൾക്കും അത്തരമൊരവസ്ഥ സുപ്രാപ്യമായിരുന്നു എന്ന കഥ പക്ഷേ വിസ്മരിക്കേണ്ടതില്ല.

ഉപനിഷത്തെന്ന മലക്കലയിലെ മധുകണങ്ങളാണ് ഗീതാമൃതമായി ശ്രീകൃഷ്ണഭഗവാൻ സഞ്ചയിച്ച് ഹൃദ്യമായ കാവ്യപാത്രത്തിൽ പകർന്നുവച്ചതു്. ഒരായിരത്താണ്ടിനുശേഷം ശങ്കരാചാര്യർ തന്റെ അദ്വൈതമതസ്ഥാപനത്തിലൂടെ സാധിച്ചതു് അതേ ദർശനത്തിന്റെ സ്ഫുടീകരണവും നവീകരണവും ആണ്.

മാണ്ഡൂക്യത്തിന് തന്റെ മഹാഗുരുവായ ഗൗഡപാദർ രചിച്ച കാരികകൾക്കും പ്രസ്ഥാനത്രയിക്കും ശങ്കരാചാര്യർ ഭാഷ്യമെഴുതി. ''സ്വയം ഉത്കൃഷ്ട തത്വശാസ്ത്രങ്ങൾ നിർമ്മിക്കുന്നതിനും ഒരു പുതിയ മതം സ്ഥാപിക്കുന്നതിനും ശക്തനായിരുന്നിട്ടും, ഇദ്ദേഹം കേവലം ഭാഷ്യകാരപദത്തെ അംഗീകരിച്ച് വേദചൈതന്യത്തെ പുനഃസ്ഥാപിക്കുകയാണ് ചെയ്തതു്'' എന്നു ഉപദർശിക്കുന്ന സ്വാമിജി തന്റെ മർമ്മം പിഴയ്ക്കാത്ത നോട്ടംകൊണ്ടു് മറെറാന്നുകൂടി ചൂണ്ടിക്കാട്ടുന്നു:– ''ശ്രീശങ്കരൻ ഭാഷ്യങ്ങളിൽ ശ്രുതി എന്നു പറഞ്ഞു് ഉദ്ധരിച്ചിട്ടുള്ളതെല്ലാം ഉപനിഷത്തിനെയാണ്''. ഇതേ ശ്രുതിസാരമാണ് ശ്രീരാമകൃഷ്ണ വിവേകാനന്ദരൂപരായ നരനാരായണന്മാരിലൂടെ ഇന്നു ''ലോകരക്ഷോപായ''മായി നമുക്കു ലഭിച്ചിട്ടുള്ളതും. ഇപ്രകാരം വേദചൈതന്യം എന്നാൽ ഉപനിഷത്തു്. ശാങ്കരമതവും, ശ്രീകൃഷ്ണമതവും അതാകുന്നു. ശ്രീരാമകൃഷ്ണമതവും അതുതന്നെ എന്നു് സാരവത്തായൊരു സമീകരണത്തിൽ സ്വാമിജി എത്തിച്ചേരുന്നു.

ഈ ശ്രുതിസാരത്തിൽ എങ്ങനെ ലോകത്തിലെ മതങ്ങളെ എല്ലാംകൂടി സമന്വയിക്കുന്നു? ക്രിസ്തുമതവും ഇസ്ലാംമതവും ശിഖമതവും എല്ലാം വൈദികമതങ്ങളാണ്. വേദാനുസാരികളാണ് എന്നു് തന്റെ സമകാലികനായ വി. കെ. നാരായണഭട്ടതിരിയെപ്പോലെ

ആഗമാനന്ദസ്വാമികളും സമർത്ഥിച്ചിട്ടുണ്ട്. വേദത്തിന്റെ സ്വരൂപമെന്തെന്നു് വ്യക്തമായി ഗ്രഹിച്ചാലേ ആ സമർത്ഥനം വിശദമാകൂ. സ്വാമിജിയുടെ വാക്കുകളിൽ തന്നെ ഞാനിതിനെ ഇങ്ങനെ സമാകലനം ചെയ്യട്ടെ.

''ഈശ്വരൻ എന്നതു് ഈ പ്രപഞ്ചത്തെ മുഴുവൻ അടക്കിഭരിച്ചു് സർവ്വാന്തര്യാമിയായി പ്രകാശിക്കുന്ന ധീശക്തിവിശേഷമാകുന്നു. സർവ്വവ്യാപകമായ ആ മനസ്സ് അനാദിയായി സൃഷ്ടി സ്ഥിതി സംഹാരം ചെയ്തുകൊണ്ടിരിക്കുന്നു.......സൃഷ്ടിക്കുമുമ്പു് സ്വരൂപജ്ഞാനം ആ സമഷ്ടി മനസ്സിന്റെ ഉള്ളിൽ ഒതുങ്ങിയിരുന്നു......സൃഷ്ടിക്കാൻ തുടങ്ങി. സൃഷ്ടിക്കേണ്ട വസ്തുവിനെപ്പററി ചിന്തിച്ച മാത്രയിൽതന്നെ ആ ജ്ഞാനം ഓർമ്മയിൽവന്നു. സൃഷ്ടിക്കേണ്ട രീതിയും സൃഷ്ടിച്ചാൽ അനന്തരം പ്രളയംവരെ ഉണ്ടാകുന്ന സകല മാററങ്ങളും സൃഷ്ടങ്ങളുടെ സ്ഥിതിഗതികളും പ്രവൃത്തി നിവൃത്തി മാർഗ്ഗങ്ങളും എല്ലാം ഓർമ്മയിൽ വന്നു. ഈ ജ്ഞാനമാണു് വേദം''.

''യഥാതഥ്യതോഽർത്ഥാൻ വ്യദധാത് ശാശ്വതീഭ്യഃസമാഭ്യഃ'' എന്ന ശ്രുതിവാക്യം ആണു് ഇവിടെ സ്വാമിജി ഇതഃ വിടർത്തിക്കാട്ടുന്നതു്. പിന്നെ നാനാമതങ്ങൾ എങ്ങനെയുണ്ടായി? ''ആത്മീയ സാധന ചെയ്യുന്നവൻ ചിത്തശുദ്ധിയുടെ ഒരു നിലയിലെത്തുമ്പോൾ വിശുദ്ധമായ ചിത്തം തന്നെ ധ്യേയരൂപം ഗ്രഹിച്ചു് പ്രപഞ്ചരഹസ്യങ്ങളെ സാധകനു് വെളിവാക്കിക്കൊടുക്കുന്നു''. ആ ധ്യേയവസ്തു വിഷ്ണുവെങ്കിൽ വിഷ്ണുരൂപം. സൂര്യനെങ്കിൽ സൂര്യരൂപം. യേശുവെങ്കിൽ യേശുരൂപം. ഓരോ മതവും ഇത്തരം പ്രത്യക്ഷങ്ങളത്രേ. ഇപ്രകാരം വേദം പ്രത്യക്ഷാനുഭവത്തിൽ ഉറപ്പിക്കപ്പെട്ടതും തന്മൂലം കഴിഞ്ഞതും ഇനി കടന്നുവരാനിരിക്കുന്നതുമായ എല്ലാ പ്രത്യക്ഷാനുഭവങ്ങൾക്കും—എന്നുവച്ചാൽ സകല മതങ്ങൾക്കും—ഇടം കൊടുക്കുന്നതുമാകുന്നു.

''തൈരയം ന വിരുധ്യതേ''

എന്തിനു മതം? അമ്മിക്കല്ലിലും ക്ഷൗരക്കത്തിയിലും അധിഷ്ഠിതമായ ധൂളീകരണ—നൈശിത്യാദി അഭിമാനദേവതകളെപ്പോലും വേദം അംഗീകരിച്ചു വാഴ്ത്തുന്നു.

നമഃ കൂപ്യായ ചാവട്ട്യായ ച<br>
കുലാലേഭ്യഃ കർമ്മാരേഭ്യശ്ച വോ നമഃ

എന്നാൽ ഈ ''ബാല്യഭാവ''ത്തിനുമപ്പുറം സമഷ്ടി ചൈതന്യസാക്ഷാത്കാരലീലകൾക്കും അപ്പുറം ത്രിഗുണങ്ങളെ അതിക്രമിക്കുന്ന ഒരവസ്ഥ—അതേപ്പററിയും വേദം പരാമർശിക്കുന്നുണ്ടു്. അവിടേക്കുള്ള വഴിയും ചൂണ്ടിക്കാട്ടുന്നുണ്ടു്.

''നിസ്ത്രൈഗുണ്യേ പഥി വിചരതാം<br>
കോ വിധിഃ കോ നിഷേധഃ?'' എന്നു ശ്രീശങ്കരനും,

''യോ ലോകബന്ധം ഉന്മൂലയതി<br>
സ വേദാനപി സംന്യസ്യതി'' എന്നു നാരദനും,

''ഉഭേസത്യാനൃതേ ത്യക്ത്വാ യേന ത്യജസി തത് ത്യജ'' എന്നു ശ്രീ വ്യാസനും, വേദം ഊന്നുകൊഴിയുന്ന ഈ ഒരവസ്ഥയെ സമുദ് ഘോഷിക്കുന്നുണ്ട്.* ഈ ആഴമേറിയ ബൃഹദ് അനുഭൂതിക്ക് ബ്രഹ്മാനുഭവത്തിനു് യോഗ്യതയോ അതിൽ ശ്രദ്ധയോ അനുസന്ധാന മോഹമോ ഇല്ലാത്തവരാണ്, ആരെങ്കിലും നേരംപോക്ക് പറയുന്നതു കേട്ടാൽ ചിരിക്കുന്നതിനു പകരം ''മതവികാരം വ്രണപ്പെടുന്നേ'' എന്നു മുറവിളി കൂട്ടുന്നതു്.

അതേ, നമ്മെ വേദത്തിന്നപ്പുറത്തേക്ക് സ്വയം പ്രക്ഷേപിക്കാൻ കരുത്തന്മാരാക്കുന്നു എന്നതാണ് വേദചൈതന്യത്തിന്റെ അനന്വമായ പൊരുൾ. ഇതാകട്ടെ സന്ധിബന്ധങ്ങൾ ഉലഞ്ഞു ചിതറുന്ന ഇന്നത്തെ ഇന്ത്യാരാഷ്ട്രത്തിനും വിശാല മനുഷ്യസമൂഹത്തിനും സ്വാതന്ത്ര്യത്തിന്റെ ചിറകുകൾ മുളപ്പിക്കുന്ന വിലപ്പെട്ട കായകല്പമാകുന്നു.

ഇതിന്റെ സന്തർപ്പണം. പ്രചാരണം, സാക്ഷാത്കാരം—മാത്രമായിരുന്നു ശ്രീമദ് ആഗമാനന്ദസ്വാമികളുടെ ഐശ്വരമായ നിയോഗം.

പഠിച്ചതു പാടി നടക്കുന്ന ''തത്തമ്മക്കിളി''കളോട് സ്വാമിജിക്ക് വിപ്രിയംതന്നെ ഉണ്ടായിരുന്നു. അറിവ്, ആ പേരിനു് അർഹമാകുന്നതു്, അതു് മനുഷ്യനെ ഉദാത്തകർമ്മങ്ങൾക്ക് പ്രേരിപ്പിക്കുമ്പോൾ ആണ്. തന്റെ ചുററുപാടുകളെ താൻ ശ്വസിച്ചുകൊള്ളുന്ന സാംസ്കാരിക ജലവായുവിനെ, പൊളിയും, പൊരുളും വേർതിരിച്ചറിയാൻ പ്രാപ്തനാക്കാത്ത വിജ്ഞാനം വ്യർത്ഥവിചാരമത്രേ. തടില്ലതാസദൃശമായ അഗ്നിവിദ്യയാൽ പ്രഭാവിതനായ ആഗമാനന്ദസ്വാമികൾ തന്റെ ചുററുപാടുകളെ എത്ര ദൂരക്കാഴ്ചയോടേയും തലസ്പർശിയായും മനസ്സിലാക്കിയിരുന്നു എന്ന് ഇന്നു തിരിഞ്ഞുനോക്കുമ്പോൾ നമുക്ക് വിസ്മയം തോന്നാം. സമൂഹത്തെ ഞെരുക്കുന്ന ആവക തിന്മകളെ, ഭൂമുഖത്തുനിന്നു് ജീവന്റെ സംഗീതവും സുഗന്ധവും തുടച്ചുനീക്കുന്ന ദുരന്തത്തിന്റെ നെടിയ നാവുകളെ, ആഴമളക്കാൻ വയ്യാത്ത ധാർമ്മിക വിപര്യയങ്ങളെ, കൈപ്പെററി ആവർത്തിച്ചാവർത്തിച്ച് മുന്നറിയിപ്പു നൽകി നമ്മെ ഉണർത്തിക്കുന്നതിൽ ഒരലംഭാവവും അദ്ദേഹം കാട്ടിയിരുന്നില്ല.

''ജാതിചിന്തകളാണ് ഇന്നു കേരളത്തെ നയിക്കുന്നതു്. ഇങ്ങനെ നമ്പൂരിമാരും നായന്മാരും ഈഴവരും അവശസമുദായങ്ങളും തമ്മിലും ഒരു ഐക്യമില്ലാതിരിക്കെ കേരളത്തിന്റെ ഭാവി എന്തായിരിക്കുമെന്നാലോചിച്ചു നോക്കുക'' എന്നദ്ദേഹം കുറിച്ചത് കേരള സംസ്ഥാനം പിറക്കുന്നതിനു മുമ്പാണ്.

---

* ''വിദ്യാകുഠാരേണ ശിതേന ധീര: വിവൃശ്ച്യജീവാശയമപ്രമത്ത:
സമ്പദ്യ ചാത്മാനമഥ ത്യജാസ്ത്രം'' (ഭാഗവതം)

''വിവേകാനന്ദസ്വാമികൾ കണ്ട കേരളം എന്ന ഭ്രാന്താലയം ഇന്നൊരു മഹാഭ്രാന്താലയമായി മാറിയിരിക്കുന്നു. വലിയ ജനസംഖ്യയുള്ള പുലയർ, പറയർ മുതലായവർക്ക് ചില നേതാക്കന്മാരുണ്ട്. അവർ പല സംഘടനകൾ ഉണ്ടാക്കി പലതായി പിരിച്ചു ഭരിച്ചു വരുന്നു. പക്ഷെ ആളുകൾക്ക് കയറിക്കിടക്കാൻ സ്ഥലമില്ല. ഭക്ഷണത്തിനുവേണ്ട വക ഉണ്ടാക്കിക്കൊടുക്കാൻ ആരും ശ്രദ്ധിക്കുന്നില്ല. അവരെ മർദ്ദിച്ചാൽ ചോദിക്കാനാളില്ല. പോലീസുകാർ മിക്കപ്പോഴും പണക്കാരുടെ ഭാഗത്തായിരിക്കും. അവശസമുദായങ്ങൾ, അവരുടെ വീടിനു തീവെച്ചാൽ അവക്കൊരു സാക്ഷിയെപ്പോലും കിട്ടില്ല. ആരുടെ പേരിൽ കേസ്സ് കൊടുക്കുന്നുവോ അവരുടെ സമുദായക്കാർക്കു പണവും സംഖ്യാബലവും ഉണ്ടെങ്കിൽ പിന്നെ അയാളുടേയും വീട്ടിൽ ബാക്കിയുള്ളവരുടേയും കഥകഴിഞ്ഞു!''

ഈ 1944–ലെഴുതിയതെന്നു തോന്നിക്കുന്ന പ്രസ്തുത വരികൾ യോഗിയുടേയോ വിപ്ലവകാരിയുടേയോ? ''വിശ്വം സമന്ത്രിണം ദഹ'' എന്ന വേദവാണിയും,

''യാവദ്ഭ്രിയേത ജാരം താവദ് സ്വത്വം ഹി ദേഹിനാം
അധികം യോ/ഭിമന്യേത സസ്തേനോ ദണ്ഡമർഹതി'' (ഭാഗവതം)

എന്ന വ്യാസവാണിയും സ്വാമിജിയുടെ സ്വരത്തിൽ മുഴങ്ങുന്നു. തുടർന്നു കേൾക്കുക:—

ആരും ഒന്നും ത്യജിക്കാൻ തയ്യാറല്ല. അതാണു കുഴപ്പം. അന്താരാഷ്ട്രപ്രശ്നവും രാഷ്ട്രീയപ്രശ്നവും സാമുദായികപ്രശ്നവും എല്ലാം അതിലടങ്ങുന്നു. ഇതിൽ ഗുരുനിന്ദയുടെ പ്രശ്നവും സ്വാമിജി കാണുന്നുണ്ട്, മൂലഹേതുവായിട്ട്. നാം വേദചൈതന്യത്തെ ഉപേക്ഷിക്കുക മാത്രമല്ല ''ശാങ്കരസ്മൃതിയെന്ന കള്ളപ്പുസ്തകം'' ജഗദ്ഗുരുവായ നമ്മുടെ കുലപതിയുടെമേൽ കെട്ടിവയ്ക്കുകയും ചെയ്തു. ഈ അപരാധത്തിനുള്ള പ്രായശ്ചിത്തമാവണം, നവീനധാർമ്മികതയുടെ പുനസ്ഥാപനം. വാക്കിലും എഴുത്തിലും മാത്രമല്ലാ രാഷ്ട്രീയ സാമ്പത്തിക ക്രമീകരണങ്ങളിലും നിയാമകമായി പുലർന്നുകാണേണ്ട, പുതിയ സാമ്യവാദത്തിന്റെ ആധാരതത്വം ആകേണ്ട, ദർശനമാണ് ഉപനിഷന്മതം എന്നതിലേയ്ക്കു് സ്വാമിജി പലപ്പോഴും ഉദ്ധരിക്കാറുള്ളത് ആരെയാണെന്നോ? സാക്ഷാൽ ജയപ്രകാശ് നാരായണനെ. 1952–ൽ സോഷ്യലിസ്റ്റ് സുഹൃത്തുക്കൾക്ക് അദ്ദേഹം എഴുതിയ പ്രഖ്യാതമായ കത്തിൽനിന്നുള്ള ആശയത്തെ പ്രഭാഷണങ്ങളിൽ ഉദ്ധരിച്ചിരിക്കുന്നു. കാലത്തോടൊപ്പമോ, കടന്നു മുന്നിലോ ചിന്തിച്ചു കയറുന്ന മഹാപ്രതിഭാശാലികൾ ഏകസ്വരത്തിൽ സംസാരിക്കുന്നതു് ഇതാദ്യമല്ലല്ലൊ!

കേരളത്തിന്റെ അഥവാ ഭാരതത്തിന്റെ ഭാവിയെച്ചൊല്ലി മാത്രമാണോ ആ വലിയ ഹൃദയം വ്യാകുലപ്പെട്ടുകൊണ്ടിരുന്നതു്? ഭാരതഭാഗധേയത്തെ ഭൂമിഭാഗധേയത്തിന്റെ ഒരംശമായി മാത്രമല്ലേ ലോകഗുരുവായ ഒരു വേദാന്തിക്ക് കാണാൻ പററൂ? സംശയം വേണ്ട. ഇരുപതാംനൂററാണ്ടിന്റെ ചരമസന്ധിയിൽ പകച്ചുനില്ക്കുന്ന ആധു

നിക മാനുഷ്യകത്തെ മഥിക്കുന്ന സമസ്യകരം ഏതൊക്കെയാണോ അവയെല്ലാം സ്വാമിജി ഈ നൂററാണ്ടിൻെറ ഉച്ചതിരിയുംമുമ്പുതന്നെ തൊട്ടുകാട്ടിയിരിക്കുന്നു.

1) കാടും മലയും വെട്ടിനശിപ്പിച്ച് കൃഷിചെയ്യാൻ ശ്രമിക്കുന്നു. വിളവു വർദ്ധിപ്പിക്കാൻ ശാസ്ത്രീയ രാസവളങ്ങരം കണ്ടുപിടിച്ചു പ്രചരിപ്പിച്ചുവരുന്നു. എന്നിട്ടും നാം കാണുന്നതെന്താണ്''? ഭക്ഷണക്ഷാമം, പട്ടിണിമരണം. ഇതെന്തുകൊണ്ട്?''

2) ''മനുഷ്യരെ അരോഗികളും, ദീർഘായുഷ്മാന്മാരുമാക്കുന്നതിന് പുതിയ പുതിയ ഔഷധങ്ങരം കണ്ടുപിടിക്കപ്പെടുന്നു. അവയുടെ പരസ്യങ്ങരംകൊണ്ട് ലോകപത്രങ്ങരം നിറയുന്നു. പുതിയ ചികിത്സാസമ്പ്രദായങ്ങരം പ്രചാരത്തിൽ വരുന്നു — എന്നിട്ടും മനുഷ്യൻ നാരംതോറും അല്പായുസ്സുകളും ആരോഗ്യം കുറഞ്ഞവരുമായി വരുന്നു. എന്തുകൊണ്ട്?''

3) ''രാജ്യതന്ത്രവിശാരദന്മാർ ലോകസമാധാനത്തിനുള്ള വഴികരം ഒററയ്ക്കായും സംഘം ചേർന്നും ലോകം മുഴുവൻ പ്രചരിപ്പിച്ചു വരുന്നു. ലോകശാന്തിമഹാസമ്മേളനങ്ങരം വിളിച്ചുകൂട്ടുന്ന സമ്പ്രദായം ആരംഭിച്ചശേഷം രണ്ടു മഹായുദ്ധം നടന്നു! മൂന്നാം യുദ്ധത്തിൻെറ ഇടിമുഴക്കം കേരംക്കുന്നു. എന്തുകൊണ്ട്?

4) ''മനുഷ്യൻെറ സുഖം വർദ്ധിപ്പിക്കുന്ന യന്ത്രങ്ങളും ഉപകരണങ്ങളും നാരംതോറും പുത്തനായി അങ്ങാടിയിൽ നിരത്തുന്നു. എന്നിട്ടും സുഖം മാത്രമില്ല. കാരണം?''

ഈ പട്ടിക നീട്ടുന്നില്ല. പ്രകൃതി നശീകരണവും രാസവളപ്രയോഗവും ഒക്കെ ഉയർത്തുന്ന ഇക്കോളജീയ പ്രശ്നം, അതോടു ബന്ധപ്പെട്ട വിപണന—ഭോഗ—സംസ്കാരത്തിൻെറ ദാർശിനികപ്രശ്നം, ഇതൊക്കെ ഷൂമാക്കർ, Douglas & Hart തുടങ്ങിയ പ്രതിഭാശാലികരം ഇന്നു കുരുക്കഴിച്ചു നേരെയാക്കാൻ പാടുപെടുന്നു. ''മെഡിസിൻെറ പരിമിതികരം'' എഴുതുകയും, De Schooling പ്രചരിപ്പിക്കുകയും ചെയ്യുന്ന ഇവാൻ ഇച്ചിലിൻെറ പ്രവാചകസ്വരവും സ്വാമിജിയുടെ വീരവാണിയിൽ കേരംക്കാം. ശാസ്ത്രവും ദർശനവും സമ്മേളിക്കുന്ന അജ്ഞാതഭൂമിയിലേക്ക് നവീനവിജ്ഞാനം ക്രമേണ നടന്നടുക്കുന്നു എന്നതാണല്ലോ ഫ്രിജോഫ്കാപ്രയുടെയും ജോൺഗ്രിബ്ബിൻേറയും എർവിൻ ഷ്റോഡിംഗറുടേയും വികസ്വരമായ കാഴ്ചപ്പാട്. ''വേദാന്തം ഒരേസമയം സയൻസിൻെറ മതവും മതങ്ങളുടെ സയൻസും'' ആണെന്ന് മർമ്മദർശിയായ സ്വാമിജി കാൽനൂററാണ്ടുമുമ്പുതന്നെ പറഞ്ഞുവച്ചിരിക്കുന്നു.

''അനേജദേകം മനസോ ജവീയോ നൈനദ്ദേവാ അപ്നുവൻ പൂർവ്വമർഷത്''' നാം ഇനിയും യത്നിച്ചു ചെന്നെത്തേണ്ട ഇടങ്ങളിൽ മുമ്പേതന്നെ ഉറച്ച ചുവടുവെച്ച് കടന്നുപോയ ഈ ശാശ്വതപഥികൻെറ ''രക്ഷോപായ'' നിർദ്ദേശം കൂടി സൂചിപ്പിച്ചുകൊണ്ട് ഈ അനുസ്മരണം സമാപിപ്പിക്കാം.

''ചാരിത്രശുദ്ധിയില്ലാത്ത അലസനും ഭോഗത്തിനുവേണ്ടി എന്തും ചെയ്യാൻ മടിക്കാത്തവനും ആയി മനുഷ്യൻ തീൎന്നിരിക്കുന്നതാണു് ഇന്നത്തെ സകല കുഴപ്പവും. രാജധൎമ്മം, പ്രജാധൎമ്മം, പിതൃധൎമ്മം, പുത്രധൎമ്മം, ശിഷ്യധൎമ്മം, ബ്രഹ്മചാരിധൎമ്മം, ഗൃഹസ്ഥധൎമ്മം, സന്യാസിധൎമ്മം, വൈദ്യധൎമ്മം, ന്യായാധിപധൎമ്മം തുടങ്ങിയവ എല്ലാം—മനുഷ്യധൎമ്മം തന്നെ—ഇന്നു കുഴപ്പത്തിലായിരിക്കുന്നു''. ഇതിനു് ധാൎമ്മികചികിത്സ ചെയ്യേണ്ടതു് ഇലയിലും ചില്ലയിലുമല്ല, അടിവേരിൽതൊട്ടുവേണം എന്നും വിവേകാനന്ദവാക്യം ഉദ്ധരിച്ചുകൊണ്ടു് സ്വാമിജി നിൎദ്ദേശിക്കുന്നു: ''ധൎമ്മക്ഷയത്തിനു കാരണം, അനുഷ്ഠാതാക്കളുടെ കാമോദ്ഭവമാണു്—കാമത്തെ നശിപ്പിക്കാൻ സങ്കല്പത്തെ നശിപ്പിക്കണം''. അതിനാണു് വേദാന്താഗ്നിവിദ്യയുടെ പുനർജ്വലനം സ്വാമിജി വിധിക്കുന്നതു്.

ഇവിടെ ശ്രദ്ധിക്കുവാനുള്ളതു് അനുഷ്ഠാനമാൎഗ്ഗങ്ങളെച്ചൊല്ലി സ്വാമിജി വ്യസനിക്കുന്നില്ല എന്നതാണു്. ഏതുമതവും മനുഷ്യനെ മോക്ഷമാൎഗ്ഗത്തിലെത്തിക്കും. ഏതു പ്രത്യയശാസ്ത്രവും സമൂഹത്തിനു് ഊന്നി നടക്കാൻ കൊള്ളാം. ഏതു സൎക്കാരും നല്ലനല്ല നിയമം നിൎമ്മിച്ചു രസിക്കും. പക്ഷേ ഫലമുളവാകുന്നതു് അനുഷ്ഠാതാക്കന്മാരുടെ വ്രതശുദ്ധിയെ ആശ്രയിച്ചിരിക്കുന്നു. സത്വശുദ്ധി ഉറപ്പിക്കാനും നിലനിൎത്താനുമാകട്ടെ, വൈദികധൎമ്മമാണു് ആത്യന്തികമായി ഉപകരിക്കുക. ''എല്ലാ മതങ്ങളുടേയും തത്വങ്ങൾ ഉൾക്കൊള്ളുന്നതും എല്ലാ മതാചാര്യന്മാരെയും ആദരിക്കാൻ (Tolerance അല്ല Acceptance ആണു്) പഠിപ്പിക്കുന്നതും, യുക്തിയുടെ പാറമേൽ അടിത്തറയുറച്ചതും ജാതിമതഭേദബുദ്ധിയെ ഇല്ലാതാക്കുന്നതും, സ്വാൎത്ഥതയെ സമ്പൂൎണ്ണം നശിപ്പിക്കുന്നതും, സൎവ്വഭൂതഹിതത്തിനുവേണ്ടി പ്രവൎത്തിക്കുന്നതും സദാചാരനിഷ്ഠയ്ക്കു് പ്രാമുഖ്യം നൽകുന്നതും ആയി വേദാന്തമല്ലാതെ മറെറന്തുണ്ടു്? മറെറന്തെങ്കിലും പരിഹാരം ഉണ്ടെങ്കിൽ നിങ്ങൾ ആലോചിച്ചു് കണ്ടുപിടിക്കുവിൻ!'' എന്ന സാരഗംഭീരമായ സ്വരം, വെളിച്ചംതേടി കവലകളിൽ അലയുന്ന ഇന്നത്തെ എല്ലാ ചെറുപ്പക്കാരേയും ദിവ്യമായ അസ്വാസ്ഥ്യങ്ങളിലേയ്ക്കു് ഉപനയിക്കട്ടെ! വേദം അതാണു് അനുശാസിക്കുന്നതു്:—

''വൃത്തവിചികിത്സാ വാ സ്യാദ്,
അഥ തേ യദി കൎമ്മ വിചികിത്സാ വാ
യേ തത്ര ബ്രാഹ്മണാഃ സംമർശിനഃ
യുക്താ ആയുക്താ അലൂക്ഷാഃ ധൎമ്മകാമാഃ സ്യുഃ യഥാ തേ തത്ര
വൎത്തേരൻ തഥാ തത്ര വൎത്തേഥാഃ'' (തൈത്തിരീയം)

---

ശ്രീമദാഗമാനന്ദസ്വാമികളെപ്പററിയും അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളെപ്പററിയും ആഴവും പരപ്പും ഉള്ളതായ ഒരു ചിത്രം കണ്ണാടിയിൽ എന്നപോലെ കാട്ടിത്തന്നതിനു് ശ്രീ വിഷ്ണുനമ്പൂതിരിയോടുള്ള കൃതജ്ഞത ഞങ്ങൾ ഇവിടെ രേഖപ്പെടുത്തുന്നു. Edr.

# ഉള്ളടക്കം

# വീരവാണി

## വാല്യം നാല്

## 1. ധർമ്മം*

സഹോദരരേ,

മാവേലിക്കരയിൽ ഞാൻ ഒരു പ്രസംഗം ചെയ്യാനല്ല വന്നതു്. ഇവിടെ പ്രസംഗിക്കേണ്ടയാവശ്യമുണ്ടെന്നു തോന്നുന്നില്ല. ഞാൻ നിങ്ങളുടെ കൂട്ടത്തിൽ ഒരാളാണു്. ഇവിടെവച്ചാണു് ഞാൻ ആദ്യമായി ഒരുപന്യാസം എഴുതി വായിച്ചതു്. ഇവിടെവച്ചാണു് ഞാൻ ആദ്യമായി വിദ്യാൎത്ഥി സമാജത്തിൽ ഒരു പ്രസംഗം ചെയ്യുന്നതു്. അനേകായിരം ജനങ്ങൾ നിറഞ്ഞ സഭയിൽ ഒരു പബ്ളിക്ക് പ്ലാററ് ഫാറത്തിൽവച്ചു് ആദ്യമായി ഞാൻ ഒരു പ്രസംഗം നടത്തിയതും ഇവിടെവച്ചാണു്. ഇവിടെ ഞാൻ ഒരു പ്രാസംഗികനല്ല. നിങ്ങളെ കണ്ടു് ചില വിവരങ്ങൾ അറിയിക്കാൻ വന്ന ഒരു സ്നേഹിതൻ മാത്രമാണു് ഞാൻ.

മാവേലിക്കര പലതിലും മുൻകയ്യെടുത്തു് പ്രവൎത്തിച്ചിട്ടുണ്ടു്, ഇനിയും പലതിലും മുൻകൈ എടുത്തു് പ്രവൎത്തിക്കണമെന്നും ഞാൻ പറയുന്നു. ഇന്നു് ദേവസ്വം ഡിപ്പാർട്ടുമെൻറു് വകയായ നൂറില്പരം മതപാഠശാലകൾക്കു് മാവേലിക്കരയാണു് വഴിതെളിച്ചതു്. ഇവിടെവച്ചു് ശ്രീ തട്ടാരമ്പലം രാമൻപിള്ളയുടെ മേൽനോട്ടത്തിൽ നടന്നിരുന്ന രവിവാരപാഠശാലയാണു് ഞാൻ ആദ്യം കണ്ട മതപാഠശാല. ഞാനും എൻെറ ചില സ്നേഹിതന്മാരും വിദ്യാൎത്ഥികൾ എന്ന നിലയിൽ അതു കണ്ടു; നല്ലതെന്നുറച്ചു. അവരിൽ ചിലർ ചെങ്ങന്നൂർക്കാരായിരുന്നു. അവർ പ്രായമായപ്പോൾ ചെങ്ങന്നൂരിൽ ചില മതപാഠശാലകൾ തുടങ്ങി. അവർ അതിൽ സഹകരിക്കാൻ എന്നെ ക്ഷണിച്ചു. അവിടെവച്ചു് ഞാൻ മതപാഠശാലകളുമായി കൂടുതൽ സമ്പൎക്കത്തിലേപ്പെട്ടു. മതപാഠശാലാപ്രസ്ഥാനത്തെ സഹായിക്കണമെന്നു് പല ഘട്ടങ്ങളിൽ ദേവസ്വം ഭരണാധികാരികളെ സമീപിച്ചു് ആവശ്യപ്പെടാൻ അതു് എനിക്കു് പ്രേരണ നൽകി.

---

* ആഗമാനന്ദസ്വാമികൾ മാവേലിക്കര തട്ടാരമ്പലം ക്ഷേത്രസന്നിധിയിൽ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

തിരുവിതാംകൂറിലെ ഹിന്ദുക്കളുടെ അഭിവൃദ്ധിക്കുതകുന്ന കാര്യങ്ങളടങ്ങിയ ഒരു പദ്ധതി തയ്യാറാക്കാൻ ഒരിക്കൽ ക്ഷേത്രപ്രവേശാനന്തരം മഹാരാജാവു് എന്നോടാവശ്യപ്പെട്ടു. അതിൽ ഒന്നാംസ്ഥാനം ഞാൻ മതപാഠശാലകൾക്കാണു് കൊടുത്തതു്. അതിന്റെ ഒരുപ്രതി മഹാരാജാവു് അഭിപ്രായപ്പെട്ടതനുസരിച്ചു് ദിവാൻജിക്കയച്ചു. ദേവസ്വം ബോർഡു് വന്നപ്പോൾ വീണ്ടും ഞാനതു് ആദ്യത്തെ ബോർഡിനയച്ചു. അവർ ആ പ്രസ്ഥാനം നടപ്പിലാക്കാൻ ഒരു മതപാഠശാലാ ഇൻസ്പെക്ടറെ നിയമിച്ചു. അപ്പോഴേക്കു് ആ ബോർഡു് മാറി. ആ പദ്ധതിയാണു് ഇന്നു് ഇപ്പോഴത്തെ ബോർഡു് നടപ്പിലാക്കി നൂറു മതപാഠശാലകളാക്കി വികസിപ്പിച്ചിട്ടുള്ളതു്. ഇതുപോലെ പല കാര്യങ്ങൾക്കും മാവേലിക്കര മുന്നോടിയായി നിന്നിട്ടുണ്ടു്.

ദേവസ്വത്തിലെ മതപ്രസംഗങ്ങൾക്കും ബീജാവാപം ചെയ്തതു മാവേലിക്കരയാണു്. ഇന്നു ദേവസ്വം ബോർഡിന്റെ അദ്ധ്യക്ഷനായിരിക്കുന്നതു് മാവേലിക്കരക്കാരനായ ഒരാളാണു്. ബോർഡിലെ രണ്ടംഗങ്ങൾ മാവേലിക്കരയോടു് ബന്ധപ്പെട്ടവരാണു്. മാവേലിക്കരക്കാർ ഈ അവസരം ശരിയായി ഉപയോഗപ്പെടുത്തണമെന്നു് ഞാൻ പറയുന്നു.

ഇന്നു ലോകത്തെ മുഴുവൻ ബാധിച്ചിരിക്കുന്നതു് ഹൃദയശുദ്ധിയില്ലായ്മയാണു്. രാഗദ്വേഷങ്ങളാണു് ഇന്നത്തെ ലോകത്തെ ഭരിക്കുന്നതു്; സ്വഭാവശുദ്ധിയില്ലായ്മയാണു് – Want of character – ഇന്നിന്ത്യയെ കുഴപ്പത്തിലാക്കിയിരിക്കുന്നതെന്നു് ഞാൻ പറയാൻ തുടങ്ങിയിട്ടു് രണ്ടുമൂന്നുകൊല്ലമായി. ഇപ്പോൾ പ്രസിഡണ്ടു് രാജേന്ദ്രപ്രസാദും പറയുന്നു സ്വഭാവശുദ്ധിയില്ലായ്മയാണു് നമ്മെ അപകടത്തിലാക്കിയിരിക്കുന്നതെന്നു്.

സ്വഭാവശുദ്ധി എങ്ങനെ ഉണ്ടാക്കാം? അതു് നിയമംകൊണ്ടുണ്ടാക്കാവുന്നതല്ല. "No law can make man just" എന്ന ഒരു വാക്യമുണ്ടു്. ഇതു് എത്രയും സത്യമാണു്. വിശേഷിച്ചും സത്യാഗ്രഹവും വോട്ടേപ്പാടും വന്നിരിക്കുന്ന ഈ ജനകീയ യുഗത്തിൽ. ഒരു നേഷനെ എന്നും നിലനിറുത്തണമെങ്കിൽ അതിനു മൂന്നു വിഷയങ്ങളിലുള്ള ഐക്യം, വേണം. ഒന്നു് ഭരണക്കൂടൈക്യം മറ്റൊന്നു് മതപരമായ ഐക്യം; മൂന്നാമതു് ഭാഷാപരമായ ഐക്യം. ഇതിൽ ഇന്ത്യയെ ഇത്രകാലവും നശിക്കാതെ നിലനിർത്തിയതു് ഭരണക്കൂടൈക്യമല്ലെങ്കിലും ഭാഷാപരമായ ഐക്യവും മതപരമായ ഐക്യവുമാണു്. മതപരമായ ഐക്യം അപ്രായോഗികമെന്നു തോന്നിയ ഭരണാധികാരികൾ – അതു സാദ്ധ്യമോ അസാദ്ധ്യമോ എന്നല്ല ചോദ്യം അവ

ക്ങ്ങനെ തോന്നി — ഭരണകൂടൈക്യവും ഭാഷാപരമായ ഐക്യവും സ്ഥാപിക്കാൻ ശ്രമിക്കുകയാണ്. മുമ്പുണ്ടായിരുന്ന സംസ്കൃതഭാഷാപ്രേമവും അഭിനിവേശവും പുനഃസ്ഥാപിക്കാൻ പ്രയാസമെന്നു തോന്നിയിട്ട് ഹിന്ദി രാജ്യമൊട്ടുക്ക് പ്രചരിപ്പിക്കാൻ അവർ ശ്രമിക്കുന്നു. ഹിന്ദി സംസ്കൃതത്തോട് ബന്ധപ്പെട്ടതാണെന്നും സംസ്കൃതം ആര്യന്മാരുടെ ഭാഷയാണെന്നും പറഞ്ഞ് അതിനെതിരായും സത്യാഗ്രഹം നടത്തുവാൻ ആളുകൾ ഒരുങ്ങിയിരിക്കുന്നു. പഠിച്ച പ്രമാണികൾ! അതുപോലെ മദ്യവർജ്ജനക്കാര്യവും. ആരും കള്ളുകുടിച്ച് നശിക്കാതിരിക്കട്ടെയെന്നുകരുതി ഗവമ്മെൻറ് വലിയ നഷ്ടം സഹിച്ചുകൊണ്ട് ചില സ്ഥലങ്ങളിൽ മദ്യവർജ്ജനം നടപ്പാക്കിയിരിക്കുന്നു. അതിനെതിരായിപ്പോലും സത്യാഗ്രഹം നടത്താൻ ചിലർ ആലോചിക്കുന്നു! ഇങ്ങനെയുള്ള ഒരു കാലഘട്ടത്തിൽ നിയമംകൊണ്ട് മനുഷ്യനെ നേരെയാക്കാൻ സാധിക്കുമോ? വിശേഷിച്ചും ജയിലുകളെല്ലാം നന്ദനോദ്യാനമാക്കാൻ ശ്രമിക്കുമ്പോൾ! 1935-ൽ ഞാൻ ഒരു പ്രസംഗപരമ്പര നടത്തി സഞ്ചരിക്കുമ്പോൾ തൃശ്ശൂരിനടുത്ത വിയ്യൂർ സെൻട്രൽ ജയിലിൽ ഒരു പ്രസംഗം ചെയ്യാൻ അന്നത്തെ ജയിൽ സൂപ്രണ്ടായിരുന്ന മി. ഗണപതി അയ്യർ എന്നെ ക്ഷണിച്ചു. പ്രസംഗാനന്തരം അവിടെ കൂടിയിരുന്ന പലരേയും അദ്ദേഹം എനിക്ക് പരിചയപ്പെടുത്തി. ആ കൂട്ടത്തിൽ ഒരു പുള്ളിയുടെ ചരിത്രം അദ്ദേഹം എന്നെ പറഞ്ഞു കേൾപ്പിച്ചു. അയാൾ ജയിലിൽ പതിവായി വിറകു കൊടുത്തുവന്നിരുന്ന ഒരു വണ്ടിക്കാരനായിരുന്നു. അയാൾ ഒരു സ്ത്രീയുടെ ആഭരണം മോഷ്ടിച്ചതിനാണത്രെ അറസ്റ്റ് ചെയ്യപ്പെട്ടതു്. അറസ്റ്റ് ചെയ്തു കൊണ്ടുവരപ്പെട്ടപ്പോൾ സൂപ്രണ്ട് അയാളോട് ചോദിച്ചു: ''നീ ഇവിടത്തെ ജയിൽ പുള്ളികളോട് പെരുമാറുന്നതും മററും കണ്ടിട്ടും എന്താണ് മോഷ്ടിക്കാൻ പോയതു്?'' എന്നു്. അയാൾ അതിനു് പറഞ്ഞ മറുപടി, ''ഞാൻ വിറകുവെട്ടിയും വണ്ടിയടിച്ചും വളരെ ബുദ്ധിമുട്ടി കഴിയുന്നവനാണ്. ഇവിടത്തെ പുള്ളികൾക്ക് കൃത്യസമയത്തു് നല്ല ആഹാരവും സുഖമായി കിടക്കാൻ ഓടിട്ട വീട്ടിലെ മുറികളും മററും കൊടുത്തിരിക്കുന്നതു് കണ്ടപ്പോൾ എനിക്കും ഇവിടെ കുറച്ചുദിവസം താമസിക്കാൻ ആഗ്രഹം തോന്നി. അതുകൊണ്ടാണ് ഞാൻ മോഷ്ടിച്ചതു്'' എന്നായിരുന്നു. അയാൾ വലിയ മോഷണമൊന്നും നടത്തിയില്ല. അതിനുള്ള അറിവയാൾക്കുണ്ടായിരുന്നില്ല. ഒരു സ്ത്രീ ആഭരണമഴിച്ചു കുളക്കടവിൽവച്ചിട്ട് കുളിച്ചു. അയാൾ നേരെചെന്നു് അതു് എടുത്തുകൊണ്ടുപോന്നു. അവർ കണ്ട് താഴെ വയ്ക്കാൻ പറഞ്ഞു. അയാൾ കൂട്ടാക്കിയില്ല. അവർ കേസുകൊടുത്തു. പോലീസുകാർ ചെന്നപ്പോൾ യാതൊരു മറവുംകൂടാതെ അയാൾ നേരെ അറസ്റ്റുവരിച്ചു. കോടതിയിലും അയാൾ മോഷണം

സമ്മതിച്ചു മൊഴികൊടുത്തു. തിരുവനന്തപുരത്തു് ഒരു വീട്ടിൽ അരിവയ്പുകാരനായി നില്ക്കുന്ന ഒരു കുട്ടിയെ ഞാൻ ഒരിക്കൽ കണ്ടു. അയാൾക്കു് എന്തെങ്കിലും പഠിച്ചാൽ കൊള്ളാമെന്നും അതിനു് യാതൊരു കഴിവുമില്ലാത്തതുകൊണ്ടു് വല്ലവരുടേയും എന്തെങ്കിലും മോഷ്ടിച്ചു പ്രതിയായി ദുർഗ്ഗുണപരിഹാരപാഠശാലയിൽ കയറാൻ ആഗ്രഹിക്കുന്നുവെന്നും എന്നോടു് പറയുകയുണ്ടായി. ജയിലുകൾ നന്ദനോദ്യാനങ്ങളാക്കിയാലുണ്ടാകുന്ന ഫലം അതാണു്. ഞങ്ങളെപ്പോലുള്ളവർപോലും അവിടെ താമസിക്കാൻ ആഗ്രഹിക്കാനിടവരും. പിന്നെ നിയമം ലംഘിക്കുന്നതു് അഭിമാനകരവുമാക്കിയിരുന്നു. ദാരിദ്ര്യം വർദ്ധിക്കുന്തോറും പ്രത്യേകിച്ചും. ജയിലിൽ പോയാൽ പിന്നെ വേറൊരു വിശേഷമുണ്ടു്. ഏതെങ്കിലും ചെറിയ — വലിയ കൃത്രിമമൊന്നും വേണ്ടാത്ത — കേസിൽ പ്രതിയായി അകത്തു കടന്നാൽ പിന്നെ മററുള്ള വിദഗ്ദ്ധന്മാരായ കള്ളന്മാരിൽനിന്നും കൃത്രിമികളിൽനിന്നും പലവിദ്യകളും പഠിക്കയായി. ജയിലിൽനിന്നും പുറത്തിറങ്ങുമ്പോൾ ഒരു ചെറുകള്ളൻ ഒരു വൻകള്ളനാകാനിടയുണ്ടു്. ഇതുകൊണ്ടു് ജയിലിൽ പെടാൻ നിർഭാഗ്യം പ്രേരിപ്പിച്ചിട്ടുള്ളയാളുകളോടു് മൃഗങ്ങളോടെന്നപോലെ പെരുമാറണമെന്നെനിക്കഭിപ്രായമില്ല. ജയിലുകൾകൊണ്ടു മനുഷ്യരെ നന്നാക്കാമെന്ന വിചാരം തെററാണെന്നുമാത്രം ഞാൻ പറയുന്നു. വിശേഷിച്ചും, ചില പ്രത്യേക ആശയങ്ങൾ ജനങ്ങളുടെയിടയിൽ പ്രചരിപ്പിക്കണമെന്നാഗ്രഹമുള്ളവർ ജയിലിൽ പോകാൻ തയ്യാറുള്ളപ്പോൾ, അവർ ആ ആശയങ്ങൾ ജയിൽപുള്ളികളുടെ ഇടയിൽ പ്രചരിപ്പിക്കാൻ അതൊരവസരമാണെന്നു കരുതി ജയിൽവാസം വരിക്കുകയും ചെയ്യും. ചിലപ്പോൾ പോലീസുകാരേയും അവർ വശത്താക്കുന്നു. അതുകൊണ്ടു് മനുഷ്യനെ നന്നാക്കണമെങ്കിൽ നിയമങ്ങൾക്കപ്പുറത്തു് എന്തെങ്കിലുംകൊണ്ടേ സാധിക്കൂ. അങ്ങനെയുള്ള ഒന്നാണു് ധർമ്മബോധം.

> ''ധാരണാത്ധർമ്മ ഇത്യാഹുർദ്ധർമ്മോ ധാരയതി പ്രജാഃ
> പ്രഭവാർത്ഥായ ഭൂതാനാം ധർമ്മപ്രവചനം സ്മൃതം
> യഃ സ്യാത്പ്രഭവസംയുക്തഃ സ ധർമ്മ, ഇതി നിശ്ചയഃ''

'ഒന്നിനെ അതാക്കി നിർത്തുന്നതു് ധർമ്മം' എന്നൊരു നിർവ്വചനം ധർമ്മത്തിനുണ്ടു്. എന്തിനെയെങ്കിലും നിലനിർത്തുന്നതു് ധർമ്മം എന്നതു ശരിയായ ധർമ്മലക്ഷണമാകുന്നു. ഈ ലോകത്തെ ഐശ്വര്യത്തിൽ നിലനിർത്തുന്നതു് ധർമ്മം. ധർമ്മം വെറും പരലോകവിഷയമല്ല. ജനങ്ങളുടെ ഐശ്വര്യത്തിനുവേണ്ടിയാണു് ഋഷിമാർ ധർമ്മങ്ങൾ കണ്ടുപിടിച്ചതു്. ഏതൊന്നു നശിച്ചാൽ ഒരു വസ്തു അതല്ലാതായിത്തീരുമോ അതു് ധർമ്മം എന്നും ലക്ഷണം നൽകാം.

ഉദാഹരണത്തിനു് അഗ്നി. അതിന്റെ ധമ്മം, ദഹനം, പചനം എന്നിവയാണു്. എപ്പോഠം അഗ്നി ആ ധമ്മം ത്യജിക്കുന്നുവോ അപ്പോഠം അതു് അഗ്നിയല്ലാതായിത്തീരുന്നു. പിന്നെ അതിനെ ആരും മാനിക്കയില്ല. ''നിങ്ങഠം ഭൂമിയിലെ ഉപ്പാകുന്നു. ഉപ്പു് അതിന്റെ ലവണത്വം ഉപേക്ഷിച്ചാൽ പിന്നെ അതെന്തിനുകൊള്ളാം? അതു് മനുഷ്യന്റെ കാലിന്നടിയിലിട്ടു് ചവിട്ടാനേ കൊള്ളുകയുള്ളൂ'' എന്ന അത്ഥത്തിൽ ക്രിസ്തു ശിഷ്യന്മാരോടു് പറഞ്ഞതായി ബൈബിളിൽ ഒരു വാക്യമുണ്ടു്. ഇതു് വളരെ അത്ഥവത്താണു്.

''സ്വധമ്മേ നിധനം ശ്രേയഃ
പരധമ്മോ ഭയാവഹഃ
ശ്രേയാൻ സ്വധമ്മോ വിഗുണഃ
പരധമ്മാത് സ്വനുഷ്ഠിതാത്''

എന്നു ഗീത പറയുന്നതിന്റെ അത്ഥം ആരും സ്വധമ്മം ത്യജിക്കരുതെന്നാണു്.

ധമ്മം ക്ഷയിച്ചു് അധമ്മം അഭിവൃദ്ധിയെ പ്രാപിക്കുന്ന കാലത്തു് ഭഗവാൻ അവതരിക്കുന്നുവെന്നു് ഗീത പറയുന്നു. അതായതു് ജനങ്ങഠം സ്വധമ്മം മറന്നു് പരധമ്മം സ്വീകരിക്കയോ ധമ്മമല്ലാത്തതു് അനുഷ്ഠിക്കയോ ചെയ്യുന്ന അവസരത്തിൽ ഭഗവാൻ അവതരിക്കുമെന്നാണത്ഥം. അവതാരോദ്ദേശ്യം അതാണു് — ജനങ്ങളെ സ്വധമ്മനിഷ്ഠയുള്ളവരാക്കിത്തീക്കുക. ഇന്നു ലോകത്തിൽവച്ചു് ഏററവും ധമ്മനിഷ്ഠ വെടിഞ്ഞിരിക്കുന്നവർ ഹിന്ദുക്കളാണു് — അതിലും കേരളത്തിലെ ഹിന്ദുക്കഠം — അതിലും തിരുവിതാംകൂറിലെ ഹിന്ദുക്കഠം. ശ്രീ വിവേകാനന്ദസ്വാമികഠം തിരുവിതാംകൂർ സന്ദശിച്ചപ്പോഠം അന്നത്തെ മഹാരാജാവു് അദ്ദേഹത്തോടു് ''തിരുവിതാംകൂറിനെപ്പററിയുള്ള അഭിപ്രായമെന്തു്?'' എന്നു ചോദിച്ചതിനു് ''ഭാരതഭൂമിയിൽ തെക്കോട്ടു തെക്കോട്ടു വരുന്തോറും ധമ്മാസക്തി ജനങ്ങഠംക്കു് കുറഞ്ഞുകുറഞ്ഞുവരുന്നതായി കാണുന്നു'' എന്നു മറുപടി പറഞ്ഞതായി കേട്ടിട്ടുണ്ടു്. അതിന്റെ അത്ഥം തെക്കേ അററമായ തിരുവിതാംകൂറിൽ ധമ്മം മിക്കവാറും നശിച്ചിരിക്കുന്നുവെന്നാണെന്നു ഞാൻ പ്രത്യേകം പറയേണ്ടതില്ലല്ലോ. ഇതു് അക്ഷരംപ്രതി സത്യമാണെന്നാണു് എന്റെ അനുഭവം.

''ധമ്മഃ പ്രവ്രജിതസ്തപഃ പ്രചലിതം സത്യം ച ദൂരേ ഗതം''

എന്നു് മുമ്പൊരു കവി കലിയെ വണ്ണിച്ചതു മുഴുവൻ ഇവിടെ കാണുന്നു. ഇവിടുത്തെ ഹിന്ദുക്കഠം ക്ഷേത്രങ്ങളിൽ വെടിക്കെട്ടിനും ആനയ്ക്കും നാഗസ്വരത്തിനും കഥകളിക്കും ധാരാളം പണം ചെലവാക്കുന്നുണ്ടെന്നുള്ളതു് സത്യം തന്നെ. എന്നാൽ ചുരുക്കം ചിലരൊഴി

ച്ചാൽ ബാക്കിപേർ അമ്പലത്തിൽ പോകുന്നതെന്തിനാണ്? വിനോദിക്കാൻ. തൊഴാൻപോകുന്നവർ തന്നെ അച്ചടക്കം പാലിക്കുന്നുണ്ടോ? ദീപാരാധന സമയത്തും സ്വാതന്ത്ര്യം. അവിടെ ഉന്തും തള്ളും വർത്തമാനവും ബഹളവും. അതാണോ മതം? വെടിക്കെട്ടും നാഗസ്വരക്കച്ചേരിയും നടത്തുന്നതു് ഭഗവാനെ പ്രസാദിപ്പിക്കാനോ അടുത്ത ക്ഷേത്രങ്ങളിലേക്കാരം ഉത്സവം കേമമായെന്നു പേരുകേൾക്കാനോ? പലരും ഭാര്യമാരേയും കുട്ടികളേയും സന്തോഷിപ്പിക്കാൻ കൂടിയും ഇതു് ചെയ്യുന്നുണ്ട്. ഭഗവാൻ അവതരിക്കുന്നതു് നമ്മുടെ വെടിക്കെട്ടു് കാണാനും നാദസ്വരവായന കേൾക്കാനുമല്ല. ഇതൊന്നുംകൊണ്ടു് സന്തോഷിക്കുന്നയാളല്ല ഭഗവാൻ.

''ശ്രീമത് ഷഡ്ഗുണസംഭൃതം വപുരധിഷ്ഠായാനുഗൃഹ്ണാതി യഃ
ശ്രദ്ധാഭക്തിപവിത്രിതോപഹരണൈഃ സ്വാരംഭഭ്രതാത്മകൈഃ''

എന്നാണു് പൂജാവിധിയിൽ പറയുന്നതു്. ശ്രദ്ധാഭക്തികളാണ് ഭഗവാൻ നമ്മോടാവശ്യപ്പെടുന്നതു്. രാവണാദികളും പൂജ ചെയ്തിരുന്നു; തപസ്സു് ചെയ്തിരുന്നു; വ്രതം അനുഷ്ഠിച്ചിരുന്നു. എന്നിട്ടും ഭഗവാൻ അവരെ നിഗ്രഹിക്കുകയാണു് ചെയ്തതു്. ''പന്തീരാണ്ടെന്റെ വാൽമേൽ കിടന്നോരു പങ്ക്തികണ്ഠൻ വിരോധം പറഞ്ഞെങ്കിൽ ലങ്കയോടെ പറിച്ചിങ്ങുകൊണ്ടുപോരുമായിരുന്നു'' എന്നാണു് ബാലി മരണസമയത്തു് പറഞ്ഞതു്. രാവണനെ പന്ത്രണ്ടുകൊല്ലം വാലേൽ ഇട്ടിരുന്ന ബാലിയുമായി സഖ്യം ചെയ്യുകയായിരുന്നു രാമന്നെളുപ്പം സീതയെ കിട്ടാൻ. ബാലി രാമന്റെ ആഗ്രഹം സാധിച്ചുകൊടുക്കാൻ തയ്യാറുമായിരുന്നു. പൗരാണികമായി പറഞ്ഞാൽ ബാലി ജനിച്ചതും രാമനെ സഹായിക്കാനാണ്. എന്നിട്ടും ആ ബാലിയെ നിഗ്രഹിക്കയാണു് ചെയ്തതു്. എന്തുകൊണ്ടു്? ബാലി അധർമ്മിയായതുകൊണ്ടു്. രാവണപക്ഷക്കാരേയും ബാലിപക്ഷക്കാരേയും ഓർക്കാതെയല്ല ഞാൻ ഇതു പറയുന്നതു്. വാല്മീകിപക്ഷക്കാരനായി നിന്നുകൊണ്ടാണു് ഞാൻ സംസാരിക്കുന്നതു്. ഏതൊരു സീതയെ ഉദ്ദേശിച്ചാണോ രാമൻ ഊണും ഉറക്കവുമുപേക്ഷിച്ചു് കരഞ്ഞതു് ആ സീതയേയും രാമൻ ധർമ്മരക്ഷയ്ക്കായി ത്യജിച്ചു. കൃഷ്ണാവതാരത്തിൽ ധർമ്മരക്ഷയ്ക്കായി ഭഗവാൻ സ്വപുത്രന്മാരേയും വധിപ്പിച്ചു. ഭഗവാനു് ഒന്നേ വേണ്ടൂ, ധർമ്മരക്ഷ. ധാർമ്മികജീവിതമാണു് ഭഗവാൻ നമ്മിൽ നിന്നാവശ്യപ്പെടുന്നതു്.

''ധർമ്മോ രക്ഷതി രക്ഷിതഃ''

ഇന്ത്യാരാജ്യം നശിക്കാതിരിക്കണമെങ്കിൽ ഹിന്ദുക്കൾ സ്വധർമ്മനിഷ്ഠ പാലിച്ചുകൊള്ളണം.

''യതോ ധർമ്മസ്തതഃ കൃഷ്ണഃ യതഃ കൃഷ്ണസ്തതോ ജയഃ''

ധമ്മമുള്ളിടത്തേ ഈശ്വരനുള്ളു. ഈശ്വരനുള്ളിടത്തേ ജയമുള്ളു. ഈശ്വരനുള്ളിടത്തേ ലക്ഷ്മി നിലനില്ക്കു.

''ലക്ഷ്മീസ്സാവകരാമണീയകഹൃതൈ—
വേയം പരേഷ്വസ്ഥിരേ-
ത്യസ്മിന്നന്യദപി പ്രമാണമധുനാ
വക്ഷ്യാമി ലക്ഷ്മീപതേ!
യേ ത്വദ്ധ്യാനഗുണാനുകീത്തനരസാ—
സക്താ ഹി ഭക്താ ജനാ—
സ്തേഷ്വേഷാ വസതി സ്ഥിരൈവ ദയിത—
പ്രസ്താവദത്താദരാ''

എന്നു മേല്പത്തൂർ ഭട്ടതിരിപ്പാടു് പറയുന്നതു് ഇവിടെ പ്രത്യേകം ശ്രദ്ധേയമാണു്. സത്യസ്വരൂപനും ധമ്മസ്വരൂപനുമാണു് ഈശ്വരൻ. ശൈവാഗമങ്ങളിൽ ശിവൻെറ വാഹനമായ കാള എന്നു പറയുന്നതു് ധമ്മമാണെന്നു് പ്രസ്താവിച്ചിട്ടുണ്ടു്. ഭാഗവതത്തിലും ധമ്മത്തെ കാളയാക്കി ചിത്രീകരിച്ചിട്ടുണ്ടു്. ഭഗവൽഭക്തനാരെന്നു ചോദിച്ചാൽ ധമ്മനിഷ്ഠനെന്നാണെൻെറ ഉത്തരം. ധമ്മനിഷ്ഠയില്ലാത്തവൻ ഒരിക്കലും ഭക്തനാകയില്ല. പരദ്രവ്യം അപഹരിക്കയും പരദാരങ്ങളെ പരിഗ്രഹിക്കയും കരിഞ്ചന്തക്കച്ചവടം നടത്തുകയും അന്യായമായി പലിശ വാങ്ങുകയും സാധനങ്ങളിൽ കലപ്പുകൂട്ടി വിററു പണമുണ്ടാക്കുകയും ചെയ്തു് വലിയ മാളികകഠം പണിയിച്ചു് അതിൽ ഭാര്യമാരെ അണിയിച്ചിരുത്തി രസിപ്പിച്ചുകൊണ്ടു് അന്യായമായുണ്ടാക്കിയ പണത്തിൻെറ ഒരു തുച്ഛമായ അംശം ചിലവാക്കി വെടിക്കെട്ടും ചിറപ്പും നടത്തിയാൽ ഭഗവാൻ പ്രസാദിക്കുമെന്നു് നിങ്ങഠം വിചാരിക്കുന്നുണ്ടോ? ഭഗവാൻ പറയുന്നതനുസരിക്കാതെ വെറും സ്തുതി പറയുന്നവൻ ഭക്തനാണെന്നു് വിചാരിക്കാൻതക്ക മടയനാണോ ഭഗവാൻ? ഒന്നും ഒരു നല്ലകാര്യത്തിനു് ചിലവാക്കാത്തവനേക്കാഠം ചിറപ്പിനെങ്കിലും ചിലവാക്കുന്നവൻ അത്രയും യോഗ്യനാണെന്നു് ഞാൻ സമ്മതിക്കാം. എന്നാൽ ഈ ചെറിയ ചിലവുചെയ്യുതുകൊണ്ടു് എന്തും ചെയ്യുന്നതിനു തനിക്കു് ലൈസൻസുണ്ടെന്നും ഭഗവാൻ തൻെറ പോക്കററിലാണെന്നും വിചാരിക്കുന്ന മടയൻ ഭഗവൽഭക്തനല്ലെന്നാണു് ഞാൻ പറഞ്ഞതു്.

''മതമെന്നു പറയുന്നതു് ആത്മാനുഭൂതിയാണു്. അതിൻെറ മാനദണ്ഡം ചാരിത്ര്യശുദ്ധിയാണു്'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നതു് പ്രത്യേകം ഓക്കണം.

ഭക്തൻെറ നിയമങ്ങളിൽ, ''അഹിംസാ സത്യശൌചദയാസ്തിക്യാദീനി ചാരിത്ര്യാണി പരിപാലനീയാനി'' എന്നും

''സ്ത്രീധനനാസ്തികവൈരിചരിത്രം ന ശ്രവണീയം'' എന്നും
''അഭിമാനദംഭാദികം ത്യാജ്യം'' എന്നും ഉള്ള വാക്യങ്ങരം സ്മരണീയങ്ങളാണു്.

ധർമ്മമാകുന്ന കാളയുടെ നാലു കാലുകരം, തപസ്സു്, ശൌചം, ദയ, സത്യം എന്നിവയാണെന്നു് ഭാഗവതത്തിൽ തന്നെ മറെറാരിടത്തും പറഞ്ഞിട്ടുണ്ടു്.

''തപഃ ശൌചം ദയാ സത്യമിതി പാദാഃ പ്രകീർത്തിതാഃ''
(ഭാഗവതം I അ 17)

''സത്യം ദയാ തപോ ദാനമിതി പാദാ വിഭോർന്നൃപ''
(ഭാഗവതം XII. 2. 18)

ഇവ നാലും അഥവാ മുൻപറഞ്ഞ രണ്ടു ശ്ലോകങ്ങളായി പറയപ്പെട്ട അഞ്ചും ഇന്നു ജനങ്ങരം വെടിഞ്ഞിരിക്കുന്നു. മററുള്ളവരെ കാണിക്കാനോ ജയിക്കാനോ വേണ്ടി നടത്തപ്പെടുന്ന പൂജാദികളൊന്നും ഭക്തിയല്ല.

''സാ ന കാമയമാനാ നിരോധരൂപത്വാത്'' എന്നു് ഭക്തിസൂത്രം പറയുന്നു.

''സത്കാരമാനപൂജാർത്ഥം തപോ ദംഭേന ചൈവ യത്
ക്രിയതേ തദിഹ പ്രോക്തം രാജസം ചലമധ്രുവം
യത്തു പ്രത്യുപകാരാർത്ഥം ഫലമുദ്ദിശ്യ വാ പുനഃ
ദീയതേ ച പരിക്ലിഷ്ടം തദ്ദാനം രാജസം സ്മൃതം''

(നല്ലവനാണെന്നു് ജനങ്ങളെക്കൊണ്ടു് പറയിക്കാനോ ബഹുമാനത്തിനോ പൂജക്കോ വേണ്ടി ഡംഭോടുകൂടി ചെയ്യുന്ന തപസ്സു് രാജസവും ഫലംകിട്ടുമെന്നുറപ്പില്ലാത്തതും ഫലമുണ്ടായാൽത്തന്നെ തല്ക്കാലത്തേയ്ക്കു മാത്രമുള്ളതുമാകുന്നു. പ്രത്യുപകാരത്തിനുവേണ്ടിയോ ഫലം ഉദ്ദേശിച്ചോ ഖേദത്തോടുകൂടി ചെയ്യുന്ന ദാനം രാജസമാകുന്നു) എന്നാണു് ഭഗവാൻ ഗീതയിൽ പറയുന്നതു്. അതുകൊണ്ടു് ഈശ്വരഭക്തിയുള്ളവൻ ഒന്നാമതായി വേണ്ടതു് ചാരിത്രബലം സമ്പാദിക്കയാണു്. ധർമ്മത്തിൻെറ നാലുപാദങ്ങളുള്ളവൻ ചാരിത്രബലമുള്ളവനാണെന്നു് ഞാൻ പ്രത്യേകം പറയേണ്ടതില്ലല്ലോ. ഈ ധർമ്മം പുനഃസ്ഥാപിക്കപ്പെടണം. ധർമ്മം ഈശ്വരവിശ്വാസമില്ലാതെയും അനുഷ്ഠിക്കപ്പെടാം. ബുദ്ധമതം ഈശ്വരനെപ്പററി പറയാതെ ധർമ്മത്തിനു പ്രാധാന്യം കൊടുക്കുന്ന ഒരു മതമാണു്. എന്നാൽ ഈശ്വരവിശ്വാസമില്ലാത്ത ധർമ്മാനുഷ്ഠാനതല്പരത അധികംനാരം നിലനില്ക്കുകയില്ല. ബുദ്ധമതചരിത്രം അതിനു സാക്ഷ്യം വഹിക്കുന്നു. ഭൂരിപക്ഷത്തിനു് ധർമ്മതല്പരതയുണ്ടാക്കാൻ ഈശ്വരവിശ്വാസം പുനഃസ്ഥാപിക്കേണ്ടിയിരിക്കുന്നു. അതു കുട്ടിക്കാലത്തുതന്നെ ചെയ്യുകയും വേണം.

''കൌമാര ആചരേത് പ്രാജ്ഞോ ധർമ്മാൻ ഭാഗവതാനിഹ''

എന്നു ഭാഗവതം പറയുന്നു. അതുകൊണ്ടാണ് മതപാഠശാലകഠം വേണമെന്ന് ഞങ്ങഠം വളരെ മുമ്പുതന്നെ ആഗ്രഹിച്ചതു്. അന്നു് അതിനു് ഒരിടത്തുനിന്നും യാതൊരു സഹായവും ഉണ്ടായിരുന്നില്ല. ഇന്നു ദേവസ്വം ഡിപ്പാർട്ടുമെൻറുതന്നെ അതു് നടത്തുന്നു. എന്നിട്ടും അതിൽ കുട്ടികളെ അയയ്ക്കാൻ രക്ഷകർത്താക്കഠം കൂട്ടാക്കുന്നില്ല, ഇതു് ഹിന്ദുക്കഠംക്കു് ഏററവും ലജ്ജാകരമായ സംഗതി ആണു്.

ഭാരതത്തെ രക്ഷിക്കാൻ മതത്തിനേ കഴിയൂ. എന്നിരിക്കെ ഭാരതീയമതത്തിൻെറ അനുഗാമികഠം അവരുടെ മതത്തിൻെറ പ്രചരണത്തിൽ ശ്രദ്ധിക്കാത്തതു് രാജ്യദ്രോഹമാകുന്നു. സനാതനങ്ങളായ ധമ്മതത്വങ്ങളെ നിക്ഷേപിച്ചിരിക്കുന്നതു് ദേവാലയങ്ങളിലാണു്. വേദങ്ങളുടെ സന്ദേശത്തിൻെറ പ്രതിദ്ധ്വനി പാലസ്റ്റയിനിലും അറേബ്യയിലും ചൈനയിലും പേഷ്യയിലും വ്യാപിച്ചതിൻെറ ഫലമായിട്ടാണു് ക്രിസ്തുമതവും ഇസ്ലാംമതവും കൺഫൂഷ്യൻ മതവും ജരദുഷ്ട മതവും ഉണ്ടായതു്. എല്ലാററിൻേറയും ചുവടു് വേദങ്ങളാണു്. വേദങ്ങളിൽ പറയപ്പെടാത്ത യാതൊരു തത്വവും ഈ മതങ്ങളിലില്ല. അതുകൊണ്ടാണു് സ്വാമി വിവേകാനന്ദൻ, ഇന്നു് ഹിന്ദുമതമെന്നു് വിളിച്ചുവരുന്ന സനാതന ധർമ്മത്തിൻെറ പ്രതിനിധിയായി നിന്നുകൊണ്ടു് ''ഞാൻ മതങ്ങളുടെ മാതാവിൻെറ പേരിൽ നിങ്ങഠംക്കു് കൃതജ്ഞത പറയുന്നു'' എന്നു പറഞ്ഞതു്. പല മതങ്ങളുടെ ഉപദേശങ്ങഠം പരസ്പര വിരുദ്ധങ്ങളായി തോന്നുമ്പോഠം അവ എങ്ങനെ തമ്മിൽ കൂട്ടിയിണക്കാമെന്നു് പഠിപ്പിക്കാൻ വൈദികമതത്തിനു മാത്രമെ കഴിയുകയുള്ളു. ലോകത്തു് മതകലഹമില്ലാതാക്കുന്ന ഒരു മതം ഉണ്ടാക്കണമെങ്കിൽ അതു് ഹിന്ദുമതപ്രചരണംകൊണ്ടുമാത്രമേ സാധിക്കു. അതുകൊണ്ടു് ഹിന്ദുക്കഠം ധമ്മകാര്യങ്ങളിലുള്ള ആലസ്യം വെടിയണം. എല്ലാ കുട്ടികളേയും മതപാഠശാലകളിൽ അയക്കണം. ദേവസ്വംബോർഡു് പ്രസിഡൻറിനോടു് ഓരോ കരയിലും ഓരോ മതപാഠശാല സ്ഥാപിച്ചുതരാൻ നിർബന്ധിക്കണം.

ധമ്മപ്രചരണംകൊണ്ടു് പരിഹരിക്കപ്പെടാൻ കഴിയാത്ത ഒരു പ്രശ്നവും ഇന്നു് ലോകത്തില്ല. തപസ്സെന്നാൽ മുഖ്യമായി ബ്രഹ്മചര്യമാണു്. ''ബ്രഹ്മചര്യം പരം പ്രാഹുഃ തപസാം തപ ഉത്തമം''

ബ്രഹ്മചര്യമാണു് ഇന്നത്തെ ഭക്ഷണപ്രശ്നത്തിനു് പരിഹാരം. ബ്രഹ്മചര്യംകൊണ്ടു് ജനസംഖ്യാപെരുപ്പം കുറയുന്നു. ശൈശവ വിവാഹം തീരെ നിഷിദ്ധമാണു്. മുപ്പത്തിയാറു വയസ്സുവരെ സമ്പൂർണ്ണ ബ്രഹ്മചര്യം രക്ഷിക്കണമെന്നാണു് ശാസ്ത്രനിയമം. ഒന്നോ രണ്ടോ

കുട്ടികളുണ്ടായാൽ പിന്നെയും ബ്രഹ്മചര്യം. പുത്രൻ പ്രായമായാൽ പിന്നെ വാനപ്രസ്ഥം. ഒടുവിൽ സന്ന്യാസം. സന്ന്യാസിയായിട്ട് ശരീരം ത്യജിക്കണമെന്നാണ് ശാസ്ത്രവിധി. ''യോഗേനാന്തേ തനു ത്യജാം'' എന്ന് കാളിദാസൻ പറയുന്നതു് നോക്കുക.

''യം സന്ന്യാസമിതി പ്രാഹുര്യോഗം തം വിദ്ധി പാണ്ഡവ!''
എന്ന് ഗീത.

ബ്രഹ്മചര്യംകൊണ്ട് വീര്യം ഉണ്ടാകുന്നു. ''ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ'' എന്ന് യോഗസൂത്രം.

വീര്യമുള്ളവന് മററുള്ളവരുടെ നാലിരട്ടി വേല ചെയ്യാൻ കഴിയും. അങ്ങനെ സാധനങ്ങളുടെ ഉല്പാദനം വദ്ധിപ്പിക്കാൻ സാധിക്കും. ഉല്പാദനക്കുറവും ജനസംഖ്യാപെരുപ്പമല്ലേ ഇന്നത്തെ ഭക്ഷ്യക്ഷാമത്തിനും കുറെപ്പേക്ക് ഉണ്ണാനില്ലായ്മക്കും കാരണം?

''കാകദൃഷ്ടിർബകധ്യാനം ശ്വാനനിദ്രാ തഥൈവ ച
അല്പാഹാരം ജീർണ്ണവസ്ത്രമേതദ്വിദ്യാത്ഥിലക്ഷണം''

എന്നാണ് പഴയ നിയമം. ഇന്ന് വിദ്യാത്ഥികൾ എത്രനേരത്തെ ആഹാരമാണ് കഴിക്കുന്നതു്? അതിനും പുറമെ പുകവലിയും. ഒരു വിദ്യാത്ഥിക്ക് പുകവലിക്ക് പ്രതിമാസം ശരാശരി ആറും ഏഴും രൂപ വേണം. ''വിശപ്പിന്റെ വിളി'' എന്ന് കേൾക്കുമ്പോൾ ''പുകവലിയുടെ വിളി''യെപ്പററിയാണ് എനിക്കോമ്മ വരുന്നതു്. ഉണ്ടില്ലെങ്കിലും പുകവലിക്കാതിരിക്കാൻ വയ്യാത്ത വിദ്യാത്ഥികളുണ്ട്; വൃദ്ധന്മാരുമുണ്ട്. അതുപോലെ വിദ്യാത്ഥികളുടെ വസ്ത്രാഡംബരഭ്രമവും.

ഗൃഹസ്ഥന്മാർ രണ്ടുനേരമേ ആഹാരം കഴിക്കാവൂ എന്നാണ് ശാസ്ത്രം. കൂലിവേലക്കാർ മാത്രം മുമ്പ് മൂന്നുനേരം ആഹാരം കഴിച്ചിരുന്നു. ഇന്നോ?. അതുപോലെ അനാഡംബരതയും. ഇതെല്ലാം തപസ്സിൽ പെടും. വാസ്തവത്തിൽ മുമ്പ് ഗവണ്മെൻറപ്പെടുത്താതെ ധമ്മശാസ്ത്രത്താൽ ഏപ്പെടുത്തപ്പെട്ട റേഷൻ വ്യവസ്ഥയുണ്ടായിരുന്നു. ജനങ്ങൾ അതനുസരിച്ചുമിരുന്നു. അതുനിമിത്തം അന്ന് ഭക്ഷണക്ഷാമമുണ്ടായിരുന്നില്ല. വെള്ളക്കാർ വരുന്നതിന് മുമ്പുള്ള ഇന്ത്യയുടെ സമൃദ്ധിയെപ്പററി ഇന്ത്യ സന്ദശിച്ച യൂറോപ്യന്മാർ എഴുതിയിട്ടുള്ള പ്രാചീന രേഖകൾ നിങ്ങൾ നോക്കി പഠിക്കണം. ഗവണ്മേൻറപ്പെടുത്തുന്ന റേഷനേക്കാൾ എത്ര വിജയപ്രദമാണ് ധമ്മശാസ്ത്രം ഏപ്പെടുത്തുന്ന റേഷനെന്ന് നിങ്ങൾക്കതിൽനിന്ന് മനസ്സിലാക്കാൻ കഴിയും.

അടുത്തതു് സത്യം. സത്യമുണ്ടെങ്കിൽ കരിഞ്ചന്തയുണ്ടോ? ആളും തരവും നോക്കിയുള്ള അന്യായവിലവച്ച കച്ചവടമുണ്ടോ?

''കളവുപറയുന്ന ഹിന്ദുവിനെ കാണാൻ സാദ്ധ്യമല്ല'' എന്നാണ് ഇരുന്നൂറുവർഷം മുമ്പുവരെ ഇന്ത്യ സന്ദർശിച്ച വിദേശികൾ രേഖപ്പെടുത്തിയിട്ടുള്ളത്. ഇന്നോ? ആരേയും ഒന്നിനും വിശ്വസിക്കാൻ വയ്യാത്ത പരിതഃസ്ഥിതിയായിട്ടുണ്ട്. ഇന്ന് ''ഒരാൾ കളവു പറയുകയില്ല'' എന്നു പറഞ്ഞാൽ ഒന്നുകിൽ ''അതു കെട്ടുകഥ. അല്ലെങ്കിൽ അയാൾ കൊള്ളരുതാത്തവൻ'' എന്നാണ് തീർപ്പുണ്ടാക്കുക.

മൂന്നാമത്തേതു് ദയയാണ്. ദയയുടെ അംശം മനുഷ്യരിൽ കുറഞ്ഞു കുറഞ്ഞു തന്നെ വരുന്നു. ദയയെപ്പററി പ്രസംഗിച്ച നേതാക്കന്മാരാകാനും മററുള്ളവരുടെ പണം അപഹരിക്കാനും തയാറുള്ള വളരെപ്പേരുണ്ട്. അതായതു് ദയയുടെ പേരിൽ മുതലെടുക്കുന്നവർ. ഇന്നു് മനുഷ്യർ കച്ചവടമനഃസ്ഥിതിക്കാരായിരിക്കുന്നു. ഏതു പ്രവൃത്തിയെപ്പററി പറഞ്ഞാലും, ''അതു് ചെയ്താലെന്തുകിട്ടും?'' എന്നാണ് ആളുകളുടെ ചോദ്യം. ലാഭേഛ കൂടാതെ കർമ്മം ചെയ്യണമെന്നാണ് ധർമ്മം നമ്മെ പഠിപ്പിക്കുന്നതു്.

''ധർമ്മവാണിജ്യകോ ഹീനഃ'' എന്നു് മഹാഭാരതം. സ്വധർമ്മം ചെയ്യണം. എന്തിനെന്നു് ചോദിക്കരുതു്, ഇതാണ് മതോപദേശം. നിഷ്കാമകർമ്മം—അതു് നിഷ്ഫലകർമ്മമല്ല (''നകുര്യാന്നിഷ്ഫലം കർമ്മ'') അതാണ് നാം ചെയ്യേണ്ടതു് എന്തു കർമ്മം ചെയ്യണമെന്നാണെങ്കിൽ സ്വധർമ്മം – തൻെറ വാസനക്കനുസരിച്ച് ലോകഹിതത്തിനുവേണ്ടിയുള്ളതും താൻ പഴകി പരിചയിച്ചിട്ടുള്ളതുമായ കർമ്മം എന്നത്തരം. അതുകൊണ്ടു് മനശ്ശുദ്ധി ഈശ്വരദർശനം, വസ്തുസ്വരൂപജ്ഞാനം. അതിനാൽ മോക്ഷവും ഫലം. ഇപ്രകാരം സകല കർമ്മവും നിഷ്കാമമായി ചെയ്യണമെന്നു് ധർമ്മം ശാസിക്കുമ്പോൾ, ഏതു് ചെയ്താലും—വൃദ്ധയായ അമ്മയെ ശുശ്രൂഷിച്ചാലും, രോഗിയായ അച്ഛനു കുറച്ചു വെള്ളം കുടിക്കാൻ കൊടുത്താലും—''അതുകൊണ്ടെന്തുകിട്ടും?'' എന്നു് ചോദിക്കുന്ന മനഃസ്ഥിതിയാണ് സമുദായത്തിൽ ഇന്നു വന്നിരിക്കുന്നതു്. ഇതിനുമീതെ അധഃപതനം എന്തു വരാനുള്ളു? 'ദയ' എന്നതുപോലും താഴ്ന്ന നിലയാണെന്നാണ് ഭാഗവതവും സ്വാമി വിവേകാനന്ദനും പറയുന്നതു്.

''സർവ്വഭൂതേഷു യഃ പശ്യേത് ഭഗവദ്ഭാവമാത്മനഃ
ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ.''
''ഈശ്വരേ തദധീനേ ച ബാലിശേഷു ദ്വിഷത്സു ച
പ്രേമ മൈത്രീദയോപേക്ഷാഃ കുരുതേ യഃ സ മദ്ധ്യമഃ.''

എന്നു് ഭാഗവതം. ''എല്ലാം ഈശ്വരനായി കണ്ടുപാസിക്കുന്നവൻ ഉത്തമഭക്തൻ. ഈശ്വരങ്കൽ പ്രേമവും ഭക്തന്മാരിൽ മൈ

ത്രിയും പ്രാപഞ്ചികന്മാരായി കഷ്ടപ്പെടുന്നവരിൽ ദയയും ശത്രുക്കളിൽ ഉപേക്ഷയും വച്ചുന്നവൻ മദ്ധ്യമൻ.

''തദ്വ്യക്തമേവ യദവാദീത് ഭഗവാൻ ചൈതന്യഃ—

പ്രേമ ഈശ്വരേ, ദയാ ജീവേ ഇതി | ദ്വൈതവാദിത്വാത്

തത്ര ഭഗവതഃ | അസ്മാകം തു അദ്വൈതപരാണാം ജീവബുദ്ധിർ ബന്ധനായ ഇതി | തദസ്മാകം പ്രേമ ഏവ ശരണം | ന ദയാ | ജീവേ പ്രയുക്തഃ ദയാശബ്ദോപി സാഹസികജല്പിത ഇതി മന്യാമഹേ | വയം ന ദയാമഹേ, അപിതു സേവാമഹെ | നാനുകമ്പാനുഭൂതിരസ്മാകം, അപിതു പ്രേമാനുഭവഃ സ്വാനുഭവഃ സർവ്വസ്മിൻ.''

(ഈശ്വരങ്കൽ പ്രേമവും ജീവനിൽ ദയയുമെന്നു് ഭഗവാൻ ചൈതന്യൻ പറഞ്ഞതു് അദ്ദേഹം ദ്വൈതവാദിയായതുകൊണ്ടു് അദ്ദേഹത്തിനു് ശരി. എന്നാൽ അദ്വൈതപരന്മാരായ നമുക്കു് ജീവബുദ്ധി ബന്ധത്തിനു് കാരണമാണു്. അതുകൊണ്ടു് നമുക്കു് പ്രേമംതന്നെ ശരണം. ദയയല്ല. ജീവനിൽ ദയയെന്ന പദം പ്രയോഗിക്കുന്നതുപോലും സാഹസികജല്പിതമാണു്. നമുക്കു് ദയയല്ല, സേവയാണു്. നമുക്കു് അനുകമ്പാനുഭവമല്ല. എല്ലാററിലും പ്രേമാനുഭവമാണു് സ്വാനുഭവം, എന്നു് സ്വാമിജി പറയുന്നു. "Who feels there for the two hundred millions of men and women sunk for ever in Poverty and ignorance? Where is the way out?" "Let these people be your God" (അവിടെ, ഇന്ത്യയിൽ, എന്നും ദാരിദ്ര്യത്തിലും അജ്ഞാനത്തിലും മുങ്ങിക്കിടക്കുന്ന ഇരുപതുകോടി ജനങ്ങളെപ്പററി ആരാലോചിക്കുന്നു? ഇതിൽനിന്നു് പുറത്തു് വരാനുള്ള വഴിയെന്തു്? ഇവർ നിങ്ങളുടെ ഈശ്വരനായിരിക്കട്ടെ'' 'Him I call a mahatman whose heart bleeds for the poor, otherwise he is a duratman'. (ആരുടെ ഹൃദയം പാവങ്ങൾക്കുവേണ്ടി രക്തമൊലിപ്പിക്കുന്നുവോ അയാളെ ഞാൻ ഒരു മഹാത്മാവെന്നു് വിളിക്കുന്നു. അല്ലെങ്കിൽ അയാൾ ഒരു ദുരാത്മാവാണു്.) എന്നു് വിവേകാനന്ദസ്വാമികൾ 1894-ൽ ചിക്കാഗോവിൽ നിന്നയച്ച കത്തിൽ പറയുന്നു. "May I be born again and again, and suffer thousands of meseries so that I may worship the only God that exists, the only God I believe in the sum of total of all souls - and above all, my God the wicked, my God the miserable, my God the poor of all races, of all species, is the special object of my worship" എന്നു് സ്വാമിജി 1897 ജൂലൈ 9-ാം തീയതി അൽമോറയിൽനിന്നെഴുതുന്നു. സർവ്വത്ര ഈശ്വരനിരിക്കുന്നതിനാൽ സർവ്വത്ര

ഈശ്വരനെക്കണ്ടാരാധിക്കണം. അതു് കഴിയുകയില്ലെങ്കിൽ കഷ്ട പ്പെടുന്നവരിൽ അനുകമ്പയോടുകൂടിയെങ്കിലും ജീവിക്കണം. കഷ്ട പ്പെടുന്നവരെ സേവിക്കാനുള്ള സന്നദ്ധതയുണ്ടെങ്കിൽ പിന്നെ കഷ്ട പ്പെടുന്നവരെവിടെയുണ്ടാകും?

നാലാമത്തേതു് ശൗചമാണു്. ഇന്നത്തെ പരിഷ്കാരംകൊണ്ടു് ഉണ്ടാൽ കൈ കഴുകേണ്ട, വെളിക്കിറങ്ങിയാൽ ശൌചം വേണ്ട, എന്നുവരെയായിട്ടുണ്ടു്. ധർമ്മം നമ്മോടു് ''അപോശാനവ്രതം ചര'' എന്നു് പറയുന്നു. മൂത്രവിസർജ്ജനം ചെയ്താൽകൂടി ശൌചം ചെയ്യ ണമെന്നു് വിധിക്കുന്നു. ഇന്നു് പല്ലുതേക്കാതെ ബെഡ്കാഫി കുടി ക്കുന്നവരെത്ര? മൂക്കും വായും പുകക്കുഴലാക്കി പിടിപ്പിക്കുന്നതു് അഭിമാന കരമായും സന്തോഷമായും കരുതുന്നവരെത്ര? ഇന്ത്യാക്കാരനു് മുറു ക്കെന്നൊരു വൃത്തികേടുണ്ടായിരുന്നു. സായിപ്പിനു് പുകവലിയു ണ്ടായിരുന്നു. ഇന്നു് നമുക്കു് പാശ്ചാത്യ പൗരസ്ത്യസങ്കലനം വന്നി രിക്കയാണു്. രണ്ടും ഒന്നിച്ചെടുത്തിരിക്കയാണു്. 'ഏകജാതി' വന്നതോടുകൂടി ആർക്കും പ്രാതഃസ്നാനം, മൂത്രശൗചം, കൈ കടിച്ചാൽ കഴുകുക മുതലായവ വേണ്ടെന്നു് വന്നിട്ടുണ്ടു്. മുമ്പു് ബ്രാഹ്മണർക്കെ ങ്കിലും അതെല്ലാമുണ്ടായിരുന്നു. ''ബ്രാഹ്മണനെ പറയനാക്കുകയല്ല; പറയനെ ബ്രാഹ്മണനാക്കുകയാണു് എന്റെ ലക്ഷ്യം'' എന്നാണു് സ്വാമിജി പറഞ്ഞിട്ടുള്ളതു്. അങ്ങനെയുള്ള ഏകജാതിയാണുണ്ടാ ക്കേണ്ടതു്. അതിനു് കുറച്ചു് ബുദ്ധിമുട്ടുണ്ടു്. സംഹരിക്കാനെളുപ്പം സൃഷ്ടിക്കാൻ കുറെ പ്രയാസമുണ്ടു്. അതുകൊണ്ടു് നാം ശ്രദ്ധിച്ചു വേണം സമുദായപരിഷ്കാരത്തിലേർപ്പെടാൻ. ശുചിത്വമുണ്ടെങ്കിൽ ഇന്നുള്ള രോഗങ്ങളിൽ പലതും ഒഴിവാക്കാം. മരുന്നുകടകൾക്കും ആസ്പ ത്രികൾക്കും ചിലവാക്കുന്ന വളരെ സംഖ്യ ലാഭമെടുക്കാം.

ഇനി മറെറാന്നു് ദാനമാണു്. ഭാഗവതത്തിൽ ഒരു സ്ഥലത്തു് ശൗചത്തിന്റെ സ്ഥാനത്തു് ദാനമെന്നാണു് പ്രയോഗിച്ചിരിക്കുന്ന തെന്നു് പറഞ്ഞല്ലോ.

വിപ്രാസ്സിൻ നഗരേ മഹാൻ കഥയ ക—
  സ്താലദ്രുമാണാം ഗണഃ
കോ ദാതാ? രജകോ ദദാതി വസനം
  പ്രാതർ ഗൃഹീത്വാ നിശി
കോ വിദ്വാൻ? പരവിത്തവഞ്ചനവിധൗ
  സർവ്വോപി വിദ്വജ്ജനഃ

എന്നു പറഞ്ഞതുപോലെയായിട്ടുണ്ടു് കാലത്തിന്റെ സ്ഥിതി. പ്രതിഫലമിച്ഛിക്കാതെ ആർക്കും ഒന്നും കൊടുക്കാനാളില്ലെന്നായി ട്ടുണ്ടു്. മുമ്പു് ചിലർ സ്വർഗ്ഗത്തെയാഗ്രഹിച്ചെങ്കിലും കൊടുത്തിരുന്നു.

ഇന്നു് സ്വൎഗ്ഗത്തിലുള്ള വിശ്വാസം നശിച്ചു മോക്ഷത്തിനുള്ള ആഗ്രഹം ഇല്ലതാനും. പിന്നെ ചെയ്യുന്നതെല്ലാം വന്നു ബുദ്ധിമുട്ടിക്കുന്നു വെന്നു് കരുതിയോ കീൎത്തിക്കായിട്ടോ ചിലരെ മുഷിപ്പിക്കാൻ പ്രയാസമായതുകൊണ്ടോ ചിലതെല്ലാം ഇരട്ടിയായിട്ടു് തിരിച്ചുകിട്ടുമെന്നു് കരുതിയോ ആണു്. ഈ തരക്കാരെപ്പററി ഗീതയുടെ അഭിപ്രായം ഞാൻ മററൊരു കാര്യം പറഞ്ഞപ്പോൾ പ്രസ്താവിച്ചു.

''യത്തുപ്രത്യുപകാരാൎത്ഥം ഫലമുദ്ദിശ്യ വാ പുനഃ
ദീയതേ ച പരിക്ലിഷ്ടം തദ്ദാനം രാജസം സ്മൃതം.
അദേശകാലേ യദ്ദാന മപാത്രേഭ്യശ്ച ദീയതേ
അസത്കൃതമവജ്ഞാതം തത്താമസമുദാഹൃതം.

പ്രത്യുപകാരം വിചാരിച്ചോ ഫലം ഉദ്ദേശിച്ചോ മനസ്സില്ലാതെ കൊടുക്കുന്ന ദാനം രാജസം. ദേശവും കാലവുമില്ലാതെ അനൎഹരായവരെ ഉദ്ദേശിച്ചു് ബഹുമാനമില്ലാതെ നിന്ദയോടുകൂടി കൊടുക്കുന്ന ദാനം താമസമെന്നു് പറയപ്പെടുന്നു. ഇന്നു് ഹിന്ദുക്കൾ ഓരോ കാര്യത്തിനു് പണം കൊടുക്കുന്നതു് ഏതുതരം ദാനമാണെന്നു് ഇതു് നോക്കി നിങ്ങൾക്കു് തീൎച്ചപ്പെടുത്താവുന്നതാണു്. വാസ്തവമായ ദാനമെവിടെ. ദാനമൊന്നാണു് കലിയുഗത്തു് മുഖ്യധൎമ്മമെന്നു് പരാശരൻ പറയുന്നു.

തപഃ പരം കൃതയുഗേ ത്രേതായാം ജ്ഞാനമുച്യതേ
ദ്വാപരേ യജ്ഞമേവാഹുൎദ്ദാനമേകം കലൌ യുഗേ.

അതും ഇന്നു് നശിച്ചിരിക്കുന്നു.

''ദേയം ദീനജനായ ച വിത്തം'' എന്നാണു് ഗൃഹസ്ഥന്റെ കൎത്തവ്യത്തെപററി ശങ്കരൻ പറയുന്നതു്.

''ത്യാഗായ സംഭൃതാൎത്ഥാനാം'' എന്നു് കാളിദാസൻ.

''ആത്മാൎത്ഥം പാചയേന്നാന്നം''

(തനിക്കുവേണ്ടി വീട്ടിൽ അരിവയ്പിക്കരുതു്) എന്നാണു് ഗൃഹസ്ഥധൎമ്മമായി ഭാരതത്തിൽ പറയുന്നതു്.

''യോ ദദ്യാദപരിക്ലിഷ്ടമന്നമധ്വനി വൎത്തതേ
ശ്രാന്തായാദൃഷ്ടപൂൎവ്വായ തസ്യ പുണ്യഫലം മഹത്''

(ക്ഷീണിച്ചവനും മുമ്പു് പരിചയമില്ലാത്തവനും ആയ വഴിയാത്രക്കാരനു് യാതൊരു മനഃക്ലേശവും കൂടാതെ ചോറു് കൊടുക്കുന്നവന്റെ പുണ്യഫലം വളരെ വലുതാണു്.)

''ദേയമാൎത്തസ്യ ശയനം സ്ഥിതിശ്രാന്തസ്യ ചാസനം
തൃഷിതസ്യ ച പാനീയം ക്ഷുധിതസ്യ ച ഭോജനം''

(രോഗിക്കു് കിടക്കാൻ കൊടുക്കണം. നിന്നു് ക്ഷീണിച്ച വന്നു് ഇരിപ്പാൻ കൊടുക്കണം. ദാഹിച്ചവന്നു് കുടിക്കാൻ കൊടുക്കണം. വിശന്നവന്നു് ഊണു് കൊടുക്കണം.) എന്നു് മഹാഭാരതം.

''യജ്ഞശിഷ്ടാശിനഃ സന്തോ
മുച്യന്തേ സവ്വ കിൽബിഷൈഃ

എന്നു് ഗീത. ഗൃഹസ്ഥന്മാർ ഇപ്രകാരം ദാനശീലന്മാരായി ഉണ്ണ്മാനും ഉടുപ്പാനും കിടപ്പാനും ഇല്ലാത്തവക്കു് അതു കൊടുക്കുന്നവരായി ജീവിക്കയാണെങ്കിൽ പിന്നെ ദാരിദ്ര്യമെവിടെ?

ഇങ്ങനെ ധർമ്മംകൊണ്ടു് പരിഹരിക്കപ്പെടാൻ കഴിയാത്ത കാര്യമൊന്നുമില്ല.

''ഊദ്ധ്വബാഹുർവിരൌമ്യേഷ ന ച കശ്ചിത് ശൃണോതി മേ
ധർമ്മാദത്ഥശ്ച കാമശ്ച സ കിമത്ഥം ന സേവ്യതേ

എന്നു് വ്യാസൻ ചോദിക്കുന്നു, ധർമ്മത്തെ ശങ്കിക്കരുതു്.

''ധർമ്മാതിശങ്കീ പുരുഷസ്തിര്യഗ്ഗതിപരായണഃ''

''യസ്യ നാഷം പ്രമാണം സ്യാത് ശ്ഷ്ടാചാരശ്ച ഭാമിനി!
ന വൈ തസ്യ പരോ ലോകോ നായമസ്തീതി നിശ്ചയഃ.
ആഷം പ്രമാണമുൽക്രമ്യ ധർമ്മം ന പ്രതിപാലയൻ
സവ്വശാസ്ത്രാതിഗോ മൂഢഃ ശം ജന്മസു ന വിന്ദതി.''

ധർമ്മമുണ്ടോ എന്നും മററും ശങ്കിക്കുന്നവൻ മൃഗജന്മത്തിലേക്കു് പോകുന്നവനാണു്. ഋഷിവാക്യവും ശിഷ്ടാചാരവും പ്രമാണമാക്കാത്തവന്നു് ഇഹലോകവുമില്ല; പരലോകവുമില്ല നിശ്ചയം. ആഷപ്രമാണത്തെ വകവയ്ക്കാതേയും ധർമ്മത്തെ പാലിക്കാതെയും ഇരിക്കുന്ന, സവ്വശാസ്ത്രങ്ങളേയും ലംഘിക്കുന്ന മൂഢന്നു് ഈ ജന്മത്തും ജന്മാന്തരങ്ങളിലും സുഖമില്ല.

''യോ ഹി ധർമ്മം പരിത്യജ്യ ഭവത്യത്ഥപരോ നരഃ
സോഽസ്മാച്ച ഹീയതേ ലോകാത് ക്ഷുദ്രഭാവം ച ഗച്ഛതി''

ധർമ്മത്തെ വെടിഞ്ഞു് പണമുണ്ടാക്കുന്നതിൽ തല്പരനായവൻ ഈ ലോകത്തും അധഃപതിക്കുന്നു; ജന്മാന്തരങ്ങളിലും നീചജീവിയായിത്തീരുന്നു.

രാജാക്കന്മാർ രാജധമ്മം പാലിച്ചിരുന്ന കാലത്തു് രാജ്യത്തിനും രാജാക്കന്മാക്കും ഐശ്വര്യമുണ്ടായിരുന്നു. രാജധമ്മമെന്തായിരുന്നു? ദ്രൌപദി വിരാടനോടു പറയുന്നു:—

''ദീനാന്ധകൃപണാശക്ത പങ്ഗുകുബ്ജജഡാദികാൻ
അനാഥബാലവൃദ്ധാംശ്ച പുരുഷാൻ വാ സ്ത്രീയോപി വാ
ദുഷ്ടചോരാഭിഭൂതാംശ്ച പാലയേദവനീപതിഃ

അനാഥാനാം ച നാഥഃ സ്യാദപിതൃണാം പിതാ നൃപഃ
മാതാ ഭവേദമാതൃണാം അഗുരൂണാം ഗുരുർഭവേത്
അദണ്ഡ്യാൻ ദണ്ഡയൻ രാജാ ദണ്ഡ്യാംശ്ചൈവാപ്യദണ്ഡയൻ
സ രാജാ ന ഭവേല്ലോകേ രാജശബ്ദസ്യ ഭാജനം.
കാര്യാ കാര്യവിശേഷജ്ഞാഃ കാമകാരേണ പാത്ഥിവാഃ
പ്രജാസു കിൽബിഷം കൃത്വാ നരകം യാന്ത്യധോമുഖാഃ.''
എന്നു്,
''പ്രജാനാമേവഭൂത്യത്ഥം സതാഭ്യോ ബലിമഗ്രഹീത്''
എന്നു് കാളിദാസൻ.

ഭാരതത്തിൽ സ്വേച്ഛാധിപന്മാർ ഒരിക്കലും അനുവദിക്കപ്പെട്ടിരുന്നില്ല. മുൻകാലത്തു് രാജാക്കന്മാർ സ്വേച്ഛാധിപതികളായിരുന്നുവെന്നു് പറയുന്നതു് അസംബന്ധമാണു്. രാജാക്കന്മാർ ധമ്മാധീനരായിരിക്കണമെന്നായിരുന്നു നിയമം. രാജാവും ധർമ്മത്തിനു വിധേയനായിരുന്നു. ധമ്മംവിട്ട രാജാവിനെ ആദ്യം കൊന്നതു് ഭാരതീയരാണു്. വേനനെ ആദ്യം കൊല്ലിച്ചതു് ഭാരതീയരാണു്; ഹിരണ്യനേയും ഇന്ത്യയിൽ ഒരിക്കലും സ്വേഛാധിപത്യം അനുവദിക്കപ്പെട്ടിരുന്നില്ല. ശീർണ്ണപർണ്ണാശനന്മാരും പർണ്ണശാലാവാസികളും ഭൂതലശയ്യാതൃപ്തരും വല്കലാജിനധാരികളും യത്രകചനശായികളും ഫലമൂലാശികളും തപോനിഷ്ഠന്മാരും സത്യവചസ്സുകളുമായ ഋഷിമാർ അനാദ്യന്തങ്ങളും നിത്യങ്ങളും സനാതനധർമ്മപ്രതിപാദകങ്ങളും ആയ വേദങ്ങളെ അടിസ്ഥാനമാക്കി നിശ്ചയിച്ച ധർമ്മങ്ങളെ അനുസരിച്ചാണു് എല്ലാവരും ജീവിച്ചിരുന്നതു്.

ധമ്മഃ പരഃ പാണ്ഡവ! രാജ്യലാഭാത്
തസ്യാദിമാഹുസ്തപ ഏവ രാജൻ!
സത്യാജ്ജവാദ്യാം ചരതാ സ്വധമ്മം
ജിതസ്ത്വയാ ƒയം ച പരശ്ച ലോകഃ

എന്നു് ശ്രീകൃഷ്ണൻ ധർമ്മജനോടു പറയുന്നു. ''രാജ്യത്തേക്കാരം വലുതാണു് ധർമ്മം. അതിൻെറ മൂലം തപസ്സാണു്. സത്യം, ആജ്ജവം, എന്നിവയോടുകൂടി സ്വധർമ്മം അനുഷ്ഠിക്കുന്ന അങ്ങയാൽ ഇഹലോകവും പരലോകവും ജയിക്കപ്പെട്ടിരിക്കുന്നു''. എന്നത്ഥം. രാജാക്കന്മാർ ധമ്മം ത്യജിച്ചു. അവർ നാമാവശേഷരായി. ബ്രാഹ്മണരും ധമ്മം ത്യജിച്ചിരിക്കുന്നു.

''നിവൃത്തയജ്ഞസ്വാധ്യായാ ദണ്ഡാജിനവിവജ്ജിതാഃ
ബ്രാഹ്മണാഃ സവ്വഭക്ഷാശ്ച ഭവിഷ്യന്തി കലൌ യുഗേ''

യജ്ഞവും സ്വാധ്യായവുമില്ലാത്തവരും—(ഇതു ഗൃഹസ്ഥന്മാരെപ്പററിയാണു്) ദണ്ഡവും തോലും ഉപേക്ഷിച്ചവരും (ബ്രഹ്മചാരി

കരം) ആയി ബ്രാഹ്മണർ എന്തും തിന്നുന്നവരായിത്തീരും കലിയുഗത്തിൽ. അവരും മിക്കവാറും നാമാവശേഷരായിക്കഴിഞ്ഞു.

''ഭൂയിഷ്ഠം കൂടമാനൈശ്ച പണ്യം വിക്രീണതേ ജനാഃ
വണിജശ്ച നരവ്യാഘ്ര ബഹുമായാ ഭവന്ത്യുത,''

കച്ചവടത്തിലധികവും കള്ളക്കച്ചവടമായി കഴിഞ്ഞിരിക്കുന്നു. കള്ളക്കച്ചവടം നിമിത്തം കച്ചവടക്കാർ നശിക്കാറായി.

ഭാര്യമാരെ പ്രസാദിപ്പിക്കയും മക്കളെ അലങ്കരിപ്പിക്കയും ജാമാതാക്കളെ പൂജിക്കയും പത്തിന്ദ്രിയങ്ങളും നിറച്ച് രസിച്ചിട്ട് പതിനൊന്നാമതൊരിന്ദ്രിയമില്ലല്ലൊ എന്ന് ദുഃഖിക്കയും ചെയ്യുന്നവനാണ് പണക്കാരൻ. പണമെന്ന വിചാരം നിമിത്തം ധനികന്മാർ നാശത്തിൻെറ വക്കിലെത്തിയിരിക്കുന്നു. ലോകം അപകടത്തിലായിരിക്കുന്നു.

ലോകരക്ഷക്കുള്ള സന്ദേശം തരാൻ അവതരിച്ച ഭഗവാൻ ശ്രീരാമകൃഷ്ണൻെറ സന്ദേശം കേൾക്കുവിൻ! ധർമ്മമൊന്നാണെങ്കിലും അതിന് കാലദേശാവസ്ഥാനുസരണം മാററമുണ്ട്. ഈ യുഗത്തിൽ ധർമ്മത്തെ ഏതേതു ഭാവത്തിൽ അനുഷ്ഠിക്കാൻ കഴിയുമെന്നും അനുഷ്ഠിക്കണമെന്നും പഠിപ്പിക്കാനാണ് ശ്രീരാമകൃഷ്ണദേവൻ അവതരിച്ചതു്. ഭഗവാൻേറയും അദ്ദേഹത്തിൻെറ സന്ദേശവാഹകനായ ശ്രീവിവേകാനന്ദസ്വാമിയുടേയും ഉപദേശം പഠിക്കുവിൻ! ഭഗവാൻ ശ്രീരാമകൃഷ്ണൻ കേരളത്തിൽ വന്നിട്ടില്ല. ശിഷ്യന്മാരിലും അധികം പേർ കേരളത്തിൽ വന്നിട്ടില്ല. അങ്ങനെ വന്നവരിൽ ഒരാളാണ് ഭഗവാൻെറ മാനസപുത്രനായ ശ്രീ ബ്രഹ്മാനന്ദസ്വാമികൾ. അദ്ദേഹം ഒരിക്കലേ വന്നിട്ടുള്ളു. വന്നപ്പോഴും കുറച്ചു സ്ഥലമേ സന്ദർശിച്ചുള്ളു. അക്കൂട്ടത്തിൽ അദ്ദേഹത്തെ സ്വീകരിക്കാൻ ഭാഗ്യം ലഭിച്ച താലൂക്കുകളിലൊന്നാണ് മാവേലിക്കര. ആദ്യം രാമകൃഷ്ണാശ്രമത്തിന് കല്ലിട്ടതു് തിരുവല്ലായിലും, ഉൽഘാടനം നടത്തിയതു് ഹരിപ്പാട്ടുമാണ്. ഈ രണ്ടു പ്രധാനസ്ഥലങ്ങളോടും തൊട്ടു മദ്ധ്യത്തിൽ നില്ക്കുന്ന സ്ഥലമാണ് മാവേലിക്കര. ഈ മാവേലിക്കര എല്ലാംകൊണ്ടും ഭഗവാൻെറ സന്ദേശം പ്രചരിപ്പിക്കുന്നതിൽ മുൻകൈ എടുത്തു പ്രവർത്തിക്കാൻ അർഹതയുള്ളതാണ്. ഇന്നത്തെ ധർമ്മക്ഷയം ഇല്ലാതാക്കാൻ അർഹതയുള്ളതാണ്. ഇന്നത്തെ ധർമ്മക്ഷയം ഇല്ലാതാക്കാൻ മാവേലിക്കര മുന്നിട്ടു പ്രവർത്തിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു. ഭഗവാൻ അനുഗ്രഹിക്കട്ടെ!



# 2. ഹൈന്ദവധർമ്മം*

സഹോദരീ സഹോദരന്മാരെ,

ചരിത്രത്തിനു നോട്ടമെത്താത്ത കാലംമുതൽ ആരംഭിച്ച് ഇന്നു വരെ ലോകത്തു് ജീവിച്ചുവരുന്ന മതങ്ങൾ മൂന്നാണു്. അവ പാഴ്സി മതം, ജൂതമതം, ഹിന്ദുമതം എന്നിവയാകുന്നു. ഇവയിലും ഹിന്ദുമതമാണു് ഏററവും പഴക്കമുള്ളതു്. അതു് സകല മതങ്ങളുടേയും മാതാവാകുന്നു. ജൂതമതം, പാഴ്സിമതം എന്നിവപോലും ഹിന്ദുമതത്തിൻെറ വളരെ അകന്ന ശാഖകളാണെന്നു ചരിത്രംകൊണ്ടു് കാണുന്നു. അങ്ങനെയുള്ള മതമാതാവായ ആ ചരിത്രാതീതമതത്തെ ഇന്നു നിങ്ങളുടെ മുമ്പിൽ പ്രതിനിധീകരിക്കാൻ അവസരംതന്ന ശാന്തി മിഷൻ ഭാരവാഹികളോടു് ഞാൻ ആദ്യമായി കൃതജ്ഞത പ്രകാശിപ്പിച്ചുകൊള്ളുന്നു.

ഇസ്ലാംമതത്തിനെ മഹമ്മദുമതമെന്നു വെള്ളക്കാർ പേരുകൊടുത്തു് അതിനെ നിരത്ഥകമാക്കി എന്നു് ഇസ്ലാംമത പ്രതിനിധി പ്രസ്താവിച്ചു. അതുപോലെയാണു് ഞാൻ പ്രതിനിധീകരിക്കുന്ന മതത്തിൻേറയും സ്ഥിതി. അതിൻെറ സാക്ഷാൽ പേരു് ഹിന്ദുധർമ്മമെന്നല്ല. അതു് പേഷ്യക്കാരും അതിനെത്തുടൎന്നു വെള്ളക്കാരും കൊടുത്ത പേരാണു്. സാക്ഷാൽ പേരു് സനാതനധൎമ്മമെന്നോ വൈദികധൎമ്മമെന്നോ ആണു്. അതായതു് ഇന്നകാലത്തു് ആരംഭിച്ചു എന്നു് ആൎക്കും ഊഹിക്കാൻകൂടി കഴിയാത്ത മതമെന്നു ചുരുക്കം. അക്ഷരാത്ഥമെടുത്താൽ എന്നും ഉള്ള മതമെന്നത്ഥം. വേദങ്ങളാണു് അതിൻെറ പ്രമാണം. അതുകൊണ്ടാണു് അതിനെ വൈദികധൎമ്മമെന്നു് പറയുന്നതു്. വേദമെന്നാൽ ശരിയായ അത്ഥത്തിൽ ഒരു പുസ്തകമല്ല. വേദമെന്നാൽ അറിവു്; അനുഭൂതി. ആദ്ധ്യാത്മിക അനുഭൂതിയേയാണു് വേദമെന്നു പറയുന്നതു്. ഉപനിഷത്തു് എന്ന പദത്തിനു് ശ്രീ ശങ്കരാചാര്യർ ഉപനിഷദ്ഭാഷ്യത്തിൽ ബ്രഹ്മവിദ്യയെന്നാണത്ഥം പറയുന്നതു്. ബ്രഹ്മവിദ്യയടങ്ങിയിരിക്കുന്നതിനാൽ ലക്ഷണയാ പുസ്തകത്തിനും ഉപനിഷത്തെന്ന പേരു് വന്നുവെന്നു് അദ്ദേഹം പറയുന്നു. ഇതുപോലെ തന്നെയാണു് വേദം എന്ന പേരിൽ ഇന്നു് അറിയപ്പെടുന്ന പുസ്തകത്തിനും ആ പേരു വന്നതു്. ആദ്ധ്യാത്മികങ്ങളായ

* 1111 ധനു 6—ാനു- ശാന്തിമിഷൻെറ ആഭിമുഖ്യത്തിൽ കണ്ണൂർ നടന്ന സർവ്വമതസമ്മേളനത്തിൽ ചെയ്ത പ്രസംഗച്ചുരുക്കം.

നാനാവിധ അനുഭൂതികളെ രേഖപ്പെടുത്തിയിരിക്കയാൽ ഋഗ്വേദം മുതലായ ഗ്രന്ഥസമുച്ചയത്തിനു വേദമെന്ന പേർ സിദ്ധിച്ചു. ഈ അനുഭൂതികഠം മനുഷ്യൻ മനുഷ്യനായ കാലംമുതൽ, അഥവാ അനാദികാലത്തുതന്നെ, മനുഷ്യനു് ഉണ്ടാകാൻ തുടങ്ങിയെന്നാണു് ഭാരതീയരുടെ അഭിപ്രായം. മനുഷ്യവഗ്ഗം ഒട്ടാകെ ഒരുകാലം അപരിഷ്കൃതമായിരുന്നുവെന്നും പിന്നീടു് അനേകലക്ഷം വഷ്ങ്ങഠംക്കുശേഷം പരിഷ്കൃതാവസ്ഥയെ പ്രാപിച്ചുവെന്നും ഭാരതീയർ വിശ്വസിക്കുന്നില്ല. ഈ അവസരത്തിൽ ശ്രീനാരായണഗുരുസ്വാമിയും ഒരു ബി. എ. വിദ്യാത്ഥിയുമായി നടന്നതായി, ഇന്നു് ഒരു സക്കാരുദ്യോഗസ്ഥനായിരിക്കുന്ന, ആ വിദ്യാത്ഥി ഒരിക്കൽ എന്നോടു പറഞ്ഞ കഥ ഓമ്മവരുന്നു. നമ്മുടെ ആ വിദ്യാത്ഥി ഗുരുസ്വാമികളെ കാണാൻപോയി. 'അപരിഷ്കൃതനായ ആ സന്യാസി'യെ കാണാൻ അച്ഛൻ നിർബന്ധിച്ചാണു് പോയതു്. ചെന്നുകണ്ടപ്പോഠം സ്വാമികഠം പലതും സംസാരിച്ചിട്ടു് ഇങ്ങനെ ചോദിച്ചു: 'നിങ്ങഠം ഏതു ക്ലാസ്സിൽ പഠിക്കുന്നു?'

വിദ്യാത്ഥി: ''ബി. ഏ. ക്ലാസ്സിൽ''

സ്വാമികഠം: ''എന്താണു് പഠിക്കുന്നതു്?''

വി: (തൻെറ ഐഛികവിഷയത്തെപ്പററി) ''ചരിത്രമാണു് പഠിക്കുന്നതു്''.

സ്വാ: ''അതിൽ എന്തു പറയുന്നു?''

വി: ''ആദ്യകാലത്തു് മനുഷ്യർ അപരിഷ്കൃതരായിരുന്നു''.

ബാക്കി പറയുന്നതിനുമുമ്പു് സ്വാമികഠം: ''ആദ്യമെന്നാൽ?''

വി: ''രണ്ടുമൂവ്വായിരം വഷംമുമ്പു്''

സ്വാ: ''അതിനുമുമ്പോ?''

വി: ''നിശ്ചയമില്ല''

സ്വാ: ''രണ്ടുമൂവ്വായിരം വഷത്തിനുമുമ്പു് അപരിഷ്കൃതരായിരുന്നെങ്കിൽ അതിനുമുമ്പു് എന്തുകൊണ്ടു് പരിഷ്കൃതരായിക്കൂടാ?''

വിദ്യാത്ഥി ഉത്തരംമുട്ടി നമ്രമുഖനായി സ്വാമികളുടെ മുമ്പിൽ അഹങ്കാരം നശിച്ചു നമസ്കരിച്ചു മടങ്ങി. അന്നുമുതൽ അയാഠം സ്വാമിജിയുടെ ഭക്തനായിത്തീന്നു.

ഇതാണു് ഭാരതീയവിശ്വാസം. മനുഷ്യവഗ്ഗം ഒട്ടാകെ അപരിഷ്കൃതരായിരുന്ന ഒരു കാലമുണ്ടെന്നു പറയുന്നതു് ഭാരതത്തിൻെറ പാരമ്പരീണവിശ്വാസത്തിനു വിരുദ്ധമാണു്. പരിഷ്കാരമെന്നു പറയുന്നതു് എന്താണു്? ആവിവണ്ടിയും ആവിക്കപ്പലും സംഗീതയന്ത്രവും വിദ്യുച്ഛക്തി പ്രയോഗങ്ങളും നശീകരണ സാമഗ്രികളുമാണോ? രാമ

കൃഷ്ണമിഷൻ വകയായി 'പ്രബുദ്ധഭാരതം' എന്നൊരു മാസികയുണ്ട്. ഈ മാസിക ആദ്യം പുറപ്പെട്ടതു് മദിരാശിയിൽനിന്നാണ്. ഇപ്പോഠം അതു് കല്ക്കട്ടയിൽനിന്നും പ്രസിദ്ധം ചെയ്തുവരുന്നു. മദിരാശിയിൽനിന്നു് ആദ്യം പുറപ്പെട്ട കാലത്തു് അതിന്റെ പത്രാധിപരായിരുന്ന മി. രാജമയ്യർ (ഇപ്പോഠം മരിച്ചുപോയി) അതിൽ പല ലേഖനങ്ങളും എഴുതിയിട്ടുണ്ട്. അക്കൂട്ടത്തിൽ ''Sukadeva and Steam Engine'' (ശുകദേവനും ആവിയന്ത്രവും) എന്നു് ഒരു ലേഖനമുണ്ട്. അതിൽ അദ്ദേഹം ആവിയന്ത്രങ്ങളുടെ നാനാരൂപങ്ങഠം നിറഞ്ഞ ഇന്നത്തെ ലോകത്തേയ്ക്കു് അയ്യായിരം വഷംമുമ്പു് ജീവിച്ചിരുന്ന ശുകദേവൻ പെട്ടെന്നു് ഇറങ്ങിവന്നാൽ 'മനുഷ്യവഗ്ഗം പരിഷ്കാരത്തിൽ വളരെ മുന്നോട്ടു പോയിരിക്കുന്നു' എന്നു കണ്ടു് അത്ഭുതപരതന്ത്രനാകുമോ എന്നു ചോദിക്കുന്നു. ഒരിക്കലുമില്ല. പഞ്ചഭൂതങ്ങളെ ഇങ്ങനേയും ഇതിലും കൂടുതലായ പല പ്രകാരത്തിലും കൂട്ടിച്ചേക്കാൻ കഴിയുമെന്നു് ശുകദേവൻ അറിഞ്ഞിട്ടുണ്ട്. പഞ്ചഭൂതങ്ങളെ പലവിധത്തിൽ കൂട്ടിച്ചേക്കാൻ പഠിക്കുന്നതാണോ പരിഷ്കാരം. അതു് ഒരു പരിഷ്കാരമായി ശുകദേവൻ കരുതുകയില്ല. മനസ്സിന്റെ വളച്ച്—സംസ്കാരപരമായ ശുദ്ധിയിൽകൂടിയുള്ള വളച്ച്—യാണ് പരിഷ്കാരം. അതിൽ മനുഷ്യവഗ്ഗം ശുകദേവന്റെ കാലത്തേതിനേക്കാഠം കൂടുതൽ മുന്നോട്ടുപോയിട്ടുണ്ടെന്നു് തെളിയിക്കാമോ? അതുകൊണ്ടു് ശുകദേവൻ അത്ഭുതമായി ഒന്നും കാണുകയില്ല. പരിഷ്കാരം ഇതാണെങ്കിൽ —ഈ മനഃശുദ്ധിയാണെങ്കിൽ—ആദികാലം മുതൽ അതിനെ പ്രാപിച്ച മനുഷ്യർ ഉണ്ടെന്നാണ് ഭാരതീയ ഐതിഹ്യം. മനഃശുദ്ധിയുടെ പരമോച്ചാവസ്ഥ പ്രാപിക്കുന്നതു് എപ്പോഠം? ആത്മാനുഭൂതി വരുമ്പോഠം. അതു് ചരിത്രാതീതകാലത്തു്—വേദങ്ങളുടെ കാലത്തു്—തന്നെ ഭാരതീയർ എത്തിക്കഴിഞ്ഞിരുന്നു. വേദങ്ങഠം എഴുതിയ കാലം ആക്കും നിശ്ചയിക്കാവതല്ല. ഇരുപത്തിയെട്ടു വ്യാസന്മാരുടെ കയ്യിൽക്കൂടി മറിഞ്ഞാണ് അവ ഇന്നുകാണുന്ന രൂപത്തിൽ നമ്മുടെ കയ്യിൽ എത്തിയിരിക്കുന്നതു്. ആദ്യത്തെ വ്യാസനും അതിന്റെ എഴുത്തുകാരനല്ല. അതിനു് എത്രയോ ആയിരം വഷംമുമ്പു് അനുഭൂതിയുള്ളവർ പറഞ്ഞാണ് വേദങ്ങഠം മുന്നോട്ടുവന്നതു്. വേദങ്ങഠം ആത്മാനുഭൂതിയുള്ളവരുടെ വാക്കാണെന്നു സ്പഷ്ടമാണ്. ഈശ്വരാദേശം ഇന്നുകാണുന്ന വേദവാചകങ്ങഠം രേഖപ്പെടുത്തിയവക്കുണ്ടായിരുന്നു എന്നു അവ വായിച്ചാൽ കാണാം.

''ദശ്ം ന വിശ്വദശ്തം ഏതാ ജൂഷതമേ ഗിരഃ''

''തദ്വിഷ്ണോഃ പരമം പദം സദാ പശ്യന്തി സൂരയഃ
ദിവീവ ചക്ഷുരാതതം.''

എന്നിവ രണ്ടു ദൃഷ്ടാന്തങ്ങാം മാത്രമാണു്. പ്രപഞ്ചത്തിൻെറ കാരണം അനാദികാലം മുതൽ ഭാരതീയർ അന്വേഷിച്ച് ആ രഹസ്യം കണ്ടു് അനുഭവിച്ചു. ഇങ്ങനെയുള്ള അനുഭൂതിയെ അടിസ്ഥാനമാക്കി അനാദികാലംമുതൽ പരമ്പരയാ ഉപദേശിക്കപ്പെട്ടു് ഒടുവിൽ വേദം ഗ്രന്ഥരൂപത്തിൽ ക്രമപ്പെടുത്തപ്പെട്ടു. പിതൃപുത്രവഴി പിന്നെയും ഒഴുകി ഇന്നു മനുഷ്യവർഗ്ഗത്തിനു കിട്ടിയിരിക്കുന്നു. ഈ മതമാണു് വൈദികമതമായ സാക്ഷാൽ ഹിന്ദുമതം.

ഒരു മനുഷ്യനു് ആത്മികമായി മുന്നോട്ടുപോകുമ്പോരം മദ്ധ്യേ പലനിലയിൽ പലവിധം അനുഭൂതികളുണ്ടാകുന്നു. ഇവയെല്ലാം സത്യമാണു്. വേദത്തിൽ എല്ലാമതങ്ങളുമുണ്ടു്. വൈദികമതമായ ഹിന്ദുമതം ഒരുമതമല്ല, സകലമതസഞ്ചയമാകുന്നു. മനുഷ്യനു് പലപടിയിൽവച്ചുണ്ടാകുന്ന എല്ലാവിധ അനുഭൂതികളും അതിൽ രേഖപ്പെടുത്തിയിട്ടുണ്ടു്. നാസ്തികമതം, ശൂന്യവാദിമതം, ബഹുദേവമതം, ഏകദേവമതം, ഏകമതം തുടങ്ങിയ എല്ലാ മതങ്ങളും അതിലുണ്ടു്. ഇതു് വെള്ളക്കാരനായ മാക്സ്മുള്ളർതന്നെ സമ്മതിച്ചിട്ടുണ്ടു്. വേദത്തിൽ ഇല്ലാത്ത ഒരു പുതിയ മതവുമില്ലതന്നെ. ''മരണംതന്നെ മോക്ഷം, അതിനുമീതെ ഒരു മോക്ഷവുമില്ല'' ''ചുട്ടു വെണ്ണീറാക്കപ്പെട്ട ദേഹത്തിനുണ്ടോ പുനർജ്ജന്മം!'' എന്നും ''സകലതും ആദിയിൽ ശൂന്യമായിരുന്നു, അതിൽനിന്നു് എല്ലാം ഉണ്ടായി'' എന്നും ''ശ്വാസംതന്നെ ആത്മാവു്'' എന്നും വാദിക്കുന്ന നാസ്തികമതവും 'വിജ്ഞാനംതന്നെ ആത്മാ' എന്നു വാദിക്കുന്ന മതവും എല്ലാം വേദത്തിൽ സ്ഥലംപിടിച്ചിട്ടുണ്ടു്. കാരണവും കാര്യവും തമ്മിൽ സംബന്ധമില്ലെന്നു വാദിക്കുന്ന ബാലിശമതത്തിനും അതിൽ സ്ഥാനമുണ്ടു്. അതുകൊണ്ടാണു് അതിനെ മതങ്ങളുടെ മാതാവെന്നു പറയുന്നതു്. എന്നാൽ ഇവയിൽ വേദാന്തമൊഴിച്ചു ബാക്കിയെല്ലാം യുക്തിവാദത്തിൻെറ മുദ്ഗരാഘാതമേററു് തകന്നുപോയി. ഇന്നു ശേഷിച്ചിട്ടുള്ളതു് വേദാന്തത്തിൻെറ മൂന്നു ശാഖകളായ ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നിവ മാത്രമാണു്. ഇവ ഓരോന്നും തന്നെ നാനാഭാവത്തിൽ സ്ഥിതിചെയ്യുന്നു. ഇവയിലും കാലാന്തരത്തിൽ സയിൻസിൻെറ പുരോഗതികൊണ്ടു് അദ്വൈതമൊഴിച്ചു് ബാക്കിയെല്ലാം തകരാൻ പോകുന്നു. അദ്വൈതത്തോടു് യോജിച്ച ദ്വൈതവും വിശിഷ്ടാദ്വൈതവും മാത്രമേ ഇനി നിലനില്ക്കു. അതിനുമാത്രമേ യുക്തിവാദത്തെ ജയിച്ചുനില്ക്കാൻ സാധിക്കു. അദ്വൈതത്തിൻെറ വിശേഷങ്ങളെ പറയുംമുമ്പു് മൂന്നിനും പൊതുവെയുള്ള ചില ധമ്മങ്ങാം പറയാം. ഈശ്വരനുണ്ടെന്നു വിശ്വസിക്കുന്ന എല്ലാ മതങ്ങളും ഈ മൂന്നിൽ ഒരു പക്ഷത്തിൽ നില്ക്കേണ്ടിവരും. ഒന്നുകിൽ ഈശ്വരനും

ജീവനും ജഗത്തും ഭിന്നം. അതായതു് സ്രഷ്ടാവും സൃഷ്ടിയും രണ്ടു്; അല്ലെങ്കിൽ സ്രഷ്ടാവിന്റെ അംശമാണു് സൃഷ്ടി; അതുമല്ലെങ്കിൽ സ്രഷ്ടാവു് സൃഷ്ടി എന്നു് രണ്ടില്ല. ഒന്നേയുള്ളു. ഈ മൂന്നു നിലയിൽ ഉൾപ്പെടാത്തതായി സേശ്വരമതം ഒന്നും യുക്തിയോടുകൂടിയതായി കയില്ല. ഹിന്ദുമതത്തിലെ ഈ മൂന്നു പ്രധാനമതങ്ങളും സൃഷ്ടി അനാദിയെന്നു പറയുന്നു.

ഹിന്ദുമതം—അതിന്റെ ഇന്നു കാണുന്ന ഒരു ശാഖയും—ശൂന്യത്തിൽനിന്നുള്ള സൃഷ്ടിയിൽ വിശ്വസിക്കുന്നില്ല. ഈശ്വരൻ ഒന്നുമില്ലാത്തതിൽനിന്നു് ആത്മാക്കളേയും ജഗത്തിനേയും സൃഷ്ടിച്ചു എന്നു് അവർ സമ്മതിക്കുന്നില്ല. ശൂന്യത്തിൽനിന്നു സൃഷ്ടി എന്നതു് സയൻസിനും യുക്തിക്കും സമ്മതമല്ല. ഉപാദാനകാരണം (material cause) ഇല്ലാതെ എന്തെങ്കിലും വസ്തു ഉണ്ടാകുമോ? മണ്ണില്ലാതെ കുടവും നൂലില്ലാതെ മുണ്ടും തടിയില്ലാതെ മരക്കട്ടിലും ഉണ്ടായതായി ആരെങ്കിലും കണ്ടിട്ടുണ്ടോ? ഉണ്ടാകുമെന്നു് ആക്കെങ്കിലും വിശ്വസിക്കാമോ? ഇവിടെയാണു് സയിൻസും യുക്തിയും ഒരുഭാഗത്തും ചില മതങ്ങൾ മറ്റൊരു ഭാഗത്തുമായി അതികലശലായ യുദ്ധം നടക്കുന്നതു്. ഈ യുദ്ധം ഹിന്ദുമതത്തെ ബാധിക്കുന്നില്ല.

''ഈശ്വരൻ സർവ്വശക്തനാണു്. അതുകൊണ്ടു് ഉണ്ടാക്കി'' എന്നു പറഞ്ഞാൽ ''എന്തിനുണ്ടാക്കി'' എന്ന ചോദ്യം വരുമ്പോൾ അതിനെന്തുത്തരം പറയും? എന്നുതന്നെയല്ല; അങ്ങനെയാണുണ്ടാക്കിയെന്നുള്ളതിനു തെളിവെന്തു്? പുസ്തകത്തിൽ—ശൂന്യസൃഷ്ടിവാദികളുടെ മതഗ്രന്ഥത്തിൽ—പറഞ്ഞതുകൊണ്ടു് അതു വിശ്വസിക്കണമെന്നു പറഞ്ഞാൽ കുറേക്കൂടി യുക്തിയുക്തമായി കാര്യം പറയുന്ന പുസ്തകത്തിൽ എന്തുകൊണ്ടു് വിശ്വസിച്ചുകൂടാ? ഇരിക്കട്ടെ. ഈശ്വരൻ ശൂന്യത്തിൽ നിന്നു ജീവന്മാരെ ഉണ്ടാക്കിയതെന്തിനു്? തന്റെ സുഖത്തിനോ ആ ജീവന്മാരുടെ സുഖത്തിനോ? 'തന്റെ സുഖത്തിനു്' എന്നുപറഞ്ഞാൽ അതിനുമുമ്പു് ഈശ്വരനു സുഖം ഒട്ടുംതന്നെയില്ലായിരുന്നുവെന്നോ കുറഞ്ഞപക്ഷം പൂർണ്ണസുഖമെങ്കിലും ഇല്ലായിരുന്നുവെന്നോ പറയേണ്ടിവരും? അപ്പോൾ ഈശ്വരൻ സൃഷ്ടിക്കുമുമ്പു് അപൂർണ്ണനായിരുന്നെന്നാകും. ''ജീവന്മാരുടെ സുഖത്തിനു്'' എന്നു പറഞ്ഞാൽ 'എല്ലാ ജീവന്മാരും സുഖമനുഭവിക്കുന്നതായി കാണാത്തതെന്തു്? എന്നതിനു മറുപടി പറയണം.

''അവരുടെ അജ്ഞതകൊണ്ടു്, അല്ലെങ്കിൽ ഈശ്വരാജ്ഞ അനുസരിക്കായ്കകൊണ്ടു്'' എന്നുപറഞ്ഞാൽ ആ അജ്ഞതയ്ക്കും അനുസരണക്കേടിനും കാരണമായ ബുദ്ധി അവക്കു് ആരുകൊടുത്തു? അനുസരിക്കാതെ നടക്കണമെന്നു തോന്നത്തക്ക തലച്ചോറു് ആരുണ്ടാ

ക്കി? എല്ലാ മനുഷ്യരേയും ഒരുപോലെ സൃഷ്ടിക്കാത്തതെന്തു്? ചില രെ ധനവാന്മാരും മററുചിലരെ ദരിദ്രന്മാരും ചിലരെ ഈശ്വരവി ശ്വാസികളും ചിലരെ നിരീശ്വരന്മാരും ചിലരെ ബുദ്ധിമാന്മാരും മററുചിലരെ മൂഢന്മാരും ചിലരെ സൽകുലത്തിലും മററുചിലരെ ദുഷ്കുലത്തിലും ചിലരെ സദാചാരപ്രസക്തിയോടും മററുചിലരെ ദുരാചാരപ്രസക്തിയോടും സൃഷ്ടിച്ചതെന്തുകൊണ്ടു്? ''ഈശ്വരന്റെ മഹിമ കാട്ടാൻ'' എന്നു പറഞ്ഞാൽ ''ആരെ കാട്ടാൻ? എല്ലാവക്കും ആ മഹിമ മനസ്സിലാക്കാൻ ശക്തിയില്ലാത്തതെന്തു്? കാട്ടിയിട്ടും കാ ണാത്തവർ കാണാതിരിക്കാനുള്ള കാരണക്കാരൻ ആരു്?'' എന്നു ചോദ്യം. ശൂന്യസൃഷ്ടിയിൽ വിശ്വസിക്കുന്നവക്കു് ഈശ്വരൻ അസ മത്വത്തിന്റെ ചുവടും നിർഘൃണനും ആണെന്നോ, അപൂണ്ണനെന്നോ സമ്മതിക്കാതെ തരമില്ല. ഇതിനുമീതെ ഒരു ഈശ്വരനിന്ദയെന്താ ണു്? അതുകൊണ്ടു് ഹിന്ദുമതം ശൂന്യദൃഷ്ടിയിൽ വിശ്വസിക്കുന്നില്ല.

സൃഷ്ടി അനാദിയെന്നു വരുമ്പോഠ ജീവന്മാർ ഈ ശരീരത്തിൽ പ്രവേശിക്കുന്നതിനുമുമ്പു് എവിടെയെങ്കിലും ഇരിക്കണമെന്നും ഈ ശരീരത്തിൽ പ്രവേശിക്കുന്നതിനു് ഒരു കാരണമുണ്ടായിരിക്കണമെ ന്നും അതു് തന്റെ കമ്മം തന്നെയായിരിക്കണമെന്നും വരുന്നു. ഈ ശ്വരൻ ഓരോ ജീവനെ ഓരോതരം ശരീരത്തിൽ പ്രവേശിപ്പിക്കാൻ സ്വബുദ്ധ്യാ യാതൊരു കാരണവുമുണ്ടാകാൻ തരമില്ല. ഒരു ജീവനെ കണ്ണില്ലാത്ത ദേഹത്തിലും മറെറാന്നിനെ ചെവിയില്ലാത്ത ദേഹ ത്തിലും പിന്നൊന്നിനെ കുഷ്ഠരോഗികളായ മാതാപിതാക്കന്മാരുടെ ഗഭ്ത്തിലും വേറൊന്നിനെ സവ്വാംഗസുന്ദരമായ ശരീരത്തിലുമി ടാൻ കാരണമില്ല. ജീവന്റെ കമ്മം തന്നെയായിരിക്കണം ഈ ശ്വരനെ അപ്രകാരം ചെയ്യാൻ പ്രേരിപ്പിക്കുന്നതു്. കമ്മം ശരീരമി ല്ലാതെ സാദ്ധ്യവുമല്ല. അതിനാൽ ലോകത്തിലെ അസമത്വത്തിനു സമാധാനം പറയാൻ പൂവ്വജന്മസിദ്ധാന്തം സമ്മതിച്ചേ തീരൂ. നല്ല ശരീരത്തിൽ പോകുന്നതിനും ചീത്ത ശരീരത്തിൽ പോകുന്നതിനും താൻതന്നെ ഉത്തരവാദി. ചീത്ത ശരീരത്തെ നല്ലതാക്കുന്നതിനും താൻതന്നെ കാരണക്കാരൻ. നല്ലതിനെ ചീത്തയാക്കുന്നതും താൻ തന്നെ.

ഹിന്ദുമതഗ്രന്ഥങ്ങളിൽ ലോകസൃഷ്ടിയെന്നു പറയുന്നതു് എന്താണു്? കേവലം ഉൽക്രാന്തിയെ. (evolution) അതും ഓരോ ഉൽക്രാന്തിയും അതിന്റെ അപക്രാന്തിയോടു് മുമ്പും പുറകും ഘടിപ്പിക്കപ്പെട്ടിരിക്കുന്നു. അവ്യവസ്ഥമായിതീരുന്ന പഞ്ചഭൂതസ ഞ്ചയത്തെ സവ്യവസ്ഥമാക്കുന്നതു് സൃഷ്ടി. വീണ്ടും അവ്യവസ്ഥമാ ക്കുന്നതു് പ്രളയം. ഓരോ പ്രളയത്തിനും മുമ്പും പിമ്പും സൃഷ്ടി. ഓ

രോ സൃഷ്ടിക്കം മുമ്പും പിമ്പും പ്രളയം. ഇതാണ് ക്രമം. ഇങ്ങനെ അനാദ്യന്തമായി പ്രപഞ്ചം നടക്കുന്നു.

ഇങ്ങനെ അനാദ്യന്തമാണ് ജന്മമെങ്കിൽ മോക്ഷമെങ്ങനെ? ഇവിടെയാണ് ദ്വൈതികളും വിശിഷ്ടാദ്വൈതികളും അദ്വൈതികളും പിരിയുന്നതു്. ജീവാത്മാ ജനനമില്ലാത്തവനും നിത്യനും ശാശ്വതനും പുരാണനുമാണെന്നും ശരീരത്തിന്റെ ധർമ്മങ്ങളായ ജന്മജരാമരണാദികൾ ആത്മാവിനെ സ്പർശിക്കുന്നില്ലെന്നും മൂന്നുകൂട്ടരും സമ്മതിക്കുന്നു. മായയാണ് ബന്ധത്തിനു കാരണം. മായയെന്നാൽ എന്തു്? ദേഹം, മനസ്സ്, ബുദ്ധി മുതലായവയിൽ ഞാനെന്ന ഭാവം. ഇതു് അജ്ഞാനത്താലുണ്ടാകുന്നു. അജ്ഞാനം ജ്ഞാനത്തിൽ നശിക്കുന്നു. ജ്ഞാനം എന്തിനെപ്പററിയാണ്! തന്റെ സ്വരൂപത്തെപ്പററിയുള്ള ജ്ഞാനമെന്നു് അദ്വൈതി. ഭഗവത്സ്വരൂപത്തെപ്പററിയുള്ള ജ്ഞാനമെന്നു് മററുള്ളവർ. ഭഗവത്സ്വരൂപജ്ഞാനം, ഭഗവന്മഹിമ മുതലായവയറിയുമ്പോൾ ഭഗവാന്റെ അനുഗ്രഹമുണ്ടാകുമെന്നും അങ്ങനെ അജ്ഞാനത്തിൽനിന്നു മോചനം കിട്ടുമെന്നും, നശ്വരമായ ശരീരത്തിലുള്ള അഹന്തയും മമതയും നശിച്ചു് ഭഗവദനുഗ്രഹത്താൽ കിട്ടുന്ന നിത്യകല്യാണമായ ശരീരത്തോടുകൂടിയവരായി ഭഗവൽസാരൂപ്യ, സാമീപ്യ, സാലോകരൂപങ്ങളായ മോക്ഷം കിട്ടുമെന്നും അവർ പറയുന്നു. എന്നാൽ അദ്വൈതിയാകട്ടെ ഈ സാലോക്യ, സാരൂപ്യ, സാമീപ്യങ്ങളെ മുക്തിയായി കരുതുന്നില്ല. അദ്വൈതവേദാന്തമാണ് ഹിന്ദുമതത്തിന്റെ ജീവനെന്നു ഞാൻ കരുതുന്നു. അദ്വൈതത്തിനു മാത്രമേ യുക്തിവാദത്തെ ഭയപ്പെടാതെ നില്ക്കാൻ സാധിക്കൂ.

ഒന്നാമതു് സാലോക്യമോ സാരൂപ്യമോ സാമീപ്യമോ യഥാർത്ഥ മോക്ഷമാകുമോ എന്നു നോക്കുക. മോക്ഷമെന്നാൽ എന്തു്? വിടുതൽ. സകലവിധ ദുഃഖങ്ങളും വിടുകയാണ് മനുഷ്യന്റെ ലക്ഷ്യം. ദുഃഖമുള്ള അവസ്ഥ മോക്ഷമാകയില്ല. സാലോക്യമോ സാരൂപ്യമോ സാമീപ്യമോ ദുഃഖത്തെ എന്നേക്കും ശമിപ്പിക്കുമോ? ''ദ്വിതീയാദ്വൈ ഭയം ഭവതി'' എന്നു വേദം പറയുന്നു. രണ്ടുണ്ടെങ്കിൽ തീർച്ചയായും ഭയമുണ്ടു്. രണ്ടുപേർ എവിടെ താമസിക്കുന്നുവോ അവിടെ ഒരുവനു് എപ്പോഴും മററൊരുവനിൽനിന്നു ഭയമുണ്ടു്. അവർ തമ്മിൽ സ്നേഹമാണെങ്കിൽക്കൂടിയും ഭയമുണ്ടു്. എന്തെന്നാൽ തന്റെ ഏതെങ്കിലും പ്രവൃത്തി സ്നേഹിതന്റെ സ്നേഹത്തിനു് ഹാനി വരുത്തുന്നതിനോ അപ്രീതിക്കോ കാരണമാകുമോ എന്ന ഭയം. വിരോധമാണെങ്കിലും ഭയം. ഈശ്വരൻ എന്നൊരാൾ സർവ്വാധികാരിയായിരിക്കുന്നുവെന്നു കാണുന്നിടത്തു്, അദ്ദേഹം എത്ര കാരുണികനാണെന്നിരുന്നാൽക്കൂടിയും, മനസ്സ് ശങ്കാകുലമായിരിക്കുമെന്നുള്ളതിനാൽ ഭയ

മുണ്ടു്. അതിനുംപുറമെ തന്നെപ്പോലെയുള്ള അസംഖ്യം മററാത്മാക്കാംകൂടി അവിടെ ഉണ്ടെങ്കിൽ പരസ്പരം അഭിപ്രായഭേദത്തിനു് ഇട വരാമെന്നുള്ളതിനാൽ ഭയംകൊണ്ടു നിറഞ്ഞതാണു് ആ സ്ഥലം. അത്രമാത്രമല്ല; ഒരുവന്നു ഈശ്വരസന്നിധിയിൽ കൂടുതൽ സ്വാതന്ത്ര്യമുണ്ടെന്നും മറെറാരുവനു് ഇല്ലെന്നും വരുമ്പോരം ആ കുറവുള്ള ഏതൊരുവനാണു് ദുഃഖം തോന്നാതിരിക്കുക? ''ഈശ്വരൻെറ ഇച്ഛപോലെ നടക്കട്ടെ'' എന്നു സമാധാനിക്കുന്നുവെങ്കിൽ അതു് നിരാശയുടെ ഒരു ധ്വനിമാത്രമല്ലയോ? തൻെറ ഇഷ്ടവസ്തുവിനോടു് ഏററവും അടുത്തിരിക്കാനും അതിൻെറ ഏററവും കൂടിയ അനുഗ്രഹത്തിനു പാത്രമാകാനും മനസ്സിൽ ആഗ്രഹം ഏതെങ്കിലും വസ്തുവിനെ സ്നേഹിക്കുന്ന ഏതൊരുവനാണു് ഇല്ലാതിരിക്കുക? അതിനാൽ അസമത്വപൂണ്ണമായ വൈകുണ്ഠത്തേയോ തത്തുല്യങ്ങളായ ലോകങ്ങളിലേയൊ വാസമോ തത്തന്നാമങ്ങളാൽ വ്യവഹരിച്ചുവരുന്ന ഒരു ഈശ്വരൻെറ സാമീപ്യമോ സാരൂപ്യമോ പരമമുക്തിയാകയില്ല എല്ലാവക്കും അവിടെ സമത്വമാണു് എന്നു പറഞ്ഞാൽ അതും സംഭവ്യമല്ല. പിന്നെ ഈശ്വരനും മുക്തജീവന്മാക്കും തമ്മിൽ എന്താണു് വ്യത്യാസം? അവിടെ എല്ലാവരും ഈശ്വരന്മാർ തന്നെയോ? അപ്പോരം ഇതിനകം എത്ര ഈശ്വരന്മാർ ഉണ്ടായിക്കഴിഞ്ഞു? ഇവരെല്ലാം യോജിച്ചോ മേലിൽ വരുന്ന ജീവന്മാക്കു് മുക്തികൊടുക്കുന്നതു്? ഇവരിൽ ആരെ ഭജിച്ചാലും മുക്തി കിട്ടുമോ? അഥവാ എല്ലാവരേയും ഭജിക്കണമോ? എന്നാൽ ഒരു ഈശ്വരനെ വിശ്വസിച്ചാൽ മോക്ഷം കിട്ടുകയില്ലല്ലോ. ഇവരുടെയെല്ലാം എണ്ണവും പേരും മനുഷ്യന്നറിഞ്ഞുംകൂടാ. ഇവരിൽ ആക്കും അവനവനെ ഭജിക്കുന്നവക്കു് മോക്ഷംകൊടുക്കാമെന്നു പറഞ്ഞാൽ പിന്നെ ആദ്യത്തെ ഈശ്വരനു് പെൻഷൻ കൊടുക്കാമല്ലോ. പുറമെ ഇവരിൽ ചിലക്കു് കൂടുതൽ ഭക്തന്മാരെ കിട്ടുന്നതുകൊണ്ടു് മററു ചിലക്കു് അസൂയമുണ്ടോ ആവോ? ആരെ ഭജിച്ചാലും എല്ലാവരും യോജിച്ചു മോക്ഷംകൊടുക്കുമെന്നു പറഞ്ഞാൽ വോട്ടു് എടുക്കുമ്പോരം അഭിപ്രായഭേദം വന്നാലോ? അതിനാൽ ദ്വൈതികളുടെ വൈകുണ്ഠമോ കൈലാസമോ നിത്യസ്വഗ്ഗമല്ല. എല്ലാം അസമത്വപൂണ്ണമാകുന്നു. അവരുടെ സ്ഥാനം പതനമില്ലാത്തതല്ലെന്നും അവരുടെ പുസ്തകങ്ങളിൽ ഘോഷിക്കുന്നു. വൈകുണ്ഠത്തിൽനിന്നു ജയവിജയന്മാർ പതിച്ചു. ക്രിസ്ത്യാനികളുടേയും മഹമ്മദരുടേയും സ്വഗ്ഗത്തുനിന്നു മാലാഖയും കൂട്ടരും പതിച്ചു. ആ സ്ഥാനം ഡംഭാദിദോഷമൊഴിഞ്ഞതുമല്ല. മാലാഖയും ഗരുഡനും ഡംഭുവന്നതായി അവരുടെ പുസ്തകങ്ങളിൽതന്നെ പറയുന്നു. ഡംഭുവരാനിടയുള്ളിടത്തു് അസമത്വം തീച്ചയായും ഉണ്ടു്. സനകാദികരംക്കുള്ള സ്ഥാനം വൈകുണ്ഠത്തു്

ജയവിജയന്മാക്കു ഒരിക്കലും ഇല്ലെന്നുള്ളതും അസമത്വം തെളിയിക്കു ന്നതാണു്. അതിനാൽ ഈ മതങ്ങരം ഈശ്വരസന്നിധിയിൽ അനുഭ വിക്കുന്ന നിത്യമായ അസമത്വം മനുഷ്യന്റെ പരമലക്ഷ്യമാകുന്നവ യാകുന്നു.

''യോ വൈ ഭൂമാ തത്സുഖം; നാല്പേ സുഖമസ്തി; ഭൂമൈവ സുഖം'' എന്നു വേദം പറയുന്നു. വലുതായിരിക്കുന്നതിലെ സുഖ മുള്ളു. ചെറുതിൽ സുഖമില്ല. വലിപ്പംതന്നെ സുഖം. ഓരോ മനുഷ്യ ന്റേയും ആഗ്രഹമെന്താണു്? അനന്തനാകാൻ; അപരിമിതനാകാൻ; കാലത്തിൽ മാത്രമല്ല; ദേശത്തിലും. കാലത്തിൽ അപരിമിതനാ യാലും ദേശത്തിൽ പരിമിതനായാൽ സുഖമില്ല. ഈ ആഗ്രഹം അദ്വൈതപ്രാപ്തികൊണ്ടല്ലാതെ എങ്ങിനെ നിവൎത്തിക്കും? ഈ ആ ഗ്രഹം ഈശ്വരനുണ്ടാക്കിയതാണെങ്കിൽ അതു് നിവൎത്തിപ്പിക്കേണ്ട തു് ഈശ്വരന്റെ ധൎമ്മമല്ലേ? അല്ല; സ്വാഭാവികമാണെങ്കിൽ അതു് നിവൎത്തിക്കുതുവരെ സുഖം കാണുമോ? ഇടയ്ക്കുവച്ചു്. ''അതു് കിട്ടാ ത്തതു്, കിട്ടാൻ ഈശ്വരൻ വിധിച്ചിട്ടില്ല'' എന്നുപറഞ്ഞു് മടങ്ങു ന്നിടത്തു് വാസ്തവത്തിൽ നിരാശയല്ലേ? നിരാശയിൽ ദുഃഖബീജം എന്നും ഉണങ്ങാതെ കിടക്കുന്നില്ലേ?

ഇനി സ്വേച്ഛാപ്രഭുവായ ഒരു ഈശ്വരന്റെ അധികാരത്തിൻ കീഴിലുള്ള ഒരു ലോകത്തു് വസിക്കുന്നതിൽ എന്തു സ്വാതന്ത്ര്യമാണു ള്ളതു് എന്നും നോക്കണം. അതിനാൽ ദ്വൈതമതപ്രകാരമുള്ള ഒരു പരമലക്ഷ്യത്തിൽ സമത്വമില്ല; സ്വാതന്ത്ര്യമില്ല; പൂൎണ്ണസുഖമി ല്ല; മനുഷ്യന്റെ പരമലക്ഷ്യം സാധിക്കുന്നില്ല.

ഇനി ഈശ്വരന്റെ സ്വരൂപം നോക്കിയാലും ദ്വൈതം സത്യ മാകയില്ല. ഈശ്വരൻ സൎവ്വവ്യാപിയായിരിക്കണം. ഒരു പ്രത്യേക സ്ഥലത്തു് പരിമിതനാണെങ്കിൽ സരൂപനാണു്. സരൂപനാ ണെങ്കിൽ നാശമുള്ളവനാണു്. നാശമുള്ളവനാണെങ്കിൽ നിത്യനല്ല. അപ്പോരം ഈശ്വരനും മരിച്ചുപോകും. അപ്പോരം അയാളെ സൃഷ്ടിച്ച ഒരാളും ഉണ്ടാകണം. അതിനും പുറമെ പരിമിതനാണെങ്കിൽ സുഖ മില്ലാത്തവനും ആകും. അരൂപനെങ്കിൽ ദേശത്താലും കാലത്താലും പരിമിതനല്ലാതിരിക്കണം. ദ്വൈതികരംക്കു് ഈശ്വരൻ പരിമിത നെന്നു പറയാതെ തരമില്ല. സൎവ്വവ്യാപിയെന്നു് എപ്പോരം പറയു ന്നുവോ അപ്പോരം അദ്ദേഹമല്ലാതെ മറെറാരു വസ്തുവുണ്ടെന്നു പറ യാൻ വഴിയില്ല. പറഞ്ഞാൽ ആധാരമായ വസ്തുവും ആധേയമായ വസ്തുവും രണ്ടാകയാൽ പ്രകൃത്യാ ആധാരത്തിൽ ആധേയമായ ഈശ്വ രനുണ്ടായിരുന്നില്ലെന്നു സമ്മതിക്കേണ്ടിവരും. ''തത് സൃഷ്ട്വാ തത് തദേവാനുപ്രാവിശത്'' എന്ന വാക്യം അക്ഷരാൎത്ഥത്തിൽ യുക്തിയു

ക്തമായി സമത്ഥിക്കാനാവതല്ല. ഈശ്വരൻ അംശംകൊണ്ടു് പ്രപഞ്ചമായി എന്ന വിശിഷ്ടാദ്വൈതവാദവും യുക്തിസമ്മതമല്ല. ''അംശംകൊണ്ടുപ്രപഞ്ചമായി'' എന്നു് പറഞ്ഞാൽ അംശത്തിനു് വികാരം വന്നുവെന്നു് സമ്മതിക്കേണ്ടിവരും. അപ്പോഠം അതു് വികാര്യമാണെന്നുവരും. അംശം വികാര്യമാണെങ്കിൽ എന്തുകൊണ്ടു് മുഴുവൻ വികാര്യമല്ല? വികാരം പ്രാപിക്കുന്ന അംശവും അവികാരിയായി നില്ക്കുന്ന അംശവും രണ്ടുതരം വസ്തുക്കളാൽ ഉണ്ടാക്കപ്പെട്ടതാണോ എന്ന ചോദ്യത്തിനു് ഉത്തരം ഉണ്ടാകേണ്ടിയിരിക്കും. ഇങ്ങനെ ദ്വൈതവും വിശിഷ്ടാദ്വൈതവും യഥാത്ഥ മോക്ഷത്തെ തരുന്നില്ല. അതിനു പുറമെ അമൃതനദിയും നല്ല ശാപ്പാടും ഉവ്വശീനന്ദനോദ്യാനാദികളും തത്തുല്യങ്ങളായ ഭൗതികസ്ഥാനങ്ങളും ഒരു കാലത്തും മോക്ഷസ്ഥാനമാകയില്ല. ഇവയിൽ കൊതിക്കുന്നവക്കു് മോക്ഷം ഒരുകാലത്തും കിട്ടുകയും ഇല്ല. അതിനാൽ വേദം പറയുന്നു:

''മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി.''

''ഇവിടെ പലതെന്നപോലെ കാണുന്നവൻ മരണത്തിൽനിന്നു് മരണം പ്രാപിക്കുന്നു''വെന്നു്.

ഹിന്ദുമതത്തിലെ ഏററവും ഉച്ചശാഖയായ അദ്വൈതപ്രകാരം മോക്ഷം സമത്വത്തിൻേറയും സ്വാതന്ത്ര്യത്തിൻേറയും നിത്യാനന്ദത്തിൻേറയും സ്ഥാനമാകുന്നു. അതു് പുനരാവൃത്തിയില്ലാത്തതാകുന്നു. അതു് പ്രാപിക്കാനുള്ള വഴിയും അവനവൻെറ കയ്യിലാകുന്നു. ജ്ഞാനംകൊണ്ടാണു് അതു് പ്രാപിക്കേണ്ടതു്. ജ്ഞാനമാകട്ടെ വിവേകം, വൈരാഗ്യം, എന്നിവയാലും സദ്ഗുരുകടാക്ഷത്താലും സിദ്ധിക്കുന്നു. അതു് പുരോഹിതതന്ത്രത്തിനധീനമല്ല. സദ്ഗുരു പുരോഹിതനല്ല. അകാമഹതനും പാപലേശമില്ലാത്തവനും സവ്വവും സമമായി കാണുന്നവനും സ്വാത്ഥതാഗന്ധംപോലുമില്ലാത്തവനുമാണു് സദ്ഗുരു.

''സദ്യസ്തരതിസംസാരസാഗരം ഗുവ്വനുഗ്രഹാത്.''

ഗുരുലാഭത്തിനും കഷ്ടപ്പാടില്ല. മനസ്സു് പാകമാകുമ്പോഠം ഗുരു തനിയെ വന്നുചേരുന്നുവെന്നാണു് ഹിന്ദുമതസിദ്ധാന്തം. ഒരിക്കൽ ഗുരുവായി നല്ലയാളെന്നുവെച്ചു് സ്വീകരിച്ചയാളെ ദുഷ്ടനെന്നറിഞ്ഞാൽ ത്യജിക്കാനും ഹിന്ദുമതത്തിൽ സ്വാതന്ത്ര്യമുണ്ടു്. മോക്ഷം ഈ ജന്മത്തിൽ—ഈ ശരീരത്തിൽ ഇരിക്കുമ്പോഠംതന്നെ ദേഹസ്ഥനല്ലാതായിട്ടു് അനുഭവിക്കാമെന്നാണു് ആചാര്യോപദേശം. ഇതുകൊണ്ടാണു് ഹിന്ദുമതം നാസ്തികഹൃദയത്തെ ഭയപ്പെടാത്തതു്. മരണശേഷം മോക്ഷമോ സ്വഗ്ഗമോ ഉണ്ടെന്നു പറഞ്ഞാൽ അതിനു് തെളിവു് ഒന്നും ഇല്ല. എന്നാൽ അദ്വൈതപ്രകാരമുള്ള മോക്ഷം പ്രത്യക്ഷവേ

ദ്യമാണു്. അജ്ഞാനനാശത്തിൽ മോക്ഷം ഇവിടെവച്ചുതന്നെ അനു ഭവിക്കുന്നു. ''അത്ര ബ്രഹ്മ സമശ്നുതേ'' അതിനു് കാലതാമസ വുമില്ല. അതു കിട്ടണമെന്നു് ആഗ്രഹം തീവ്രമായുണ്ടെങ്കിൽ അഞ്ചു മിനിട്ടിൽ—വേണ്ടാ അതിലും കുറഞ്ഞ സമയത്തു്—അതു് അനുഭ വിക്കാവുന്നതാണു്. ഇവിടെ വച്ചു് അനുഭവിക്കാമെന്നു് മാത്രമല്ല വേദം പറയുന്നതു്. അതു് അനുഭവിക്കാത്തവന്റെ ജന്മം വ്യർത്ഥമാ ണെന്നുകൂടി വേദങ്ങൾ ഘോഷിക്കുന്നു. ഇതുകൊണ്ടാണു് ഞങ്ങൾ യുക്തിവാദത്തെ ഭയപ്പെടാത്തതു്. ഞങ്ങൾ അനുഭവവാദികളാകുന്നു. ഞങ്ങൾ നാസ്തികന്മാരെ വെല്ലുവിളിക്കുന്നു. നാസ്തികവാദത്തെ ഞ ങ്ങൾക്കു് ഭയമില്ല. ഞങ്ങൾ അനുഭവിക്കുന്ന വസ്തു ഇല്ലെന്നു് ആർക്ക് പറയാൻ കഴിയും? മതത്തിന്റെ പരമലക്ഷ്യം അനുഭവവേദ്യമാകു ന്നു. വിവേകവൈരാഗ്യാദികളോടുകൂടി ''ഞാൻ ആരു്'' എന്നറി യുക. ഈശ്വരനെ തേടേണ്ട. "Know Thyself and you shall then know God" എന്നു് ശ്രീരാമകൃഷ്ണദേവൻ പറയുന്നു. നിന്നെ അറിയുക; അപ്പോൾ ഈശ്വരൻ അറിയപ്പെടും. നിന്റെ ആത്മാവി ല്ലെന്നു് നിനക്കു് വാദിക്കുവാൻ കഴിയുമോ? വാസ്തവമായ നീ ആ രു്? ദേഹമോ ബുദ്ധിയോ മനസ്സോ? അഭ്യാസം ചെയ്തു്? അന്തർമ്മു ഖമായി നോക്കുക. അപ്പോൾ അറിയാം ആ നീ സച്ചിദാനന്ദരൂ പമാണെന്നും സകല ചരാചരങ്ങളിലും നിറഞ്ഞിരിക്കുന്ന വസ്തുവാ ണു് നീയെന്നും നിനക്കു് അറിയാറാകും. ഇതിനുമീതെ എന്തൊരാ നന്ദമാണു് വേണ്ടതു്? ഈ നിത്യാനന്ദം കിട്ടാൻ ഭാഗ്യംവന്നവന ല്ലേ ഭാഗ്യവാൻ?

'നീ വാസ്തവത്തിൽ ഈശ്വരൻതന്നെയാകുന്നു.'

''അഖണ്ഡസൌഖ്യക്കടലാമെന്നിൽ ബ്രഹ്മാണ്ഡവീചികൾ
ഉണ്ടാകുന്നു; ലയിക്കുന്നു മായക്കാററിന്റെ ശക്തിയാൽ''

എന്നു് അറിഞ്ഞാൽ നീയല്ലാതെ പിന്നൊരു സൃഷ്ടികർത്താവാരു്? നീയും ഈശ്വരനും ഒന്നുതന്നെ. രണ്ടുണ്ടാകാൻ തരമുണ്ടോ?

''ഏകമേവാദ്വിതീയം'' ഒന്നല്ലാതെ രണ്ടില്ല രണ്ടായ്കാണ്മതു മിഥ്യാബോധം എന്നല്ലേ വേദം പറയുന്നതു്?

ഹിന്ദുമതപ്രകാരം ഈശ്വരൻ പലതുണ്ടെന്നു ചിലർ പറയുന്നു. മതതത്വം അറിയാത്തവർ ധരിച്ചുവശ്ശായും ചെയ്യുന്നു.

''പുരുഷ ഏവേദം സർവ്വം'' ''ഏകം സദ്വിപ്രാ ബഹുധാ വദന്തി''

ഇക്കാണുന്നതെല്ലാം ഈശ്വരൻതന്നെ. ഒന്നായപരമാർത്ഥവസ്തു വിനെ പഠിപ്പുള്ളവർ പലതായി പറയുന്നു. വസ്തു ഒന്നു്, പല പേ രു്. വാസ്തവത്തിൽ പേരും രൂപവുമില്ലാത്ത വസ്തുവിനു് ചില സൌകര്യത്തിനായി പേരും രൂപവും പലതായി സങ്കല്പിക്കുക മാത്ര

മാണ് ചെയ്യുന്നതു്. ഹിന്ദുമതപ്രകാരം ഈശ്വരൻ ഒന്നേയുള്ളുവെന്നു മാത്രമല്ല, ഈശ്വരനല്ലാതെ മറ്റൊന്നുമില്ലെന്നുംകൂടിയാണ് സിദ്ധാന്തം.

''നേഹ നാനാസ്തി കിഞ്ചന'' എന്നു വേദം പറയുന്നു. ഇവിടെ പലതില്ലതന്നെ. ആ ഈശ്വരന്റെ സ്വരൂപം എന്തു്? ''ശ്രോത്രസ്യ ശ്രോത്രം മനസൊ മനോ യദ്വാചോ ഹ വാച

സ ഉ പ്രാണസ്യ പ്രാണഃ ചക്ഷുഷശ്ചക്ഷുഃ'' അദ്ദേഹം ചെവിക്കു ചെവിയും മനസ്സിനു മനസ്സും വാക്കിനു വാക്കും പ്രാണനു പ്രാണനും കണ്ണിനു കണ്ണും ആകുന്നു.

''അക്ഷാനലാദി വെളിവൊക്കെഗ്രഹിക്കുമൊരു
കണ്ണിന്നു കണ്ണു മനമാകുന്ന കണ്ണതിന്നു്
കണ്ണായിനിന്നപൊരുളാം താനെന്നുറയ്ക്കുമള-
വാനന്ദമെന്തു ഹരി നാരായണായ നമഃ''

എന്നു തുഞ്ചത്തെഴുത്തച്ഛൻ പാടിയിട്ടുണ്ടു്.

''ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ'' എന്നു വേദം പറയുന്നു. ബ്രഹ്മാ വിഷ്ണു ശിവൻ എല്ലാം ഒന്നിന്റെ പേരുകളാകുന്നു. അതിനാൽ ഹിന്ദുമതം പല ഈശ്വരന്മാരിൽ വിശ്വസിക്കുന്നില്ല.

ഈശ്വരനും താനും ഒന്നെന്നും മോക്ഷംകൂടിയും തനിക്കധീനമെന്നും പഠിപ്പിക്കുന്നതിനാൽ ഹിന്ദുമതം fatalistic religion (വിധിയിൽ മാത്രം വിശ്വസിക്കുന്ന മതം) അല്ല. അതു് faith in oneself (തന്നിൽതന്നെയുള്ള വിശ്വാസം) കൊടുക്കുന്നു. സ്വേച്ഛാധികാരിയായ ഒരു ഈശ്വരന്റെ താളത്തിനു തുള്ളാനുള്ള ഒരു മരപ്പാവയാക്കി മനുഷ്യനെ അതു കല്പിക്കുന്നില്ല. ഹാ! നമ്മുടെ മോക്ഷം നമ്മുടെ കയ്യിലാണെന്നറിയുമ്പോൾ എന്തൊരു ആനന്ദമാണു്; നാം എന്നും മറ്റൊരുവന്റെ ദാസന്മാരായിരിക്കുവാൻ ഉള്ളവരാണെന്നും മറ്റൊരാളുടെ പ്രീതിയിലാണു് നമ്മുടെ സകല ഭാവിശ്രേയസ്സെന്നും കരുതുന്നവനു് എന്തു സുഖമാണു്? എന്തു സ്വാതന്ത്ര്യമാണു്?

ഈ മോക്ഷം വിചാരിക്കുന്ന നിമിഷം കൈവരുമെന്നറിഞ്ഞാൽ പിന്നെ ആ ആനന്ദത്തിനുണ്ടോ അതിരു്! മഹാവാക്യം സദ്ഗുരുവിൽനിന്നു് ഒരിക്കൽ കേൾക്കുന്ന ഉത്തമാധികാരിയായ ശിഷ്യൻ ആ കേൾക്കുന്ന മാത്രയിൽ തന്നെ മുക്തനാകുന്നു. എന്നാൽ മോക്ഷത്തിനുള്ള ആഗ്രഹം സാധാരണ ജനങ്ങളിൽ മങ്ങിക്കിടക്കുന്നു. ആ ആഗ്രഹം ശരിയായി വദ്ധിപ്പിക്കാൻ അവർ യോഗം അഭ്യസിക്കണം. യോഗമെന്നാൽ എന്തു്? കാട്ടിൽ ഇരിക്കുന്നതല്ല; ഞാണിന്മേൽ കയറി നടക്കുന്നതല്ല; വെള്ളത്തിൽ പൊന്തിക്കിടക്ക

ന്നതല്ല; ഉണ്ണാതേയും ഉറങ്ങാതേയും ഇരിക്കുന്നതല്ല. അതു മനസ്സിനെ അടക്കുകയാകുന്നു; ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവയിൽ ഭ്രമിക്കാതെ മനസ്സിനെ നിറുത്തുകയാകുന്നു. ഈ യോഗം മനുഷ്യവർഗ്ഗത്തിലുള്ള നാലുതരം ജനങ്ങൾക്കും അഭ്യസിക്കത്തക്കവണ്ണം നാലായി തിരിക്കപ്പെട്ടിരിക്കുന്നു. അവ കർമ്മയോഗം, ഭക്തിയോഗം, ജ്ഞാനയോഗം, രാജയോഗം. ഈശ്വരനില്ലെന്നു വിശ്വസിക്കുന്നവനുപോലും മുക്തിക്കുള്ള അഭ്യാസം ഇതിലുണ്ട്. എന്നാൽ സദാചാരമാകുന്നു എല്ലാററിൻേറയും അടിസ്ഥാനം.

നാ ഽവിരതോ ദുശ്ചരിതാത് നാ ഽശാന്തോ നാ ഽസമാഹിതഃ
നാ ഽശാന്തമാനസോ വാ ഽപി പ്രജ്ഞാനേനൈനമാപ്നുയാത്—

പാപകർമ്മങ്ങളിൽനിന്നു വിരമിക്കാതെ—ഇന്ദ്രിയഭ്രമങ്ങളെ നിറുത്താതെ—മനസ്സിനെ ഏകാഗ്രമാക്കാതെ—മനസ്സിൻെറ സ്വാർത്ഥചിന്തകളടങ്ങാതെ എന്തെല്ലാം അറിഞ്ഞാലും ഈശ്വരനെ പ്രാപിക്കയില്ല (അറിയുകയില്ല) എന്നു വേദം.

അഹിംസ, സത്യം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നിവയ്ക്കു് ഹിന്ദുമതം നിസ്തുലമായ സ്ഥാനം കൊടുക്കുന്നു. 'യാതൊരു ജീവിക്കും ദ്രോഹം ചെയ്യരുതു്'' എന്ന അതിൻെറ മഹാസിദ്ധാന്തം ആരാണു് അറിയാത്തതു്? അതിലെ അഹിംസാനിഷ്ഠയുടെ കൂടുതൽകൊണ്ടു് ''ഹിന്ദു'' എന്ന വാക്കിൻെറ അർത്ഥം തന്നെ അഹിംസകൻ (ഹിന് ഹിംസായാം ദുഞ്നിവൃത്തൌ) എന്നു ചിലർ പറയുന്നു. ഈശ്വരനെ സത്യസ്വരൂപനെന്നു ഹിന്ദുമതം ഘോഷിക്കുന്നു.

''സമൂലോ വാ ഏഷ പരിശുഷ്യതി യോ വാ അനൃതമഭിവദതി''

എന്നാണു് വേദം പറയുന്നതു്. ആരു കള്ളം പറയുന്നുവോ അവൻ വേരോടെ ഉണങ്ങിപ്പോകുന്നു. ബ്രഹ്മചര്യം അതിൻെറ നിർബന്ധിത നിയമമാകുന്നു. മുപ്പത്തിരണ്ടു് വയസ്സുവരെ എല്ലാ ഹിന്ദുവും തീവ്രബ്രഹ്മചര്യം അനുഷ്ഠിക്കണമെന്നാണു് നിയമം. ഗൃഹസ്ഥനായാലും സാമാന്യബ്രഹ്മചര്യം നിർബന്ധിതമാണു്. ഇന്ദ്രിയങ്ങളുടെ ദാസനായി കാളയെപ്പോലെ നടക്കുന്നവൻ ഹിന്ദുവല്ല. സർവ്വോപരി അപരിഗ്രഹം. അവനവൻ വിയർപ്പുപൊടിയുമാറു് തൻേറയോ സമുദായത്തിൻേറയോ ഗുണത്തിനുവേണ്ടി വേലയെടുത്തുണ്ണണമെന്നു ഹിന്ദുമതം വിധിക്കുന്നു. ഇതിനേക്കാൾ വലിയ സദാചാരം എന്താണു്? എല്ലാ സന്മാർഗ്ഗനിയമങ്ങളും ഹിന്ദുമതത്തിലടങ്ങുന്നു. ശുചിത്വം ഒരു ഹിന്ദുവിനു് ഒരിക്കലും ഒഴിച്ചുകൂടാൻ വയ്യാത്തതാകുന്നു.

ഹിന്ദുമതം, ലോകത്തു് ഇതുവരെ ഉണ്ടായിട്ടുള്ളതും ഇപ്പോൾ ഉള്ളതും ഇനി ഉണ്ടാകാനുള്ളതും ആയ എല്ലാ അവതാരപുരുഷന്മാരേ

യും സിദ്ധന്മാരേയും പുണ്യാത്മാക്കളേയും സ്വാഗതം ചെയ്യുന്നു. ബുദ്ധൻ അതിലെ ഒമ്പതാമത്തെ അവതാരമാകുന്നു.

''യദ്യദ്വിഭൂതിമത്സത്വം ശ്രീമദൂർജ്ജിതമേവ വാ
തത്തദേവാƒവഗച്ഛ ത്വം മമ തേജോംƒശസംഭവം

എന്നു ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു. ലോകത്തിനു ഗുണം ചെയ്യാനായുണ്ടാകുന്ന എല്ലാ ജീവിയും ഈശ്വരാംശമാകുന്നുവെന്നു് അർത്ഥം.

ഹിന്ദുമതം സർവ്വത്ര സ്നേഹമാണു് പഠിപ്പിക്കുന്നതു്. ഈശ്വരനെ അനിർവ്വചനീയ പ്രേമസ്വരൂപൻ എന്നു് അതു വിളിക്കുന്നു.

''യസ്തു സർവ്വാണി ഭൂതാനി ആത്മന്യേവാƒനുപശ്യതി
സർവ്വഭൂതേഷു ചാത്മാനം തതോ ന വിജുഗുപ്സതേ.''

എല്ലാ ഭൂതങ്ങളും ആത്മാവിലാണെന്നും എല്ലാ ഭൂതങ്ങളിലും ആത്മാവാണു് ഇരിക്കുന്നതെന്നും ആരു കാണുന്നുവോ അവൻ പിന്നെ ഒന്നിനേയും നിന്ദിക്കുന്നില്ല. എല്ലാററിനേയും സ്നേഹിക്കുന്നു. എല്ലാം ഈശ്വരനെന്നും ആ ഈശ്വരനും താനും ഒന്നെന്നും അറിഞ്ഞാൽ പിന്നെ എങ്ങനെ എല്ലാററിനേയും സ്നേഹിക്കാതിരിക്കുകയില്ല? എല്ലാം ഈശ്വരാംശമായി കാണണമെന്നു പഠിപ്പിക്കുന്ന ഹിന്ദുമതം എങ്ങനെ അസമത്വത്തിനു ഹേതുവാകും? ഹിന്ദുമതത്തിൽ അസമത്വം ഇല്ല. ജാതികൊണ്ടും മററുമുള്ള അസമത്വം കൃത്രിമസൃഷ്ടിയാകുന്നു.

ദുർജ്ജനങ്ങളും വൃത്തികെട്ടവരും, സജ്ജനങ്ങളും ശുചിത്വമുള്ളവരുമായിത്തീരാൻ വേണ്ടി—സ്നേഹംകൊണ്ടു്, ദ്വേഷംകൊണ്ടല്ല—അവരെ അകററി നിറുത്തണമെന്നു പഠിപ്പിക്കുന്ന ഒരുതരം വ്യാവഹാരികമായ അസമത്വം മാത്രമേ ഹിന്ദുമതം അനുവദിച്ചിട്ടുള്ളൂ. എല്ലാ മനുഷ്യരും 'മനു'വെന്ന ഒരാളുടെ മക്കളാകുന്നുവെന്നാണു് ഹൈന്ദവസിദ്ധാന്തം. എല്ലാം ഈശ്വരമയമായി കാണുമ്പോൾ കല്ലും ഈശ്വരനാകുന്നു. കല്ലിലും ഈശ്വരനെ കാണണം. ഇതാണു് വിഗ്രഹാരാധനയുടെ അർത്ഥം. 'കല്ലിൽ മാത്രമേയുള്ളു; മനുഷ്യനിൽ ഇല്ല' എന്നല്ല. കല്ലിലുള്ളതിനേക്കാൾ അധികമായി ഈശ്വരൻ മനുഷ്യനിൽ തെളിഞ്ഞു കാണുന്നുവെന്നു ഹിന്ദുമതം വിളിച്ചുപറയുന്നു. ഈശ്വരനെ അമ്പലത്തിനകത്തിട്ടു പൂട്ടാമെന്നും, ശാന്തിക്കാർ വിചാരിച്ചാൽ പട്ടിണിയിട്ടു കൊല്ലാമെന്നും, അറംഗസീബും മഹമ്മദ്ഗസ്നിയും വിചാരിച്ചാൽ കൊന്നുകളയാമെന്നും ഹിന്ദുമതം പഠിപ്പിക്കുന്നില്ല. മഹമ്മദ്ഗസ്നിയും അറംഗസീബും വിചാരിച്ചാൽ തല്ലിക്കൊല്ലത്തക്കവനല്ല ഹിന്ദുക്കളുടെ ഈശ്വരൻ. സർവ്വവ്യാപിയെ ആർക്കു നശിപ്പിക്കാം?

കൊല്ലുന്നുവെന്നു വിചാരിക്കുന്നവന്റെ ഉള്ളിലും ഇരിക്കുന്നതു് ഹിന്ദുക്കളുടെ ഈശ്വരനാകുന്നു. നാസ്തികന്റെ വാക്കിന്റെ ചൈതന്യമായതും ആ ഈശ്വരനാകുന്നു. പറയനിലും കുടികൊള്ളുന്നതു്. ആ ഈശ്വരനാകുന്നു. മനുഷ്യരൂപത്തിൽ ഇരിക്കുന്ന ഈശ്വരചൈതന്യത്തെ അപ്രധാനമായി തള്ളി പ്രതിമകളിൽ ഈശ്വരനെ പൂജിക്കുന്നതു് പാപമെന്നു ഹിന്ദുമതം പഠിപ്പിക്കുന്നു. ഹിന്ദുമതത്തിന്റെ മുദ്രാവാക്യം ശാന്തിയാകുന്നു. അതു് ഒരു മതക്കാരേയും ദ്രോഹിച്ചിട്ടില്ല; ദ്വേഷിച്ചിട്ടില്ല. ''അദ്രോഹഃ സർവ്വഭൂതേഷു'' അതിന്റെ മുദ്രാവാക്യമാണു്. ഇങ്ങനെയുള്ള വിശിഷ്ടമതം—സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം എന്നിവയെ ഇഹലോകത്തും പരലോകത്തും സ്ഥാപിക്കുന്ന മതം—പ്രത്യക്ഷാനുഭവത്തിൽ ഉറപ്പിക്കപ്പെട്ടിരിക്കുന്ന മതം—സകല മതങ്ങൾക്കും ഇടംകൊടുക്കുന്ന മതം—ഇഹലോകത്തും പരലോകത്തും ഭേദമെന്യേ നിത്യാനന്ദം കൊടുക്കുന്ന ധർമ്മം സർവ്വോൽക്കർഷേണ വർത്തിക്കട്ടെ! നാനാനാമരൂപങ്ങളിലും, അരൂപനായും ഇരിക്കുന്ന നാനാദേശവാസികൾ ഉപാസിച്ചുവരുന്ന—ശുദ്ധചൈതന്യം ശാന്തി നൽകട്ടെ!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



# 3. അയ്യപ്പധർമ്മം*

പ്രിയപ്പെട്ട അയ്യപ്പഭക്തന്മാരെ,

ഹിന്ദുക്കളായ ഒരുലക്ഷത്തിലധികം പേർ ആണ്ടുതോറും വ്രതമെടുത്തു് ശബരിമല ദർശനത്തിനു പോകുന്നുണ്ടു്. അനേകായിരം പേർ പഴനിക്കും പോകുന്നു. മററു് അനേകായിരം ഗുരുവായൂരും വൈക്കത്തും തൃപ്രയാറും പോയി ദർശിക്കുന്നു; ഭജിക്കുന്നു. കാശിക്കും രാമേശ്വരത്തിനും വക്കലെയ്ക്കും തിരുപ്പതിക്കും തീർത്ഥയാത്ര പോകുന്നവരുടെ എണ്ണവും വളരെ ആയിരമുണ്ടു്. എന്നിട്ടും ഹിന്ദുക്കൾ നാളതോറും ക്ഷയിച്ചുവരുന്നു. ജനസംഖ്യ ക്ഷയിക്കുന്നു; ധനസ്ഥിതി മോശമായിവരുന്നു; ആരോഗ്യം കുറഞ്ഞുവരുന്നു. ഇതിന്റെ കാരണമെന്തു്? ഒന്നുകിൽ ഈശ്വരഭജനം മനുഷ്യനെ നശിപ്പിക്കും. അല്ലെങ്കിൽ നമ്മുടെ ഈശ്വരഭജനം വേണ്ടവണ്ണമാകുന്നില്ല. രണ്ടിലൊന്നു തീർച്ചയാണു്. ഇതിൽ ആദ്യത്തെ പക്ഷം സ്വീകരിക്കാൻ നിവൃത്തിയില്ല, എന്തെന്നാൽ ഈശ്വരനുണ്ടെന്നും ഈശ്വരനെ ഭജിക്കേണ്ടതു് ഇന്നവിധമെന്നും പഠിപ്പിക്കുന്ന ശാസ്ത്രങ്ങൾതന്നെ ഈശ്വരൻ ''ഭുക്തി മുക്തി പ്രദായകൻ'' ആണെന്നും പഠിപ്പിക്കുന്നു. ഈശ്വരൻ ഭക്തന്മാർക്കു് മോക്ഷം മാത്രമല്ല ഇഹലോകൈശ്വര്യവും കൊടുക്കുമെന്നു പറയുന്നു. വിഷ്ണുസഹസ്രനാമം, ദേവീമാഹാത്മ്യം, ഭാഗവതം, ശിവപുരാണം മുതലായതെല്ലാം ഈശ്വരഭജനംകൊണ്ടു് ഇഹലോകൈശ്വര്യങ്ങൾ സിദ്ധിക്കുമെന്നു സ്പഷ്ടമായി പ്രസ്താവിച്ചിരിക്കുന്നതു് നിങ്ങൾ കണ്ടിരിക്കുമല്ലോ. അത്രയുമല്ല; യുക്തിയും അങ്ങനെ തെളിയിക്കുന്നു. ഹിന്ദുമതപ്രകാരം ദുരിതമനുഭവിക്കുന്നതു് പാപംകൊണ്ടാണു്. ഈശ്വരഭജനംകൊണ്ടു് പാപം നീങ്ങുമെന്നു് സ്പഷ്ടമായി പറഞ്ഞിട്ടുണ്ടു്. പാപം നീങ്ങിയാൽ ദുരിതനിവൃത്തിയും വരണം. അപ്പോൾ ഈശ്വരഭജനംകൊണ്ടു് ദുരിതനിവൃത്തിയും തൽഫലങ്ങളായ ദാരിദ്ര്യം, രോഗം, അകാലമൃത്യു മുതലായവയുടെ നാശവും ഉണ്ടാകണമെന്നു തീർച്ചയാണു്. ഹിന്ദുക്കൾക്കാകട്ടെ ഇവ നീങ്ങിക്കാണുന്നുമില്ല. അതിനാൽ രണ്ടാമത്തെ പക്ഷമേ സ്വീകരിക്കാൻ നിവൃത്തിയുള്ളു.

രണ്ടാമത്തെ പക്ഷം എന്താണു്? ഈശ്വരനെ വേണ്ടവിധം ഭജി

* എരുമേലിയിൽവെച്ചു ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

കന്നില്ലെന്നുള്ളതു്. ഇതാണു് എന്റെ അഭിപ്രായം. ഇതിന്ന ശാസ്ത്ര ങ്ങളിൽനിന്ന തെളിവുതരാം.

സകല പുരാണങ്ങരംക്കും സ്മൃതികരംക്കും ആഗമങ്ങരംക്കും തന്ത്ര ങ്ങരംക്കും ചുവടായി നില്ക്കുന്നതു് വേദമാണു്. വ്യാസൻ, ശുകൻ, വാത്മീകി മുതലായ മഹഷിമാർ ഗ്രന്ഥങ്ങളെഴുതിയതെല്ലാം വേദ തത്വങ്ങളെ വെളിപ്പെടുത്താനാണു്. ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലാ യവർ അവതരിച്ചതു് വേദങ്ങളെ രക്ഷിക്കാനാണു്. വേദം ലോക സൃഷ്ടിക്കുമുമ്പു് ഈശ്വരൻ ബ്രഹ്മാവിനു് ഉപദേശിച്ചുകൊടുത്തതാ ണെന്നാണു് ഐതിഹ്യം. അത്ര വിശിഷ്ടമായ വേദത്തിൽ ഒരു മന്ത്ര മുണ്ടു്. അതിൽ ഈശ്വരൻ ഒരു ഹിന്ദുവേദവിശ്വാസി എങ്ങനെ ജീ വിക്കണമെന്ന കല്പിച്ചിട്ടുണ്ടു്.

''വിദ്യാം ചാവിദ്യാം ച യസ്തദ്വേദോഭയം സഹ
അവിദ്യയാ മൃത്യും തീത്വാ വിദ്യയാ ƒമൃതമശ്നുതേ''

അതായതു് മനുഷ്യൻ കമ്മംചെയ്താൽ മാത്രം പോരാ; ജ്ഞാന പൂവ്വകം കമ്മം ചെയ്യണം. എന്നാൽ മാത്രമേ നശിക്കാതിരിക്കയുള്ള എന്നത്ഥം. ഇതിനെത്തുടന്ന വേറൊരു മന്ത്രത്തിൽ ഇതിലൊന്ന മാ ത്രമായാൽ നാശമാണെന്ന പറയുന്നു.

''അന്ധം തമഃ പ്രവിശന്തി യേ അവിദ്യാമുപാസതേ
തതോഭൂയ ഇവ തേ തമോ യ ഉവിദ്യായാം രതാഃ''

എന്നാണു് ആ മന്ത്രം. നിങ്ങരം പല കമ്മങ്ങരം ചെയ്യുന്നുണ്ടു്. പല ചടങ്ങുകരം ആചരിക്കുന്നുണ്ടു്. ഇതിന്റെ അത്ഥം എന്താണെ ന്നറിയുന്നില്ല. അത്ഥമറിയാതെ ഗതാനുഗതികന്യായേന പലതും ചെയ്യുന്നുണ്ടു്. ഇതുതന്നെയാണു് പ്രായേണ അധികം ഭക്തന്മാരുടേ യും തീത്ഥയാത്രക്കാരുടേയും സ്ഥിതി. അതുപോരാ. അതുകൊണ്ടു് ശരിയായ ഫലം ഉണ്ടാകുന്നില്ല. ചിലപ്പോരം വിപരീതഫലം ഉണ്ടാ കുകയും ചെയ്യും. ഔഷധസേവപോലെ. ചില ഔഷധങ്ങരം പത്ഥ്യ മില്ലാതെ സേവിച്ചാൽ ദീർഘകാലംകൊണ്ടു് സ്വല്പം ഫലം ചെ യ്യും. മററുചിലതു വിപരീതഫലമുണ്ടാക്കും.

ഒന്നാമതു വേണ്ടതു് ദേവതാജ്ഞാനമാണു്. അയ്യപ്പനേയും വി ഷ്ണുവിനേയും ശിവനേയും സുബ്രഹ്മണ്യനേയും കാളിയേയും മററും ഭജിക്കുന്നവരിൽ എത്രപേർ, അയ്യപ്പൻ ആരു്, കാളി ആരു്, വിഷ്ണു ആരു്, ശിവൻ ആരു് എന്നും മററും ആലോചിച്ചിട്ടുണ്ടു്? ഒരു ഹിന്ദു ഏതു മതഗ്രന്ഥത്തേയോ മതാചാര്യന്റെ ഉപദേശത്തേയോ ആസ്പദ മാക്കി ജീവിക്കണം? 'ഈശ്വരൻ ഒന്നോ പലതോ?' എന്ന ചോദി ച്ചാൽ തന്നെയും ശരിയായി ഉത്തരം പറയാൻ കഴിവുള്ള ഹിന്ദുക്കരം

എത്രയുണ്ട്? ഭക്തന്മാരിൽ—വിശേഷിച്ചും ശബരിമലയ്ക്കു പോകുന്ന ഈ ലക്ഷം അയ്യപ്പന്മാരിൽ—എത്രപേരുണ്ട്? ഹിന്ദുക്കളിൽ വിദ്യാഭ്യാസം സിദ്ധിച്ചവരിൽ ഒരു വലിയ സംഖ്യ മതത്തെപ്പററിയും ഈശ്വരനെപ്പററിയും ആലോചിക്കാത്തവരോ ആലോചിക്കുന്നതു് സമയനഷ്ടമാണെന്നു കരുതുന്നവരോ നിർമ്മതക്കാരോ ആണ്. വിദ്യാഭ്യാസമില്ലാതെ വെറും കൂലിക്കാരായി കഴിയുന്ന വലിയ സംഖ്യയുള്ള അവശസമുദായത്തിലെ ലക്ഷങ്ങൾക്കു് മതത്തെപ്പററിയുള്ള ചിന്തയേ ഇല്ല. അവരുടെ മതം ചാത്തനേയും ചടയനേയും കള്ളും കോഴിയും വെച്ചു പൂജിച്ച് അവരെ സേവിക്കുന്നതിൽ അവസാനിക്കുന്നു. കഷ്ടിച്ചു നാലിലൊന്നുവരുന്ന ബാക്കിയുള്ളവരോട്ട് ചോദിച്ചാൽ ആദ്യം, ''ഈശ്വരനൊന്നു്'' എന്നുത്തരം പറയുമായിരിക്കാം. ''ആ ഒന്നു്'' ആരു്? ബ്രഹ്മാവു്, വിഷ്ണു, ശിവൻ എന്നു് മൂർത്തികൾ മൂന്നുണ്ടല്ലോ. ഇതിൽ ആരാണു് സാക്ഷാൽ ഈശ്വരൻ? ''അവർ മൂന്നും ഒന്നുതന്നെ'' എന്നു ചിലർ ഉത്തരം പറയുമായിരിക്കാം. അപ്പോൾ അവരോട്ട് ''ബാണൻെറ വാതിൽ കാത്തുനില്ക്കുന്ന കാലത്തു് വിഷ്ണുവിൻെറ അവതാരമായ ശ്രീകൃഷ്ണനാൽ തോല്പിക്കപ്പെട്ട ശിവനും വിഷ്ണുവും ഒന്നായതെങ്ങിനെ? ബ്രഹ്മാവും വിഷ്ണുവും കൂടി ആരുടെ കാലും തലയും കാണാൻ പുറപ്പെട്ടിട്ടു് കാണാതെ വിവശനായി വിഷ്ണു മടങ്ങുകയും, ബ്രഹ്മാവു് കള്ളംപറഞ്ഞു തല നഷ്ടപ്പെടുത്തുകയും ചെയ്തുവോ ആ ശിവനും വിഷ്ണുവും ഒന്നാകുന്നതെങ്ങിനെ?'' എന്നു ചോദിക്കുമ്പോൾ അവർ കറങ്ങുകതന്നെ ചെയ്യുന്നു. ഇങ്ങനെ ''ഈശ്വരൻ ഉണ്ടോ? ഉണ്ടെങ്കിൽ എത്ര?'' എന്നുപോലും ചോദിച്ചാൽ ഉത്തരം പറയാനറിയാൻപാടില്ലാത്ത മററു് ഏതെങ്കിലും മതക്കാരുണ്ടോ? ''നാ്വിഷ്ണുർവ്വിഷ്ണുമാപ്നുയാത്'' വിഷ്ണുവിനെ അറിയാതെ വിഷ്ണുവിനെ പ്രാപിക്കാൻ സാധിക്കയില്ല. ഒരാൾ ആരാണെന്നും അയാൾ എവിടെയെന്നും അറിയാതെ അയാളുടെ അടുത്തു ചെല്ലുന്നതെങ്ങിനെ? വിഷ്ണുവിനേയും ശിവനേയും അറിഞ്ഞിട്ടല്ലെ അയ്യപ്പനെ അറിയുക? ഇതുകൊണ്ടു് ഈ പോകുന്ന ലക്ഷക്കണക്കിനുള്ള അയ്യപ്പന്മാരിൽ അധികവും മൂഢഭക്തന്മാരാണു്; അഥവാ ''കഥയറിയാതെ ആട്ടംകാണുന്നവരാണു്''. അതുതന്നെ മററു ഭക്തന്മാരുടേയും കഥ. ഇതാണു് ഹിന്ദു അധഃപതിക്കുന്നതിൻെറ മുഖ്യകാരണം. തത്വം അറിയാതെ ഇങ്ങനെ ആരാധിച്ചാൽ അധഃപതിക്കുമെന്നു് ഈശ്വരൻതന്നെ കല്പിച്ചിട്ടുള്ളതാണു്. ഈശ്വരവചനം മിഥ്യയാകുമോ? അതിനാൽ ആദ്യം അയ്യപ്പനെ അറിയണം. നിങ്ങളെ അയ്യപ്പൻ വിഷ്ണുവിൻെറ മോഹിനീരൂപം കണ്ടു കാമപീഢിതനായോടിയ ശിവൻെറ അന്യായപരിഗ്രഹത്തിൽ വിഷ്ണുവി

ന്റെ തുടയിൽക്കൂടി ജനിച്ച പുത്രനാണു് ശാസ്താവെന്നു് ആളുകൾ പഠിപ്പിച്ചിരിക്കുന്നു. ''മോഹിനീസുതനെ ശരണമെൻറയ്യപ്പാ'' എന്നു നിങ്ങൾ പാടുകയും ചെയ്യുന്നു. വിഷ്ണു സർവ്വവ്യാപിയാണു്.

''ജലേവിഷ്ണുഃ സ്ഥലേവിഷ്ണുർവിഷ്ണുരാകാശമുച്യതേ
സ്ഥാവരം ജംഗമം വിഷ്ണുഃ സർവ്വം വിഷ്ണുമയം ജഗത്'''

വിഷ്ണു ഇങ്ങനെയെല്ലാം ആയിരിക്കെ ആ വിഷ്ണു ഒരു പ്രത്യേക ആളാകുമോ? ശിവൻ അഷ്ടമൂർത്തിയാണു്. ഭൂമിയും, വെള്ളവും, അഗ്നിയും, വായുവും, ആകാശവും, സൂര്യചന്ദ്രന്മാരും സകല ജീവന്മാരും അദ്ദേഹത്തിന്റെ ശരീരാംശമാണു്. അദ്ദേഹത്തിനു കാമപീഡ വരുമോ? ഓടുമോ? എവിടെ ഓടാനാണു്? ഇതെല്ലാം പുരാണങ്ങളിലെ കല്പിതകഥകളാണു്; വേദങ്ങളാണു് ശരിയായ ഹിന്ദുമത ഗ്രന്ഥങ്ങൾ. പുരാണങ്ങളിലെ ഈ കഥകളെല്ലാം വേദങ്ങളിലെ ചില തത്വങ്ങൾ പഠിപ്പിക്കാൻവേണ്ടി ഉണ്ടായിട്ടുള്ള ആഖ്യായികകൾ മാത്രമാണു്. പുരാണങ്ങളെ അക്ഷരാർത്ഥത്തിൽ വിശ്വസിക്കരുതു്. ഓരോ കഥയിലേയും സന്മാർഗ്ഗപാഠങ്ങൾ മാത്രമാണു് അവയിൽനിന്നു പഠിക്കേണ്ടതു്. ശിവന്റെ പുത്രനായി വിഷ്ണുവിലുണ്ടായ കുട്ടിയാണു് ശാസ്താവു് എന്നുപറയുന്നതിനർത്ഥം, ശിവന്റേയും വിഷ്ണുവിന്റേയും കൂടി സാരം ഒന്നിച്ചുചേർന്ന ദേവനാണു് ശാസ്താവു് എന്നു മാത്രമാണു്. ശിവനെ ഭജിച്ചാലും വിഷ്ണുവിനെ ഭജിച്ചാലും ഉണ്ടാകുന്ന ഫലം ശാസ്താവിൽനിന്നു ലഭിക്കുമെന്നർത്ഥം. എന്തെന്നാൽ ശാസ്താവായി ആരാധിക്കപ്പെടുന്ന ദേവൻ സാക്ഷാൽ ബ്രഹ്മംതന്നെയാണു് എന്നാണു് ശാസ്താവിന്റെ ഉപാസകന്മാർ കരുതുന്നതു്. അതുകൊണ്ടുതന്നെയാണു് ''താരകബ്രഹ്മമേ ശരണമെൻറയ്യപ്പാ'' എന്നു നിങ്ങൾ വിളിക്കുന്നതു്, ശാസ്താവു് ബ്രഹ്മമായതെങ്ങനെയെന്നുള്ളതു് മറ്റൊരു ഗ്രന്ഥദ്വാരാ വെളിപ്പെടുത്തിയിട്ടുള്ളതിനാൽ ഇവിടെ വീണ്ടും ആലോചിക്കുന്നില്ല! *ശ്രീപരശുരാമൻ പ്രതിഷ്ഠിച്ചതും ജനങ്ങൾ വളരെക്കാലം ഭക്തിപൂർവ്വം ആരാധിച്ചുവന്നതും ആയ ശാസ്താവിന്റെ പരമഭക്തന്മാരിൽ ഒരാളാണു് അയ്യപ്പൻ. പന്തളത്തു് രാജാവിനോടും പാണ്ഡ്യരാജാവിനോടും ബന്ധമുള്ള അയ്യപ്പൻ, ഈ അയ്യപ്പനാണു്. ഇദ്ദേഹം ചരിത്രപുരുഷനാണു്. ഇദ്ദേഹത്തിന്റെ കഥയും അത്ഭുതപ്രവൃത്തികളും നിങ്ങൾക്കറിവുള്ളതാണല്ലോ. ശബരിമല മുതലായ മഹാക്ഷേത്രങ്ങളെ ധ്വംസിക്കാനായിട്ടു് വലിയ സൈന്യത്തോടുകൂടിവന്ന അക്രമികളെ തോല്പിച്ചു് വിജയശ്രീലാളിതനായി കേരളത്തിലെ ഹിന്ദുധർമ്മത്തെ രക്ഷിച്ചതു് ഇദ്ദേഹമാണു്. ശബരിമലയിൽ ഭജിച്ച തന്മയാസക്തി എന്നു പറയുന്ന ഭക്തിയുടെ പത്താ

* ''അയ്യപ്പതത്വം'' എന്ന ഗ്രന്ഥം നോക്കുക.

മത്തെ പടിയിലെത്തി 'അയ്യപ്പനും ഞാനും ഒന്നു്' എന്ന ബോധത്തോടുകൂടി അയ്യപ്പനായിത്തന്നെ സഞ്ചരിച്ചു് മുസ്ലീം സൈന്യങ്ങളെ യുദ്ധത്തിൽ ജയിച്ചു അവരുടെ സേനാനായകനെ അടിമയാക്കി ധമ്മരക്ഷ ചെയ്തശേഷം ശബരിമലയ്ക്കു പോയി വീണ്ടും വീണ്ടും ഭഗവൽപാദത്തിൽ സമാധികൊണ്ടു് ഐക്യം പ്രാപിച്ച അദ്ദേഹമാണു് ശബരിമലയുടെ ഇന്നുള്ള മഹിമയ്ക്കു് കാരണഭൂതൻ.

അയ്യപ്പനെ ആരാധിക്കേണ്ടതെങ്ങനെയെന്നുള്ളതാണു ഇനി പറയാൻ പോകുന്നതു്. ആരാധിക്കേണ്ട സമ്പ്രദായം നിങ്ങളെ ചിലർ പഠിപ്പിക്കുന്നു. ഇന്നയിന്ന സാമാനങ്ങളും കെട്ടിലിട്ടുകൊണ്ടു പോകേണമെന്നും ഇന്നയിന്ന സ്ഥലത്തു് ഇന്നയിന്ന ക്രിയകൾ ചെയ്യണമെന്നും ഇത്രപ്രാവശ്യം കുളിക്കണമെന്നും ഇത്ര നാളികേരമുടയ്ക്കണമെന്നും നിങ്ങളോടു് പഴമക്കാർ പറയുന്നു. നിങ്ങൾ അതു് അനുസരിക്കുന്നു. ഇതിൽ എന്തറിയാനാണെന്നു നിങ്ങൾ വിചാരിക്കുന്നു. എല്ലാ ആരാധനയിലും പ്രധാനാംശം, അപ്രധാനാംശം എന്നു രണ്ടുണ്ടു്. പ്രധാനാംശം ജീവനും അപ്രധാനാംശം ഉടലുമാകുന്നു. ജീവനു് ആ പ്രധാന്യം കൊടുക്കാതെ ഉടൽ വെച്ചുകൊണ്ടിരുന്നിട്ടു് ഫലമില്ല. നേരെമറിച്ചു് ജീവനു ദോഷംവരാതെ ഉടൽ മാററാവുന്നതാണു്. അതുപോലെ ആരാധനയിലും, പ്രധാനാംശത്തെയാണു് നിങ്ങൾ നോക്കേണ്ടതു്. അപ്രധാനാംശം സൗകര്യംപോലെ ക്രമപ്പെടുത്തുകയോ മാററുകയോ ചെയ്യാം.

ശബരിമല യാത്രയിലെ ഏററവും പ്രധാനാംശം സങ്കല്പമാണു്. അയ്യപ്പനെ സേവിക്കുന്നു എന്നതാണു് സങ്കല്പം. അയ്യപ്പൻ—ചരിത്രപുരുഷനായ ആ അയ്യപ്പൻ—തന്മയഭാവം പ്രാപിച്ചയാളായിരുന്നു. അദ്ദേഹത്തോടു് അഭേദം പ്രാപിച്ചു് അദ്ദേഹത്തിൻെറ ആളുകളായി വേഷത്തിലും ഭാവനയിലും അദ്ദേഹമാണെന്നഭിമാനിച്ചു് പ്രവത്തിക്കുക. അതാണു് പ്രധാനം. അദ്ദേഹത്തിൻെറ ജീവിതോദ്ദേശ്യം എന്തായിരുന്നു? ഈ ക്ഷേത്രത്തെ ധ്വംസിക്കാൻ വന്നവരെ ഓടിച്ചു് ക്ഷേത്രത്തെ രക്ഷിക്കുക. അദ്ദേഹം വെറും സാത്വികനായിട്ടല്ല ജീവിച്ചതു്. കുറെക്കാലം തപസ്സുചെയ്തും പ്രാത്ഥിച്ചും ഭജിച്ചും ഹോമിച്ചും ധമ്മവീര്യവും ശക്തിയും സമ്പാദിച്ചു. അതിനുശേഷം ദേവാലയവൈരികളോടു് യുദ്ധംചെയ്തു് അവരെ തോല്പിച്ചോടിച്ചു. അങ്ങനെ ധമ്മത്തെ രക്ഷിച്ചു. നിങ്ങളുടേയും വ്രതോദ്ദേശ്യം ഇതായിരിക്കണം. ധമ്മത്തിനുവേണ്ടി ജീവിതം സമപ്പിക്കുക, ധമ്മസംസ്ഥാപനത്തിനായി വീര്യം സമ്പാദിക്കുക. ധമ്മദ്വേഷികളോടെതിക്കുക. ധമ്മം സ്ഥാപിക്കുക. ശാസ്താവു് ധമ്മശാസ്താവാണെന്നു നിങ്ങൾ അറിയുന്നില്ല; ധമ്മത്തെ ശാസിക്കുന്നവനാണു് ധമ്മശാസ്താവു്. ധമ്മപര

മായ ജീവിതം നയിക്കാതെ 'ധമ്മശാസ്താവേ ശരണമെൻറയ്യപ്പാ' എന്നുമാത്രം വിളിച്ചാൽ ശാസ്താവു് നിങ്ങളെ രക്ഷിയ്ക്കുമോ? ധമ്മാധമ്മങ്ങളറിഞ്ഞു, ധമ്മപരമായ ജീവിതം നയിക്കണം. രണ്ടാമതു് ധമ്മത്തെ ആക്രമിക്കുന്നവരുടെ ശക്തി ക്ഷയിപ്പിക്കണം, ധമ്മശാസ്താവിനോടു് അഭേദഭാവന ചെയ്യുന്ന ധമ്മഭടന്മാരാണു് നിങ്ങളെല്ലാം; നിങ്ങൾ സന്യാസിമാരല്ല, ധർമ്മഭടന്മാരാണു്. ഭടന്മാരുടെ വേഷമാണു് നിങ്ങളുടേതു്. നിങ്ങൾ ഉപാസിക്കുന്ന മൂത്തി 'വില്ലനായ വില്ലാളിവീര'നാണു്. അഹിംസയല്ല നിങ്ങളുടെ മുദ്ര. ധമ്മദ്വേഷികളോടു് നിങ്ങൾ യുദ്ധം ചെയ്യണം. ചക്രിയായ വിഷ്ണുവിനേയും ശൂലിയായ ശിവനേയും വേലായുധനായ മഹാസേനനേയും വില്ലനായ ശാസ്താവിനേയും 'അസുരാസൃഗ്വസാപങ്കചച്ചിതകരോജ്വലഖഡ്ഗ' ധാരിണിയായ ഭദ്രകാളിയേയും ഉപാസിക്കുന്ന ഹിന്ദുക്കളുടെ മതം, 'ഇടതുചെകിട്ടത്തടിച്ചാൽ വലതുചെകിട്ട കാണിച്ചു കൊടുക്കണം' എന്നാണുപദേശിക്കുന്നതെന്നു പറഞ്ഞാൽ അതു ബുദ്ധിയുള്ളവർ വിശ്വസിക്കുമോ? ചക്രം പമ്പരം കളിക്കാനും വേലു് അരിയിളക്കാനും ശൂലം തീററി കുത്തിത്തിന്നാനും വില്ലു് കാക്കയെ ഓടിക്കാനും വാളു് തുള്ളാനുമാണെന്നും നിങ്ങൾ വിചാരിക്കുന്നുവോ? സീതയേക്കൊണ്ടുപോയ രാവണനു് അയോദ്ധ്യാപുരത്തിലാളയച്ചു വരുത്തി കൗസല്യയേ കൂട്ടിക്കൊണ്ടുചെന്നു കൊടുക്കുകയല്ല ശ്രീരാമചന്ദ്രൻ ചെയ്തതു്. എന്നാൽ സ്ഥാനത്തും അസ്ഥാനത്തും കലഹമുണ്ടാക്കാൻ ഹിന്ദുമതം പറയുന്നില്ല. ധർമ്മത്തെ നല്ലവണ്ണം ആലോചിക്കണം. ഒരുവൻ അധർമ്മിയാണെന്നും അവനോടെതിക്കേണ്ടതു് ധർമ്മമാണെന്നും അവൻെറ പ്രവൃത്തി ധർമ്മത്തിനു ദോഷംവരുത്തുമെന്നും തീച്ചയായാൽ വിവേകപൂവ്വം അവനോടു് യുദ്ധം ചെയ്യുകതന്നെ വേണം. അതാണു് ഹിന്ദുമതം. അതാണു് അയ്യപ്പൻ നിങ്ങളെ പഠിപ്പിക്കുന്നതു്. അയ്യപ്പനുവേണ്ടി നിങ്ങൾ ജീവിക്കുന്നുവെന്ന ഓർമ്മ നിങ്ങൾക്കുണ്ടായിരിക്കണം. ഒരാണ്ടിൽ നാല്പതുദിവസമോ അമ്പതുദിവസമോ മാത്രമല്ല, ജീവിതം മുഴുവൻ അയ്യപ്പധർമ്മമനുസരിച്ചു് ജീവിക്കണം. നിങ്ങൾ എരുമേലിയിൽചെന്നു് ശരക്കോലും വാങ്ങി മുഖത്തു് കരിയുംതേച്ചു് ചാടുമ്പോൾ എനിക്കു് നേരംപോക്കു് തോന്നുന്നു. ഇതിൻെറ അത്ഥം നിങ്ങൾ അറിയുന്നുണ്ടോ? നിങ്ങൾ യോദ്ധാക്കന്മാരാണു് എന്നും ധർമ്മത്തിനുവേണ്ടി യുദ്ധം ചെയ്യുകയാണു് നിങ്ങളുടെ കത്തവ്യകമ്മമെന്നും സ്മരിപ്പിക്കാനാണു് ഈ വേട്ട. അയ്യപ്പൻ നടത്തിയ യുദ്ധത്തിൻെറ സ്മാരകമാണിതു്. ആ ബുദ്ധി നിങ്ങളിൽ ഉദിയ്ക്കുന്നില്ലെങ്കിൽ ഇതുകൊണ്ടു് പ്രയോജനമെന്തു്? അതുകൊണ്ടു് ഓരോ അയ്യപ്പനും അയ്യപ്പധമ്മത്തിനുവേണ്ടി—

ഹിന്ദുധമ്മത്തിനുവേണ്ടി—(അയ്യപ്പനെ ആരാധിക്കുന്ന മതം ഹിന്ദു മതമാണല്ലോ) ഉള്ള ഓരോ യോദ്ധാവായിത്തീരണം.

അതിനുവേണ്ടതു് ഒന്നാമതു് നിങ്ങറം ജാതിമനസ്ഥിതി ഉപേക്ഷിക്കണം. അയ്യപ്പൻ ജാതി ഇല്ലാത്ത ആളായിരുന്നു. അയ്യപ്പന്മാക്ക തമ്മിൽ ജാതിവ്യത്യാസമില്ലല്ലോ. ശബരിമലയ്ക്കു മാലയിട്ടാൽ എല്ലാം അയ്യപ്പൻ തന്നെ. വീട്ടിൽപോയാലും നിങ്ങറം ജാതിബുദ്ധി വയ്ക്കരുതു്. പെണ്ണുകൊടുക്കുന്ന കാര്യം ഞാൻ പറയുന്നില്ല. അതു സന്യാസിയുടെ വിഷയമല്ല. ഒരേ സമുദായത്തിലുള്ളവർ തന്നെ എല്ലാ വീട്ടുകാക്കും പെണ്ണു കൊടുക്കാറില്ല. പഠിപ്പു്, ധനം, വയസ്സു്, രൂപം, കുലവൃത്തി മുതലായ പലതും ആലോചിച്ചേ പെണ്ണു കൊടുക്കുകയും കൊള്ളുകയും ചെയ്യാറുള്ളല്ലോ. ആ കാര്യമല്ല ഞാൻ പറയുന്നതു്. ജാതീയമായി ചിന്തിക്കരുതു്. ''ജാതി ചോദിക്കരുതു്, പറയരുതു്'' എന്നു ശ്രീനാരായണഗുരു സ്വാമികറം പറഞ്ഞതു് ശരിയാണു്. ജാതിചിന്ത നിങ്ങറം വിടണം. എല്ലാം ഹിന്ദു. ഹിന്ദുക്കളെല്ലാം ഒന്നു്—''നീയും ഹിന്ദു, നായും ഹിന്ദു'' അതുമതി. അതാണു് ആദ്യം വേണ്ടതു്. അയ്യപ്പനെ ഭജിക്കുന്ന മതത്തിൽ—ഹിന്ദുമതത്തിൽ—ഉള്ളവരെല്ലാം ഒന്നു്.

മറെറാന്നു് ബ്രഹ്മചര്യപരിപാലനമാണു്. അയ്യപ്പൻ ബ്രഹ്മചര്യം പ്രധാനമാക്കിയിരുന്നയാളാണു്. അതുകൊണ്ടാണു് ശബരിമല യാത്രയ്ക്കു് ബ്രഹ്മചര്യം പ്രധാനമായി കരുതുന്നതു്. വീട്ടിൽ ചെന്നാലും കഴിയാവുന്ന ബ്രഹ്മചര്യം രക്ഷിക്കണം. ബ്രഹ്മചര്യമാണു് ഹിന്ദുമതത്തിൻെറ ജീവൻ. ഒരു ലക്ഷത്തിലധികം അയ്യപ്പന്മാരുണ്ടല്ലോ. ഇത്രയും ആളുകളുണ്ടായിട്ടും—ഇത്രപേർ ശരണംവിളിച്ചിട്ടും ഈശ്വരനെ പ്രാത്ഥിച്ചിട്ടും യഥാകാലം മഴയില്ലാതെ കൃഷി കരിയുന്നതെന്തുകൊണ്ടു്? ബ്രഹ്മചാരിയായ ഒരു ഋഷ്യശൃംഗൻെറ സന്ദശ്നം കൊണ്ടു് അംഗദേശത്തു് വേണ്ട മഴയുണ്ടായതായി രാമായണം പറയുന്നു. ഇവിടെ എന്തുകൊണ്ടു് മഴ പെയ്യുന്നില്ല? രാമായണത്തിലെ ഈ കഥ അസംഭാവ്യമല്ല. വിവേകാനന്ദസ്വാമികളുടെ രാജയോഗം വായിച്ചാലറിയാം മനഃശക്തികൊണ്ടു് എന്തും സാധിക്കാമെന്നു്. അതിനാൻ ബ്രഹ്മചര്യനിഷ്ഠനു് ഇച്ഛാശക്തികൊണ്ടു് മഴയുണ്ടാക്കാം. ഇവിടെ ഇത്ര ഭക്തന്മാരുണ്ടായിട്ടു് എന്തുകൊണ്ടു മഴയുണ്ടാകുന്നില്ല? മനഃശക്തി വേണ്ടപോലെ സമ്പാദിക്കാൻ കഴിഞ്ഞിട്ടില്ലെന്നത്ഥം. അതായതു് വ്രതം നേരെയാകുന്നില്ലെന്നത്ഥം. അതുപോരാ. ബ്രഹ്മചര്യാദി നിയമങ്ങറം ശരിയായി പാലിക്കപ്പെടുകയും പ്രാത്ഥന ഹൃദയംഗമമായിരിക്കയും ചെയ്താൽ മഴയും മറെറല്ലാം തനിയെ ഉണ്ടാകും.

മറെറാന്ന നിങ്ങൾക്കുണ്ടായിരിക്കേണ്ടതു് മതാഭിമാനം. ഈ ഉത്സാഹം—മതകാര്യത്തിലുള്ള ഈ ഉത്സാഹം. അതിന്ന പുറമെ ത്യാഗസന്നദ്ധത. ശബരിമല യാത്രയ്ക്കുവേണ്ടി ഓരോ ആൾ എത്ര ഉറപ്പിക ചിലവാക്കുന്നു? ഇതിന്റെ പകുതി ഒരു കൊല്ലം ചിലവാക്കിയാൽ ഹിന്ദുധർമ്മത്തെ രക്ഷിക്കാൻ അത്യന്തം ആവശ്യമായ ഒരു ഹിന്ദുസർവ്വകലാശാല ഈ തിരുവിതാംകൂറിൽ തുടങ്ങാൻ പ്രയാസമുണ്ടോ? നിങ്ങൾ അയ്യപ്പനെ ഭജിക്കുന്നു; പണം ചിലവാക്കുന്നു; ശബരിമല മുതലായ ക്ഷേത്രങ്ങളുടെ സ്ഥിതിയെന്തു്? നാലു ചുററും അഹിന്ദുക്കൾ കൈവശപ്പെടുത്തിക്കഴിഞ്ഞു. ഹിന്ദുക്കൾ ആയിരക്കണക്കിന്ന ദിവസംതോറും ഹിന്ദുമതത്തിൽനിന്ന വെളിയിൽ പോകുന്നു. ഇങ്ങനെയായാൽ ഈ ക്ഷേത്രങ്ങൾ എത്രവഷം നിലനില്ക്കുമെന്നാണു് നിങ്ങളുടെ വിചാരം? നിങ്ങൾ വാസ്തവത്തിൽ അയ്യപ്പനേയോ വൈക്കത്തപ്പനേയോ ഗുരുവായൂരപ്പനേയോ സ്നേഹിക്കുന്നുണ്ടോ? ഉണ്ടെങ്കിൽ ആ ക്ഷേത്രങ്ങൾ എന്നും നശിക്കാതെ നിലനില്ക്കാൻ നിങ്ങൾ എന്തെങ്കിലും ചെയ്യാൻ തയ്യാറാകണം—അതിന്ന നിങ്ങൾ ഒരു ഹിന്ദുസർവ്വകലാശാലതന്നെ സ്ഥാപിക്കാൻ മുന്നിട്ടിറങ്ങണം. നിങ്ങൾക്കുള്ള ത്യാഗസന്നദ്ധതയുടെ ഒരംശം അതിലേയ്ക്കു കാണിച്ചാൽ മതി. തീച്ചയായും സാധിക്കാം.

ഈ ത്യാഗസന്നദ്ധതയും ഹിന്ദുത്വാഭിമാനവും ജാതിബുദ്ധിത്യാഗവും ബ്രഹ്മചര്യബലവും ഹിന്ദുധർമ്മരക്ഷയ്ക്കുവേണ്ടി ഏതു ക്ലേശവും സഹിക്കാനുള്ള സന്നദ്ധതയും വീരത്വവും ഭഗവദ്ഭക്തിയും ഹിന്ദുധർമ്മത്തെ നശിപ്പിക്കാൻ ആരെങ്കിലും മുതിന്നാൽ അവനോടു് എതിക്കാനുള്ള നിശ്ശങ്കതയും ആണു് അയ്യപ്പൻ പഠിപ്പിക്കുന്നതു്. അതു് നിങ്ങളുടെ ജീവിതത്തിൽ കൊണ്ടുവരണം. എന്നാൽ മാത്രമേ നിങ്ങളുടെ ശബരിമല യാത്ര സഫലമാകുന്നുള്ളു. ഇതു മനസ്സിലാക്കി പ്രവത്തിച്ചാൽ കേരളം ഒരു പുതിയ യുഗത്തിലേയ്ക്കു് കാലുവയ്ക്കുന്നതു് നിങ്ങൾക്കു് കാണാം. അയ്യപ്പന്റെ പ്രത്യക്ഷപ്രസാദം എങ്ങനെ ലഭിക്കുന്നുവെന്ന നിങ്ങൾക്കനുഭവപ്പെടും.

ഈ പ്രസംഗം കേൾക്കുന്നവർ കുറച്ചുപേരെയുള്ളു. എല്ലാവരേയും കേൾപ്പിച്ചു പ്രസംഗിക്കാൻ ലൗഡ്സ്പീക്കർ എനിക്കു് തന്നിട്ടില്ല. എല്ലായിടത്തും പോയി പ്രസംഗിക്കാൻ എനിക്കു് സമയവും ആയുസ്സും വാഹനവും ഇല്ല. ഇതു കേൾക്കുന്ന നിങ്ങൾ നിങ്ങളുടെ പരിചയത്തിൽപ്പെടുന്ന എല്ലാ അയ്യപ്പന്മാരോടും പറയണം. എല്ലാവരേയും നിങ്ങൾ വിശദമായി മനസ്സിലാക്കണം. ഭഗവാൻ നിങ്ങളെ അനുഗ്രഹിക്കട്ടെ! നിങ്ങളുടെ ഇക്കൊല്ലത്തെ മലയാത്ര നിങ്ങളുടെ ജീവിതത്തിൽ ഒരു പുതിയ അദ്ധ്യായം തുറപ്പിക്കട്ടെ! നിങ്ങൾക്കു ഒരു പുതിയ വീക്ഷണഗതി ഉണ്ടാക്കട്ടെ! അയ്യപ്പൻ നിങ്ങൾക്കു് ഭാവിയെപ്പററി കാണാനുള്ള ജ്ഞാനചക്ഷുസ്സു് നൽകട്ടെ!

# 4. അയ്യപ്പതത്വം*

അയ്യപ്പസേവാസംഘത്തിൻെറ ആഭിമുഖ്യത്തിലാണല്ലോ നാം ഇവിടെ കൂടിയിരിക്കുന്നതു്. അയ്യപ്പൻെറ ഭക്തന്മാരെ സേവിക്കുകയാണു് ഈ സംഘത്തിൻെറ ഉദ്ദേശ്യമെന്നു് ബോർഡുകൊണ്ടു് മനസ്സിലാകുന്നു. ഭഗവദ് ഭക്തന്മാരെ സേവിക്കുന്നവർ ഭഗവാനെ സേവിക്കുന്നവരേക്കാൾ ഉൽകൃഷ്ടന്മാരാണെന്നാണു് ഹിന്ദുമതം. ഭഗവാൻ തന്നെ ഭക്തദാസനാണു്. ചില മതങ്ങളിൽ ഈശ്വരനെ മനുഷ്യരുടെ പുണ്യപാപങ്ങൾ നോക്കി അവക്കു് സ്വർഗ്ഗമോ നരകമോ നിശ്ചയിക്കുന്ന ഒരു ന്യായാധിപതിയായി കല്പിച്ചിരിക്കുന്നു. ചില മതങ്ങളിൽ ഈശ്വരസങ്കല്പമേ ഇല്ല. ഈശ്വരനെ പ്രേമസ്വരൂപനും ഭക്തവത്സനും ആക്കി പ്രകാശിപ്പിക്കുന്നവയായും ചുരുക്കം ചില മതങ്ങളുണ്ടു്. എന്നാൽ ഈശ്വരനെ ഭക്തദാസനാക്കി പ്രകാശിപ്പിച്ചിട്ടുള്ള മതം ഹിന്ദുമതമല്ലാതെ മറെറാരു മതവുമുള്ളതായി ഞാൻ അറിയുന്നില്ല. ഭഗവാൻ ഭക്തദാസനാണു്. ഉറങ്ങിക്കിടന്ന തൻെറ നെഞ്ചിൽ ചവിട്ടിയ ഭൃഗുവിൻെറ കാൽപാടു് താൻ അതിഥിസൽക്കാരത്തിൽ കാണിച്ച അശ്രദ്ധയ്ക്കു കിട്ടിയ ശിക്ഷയുടെ ചിഹ്നമെന്ന നിലയിൽ മാറിടത്തിൽ മറുവായി സ്വീകരിച്ച ഒരു മഹാവിഷ്ണുവിനെ മറെറങ്ങും കാണുകയില്ല. ഭക്തനിൽനിന്നു് പുറപ്പെട്ട ചക്രം തിരിച്ചെടുക്കാൻ താനാളല്ലെന്നും അതുകൊണ്ടു് ഭക്തനെത്തന്നെ ശരണം പ്രാപിക്കുകയേ ഗതിയുള്ളുവെന്നും ദുർവാസാവിനോടു് പറഞ്ഞു്, ദുർവാസാവിനെ അംബരീഷൻെറ അടുക്കലേക്കയച്ച വിഷ്ണു ഭക്തദാസനാണു് താനെന്നു് വെളിവാക്കിയിരിക്കുന്നു. ഭഗവാൻ ഭക്തദാസനാണെങ്കിൽ തീർച്ചയായും ഭക്തൻ ഭഗവാനേക്കാൾ മീതെയാണെന്നു സ്പഷ്ടമാണല്ലോ. അപ്പോൾ ഭക്തന്മാരുടെ ഭക്തനോ? അതിലും മീതെ. ഇങ്ങനെ താഴോട്ടുപോകുംതോറും മാററു കൂടുകയാണു്. അതുകൊണ്ടാണു് ഒരു ഭക്തൻ:

''ത്വദ്ഭൃത്യ ഭൃത്യ പരിചാരക ഭൃത്യ ഭൃത്യ
ഭൃത്യസ്യ ഭൃത്യ ഇതി മാം സ്മര വിശ്വനാഥ!''

എന്നു് പ്രാർത്ഥിച്ചതു്. അയ്യപ്പഭക്തന്മാരുടെ സേവയ്ക്കു് ഒരുങ്ങിയിരിക്കുന്ന സേവാസംഘാംഗങ്ങൾ ധന്യന്മാർ തന്നെ. അവരാ

---

* ഓച്ചിറവെച്ചു ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം

ണ്ട് അയ്യപ്പതത്വം ഗ്രഹിക്കാൻ യഥാർത്ഥത്തിൽ അധികാരികൾ. അതുകൊണ്ടാണ് ഈ വിഷയം ഞാൻ തെരഞ്ഞെടുത്തതു്.

അയ്യപ്പൻ ബുദ്ധനാണെന്നും അല്ലെന്നുമുള്ള വിഷയത്തെപ്പററി ഇടക്കാലത്തു് വലിയ വാദപ്രതിവാദം ഉണ്ടായിട്ടുണ്ടു്. ഇതേപ്പററി ആലോചിച്ചതിൽ എനിക്കു് കിട്ടിയിട്ടുള്ള അഭിപ്രായം പറയാം. എൻെറ അഭിപ്രായം അവസാനത്തീർപ്പാണെന്നു് ഞാൻ പറയുന്നില്ല. ഇതിനെപ്പററി കൂടുതൽ യുക്തിയുക്തമായി എന്തെങ്കിലും തീർപ്പുകിട്ടിയാൽ അതു് സ്വീകരിക്കാൻ ഞാൻ തയ്യാറുമാണു്.

വൈദികമതം ഉത്തരദേശത്തു് സിന്ധു യമുനാ, ഗംഗാ, സരസ്വതി മുതലായ നദീതടങ്ങളിലും ബ്രഹ്മാവർത്തത്തിൻെറ ഇതര ഭാഗങ്ങളിലും തപസ്സുചെയ്തിരുന്ന മഹർഷിമാരിൽ കൂടിയാണു് ആദ്യം പ്രത്യക്ഷമായതു്. ആ മതം ക്രമേണ ഇതരദേശങ്ങളിലേക്കു വ്യാപിച്ചു. അതു് ഏതു കാലത്താണെന്നു് ആക്കും പറയാൻ സാദ്ധ്യമല്ല. ചരിത്രകാരന്മാർ ഇപ്പോൾ നിശ്ചയിച്ചിരിക്കുന്ന കാലമെല്ലാം തെററാണെന്നു കൂടുതൽ കൂടുതൽ തെളിവുകൾ കിട്ടുന്നതോടുകൂടി വിശദമായി വരുന്നു. വൈദികമതം സ്വീകരിച്ചവരെല്ലാം ആര്യന്മാരെന്നറിയപ്പെടുന്നു. ഈ ധർമ്മത്തിൻെറ ജീവൻ ഈശ്വരൻ ഏകനും സർവ്വവ്യാപിയും നാനാരൂപങ്ങളാൽ ഉപാസ്യനും ആണെന്നുള്ള ഉപദേശമാണു്. ഈ സിദ്ധാന്തമനുസരിച്ചാണു് അവർ സൂര്യനേയും ചന്ദ്രനേയും അഗ്നിയേയും നദിയേയും ഉലക്കയേയും ക്ഷൗരക്കത്തിയേയുമെല്ലാം ഉപാസിച്ചതു്. ഇവിടെ അവർ ഉപാസിക്കുന്നതു് ബാഹ്യോപാധിയെ അല്ല അതിലിരിക്കുന്ന ശക്തിയെ അഥവാ ചൈതന്യത്തെയാണു്. ''പ്രഭാസ്മി ശശിസൂര്യയോ?'' ''തേജശ്ചാസ്മി വിഭാവസൗ'' ''തപശ്ചാസ്മി തപസ്വിഷു'' പുണ്യോ ഗന്ധഃ പൃഥിവ്യാഞ്ച'' ''രസോഽഹമപ്സു കൗന്തേയ!'' എന്നെല്ലാം ഗീതയിൽ പറയുന്നതു് വൈദികകാലം മുതല്ക്കുള്ള ആശയമാണു്. വൈദികമതം മററു ദിക്കുകളിൽ വ്യാപിച്ചപ്പോൾ അവിടെ അവർ നാനാവിധ ഉപാസനകൾ കണ്ടു. ഓരോ ദിക്കിൽ ഓരോ ഭാവത്തിൽ ഈശ്വരനെ ഉപാസിക്കുന്നു. ഏററവും അപരിഷ്കൃതമായ ഉപാസനാരീതിയിലും ഒരു വസ്തുവിനെ ആരാദ്ധ്യമാക്കിത്തീർക്കുന്നതു് വൈദികസങ്കല്പത്തിനു് വിരുദ്ധമല്ലാ എന്നും അവർ കണ്ടു. ചിലർ സർപ്പങ്ങളെ ഉപാസിക്കുന്നു. സർപ്പം എങ്ങനെ ഉപാസ്യമായി? മനുഷ്യനു് ഇല്ലാത്ത ഒരു ശക്തി അതിനുള്ളതുകൊണ്ടുതന്നെ. അതു് കടിച്ചാൽ ഒരു ആനപോലും മരിക്കുന്നു. മനുഷ്യൻ കടിച്ചാൽ മരിക്കുന്നില്ല. ഇതെന്തുകൊണ്ടു് എന്നവർ ആലോചിച്ചു പാമ്പിൽ സംഹാരശക്തി ഒരു വിശേഷരീതിയിൽ ഇരിക്കുന്നതുകൊണ്ടാണെന്നു് അവർ കണ്ടു.

ഈശ്വരനോ? സൃഷ്ടിസ്ഥിതിസംഹാരശക്തിയുടെ പൂണ്ണഭാവമാണു്. സംഹാരശക്തി പാമ്പിൽ മനുഷ്യനിൽ ഉള്ളതിനേക്കാളധികമെന്നു് കണ്ടപ്പോഠം മനുഷ്യൻ അതിനെ ആരാധിച്ചുതുടങ്ങി. ഇതുപോലെ വിശേഷസ്വഭാവമുള്ള ചിലപക്ഷികഠം ആരാധനാവിഷയങ്ങളായി. വൈദികോപദേശത്തിനു് വിരുദ്ധമല്ലാത്തതുകൊണ്ടു് ആ മതത്തേയും അതിൻെറ അനുഗാമികളേയും ആചാര്യന്മാർ വൈദികമതത്തോടു ചേക്കാൻ തുടങ്ങി. വൈദികമതം ഒരു മതത്തിൻേറയും ആരാധനാസമ്പ്രദായത്തെ നിഷേധിച്ചില്ല. ഒരു മതത്തിലേയും ഉപാസ്യദേവതയെ അവഹേളിച്ചില്ല. ഒരു ഉപാസകനേയും പുറംതള്ളിയില്ല. ഒരുവൻേറയും ആരാധനാസ്ഥലത്തെ ധ്വംസിച്ചില്ല. അങ്ങനെ ഭാരതഭൂമിയിൽ പ്രാചീനങ്ങളായുണ്ടായിരുന്ന പലേ ദേവാലയങ്ങളും ആരാധനാസമ്പ്രദായങ്ങളും ഹൈന്ദവങ്ങളായിവന്നുകൊണ്ടേയിരുന്നു. ഈ അവസരത്തിൽ കമ്മകാണ്ഡത്തിനു് പ്രാധാന്യം വദ്ധിച്ചതിനെ തടയാനായി ജ്ഞാനപ്രധാനമായ ബുദ്ധമതം വടക്കേ ഇന്ത്യയിൽ ഉല്പന്നമായി. ആ മതം ഇന്ത്യയിൽ മാത്രമല്ല ലോകത്തിൻെറ എല്ലാ ഭാഗങ്ങളിലും പ്രചരിച്ചു. അദ്ധൈഹന്ദവരായിത്തീന്നിരുന്നവരെ ബൌദ്ധധമ്മത്തിലേയ്ക്കാകഷിച്ചു. അവക്കു് ഒരു പുതിയ വീക്ഷണഗതികൊടുത്തു. എന്നാൽ കാലക്രമത്തിൽ ബൌദ്ധധമ്മം ഭാരതഭൂമിയിൽനിന്നു് പലേ കാരണങ്ങളാൽ വിട്ടുതോടുകൂടി ബൌദ്ധധമ്മാനുയായികളും അവരുടെ ദേവാലയങ്ങളും ദേവന്മാരും ഹൈന്ദവരായി. ഇക്കൂട്ടത്തിൽ പെട്ട ദേവനാണു് അയ്യപ്പൻ എന്നാണു് എൻെറ അഭിപ്രായം.

അയ്യപ്പൻ ഹരിഹരപുത്രനും മോഹിനീസുതനുമാണെന്നു പറയപ്പെടുന്നു. മോഹിനീകഥ പാലാഴിമഥനത്തോടു ബന്ധിച്ചതാണു്. പാലാഴിമഥനത്തിൽ കിട്ടിയ അമൃതം അസുരന്മാർ കൊണ്ടുപോയെന്നും അതു വീണ്ടുകൊണ്ടുവരാൻ വിഷ്ണുമോഹിനീവേഷത്തിഠം ചെന്നു് ആ കാര്യം സാധിച്ചു് ദേവന്മാക്കുകൊടുത്തു് അവരുടെ ജരാനരകഠം ഇല്ലാതാക്കിയെന്നും അനന്തരം വിഷ്ണുവിൻെറ മോഹിനീവേഷം കാണാൻ ശിവൻ കൊതിച്ചെന്നും വീണ്ടും മോഹിനീവേഷം കാണിച്ചപ്പോഠം ശിവൻ കാമാതുരനായെന്നും അതിൽവച്ചു് ഒരു പുത്രനുണ്ടായെന്നുമാണല്ലോ ഐതിഹ്യം. പാലാഴിമഥനവും മോഹിനീവേഷവും ശിവൻെറ ഭ്രമവുമെല്ലാം പുരാണങ്ങളിലുണ്ടു്. എന്നാൽ ശാസ്താവിൻെറ ഉത്ഭവത്തെപ്പററി പുരാണങ്ങഠം ഒന്നും പറയുന്നില്ല. പുരാണങ്ങഠം ഋഷിപ്രോക്തങ്ങളാണു്. ആ ഋഷിമാർ വടക്കെ ഇന്ത്യയിലിരുന്നാണു് പുരാണങ്ങഠം നിമ്മിച്ചതു്. ആ ദേശത്തെങ്ങും അയ്യപ്പനെന്നൊരു ദേവനില്ല, അവിടെ അയ്യപ്പപൂജയുമില്ല. അതി

നാൽ അയ്യപ്പൻ കേരളീയരുടെ ഒരു പ്രത്യേകദേവനാണെന്ന സ്പഷ്ടം. അയ്യപ്പൻെറ ക്ഷേത്രവും ഇവിടെയേ ഉള്ള. എങ്കിലും അയ്യപ്പൻ ഇവിടത്തെ ഒരു പ്രധാന ദേവനാണെന്നുള്ളതും ഓക്കണം. തന്ത്രസമുച്ചയത്തിൽ പ്രധാന ദേവന്മാരായി ഏഴു പേരുടെ പൂജയാണു് പറയുന്നതു്. അതിൽ ഒന്നു് അയ്യപ്പൻേറതാണു്.

''ശ്രീശേശ സേശഹരി സുംഭജിദാംബികേയ
വിഘ്നേശഭൂപതിതനാമവിഭിന്ന ഭൂമ്നഃ
വക്ഷ്യേ പരസ്യ പുരുഷസ്യ യഥാവിധാന—
മച്ചാവിധിം'' എന്നാണു് അതിലുള്ളതു്.

ഭൂതപതി അയ്യപ്പനാണു്. അയ്യപ്പൻ വനഗിരിവാസനാണു്. കേരളത്തിലെ ഐതിഹ്യപ്രകാരം ശ്രീപരശുരാമൻ കേരളനാട്ടിൻെറ രക്ഷയ്ക്കായി മലനാട്ടിൽ ആറു് ശാസ്താക്കന്മാരെയും സമുദ്രതീരത്തു് നൂററെട്ടു് ദുർഗ്ഗകളേയും പ്രതിഷ്ഠിച്ചുവെന്നു് കേട്ടിട്ടുണ്ടു്. ഇതിൽനിന്നെല്ലാം ശാസ്താവു് പർവ്വതവാസിയായ ദേവൻ—അഥവാ പർവ്വതവാസികളുടെ ദേവൻ—എന്നു് കിട്ടുന്നു. വൈദികമതം ഇവിടെ പ്രചരിക്കുന്നതിനു മുമ്പു് മലവാസികളുടെ ഉപസനാമൂർത്തിയായിരുന്നു അയ്യപ്പൻ. അദ്ദേഹം ബുദ്ധനാണെന്നു് പറയുന്നതു് ശരിയല്ല. ശാസ്താവിൻെറ പ്രധാന ആയുധം അമ്പും വില്ലുമാണു്. ശാസ്താവിൻെറ വിഗ്രഹങ്ങരം രണ്ടു തരമുണ്ടു്. നായാട്ടുശാസ്താവു്, ധ്യാനിശാസ്താവു് എന്നു്. ബുദ്ധൻ—ജന്മനാ ദീനാനുകമ്പിയും അഹിംസാരതനുമായ ബുദ്ധൻ—ഒരിക്കലും നായാട്ടിൽ പ്രിയമുള്ളവനായിരുന്നതായി അറിവില്ല. ശാസ്താവിൻെറ യാഥാസ്ഥിതികപക്ഷത്തിലെ ധ്യാനത്തിൽതന്നെ

''സ്പൂർജ്ജത് പത്രസുക്ലിപ്ത കണ്ഡല മഥേ—
ഷ്വിഷ്വാസഭൃദ്ദോർദ്വയം
നീലക്ഷൗമവസം നവീന ജലദശ്യാമം പ്രഭാസത്യക—
സ്സായത്പാശ്വയുഗം സുരക്തസകലാകല്പം സ്മരേദാര്യകം''

എന്നു് കാണുന്നു. ഇതിൽനിന്നു് മറെറാന്നുകൂടി വെളിവാകുന്നുണ്ടു്. അതായതു് അയ്യപ്പൻെറ വസ്ത്രം നീലനിറത്തിലുള്ളതാണെന്നു്. നീലവസ്ത്രമായിരുന്നില്ല ബുദ്ധൻേറതു്. അതു് മഞ്ഞക്കാവിയാണു്. ശാസ്താവിൻെറ വസ്ത്രം നീലമായതുകൊണ്ടാണു് പ്രാചീനകാലം മുതൽ യാഥാസ്ഥിതികന്മാരായ അയ്യപ്പന്മാർ കറുത്ത ചേല ധരിച്ചു വരുന്നതു്. ഇതുകൊണ്ടെല്ലാമാണു് ഞാൻ അയ്യപ്പൻ ഗിരിവാസികരം ആദ്യകാലത്തുപാസിച്ചുപോന്ന ഒരു ദേവനാണെന്നു പറഞ്ഞതു്. എന്നാൽ അന്നു് അയ്യപ്പനെന്നോ ശാസ്താവെന്നോ ഉള്ള പേരുണ്ടായിരുന്നതായി തോന്നുന്നില്ല. ആഴിയും, പടുക്കയും, കഞ്ചാവും ''അയ്യ

പ്പൻ തിന്തകത്തോം'' എന്ന പാട്ടും, എല്ലാം എൻെറ അഭിപ്രായത്തെ സമത്ഥിക്കുന്നു. പാണ്ഡ്യരാജാവു്, പന്തളം രാജാവു് എന്നിവരോടു് ചേത്തു് കാണുന്ന അയ്യപ്പചരിത്രം ഉപാസനകൊണ്ടു് അയ്യപ്പനുമായി അഭേദഭാവം പ്രാപിച്ച ഒരു കേരളീയവീരൻെറ ചരിത്രമായിരിക്കണം.

എന്നാൽ കാലക്രമേണ ബുദ്ധമതം കേരളത്തിൽ വ്യാപിച്ചു് അതു് ആ മലനാട്ടുകാരെയെല്ലാം ബുദ്ധധമ്മത്തിൽ ചേത്തിരിക്കണം. ബുദ്ധധമ്മം ഒരു ആരാധനാസമ്പ്രദായത്തേയും ധ്വംസിക്കാതെയാണു് വളന്നിട്ടുള്ളതു് എന്നു് ചരിത്രം പഠിപ്പിക്കുന്നു. ബുദ്ധധമ്മത്തിലേയ്ക്കു് വന്നവർ അവരുടെ ദേവനെ ബുദ്ധനാക്കി. ബുദ്ധൻെറ നാമങ്ങൾ ആ ദേവനു് കൊടുത്തു. ''ശാസ്താവു്'' എന്നതു് ബുദ്ധൻെറ പേരാണെന്നു് അമരകോശം പഠിച്ചവക്കെല്ലാമറിയാം. ''മുനീന്ദ്രഃ ശ്രീഘനഃ ശാസ്താ മുനിഃ ശാക്യമുനിസ്തു യഃ'' അങ്ങനെ ആ ദേവൻ ശാസ്താവായിയെന്നു് മാത്രമല്ല ധമ്മശാസ്താവുമായി. ''ബുദ്ധം ശരണം ഗച്ഛാമി, ധമ്മം ശരണം ഗച്ഛാമി, സംഘം ശരണം ഗച്ഛാമി'' എന്നുള്ളതനുസരിച്ചു് ബുദ്ധൻ ധമ്മശാസ്താവാണു്. ''ധമ്മം എന്ന പദം'' ബുദ്ധമതക്കാക്കു് വളരെ പ്രിയമുള്ളതാണു്. ''ധമ്മപദം'' എന്നൊരു ബൌദ്ധഗ്രന്ഥം തന്നെയുണ്ടു്. ബുദ്ധൻതന്നെയാണു് അയ്യൻ. അയ്യൻ എന്ന പദം ആര്യൻ എന്ന ശബ്ദത്തിൻെറ തദ്ഭവമാണു്. ആര്യൻ എന്നു് ബുദ്ധൻെറ നൂറു് നാമങ്ങളിൽ ചേത്തു് ബൌദ്ധഗ്രന്ഥങ്ങളിൽ ചിലയിടത്തു് പ്രയോഗിച്ചിട്ടുണ്ടു്. മുമ്പു് കാണിച്ച ധ്യാനത്തിലും ''ആര്യകം'' എന്ന പദം പ്രയോഗിച്ചിരിക്കുന്നതു് നോക്കുക. ആര്യൻ അയ്യനായി, അയ്യപ്പനുമായി. ശരണം എന്ന പദം ബുദ്ധമതക്കാക്കു് വളരെ പ്രധാനമാണു്. ''ശരണമയ്യപ്പ'' എന്ന വിളിയെപ്പററിയും ഇവിടെ ചിന്തിക്കണം. ഇങ്ങനെ ബുദ്ധനാമങ്ങളെല്ലാം ആ മൂലദേവനു് വന്നുചേന്നു. ആ ദേവൻ ബുദ്ധനുമായി അഭേദം പ്രാപിച്ചു. അവിടത്തെ ജനങ്ങൾ ഹിന്ദുമതത്തിലേയ്ക്കു് വന്നപ്പോൾ അയ്യപ്പനു് ഹിന്ദുധമ്മത്തിൽ ഒരു സ്ഥാനം ഉണ്ടാകേണ്ടിവന്നു. ഇവിടെയാണു് ഹരിഹരസുതനാകുന്നതു്. ബുദ്ധമതം ഹീനയാനം മഹായാനം എന്നു് രണ്ടായി പിരിഞ്ഞശേഷം ബുദ്ധമതക്കാർ ശിവനേയും ശ്രീയേയും വിഷ്ണുവിനേയും മററും പൂജിച്ചുവന്ന കഥ ചരിത്രപ്രസിദ്ധമാണല്ലോ. ചൈനയിൽനിന്നു വന്ന തീത്ഥയാത്രക്കാർതന്നെ ഇതിനെപ്പററി പറഞ്ഞിട്ടുണ്ടു്. ബുദ്ധമതക്കാർ ശിവനെയും വിഷ്ണുവിനേയും ദേവന്മാരാക്കി സ്വീകരിച്ചതോടുകൂടി കേരളത്തിൽ ശിവൻേറയും വിഷ്ണുവിൻേയും സാരമെന്ന അത്ഥത്തിൽ അയ്യപ്പൻ ഹരിഹരസുതനായിത്തീന്നിരിക്കണം. ''മായാസുതനെ ശരണമെൻെറ

യ്യപ്പാ'' എന്ന പ്രാത്ഥനയും ഓക്കണം. ബുദ്ധൻ മായാദേവിയുടെ പുത്രനാണ്. ശാസ്താവു് വിഷ്ണുവിൻെറ പുത്രനാണെങ്കിൽ ''മായാ വിഷ്ണുസുതനെ'' എന്നു് വരേണ്ടതായിരുന്നു.

താത്വികദൃഷ്ട്യാ നോക്കിയാൽ ബുദ്ധൻ ശിവ വിഷ്ണുസ്വരൂപൻ തന്നെയാണല്ലോ. ശിവൻ അഷ്ടമൂത്തിയാണ്. അദ്ദേഹം സവ്വ വ്യാപിയാണ് വിഷ്ണുവും സവ്വവ്യാപിയാണ്. രണ്ടു് സവ്വവ്യാപികളുണ്ടാകാൻ തരമില്ലല്ലോ. അതിനാൽ വാസ്തവത്തിൽ ശിവനായും വിഷ്ണുവായും ഇരിക്കുന്നതു് ഒരേശക്തിതന്നെയാണ്. ബ്രഹ്മം അതിൻെറ ശുദ്ധഭാവത്തിൽ അഗോചരമാണ്.

''യതോ വാചോ നിവത്തന്തേ അപ്രാപ്യ മനസാ സഹ''
''യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷൂംഷി പശ്യതി
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ''
''യന്മനസാന മനുതേ യേനാഹുർ മനോ മതം''
''യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവണ്ണ
മചക്ഷുശ്ശ്രോത്രം തദപാണിപാദം''

എന്നെല്ലാമാണ് ബ്രഹ്മസ്വരൂപം. ഇതിനെ ഭാവനചെയ്യാൻ പ്രകൃതിയിൽ കൂടിയല്ലാതെ സാദ്ധ്യമല്ല. ജീവൻെറ യഥാത്ഥ സ്വരൂപം ബ്രഹ്മമാണ്. "ആത്മനഃ മായോപാധിനാ ഈശ്വരത്വം" എന്നാണ് ഈശ്വരസ്വരൂപം. മായാബദ്ധനായ ജീവനു് ഈശ്വരനായിട്ടല്ലാതെ അഥവാ മായോപാധിയിൽ കൂടിയല്ലാതെ ബ്രഹ്മത്തെ കാണാൻ സാദ്ധ്യമല്ല. മായതന്നെ പ്രകൃതി. ''മായാം തു പ്രകൃതിം വിദ്യാത്'' പ്രകൃതിക്കു് രണ്ടു് വശമുണ്ടു്. സൗമ്യവും ഘോരവും

''സൗമ്യാനിയാനി രൂപാണി ത്രൈലോക്യേ വിചരന്തി തേ
യാനി ചാത്യന്തഘോരാണി തൈ രക്ഷാസ്മാം സ്തഥാ ഭുവം''

എന്നു ദേവീമാഹാത്മ്യത്തിലുണ്ടു്. പ്രകൃതിയുടെ സൗമ്യവശത്തിൽകൂടി കാണുന്ന ബ്രഹ്മഭാവം വിഷ്ണുവും ഘോരവശത്തിൽ കൂടി കാണുന്ന ബ്രഹ്മഭാവം ശിവനും ആണ്. ഈ തത്വം മഹാഭാരതത്തിൽ അനുശാസനപവ്വത്തിൽ ഒരിടത്തു വെളിവാക്കിയിട്ടുണ്ടു്. രണ്ടു വശങ്ങളേയും കൂടി പ്രകാശിപ്പിക്കാനാണ് ശങ്കരനാരായണമൂത്തി. അദ്ധനാരീശ്വരമൂത്തിയും ഇതേ തത്വത്തെതന്നെയാണ് പ്രകാശിപ്പിക്കുന്നതു്. ''അഗ്നിഷ്ടോമാത്മകമാണ് ഈ ജഗത്ത്'' എന്ന വൈദികാഭിപ്രായത്തിലും ഇതുതന്നെയാണടങ്ങിയിരിക്കുന്നതു് ബ്രഹ്മം ഈ പ്രകൃതിക്കു് ആസ്പദമായിരിക്കുന്ന പരമാത്ഥസദ്വസ്തുവാണ്. അതിനാൽ ബ്രഹ്മം ശിവനായും വിഷ്ണുവായും ഇരിക്കുന്നതിൻെറ

മൂലവസ്തു—അഥവാ സത്ത—തന്നെ ''ബ്രഹ്മവിദ് ബ്രഹ്മൈവഭവേതി'', ''യസ്മിൻ നിത്യസുഖാം ബുധൗ ഗളിത ധീർ ബ്രഹ്മൈവ ന ബ്രഹ്മവിത്''' എന്നു് ശങ്കരാചാര്യരും പ്രസ്താവിച്ചിട്ടുണ്ടു്. അതിനാൽ ബ്രഹ്മജ്ഞാനിയായ ശ്രീബുദ്ധൻ ബ്രഹ്മം തന്നെ. ശ്രീബുദ്ധൻ ബ്രഹ്മജ്ഞാനിയായിരുന്നു. അദ്ദേഹത്തെ ശൂന്യവാദിയാക്കിയതും ക്ഷണികവിജ്ഞാനവാദിയാക്കിയതും പിന്നീടുള്ള ബൌദ്ധന്മാരാണു്. ശ്രീബുദ്ധൻ അദ്വയവാദിയായിരുന്നുവെന്നു് ബുദ്ധമതക്കാരനായ അമരകോശകർത്താവു് തന്നെ പറയുന്നുണ്ടു്. ശൂന്യസിദ്ധാന്തം ശ്രീബുദ്ധൻ അലാരകാ ലാമൻെറ അടുക്കൽനിന്നു ഗ്രഹിച്ചുവെന്നും അതു് അദ്ദേഹത്തിനു സമാധാനം നൽകിയില്ലെന്നും ഏഴാമത്തേതാണു് ശൂന്യദർശനമെന്നും അതിനപ്പുറത്തുയർന്നാണു് ബുദ്ധൻ നിർവ്വാണം പ്രാപിച്ചതെന്നും ബുദ്ധമതഗ്രന്ഥങ്ങൾ തന്നെ പറയുന്നു. അങ്ങനെ ബുദ്ധൻ ബ്രഹ്മീഭൂതൻ അഥവാ ബ്രഹ്മം തന്നെയാണു്. ശ്രീബുദ്ധനെ ''യോഗിനാം ചക്രവർത്തി'' എന്നാണു് ശ്രീ ശങ്കരൻ പറഞ്ഞിട്ടുള്ളതു്. ശ്രീ ശങ്കരൻ പരിശുദ്ധമായ ബുദ്ധമതത്തെ—അദ്വൈതമതത്തെ—തന്നെയാണു്, ബുദ്ധമതം ദുഷിച്ചു് പല മതങ്ങളായി പിരിഞ്ഞ കാലത്തു്, പുനഃസ്ഥാപിച്ചതു്. ബുദ്ധൻ ബ്രഹ്മനിഷ്ഠനായതുകൊണ്ടു് ഹരിഹരപുത്രൻ അഥവാ ഹരിഹരന്മാരുടെ സാരം എന്നറിയപ്പെടുകയും ശൈവന്മാർക്കും വൈഷ്ണവന്മാർക്കും ഉപാസ്യനായിത്തീരുകയും ചെയ്തതിൽ അത്ഭുതത്തിനവകാശമില്ലല്ലോ. ധ്യാനിയായ ശാസ്താവു് സാക്ഷാൽ ബുദ്ധൻ തന്നെയായിരിക്കണം. ധ്യാനീശാസ്താവും നായാട്ടുശാസ്താവും രണ്ടുവിധത്തിൽ ഉല്പന്നന്മാരായെങ്കിലും രണ്ടുപേരും ബുദ്ധനിൽ അഭേദം പ്രാപിച്ചു് ശാസ്താവെന്ന നിലയിൽ ഉപാസ്യന്മാരായിത്തീർന്നുവെന്നാണു് എനിക്കു തോന്നുന്നതു്. വേദാന്തപ്രകാരം ഏതു ദേവനും ബ്രഹ്മത്വേന ഉപാസ്യനുമാണല്ലോ! അതിനാൽ അയ്യപ്പൻെറ ഉപാസന ബ്രഹ്മോപാസന തന്നെയാണു്. ഉപാസ്യദേവതയും ഉപാസകനും രണ്ടെന്ന ബുദ്ധിയോടുകൂടി ചെയ്യപ്പെടുന്ന ഉപാസന ശരിയല്ലെന്നും വേദാന്തത്തിനു് അഭിപ്രായമുണ്ടു്.

''അഥ യോ*f*ന്യാം ദേവതാമുപാസ്തേ അന്യോ*f*സാവന്യോ*f*ഹമസ്മീതി ന സ വേദ യഥാ പശുരേവം സ ദേവാനാം'' എന്നാണു് ശ്രുതി പറയുന്നതു്. ഈ തത്വം അയ്യപ്പോപാസനയിൽ തെളിഞ്ഞു കാണുന്നു. മററു ദേവന്മാരുടെ ഉപാസനയിൽ ഉപാസകനും ഉപാസ്യനും അഭേദം കല്പിച്ചുകാണുന്നില്ല. ഇവിടെ അയ്യപ്പൻെറ ഉപാസന തുടങ്ങുമ്പോൾ തന്നെ ഉപാസകൻ അയ്യപ്പനായിത്തീരുന്നു. അത്രയുമല്ല അയാൾ കാണുന്നതെല്ലാം അയ്യപ്പമയമായി കാണണമെ

ന്നും ഉണ്ട്. പൂവയ്യപ്പൻ, ആടയ്യപ്പൻ, തേങ്ങ അയ്യപ്പൻ, എല്ലാം അയ്യപ്പനും സ്വാമിയും തന്നെ. ഇതല്ലേ അദ്വൈതം? എല്ലാം ഒന്നു് അഥവാ ഒന്നുതന്നെ. നാമരൂപംകൊണ്ടു് പലതായിരിക്കുന്നു. യാതൊന്നു കാണ്മതതു നാരായണ പ്രതിമ എന്നുള്ളതാണല്ലോ ഉൽകൃഷ്ട സാധന. ''സർവ്വഭൂതേഷു യഃ പശ്യേത് ഭഗവദ് ഭാവമാത്മനഃ ഭൂതാനി ഭഗവത്യാത്മന്യേഷ ഭാഗവതോത്തമഃ'' എന്നാണു് ഭാഗവതം.

എല്ലാം ഭഗവന്മയമായി കണ്ടുപാസിക്കണം. അയ്യപ്പഭക്തന്മാരുടെ മുഖ്യവ്രതമെന്താണു്? ബ്രഹ്മചര്യം. ബ്രഹ്മചര്യമെന്നതിന്റെ മുഖ്യാർത്ഥം ''ബ്രഹ്മഭാവേ മനശ്ചാരം ബ്രഹ്മചര്യം പരം സ്മൃതം.'' എന്നാണു്. എല്ലാം അയ്യപ്പനായി കാണുന്നവനു് രാഗദ്വേഷങ്ങളുണ്ടാകയില്ല. കാമമില്ല എല്ലാം ബ്രഹ്മമായി കാണുന്നതിനു് അത്യാവശ്യമായതു് മൈഥുനത്യാഗമാണു്. അതുകൊണ്ടാണു് ലക്ഷണയാ മൈഥുനത്യാഗത്തെ ബ്രഹ്മചര്യമെന്നു വിളിക്കുന്നതു്.

ശരിയായ നിയമപ്രകാരം വർത്തിക്കുന്ന അയ്യപ്പന്റെ നില ധന്യംതന്നെ. കാണുന്നതും കേൾക്കുന്നതുമെല്ലാം അയ്യപ്പൻ. താനും അയ്യപ്പൻ. തന്റെ നിഷ്ഠയോ? ബ്രഹ്മചര്യം. ഇങ്ങനെ ഒന്നരമാസത്തിലധികം കഴിച്ചിട്ടാണു് ശബരിമലയ്ക്കുള്ള തീർത്ഥയാത്ര. പതിനാലു ലോകങ്ങളും ത്രിഗുണങ്ങളും ജീവഭാവവുമാകുന്ന പതിനെട്ടു പടികളും കടന്നു് താൻ അയ്യപ്പനാണെന്നുള്ള ദീർഘകാലത്തെ മനനനിദിദ്ധ്യാസനങ്ങളുടെ ഫലമായി അയ്യപ്പദർശനം—ബ്രഹ്മാനുഭൂതി ലഭിക്കുന്നു. ഈ തത്വമാണു് ഓരോ അയ്യപ്പനും ഓർക്കേണ്ടതു്. രണ്ടുമാസത്തോളം ബ്രഹ്മചര്യനിഷ്ഠയോടുകൂടി ''സോഽഹം'' ഭാവം ശീലിച്ചു് സമദൃക്കുകളായി വർത്തിക്കുന്ന അയ്യപ്പന്മാർ എങ്ങനെ വീണ്ടും സംസാരികളായിത്തീരുന്നുവെന്നാണു് എനിക്കത്ഭുതം. ആണ്ടുതോറും ലക്ഷക്കണക്കിനു് അയ്യപ്പന്മാർ ശബരിമലക്കു പോകുന്നു. എന്നിട്ടും രാജ്യത്തു് അധർമ്മം വർദ്ധിച്ചുതന്നെ കാണുന്നു. ഇതെങ്ങനെ? അയ്യപ്പന്മാർ അയ്യപ്പതത്വം മനസ്സിലാക്കാത്തതുകൊണ്ടായിരിക്കണം. അവർ വാക്കുകൊണ്ടെല്ലാം അയ്യപ്പനെന്നു പറയുന്നെങ്കിലും ഹൃദയത്തിൽ അവക്കു് ആ ഭാവനയില്ലായിരിക്കണം. അല്ലെങ്കിൽ എങ്ങനെ ഇതു സംഭവിക്കുന്നു? അത്രയുമല്ല ഈ ഭാവന ജീവിതം മുഴുവൻ നിലനില്ക്കണം.

ഹിന്ദുമതപ്രകാരം ഈശ്വരനെ ഒരു പ്രത്യേക സ്ഥലത്തുമാത്രം ഉപാസിക്കുന്നവൻ അധമഭക്തനാണു്.

ശ്രീ വിവേകാനന്ദ സ്വാമികൾ പറയുന്നതു് നോക്കുക.

''As to the monthly expenses of the worship of the Thakur at the math, you must bring it down to a Rupee or

two. The children of God are dying without food whereas yuo are making offerings of condensed milk, cream, butter etc. That is most sinful· Perform the worship of the Thakur by offering plain water and Thulsi leaf and the amount spent in Bhog (offerings) you may use in making offerings to the living God dwelling in the persons of the poor and that will bring universal blessing'' എന്നാണു് ശ്രീ വിവേകാനന്ദസ്വാമി പറയുന്നതു്. പാവങ്ങൾ പട്ടിണി കിടക്കുമ്പോൾ പാല്പായസവും നെയ്യപ്പവും കൊണ്ടു്, ക്ഷേത്രത്തിൽ നിവേദിച്ചുകൊണ്ടിരിക്കുന്നതു് പാപമാണെന്നത്രേ സ്വാമിജിയുടെ മതം. ആരുടെ മതം? ഈശ്വരസാക്ഷാൽക്കാരം സമ്പാദിച്ച യോഗീന്ദ്രനായ സ്വാമി വിവേകാനന്ദന്റെ മതം. അദ്ദേഹം തുടരുന്നു:—

''Where should you go to seek for God? Are not all the poor, the miserable and the weak Gods? Why not worship them first? Why go to dig a well on the shores of the Ganges?'' പാവങ്ങളേയും ദീനന്മാരേയും ദരിദ്രന്മാരേയും ഈശ്വരനായി കണ്ടുപാസിക്കാൻ പഠിപ്പിക്കുന്ന മതമാണു് ഹിന്ദുമതം. അയ്യപ്പന്റെ ഉപാസനയിൽ ഈ തത്വമാണു് അടങ്ങിയിരിക്കുന്നതു്. അയ്യപ്പൻ ശബരിമലയിൽ മാത്രമല്ല ഇരിക്കുന്നതു്. സർവ്വദിക്കിലും ഈശ്വരനെ കാണാൻ പഠിപ്പിക്കുകയാണു് അയ്യപ്പോപാസന. അതു ചെയ്യുന്നവൻ മാത്രമാണു് യഥാർത്ഥ അയ്യപ്പഭക്തൻ. ആരോടുള്ള അനുകമ്പ നിമിത്തം ഭഗവാൻ കൂടെക്കൂടെ അവതാരം സ്വീകരിക്കുന്നുവോ, ഓരോ അവതാരത്തിലും ഭഗവാൻ ആരോടുകൂടി സഹവസിക്കുകയും ആരെ അനുഗ്രഹിക്കുകയും ചെയ്യുന്നുവോ ആ സാധുക്കളെ ഉപാസിക്കാതെ ഭഗവദ്ദർശനം കിട്ടുകയില്ല.

''Go now this minute to the temple of Parthasarathi, and before him, who was friend to the poor and lowly cowherds of Gokula, who never shrank to embrace the pariah guha, who accepted the invitation of a prostitute in perference to that of the nobles and saved her in this incarnation as Bhudha; — yea, down on your faces before him, and make a great sacrifice, the sacrifice of a whole life for them, for whom he comes from time to time, whom he loves above all, the poor the lowly, the appressed, vow then to devote your whole life to the cause

of the redemption of these three hundred millions, going down and down everyday''.

''ഈ നിമിഷം നീ പാത്ഥസാരഥി ക്ഷേത്രത്തിൽ പോയിട്ട് ഗോകുലത്തിലെ ദരിദ്രരും താണവരുമായ ഗോപാലന്മാരുടെ ബന്ധുവായിരുന്നവനും പറയനായ ഗുഹനെ ആലിംഗനം ചെയ്യാൻ മടികാണിക്കാത്തവനും, ബുദ്ധനായി അവതരിച്ചപ്പോൾ പ്രഭുക്കന്മാരുടെ ക്ഷണം വകവയ്ക്കാതെ ഒരു വേശ്യയുടെ നിമന്ത്രണം സ്വീകരിച്ച് അവളെ രക്ഷിച്ചവനുമായ അദ്ദേഹത്തിന്റെ മുമ്പിൽ സാംഷ്ടാംഗപ്രണിപാതം ചെയ്ത്, ആരുടെ രക്ഷയ്ക്കുവേണ്ടി അദ്ദേഹം ഓരോ കാലഘട്ടത്തിലും അവതരിക്കുന്നുവോ, ആരെ അദ്ദേഹം എല്ലാവരേക്കാളധികമായി സ്നേഹിക്കുന്നുവോ ആ പാവങ്ങൾക്കും താണവക്കും മറ്റിതക്കും വേണ്ടി ഒരു ബലിയായി നിന്റെ ജീവിതം മുഴുവൻ സമപ്പിക്കുക. പ്രതിദിനം താണുതാണുപൊയ്ക്കൊണ്ടിരിക്കുന്ന ഈ മുപ്പതുകോടി ജനങ്ങളുടെ ഉദ്ധാരണത്തിനുവേണ്ടി നിങ്ങളുടെ ജീവിതം മുഴുവൻ സമപ്പിക്കാമെന്നു സത്യംചെയ്യുക'' എന്നു സ്വാമിജി പറയുന്നു. ഇതാണു മുക്തിമാഗ്ഗം. ഇതാണ് ഓരോ അയ്യപ്പനും ചെയ്യേണ്ടതു്. അഹന്താനാശമാണ്—സ്വാത്മത്യാഗമാണ് മോക്ഷമാഗ്ഗം. ഓരോ അയ്യപ്പനും ഈ കൊല്ലം പതിനെട്ടാംപടിക്കു് ഓരോ തേങ്ങ ഉടയ്ക്കുമ്പോഴും തന്റെ അഹന്തയെ അടിച്ചുടയ്ക്കുകയായിരിക്കണം. ജീവന്റെ ദേഹോƒഹം ബുദ്ധിയെ ധ്വംസിക്കുകയായിരിക്കണം. എന്റെ പ്രസംഗം കേൾക്കുന്ന ഓരോ അയ്യപ്പനും യഥാത്ഥത്തിൽ അയ്യപ്പനായിത്തീരണമെന്ന് ഞാൻ ആശിക്കുന്നു. അയ്യപ്പനാരു്? ബ്രഹ്മം. നമ്മുടെ ബ്രഹ്മഭാവത്തിനു തടസ്സമായി നില്ക്കുന്നതു് അഹന്ത. അതുടച്ചാൽ അയ്യപ്പനായി. നിങ്ങൾ അയ്യപ്പന്മാരാകുവിൻ. അയ്യപ്പനെ സവ്വത്ര കാണുവിൻ. എല്ലാം—അയ്യപ്പനെന്ന ബുദ്ധിക്കു് തടസ്സമായി നില്ക്കുന്നതെല്ലാം ത്യജിക്കുവിൻ. ദൂരെയെറിയുവിൻ. സവ്വത്ര അയ്യപ്പനെ ഉപാസിക്കുവിൻ. ഈ കൊല്ലത്തെ നിങ്ങളുടെ വ്രതം—നിങ്ങളുടെ ജീവിതം അയ്യപ്പനുവേണ്ടി—സവ്വഭൂതസ്ഥനായ ആത്മാവിനുവേണ്ടി—സമപ്പിക്കുന്നതിനായി ഭവിക്കട്ടെ.



# 5. ദേവീമാഹാത്മ്യം*

ഹിന്ദുക്കളെ സംബന്ധിച്ച് ഇന്ന് ആവശ്യമായിരിക്കുന്നത് ഈശ്വരഭജനമാണ്. അവർ ഒരു വിഷമാവസ്ഥയിൽ പെട്ടിരിക്കുകയാണ്. മുമ്പ് ധർമ്മത്തെ രാവണാദികൾ ആക്രമിച്ചപ്പോൾ നാം ഈശ്വരഭജനം കൊണ്ടാണ് രക്ഷപ്പെട്ടത്. ഇന്നും അതുപോലെയുള്ള ഒരു വിഷമസന്ധിയിൽ നാം എത്തിച്ചേർന്നിരിക്കുന്നു. അന്നു ധർമ്മ ദ്വേഷികളായിരുന്നു ഭൂരിപക്ഷം. രാജ്യവും സൈന്യവും അവരുടെ കയ്യിലായി. ആ കാലത്ത് തപസ്സുകൊണ്ടും ഈശ്വരഭജനംകൊണ്ടും നാം ധർമ്മത്തെ രക്ഷിച്ചു. ഇന്നു നാം അതുതന്നെ ചെയ്യേണ്ടിയിരിക്കുന്നു. ഹൈന്ദവധർമ്മത്തിന്റെ അനുഗാമികൾ ഇന്നു ലോകത്ത് എത്ര ശതമാനമുണ്ട്? ഭൂമിയുടെ ഉടമസ്ഥന്മാർ ഇന്ന് ആര്? ബാങ്കുകളും കമ്പനികളും കച്ചവടവും വ്യവസായവും ഇന്ന് ആരുടെ കയ്യിൽ? പട്ടാളവും യുദ്ധസാമഗ്രികളും ഇന്ന് ആർക്കുണ്ട്? ഹിന്ദുക്കൾ നിസ്സഹായർ. ഈ അവസ്ഥയിൽ ഹിന്ദുക്കൾക്ക് ഈശ്വരനെ പ്രാർത്ഥിക്കുകയല്ലാതെ ഗത്യന്തരമില്ല.

എന്നാൽ ഭാഗ്യദോഷത്താൽ ഇന്ന് ഹിന്ദുക്കളുടെയിടയിലുള്ളത്ര നിരീശ്വരന്മാർ മറ്റെങ്ങുമില്ല. അന്യമതക്കാർ നാസ്തികത്വം പറയും. എന്നാൽ അതല്ല അവരുടെ ഹൃദയത്തിലിരിക്കുന്നതെന്ന് ഇപ്പോൾ നടക്കുന്ന സംഭവങ്ങളിലെല്ലാം പൊട്ടക്കണ്ണന്മാർക്കുപോലും കാണുവാൻ കഴിയും. മതത്തിനുവേണ്ടി ക്രിസ്ത്യാനികൾ എന്തുചെയ്യാനൊരുങ്ങുന്നു. മതപ്രചരണത്തിന് അവർ യൂറോപ്പിലും വട്ടംകൂട്ടുന്നു. മുഹമ്മദീയർ മതത്തിന്റെ പേരിൽ സംഘടിക്കുന്നു. ഹിന്ദുക്കൾ എന്തുചെയ്യുന്നു? വൈഷയികാനന്ദത്തിനപ്പുറം ഒന്നുമില്ലെന്നു കാണിക്കുന്ന പുസ്തകങ്ങളെഴുതി പ്രചരിപ്പിച്ച് വായിച്ചും രസിച്ചും സമയം കളയുന്നു. അത്രമാത്രമല്ല, അന്യമതസ്ഥരുടെ പ്രലോഭനങ്ങൾക്ക് വശംവദരായിത്തീരുകയും ചെയ്യുന്നു. ''ഏതുമതത്തിലായാലെന്ത്?'' എന്ന അഭിപ്രായക്കാരും ഇല്ലാതില്ല. ഇതെല്ലാം ഈശ്വരവിശ്വാസമില്ലായ്മയുടെ ഫലമാണ്. ഇതെല്ലാം ഹിന്ദുക്കളെ ദുർബലരാക്കുന്ന പരിതഃസ്ഥിതിയാണ്. ഈ അവസരത്തിൽ നമ്മെ രക്ഷിക്കാൻ ഈശ്വരവിശ്വാസത്തിനും ഈശ്വരഭജനത്തിനും മാത്രമേ കഴി

* കാഞ്ഞിരംകുളം ഹിന്ദുസമ്മേളനത്തിൽ ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

യുകയുള്ളു. അകത്തും പുറത്തും നമ്മെ ശത്രുക്കരം ആക്രമിച്ചിരിക്കുകയാണു്. അകത്തുള്ളവർ നേരെനിന്നിരുന്നെങ്കിൽ പുറത്തുള്ളവർ സാരമില്ല. എന്നാൽ അകത്തെ ശത്രുക്കളാണു് ഭയങ്കരന്മാർ. അതിനാൽ ഈശ്വരഭജനം ശരിയായി നടത്തണം.

ഈശ്വരഭജനമെന്നാൽ ഉറക്കംതൂങ്ങിയിരിക്കുകയെന്നല്ല അർത്ഥം. ''വിഘ്നേശ്വരനും വണ്ടിക്കാരനും'' എന്ന കഥ നിങ്ങരം കേട്ടിട്ടില്ലേ? ഒരു വണ്ടിക്കാരൻെറ വണ്ടിച്ചക്രം ചെളിയിൽ പതിഞ്ഞുപോയി. അയാരം ദൂരെമാറിയിരുന്നുകൊണ്ടു് വണ്ടിച്ചക്രം പൊങ്ങാൻ വേണ്ടി അടുത്തുണ്ടായിരുന്ന ഒരു ഗണപതിക്കു് തേങ്ങ വഴിപാടു് നേൎന്നു തുടങ്ങി. ഒരു തേങ്ങ നേൎന്നു. രണ്ടുതേങ്ങ നേൎന്നു. മൂന്നു തേങ്ങ നേൎന്നു. അങ്ങനെ നൂറുവരെയായി. എന്നിട്ടും ചക്രം പൊങ്ങിയില്ല. പിന്നെയും തേങ്ങയുടെ സംഖ്യ കൂട്ടാൻ തുടങ്ങി. അപ്പോരം ഗണപതി അയാളുടെ മുമ്പിൽചെന്നു് അയാളോടു പറഞ്ഞു. ''തോരം കൊടുത്തു് വണ്ടിച്ചക്രം പൊക്കിക്കൊണ്ടു് തേങ്ങ നേൎച്ച കൊടുക്കുക'' എന്നു്. അതുപോലെ ചെയ്തപ്പോരം ചക്രംപൊങ്ങി. അതുപോലെ ചെയ്യണം. ''മാമനുസ്മര യുദ്ധ്യ ച'' എന്നാണു് ഗീതയിലും പറയുന്നതു്. രാമായണം നോക്കിയാൽ അവിടെയും ഇതുതന്നെ കാണുന്നു. രാമൻ ദേവീപൂജ നടത്തുകയും യുദ്ധംചെയ്യുകയും ചെയ്തു. ഇതാണു് ഹിന്ദുക്കരം ചെയ്യേണ്ടതു്.

ഈശ്വരൻ നമുക്കനുകൂലമാണു്. ഈശ്വരാനുകൂല്യം മാത്രമാണു് നമുക്കുള്ളതു്. ഈശ്വരൻ ധൎമ്മക്ഷയത്തെ തടയാൻ ശ്രീരാമകൃഷ്ണനായി ജനിച്ചു. സ്വശിഷ്യനായ സ്വാമി വിവേകാനന്ദൻ മുഖേന ഹൈന്ദവധൎമ്മത്തിൻെറ വിജയക്കൊടി യൂറോപ്പിലും അമേരിക്കയിലും നാട്ടിയിരിക്കുന്നു.

ഹിന്ദുക്കളിൽ ഇന്നു രണ്ടുതരക്കാരാണുള്ളതു്. ഒരു കൂട്ടർ രാമനാമം ജപിച്ചുകൊണ്ടു് വേലചെയ്യാതിരുന്നാൽ സൎവ്വ ഐശ്വര്യവും താനെ വന്നുകൊള്ളുമെന്നു വിചാരിക്കുന്നവർ. എല്ലാം പുരുഷപ്രയത്നത്തിനധീനമാണെന്നും അതിനാൽ ഈശ്വരഭജനം ആവശ്യമില്ലെന്നും വൈഷയികാനന്ദത്തിനപ്പുറമൊന്നുമില്ലെന്നും വിചാരിക്കുന്നവർ മററൊരു തരക്കാർ. ഇവർ രണ്ടുകൂട്ടരും തെററാണു് പറയുന്നതു്. ഈശ്വരേച്ഛയും പുരുഷപ്രയത്നവും കൂടി ചേൎന്നാൽ മാത്രമേ വിജയം കൈവരൂ. അതാണു് ''എന്നെ നിരന്തരം സ്മരിച്ചുകൊണ്ടു് യുദ്ധം ചെയ്യുക'' എന്നു ഭഗവാൻ പറഞ്ഞതിൻെറ അൎത്ഥം. ഹിന്ദുക്കരം പ്രായേണ വേല ചെയ്യാതെ സമയം കഴിക്കുന്നു. അവർ, ''പണമില്ല, ഭൂമിയെല്ലാം അന്യാധീനമായി'' എന്നു പരാതി പറയുകയും ചെയ്യു

ന്നു. ക്രിസ്ത്യാനികൾക്കുള്ളതുപോലെ എല്ലാ സ്ഥാപനങ്ങളും ഹിന്ദുക്കൾക്കുമുണ്ടാകണം. ക്രിസ്ത്യാനികളെപ്പോലെ ഹിന്ദുക്കളും വേലചെയ്യണം. അതേസമയത്ത് ഈശ്വരനെ ഭജിക്കുകയും വേണം. ''വേല ചെയ്താൽ പിന്നെ ഈശ്വരഭജനമെന്തിന്?'' എന്നു ചിലർ ചോദിക്കുന്നു. അതിനുത്തരമായി ''ക്ഷേത്രം പുരുഷകാരസ്തു ദൈവം ബീജമുദാഹൃതം'' എന്നു ഭീഷ്മർ മഹാഭാരതത്തിൽ പറയുന്നു. നെല്ലുണ്ടാകാൻ നിലം മാത്രം പോരാ, വിത്തും വേണം. ഹിററ്ലർ എന്തുകൊണ്ട് തോററു? പുരുഷപ്രയത്നത്തിന്റെ കുറവാണോ? സാധനങ്ങൾ കുറവായ്കയാലാണോ? അല്ല. ജയത്തിനു് അദൃഷ്ടവും കൂടി വേണം. ദേവന്മാർ എങ്ങനെ മനുഷ്യരെ സഹായിക്കുമെന്നു് മഹാഭാരതത്തിലുണ്ട്.

'ന ദേവാ യഷ്ടിമാദായ രക്ഷന്തി പശുപാലവത്
യം തു രക്ഷിതുമിച്ഛന്തി ബുദ്ധ്യാ സംയോജയന്തി തം''

വടിയെടുത്തുകൊണ്ട് ഇതിലേ പോ ഇങ്ങനെ പോ എന്നു നയിക്കുകയല്ല ദേവന്മാർ ചെയ്യുന്നതു്. ജയിക്കേണ്ടവനു് ഏതുവഴിക്കു് പോയാൽ ജയമുണ്ടാകുമോ ആ വഴി ബുദ്ധിയിൽ തോന്നിക്കുകയാണു് ചെയ്യുന്നതു്. ശരിയായ വഴിക്കു് പ്രവർത്തിക്കുന്നതിലേയ്ക്കു് ബുദ്ധി തോന്നാൻ അദൃഷ്ടം സഹായിക്കും. അതിനാൽ രണ്ടും ചേർത്തു് ഹിന്ദുക്കൾ പ്രവർത്തിക്കണം. ഈശ്വരാനുഗ്രഹമില്ലാതെ ഒന്നും സാദ്ധ്യമല്ല. ഇതു് ഞങ്ങളുടെ അനുഭവമാണു്.

ഈശ്വരാനുഗ്രഹത്തിനുള്ള വഴിയെന്തു്? ഈശ്വരഭജനംതന്നെ. ഈശ്വരനെ എങ്ങനെ ഭജിക്കണം? ഈശ്വരനെ ഏതുരൂപത്തിലും ഭജിക്കാം, ഏതു നാമത്തിലും ഭജിക്കാം. സ്വയം നാമരൂപങ്ങളില്ലാത്തവനാണു് ഈശ്വരനെങ്കിലും ഭക്തന്മാർക്കു് പലേ രൂപത്തിൽ ഭജിക്കാൻ തക്കവനുമാണു് ഈശ്വരൻ. ഈശ്വരൻ ശുദ്ധഭാവത്തിൽ ബ്രഹ്മമാണു്. എങ്കിലും മായകൊണ്ടു് ദേവനാണെന്നപോലെ പ്രത്യക്ഷപ്പെടുന്നു. ഇവിടെയാണു് മായയുടെ പ്രാധാന്യം. മായയ്ക്കു് ശക്തിയെന്നും ദേവിയെന്നും പേരുണ്ടു്. അഗ്നിയിൽ ഉഷ്ണമെന്നപോലെ ബ്രഹ്മത്തിൽ മായ ഇരിക്കുന്നു. ശക്തി ഉള്ളിൽ ലയിച്ചിരിക്കുമ്പോൾ ബ്രഹ്മം. ശക്തിയെ അവലംബിച്ചു് സൃഷ്ടി സ്ഥിതി സംഹാരം ചെയ്യുമ്പോൾ ഈശ്വരൻ. ഒരേ ഈശ്വരന്റെ മൂന്നു ഭാവമാണു് ബ്രഹ്മാവും വിഷ്ണുവും ശിവനും. ഇതിനൊപ്പിച്ചു് ശക്തിക്കും മൂന്നു ഭാവമുണ്ടു്, സരസ്വതി ലക്ഷ്മി പാർവ്വതി എന്നു്.

ഇതുപോലെ വേറെ രണ്ടു ഭാവമുണ്ടു്. ഒന്നു് ദുർഗ്ഗ മറെറാന്നു് കാളി. മൂലപ്രകൃതിയായ മായയുടെ സൗമ്യഭാവം ദുർഗ്ഗ. ഘോരഭാവം

കാളി. ഇതെല്ലാം ഒന്നുതന്നെയെന്നു് ദേവീമാഹാത്മ്യം നോക്കിയാൽ കാണാം. ദുർഗ്ഗതന്നെയാണു് പാർവ്വതിയായും സരസ്വതിയായും ലക്ഷ്മിയായും തീർന്നതെന്നു് അവിടെ സ്പഷ്ടമായി പറയുന്നു. ദുർഗ്ഗയിൽ നിന്നുതന്നെ കാളിയുമുണ്ടായി.

ശ്രീരാമകൃഷ്ണപരമഹംസൻ ഹിന്ദുമതത്തിൻെറ ജീവദൃഷ്ടാന്തമായിരുന്നു. അയ്യായിരംവർഷത്തെ ഹിന്ദുമതചരിത്രം അമ്പതുവർഷംകൊണ്ടു് ജീവിച്ച ആളാണദ്ദേഹമെന്നു വിവേകാനന്ദസ്വാമികൾ പറയുന്നു. അദ്ദേഹം ശരിയായി എഴുതാനും വായിക്കാനും കൂടി പഠിച്ചിരുന്നില്ല. അദ്ദേഹത്തിനു സംശയമുണ്ടാകുമ്പോൾ ഈശ്വരനോടു ചോദിച്ചു് നിവൃത്തിവരുത്തുകയായിരുന്നു പതിവു്. ഒരു ദിവസം അദ്ദേഹം ഗംഗാതീരത്തിരിക്കുമ്പോൾ സൃഷ്ടിയുടെ സ്വരൂപവും രഹസ്യവുമറിയാൻ ആഗ്രഹിച്ചു. അപ്പോൾ ഗംഗയിൽനിന്നു് സർവ്വാംഗസുന്ദരിയായ ഒരു സ്ത്രീ കയറി നേരെ വരുന്നതുകണ്ടു. ആ സ്ത്രീ കരയ്ക്കു വന്നു. സ്വല്പം കഴിഞ്ഞപ്പോൾ വയറുവീർത്തു. ഒരു കുട്ടിയെ പ്രസവിച്ചു. അതിസുന്ദരിയായ ഒരു കുട്ടി. ആ കുട്ടിയെ അമ്മ കുറച്ചുനേരം ലാളിച്ചു കളിപ്പിച്ചുകൊണ്ടിരുന്നു. സ്വല്പം കഴിഞ്ഞപ്പോൾ സ്ത്രീയുടെ ഭാവം മാറി. കഥകളിയിലെ ലളിതയെപ്പോലെ. സുന്ദരി ഒരു ഭയങ്കരരൂപം കൈക്കൊണ്ടു് ആ കുട്ടിയെ കടിച്ചുതിന്നുകൊണ്ടു് തിരിയെ ഗംഗയിൽ ചാടി മറയുകയും ചെയ്തു. ഇതാണു് സൃഷ്ടിസ്വരൂപം എന്നു് ഒരു ശബ്ദവും കേൾക്കായി. സുന്ദരമായ പ്രപഞ്ചത്തിൻെറ ഉല്പത്തിക്കു ഹേതുഭൂതയായ സുന്ദരിയും കല്പതാണ്ഡവം നടത്തുന്ന കാളിയും ഒന്നുതന്നെ. ഇങ്ങനെ ഒരേ ദേവിയെത്തന്നെ പല രൂപത്തിൽ ആരാധിക്കുന്നു.

ഈശ്വരനെ പുരുഷരൂപത്തിൽ മാത്രമല്ല സ്ത്രീ രൂപത്തിലും ആരാധിക്കാൻ ഹിന്ദുമതം പഠിപ്പിക്കുന്നു. ഇതു വേദങ്ങളുടെ കാലംമുതലുള്ളതാണു്. കേനോപനിഷത്തിൽ ഉമയെപ്പററി പറയുന്നുണ്ടു്. ശ്രീരാമൻ രാവണയുദ്ധത്തിനുമുമ്പു് ദേവിയെ ഉപാസിച്ചിരുന്നു. അതിൻെറ സ്മാരകമാണു് നവരാത്രി മഹോത്സവം വിജയദശമി രാവണവധത്തിൻെറ സ്മാരകമാണു്. ഭാരതയുദ്ധത്തിൽ പാണ്ഡവന്മാർ യുദ്ധത്തിനു പുറപ്പെടും മുമ്പു് ശ്രീകൃഷ്ണൻെറ ആജ്ഞയാൽ ദേവിയെ ഉപാസിച്ചു. മാർക്കണ്ഡേയപുരാണത്തിൽ ദേവി അനവധി അസുരന്മാരെ നിഗ്രഹിച്ചതിനെക്കുറിച്ചും പറയുന്നുണ്ടു്.

''ത്വം സ്ത്രീ ത്വം പുമാനസി ത്വം കുമാര ഉത വാ കുമാരീ''

ഈശ്വരൻ സ്ത്രീയുമല്ല പുരുഷനുമല്ല. എന്നാൽ സ്ത്രീരൂപത്തിലും പുരുഷരൂപത്തിലും പ്രത്യക്ഷപ്പെടും. പുരുഷനായി മാത്രം എന്തു

കൊണ്ടു് പ്രത്യക്ഷപ്പെടണം? ഈശ്വരൻ സർവ്വസ്വരൂപിയായതുകൊണ്ടു് സകല സ്ത്രീകളും ദേവിയുടെ അംശമാണെന്നു് ദേവീമാഹാത്മ്യത്തിൽ പറഞ്ഞിട്ടുണ്ടു്. സകല സ്ത്രീകളിലും ജഗന്മാതാവിനെ കാണുന്നവനാണു് ഉത്തമനായ ദേവീഭക്തൻ.

ഈശ്വരനെ പലവിധത്തിൽ ഉപാസിക്കാം. പിതൃഭാവം സഖിഭാവം സ്വാമിഭാവം പുത്രഭാവം ഭർത്തൃഭാവം എന്നു പലതുമുണ്ടു്. ഇതിലെല്ലാററിലുംവച്ചു് ശ്രേഷ്ഠം മാതൃഭാവമാണു്. മാതൃഭാവമാണു് ദേവീപൂജയിൽ മുന്നിട്ടുനില്ക്കുന്നതു്. മനുഷ്യനു് പ്രകൃത്യാ മാതാവിനോടാണല്ലോ പിതാവിനോടുള്ളതിനേക്കാൾ അധികം സ്നേഹവും സ്വാതന്ത്ര്യവും. അതുകൊണ്ടു് കുറച്ചുകൂടി എളുപ്പമാണു് സ്ത്രീരൂപത്തിൽ ഈശ്വരനെ സാക്ഷാത്കരിക്കാൻ. ആദ്ധ്യാത്മികപുരോഗതിക്കു് അത്യന്താപേക്ഷിതമായ ബ്രഹ്മചര്യം രക്ഷിക്കുന്നതിനും മാതൃഭാവം വളരെ സഹായിക്കും. അതുകൊണ്ടാണു് യുഗാവതാരപുരുഷനായ ശ്രീരാമകൃഷ്ണപരമഹംസൻ ദേവിയെ പ്രധാനമായി ഉപാസിച്ചു കാണിച്ചതന്നതു്. ശക്തിയാണു് ഇന്നു് ഹിന്ദുവിനില്ലാത്തതു്. അതുകൊണ്ടു് ശക്ത്യുപാസന പ്രത്യേകിച്ചും ഗുണപ്രദമാണു്.

''ആപദി കിം കരണീയം? സ്മരണീയം ചരണയുഗളമംബായാഃ
തത്സ്മരണം കിം കുരുതേ? ബ്രഹ്മാദീനപി കിംകരീകുരുതേ''

എന്നു പ്രാചീനകാലംമുതൽ പറഞ്ഞിട്ടുള്ളതാണു്. ശ്രീശങ്കരനും,

''ശിവഃ ശക്ത്യാ യുക്തോ യദി ഭവതി ശക്തഃ പ്രഭവിതും
ന ചേദേവം ദേവഃ പ്രഭവതി പരിസ്പന്ദിതുമപിഃ
അതസ്ത്വാമാരാദ്ധ്യാം ഹരിഹരവിരിഞ്ചാദിഭിരപി
പ്രണന്തും സ്തോതും വാ കഥമകൃതപുണ്യഃ പ്രഭാവതി?''

എന്നു പറഞ്ഞിരിക്കുന്നു. അതിനാൽ ഈ കാലത്തു് ദേവീപൂജ വളരെ വിശിഷ്ടമാകുന്നു. അതുകൊണ്ടു് ദേവിയെ മാത്രമേ ഭജിക്കാവൂ എന്നു ഞാൻ പറയുന്നില്ല. ഇഷ്ടദേവതാസ്വീകരണസ്വാതന്ത്ര്യമാണു് ഹിന്ദുമതത്തിന്റെ പ്രത്യേകത. എങ്കിലും ദേവീപൂജ കുറച്ചുകൂടി പൊതുവേ ഗുണകരമെന്നു മാത്രമേ ഞാൻ പറയുന്നുള്ളു. ഇപ്രകാരം ദേവിയെ—ജഗന്മാതാവിനെ സ്മരിച്ചുകൊണ്ടു് സ്വധർമ്മം ചെയ്യുക. മടിയന്മാരായിരിക്കുന്നതല്ല നമ്മുടെ ധർമ്മം. ഈശ്വരസ്മരണയോടുകൂടി കർത്തവ്യകർമ്മം ചെയ്യുക. ധർമ്മാർത്ഥകാമമോക്ഷങ്ങളായ നാലു പുരുഷാർത്ഥങ്ങളും സാധിക്കണം. ഹിന്ദുക്കൾക്കു് ഇന്നു് ശരീരബലം പോലുമില്ല. ശരീരബലം സമ്പാദിക്കണം, മനോബലം സമ്പാദിക്കണം, സംഘടിക്കണം, മതം പഠിക്കണം, മതപ്രചരണം ചെയ്യണം, എല്ലാം വേണ്ടിയിരിക്കുന്നു. ക്രിസ്ത്യാനികളെ നോക്കുക, അ

വക്കു് ആസ്പത്രികളുണ്ടു്, പള്ളിക്കൂടങ്ങളുമുണ്ടു്, അനാഥാലയങ്ങളുണ്ടു്. ഹിന്ദുക്കൾക്കു് ഇതെല്ലാമുണ്ടാകണം. ഇതിനുള്ള പണമെവിടെയെന്നു നിങ്ങൾ ചോദിക്കും. ഇന്നും ദുരുപയോഗപ്പെടുത്തുന്ന പണം ശരിയായി ഉപയോഗിച്ചാൽ ഇനിയും ഇതെല്ലാമുണ്ടാക്കാനുള്ള വഴിയടഞ്ഞിട്ടില്ല. ഞാൻ പറയുന്നതു് ബീഡിവലിച്ചു് ശരീരമുണക്കാനുപയോഗിക്കുന്ന പണമെടുത്തു് പാലുകുടിക്കാനാണു്. ക്ഷേത്രത്തിൽ വെടിക്കെട്ടിനു ചെലവാക്കുന്ന പണമെടുത്തു് അഗതിമന്ദിരം പണിയിക്കണമെന്നാണു്. ഇങ്ങനെ നോക്കിയാൽ പണം ഇപ്പോഴും ഉണ്ടു്. അതു മുഴുവൻ നശിക്കുന്നതിനുമുമ്പ് ഇതെല്ലാം ചെയ്യണം. ഭഗവാൻ—പരാശക്തി—നിങ്ങളെ അനുഗ്രഹിക്കട്ടെ.



# 6. ശ്രീനാരായണഗുരുസ്വാമികൾ*

## I

### സമത്വവാദി

ശ്രീനാരായണഗുരുസ്വാമികളെ ഞാൻ നാലു പ്രാവശ്യം കണ്ടിട്ടുണ്ട്. കേരളീയ സന്യാസിമാരിൽ പിന്നെയും പിന്നെയും കാണാൻ ഞാൻ ആഗ്രഹിച്ചിട്ടുള്ള ഒരു സന്യാസി അദ്ദേഹം മാത്രമാണ്. എന്റെ സഹോദരന്മാരായ ശ്രീരാമകൃഷ്ണസംഘത്തിലെ സന്യാസിമാരുടെ കാര്യം വേറെയാണ്. ആ അർത്ഥത്തിലല്ല ഞാൻ ഗുരുസ്വാമികളെപ്പററി പറയുന്നത്. സ്വാമികളെ പിന്നെയും പിന്നെയും കാണാനാഗ്രഹിച്ചിട്ടുണ്ടെന്ന് ഞാൻ പറയുന്നത് അദ്ദേഹത്തിൽ നിന്ന്, സാധാരണക്കാരിൽനിന്നും അറിയാൻ കഴിയാത്തവണ്ണം ആദ്ധ്യാത്മികമായി പലതും ഗ്രഹിക്കാൻ ഉണ്ടെന്ന് തോന്നിയിട്ടുള്ളതുകൊണ്ടാണ്. അദ്ദേഹം എത്ര കണ്ടാലും മതിയാകാത്ത ഒരാളായിരുന്നു. ഏതു് നിലയിലിരിക്കുന്നവനും അദ്ദേഹത്തിൽനിന്ന് പലതും പഠിക്കാനുണ്ടായിരുന്നു.

സ്വാമികളുടെ സന്ദേശത്തെ നിർമ്മതത്വവുമായി ചിലർ വ്യാഖ്യാനിച്ചുകാണുന്നതിൽ ഞാൻ വ്യസനിക്കുന്നു. ഇതിന് പ്രമാണമായി അവർ ഉദ്ധരിച്ചുകാണുന്നത് ''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' ''പലമതസാരവുമേകം'' എന്ന് സ്വാമികൾ പറഞ്ഞിട്ടുള്ള വാക്യങ്ങളാണ്. ഇതിന് നിർമ്മതപ്രസ്ഥാനക്കാർ പറയുന്ന അർത്ഥമില്ലെന്ന് ആലോചിക്കുന്നവക്കറിയാം. ഒരു അടുക്കളയിൽ ''ചായ വേണം'', ''കാപ്പി വേണം'', ''കൊക്കൊ വേണം'' എന്ന് അവിടെ ആഹാരത്തിന് ചെല്ലുന്നവർ ലഹള കൂട്ടുന്നുവെന്ന് വിചാരിക്കുക. അത്രയുമല്ല ''കാപ്പിയാണ് നല്ലതു്'', ''ചായയാണു നല്ലതു്'', ''കൊക്കോവാണു നല്ലതു്'' എന്ന വാദവും. അതു് മൂത്തു് അടിപിടിയും നടക്കുന്നുവെന്ന് വിചാരിക്കുക. അപ്പോൾ ശാന്തിപ്രിയനായ ഒരാൾ ''പാനീയമേതായാലും, വിശപ്പും ദാഹവുമടങ്ങിയാൽ മതി'' എന്ന് പറയുന്നുവെന്നിരിക്കട്ടെ അതിനു് ''ഒരു പാനീയവും വേണ്ട'' എന്നർത്ഥമുണ്ടോ? എന്നെനിക്കറിഞ്ഞുകൂടാ. ''മനുഷ്യൻ നന്നാകാൻ മതം ആവശ്യമില്ല'' എന്ന്

---

* ഒരു പ്രസംഗസംക്ഷേപം.

അദ്ദേഹം എവിടെയെങ്കിലും പറഞ്ഞിട്ടുണ്ടായിരുന്നെങ്കിൽ അദ്ദേഹം നിമ്മതപ്രസ്ഥാനസഹായിയായിരുന്നുവെന്നു് വ്യാഖ്യാനിക്കാമായിരുന്നു. അങ്ങനെ നാം കാണുന്നില്ല. നേരെമറിച്ചു് മതം വേണമെന്നു് അദ്ദേഹത്തിനു് അഭിപ്രായമുണ്ടെന്നുള്ളതിനു് ഞാൻ തെളിവു തരാം. മുമ്പു് പറഞ്ഞതുപോലെ ഭക്ഷണസാധനങ്ങളിൽ ഒരോന്നിൻെറ പേരുപറഞ്ഞു് താന്താങ്ങൾ ശീലിച്ചിട്ടുള്ളതാണു് നല്ലതെന്നു് മക്കടമുഷ്ടി പ്രയോഗിച്ചും അതുതന്നെ എല്ലാവരും സ്വീകരിക്കണമെന്നു് മററുള്ളവരെ ഉപദേശിച്ചും നിർബ്ബന്ധിച്ചും ലോകം കലഹിക്കുന്നതു കണ്ടിട്ടു് ഒരു ശാന്തിപ്രിയൻ ഏതു് ഭക്ഷണസാധനമായാലും മനുഷ്യൻെറ ദേഹം നന്നായാൽ മതി എന്നു് പറയാറുള്ളതുപോലെയുള്ള അത്ഥത്തിൽ മാത്രമാണു് അദ്ദേഹം ''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' എന്നു് പറഞ്ഞിട്ടുള്ളതെന്നു് അപ്പോൾ തെളിയും.

''മനുഷ്യൻ നന്നാകണം'' എന്നതിനു് അദ്ദേഹം കണ്ടിരുന്ന അത്ഥമെന്തു്?. പ്രസംഗവും പ്രവൃത്തിയും ഒന്നാക്കി വച്ചിരുന്നയാളായിരുന്നു അദ്ദേഹമെന്നു് ഞാൻ പറയുമ്പോൾ നിങ്ങളെല്ലാം സമ്മതിക്കുമെന്നു് തീച്ചയാണു്. അദ്ദേഹത്തിൻെറ ജീവിതം എങ്ങനെയുള്ളതായിരുന്നു? തിന്നും കുടിച്ചും ദേഹം തടിപ്പിച്ചു നടന്നു്, ധാരാളം വ്യവസായശാലകൾ ഏർപ്പെടുത്തി അതിലെ ധനംകൊണ്ടു് വളരെ വസ്തുവകകൾ സമ്പാദിക്കുന്നതിനെപ്പററി എപ്പോഴും ആലോചിച്ചുകൊണ്ടിരുന്ന ആളല്ല അദ്ദേഹം. ഇതിലെല്ലാം ഏർപ്പെട്ടിരുന്നവരുമായി അദ്ദേഹം കൂട്ടിമുട്ടിയിട്ടുണ്ടു്. അവരെയെല്ലാം പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. എന്നാൽ അദ്ദേഹത്തിൻെറ സങ്കല്പത്തിൽ അതിനെക്കാളെല്ലാം വലുതായൊന്നുണ്ടെന്നു് മനസ്സിലാക്കിയിരുന്നെന്നുള്ളതിനു് അദ്ദേഹം നയിച്ച ജീവിതം തെളിവാണു്. അദ്ദേഹം ആരായിരുന്നു? ഒന്നാമതു് ഒരു സന്യാസിയായിരുന്നു. ബാല്യത്തിൽതന്നെ അദ്ദേഹം കഠിനതപസ്സിൽ ഏർപ്പെട്ടു. അദ്ദേഹം മനസ്സിനെ സാമ്യാവസ്ഥയിൽ കൊണ്ടുവന്നു. അതിനുശേഷം ലോകസംഗ്രഹത്തിനായി അദ്ദേഹം വേലചെയ്തു. ശരീരമുള്ളിടത്തോളം മനുഷ്യന്നു് വെറുതെയിരിക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടു് അദ്ദേഹം ശരീരവും വാക്കും ബുദ്ധിയും ലോകകല്ല്യാണത്തിനായി ഉപയോഗിച്ചു. ഇതിൽനിന്നും അദ്ദേഹം കാണിച്ച വഴി സ്പഷ്ടമാണു്. ത്യാഗംവഴി മനസ്സിനെ സാമ്യാവസ്ഥയിൽ കൊണ്ടുവരുന്നതാണു് മനുഷ്യൻെറ പ്രഥമ കത്തവ്യമെന്നു് അദ്ദേഹം ലോകത്തെ പഠിപ്പിച്ചിരുന്നു. ശ്രീബുദ്ധൻ, ശ്രീശങ്കരൻ മുതലായവർ കാണിച്ച അതേ ത്യാഗമാഗ്ഗം തന്നെയാണു് അദ്ദേഹം കൈക്കൊണ്ടതു്. അത്രമാത്രമല്ല ദശ്നമാലയിൽ മനുഷ്യൻെറ പരമലക്ഷ്യം

ബ്രഹ്മജ്ഞാനമാണെന്നു് അദ്ദേഹം വെളിവാക്കുന്നു. അദ്ദേഹം നാലു തരം ബ്രഹ്മവിത്തുക്കളേയും ചൂണ്ടിക്കാണിക്കുന്നു.

''ദഗ്ദ്ധ്വാ ജ്ഞാനാഗ്നിനാ സർവ്വമൃദ്ദിശ്യ ജഗതാം ഹിതം
കരോതി വിധിവത് കർമ്മ ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിതഃ
സംന്യസ്യ സർവ്വകർമ്മാണി സതതം ബ്രഹ്മനിഷ്ഠയാ
യശ്ചരത്യവനൌ ദേഹയാത്രായൈ ബ്രഹ്മ വിദ്വരഃ
അന്യേന വേദിതോ വേത്തി ന വേത്തി സ്വയമേവ യഃ
സ വരീയാൻ സദാ ബ്രഹ്മ നിർവ്വാണമയമശ്നുതേ
സ്വയം ന വേത്തി കിഞ്ചിന്ന വേദിതോ/പി തഥൈവ യഃ
സ വരിഷ്ഠഃ സദാ വൃത്തിശ്ശൂന്യോ/യം ബ്രഹ്മ കേവലം''

എന്നു് അദ്ദേഹം മനുഷ്യജീവിതത്തിന്റെ പരമലക്ഷ്യത്തെ വിശദമാക്കുന്നു. ബ്രഹ്മജ്ഞാനമെന്നൊന്നില്ലെന്നോ ബ്രഹ്മജ്ഞാനം അനാവശ്യമാണെന്നോ ലോകവ്യവഹാരത്തിൽ, ഭാര്യാപുത്രാദികളിൽ മമത്വം വച്ചുകൊണ്ടു് അവരിൽ സക്തനായി ജീവിക്കുന്നവനാണു് ആദർശപുരുഷനെന്നോ അദ്ദേഹം എവിടെയെങ്കിലും പറഞ്ഞിട്ടുണ്ടോ? അങ്ങിനെ പറഞ്ഞാൽ അദ്ദേഹം ആദർശത്തിൽനിന്നു് പതിതനെന്നർത്ഥമല്ലെ?

ബ്രഹ്മജ്ഞാനിക്കു മാത്രമേ വാസ്തവമായ സമത്വബുദ്ധി ഉണ്ടായിരിക്കൂ. മററുള്ളവരെല്ലാം സമത്വം അതിന്റെ പൂർണ്ണാർത്ഥത്തിൽ അനുഷ്ഠിക്കുന്നവരല്ല. ഇന്നു അനേകം പേർ സമത്വം പ്രസംഗിക്കുന്നു. അമ്മയേയും സഹോദരിയേയും സമത്വബുദ്ധിയോടുകൂടി കാണാൻ ഇവക്കു കഴിയുമോ? ശത്രുവിനേയും മിത്രത്തേയും സ്വഗൃഹത്തേയും പരഗൃഹത്തേയും സമത്വത്തോടുകൂടി ഇവർ കാണുന്നുണ്ടോ? വാസ്തവത്തിലുള്ള സമത്വം ഉണ്ടായിരുന്നവരുണ്ടു്. ബുദ്ധനും, ക്രിസ്തുവും, പ്രഹ്ലാദനും, ശ്രീരാമകൃഷ്ണദേവനും, ശ്രീനാരായണഗുരുവും സമത്വബുദ്ധികളായിരുന്നു. അവരുടെ ജീവിതത്തിലും സമത്വബുദ്ധിക്കു് വല്ല പരിമിതിയും കാണുന്നുണ്ടെങ്കിൽ ആ പരിമിതി അവർ ലോകസംഗ്രഹത്തിനുവേണ്ടി വച്ചുകൊണ്ടിരിക്കുന്നതാണെന്നു് അവരുടെ ജീവിതം ശ്രദ്ധിച്ചു പഠിച്ചാൽ നമുക്കു് കാണാം. അവരെല്ലാവരും മതമുള്ളവരായിരുന്നു. മതത്തിന്റെ പ്രായോഗികവശങ്ങളും അനുഷ്ഠാനത്തിൽ കൊണ്ടുവന്നവരും ആയിരുന്നു. അതിനാൽ ശ്രീനാരായണഗുരുസ്വാമികളുടെ ഉപദേശത്തിനു് മതം വേണ്ടെന്നർത്ഥമില്ല. എന്നുമാത്രമല്ല ''മനുഷ്യൻ നന്നാകണം എന്നതിനു് ''നന്നായ മനുഷ്യൻ'' ആയി ജീവിച്ച അദ്ദേഹം ''മനുഷ്യൻ ബ്രഹ്മനിഷ്ഠനായിത്തീരുക'' എന്നർത്ഥമാണു് മുഖ്യമായി ഉദ്ദേശിച്ചതെന്നും മററുള്ള നന്നാകലെല്ലാം അതിനുള്ള വഴിയായി മാത്രമേ അദ്ദേഹം കരു

തിയിരുന്നുള്ളവെന്നും അദ്ദേഹത്തിൻെറ ജീവിതംകൊണ്ടും ഉപദേശം കൊണ്ടും നമുക്കു് കാണാൻ കഴിയും.

ഇനി മററൊന്നു്, ''പല മതസാരവുമേക''മെന്നുള്ളതാണു്. ക്രിസ്തുമതം മരണാനന്തരം ഉയത്ത്െഴന്നേല്പിൽ വിശ്വസിക്കുന്നു. ഹിന്ദുമതവും, ബുദ്ധമതവും മരണാനന്തരം പുനർജന്മത്തിൽ വിശ്വസിക്കുന്നു. ക്രിസ്തുമതം ഈശ്വരൻ ക്രിസ്തുവായി അവതരിച്ചുവെന്നു വിശ്വസിക്കുന്നു. അഥവാ ഈശ്വരപുത്രനിൽ വിശ്വസിക്കുന്നു. മുഹമ്മദുമതം ഈശ്വരപുത്രനുണ്ടാകുമെന്നോ ഈശ്വരൻ അവതരിക്കുമെന്നോ വിശ്വസിക്കുന്നില്ല. ഹിന്ദുമതം നിത്യമായ ആത്മാവിൽ വിശ്വസിക്കുന്നു. ബുദ്ധമതം നിത്യനായ ആത്മാവിൽ വിശ്വസിക്കുന്നില്ല. രാമാനുജമതം ആത്മാവു് അണുപരിമാണമെന്നും, ശങ്കരമതം ആത്മാവു് വിഭുവാണെന്നും സിദ്ധാന്തിക്കുന്നു. ഇതെല്ലാം പ്രമാണഗ്രന്ഥങ്ങളെ അടിസ്ഥാനമാക്കിത്തന്നെയാണുതാനും. ഈ സ്ഥിതിക്കു് ''പല മതസാരവും ഏക''മെന്നു പറഞ്ഞതെന്തു്? ഇതു ചിന്തിക്കാനുള്ളതാണു്....എല്ലാ മതങ്ങളുടേയും ഉപദേശങ്ങൾ ഭക്തിയോഗം, കർമ്മയോഗം, രാജയോഗം, ജ്ഞാനയോഗം എന്നീ നാലിൽ പെടും. മതാനുഷ്ഠാനങ്ങളുടെ ബാഹ്യഭാവങ്ങൾ പലതരത്തിലിരുന്നാലും അകത്തുള്ളതെല്ലാം ഇതിൽ ഏതെങ്കിലും ഒന്നിൻേറയോ ഒന്നിലധികത്തിൻേറയൊ അഭ്യാസമാണു്. അതിനാൽ പല മതങ്ങളുടേയും സാരം യോഗമാണെന്നു പറയാം. ക്രിസ്തുവും, മുഹമ്മദും, ബുദ്ധനും ജിനനും എല്ലാം യോഗികളായിരുന്നു. ശ്രീനാരായണഗുരുസ്വാമികളും യോഗിയായിരുന്നു. അതുകൊണ്ടാണു് ''പല മതസാരവുമേക''മെന്നദ്ദേഹം പറഞ്ഞതു്. ഈ അർത്ഥത്തിലല്ലാതെ ജഡികന്മാർ (Materialists) വ്യാഖ്യാനിക്കുന്ന അർത്ഥം അദ്ദേഹത്തിൻെറ ഉപദേശങ്ങൾക്കില്ല.

എല്ലാ മതങ്ങളേയും സാരത്തിൽ ഒന്നെന്നു ദർശിക്കാനും അങ്ങനെ മതകലഹവും നിർമ്മതത്വവും നീങ്ങി ലോകകല്ല്യാണം കൈവരുത്താനും ശ്രീ നാരായണഗുരുസ്വാമികളുടെ സന്ദേശം പ്രേരണ നൽകട്ടെയെന്നു് ഞാൻ ആശംസിക്കുന്നു.



# ശ്രീനാരായണഗുരുസ്വാമികൾ*

## II

## ജാതി ഹിന്ദുമതത്തിന്റെ ഭാഗമല്ല

അനവധി ജോലിത്തിരക്കുകൾക്കിടയിൽ വളരെ യാത്രാക്ലേശം സഹിച്ച് ഞാൻ ഇന്നിവിടെ വരാൻ തയ്യാറായതു് ഇവിടെ നടക്കുന്നതു് ശ്രീനാരായണഗുരുവിന്റെ ജന്മദിനാഘോഷമായതുകൊണ്ടാണു്. സന്യാസിമാരായ ഞങ്ങൾക്കു് അനവധി ജോലികളുണ്ടെന്നു് പറഞ്ഞാൽ നിങ്ങൾ ചിരിച്ചേക്കും. വാസ്തവത്തിൽ സന്യാസി നിഷ്ക്രിയനാണു്. കർമ്മത്യാഗിയാണു്. എന്നാൽ ലോകസംഗ്രഹത്തിനുവേണ്ടി പ്രവർത്തിക്കേണ്ടിവരുന്ന അവസരത്തിൽ ഞങ്ങൾ ധാർമ്മികമായി ഏതു് ജോലിയും ചെയ്യുന്നു. ഇന്നു ഞങ്ങൾ ചെയ്യുന്ന ജോലികളിൽ ഏറിയഭാഗവും ഞങ്ങൾ ചെയ്യേണ്ടതായി വന്നിരിക്കുന്നതു് ഗൃഹസ്ഥന്മാർ അവരുടെ ധർമ്മം ശരിയായി ചെയ്യാത്തതുകൊണ്ടാണു്. ഉദാഹരണം ഞങ്ങൾ ആസ്പത്രികൾ സ്ഥാപിക്കുന്നതുതന്നെ. ഗൃഹസ്ഥന്മാരോ, ഗവർമ്മെണ്ടോ രോഗികൾക്കെല്ലാം കയറിക്കിടക്കാൻ വേണ്ടത്ര ആസ്പത്രികൾ സ്ഥാപിക്കയും ശുശ്രൂഷിക്കാൻ ഏർപ്പാടു് ചെയ്യുകയും ചെയ്തിരുന്നുവെങ്കിൽ ഞങ്ങൾക്കു് ആസ്പത്രികൾ സ്ഥാപിക്കേണ്ട ആവശ്യം വരുമായിരുന്നില്ല. അതുപോലെതന്നെ സ്കൂളുകളും അഗതിമന്ദിരങ്ങളുമെല്ലാം. ഇങ്ങനെ പല ജോലികൾ ഞങ്ങൾ ചെയ്യുന്നു. ശരിക്കുപറഞ്ഞാൽ ഞാനും എന്റെ സംഘത്തിൽപെട്ട അനേകം സന്യാസിമാരും ജോലിചെയ്യുന്നു. അങ്ങനെയുള്ള തിരക്കിന്റെ നടുക്കാണു് ഞാൻ ഇവിടെ വന്നിരിക്കുന്നതു്. ഇന്നിവിടെ വന്നതു് ശ്രീനാരായണഗുരുസ്വാമികളുടെ ജന്മദിനാഘോഷമായതുകൊണ്ടാണെന്നു് ഞാൻ പറഞ്ഞുവല്ലൊ.

കേരളത്തിൽ ശ്രീശങ്കരന്റെ കാലത്തിനുശേഷം ചരിത്രകാലത്തു് ഉണ്ടായവരിൽവച്ചു് ഏററവും വലിയ മഹാത്മാവു് ശ്രീനാരായണഗുരുസ്വാമികളാണെന്നാണു് എന്റെ അഭിപ്രായം. ഈ അഭിപ്രായം സമർത്ഥിക്കാൻ ഇപ്പോൾ ഞാൻ ഒരുങ്ങുന്നില്ല. സ്വാമികളെ നേരിട്ടു് പരിചയപ്പെടാനും സ്വാമികളുടെ വാത്സല്യത്തിനു് പാത്രീ

---

* 1122 ചിങ്ങം 25-ാം തിയതി കാരുമുക്കു് ക്ഷേത്രസന്നിധിയിൽ കൂടിയ യോഗത്തിലെ അദ്ധ്യക്ഷപ്രസംഗം.

ഭൃതനാകാനും ഉള്ള മഹാഭാഗ്യം എനിക്കുണ്ടായിട്ടുണ്ടു്. സ്വാമികഠ എന്നെ വിളിച്ചുകൊണ്ടുചെല്ലാൻ പലപ്പോഴും ആളയയ്ക്കുകയുണ്ടായിട്ടുണ്ടു്. അദ്ദേഹത്തിന്റെ സന്നിധിയിൽ പലപ്പോഴും മാതാപിതാക്കന്മാരുടെ സാന്നിദ്ധ്യത്തിലുണ്ടാകുന്ന സുഖം ഞാൻ അനുഭവിച്ചിട്ടുണ്ടു്. അദ്ദേഹത്തിന്റെ സംഭാഷണരീതി ഒന്നു് പ്രത്യേകമായിരുന്നു. ചുരുങ്ങിയ വാക്കുകളിൽ വളരെ അത്ഥഗർഭവും ഫലിതസമ്മിശ്രവുമായി സംസാരിക്കാൻ അദ്ദേഹത്തിനു് കഴിയുമായിരുന്നു. സൂത്രഭാഷയായിരുന്നു അദ്ദേഹം ഉപയോഗിച്ചിരുന്നതെന്നു വേണം പറയാൻ. ആര്യഭാഷ. തത്വദശിക്ക എപ്പോഴും അങ്ങനെയാണു് സംസാരിക്കുക.

'ഋഷീണാം പുനരാദ്യാനാം വാചമത്ഥോഽനുവത്തതേ'

എന്നു് നിങ്ങഠ കേട്ടിരിക്കുമല്ലൊ. വടക്കെ ഇന്ത്യക്കാർ അവരുടെ ദേശത്തുണ്ടായിട്ടുള്ള മഹാത്മാക്കളുടെ പേരു് പറഞ്ഞു് അഭിമാനിക്കാറുള്ളപ്പോഠ സ്വാമികളുടെ നാമമാണു് ഞാൻ അവരുടെ മുമ്പിൽ കേരളത്തിന്റെ അഭിമാനസ്തംഭമായി ഉപയോഗിച്ചിട്ടുള്ളതു്. ഈയിടെയും കൽക്കട്ടായിൽ ഒരു പ്രസംഗം ചെയ്യപ്പോഠ സ്വാമികളെപ്പററി ഞാൻ പ്രത്യേകം പ്രസ്താവിക്കയുണ്ടായി. സ്വാമികഠ സാധാരണയായി വളരെ ആളുകഠ കൂടുന്ന സ്ഥലത്തിരുന്നു് തുടർച്ചയായി വളരെനേരം ഒരേവിഷയത്തെപ്പററി പ്രസംഗിച്ചുകേട്ടിട്ടില്ലെന്നാണു് അദ്ദേഹത്തോടു് വളരെ അടുത്തു പരിചയമുള്ളവർപോലും എന്നോടു് പറഞ്ഞിട്ടുള്ളതു്. എന്നാൽ എന്റെ അപേക്ഷപ്രകാരം ഒരിക്കൽ ഒരു വിദ്യാത്ഥിസമ്മേളനത്തിൽ അര മണിക്കൂറിലധികം ഉപദേശപ്രസംഗം നടത്തുകയുണ്ടായി. ഇങ്ങനെ പല വിധത്തിൽ അദ്ദേഹം എന്നോടു് വാത്സല്യം പ്രദശിപ്പിച്ചിട്ടുണ്ടു്. അങ്ങനെയുള്ള ഒരു മഹാത്മാവിന്റെ ജന്മദിനാഘോഷത്തിൽ ക്ഷണിച്ചാൽ എങ്ങനെ വരാതിരിക്കും? അതുകൊണ്ടു് വന്നതാണു്.

സ്വാമികളുടെ ജീവിതത്തിൽനിന്നു് അനവധി പാഠങ്ങഠ പഠിക്കാനുണ്ടു്. സ്വാമികളുടെ ഒരു ജാതി സന്ദേശത്തെപ്പററി പലരും പറഞ്ഞു. അദ്ദേഹം സമത്വത്തിന്റെ പ്രഖ്യാപകനായിരുന്നു. എന്നാൽ ഇന്നുള്ളനിലയിൽ എല്ലാ സമുദായവും ശുചിത്വംകൊണ്ടു് സമനിലയിലല്ല നിൽക്കുന്നതെന്നു് അദ്ദേഹം അറിഞ്ഞിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ ആഗ്രഹം വിദ്യാഭ്യാസം, ശുചിത്വം മുതലായവയിൽ പിന്നോക്കം നിൽക്കുന്നവരെയെല്ലാം ഉയന്നുനില്ക്കുന്നവരുടെ നിലയിൽ കൊണ്ടുവന്നു് സമത്വം സ്ഥാപിക്കണമെന്നായിരുന്നു. മഹാത്മജിയുടെ ഹരിജനസേവനം അദ്ദേഹം നേരത്തെതന്നെ

കേരളത്തിൽ ആരംഭിച്ചിരുന്നു. അദ്ദേഹത്തിന്റെ വാത്സല്യംകൊണ്ടു് പഠിച്ചുയർന്ന ആളാണു് തിരുവിതാംകൂറിലെ ഹരിജനനേതാക്കന്മാരിൽ ഒരാൾ. ശിവഗിരിയിൽ ഒരിക്കൽ ഞാൻ ചെന്നപ്പോൾ അദ്ദേഹം അവിടെ സ്നേഹപൂർവ്വം വളർത്തി വിദ്യാഭ്യാസം ചെയ്യിച്ചുവന്ന വളരെ ശുചിത്വമുള്ള ഏതാനും ഹരിജനബാലന്മാരെ വരുത്തി എന്റെ മുമ്പിൽവച്ചു് കീർത്തനങ്ങൾ പാടിക്കയുണ്ടായി. ഹരിജനോദ്ധാരണം അദ്ദേഹം സമുദായത്തിന്റെ മുഖ്യകൃത്യങ്ങളിലൊന്നായി കരുതിയിരുന്നു.

ശുചിത്വത്തിൽ അദ്ദേഹത്തിനു വളരെ നിഷ്ഠയുണ്ടായിരുന്നു. അവധൂതാവസ്ഥയിൽ അദ്ദേഹത്തിന്റെ നില വേറൊന്നായിരുന്നു എന്നു ചിലർ പറഞ്ഞുകേട്ടിട്ടുണ്ടു്. എന്നാൽ ആചാര്യഭാവം സ്വീകരിച്ചപ്പോൾ മുതൽ അദ്ദേഹം ശുചിത്വത്തിൽ വളരെ നിഷ്ഠയുള്ളയാളായിരുന്നു. ഒരിക്കൽ അദ്ദേഹത്തിനു ആരോ കാഴ്ചവച്ച ഒരു കുപ്പി തേൻ, തേനോ എണ്ണയോ എന്നു പരീക്ഷിക്കാൻ അടപ്പുതുറന്നു മണപ്പിച്ച ശിഷ്യനോടു് ഉച്ഛിഷ്ടമായ അതു് പിന്നീടു് ആക്കും വിളമ്പരുതെന്നു് അദ്ദേഹം ആജ്ഞാപിച്ചതായി ഒരു ദൃക്സാക്ഷി എന്നോടു പറഞ്ഞിട്ടുണ്ടു്. ശുചിത്വത്തിൽ അത്ര നിർബന്ധമുണ്ടായിരുന്നു അദ്ദേഹത്തിനു്. ശുചിത്വത്തിൽ പിന്നോക്കം നില്ക്കുന്ന വ്യക്തികളേയും സമുദായങ്ങളേയും നമ്പൂരിമാരെപ്പോലെ വൃത്തിയുള്ളവരാക്കണം എന്നു അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ടു്. ഇന്നത്തെ നമ്പൂരിയല്ല അന്നുണ്ടായിരുന്നതെന്നുള്ളതും ഞാൻ ഇവിടെ ഓർമ്മിക്കാതിരിക്കുന്നില്ല. അതിനാൽ സ്വാമിഭക്തന്മാർ ഒന്നാമതായി ചെയ്യേണ്ടതു് താഴ്ന്നവരെ ശുചിത്വബോധവും വിദ്യാഭ്യാസവും കൊടുത്തു് ഉയർന്ന നിലയിൽ കൊണ്ടുവരികയാണു്.

ജന്മത്തെ അടിസ്ഥാനമാക്കിയുള്ള സാമുദായിക വിഭജനം അഥവാ വർഗ്ഗീയത ഇല്ലാതാക്കുന്നതാണു് സ്വാമി ഭക്തന്മാരുടെ രണ്ടാമത്തെ ധർമ്മം. ജന്മത്തെ അടിസ്ഥാനമാക്കി ഉച്ചനീചത്വം കല്പിക്കുന്നതിനാണു് ജാതിഭേദമെന്നു പറയുന്നതു്. വർണ്ണവിഭാഗമൊന്നു വേറെ. അതു് തൊഴിലും വാസനയും അനുസരിച്ചുള്ള വിഭജനമാണു്. വരിക്കുന്നതു് വർണ്ണം. താൻ വാസനയ്ക്കനുസരിച്ചു് തെരഞ്ഞെടുത്ത തൊഴിലനുസരിച്ചുള്ള വിഭജനമാണു് വർണ്ണവിഭജനം. അതിനും ജാതിക്കും തമ്മിൽ ബന്ധമില്ല. ക്ഷേത്രപ്രവേശനത്തിനുവേണ്ടിയുള്ള ശ്രമത്തിൽ ഏർപ്പെടാൻ പോകുന്ന കൊച്ചി ഈ കാര്യം പ്രത്യേകം ഓർമ്മിക്കണം.

ജാതി ഹിന്ദുമതത്തിന്റെ അംശമല്ല. ജാതിയും മതതത്വവും തമ്മിൽ ബന്ധമില്ല. വൈദികകാലം മുതൽ ഉണ്ടായിട്ടുള്ള എല്ലാ

ഹൈന്ദവ മതാചാര്യന്മാരും ജാതിബുദ്ധിയെ നശിപ്പിക്കാൻ ശ്രമിച്ചവരാണ്.

വേദങ്ങളിൽ ജാതിയെപ്പററി പറയുന്നില്ല. അവിടെയുള്ളതു് വർണ്ണവിഭാഗമാണ്. ശ്രീരാമൻ ജന്മംകൊണ്ടുള്ള അസമത്വം ചിന്തിക്കത്തക്കതല്ലെന്നു് ഗുഹനെ ആലിംഗനം ചെയ്കം, ശബരിയുടെ ഫലമൂലങ്ങരം ഭക്ഷിച്ചും ''ജാതിനാമാദികരംക്കല്ല ഗുണഗണഭേദമെന്നത്രെ ബുധന്മാരുടെ മതം'' എന്നു സ്പഷ്ടമായി തെളിയിച്ചിട്ടുണ്ടു്. ''ശൂദ്രകനെ വധിച്ചില്ലെ?'' എന്നു ചിലർ ചോദിച്ചേക്കാം. അതിനെപ്പററി പണ്ഡിതന്മാരുടെ ഇടയിൽ രണ്ടഭിപ്രായമുണ്ടു്. ഒന്നു് ആ കഥ പ്രക്ഷിപ്തമാണെന്നു്. മറെറാന്നു് ലംബമാനമധോമുഖം ആയി തപസ്സുചെയ്ത ശൂദ്രകനെയാണ് വധിച്ചതെന്നും, ആ തപസ്സ് ആസുരമായതുകൊണ്ടാണെന്നും ആണ്. അല്ലെങ്കിൽ ''കച്ചിത്തേ വദ്ധതേ തപഃ'' എന്നു ശ്രീരാമൻ ചോദിച്ചപ്പോരം ''സിദ്ധിസ്തവ സന്ദർശനാന്മയാ അദ്യ മേ സഫലം തപഃ'' എന്നു ശബരിയിൽ നിന്നു കേട്ടശേഷം ആ ശബരിയെ അനുഗ്രഹിച്ച ശ്രീരാമൻ, തപസ്സുചെയ്തു എന്ന കാരണത്താൽ വേശ്യാപുത്രനായ നാരദൻേറ വാക്കുകേട്ടു് ഒരു ശൂദ്രനെ വധിച്ചുവെന്നുവരുന്നതെങ്ങനെ?

ഭഗവാൻ ശ്രീകൃഷ്ണൻ തൻേറ ലീലാസഹചരന്മാരായി തെരഞ്ഞെടുത്തതു് ഗോപന്മാരെ ആണെന്നും യാഗശാലയിൽ ബ്രാഹ്മണരെ പൂജിക്കുന്നതിനേക്കാരം ശ്രേഷ്ഠം ആ ഗോപബാലന്മാക്കു് ആഹാരം കൊടുക്കുന്നതാണെന്നു് വിപ്രപത്ന്യനുഗ്രഹലീലയാൽ കാണിച്ചുവെന്നും, പാണ്ഡവദൂതനായി കൌരവസദസ്സിൽ പോയപ്പോരം ഭീഷ്മദ്രോണാദികളായ മഹാപണ്ഡിതന്മാരെയും ദുര്യോധനാദി രാജാക്കന്മാരേയും അവഗണിച്ചു് ശൂദ്രനായ വിദുരരുടെ വീട്ടിലാണ് ഉണ്ണാൻ പോയതെന്നും നിങ്ങരം കേട്ടിട്ടില്ലെ?

''അപാത്ഥകം പ്രഭാഷന്തഃ ശൂദ്രാ ഭാഗവതാ ഇതി
ന ശൂദ്രാ ഭഗവദ്ഭക്താഃ വിപ്രാ ഭാഗവതാഃ സ്മൃതാഃ''

എന്നു ശ്രീകൃഷ്ണൻ മഹാഭാരതത്തിൽ പറഞ്ഞിട്ടുണ്ടു്. അതായതു് ഈശ്വരഭക്തിയുള്ളവൻ ശൂദ്രനല്ലെന്നത്ഥം.

''ഭക്തിഃ *f* പുനാതി *f* മന്നിഷ്ഠാ ശ്വ പാകാനപി *f* സംഭവാത്''.

എന്നു ഭാഗവതം പറയുന്നു. ശ്രീബുദ്ധൻ ജാതിയെ സമൂലം നശിപ്പിച്ചയാളാണെന്നു നിങ്ങരംക്കറിയാമല്ലൊ. ബുദ്ധൻേറ മതം ഉപനിഷന്മതം തന്നെയായിരുന്നുവെന്നു് സർ രാധാകൃഷ്ണൻ ഈയിടെ ഒരു പുസ്തകത്തിൽ വിശദമാക്കിയിട്ടുണ്ടു്. അതുപോകട്ടെ. ഭഗവാൻ ശ്രീശങ്കരനും ജന്മം കൊണ്ടല്ല ഉച്ചനീചത്വം നിണ്ണയിക്കേണ്ട

തെന്നു ''ചാതുർവണ്ണ്യം മയാ സൃഷ്ടം ഗുണകമ്മവിഭാഗശഃ'' എന്ന ഗീതാശ്ലോകത്തിൻെറ വ്യാഖ്യാനത്തിൽ സൂചിപ്പിച്ചിട്ടുണ്ടു്. ജാതിബുദ്ധികൂടി നശിച്ചാലെ ഒരുവൻ മതഗുരുവാകാൻ യോഗ്യനാകുകയുള്ളവെന്നു ഈശ്വരൻതന്നെ ശ്രീശങ്കരനെ പഠിപ്പിച്ചതായി കഥയുണ്ടു്. അതു് അദ്ദേഹം മനീഷാപഞ്ചകത്തിൽ സമ്മതിച്ചിട്ടുമുണ്ടു്. ശ്രീരാമാനുജൻ പറയരെ ബ്രാഹ്മണരാക്കിയതായി കഥയുണ്ടു്. അദ്ദേഹത്തിനു് ബ്രാഹ്മണരും അബ്രാഹ്മണരും ആയ ശിഷ്യന്മാരുണ്ടായിരുന്നെന്നും അവർ തമ്മിൽ അസമത്വം പാടില്ലെന്നു അദ്ദേഹം പല പ്രവൃത്തികളെക്കൊണ്ടും പഠിപ്പിച്ചിരുന്നുവെന്നും ചരിത്രം പറയുന്നു. വാദ്ധക്യത്തിൽ കാവേരീസ്നാനം കഴിഞ്ഞു അദ്ദേഹം മടങ്ങിവരുന്നതു് ഓരോ വശത്തും ബ്രാഹ്മണനും അബ്രാഹ്മണനും ആയ ഓരോ ശിഷ്യനെ നിർത്തി രണ്ടു പേരുടേയും തോളിൽ കൈപിടിച്ചുകൊണ്ടായിരുന്നത്രേ. ശ്രീ ചൈതന്യൻ ഏററവും താഴ്ന്ന സമുദായത്തിലുള്ളവരേയും ഉയർത്തിയതായി കാണുന്നു. ആചാര്യന്മാരും ശാസ്ത്രവുമാണു് നമ്മുടെ മാർഗ്ഗദർശികഠം. പ്രായോഗികമായി പറയുമ്പോഠം ഇവരുടെ ഈ നിർദ്ദേശങ്ങളെയെല്ലാം അതിലംഘിച്ചു പുരോഹിതതന്ത്രം രാജ്യത്തു് കളിയാടിയിരുന്നുവെന്നു് ഞാൻ സമ്മതിക്കുന്നു.

പത്തൊമ്പതാം ശതാബ്ദത്തിൽ മഹാബ്രാഹ്മണകുലത്തിൽ ജനിച്ച ഭഗവാൻ ശ്രീരാമകൃഷ്ണൻ ഈശ്വരസാക്ഷാത്കാരം ജാതിബുദ്ധിയുള്ളവനു് ലഭിക്കയില്ലെന്നു് തൻെറ ബ്രാഹ്മണാഹന്ത നശിപ്പിക്കാൻ പറയൻെറ കക്കൂസുകഴുകി കാണിച്ചുകൊടുത്തു. ശ്രീ വിവേകാനന്ദ സ്വാമികഠം, മർദ്ദിതരുടെ സേവയാണു് ഉൽകൃഷ്ടമായ ഈശ്വരോപാസനയെന്നു് പ്രഖ്യാപിക്കയും, ജാതിയെ—ജന്മത്തെ ആസ്പദമാക്കിയ ഇന്നത്തെ ഉച്ചനീചത്വകല്പനയെ—ഉച്ചാടനം ചെയ്യണമെന്നു് നിർബ്ബന്ധപൂർവ്വം ഉൽഘോഷിക്കയും, തീണ്ടൽ ആചരിക്കുന്ന കേരളത്തെ ഭ്രാന്താലയമെന്നു് വിളിക്കയും ചെയ്തു. മഹർഷി ദേവേന്ദ്രനാഥടാഗോർ, കേശവചന്ദ്രസേനൻ, ദയാനന്ദ സരസ്വതി മുതലായവർ ജാതിയില്ലാത്ത സംഘങ്ങഠം സ്ഥാപിച്ചു. ഈ പാരമ്പര്യത്തെയാണു് ശ്രീനാരായണഗുരുസ്വാമികളും തുടർന്നതു്. ജാതിയുടെ മർദ്ദനം നേരിട്ടനുഭവിക്കയും യോഗ്യന്മാരായ അനേകം ആളുകഠം കഷ്ടപ്പെടുന്നതുകണ്ടു് മനോവ്യാകുലത അനുഭവിക്കുകയും ചെയ്തു അദ്ദേഹം ജാതിവ്യത്യാസത്തിൻെറ കോട്ടയായ കേരളത്തിൽ ''ജാതി ചോദിക്കരുതു്, പറയരുതു്''' എന്നും മററുമുള്ള കല്പന നൽകി. ഇതു സാമുദായിക സന്ദേശമായിട്ടല്ല ഞാൻ വ്യാഖ്യാനിക്കുന്നതു്. ജാതിബുദ്ധി നശിക്കാതെ മനുഷ്യനു് മോക്ഷം കിട്ടുകയില്ലെന്നു് ശ്രീരാമകൃഷ്ണദേവൻ പഠിപ്പിച്ചുവെന്നു് ഞാൻ പറഞ്ഞുവല്ലൊ. ഈശ്വരാനുഗ്രഹം

വേണ്ടവൻ ജാതിബുദ്ധി കളയണം. മനുഷ്യന്റെ ലൌകികവും ആത്മികവും ആയ ഉന്നതിക്കു് ജാതി തടസ്സമായി നില്ക്കുന്നു. അതുകൊണ്ടാണു് സ്വാമികൾ മനുഷ്യനോടു് ജാതിചിന്തക്കതീതനാകാൻ ആജ്ഞാപിച്ചതു്. ജാതി ദേഹാഭിമാനമാണു്. ദേഹാഭിമാനം മായയിൽനിന്നുണ്ടാകുന്നതാണു്. മായയിൽനിന്നുയർന്നാലെ മനുഷ്യനു് മോക്ഷം കിട്ടൂ. മതം മനുഷ്യനെ മായയിൽ നിന്നുയർത്താനുള്ളതാണു്. അതിനാൽ ജാതിക്കു മതത്തിൽ സ്ഥാനമില്ല. മതമുള്ളിടത്തു ജാതിയിരിക്കയില്ല. ഇതാണു് എനിക്കു് തോന്നുന്നതു്. മനുഷ്യനെ യഥാർത്ഥമതമുള്ളവനാക്കാൻ വേണ്ടിയാണു് ശ്രീ നാരായണഗുരു സ്വാമികൾ ജാതിയെ ഉച്ചാടനം ചെയ്യാൻ നിശ്ചയിച്ചതു്.

''മനുഷ്യത്വമേ ജാതിയാകൂ ബ്രാഹ്മണത്വാദികൾ ജാതിയല്ല.'' എന്നു് പ്രഭാകരമീമാംസകന്മാർ മുമ്പുതന്നെ സമർത്ഥിച്ചിട്ടുണ്ടു്.

''മനുഷ്യാണാം മനുഷ്യത്വം ജാതി'' എന്നു ശ്രീനാരായണഗുരു സ്വാമികളും പറയുന്നു. അതിനാൽ സ്വാമികളിൽ വിശ്വാസമുള്ളവർ ജാതീയ സംഘടനകളെ ഇല്ലാതാക്കാൻ ശ്രമിക്കണം.

ഇന്നു് ഈഴവനു് ഈഴവത്വവും (ഈഴവൻ എന്നതു് സിംഹളൻ എന്നുള്ളതിന്റെ തത്ഭവമാണത്രെ) നായർക്കു് നായകത്വവും (നായർ എന്നതു് നായകശബ്ദത്തിന്റെ തത്ഭവമാണുപോൽ) നമ്പൂതിരിക്കു് നമ്പൂതിരിത്വവും (നംബ്പൂരി—അതായതു് വേദം പൂഷ്ടിപ്പെടുത്തുന്നവൻ എന്നാണത്രെ) ഇല്ലതന്നെ. ഇവയെല്ലാം നിരർത്ഥപദങ്ങൾ. കലഹത്തിനുമാത്രം കൊള്ളാം. ഇതെല്ലാം അടിച്ചുകളയണം. ''ജാതി ചോദിയ്ക്കരുതു്'' അതുതന്നെ ശരി. ഗവമ്മെണ്ടു് റിക്കാഡുകളിലെങ്ങും ജാതി എഴുതുന്നതിനു് നിർബന്ധിക്കാതാകണം. കൊച്ചിയിലെ പുതിയ മന്ത്രിസഭ ഈ കാര്യത്തിൽ പ്രത്യേകം ശ്രദ്ധിക്കുമെന്നു് നാം വിശ്വസിക്കുന്നു. സന്ന്യാസിമാരായ ഞങ്ങളെപ്പോലും ജാതി ചോദിച്ചു രാജ്യത്തു് ബുദ്ധിമുട്ടിക്കുന്നു. ഇരിങ്ങാലക്കുട ക്ഷേത്രത്തിൽ തൊഴാൻ പോയപ്പോൾ ഏകദേശം ഇരുപതു വഷം മുമ്പു് ജാതി പറയാത്ത കാരണത്താൽ എന്നെ അവിടെ അകത്തു് പ്രദക്ഷിണം വയ്ക്കാൻ അനുവദിക്കാതിരുന്നതും, തൃശൂർ ഒരു ഹോട്ടലിൽ വച്ചു് പിടിച്ചിറക്കിയതും ഞാൻ രണ്ടു സ്ഥലത്തും എതിരാളികളെ പാഠം പഠിപ്പിച്ചതും ഇന്നും ഓക്കുന്നു. പല സ്ഥലത്തും ഇന്നും ഗവമ്മെൻറു് എഴുത്തുകുത്തുകളിൽ ജാതി എഴുതാൻ എന്നെ ചില ഉദ്യോഗസ്ഥന്മാർ നിർബ്ബന്ധിച്ചിട്ടുള്ളതും ഒടുവിൽ സന്ന്യാസി ജാതി എന്നെഴുതി വഴക്കുപിടിച്ചു ജയിച്ചതും പ്രസ്താവ്യമാണു്. അതി

നാൽ നിങ്ങഠം ഒത്തൊരുമിച്ച് ഈ ജാതി ചോദ്യം ഇല്ലാതാക്കാൻ ഇന്നു മുതൽ ശ്രമിക്കണം.

മതത്തെസംബന്ധിച്ചും ഈശ്വരനെ സംബന്ധിച്ചും സ്വാമികഠം നൽകിയ സന്ദേശവും വളരെ അത്ഥവത്താണ്.

''ഏകം സദ്വിപ്രാ ബഹുധാ വദന്തി'' എന്ന വൈദികവാക്യസാരമാണ് ശ്രീനാരായണഗുരുസ്വാമികഠം ലളിതമലയാളത്തിൽ ''ശ്രീകൃഷ്ണൻ ഭഗവാൻ ക്രിസ്തു ഹള്ളാ ശ്രീപരമേശ്വരൻ'' എന്ന ശ്ലോകത്തിൽ വെളിപ്പെടുത്തിയിരിക്കുന്നതു്.

''യേ യഥാ മാം പ്രപദ്യന്തേ താം സ്തഥൈവ ഭജാമ്യഹം.
മമ വത്മാനുവത്തന്തേ മനുഷ്യാഃ പാത്ഥ സവ്വശഃ''
''യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാച്ചിതുമിഛതി
തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം''

എന്ന ഗീതാശ്ലോകങ്ങളും,

''ആകാശാത് പതിതം തോയം യഥാ ഗഛതി സാഗരം
സവ്വദേവനമസ്കാരഃ കേശവം പ്രതി ഗഛതി''

എന്ന ഭാരതവാക്യവും, ''യം ശൈവാഃ സമുപാസതേ........'' എന്ന ഭക്തകീത്തനവും എല്ലാം ഈശ്വരൈക്യത്തെ കാണിക്കുന്നു. ഈശ്വരകുസുമാഞ്ജലിയിലെ ആമുഖംതന്നെ എല്ലാവരും പലേ പേരിൽ ഉപാസിക്കുന്നതു് ഒരേ ഈശ്വരനെത്തന്നെയാണെന്നു കാണിച്ചുകൊണ്ടാണ്. ഈ തത്വം തന്നെയാണ് ശ്രീ വിവേകാനന്ദസ്വാമികഠം അമേരിക്കൻ മതമഹാസഭയിൽ വെളിപ്പെടുത്തിയതു്. ശ്രീനാരായണഗുരുസ്വാമികളുടെ മഹത്തായ പാരമ്പര്യത്തോടുകൂടിയ ഈ വൈദിക സന്ദേശം എല്ലാവരും ശ്രദ്ധിച്ചിരുന്നെങ്കിൽ അന്ധവിശ്വാസവും, അനാചാരവും, രാജ്യത്തുനിന്നു് എന്നേ ഒഴിഞ്ഞുപോകുമായിരുന്നു.

ഇനി സ്വാമികളുടെ മതം എന്തായിരുന്നെന്നു നോക്കുക—അദ്ദേഹത്തിനു മതമില്ലെന്നു പറയുന്നവരുമുണ്ടു്. എന്നാൽ വാസ്തവത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന മതം അദ്വൈതമാണ്. അതുകൊണ്ടാണ് അദ്ദേഹം അദ്വൈതാശ്രമം സ്ഥാപിച്ചതു്. അദ്വൈതവേദാന്തമാണ് ഇനി ലോകത്തിൻെറ മതമായിരിക്കാൻ പോകുന്നതു്. ഇന്നത്തെ ഭാരതീയ നേതാക്കന്മാരിൽ അഗ്രഗണ്യനും, മതകാര്യത്തിൽ നിഷ്പക്ഷദൃഷ്ടിയെന്നു സവ്വസമ്മതനും, ആയ പണ്ഡിത ജവഹരിലാൽ നെഹ്റു അദ്വൈതത്തെപ്പററി പറയുന്നതു് കേഠംക്കുക.

സ്വാമി വിവേകാനന്ദനെപ്പററി പറയുമ്പോഠം അദ്ദേഹം പറയുന്നു: ''He preached the monism of the Advaita philosophy of the Vedanta and was convinced that only this could be the future religion of thinking humanity–For the Vedanta

was not only spiritual but rational and in harmony with scientific investigations of external nature (The Discovery of India, page 400). ദശനമാല മുതലായ ഗ്രന്ഥങ്ങളിൽ ശ്രീനാരായണഗുരുസ്വാമികറം തന്റെ മതം വെളിവാക്കിയിട്ടുണ്ടു്. മതമില്ലെങ്കിൽ പിന്നെ അദ്ദേഹം എന്തിനു തപസ്സിനുപോയി. താൻ തപസ്സുചെയ്തതു് തെററായിപ്പോയെന്നോ സമയനഷ്ടമായിപ്പോയെന്നോ എവിടെയെങ്കിലും അദ്ദേഹം പറഞ്ഞിട്ടുണ്ടോ? എന്നോടു് പറഞ്ഞില്ല. എന്നോടു് തപസ്സും ധ്യാനവും ആവശ്യമാണെന്നു തന്നെ പറഞ്ഞിട്ടുണ്ടു്. അതിനെ സംബന്ധിച്ചു വളരെ സംസാരിച്ചിട്ടുമുണ്ടു്.

''Religion is realisation, Charactor is the test of realisation'' (മതം അനുഭൂതിയാണു്. അനുഭൂതിയുടെ ഉരകല്ലു് സ്വഭാവശുദ്ധിയാണു്.) എന്നു സ്വാമി വിവേകാനന്ദൻ പറയുന്നു. ശ്രീനാരായണഗുരുസ്വാമികളുടെ സ്വഭാവശുദ്ധി എത്ര ഉൽകൃഷ്ടമായിരുന്നു. ഇതു മതത്തിൽ കൂടിയല്ലാതെ എങ്ങനെ കിട്ടും? അദ്ദേഹത്തിന്റെ ബ്രഹ്മചര്യം, രാഗദ്വേഷരാഹിത്യം എന്നിവ എത്ര ആശ്ചര്യജനകം! അദ്ദേഹം ഭാര്യവീട്ടിൽ രണ്ടുപ്രാവശ്യമേ പോയിട്ടുള്ളുവെന്നും ആദ്യം പോയതു് വിവാഹത്തിനും രണ്ടാമതു് പോയതു് ഭാര്യയോടു് യാത്രപറയാനുമായിരുന്നുവെന്നും പ്രാസംഗികന്മാരിൽ ഒരാറം പറയുകയുണ്ടായല്ലോ. ഇതിൽനിന്നു് എന്തു പഠിക്കുന്നു. ഇതിനെപ്പററി ഇന്നത്തെ ചെറുപ്പക്കാർ എന്തുപറയുന്നു? സ്വാമി ഭക്തന്മാർ എന്നു പറയുന്നവർ എന്തു പറയുന്നു? അദ്ദേഹത്തിന്റെ ഏതോ ആശ്രമത്തിൽനിന്നു് ഒരു വാഴക്കുല മോഷ്ടിച്ചവനെ പോലീസിലേല്പിച്ച ശിഷ്യന്മാരെക്കൊണ്ടു് അയാളെ പോലീസിൽനിന്നു വിടുവിപ്പിച്ചു് ഒരുകുല പഴം അയാറംക്കു് കാഴ്ചവയ്പിച്ച കഥ ഞാൻ കേട്ടിട്ടുണ്ടു്. അദ്ദേഹം അഹിംസയുടെ മൂർത്തിയായിരുന്നു. ഇതെല്ലാം നിങ്ങറം പഠിക്കണം. അഹിംസ, സത്യം, ബ്രഹ്മചര്യം.

മദ്യപാനത്തെയും മദ്യവിക്രയത്തെയും പററി ഈഴവരോടു് പറയണമെന്നു് ''മദ്യവിക്രയ—സന്ധാന—ദാനാ—ആദാനാനി നാചരേത്'' എന്ന അഷ്ടാംഗഹൃദയവാക്യം പല പ്രാവശ്യം ഉദ്ധരിച്ചു് വ്യാഖ്യാനിച്ചുകൊണ്ടു് അദ്ദേഹം എന്നോടു് ശിവഗിരിയിൽവച്ചു് പറഞ്ഞിട്ടുണ്ടു്. ഇതെല്ലാം നിങ്ങറം ആലോചിക്കണം. സ്വാമികളുടെ ഭൂതദയ, സത്യം, ബ്രഹ്മചര്യം, രാഗദ്വേഷരാഹിത്യം എന്നിവ നിങ്ങറം പ്രവൃത്തിയിൽ കൊണ്ടുവരണം. അദ്ദേഹത്തിന്റെ പേരിൽ അനവധി അഗതിമന്ദിരങ്ങളും അനാഥശാലകളും ആസ്പത്രികളും ഉണ്ടാക്കണം. അനേകം ശ്രീനാരായണഗുരുക്കന്മാർ രാജ്യത്തുണ്ടാകാൻ നിങ്ങറം പ്രാത്ഥിക്കണം. ആഗ്രഹിക്കണം. അതുകാണാൻ നാമെല്ലാം ഭാഗ്യമുള്ളവരായിത്തീരട്ടെ!

## ശ്രീനാരായണഗുരുസ്വാമികൾ*

## III

## മുഖ്യമായി ജീവിച്ചു കാണിച്ച ധർമ്മം സന്ന്യാസം

ശ്രീനാരായണധർമ്മപരിപാലനയോഗവും കേരളത്തിലെ സാമുദായികസ്ഥാപനങ്ങളും തമ്മിൽ വലിയ ഒരു വ്യത്യാസമുണ്ട്. സന്യാസിയായിരുന്ന ശ്രീ നാരായണഗുരുവിൻെറ ധർമ്മം പാലിക്കാൻ സ്ഥാപിച്ച യോഗം ഒരു ജാതീയസംഘടനയായിരിക്കുന്നതു് ശരിയല്ലല്ലൊ എന്നു് പലപ്പോഴും വിചാരിച്ചിട്ടുണ്ടു്. അദ്ദേഹം ഒരു സന്യാസിയായിരുന്നു. സന്യാസിക്കു് ജാതിയില്ല. ശ്രീശങ്കരൻ സന്ന്യാസം വാങ്ങാനായി ഗുരുവായി സ്വീകരിച്ച ഗോവിന്ദ ഭഗവൽപാദരുടെ അടുത്തു ചെന്നപ്പോൾ ഗുരുചോദിച്ചു. ''നീ ആരു്,'' എന്നു്. അതിനു് ശ്രീശങ്കരൻ പറഞ്ഞ മറുപടി'' ന മേ ബന്ധുവർഗ്ഗോ ന മേ ജാതി ഭേദഃ ചിദാനന്ദ രൂപഃ ശിവോഹം ശിവോഹം '' എന്നാണു്. സന്യാസി, മതത്തിൻെറ പരിധിക്കു പോലും അതീതനാണു്. ''ന സാംഖ്യം ന ജൈനം ന തത് പഞ്ചരാത്രം'' എന്നും അദ്ദേഹം പറഞ്ഞു. ശ്രീ നാരായണഗുരുവും തത്വദ്രഷ്ടാവായിരുന്നതുകൊണ്ടു് ഈകാര്യംതന്നെ തുറന്നു പ്രസ്താവിച്ചിട്ടുണ്ടു്. അദ്ദേഹം താൻ ഒരു ജാതിയുടേയോ മതത്തിൻേറയോ പരിധിയിൽ പെട്ടയാളല്ലെന്നും തനിക്കു് ജാതിഭേദമോ, മതഭേദമോ ഇല്ലെന്നും മററും കാണിച്ചു് ഒരു പരസ്യം പ്രസിദ്ധപ്പെടുത്തിയതായി ഞാൻ വായിച്ചിട്ടുണ്ടു്. പ്രബുദ്ധകേരളം മാസികയിലാണു് ഞാൻ വായിച്ചതെന്നാണു് ഓർമ്മ. സ്വാമികളുടെ ഈ ആദർശം തന്നെയാണു് എസ്.എൻ.ഡി.പി. യോഗത്തിനുള്ളതെന്നും ഏതു സമുദായത്തിൽ പെട്ടവക്കും അതിൽ അംഗങ്ങളായി ചേരാൻ അവകാശമുണ്ടെന്നും ഇവിടെ കോയമ്പത്തൂർവച്ചു് എൻെറ അദ്ധ്യക്ഷതയിൽ നടന്ന ശ്രീനാരായണജന്മോത്സവാവസരത്തിൽ ജനറൽ സെക്രട്ടറി മി. ശങ്കരൻ പ്രസ്താവിച്ചതു കേട്ടപ്പോൾ എനിക്കു വലിയ സന്തോഷം തോന്നി. യോഗാംഗങ്ങൾ യോഗത്തെ ഒരു സമുദായവൃത്തത്തിൽ കുടുക്കാതിരിക്കാൻ ശ്രമിക്കണമെന്നാണു് എൻെറ ഒന്നാമത്തെ അപേക്ഷ.

---

* എസ്.എൻ.ഡി.പി. ശാഖായോഗത്തിൻെറ വാർഷികോൽസവാവസരത്തിൽ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

രണ്ടാമതു് എനിക്കു പറയാനുള്ളതു് ശ്രീനാരായണഗുരുവിന്റെ ധർമ്മത്തെ പരിപാലിക്കുന്നതിൽ സംഘം പ്രത്യേകിച്ചു് ശ്രദ്ധിക്കണമെന്നുള്ളതാണു്. ശ്രീനാരായണഗുരുവിന്റെ ധർമ്മം എന്തായിരുന്നുവെന്നറിയാൻ അദ്ദേഹം ആരായിരുന്നുവെന്നു ആദ്യം നാം അറിയേണ്ടതുണ്ടു്. അദ്ദേഹം സമുദായപരിഷ്കർത്താവും കവിയും എല്ലാമായിരുന്നെങ്കിലും ഇതിലെല്ലാം അപ്പുറം സന്യാസിയായിരുന്നുവെന്നോർക്കണം. സന്ന്യാസധർമ്മത്തിനു് വിരുദ്ധമായ യാതൊന്നിലും അദ്ദേഹം ഏർപ്പെട്ടിട്ടില്ല. ഏർപ്പെടുകയുമില്ലായിരുന്നു. സന്ന്യാസധർമ്മത്തിനു വിരുദ്ധമായ സമുദായസേവനം ചെയ്യേണ്ട ഒരു ഘട്ടം വന്നിരുന്നുവെങ്കിൽ തീർച്ചയായിട്ടും അദ്ദേഹം സന്യാസധർമ്മത്തെ മുറുകെ പിടിക്കയും ആ വിധത്തിലുള്ള സമുദായ സേവനത്തിൽ ഏർപ്പെടാതിരിക്കയും ചെയ്യുമായിരുന്നുവെന്നാണു് എന്റെ വിശ്വാസം. അതുകൊണ്ടു് മുഖ്യമായി ശ്രീനാരായണഗുരു ജീവിച്ചു കാണിച്ച ധർമ്മം സന്യാസമാണു്. മനുഷ്യന്റെ മുഖ്യധർമ്മമായി അദ്ദേഹം പഠിപ്പിച്ചതു് ത്യാഗമാണു്. സന്ന്യാസവും ത്യാഗവും ഒന്നു തന്നെ സന്ന്യാസമെന്നാൽ എന്തു്? അതു് കാവിവസ്ത്രമുടുക്കലൊ, തല മൊട്ടയടിക്കലൊ, മീശയും താടിയും വളർത്തലൊ അല്ല ''അനാശ്രിതഃ കർമ്മഫലം കാര്യം കർമ്മ കരോതി യഃ സ സന്യാസീ ച യോഗീ ച'' എന്നാണു് ഭഗവദ്ഗീത പറയുന്നതു്.

''കാമ്യാണാം കർമ്മണാം ന്യാസം സന്ന്യാസം'' എന്നും പറയുന്നുണ്ടു്. ഒരു സന്ന്യാസിയുടെ ധർമ്മം ''ആത്മനോ മോക്ഷാർത്ഥം ജഗദ്ധിതായ ച'' പ്രതിഫലം കൂടാതെ പ്രവർത്തിക്കയാണു്. സന്ന്യാസി മൂന്നു വിധത്തിലുള്ള ഏഷണയും ഇല്ലാത്തവനായിരിക്കണം. വിത്തേഷണ, പുത്രേഷണ, ലോകേഷണ എന്നിവയാണു് ഏഷണ. അതായതു് ലോകസേവനത്തിനുവേണ്ടിയല്ലാതെ സ്വന്തമായി പണം വേണമെന്നാഗ്രഹിക്കുന്നവൻ സന്ന്യാസിയല്ല. സ്വന്തം കാര്യത്തിനുവേണ്ടിയല്ലാതെ പണവും മററു കാര്യങ്ങളും സമ്പാദിക്കുന്ന കൂട്ടത്തിൽ അതുകൊണ്ടു് മററുള്ളവർക്കും ഗുണമുണ്ടായിക്കൊള്ളട്ടെ എന്നു വിചാരിക്കുന്നതു് സന്ന്യാസിക്കു ചേർന്നതല്ല. ചിലരുണ്ടു്, തന്റെ കുട്ടികളെ പഠിപ്പിക്കുന്നതിനായിട്ടു് ഒരു പള്ളിക്കൂടം സ്ഥാപിക്കാൻ ശ്രമിക്കുന്നു. ഗവമെണ്ടിൽ ഡെപ്യൂട്ടേഷൻ പോയോ നാട്ടുകാരിൽനിന്നു പണം പിരിച്ചോ പള്ളിക്കൂടം സ്ഥാപിക്കുന്നു. ഉദ്ദേശം തന്റെ കുട്ടികളുടെ വിദ്യാഭ്യാസമാണു്. എന്നാൽ അതുകൊണ്ടു് നാട്ടുകാർക്കും ഗുണമുണ്ടാകുന്നു. ഇങ്ങനെയുള്ള മനോവൃത്തിയും സന്ന്യാസിക്കു ചേർന്നതല്ല. സന്ന്യാസിക്കു ലൗകികകാര്യത്തെപ്പററി യാതൊരു ചിന്തയും ഉണ്ടായിരിക്കയില്ല. ''യദൃച്ഛാലാഭസ

ന്നുഷ്ടി'' എന്നുള്ളതാണു് അയാളുടെ മുദ്രാവാക്യം. പുത്രേഷണയോ അതിൻെറ ബീജമായ കാമമോ ഉള്ളവൻ സന്ന്യാസിയല്ല. ഇവിടെ ഒന്നു ത്യജിച്ചാൽ സ്വർഗ്ഗത്തുചെല്ലുമ്പോൾ അമ്പതിരട്ടി കിട്ടുമെന്നോത്തു് ത്യജിക്കുന്നതിൽ എന്തു ത്യാഗമാണുള്ളതു്. അതു് എല്ലാ കച്ചവടക്കാരും ചെയ്യാറുള്ളതു മാത്രമാണു്. അവരും അമ്പതു രൂപാ ലാഭം കിട്ടാൻവേണ്ടി ഒന്നോ പത്തോ ചെലവാക്കാറുണ്ടല്ലൊ. അതാണോ ത്യാഗം. ഒരു സന്ന്യാസി സ്വർഗ്ഗമോ ലൗകീകമായ മറേറതെങ്കിലും പ്രതിഫലമോ ഇഛിക്കുന്നില്ല. ഇഹാമുത്രവിരക്തൻ മാത്രമാണു് സന്ന്യാസി. ഇങ്ങനെയുള്ള സന്ന്യാസിയായിരുന്നു ശ്രീനാരായണഗുരുസ്വാമികൾ. അദ്ദേഹം സ്വന്തം സുഖത്തിനുവേണ്ടി തപസ്സല്ലാതെ മററൊന്നും ചെയ്തിട്ടില്ല. ഒടുവിൽ തപഃസുഖവും ജഗദ്ധിതത്തിനുവേണ്ടി ത്യജിച്ചു.

ത്യാഗമാണു് സന്ന്യാസിയുടെ ജീവിതസാരമെന്നു് ഞാൻ പറഞ്ഞുവല്ലൊ. ''ന കർമ്മണാ ന പ്രജയാ ധനേന ത്യാഗേനൈകേ അമൃതത്വമാനശുഃ'' അതായതു് കർമ്മകൗശലംകൊണ്ടോ സന്താനവർദ്ധനകൊണ്ടോ മനുഷ്യൻ അനശ്വരാവസ്ഥ പ്രാപിക്കുന്നില്ലെന്നത്ഥം. അമൃതത്വത്തെ ഇച്ഛിച്ചാണു് ശ്രീനാരായണഗുരു സന്യസിച്ചതെന്നു് നിങ്ങൾക്കറിയാമല്ലൊ. വ്യക്തിയെസംബന്ധിച്ചു് ഈ ശ്രുതിവാക്യം എത്ര സത്യമാണൊ സമുദായത്തെ സംബന്ധിച്ചും അതു് അത്രതന്നെ സത്യമാണു്. സമുദായവും കർമ്മകൗശലത്തേയും ജനസംഖ്യയേയും, ധനാധിക്യത്തേയും ആശ്രയിച്ചല്ല കേടു കൂടാതെ നീണ്ടുനില്ക്കുന്നതു്. അതിലുള്ള ജനങ്ങളുടെ ത്യാഗസന്നദ്ധതയെ ആശ്രയിച്ചാണു് നില്ക്കുന്നതു്. ക്രിസ്ത്യാനികളുടെ പള്ളികൾ ഇന്നു് നാം തിരുവിതാംകൂറിൽ എല്ലായിടത്തും കാണുന്നു. പലരും ഇതു കണ്ടു് അസൂയപ്പെടുന്നു. തങ്ങളുടെ സമുദായത്തിനും ഇതുപോലെയുള്ള ജനസംഖ്യയും സ്ഥാപനങ്ങളും ഇല്ലല്ലൊ എന്നു് വ്യസനിക്കുന്നു. എന്നാൽ അവയുടെ പുറകിൽ എത്രമാത്രം ത്യാഗമുണ്ടെന്നു് ഇവർ ഓക്കുന്നില്ല. ക്രിസ്തുവിനുവേണ്ടി സ്വർഗ്ഗം കാമിച്ചിട്ടാണെങ്കിലും എത്ര ത്യാഗം ക്രിസ്തീയാചാര്യന്മാർ സഹിച്ചിട്ടുണ്ടെന്നു് ക്രിസ്തുമതചരിത്രം പഠിച്ചാൽ കാണാം. എത്ര രക്തസാക്ഷികളെ ക്രിസ്തീയസഭ ലോകത്തിനു് കൊടുത്തിട്ടുണ്ടെന്നറിയാമോ? അസംഖ്യമാണു്. ഈ മഹത്തായ ത്യാഗം കൂടാതെ സമുദായത്തെ ഉയത്താമെന്നു് ആരെങ്കിലും വിചാരിക്കുന്നെങ്കിൽ അതു് മൗഢ്യമാണു്. പണവും ജനസംഖ്യയുമല്ല വലുതെന്നു് പറയുമ്പോൾ ശ്രീരാമകൃഷ്ണമിഷനെ നിങ്ങൾ ഓക്കണം. രാമകൃഷ്ണമിഷൻ സ്ഥാപിച്ചതു് പതിനാറു് ദരിദ്രന്മാരായ സന്യാസിമാരാണു്.

ശ്രീരാമകൃഷ്ണൻ പണം തൊടുകയില്ലെന്നു് വ്രതമുള്ള ആളായി രുന്നു. ശിഷ്യന്മാരിൽ ചിലർ വലിയ സ്വത്തുള്ളവരായിരുന്നെ ങ്കിലും അവക്കു് കുടുംബത്തിൽനിന്നു് ഒരു കാശും കിട്ടിയില്ല. ആരും കൊടുത്തില്ല. അവക്കു് ഒരു നല്ല കെട്ടിടം വാടകയ്ക്കെടുക്കാൻ പോലും പണമുണ്ടായിരുന്നില്ല. ഉടുക്കാൻ വേണ്ട വസ്ത്രംപോലും ഉണ്ടായിരുന്നില്ല. ശ്രീരാമകൃഷ്ണൻെറ ചില ഗൃഹസ്ഥശിഷ്യന്മാർ അവക്കെതിരായിരുന്നു. എന്നിട്ടും രാമകൃഷ്ണമിഷൻ ഇന്നു് ലോകത്തു് ഒരു ഉയന്ന സ്ഥാനം കൈക്കലാക്കിക്കഴിഞ്ഞു. എസ്.എൻ.ഡി. പി.യെപ്പോലെ ഇത്രവളരെ അംഗങ്ങളൊ ശാഖായോഗങ്ങളൊ രാമ കൃഷ്ണസംഘത്തിനില്ല. അതിൽ അഞ്ഞൂറിൽപരം സന്യാസിമാരും നാനൂറോളം ഗൃഹസ്ഥന്മാരും മാത്രമേയുള്ളു. എന്നിട്ടും ഈ വേല യെല്ലാം ചെയ്യുന്നു. ഇന്നു് അതിനു് അമേരിക്കയിലും ഇംഗ്ലണ്ടിലും ഫ്രാൻസിലും ശാഖകളുണ്ടു്. ഉറച്ച ഈശ്വരവിശ്വാസവും ത്യാഗവു മാണു് അതിൻെറ പിന്നിൽ. നിങ്ങളും അതുള്ളവരായിരിക്കിൻ. എങ്കിൽ നിങ്ങൾക്കു് വലിയ കാര്യങ്ങൾ ചെയ്യാൻ കഴിയും.

പണമല്ല വലുതെന്നു ഞാൻ പറയുന്നു. പണം വേണ്ടെന്നു് ഞാൻ പറയുന്നില്ല. പ്രവൃത്തികൾ ചെയ്യാൻ പണം വേണം. എ ന്നാൽ എത്ര പണം ഉണ്ടെങ്കിലും ത്യാഗസന്നദ്ധതയില്ലാത്ത ജന ങ്ങളുള്ള സംഘം നീണാൾ മുന്നോട്ടുപോകയില്ല. പണമല്ലാ വലു തെന്നു ഞാൻ പറയുന്നതു് എൻെറ അനുഭവത്തെ അടിസ്ഥാനമാക്കി യാണു് വിശ്വാസവും ത്യാഗവുമുണ്ടെങ്കിൽ പണം തന്നെ വന്നുചേ രുമെന്നാണു് എൻെറ അനുഭവം. നാലണയുമായി കൊച്ചിയിൽ നിന്നു പുറപ്പെട്ട ഞാൻ ആരോടും ഇരക്കാതെ, ടിക്കററില്ലാതെ വണ്ടി യിൽ സഞ്ചരിക്കാതെ, ഇന്ത്യയിലെ പുണ്യസ്ഥലങ്ങളെല്ലാം ദർശി ച്ചു. ആയിരം രൂപാ ചിലവാക്കി. ഞാൻ മന്ത്രവാദം ചെയ്തി ല്ല. സിദ്ധി കാണിച്ചില്ല. ജാലം കാണിച്ചില്ല. പണം താനെ വരും. വിശ്വാസമുണ്ടെങ്കിൽ, 1111—ൽ ഞാൻ തിരുവിതാംകൂറിൽ വന്നപ്പോൾ ഇരുപതു രൂപാ കടമായിരുന്നു എൻെറ സ്വത്തു്. ഇന്നു് കാലടിയിലെ ആശ്രമം നോക്കുക. ഇപ്പോഴും കടമുണ്ടു്. എന്നാലും എന്തു ചെയ്യാൻ കഴിഞ്ഞു എന്നു നോക്കുക. ഇതു പരസേവ കൊണ്ട ല്ല. ഗവമ്മെണ്ടും സഹായിച്ചിട്ടുണ്ടു്. സത്യം തന്നെ. എന്നാലും ഞാൻ അതിനുവേണ്ടി അസത്യം പറയുകയൊ ആരെയും സേവിക്കു കയൊ ചെയ്തിട്ടില്ല. ഈശ്വരശക്തിയാണതു്. അടുത്ത നാഴികക്കു് ആഹാരത്തിനുള്ള അരിയില്ലാതെ കാലടിയിലെ ആശ്രമത്തിലെ അടുപ്പത്തു് വെള്ളം തിളപ്പിച്ചിട്ടുകൊണ്ടു് ''ആരെങ്കിലും പണം ത ന്നാൽ അരി വാങ്ങി ആഹാരം കഴിക്കാം'' എന്നു വിചാരിച്ചു് ആ

ശ്രമത്തിൽ കഴിച്ച ദിവസങ്ങളുണ്ട്. എന്നാൽ അരിക്ക് ഏററവും ക്ഷാമം വന്ന കാലത്തും ആഹാരം ഇല്ലാതെ വിഷമിച്ചിട്ടില്ല. ഞങ്ങൾ രണ്ടോ നാലോ ആളല്ല. നാല്പതു് അമ്പതുപേർ. ഇതാണു് ഈശ്വരവിശ്വാസഫലം, ത്യാഗഫലം. നിങ്ങളുടെ സംഘം സെക്രട്ടറി ശമ്പളത്തിനു പിണങ്ങിപ്പോയെന്നു റിപ്പോർട്ടിൽ വായിച്ചതു കേട്ടു ഞാൻ അത്ഭുതപ്പെടുന്നു. ത്യാഗിയായ ശ്രീനാരായണഗുരുവിന്റെ ധർമ്മം പാലിക്കാൻ തയ്യാറായിരിക്കുന്ന യോഗത്തിൽ ചേർന്ന നാനൂറിൽപരം വീട്ടുകാരിൽനിന്നു് പ്രതിഫലം കൂടാതെ വേലചെയ്യാൻ ആളില്ലെന്നോ?

''അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം''

എന്ന വാക്യം അക്ഷരംപ്രതി ശരിയാണെന്നു് ഞാൻ കണ്ടിട്ടുണ്ടു്. നിങ്ങളും ഇതു വിശ്വസിച്ചു പ്രവർത്തിക്കണം.

ശ്രീ നാരായണഗുരുസ്വാമികളുടെ ഉപദേശങ്ങളിൽ ''പല മതസാരവുമേകം'' എന്നും ''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' എന്നും ഉള്ളതു് നിങ്ങൾക്കു് സുപരിചിതമാണു്. ഈ ഉപദേശം എന്തു കാണിക്കുന്നു. അദ്ദേഹം ഒരു യഥാർത്ഥ ഹിന്ദുവാണെന്നു് കാണിക്കുന്നു. ഈ ഉപദേശം ഹിന്ദുക്കളല്ലാതെ മതപരമായി ജീവിതം നയിക്കുന്ന മററാരെങ്കിലും പറഞ്ഞു നിങ്ങൾ കേട്ടിട്ടുണ്ടോ? ''പല മതസാരവും ഏകം'' എന്നതു് ശ്രീരാമകൃഷ്ണപരമഹംസദേവന്റെ ''യത മത തത പഥ''—എത്ര മതങ്ങളുണ്ടോ അത്രയും മാർഗ്ഗങ്ങളുമുണ്ടു്.'' എന്നതിൽനിന്നു ഭിന്നമല്ല. ഈ ഇരുപതാം നൂററാണ്ടിൽ തിരുവിതാംകൂറിലെ ഏററവും പ്രധാനപ്പെട്ട പട്ടണവും സർവ്വകലാശാലാകേന്ദ്രവുമായ തിരുവനന്തപുരത്തുവച്ചു് വിദ്യാഭ്യാസം സിദ്ധിച്ച പൊതുജനങ്ങളാൽ തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികളിൽ ചിലർ ക്രിസ്തുവിൽക്കൂടിയല്ലാതെ മോക്ഷമില്ല.'' എന്നു പ്രസംഗിച്ച വിവരം നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ. മോക്ഷമെന്ന പദംകൊണ്ടെന്താണാവോ അവർ ധരിച്ചുവച്ചിരിക്കുന്നതു്. ശൂന്യമായ ആകാശത്തിന്റെ മേൽത്തട്ടിലിരിക്കുന്ന സ്വർഗ്ഗമായിരിക്കുമോ? അണുബോംബിനേക്കാൾ ശക്തിയേറിയ ഏതെങ്കിലും ആയുധംകൊണ്ടു് ഭൂഗോളം മുഴുവൻ ഭസ്മമാക്കുകയായിരിക്കുമോ മോക്ഷം? ലോകശാന്തിയും ആത്മശാന്തിയും അല്ല തീച്ച് തന്നെ. എല്ലാ മതങ്ങളും ഈശ്വരപ്രാപ്തിക്കുള്ള മാർഗ്ഗമാണെന്നുള്ളതു് ഹിന്ദുമതസിദ്ധാന്തമാണു്. ''യേ യഥാ മാം പ്രപദ്യന്തേ താം സ്തഥൈവ ഭജാമ്യഹം മമവർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥഃ സർവ്വശഃ'' എന്നു് ഗീതയിലുണ്ടു്.

''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' എന്നതിൻെറ അൎത്ഥം ചിലർ തെററിദ്ധരിച്ചിരിക്കുന്നു. മനുഷ്യൻ നന്നാകണമെന്നതു ശരി. നന്നാകുകയെന്നാൽ അൎത്ഥമെന്തു്? തിന്നു തടിച്ചു കൊഴുക്കുകയാണൊ? അദ്ദേഹം നന്നാകാൻ ശ്രമിച്ചയാളൊ, നന്നായ ആളൊ ആണെന്നു തീൎച്ചയാണല്ലൊ. നന്നാകാൻ അദ്ദേഹം സ്വീകരിച്ച ഉപായങ്ങളെന്തെല്ലാമാണു്? അദ്ദേഹം ഒരു ഗൃഹസ്ഥിക്കാരനാകാൻ വേല ചെയ്തൊ? സാൻേറവിനേയൊ ഗാമയേയോ മററു് മല്ലന്മാരേയൊ ആദർശമാക്കി പ്രവൎത്തിച്ചോ? ഹെൻട്രി ഫോർഡിനേയൊ, ആൻഡ്രൂ കാർണേജിയേയൊ ആദർശമാക്കിയാണൊ അദ്ദേഹം ജീവിച്ചതു്? അദ്ദേഹം പണം വാങ്ങിയിരിക്കാം. ശരീരശാസ്ത്രനിയമങ്ങൾ പരിപാലിച്ചിരിക്കാം. എന്നാൽ അദ്ദേഹത്തിൻെറ ലക്ഷ്യമെന്തായിരുന്നു? അതാണു് അദ്ദേഹത്തിൻെറ നന്നാകൽ. അദ്ദേഹത്തിൻെറ പ്രധാന ലക്ഷ്യം മനസ്സിനെ നന്നാക്കുകയായിരുന്നു. അതായതു് മനസ്സിനെ രാഗദ്വേഷവിമുക്തമാക്കുകയായിരുന്നു.

''രാഗദ്വേഷ വിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ;
ആത്മവശ്യൈ വിധേയാത്മാ പ്രസാദമധിഗച്ഛതി
പ്രസാദേ സൎവ്വദുഃഖാനാം ഹാനിരസ്യോപ ജായതേ''

എന്നു ഗീത പറയുന്നു. മനുഷ്യൻെറ എല്ലാ പ്രവൎത്തിയുടേയും ഉദ്ദേശം ദുഃഖനിവൎത്തി അഥവാ ആനന്ദപ്രാപ്തിയാണു്. ആരു് മനസ്സിനെ രാഗദ്വേഷവിമുക്തമാക്കുന്നുവോ അവനു് അതു് കിട്ടുന്നു. അവൻ ക്രിസ്ത്യനോ, മഹമ്മദനൊ, ബൗദ്ധനോ എന്നു് ചോദ്യമില്ല. ഇതു് നിങ്ങളും ആദർശമാക്കണം. സങ്കുചിത വൃത്തത്തിൽനിന്നു് മനസ്സിനെ പുറത്തുകൊണ്ടുവരണം.

അദ്ദേഹത്തിനു് സാധുക്കളിൽ അളവററ അനുകമ്പ ഉണ്ടായിരുന്നു. പറയർ, പുലയർ മുതലായി കഷ്ടപ്പെടുന്ന സമുദായത്തിലെ ആളുകൾക്കു് വിദ്യാഭ്യാസം കൊടുത്തു് അവരെ സംസ്കാരവും ശുചിത്വവുമുള്ളവരാക്കുന്നതിനു് അദ്ദേഹം പ്രവൎത്തിച്ചിട്ടുണ്ടു്. നിങ്ങളും ഇതു ചെയ്യണം. താഴ്ന്ന നിലയിൽ കിടക്കുന്ന പാവങ്ങളുടെ ഉന്നമനത്തിനുവേണ്ടി പ്രവൎത്തിക്കണം. അവരിലാണു് ഇന്ത്യയുടെ ഭാവി സ്ഥിതിചെയ്യുന്നതു്. ഇങ്ങനെയുള്ള മഹത്തായ ആദർശങ്ങൾ ജീവിതത്തിൽ കൊണ്ടുവരുന്നതിനു് ശ്രീനാരായണഗുരുവിൻെറ ജീവിതവും ഉപദേശങ്ങളും നിങ്ങൾക്കു വഴികാണിക്കട്ടെ.

★

# 7. ഹിന്ദുമതവും വിഗ്രഹാരാധനയും*

സഹോദരരേ,

രണ്ടു് വലിയ വിഷയങ്ങളെ കൂട്ടിച്ചേർത്തു് ഒരു പ്രസംഗം ചെയ്യാനാണു് നിങ്ങരം എന്നോടാവശ്യപ്പെട്ടിരിക്കുന്നതു്. സമയം വളരെ ചുരുക്കവും. എനിക്കു് ഉടൻതന്നെ പോകേണ്ടിയുമിരിക്കുന്നു. സന്യാസിമാരെന്നാൽ ഒരു തരം ജോലിയില്ലാത്ത കൂട്ടരെന്നായിരിക്കാം നിങ്ങരം വിചാരിക്കുന്നതു്. എന്നാൽ യാതൊരുവൻെറ നാമം കേരളത്തിനു് അഭിമാനഭൂതമായിരിക്കുന്നുവോ, യാതൊരുവൻെറ ജന്മംകൊണ്ടു് പാശ്ചാത്യചിന്തകന്മാർപോലും കേരളഭൂമിയെ പുണ്യവതിയായി കരുതി സശിരഃപ്രണാമം ആരാധിക്കുന്നുവോ, ആ ശ്രീശങ്കരൻെറ കാലം മുതൽ—അതിനു മുമ്പില്ലായിരുന്നെങ്കിൽ—സന്യാസിയുടെ ജോലി വളരെ വർദ്ധിച്ചിട്ടുണ്ടു്. സന്യാസി പിതൃസഹോദരഭ്രാതൃബാന്ധവന്മാരെ ത്യജിക്കുന്നതു് രണ്ടു് വലിയ കാര്യം സാധിക്കാനാണു്. ''ആത്മനോ മോക്ഷാത്ഥം ജഗദ്ധിതായ ച'' തൻെറ മോക്ഷവും ലോകത്തിൻെറ നന്മയും. രണ്ടു് വലിയ കാര്യങ്ങരം സ്വല്പമായ ആയുസ്സിൽ അയാരംക്കു് സാധിക്കേണ്ടിയിരിക്കുന്നു. രണ്ടിൽ ഒന്നു് സാധിച്ചില്ലെങ്കിൽ ജന്മം നിഷ്ഫലം. ഞാനും ഇതിലേയ്ക്കു് കഠിനാദ്ധ്വാനംചെയ്യുകയാണു്. ഒന്നുതന്നെ സാധിക്കാൻ അനവധി ജന്മം വേണം. പിന്നെ രണ്ടുംകൂടി വേണ്ടിവന്നാലുള്ള അവസ്ഥയെന്തു്? അതിനു് പല വഴി പരിശ്രമിക്കുന്ന തിരക്കിനിടയിൽ സ്വല്പസമയമേ ഇന്നിവിടെ വിനിയോഗിക്കാൻ നിവൃത്തിയുള്ളുവെന്നുള്ളതുകൊണ്ടു് സദയം ക്ഷമിക്കണമെന്നഭ്യത്ഥിച്ചുകൊണ്ടു് ഞാൻ വിഷയത്തിലേയ്ക്കു് പ്രവേശിക്കുന്നു.

ലോകത്തിൽ രണ്ടു് തരം മതങ്ങളുണ്ടു്. സേശ്വരം, നിരീശ്വരം—ഈശ്വരനുണ്ടെന്നു് വിശ്വസിക്കുന്ന മതം, ഇല്ലെന്നു് വിശ്വസിക്കുന്നമതം—ഈശ്വരനില്ലെന്നു് വിശ്വസിക്കുന്ന മതമുണ്ടെന്നു് കേട്ടാൽ മതം എന്നതു് മിഥ്യയായ ഈശ്വരനെപ്പററി പഠിപ്പിച്ചു് മനുഷ്യരെ കബളിപ്പിക്കാൻ പുരോഹിതന്മാർ കണ്ടുപിടിച്ച കുതന്ത്രമാണെന്നു് ധരിച്ചുവച്ചിരിക്കുന്നവക്കു് അത്ഭുതം തോന്നും. ഒരു മതമായാൽ അതു് ഈശ്വരനിൽ വിശ്വസിച്ചുകൊള്ളണമെന്നില്ല. ഈ

---

* 1122 തുലാം 24—ാം തീയതി എറണാകുളത്തു് മാരാർ സമാജവാർഷികത്തിൽ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ശ്വരനിലും ആത്മാവിലും പരലോകത്തിലും പുണ്യപാപത്തിലും വിശ്വസിക്കാത്ത മതമുണ്ട്. അതിൻെറ പേരു് ചാർവാകമതമെന്നാണ്. ബുദ്ധമതം ആത്മാവിലും ഈശ്വരനിലും വിശ്വസിക്കുന്നില്ല. ജൈനമതം ആത്മവിൽ വിശ്വസിക്കുന്നു; എന്നാൽ ഈശ്വരനിൽ വിശ്വസിക്കുന്നില്ല. അവരുടെ മതപ്രകാരം ആത്മാവിനു് ശരീരപരിണാമമാണുള്ളതെന്നുമാത്രം. നമ്മുടെ ഇടയിൽ പ്രചാരമുള്ള മതങ്ങളിൽ ഇവ രണ്ടുമാണ് ഈശ്വരനിൽ വിശ്വസിക്കാത്ത മതങ്ങൾ ക്രിസ്തുമതം, മഹമ്മദുമതം, ജൂതമതം, ഹിന്ദുമതം എന്നിവ ഈശ്വരനിൽ വിശ്വസിക്കുന്നു. ഹിന്ദുമതത്തിൽതന്നെ സാംഖ്യം എന്ന വകുപ്പ് 'ഈശ്വരനുണ്ടെന്നുള്ളതിനു് തെളിവില്ല' എന്നാണ് പറയുന്നതു്.

ഈശ്വരനെപ്പററി പഠിപ്പിക്കുന്ന മതങ്ങളുടെ തന്നെയും ഈശ്വരസങ്കല്പം വിഭിന്നങ്ങളാണ്. ജൂതമതവും, ക്രിസ്തുമതവും, മഹമ്മദുമതവും ഈശ്വരനെ നിരാകാരനായിട്ടാണ് സങ്കല്പിക്കുന്നതു് എന്നു് അതിൻെറ അനുഗാമികൾ പറയുന്നു. എങ്കിലും അവരുടെ മതഗ്രന്ഥങ്ങളിൽ ഈശ്വരൻ സംസാരിച്ചെന്നും ഈശ്വരൻ മനുഷ്യനു് പ്രത്യക്ഷനായെന്നും മനുഷ്യനെ സ്വന്തരൂപത്തിൽ സൃഷ്ടിച്ചെന്നും മററും പറഞ്ഞിട്ടുണ്ട്. അങ്ങനെ ഈശ്വരൻ സാകാരനോ നിരാകാരനോ എന്നു് തീർച്ചയില്ലാത്ത ഒരു കുഴഞ്ഞ മട്ടിലാണ് അവയുടെ ഈശ്വരസങ്കല്പം. ഇതുനിമിത്തം ആ മതത്തിൻെറ അനുഗാമികളിൽത്തന്നെ പല അഭിപ്രായക്കാരുണ്ട്. ക്രിസ്ത്യാനികളിൽ ഒരുകൂട്ടർ ഈശ്വരൻ അരൂപിയാണെങ്കിലും ഈശ്വരനു് സരൂപനായ പുത്രനുണ്ടെന്നും പുത്രനെ പിതാവിൻെറ സ്ഥാനത്തു് സങ്കല്പിക്കാമെന്നും പുത്രൻെറ രൂപങ്ങൾ വച്ചു് ആരാധിക്കാമെന്നും പറയുന്നു. മറെറാരു കൂട്ടർ പുത്രൻ സരൂപനാണെങ്കിലും പുത്രനെ ഈശ്വരൻെറ സ്ഥാനത്തുവെച്ചാരാധിക്കാൻ പാടില്ലെന്നു് പറയുന്നു. അതുനിമിത്തം അനേകലക്ഷം ആളുകൾ അഗ്നിയിൽ ഹോമിക്കപ്പെട്ടിട്ടുണ്ട്; അനേകലക്ഷം പേക്ക് വളരെ യാതനകൾ അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. ക്രിസ്തുമതം പ്രചരിച്ചതു് ക്രിസ്തുവിൻെറ മഹിമകൊണ്ടാണെന്നു് നിങ്ങളോടു് ക്രിസ്ത്യാനികൾ പറയുമ്പോൾ, 'എൻസൈക്ലോപീഡിയാ ബ്രിട്ടാനിക്കാ' എന്ന സവ്വസമ്മതമായ ഇംഗ്ലീഷിലുള്ള കോശഗ്രന്ഥത്തിലെ 'ഇങ്ക്വിസിഷൻ' എന്ന വാക്കു് എടുത്തു് കാണിച്ചുകൊടുക്കണം. പത്തുപുറം നിറയെ അതിൽ എഴുതിയിരിക്കുന്നതെന്താണെന്നു് വായിക്കാൻ അവരോടു് പറയണം. ക്രിസ്തുമതത്തിൽ രണ്ടുവിധം ഈശ്വരസങ്കല്പത്തിനു് സ്ഥാനമുണ്ട്. സഗുണസാകാരം, സഗുണനിരാകാരം. അതായതു് ദയ, സ്നേഹം, ക്രോധം മുതലായ

ഗുണങ്ങളുള്ളവനും സരൂപനും ആയിട്ട് ഒരുവിധ സങ്കല്പം, മറെറാന്ന് ഈ ഗുണഗണങ്ങളെല്ലാം ഉണ്ടെങ്കിലും രൂപമില്ലാത്തവനായിട്ട്. ഇസ്ലാമിലും രണ്ടുവിധം ഈശ്വരസങ്കല്പമുണ്ട്. ഒന്ന് സഗുണനിരാകാരം; മറെറാന്ന് നിർഗ്ഗുണനിരാകാരം. മുസ്ലീമിങ്ങളിൽ ഒരു വകപ്പുകാർ ഗുണങ്ങളുള്ളവനും എന്നാൽ ആകൃതിയില്ലാത്തവനും ആയി ഈശ്വരനെ കരുതുന്നു. ഒന്ന്; ഗുണവും ആകൃതിയും ഇല്ലാത്തവനായി കരുതുന്നവർ മറെറാന്ന്. ഈ സങ്കല്പമുള്ളവർ വളരെകുറച്ചു പേർ മാത്രമേയുള്ളു.

ഈശ്വരനെപ്പററി മൂന്നു തരത്തിലേ സങ്കല്പിക്കാൻ സാധിക്കൂ. ഒന്ന് സഗുണസാകാരം, മറെറാന്ന് സഗുണനിരാകാരം, മൂന്നാമതൊന്നു നിർഗ്ഗുണനിരാകാരം, സേശ്വരമതങ്ങളെല്ലാം ഈ മൂന്നിൽ ഒരു തരത്തിലാണ് ഈശ്വരനെ സങ്കല്പിക്കുന്നത്. നാലാമതൊരു വിധത്തിൽ ഈശ്വരസങ്കല്പം സാദ്ധ്യമല്ല. ലോകം എത്ര പുരോഗമിച്ചാലും ഭൂമിക്കു ദിക്കുകൾ നാല്, അല്ലെങ്കിൽ ആറ് എന്നല്ലാതെ ഏഴാമതൊന്നുണ്ടാക്കാൻ സാദ്ധ്യമാണോ? നാലും മൂന്നും ചേർന്നാൽ ഏഴല്ലാതെ അഞ്ചോ, എട്ടോ മറെറാന്നോ ആക്കാൻ സാധിക്കുമോ? അതുപോലെതന്നെയാണ് ഈ കാര്യത്തിലും. ഈശ്വരനെ ഈവിധത്തിലല്ലാതെ നാലാമതൊരു വിധത്തിൽ സങ്കല്പിക്കാൻ സാധിക്കയില്ല. നിർഗ്ഗുണസാകാരം സാദ്ധ്യമല്ല.

മററു മതങ്ങളെല്ലാം ഇതിൽ ഒന്നോ രണ്ടോ ഭാവങ്ങളെ സ്വീകരിക്കുമ്പോൾ ഹിന്ദുമതം ഈ മൂന്നു ഭാവങ്ങളേയും സ്വീകരിക്കുന്നു. ഇവിടെ ഹിന്ദുമതമെന്ന് ഞാൻ പറയുന്നത് മുമ്പു പറഞ്ഞ സാംഖ്യാദികൾ ഉൾപ്പെടുത്തിയല്ല. അവയെ ഉൾപ്പെടുത്തിയാൽ നിരീശ്വരവും വരും. ഉപനിഷത്തുകളാൽ പ്രതിപാദിതവും സ്മൃതികൾ താങ്ങുന്നതും പുരാണേതിഹാസങ്ങളിൽകൂടി വ്യാപിച്ചുനില്ക്കുന്നതും ആയ അനാചാര—ദുരാചാര—രഹിതമായ വേദാന്തമതത്തെയാണ് ഞാൻ ഹിന്ദുമതമെന്നു വിവക്ഷിച്ചിട്ടുള്ളത്. ഈ മതമാണ് ഭഗവാൻ ശ്രീകൃഷ്ണനും ശ്രീരാമചന്ദ്രനും വ്യാസ വസിഷ്ഠാദിമഹർഷിമാരും ശ്രീശങ്കരാദ്യാചാര്യന്മാരും ആദരിച്ചനുഷ്ഠിച്ചിട്ടുള്ളത്. ഇതിൽ ഈ മൂന്ന് സങ്കല്പങ്ങൾക്കും സ്ഥാനമുണ്ട്. അതുകൊണ്ടാണ് വേദാന്തമതം അഥവാ പരിശുദ്ധഹിന്ദുമതം മാത്രമേ സാർവ്വജനീനവും മതകലഹം ശമിപ്പിക്കുന്നതിനു പര്യാപ്തവും ആകുന്നുള്ളുവെന്നു ഞങ്ങൾ പറയുന്നത്. മതത്തിൻെറ പേരിലുള്ള കലഹം ശമിപ്പിക്കാതെ രാഷ്ട്രീയ പുരോഗതിപോലും സാദ്ധ്യമല്ല. വിശേഷിച്ചും ഭാരതഖണ്ഡത്തിൽ ഇതിൽ രണ്ടിലൊരു വഴിയേ ഉള്ളു.—ഒന്നുകിൽ മതമേ വേണ്ടെന്നു വെയ്ക്കണം. അല്ലെങ്കിൽ എല്ലാവിധ ഈശ്വരഭാവനകൾക്കും സ്ഥാ

നം കൊടുക്കുന്ന ഒരു മതം അംഗീകരിക്കപ്പെടണം. മതം വേണ്ടെന്നു വയ്ക്കുതിന് മനുഷ്യൻ ബുദ്ധിമാനായിരിക്കുന്ന കാലത്തോളം സാദ്ധ്യമല്ല. മതം മനുഷ്യരിൽ ചിലരുടെ അത്യാവശ്യമാണ്. ''ഈ ശരീരം നശിച്ചാൽ പിന്നെ എന്തെങ്കിലുമുണ്ടോ? മാംസചക്ഷുസ്സുകൾക്ക് ഗോചരമായിരിക്കുന്ന ഈ പ്രപഞ്ചത്തിനപ്പുറം അദൃശ്യമായി വല്ലതും ഉണ്ടോ? എന്നുള്ള ജിജ്ഞാസ ആക്കും പാടില്ല എന്നാക്കാൻ ഒരു നിയമത്തിനും സാദ്ധ്യമല്ലല്ലോ.

അത്രയുമല്ല, മനുഷ്യന്റെ എല്ലാ കർമ്മങ്ങളുടേയും പരമോദ്ദേശ്യമെന്ത്? സുഖം, ആത്യന്തികവും അനവഛിന്നവും അനശ്വരവുമായ സുഖം. ആ സുഖം ബാഹ്യപദാർത്ഥങ്ങളെക്കൊണ്ട് കിട്ടുകയില്ലെന്ന് ചിലർ കാണുന്നു. അവക്കു മതം വേണം. അതു പാടില്ലെന്നു ശാസിക്കാൻ സാധിക്കുമോ? അതുകൊണ്ടു മതത്തെ ലോകത്തുനിന്നു ധ്വംസിക്കാൻ സാദ്ധ്യമല്ല. താല്ക്കാലികമായി ചിലപ്പോൾ സാധിച്ചേക്കാം. റഷ്യ ആ വിദ്യ പരീക്ഷിച്ചുനോക്കി. സാധിച്ചില്ല. സാധിക്കുകയും ഇല്ല. അവിടേയും മതം തലപൊക്കിക്കൊണ്ടുതന്നെ വരുന്നു. രാഷ്ട്രീയനിയമങ്ങളാകുന്ന ചങ്ങലകൾകൊണ്ട് പിടിച്ചമർത്താൻ ശ്രമിച്ചാൽ ഫലിക്കയില്ല; സാദ്ധ്യമല്ല. മനുഷ്യൻ മനുഷ്യനായി, ചിന്തകനായി, സത്യാന്വേഷിയായിരിക്കുന്ന കാലത്തോളം സാദ്ധ്യമല്ല. അതുകൊണ്ടു മറേറ വഴിയേ ഉള്ളു. എല്ലാവിധ ഈശ്വരസങ്കല്പങ്ങളേയും ആദരിക്കുന്ന മതം സ്വീകരിക്കമാത്രം.

ഹിന്ദുധർമ്മത്തിന്റെ ഈ മൂന്നു സങ്കല്പങ്ങൾക്കനുസരിച്ച് മൂന്നു സമ്പ്രദായങ്ങൾ ഉണ്ട്. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നിവയാണ് അവ. ഈശ്വരനെ പ്രപഞ്ചത്തിനു വെളിയിലിരിക്കുന്ന സൃഷ്ടിസ്ഥിതിസംഹാരകർത്താവായിമാത്രം വിചാരിക്കുന്നതു് ദ്വൈതം. സഗുണത്വവും, സാകാരത്വവും, ദ്വൈതസങ്കല്പത്തിൽനിന്ന് വേർതിരിക്കാവുന്നതല്ല. സഗുണനിരാകാരസങ്കല്പവും വിശിഷ്ടാദ്വൈതവും തമ്മിലാണ് പൊരുത്തം. ഈശ്വരന്റെ ഒരംശം ജഗത്തായും ജീവനായും സ്ഥിതിചെയ്യുന്നു എന്നു പറയുമ്പോൾ അദ്ദേഹത്തിന് ഒരു പ്രത്യേക ആകാരം ഉണ്ടെന്നു പറയാവുന്നതല്ലല്ലൊ. ദ്വൈതമാണ് സാധാരണ പുരാണങ്ങളിൽ പ്രകടമായി കാണുന്നതു്. നിർഗ്ഗുണനിരാകാരസങ്കല്പമാണ് അദ്വൈതത്തിനുള്ളതു്. നിരാകാരമായതു ദേശകാലനിമിത്തങ്ങളാൽ പരിമിതമല്ല. അതു നിത്യവും നിർഗ്ഗുണവുമാണ്. ഗുണങ്ങളുണ്ടെങ്കിൽ വികാരങ്ങളുമുണ്ട്. വികാരങ്ങളുണ്ടെങ്കിൽ നാശവുമുണ്ട്. അതിനാൽ അദ്വൈതി ഈ കാണുന്ന പ്രപഞ്ചത്തിന്റെ മൂലകാരണം നിർഗ്ഗുണവും, നിരാകാരവും, നിത്യവും ആയ ഒരേ വസ്തുവാണെന്നും അതു് ജഗത്തായി പ്ര

തിഭാസിക്കയാണെന്നും പറയുന്നു. ഇവയിൽ പാമരജനങ്ങൾക്കു സുഗ്രാഹ്യമായതു ദ്വൈതം. കുറച്ചുകൂടി ഉയർന്നവർക്കു വിശിഷ്ടാദ്വൈതം. വളരെ ഉയർന്ന നിലയിലുള്ളവർക്ക് അദ്വൈതം. അദ്വൈതമാണ് യുക്തിക്ക് ഏററവും യോജിച്ചതു്. ഇന്നു് സയൻസിൻെറ വെളിച്ചത്തിൽ അദ്വൈതം കൂടുതൽ കൂടുതൽ ശരിയെന്നു തെളിഞ്ഞുവരുന്നു. എങ്കിലും അതു് അനുഭവത്തിൽ വരുത്താൻ വളരെ പ്രയാസം. അതുകൊണ്ടു് ജീവിതം ദ്വൈതിയായിട്ടാരംഭിക്കേണ്ടിയിരിക്കുന്നു. ആദ്ധ്യാത്മികമായി ഉയരുമ്പോഴ് വിശിഷ്ടാദ്വൈതവും അദ്വൈതവും അനുഭവത്തിൽ വരുന്നു.

ദ്വൈത—വിശിഷ്ടാദ്വൈത—അദ്വൈതങ്ങൾ പരസ്പരവിരുദ്ധങ്ങളായി തോന്നാമെങ്കിലും അവ മൂന്നു നിലയിലുള്ള അനുഭവങ്ങളാണ്. ഈശ്വരനെ ഈ മൂന്നു നിലയിലും സിദ്ധന്മാർ അനുഭവിക്കുന്നു. മൂന്നു് നിലയിലും അനുഭവിച്ചവർ മൂന്നും സത്യമെന്നു് പറയുന്നു. ഈശ്വരനുണ്ടെന്നുള്ളതിനു് തെളിവു് അനുഭവമാണു്. വൈദികകാലം മുതൽ ഈശ്വരനെ അനുഭവപ്പെടുത്തിയ മഹാത്മാക്കൾ ഹിന്ദുധർമ്മത്തിലുണ്ടു്. ഈശ്വരനുണ്ടെന്നു് യുക്തികൊണ്ടും തെളിയിക്കാവുന്നതാണു്. നിരീശ്വരവാദികളായ ബൗദ്ധന്മാരുടെ വാദങ്ങളെ യുക്തികൊണ്ടുതന്നെ ഖണ്ഡിച്ചു് അനേകം ഗ്രന്ഥങ്ങൾ എഴുതപ്പെട്ടിട്ടുണ്ടു്. എങ്കിലും യുക്തിക്കു് കാലില്ല. അതു് എന്തും തെളിയിക്കാൻ ബുദ്ധിമാൻെറ കയ്യിൽ ആയുധമാകും. കോടതികളിൽ നാം കാണുന്നില്ലേ? അതുകൊണ്ടു് ഭാരതീയാചാര്യന്മാർ അനുഭവത്തിൽ മുറുകെപ്പിടിച്ചു. അനുഭവം മൂന്നുതരത്തിലും ഉണ്ടാകാമെന്നുള്ളതുകൊണ്ടാണു് അവർ മൂന്നു മതം അംഗീകരിച്ചതു്. എന്നാൽ ചിലർ വെറും ദ്വൈതികളും മററു ചിലർ വിശിഷ്ടാദ്വൈതികളും മാത്രമായിട്ടില്ലെന്നില്ല. അതിനു് കാരണം അവർ ദ്വൈതത്തിൻേറയൊ വിശിഷ്ടാദ്വൈതത്തിൻേറയോ പിടിയിലെത്തിയപ്പോൾ അതിലെ അനുഭവംകൊണ്ടു് തൃപ്തിപ്പെട്ടുവെന്നുള്ളതാണു്. പിന്നീടു മേല്പോട്ടു് പോയില്ല. ദ്വൈതാനുഭൂതിയെന്നൊന്നുണ്ടെന്നു് അവർ പറഞ്ഞതു് ശരി; അല്ലെങ്കിൽ വിശിഷ്ടാദ്വൈതാനുഭൂതിയെന്നൊന്നുണ്ടെന്നു് അവർ പറഞ്ഞതും ശരി; അദ്വൈതാനുഭൂതിയെന്നൊന്നില്ലെന്നു് പറഞ്ഞതു് മാത്രം തെററു്. അതിനു് അവർ അദ്വൈതം അനുഭവിച്ചില്ലെന്നു മാത്രമേ അർത്ഥമുള്ളു. ഭഗവാൻ ശ്രീശങ്കരൻ ഈ മൂന്നും അനുഭവിച്ചു. അതിനാൽ ഈ മൂന്നിനേയും തൻെറ ഗ്രന്ഥങ്ങളിൽ സ്പർശിച്ചു. ഈ കാലത്തു് ധർമ്മതത്വങ്ങൾ വെളിപ്പെടുത്താൻ ആവിർഭവിച്ച ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ഇവ മൂന്നും അനുഭവിച്ചു; അതിനാൽ മൂന്നിനേയുംപററി പ്രതിപാദിച്ചു. അദ്ദേഹത്തിൻെറ ശിഷ്യനായ ശ്രീവിവേകാനന്ദസ്വാമികൾ

ഈ മൂന്നിനേയും അനുഭവിച്ചു; മൂന്നിനെപ്പററിയും പ്രസ്താവിച്ചു. മൂന്നിൽവെച്ച് ഒടുവിൽ ഉണ്ടാകുന്ന അനുഭവം അദ്വൈതമാണെന്നും പ്രഖ്യാപിച്ചു.

ഈ മൂന്നു് മതങ്ങളിൽ സാധകൻെറ യോഗ്യതയനുസരിച്ചു് ഏതിനേയും അവലംബിച്ചു് അനുഷ്ഠാനങ്ങൾ ചെയ്തു് ലക്ഷ്യമായ ഈശ്വരാനുഭൂതിയും തൽഫലമായ നിത്യാനന്ദവും അനുഭവപ്പെടുത്താവുന്നതാണു്. എന്നാൽ അദ്വൈതം യുക്തികൊണ്ടു് മനസ്സിലാക്കാമെങ്കിലും അനുഭവത്തിൽ വരുത്താൻ ആരംഭദശയിൽ, പൂർവ്വജന്മങ്ങളിൽ സാധനചെയ്തു ചിത്തശുദ്ധിവന്നവക്കൊഴിച്ചു് സാധാരണ മനുഷ്യക്കു് സാദ്ധ്യമല്ല. ഞാനും നിങ്ങളും ഒന്നാണെന്നും; എൻെറ മുമ്പിൽ കാണുന്ന മേശയും കസാലയും നിങ്ങളും ഒന്നാണെന്നും നിങ്ങൾക്കു് തോന്നുന്നുണ്ടോ? പ്രഥമതഃ കേട്ടാൽ അസംബന്ധമാണെന്നുംകൂടി തോന്നുന്നില്ലേ? അതുപോലെ നാം പ്രതിനിമിഷം കണ്ടുകൊണ്ടിരിക്കുന്ന ഈ ജഗത്തു് മിഥ്യയാണെന്നു് പറഞ്ഞാലോ? മിഥ്യയാണെന്നു് ഭാവനചെയ്യാൻ സാധിക്കുമോ? ഭാവന ചെയ്യാൻ ഇഷ്ടംതന്നെ തോന്നുമോ? ഭാര്യയും കുട്ടികളും, വീടും മിഥ്യയാണെന്നു പറഞ്ഞാൽ ഗൃഹസ്ഥന്മാർ തല്ലുകയില്ലേ? എങ്കിലും യുക്തികൊണ്ടു നോക്കിയാൽ അവ സത്യമാണോ? പ്രതിനിമിഷം രൂപാന്തരം പ്രാപിച്ചുകൊണ്ടിരിക്കുന്നവയല്ലെ? ഇവയിൽ ഏതാണു് സത്യം? നാമരൂപങ്ങൾക്കു് സത്യതയുണ്ടോ? നാമരൂപങ്ങൾ എടുത്തുകളഞ്ഞാൽ വീടു് വീടും ഭാര്യ ഭാര്യയുമാണോ? അദ്വൈതമാണു് സത്യമെന്നു് തെളിയിക്കാൻ അനവധി യുക്തികളുണ്ടു്. 'ചിൽസുഖി', 'ഖണ്ഡനഖണ്ഡഖാദ്യം', 'അദ്വൈതസിദ്ധി' മുതലായ പ്രാചീന ഗ്രന്ഥങ്ങളും ശ്രീവിവേകാനന്ദസ്വാമികളുടെ ജ്ഞാനയോഗവും അതിനുള്ള തെളിവുകൾ അനിഷേദ്ധ്യമാംവണ്ണം തരുന്നുണ്ടു്. അവയിലെ യുക്തികളെ ഖണ്ഡിക്കാൻ ആക്കും സാദ്ധ്യമല്ല. എങ്കിലും നാം ദ്വൈതികളാണു്. നമുക്കു് ശരീരമുള്ളിടത്തോളം കാലം, ശരീരഭാവനയുള്ളിടത്തോളംകാലം, ദ്വൈതത്തിനു് പുറത്തുചാടാൻ നമുക്കു് സാധിക്കയില്ല. വാസ്തവമായ ആനന്ദം—നിത്യാനന്ദം—ദ്വൈതത്തിൽ ഉണ്ടാവുകയുമില്ല. ജീവിതത്തിൽ ഒരിക്കൽ അദ്വൈതം അനുഭവിച്ചവനു് പിന്നെ ദുഃഖവുമുണ്ടാകയില്ല.

''വിജ്ഞാത ബ്രഹ്മതത്വസ്യ യഥാപൂർവ്വം ന സംസൃതി
അസ്തിചേന്ന സ വിജ്ഞാതബ്രഹ്മഭാവോ ബഹിർമ്മുഖഃ''

എന്നു ശ്രീശങ്കരൻ പറയുന്നു.

ദ്വൈതഭാവത്തിലോ, വിശിഷ്ടാദ്വൈതഭാവത്തിലോ, അദ്വൈതഭാവത്തിലോ, ഏതെങ്കിലും ഭാവത്തിൽ ഈശ്വരനെ അനുഭവ

പ്പെടുത്താനുള്ള മാർഗ്ഗമെന്തു്? യോഗം—ഈശ്വരനെ മനസ്സിൽ യോജിപ്പിക്കുക. ഏതിൻേറയും അനുഭവം ഉണ്ടാകണമെങ്കിൽ അതിലേയ്ക്കു് ആദ്യം മനസ്സുവയ്ക്കുക (യോജിപ്പിക്കുക) യാണല്ലോ വേണ്ടതു്. ലോകത്തു് വളരെയാളുകൾ ഈശ്വരനുണ്ടെന്നു പറയുന്നെങ്കിലും ഈശ്വരനിലേയ്ക്കു് മനസ്സുവയ്ക്കുന്നവർ വളരെ ചുരുങ്ങും. അതുകൊണ്ടാണു് അവൎക്കു ഈശ്വരാനുഭൂതിയുണ്ടാകാത്തതു്. ഈശ്വരൻ ഇല്ലാഞ്ഞിട്ടല്ല. ഒരു സാധനം മുമ്പിൽ ഇരുന്നാലും അതു കാണാൻ മനസ്സു് അതിൽ വെച്ചെങ്കിലേ സാധിക്കൂ? വളരെപ്പേർ മനസ്സു വയ്ക്കുന്നില്ലേ എന്നു ചോദിച്ചേക്കാം. വെയ്ക്കുന്നുവെന്നു പറഞ്ഞാൽമാത്രം പോരാ. മനസ്സു ശരിയായി വെയ്ക്കണം. അതായതു് ഏകാഗ്രമാക്കി വെയ്ക്കണം. മനസ്സിൻെറ മററു പ്രവൃത്തികളെ അടക്കി അതിൽ വെയ്ക്കണം. എന്നാലേ വസ്തുസ്വരൂപം ശരിയായി തെളിഞ്ഞുകാണുകയുള്ളു. അതുകൊണ്ടാണു് യോഗം എന്ന വാക്കിനു് ചിത്തവൃത്തിനിരോധം എന്നും സമാധി എന്നും അൎത്ഥം വന്നതു്.

വെള്ളത്തിൻെറ മീതെ പൊങ്ങിക്കിടക്കുന്നതും ഉണ്ണാതിരിക്കുന്നതും അധികം ഉണ്ണുന്നതും ഒന്നുമല്ല അദ്ധ്യാത്മശാസ്ത്രത്തിലെ യോഗം ''യോഗശ്ചിത്തവൃത്തി നിരോധഃ'' എന്നാണു് യോഗവിദ്യാപരമാചാര്യനായ പതഞ്ജലി മഹൎഷി പറയുന്നതു്. നാനാവിഷയങ്ങളിൽ വിക്ഷിപ്തമായി ഭ്രാന്തുപിടിച്ചു് അലഞ്ഞുതിരിയുന്ന മനസ്സിനെ ഈശ്വരങ്കൽ ഏകാഗ്രമാക്കണം, അതാണു് വേണ്ടതു്.

ഏകാഗ്രതയുടെ മൂന്നുപടികൾക്കാണു് ധാരണ, ധ്യാനം, സമാധി എന്നു പറയുന്നതു്. ഇതാണു് യോഗത്തിലെ പ്രധാനാംശം.

''ദേശബന്ധശ്ചിത്തസ്യ ധാരണാ—
തത്ര പ്രത്യയൈകതാനതാ ധ്യാനം''

(മനസ്സിനെ ഒരു വസ്തുവിൽ ബന്ധിപ്പിക്കുന്നതിനു് ധാരണ എന്നും ആ വസ്തുവിൽ തുടൎച്ചയായിട്ടു് മനസ്സിനെ നിറുത്തുന്നതു് ധ്യാനം എന്നും പറയുന്നു).

ഈശ്വരങ്കൽ മനസ്സിനെ ഏകാഗ്രമാക്കാൻ ആദ്യം ധാരണ ചെയ്യണം. എന്നാൽ, കണ്ടിട്ടും കേട്ടിട്ടും അനുഭവിച്ചിട്ടും ഇല്ലാത്ത വസ്തുവിൽ എങ്ങനെ ധാരണ ചെയ്യാൻ കഴിയും? നാമരൂപരഹിതമായ വസ്തുവിൽ എങ്ങനെ ധാരണ ചെയ്യാൻ കഴിയും? അതിനാൽ അദ്വൈതപ്രകാരമുള്ള ധ്യാനം എളുപ്പം സാദ്ധ്യമല്ല. വിശിഷ്ടാദ്വൈതപ്രകാരം എല്ലാം ഈശ്വരൻെറ അംശമാണു്. ഈ വിചാരവും മനസ്സിൽ ആരംഭദശയിൽ ഉറപ്പിക്കാൻ സാധിക്കയില്ല. വെളിയിൽകാണുന്ന വൃക്ഷവും, പക്ഷിയും, ലതയും, എലിയും, പൂച്ചയും, അമേദ്ധ്യവും, പായസവും, കടുവായും, പുലിയും, ആനയും, ഭാൎയ്യയും, കുട്ടികളും എല്ലാം

ഈശ്വരനെന്ന ബുദ്ധിയിൽ ഉറപ്പിക്കാൻ ആദ്യം സാദ്ധ്യമാണോ? അതു സാധിക്കണമെങ്കിൽ മനോബലം വേണം. മനോബലം സമ്പാദിക്കാൻ ദ്വൈതഭാവത്തിലുള്ള സാധന വേണം. ഈശ്വരബുദ്ധിയെ എളുപ്പത്തിൽ ഉദിപ്പിക്കുന്ന ഏതെങ്കിലും വസ്തുവിൽ മനസ്സു നിറുത്തി ശീലിക്കണം. ഈ തത്വം ഹിന്ദുമതപ്രമാണങ്ങളിൽ ഏററവും പ്രാധാന്യമുള്ള ഗീതയിൽ ഇപ്രകാരം പറയുന്നു.

''ക്ലേശോഽധികതരസ്തേഷാം അവ്യക്താസക്തചേതസാം
അവ്യക്താ ഹി ഗതിർദ്ദുഃഖം ദേഹവദ്ഭിരവാപ്യതേ''

സ്വസ്വരൂപേണ ഈശ്വരൻ അചിന്ത്യനും അപ്രമേയനും ആണ്. ആയതുകൊണ്ടാണ് ഹിന്ദുക്കൾ സഗുണസാകാരോപാസന ചെയ്യുന്നതു്. സഗുണസാകാരഭാവത്തിലുള്ള ഉപാസനയാണ് വിഗ്രഹാരാധന.

''മദ്ഭക്താനാം ഹിതാർത്ഥായ പ്രാദുർഭാവഃ കൃതോ മയാ
പ്രാദുർഭാവകൃതാ കാചിദർച്ചനീയാ യുധിഷ്ഠിര!''

എന്നു മഹാഭാരതത്തിൽ ഭഗവാൻ പറയുന്നു. പ്രാദുർഭാവങ്ങൾ ഭഗവാൻ തന്നെ ഭക്താനുഗ്രഹത്തിനായിട്ടു് ചെയ്തിട്ടുള്ളവയാണ്.

വിഗ്രഹങ്ങൾ രണ്ടുതരമുണ്ട്. താത്വികവിഗ്രഹങ്ങളും, അവതാരവിഗ്രഹങ്ങളും. ശിവൻ, വിഷ്ണു, സുബ്രഹ്മണ്യൻ, ശാസ്താവ്, ഗണപതി മുതലായവരെല്ലാം ചരിത്രപുരുഷന്മാരല്ല. അതായതു് നമ്മെപ്പോലെ മാതാവിൽനിന്നുണ്ടായ മലമൂത്രപാത്രമായ ശരീരത്തോടു കൂടി സഞ്ചരിച്ചു് ക്ഷുൽപിപാസാദികളുള്ളവരായി ജീവിച്ച വ്യക്തികളല്ല. ശിവൻ, വിഷ്ണു മുതലായവരെല്ലാം തത്വസ്വരൂപികളാണ്. ശിവതത്വം, വിഷ്ണുതത്വം മുതലായവയെപ്പററി പ്രാചീനഗ്രന്ഥങ്ങളിൽ അവിടവിടെയായി പ്രസ്താവിച്ചിട്ടുണ്ട്. ഉദാഹരണത്തിനു് ശിവന്റെ അപസ്മാരം അജ്ഞാനവും, കാള ധർമ്മവും ആണ്. ഇതുപോലെ പാമ്പ്, ഗംഗ മുതലായവയെല്ലാം ചില തത്വങ്ങളാണ്. അക്ഷരാർത്ഥത്തിൽ വിശ്വസിച്ചിട്ടാണ് ''ശിവന്റെ കാളയെ പ്രസവിച്ചതാരു്? ആ കാളയുടെ അമ്മയെ പ്രസവിച്ചതാരു്? ആ കാളയുണ്ടാകുന്നതിനുമുമ്പ് ശിവനു് വാഹനമുണ്ടായിരുന്നോ? ഉണ്ടെങ്കിൽ അതു് എന്തായിരുന്നു? വിഷ്ണുവിന്റെ മോഹിനിരൂപം കണ്ടു കാമപീഡിതനായോടിയ ശിവനെ ഭജിച്ചാൽ മോക്ഷം എങ്ങനെ? എന്നെല്ലാമുള്ള ചോദ്യങ്ങൾ ഉണ്ടാകുന്നതു്. വാസ്തവത്തിൽ ശിവനും വിഷ്ണുവും ഒന്നാണ്; ഒരേ തത്വത്തിന്റെ രണ്ടു ഭാഗങ്ങളാണ്. ഇതിനെപ്പററി പഠിക്കേണ്ടതാണ്. ഭാഗ്യദോഷത്താൽ ഹിന്ദുക്കൾ പഠിക്കാൻ വളരെ കാര്യങ്ങളുള്ള ഹിന്ദുമതം പഠിക്കുന്നില്ല. അന്യമതസ്ഥന്മാർ വളരെക്കുറച്ചുമാത്രം പഠിക്കാൻ കാര്യങ്ങളുള്ള അവരുടെ

മതങ്ങൾ പഠിക്കുന്നു. ഹിന്ദുക്കൾ ഇന്നു് അന്ധവിശ്വാസത്തിന്റേയും അനാചാരത്തിന്റേയും നാസ്തികത്വത്തിന്റേയും അടിമകളായിത്തീന്നിരിക്കുന്നു. അതിനാൽ ഹിന്ദുമതതത്വങ്ങൾ പഠിക്കുന്നതിലേയ്ക്കു് ഞാൻ നിങ്ങളുടെ ശ്രദ്ധയെ ക്ഷണിക്കുന്നു.

താത്വികവിഗ്രഹങ്ങൾക്കു പുറമേ അവതാരപുരുഷന്മാരുടെ വിഗ്രഹങ്ങളുണ്ടു്. ശ്രീകൃഷ്ണൻ, ശ്രീരാമൻ മുതലായവർ അവതാരപുരുഷന്മാരാണു്. അവർ നമ്മെപ്പോലെ ജീവിച്ചവരാണു്. എങ്കിലും, അവരും നമ്മളും തമ്മിൽ വളരെ വ്യത്യാസമുണ്ടു്. അവരിൽ സർവ്വജ്ഞത്വാദി ഈശ്വരധർമ്മങ്ങളുടെ പ്രഭാവമുണ്ടു്. അവർ ബ്രഹ്മഭൂതന്മാരാണു്. ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായവർ വിശ്വരൂപം പ്രകടിപ്പിച്ച കഥ നിങ്ങൾക്കറിയാമല്ലോ. ചരിത്രകാലത്തു് ശ്രീചൈതന്യദേവനും ശ്രീരാമകൃഷ്ണദേവനും ഇതുതന്നെ ചെയ്തതായി നാം കാണുന്നു.

ഈ രണ്ടുതരം വിഗ്രഹങ്ങളിൽ ഏതിൽ ഉപാസിച്ചാലും ഈശ്വരദശ്നം ഉണ്ടാകുന്നു. ഉപാസനയ്ക്കു് പല അംശങ്ങളുണ്ടു്. എങ്കിലും അവയിൽ പ്രധാനം ധാരണാധ്യാനസമാധികളാണു്. മൂന്നിനേയും കൂടി ചുരുക്കത്തിൽ ധ്യാനമെന്നും പറയാറുണ്ടു്. എന്നാൽ എപ്പോഴും ധ്യാനിക്കാൻ സാധിക്കുകയില്ല. ധ്യാനത്തിനുവേണ്ടിയാണു് മററു് ഉപകരണങ്ങൾ. പൂജ, ജപം, നൃത്തഗീതാദികൾ ഇതെല്ലാം ധ്യാനത്തിനുവേണ്ടിയൊ ധ്യാനത്തിന്റെ അംശങ്ങളായൊ, ധ്യാനിക്കാൻ ശക്തിയില്ലാത്തവക്കോ വേണ്ടി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവയാണു്. എന്നാൽ ധ്യാനസമാധികളിൽ ഉൽകൃഷ്ടനിലയിലെത്തിയവരും ചിലപ്പോൾ ഇവയിൽ രസിക്കാറുണ്ടു്. വലിയ പാഠപുസ്തകങ്ങളെല്ലാം പഠിച്ചവരും ചിലപ്പോൾ താഴ്ന്ന ക്ലാസ്സുകളിലെ പുസ്തകങ്ങൾ വായിച്ചു രസിക്കാറില്ലേ? അതു് തെററാണോ?

സഗുണസാകാരഭാവത്തിൽ ഉപാസനചെയ്യുന്നവക്കു് ഈശ്വരൻ ആദ്യം ഇഷ്ടദേവതാരൂപത്തിൽ പ്രത്യക്ഷപ്പെടുന്നു. വില്വമംഗലം, മേല്പത്തൂർ, കുറൂരമ്മ മുതലായവരുടെ കഥ നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ചിലർ അതുകൊണ്ടു് തൃപ്തിപ്പെടുന്നു. സദ്യയിൽ ഒന്നോ രണ്ടോ കറികൊണ്ടു് ചിലർ തൃപ്തിപ്പെടുന്നതുപോലെ. മററുചിലർ അതുകൊണ്ടു് തൃപ്തിപ്പെടുന്നില്ല. പിന്നെയും സാധന ചെയ്യുന്നതുകൊണ്ടു് അവക്കു് വിശിഷ്ടാദ്വൈതവും അദ്വൈതാനുഭവവും ലഭിക്കുന്നു. ഈ എല്ലാ അനുഭവങ്ങളും സത്യമാണു്. ''ഒന്നേ ശരിയുള്ളൂ, മറേറതെല്ലാം തെററു്'' എന്നു് പറയുന്നതാണു് തെററു്. അവതാരപുരുഷവിഗ്രഹങ്ങളിലോ, താത്വികവിഗ്രഹങ്ങളിലോ ഇഷ്ടമുള്ളതിനെ ഇഷ്ടമൂത്തിയായി സ്വീകരിക്കാം. നിഷ്കാമമായി ഉപാസിച്ചാൽ ഫലം ഒന്നുതന്നെയാണു്. കാളിയായും കൃഷ്ണനായും രാമ

നായും ഈശ്വരനെ ഉപാസിച്ച് ശ്രീരാമകൃഷ്ണദേവൻ പ്രത്യക്ഷപ്പെടുത്തി. ഒടുവിൽ അദ്ദേഹം വിശിഷ്ടാദ്വൈതാനുഭവവും അദ്വൈതാനുഭവവും സമ്പാദിച്ചു. അദ്ദേഹം വിഗ്രഹാരാധകനായിട്ടാണ് ജീവിതം ആരംഭിച്ചതു്. വിഗ്രഹാരാധനയിൽക്കൂടി എല്ലാ അനുഭൂതിയും സമ്പാദിച്ചു.

വിഗ്രഹാരാധന തത്വമറിഞ്ഞു് ചെയ്താൽ ഈശ്വരാനുഭൂതി ഇവിടെ, ഈ ലോകത്തു്, ഈ ശരീരത്തിലിരിക്കുമ്പോൾ തന്നെ നമുക്കു ലഭിക്കും. വിഗ്രഹാരാധന ശാസ്ത്രീയമായി നോക്കിയാൽ രാജയോഗാഭ്യാസവുമാണ്. അതിൽ യോഗശാസ്ത്രത്തിലെ എല്ലാ അനുഷ്ഠാനങ്ങളും അടങ്ങിയിട്ടുണ്ടു്. എന്താണ് ജല ഗന്ധ പുഷ്പ ധൂപ ദിപങ്ങൾ? അവ പഞ്ചഭൂതപ്രതീകങ്ങളാണ്. ശരീരത്തിലെ പഞ്ചഭൂതാംശങ്ങളെ ഭഗവാനു് സമർപ്പിക്കുന്നുവെന്നാണ് അച്ഛനയുടെഅത്ഥം. അനന്തരം ജീവബ്രഹ്മൈക്യം അനുസന്ധാനം ചെയ്യുന്നു.

എന്നാൽ ഭാഗ്യദോഷത്താൽ പൂജകന്മാരും ക്ഷേത്രവാസികളും ഇതറിയുന്നില്ല. 'തിമില' എന്താണ് നമ്മെ പഠിപ്പിക്കുന്നതു്? 'തത്വം'—'അതു് നീ' അതായതു് 'നീ ബ്രഹ്മം' എന്നു്. ശംഖ് എന്താണ് മുഴക്കുന്നതു്? പ്രണവദ്ധ്വനി; ഇതാരറിയുന്നു? പഞ്ചവാദ്യം മുഴങ്ങുമ്പോൾ ദേവൻ പുറത്തുവരുന്നു; പ്രത്യക്ഷനാകുന്നു. മഹാവാക്യങ്ങൾ നാലും പ്രണവവും ചേൎന്നു് മുഴങ്ങുമ്പോൾ—അവയുടെ ധ്വനി ഹൃദയത്തിൽ പ്രവേശിക്കുമ്പോൾ, പരചൈതന്യം പ്രത്യക്ഷപ്പെടുന്നു. ഈ തത്വങ്ങൾ അറിയാത്തതുകൊണ്ടാണ് വിഗ്രഹാരാധനക്കു് ഫലം കാണാത്തതു്.

പൂജക്കാൎക്ക ദേവതാതത്വജ്ഞാനമില്ല; മന്ത്രാത്ഥജ്ഞാനമില്ല; ചിത്തൈകാഗ്ര്യമില്ല; ശ്രദ്ധാഭക്തികളില്ല, അവർ പൂജിക്കുന്നതു വയററുപിഴപ്പിനുമാത്രം. അവൎക്കു് സ്വഭാവശുദ്ധിപോലും ഇല്ല.

''എമ്പ്രാനല്പം കട്ടുഭുജിച്ചാൽ അമ്പലവാസികളൊക്കെ കക്കും''

എന്നു പറഞ്ഞതു് ക്ഷേത്രോപവാസികളെ എല്ലാവരെ സംബന്ധിച്ചും ശരിയാണ്. അതുകൊണ്ടാണ് പൂജകന്മാൎക്കും പരിചാരകന്മാൎക്കും ഫലം കിട്ടാത്തതു്. ക്ഷേത്രത്തിൽ ചൈതന്യമില്ലാത്തതും. ശ്രദ്ധയും ഭക്തിയുമാണ് പൂജയിൽ മുഖ്യം.

''ശ്രദ്ധാഭക്തി പവിത്രിതോപഹരണൈഃ സ്വാരംഭഭൂതാത്മകൈ''

എന്നു തന്ത്രസമുച്ചയത്തിൽ തെളിവു പറഞ്ഞിരിക്കുന്നു. വെടിക്കെട്ടും ആനയും അല്ല ഭഗവാനു് ആവശ്യം ഭക്തിയും ശ്രദ്ധയും ആണ്. ഇവയില്ലെങ്കിൽ മറെറല്ലാം മിഥ്യ.

''സർവ്വാണ്യേതാനി വൈ മിഥ്യാ യദി ഭാവോ ന നിർമ്മലഃ''

ശ്രദ്ധയും ഭക്തിയും ഉണ്ടെങ്കിൽ പണം തനിയേ വരും. കുചേലനെ കോടീശ്വരനാക്കിയവനും, പാഞ്ചാലിക്കു വസ്ത്രം കൊടുത്തു രക്ഷിച്ചവനും, പതിനായിരം ശിഷ്യന്മാരോടുകൂടി ശപിക്കാനെത്തിയ ദുർവ്വാസാവിനേയും ശിഷ്യന്മാരേയും ചീരയിലകൊണ്ടു വയറുനിറച്ചവനും ആയ ഭഗവാൻ നമുക്കു്, അദ്ദേഹത്തെ ഭജിച്ചാൽ, ആഹാരം തരികയില്ലെന്നൊ? ഇതെല്ലാം കെട്ടുകഥയെന്നൊ നിങ്ങൾ വിചാരിക്കുന്നതു്? കെട്ടുകഥയെങ്കിൽ എടുത്തുകളയണം ഇതു പ്രചരിക്കാൻ സമ്മതിക്കരുതു് അല്ലെങ്കിൽ വിശ്വാസമുണ്ടെങ്കിൽ, അതനുസരിച്ചു പ്രവർത്തിക്കണം.

'അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം''

എന്നു ഗീത പറയുന്നു.

''വഹാമി'' എന്നുതന്നെ. 'വഹാമി' എന്നതു് 'ദദാമി' എന്നാക്കിത്തരുവാൻ ഒരാൾ ആഗ്രഹിച്ചുവെന്നും ഭഗവാൻ അയാളെ അതു ശരിയല്ലെന്നു മനസ്സിലാക്കിയെന്നും കഥയുണ്ടു്.

ശ്രദ്ധയും ഭക്തിയും സ്വഭാവശുദ്ധിയും ഉണ്ടെങ്കിൽ വിഗ്രഹാരാധനകൊണ്ടു് ലൌകീകശ്രേയസ്സുതന്നെയും ഉണ്ടാകും; ഈശ്വരലാഭവും ഉണ്ടാകും. ഈശ്വരനെ എല്ലാ നിലയിലും അനുഭവിക്കാനും സാധിക്കും. ഈശ്വരോപാസന കുലവൃത്തിയായി കിട്ടിയിട്ടുള്ള നിങ്ങൾ വിഗ്രഹാരാധനയുടെ തത്വം അറിഞ്ഞു് അനുഷ്ഠിച്ചു് മനുഷ്യജന്മം സഫലമാക്കുവിൻ. നവീന പരിഷ്കാരം നിങ്ങളുടെ ശ്രദ്ധാവിശ്വാസങ്ങളെ ചലിപ്പിക്കാതെ നിങ്ങൾക്കു് കൂടുതൽ ഭഗവത് ഭക്തി തരുന്നതിനായി ഭവിക്കട്ടെ!



# 8. ഗുരു*

''ഗുരുക്കന്മാർ വളരെ ശിഷ്യന്മാർ കുറവ്'' എന്ന് മുമ്പ് ഒരു മഹാപുരുഷൻ പറഞ്ഞിട്ടുണ്ട്. എല്ലാവർക്കും ഗുരുക്കന്മാരാകാനും ശിഷ്യന്മാരെ സമ്പാദിച്ച് നേതാക്കന്മാരാകാനുമാണ് ആഗ്രഹം. ആ ആഗ്രഹം വളരെ നല്ലതുതന്നെ. അതു സാധിക്കാനുള്ള വഴിക്ക് വേണ്ടവിധം ശ്രമിച്ചെങ്കിൽ വളരെ നന്നായിരുന്നു. അതു ചെയ്യുകയില്ല. യഥാർത്ഥ ഗുരുവാകാനുള്ള യോഗ്യതകൾ സമ്പാദിക്കുകയില്ല. വല്ലതും ചിലതെല്ലാം വല്ലയിടത്തുനിന്നും കൈക്കലാക്കിയശേഷം വർത്തമാനപ്പത്രത്തിലെ ന്യൂസ് കോളത്തിൽനിന്നായാലും മതി—ഉപദേഷ്ടാക്കന്മാരാകാനും ഗുരുക്കന്മാരാകാനും ആളുകൾ പുറപ്പെടുന്നു. സാമാന്യജനങ്ങൾ ഉപദേഷ്ടാവിന്റെ വേഷത്തിൽ വരുന്ന ഇവരിൽ വിശ്വസിക്കുന്നു. മുഴുവൻ ജനത വിശ്വസിക്കുന്നുവോ എന്നല്ല ചോദ്യം. കുറേയാളുകളെങ്കിലും വിശ്വസിക്കുന്നു; അവരുടെ വലയിൽ പെടുന്നു. ആ ഉപദേഷ്ടാക്കന്മാർക്കും അത്രയേ ഉദ്ദേശമുള്ളു. സത്യം അറിയണമെന്നോ അറിയിക്കണമെന്നോ ബഹുജനങ്ങൾക്ക് ഹിതമായതു് ചെയ്യണമെന്നോ ഹൃദയംഗമമായ ആഗ്രഹം അവർക്കില്ല. എങ്ങനെയും കുറെ അനുഗാമികളെ ഉണ്ടാക്കി അവരിൽക്കൂടി ഭൗതികസുഖങ്ങളും കീർത്തിയും സമ്പാദിക്കണമെന്നു മാത്രമാണ് ഉദ്ദേശം. ഇതുനിമിത്തം സമൂഹം അഭിപ്രായവ്യത്യാസം മൂലം ഛിന്നഭിന്നമായി തമ്മിൽ തല്ലുന്നു. അത്ര മാത്രമല്ല ചെറിയ പാമ്പിന്റെ വായിൽ അകപ്പെട്ട വലിയ തവളയെപ്പോലെ ചിലപ്പോൾ കഷ്ടപ്പെടുകയും ചെയ്യുന്നു.

ലൗകികകാര്യങ്ങളിൽ ഉപദേഷ്ടാക്കന്മാരായിരിക്കുന്നവർക്ക് തങ്ങളുടെ ഭാഗം സത്യമാണെന്ന് മററുള്ളവരുടെ മുമ്പിൽ തെളിയിക്കേണ്ട ഭാരമുണ്ട്. തെളിയിക്കാൻ ശക്തിയില്ലാതെ വരികയോ അവർ പറയുന്നതു് അനുഗാമികൾക്ക് പില്ക്കാലം വിശ്വസനീയമല്ലാതെ വരികയോ ചെയ്താൽ അവരെ ഉപേക്ഷിക്കാവുന്നതാണ്. ലൗകികവിദ്യയിൽ രഹസ്യമല്ല ഫലം. ആത്മശാസ്ത്രത്തിലെ കാര്യം വ്യത്യസ്തമാണ്. അവിടെ ഗുരുക്കന്മാർക്ക് ശിഷ്യന്മാരോട് തങ്ങൾ പറയുന്നതെല്ലാം കണ്ണടച്ച് വിശ്വസിക്കണമെന്നു പറയാൻ അധികാരമുണ്ട്. ഉപായവും ലക്ഷ്യവും ഒരുപോലെ അദൃഷ്ടഫലമുണ്ടാ

---

* സദ്ഗുരുമാസികയിൽ പ്രസിദ്ധപ്പെടുത്തിയത്.

ക്കുന്നതായിട്ടും വച്ചിരിക്കുന്നു. ഗുരുവിനെ പരീക്ഷിച്ചു് സ്വീകരിക്കാനോ സ്വീകരിച്ചശേഷം ഗുരുവിന്റെ വാക്കുകളുടെ യുക്തിയെ ചോദ്യംചെയ്യാനോ ഗുരുശാപഭയംനിമിത്തം അധികം ആരും തയ്യാറാകയുമില്ല. ഇതുനിമിത്തം ഗുരുക്കന്മാരാകാൻ മോഹമുള്ളവർ സ്വന്തം വീട്ടുകാരെക്കൂടി ഉപേക്ഷിക്കത്തക്ക സ്വാതന്ത്ര്യം വന്നിട്ടുണ്ടെങ്കിൽ സന്ന്യാസിമാരായും അല്ലാത്തപക്ഷം ജനകയാജ്ഞവൽക്യാദികളോടു തുല്യത്വം നടിക്കുന്നവരായും പ്രത്യക്ഷപ്പെടുന്നു. ഇവർ തങ്ങൾക്കു സിദ്ധിയുണ്ടെന്നും ചെമ്പു സ്വർണ്ണമാക്കാൻ അറിയാമെന്നും തൊട്ടു സമാധി കൊടുക്കാൻ കഴിയുമെന്നും മററും പറഞ്ഞു നടക്കുന്നു. സാധാരണ ജനങ്ങൾ അധികം പേരും ഒരാളുടെ അല്ലെങ്കിൽ മറെറാരാളുടെ വലയിൽ പെടുന്നു. ഒരിക്കൽ പെട്ടാൽ പിന്നെ ഉപേക്ഷിക്കാൻ അവകാശമില്ലല്ലോ. ഉപേക്ഷിച്ചാൽ നരകമോ മഹാനരകമോ എന്താണെന്നറിഞ്ഞുകൂടാ താനും ഗുരു ദുരാചാരിയാണെന്നു് തെളിയിക്കുന്ന രേഖകൾ വർത്തമാനപ്പത്രങ്ങളിൽ കണ്ടാൽ അതു തൊട്ടുകൂടാ. വല്ലവരും വായിച്ചു പറഞ്ഞാൽ അവിടെനിന്നു് ഓടിക്കൊള്ളണം.

''ഒരിക്കൽപോലുമേ തന്റെ ഗുരുവിൻ ദൂഷി കേൾക്കൊലാ കർണ്ണങ്ങൾ തത്ര പൊത്തേണമല്ലായ്കിൽ പോകവല്ലെടം'' എന്നാണല്ലോ പ്രമാണം. ഗുരുവാക്യം ഈശ്വരവാക്യമായി മാനിച്ചുകൊള്ളണം. എന്തെന്നാൽ

''ഗുരുർബ്രഹ്മാ ഗുരുർവിഷ്ണുഃ ഗുരുർദേവോ മഹേശ്വര;
ഗുരുരേവ പരം ബ്രഹ്മ തസ്മൈ ശ്രീഗുരവേ നമഃ''

എന്നു പ്രമാണം. അതിനാൽ ഗുരു എന്തു പറഞ്ഞാലും അതനുസരിക്കേണ്ടിവരുന്നു. ഇതുനിമിത്തം ഗുരുക്കന്മാർ നല്ല കാലം അനുഭവിക്കുന്നു. വൈദ്യം ജ്യോതിഷം ശില്പം സംഗീതം മുതലായ വിഷയങ്ങളിൽ പരീക്ഷ ജയിച്ചാലേ പരിശീലനം തുടങ്ങാവൂ എന്നു് നിയമം വയ്ക്കാം. ഇതിൽ പരീക്ഷയുമില്ല, പരീക്ഷ വയ്ക്കാനും എളുപ്പമല്ല. ഗവണ്മെൻറു് മതസ്വാതന്ത്ര്യമനുവദിച്ചിട്ടുമുണ്ടു്. അനുവദിക്കാതെ നിവൃത്തിയുമില്ല. ഇതു നിമിത്തം ജനങ്ങൾക്കിടയിൽ അന്തഃഛിദ്രം വർദ്ധിക്കുന്നു. ഗുരുക്കന്മാക്കു് തങ്ങളുടെ അധികാരങ്ങൾ ശിഷ്യന്മാരുടെ ലൗകികകാര്യങ്ങളിലും ഉപയോഗപ്പെടുത്താൻ അവസരം ലഭിക്കുന്നു. ക്രൈസ്തവ—ഹൈന്ദവ—വർഗ്ഗീയ മത്സരത്തിന്േറയും ചുവടു് ഗുരുവിനെ ഉപേക്ഷിച്ചുകൂടെന്നും, ഗുരുവിന്റെ ദോഷം എന്തു തന്നെ ആയാലും അതു് പരിഗണിച്ചുകൂടെന്നും, ഒരിക്കൽ സ്വീകരിച്ച ഗുരുവിനുവേണ്ടി യുദ്ധംചെയ്യുന്നതു് സ്വധർമ്മവും സ്വർഗ്ഗത്തിനുള്ള വഴിയുമാണെന്നും, ഗുരുവിന്റെ വാക്യങ്ങൾ എത്ര അസംബന്ധമായാലും അതിൽ വിശ്വസിക്കണമെന്നും ഉള്ള സിദ്ധാന്തമാണു്. മുൻ

കാലത്തു് എങ്ങനെയായിരുന്നാലും ഇന്ത്യയ്ക്കു് ഇന്നു് ഏറെ ദോഷം ചെയ്തുകൊണ്ടിരിക്കുന്ന ഈ സിദ്ധാന്തത്തെപ്പററി ഹൈന്ദവധർമ്മശാസ്ത്രങ്ങൾ എന്തു പറയുന്നുവെന്നാലോചിക്കുകയെന്നതാണു് ഈ ഉപന്യാസത്തിലെ വിഷയം.

ഗുരുശബ്ദാർത്ഥത്തെപ്പററി ആഗമസാരത്തിൽ ഇപ്രകാരം പറയുന്നു:

''ഗുകാരഃ സിദ്ധിദഃ പ്രോക്തോ രേഫഃ പാപസ്യ ദാഹകഃ
ഉകാരഃ ശിവ ഇത്യുക്ത സ്ത്രിതയാത്മാ ഗുരുഃ പരഃ''

ഗുകാരം സിദ്ധിയെ കൊടുക്കുന്നവനെന്നും രകാരം പാപത്തെ ദഹിപ്പിക്കുന്ന അഗ്നിയെന്നും ഉകാരം ശിവനെന്നും കാട്ടുന്നു. ഇതു് മൂന്നും തികഞ്ഞ ആളാണു് ഗുരു.

നമുക്കു പരിചയമില്ലാത്ത ഏതെങ്കിലും ഒരു സ്ഥലത്തു് പോകുന്നതിനോ ഏതെങ്കിലും ഒരു കാര്യം പ്രവർത്തിക്കുന്നതിനോ അതിൽ പരിചയമുള്ള ഒരാളുടേയോ പലരുടേയോ ഉപദേശം ആവശ്യമാണു്. പലരുടെ ഉപദേശത്തേക്കാൾ മുഴുവൻ വിഷയം (ലക്ഷ്യംവരെ) പരിജ്ഞാനമുള്ള ഒരാളെ കിട്ടുകയാണെങ്കിൽ അതാണല്ലോ നല്ലതും. ലക്ഷ്യംവരെ പരിജ്ഞാനമില്ലാത്തയാളുടെ സഹായം പലപ്പോഴും അനർത്ഥകരമായും തീരും. അല്ലെങ്കിൽ അയാൾ ഉപദേശിക്കുന്നതു് തീർച്ചയായും ലക്ഷ്യത്തിൽ ചെന്നെത്തിയിട്ടുള്ള ഒരാളുടെ വാക്കു് അയാൾ മനസ്സിലാക്കിയിട്ടുള്ളതുകൊണ്ടായിരിക്കണം. ഇങ്ങനെ ലക്ഷ്യം വരെയുള്ള സംഗതികൾ തെററു കൂടാതെ പ്രത്യക്ഷമായോ പരോക്ഷമായോ അറിഞ്ഞവരുടെ ഉപദേശം പുതിയ കാര്യങ്ങളിൽ പ്രവർത്തിക്കുന്നവക്കു് അത്യാവശ്യമാണു്. അങ്ങനെ മറെറാരാളുടെ ഉപദേശം കൂടാതെ കേവലം വല്ല വഴിക്കും കിട്ടിയ നിർദ്ദേശമനുസരിച്ചു് പ്രവർത്തിച്ചാൽ അപകടത്തിൽ പെടാനിടയുണ്ടു്. അത്ര മാത്രമല്ല അതുതന്നെയും കേട്ടറിവുള്ളവരിൽനിന്നു് കിട്ടുന്ന വല്ല സൂചനയിൽ നിന്നേ ഉണ്ടാകയും ഉള്ളു. ഇനി പലരേയും അപ്പോഴപ്പോൾ കണ്ടു് ആലോചിക്കയെന്നുവെച്ചാൽ, കൂടുതൽ കുഴപ്പം ഉണ്ടാകാനും സാദ്ധ്യതയുണ്ടു്. ഓരോരുത്തൻേറയും വഴി ഓരോന്നായിരിക്കും. ഒരാൾക്കു് എളുപ്പമെന്നു തോന്നുന്നതല്ലായിരിക്കും മറെറാരാളുടെ പക്ഷത്തിൽ എളുപ്പം ഒരാൾ പറയുന്നതിൽ വിശ്വസിച്ചു് ഏതാനുംനാൾ ഒരു കാര്യത്തിൽ കുറെക്കാലം പ്രവർത്തിച്ചശേഷം മറെറാരാളോടു ചോദിക്കുമ്പോൾ രണ്ടാമൻെറ പക്ഷത്തിൽ എളുപ്പമായി തോന്നുന്ന വേറൊരു വഴി അയാൾ പറയും. ചിലപ്പോൾ അതുവരെ ചെയ്തതും പോയതും എല്ലാം തെററാണെന്നും ആ രണ്ടാമൻ പറഞ്ഞേക്കാം. പിന്നെ ഈ രണ്ടാമൻ പറയുന്നതു കേട്ടു് കുറെക്കാലം പ്രവർത്തിച്ചശേ

ഷം മൂന്നാമതൊരുവനോടു ചോദിക്കുമ്പോഴം അതുവരെ ചെയ്തതല്ല ശരിയെന്നും ലക്ഷ്യത്തിൽ ചെന്നെത്താൻ മറ്റൊന്നാണു് എളുപ്പ വഴിയെന്നും പറഞ്ഞേക്കാം. മൂന്നു പേരും മൂന്നു വഴിയിലൂടെ ലക്ഷ്യത്തിൽ ചെന്നെത്തിയവരായിരിക്കും. അവർ നമ്മെ കുഴക്കും. നമുക്കു് ഒന്നിലും വിശ്വാസമില്ലാതായി നാം മടങ്ങുകയോ വഴിയിൽ കിടന്നു നശിക്കുകയോ ചെയ്യും. അതുകൊണ്ടു് ഏതു പുതിയ ദിക്കിൽ പോകുന്നവനും പുതിയ കാര്യത്തിൽ പ്രവൎത്തിക്കുന്നവനും ആദ്യമായി ചെയ്യേണ്ടതു് ലക്ഷ്യമറിയുന്ന ഒരു മാൎഗ്ഗദൎശിയെ സഹായിയായി കൂട്ടുന്നതാണു്. അയാളിൽ വിശ്വസിച്ചു പ്രവൎത്തിക്കുകയും വേണം. ആരിലെങ്കിലും വിശ്വാസമില്ലാത്തയാൾ ഒരിക്കലും ലക്ഷ്യത്തിൽ ചെന്നെത്തുകയില്ല. ഇതുതന്നെയാണു് ആദ്ധ്യാത്മികവിഷയത്തിലും, പ്രതിബന്ധമായി നില്ക്കുന്ന പാപങ്ങളെ നശിപ്പിച്ചു് ബ്രഹ്മൈക്യം എന്ന ലക്ഷ്യം പ്രാപിക്കുകയാണു് ആത്മശാസ്ത്രത്തിന്റെ വിഷയം. അതുകൊണ്ടാണു് പാപദാഹകനും ആത്മലാഭം തരുന്നവനും ശിവൈക്യം പ്രാപിച്ചവനുമാണു് ഗുരു എന്നു് ശാസ്ത്രത്തിൽ പറഞ്ഞതു്.

ഇപ്രകാരമുള്ള ഗുരുവിന്റെ സഹായം കൂടാതെ ആത്മലാഭം ഉണ്ടാകുകയെന്നതു് എളുപ്പമല്ല. ''ഗുരുവേദാന്തവാക്യേഷു ബുദ്ധിൎയാ നിശ്ചയാത്മികാ സത്യമിത്യേവ സാ ശ്രദ്ധാ നിദാനം മുക്തിസിദ്ധയേ''. ''ഗുരുവിലും വേദവാക്യങ്ങളിലും 'ഇവർ പറയുന്നതു് സത്യം തന്നെ' എന്ന നിശ്ചയമായ ബുദ്ധിയാണു് ശ്രദ്ധയെന്നു പറയുന്നതു്. അതാണു് മോക്ഷസിദ്ധിക്കു്—സംസാരനാശത്തിനു്—ആത്മലാഭത്തിനു് കാരണം'' എന്നു് 'സൎവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹത്തിൽ' പറയുന്നു. ''ഗുരുമൂലാഃ ക്രിയാഃ സൎവ്വാ ഭുക്തിമുക്തിഫലപ്രദാഃ തസ്മാത്സേവ്യോ ഗുരുൎന്നിത്യം മുക്ത്യൎത്ഥം തു സമാഹിതൈഃ''. ''ലൗകികസുഖമോ മോക്ഷമോ ആകുന്നഫലം തരുന്ന എല്ലാ ക്രിയകളും ഗുരുവിൽനിന്നുണ്ടാകുന്നതാണു്. അതിനാൽ മോക്ഷം വേണമെന്നുള്ളവർ മനസ്സുറപ്പിച്ചു് നിത്യം ഗുരുസേവ ചെയ്യേണ്ടതാണു്'' എന്നു് വ്യാസൻ പറയുന്നു.

''അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി''

''നേരിട്ടറിയാത്തവനും ഗുരുവാക്യത്തിൽ വിശ്വസിക്കാത്തവനും എപ്പോഴും സംശയിക്കുന്നവനും നശിക്കുന്നു'' എന്നു ഗീത.

ഗുരുവിനെ തന്നെ ചില ശാസ്ത്രങ്ങളിൽ ആചാര്യനെന്നു പറയുന്നു.

''ആചിനോതി ഹി ശാസ്ത്രാൎത്ഥമാചാരേ സ്ഥാപയത്യപി
സ്വയമാചരതേ യസ്മാദ് ആചാര്യഃ പരികീൎത്ത്യതേ''

ശാസ്ത്രാർത്ഥം വ്യഖ്യാനിച്ചുകൊടുക്കുകയും ആചാരത്തിൽ (ശിഷ്യന്മാരെ) സ്ഥാപിക്കയും (ശാസ്ത്രോക്തമായതു്) സ്വയം ആചരിക്കുകയും ചെയ്യുന്ന ആളെ ആചാര്യനെന്നു പറയുന്നു.

ആചാര്യൻ, ഉപാദ്ധ്യായൻ, ഗുരു, ഋത്വിക്ക് എന്നു നാലായി ധർമ്മോപദേഷ്ടാക്കളെ മനു തരം തിരിച്ചിരിക്കുന്നു. മനുവിന്റെ അഭിപ്രായപ്രകാരം ശിഷ്യനെ വേദം മുഴുവൻ അർത്ഥങ്ങളോടുകൂടി അദ്ധ്യയനം ചെയ്യിക്കുന്നയാൾ ആചാര്യനും, വയററുപിഴപ്പിനുവേണ്ടി വേദമോ വേദാംഗമോ പഠിപ്പിക്കുന്നയാൾ ഉപാദ്ധ്യായനും, പിതാവു് ഗുരുവും യാഗത്തിൽ അഗ്ന്യാധാനാദി കർമ്മങ്ങൾ ചെയ്യുന്നയാൾ ഋത്വിക്കും ആകുന്നു.

''ഉല്പാദകബ്രഹ്മദാത്രോർഗരീയാൻ ബ്രഹ്മദഃ പിതാ
ബ്രഹ്മജന്മ ഹി വിപ്രസ്യ പ്രേത്യ ചേഹ ച ശാശ്വതം''

എന്ന ശ്ലോകംകൊണ്ടു് ആചാര്യനും പിതൃസ്ഥാനം കല്പിച്ചിട്ടുണ്ടു്.

''ആചാര്യത്വസ്യ യാം ജാതിം വിധിവദ്വേദപാരഗഃ
ഉല്പാദയതി സാവിത്ര്യാ സാ സത്യാ സാ/ജരാമരാ''

എന്ന ശ്ലോകത്തിലും ഇതിനെ സമർത്ഥിക്കുന്നു. അതിനാൽ മനു ഗുരുശബ്ദം ആചാര്യനിലേയ്ക്കു് സംക്രമിപ്പിക്കുന്നതിനു വഴികാട്ടിയിരിക്കുന്നു. ഏതായാലും ഇന്നു ലോകം മന്ത്രദാതാവും വേദവേദാംഗാദിവിദ്യോപദേഷ്ടാവും ആയ ആചാര്യനെത്തന്നെയാണു് ഗുരു എന്നു പറയുന്നതു്. അതിലും മുഖ്യമായി ആദ്ധ്യാത്മിക ഗുരുവിനെ പരാമർശിക്കുന്നതിനാണു് ഗുരുശബ്ദം ഉപയോഗിക്കുന്നതു്.

വേദങ്ങളിലോ സ്മൃതികളിലോ എങ്ങുംതന്നെ ആദ്ധ്യാത്മിക ഗുരു ലൗകികഗുരു എന്ന ഭേദം കാണുകയില്ല. എന്തെന്നാൽ മുൻകാലത്തു് ആദ്ധ്യാത്മികവിദ്യയ്ക്കാണു് പ്രാധാന്യം കല്പിക്കപ്പെട്ടിരുന്നതു്. മനുഷ്യജന്മത്തിന്റെ മുഖ്യ ഉദ്ദേശ്യം ആത്മജ്ഞാനമാണെന്നും വിദ്യാഭ്യാസം അതിനുവേണ്ടിയാണെന്നും ആയിരുന്നു പ്രാചീനസങ്കല്പം. ലൗകികവിദ്യകൾ പഠിക്കുന്നതു് ആദ്ധ്യാത്മികലക്ഷ്യത്തിൽ ചെന്നെത്തുന്നതിനു് ആവശ്യമായ ശരീരം (തന്റേയും അന്യന്റേയും) നിലനിറുത്തുന്നതിനായിരുന്നു. ആദ്ധ്യാത്മികഗുരുക്കന്മാർ പ്രായേണ ലൗകികവിദ്യയിലും വിദഗ്ദ്ധന്മാരായിരുന്നു. ആദ്ധ്യാത്മികവിദ്യയിൽ വേദവേദാന്താദികൾ ഉൾപ്പെടുന്നു. വേദം അംഗങ്ങളോടുകൂടിയല്ലാതെ അന്നു് ആരും പഠിച്ചിരുന്നില്ല. വേദാദ്ധ്യയനം ഉപനിഷദന്തവുമായിരുന്നു. ഈ അദ്ധ്യയനം പൂർത്തീകരിക്കുമ്പോൾ മാത്രമേ ബ്രഹ്മചര്യം അവസാനിച്ചിരുന്നുള്ളു. പിന്നീടു്, പുരോഹിതന്റെ സഹായം കഴിഞ്ഞാൽ, സന്യാസം സ്വീകരിക്കാൻ അധികാരികളാകുന്നവർക്കു മാത്രമേ, വേറൊരു ഗുരു വേണ്ടിയിരുന്നുള്ളു. സന്യാസദാതാ

വിനെ ആചാര്യനെന്നും ഗുരുവെന്നും ശ്രുതിയിൽ പറഞ്ഞുകാണുന്നു. അതിനാൽ വേദവേദാംഗാദി ആത്മശാസ്ത്രങ്ങൾ പഠിപ്പിക്കയും മന്ത്രദാനം ചെയ്കയും (സന്യാസമന്ത്രമുൾപ്പെടെ) ചെയ്യുന്നയാൾ ഗുരു അഥവാ ആചാര്യൻ എന്നാണ് ശാസ്ത്രസങ്കല്പം. ഇഷ്ടദേവതയെ മന്ത്രപൂർവ്വം ഉപദേശിക്കുന്നയാളെ ഗുരുവെന്നു തന്ത്രങ്ങളിൽ പറയുന്നു. ഏതായാലും ശിഷ്യനെ സംസാരസാഗരത്തിൽനിന്നു കരകയറ്റുന്നതിനു വേണ്ട ഉപദേശങ്ങൾ പ്രതിഫലം കൂടാതെ കൊടുക്കുന്നയാൾ ഗുരു എന്നാണ് ഇതിൽനിന്നെല്ലാം കിട്ടുന്നതു്.

ആരെയാണ് ഗുരുവായി സ്വീകരിക്കേണ്ടതു്? ഗുരുവിനെ പരീക്ഷിക്കാമോ?

''ഗുരുശിഷ്യാവുഭൗ മോഹാദപരീക്ഷ്യ പരസ്പരം
ഉപദേശം ദദൻ ഗൃഹ്ണൻ പ്രാപ്നുയാതാം പിശാചതാം''

''ഗുരുവും ശിഷ്യനും അന്യോന്യം പരീക്ഷിക്കാതെ (വല്ലവരും പറഞ്ഞതു കേട്ടോ മററോ) മോഹം നിമിത്തം ഉപദേശം കൊടുക്കുകയും വാങ്ങുകയും ചെയ്യുന്നതായാൽ രണ്ടുപേരും പിശാചത്വം പ്രാപിക്കുന്നു'' എന്നു് മേരുതന്ത്രം പറയുന്നു. ഇവിടെ ഒരു കാര്യംകൂടി ഓർക്കേണ്ടതുണ്ടു്. മററാരാൾ പരീക്ഷിച്ചു എന്നു കേട്ടിട്ടു് നാം തൃപ്തിപ്പെടാതെയിരിക്കുന്നതാണ് ഉത്തമം. മററാരാൾ എത്ര സമർത്ഥനായാലും ചിലപ്പോൾ അയാളുടെ പരീക്ഷ ശരിയായില്ലെന്നോ അയാൾ പരീക്ഷിച്ച വിഷയങ്ങൾ നമുക്കു് ആവശ്യമുള്ളതല്ലെന്നോ വരാം. ''ഗുരുവാക്കാൻ യോഗ്യതയുണ്ടെന്നു തോന്നുന്നയാളെ പരീക്ഷിക്കാൻ പോയാൽ ശപിക്കയില്ലേ?'' എന്നാണെങ്കിൽ പരീക്ഷിച്ചതിനുപോലും ശപിക്കുന്നയാൾ ഗുരുവായാൽ എത്ര ആപല്ക്കരമാണെന്നോക്കണം. അഥവാ ശപിക്കുന്നതിനു സദാ സന്നദ്ധനായിരിക്കുന്നയാൾ ഗുരുവാകാൻ അയോഗ്യനാണെന്നും അറിയണം. ഗുരുവായിരിക്കേണ്ടയാളുടെ യോഗ്യതയെപ്പററി ശാസ്ത്രം പറയുന്നതു് ഇങ്ങനെയാണു്.

''തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭിഗച്ഛേത്
സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം'' (മുണ്ഡകം)

''അതിനെ (ബ്രഹ്മതത്വത്തെ) അറിയാനായിട്ടു് അവൻ (അധികാരിയായ ശിഷ്യൻ) ഉപദേശദാനസമയത്തു് ചെയ്യാനുള്ള ഹോമത്തിനു വേണ്ട വിറകും കയ്യിലെടുത്തു് ശ്രോത്രിയനും ബ്രഹ്മനിഷ്ഠനുമായ ഗുരുവിൻെറ അടുത്തു് ചെല്ലണം'' എന്നു് മുണ്ഡകോപനിഷത്തു്. ''ശ്രോത്രിയൻ'' എന്നതിനു് വേദാദ്ധ്യയനംകൊണ്ടു് ലഭിച്ച കാര്യങ്ങളനുസരിച്ചു് ജീവിക്കുന്നവൻ എന്നും ''ബ്രഹ്മനിഷ്ഠൻ'' എന്നതിനു് സകല കർമ്മങ്ങളും ത്യജിച്ചു് കേവലമായി അദ്വ

യമായിരിക്കുന്ന ബ്രഹ്മത്തിങ്കൽ നിഷ്ഠയോടുകൂടിയവൻ എന്നും ശാങ്കരഭാഷ്യം.

''ശ്രോത്രിയോƒവ്രജിനോƒകാമഹതോ യോ ബ്രഹ്മവിത്തമഃ
ബ്രഹ്മണ്യുപരതഃ ശാന്തോ നിരിന്ധന ഇവാനƒലഃ
അഹേതുകകൃപാസിന്ധുർ ബന്ധുരാനമതാം സതാം''

''ശ്രോത്രിയനും പാപമില്ലാത്തവനും കാമങ്ങളാൽ പീഡിപ്പിക്കപ്പെടാത്തവനും ബ്രഹ്മത്തിൽ സദാപി ലയിച്ചിരിക്കുന്നവനും വിറകുകത്തി തീൎന്നു കിടക്കുന്ന അഗ്നി കനൽക്കട്ടപോലെ ശാന്തനും യാതൊരു കാരണവുമില്ലാതെ എല്ലാവരിലും കൃപചെയ്യുന്ന കൃപാസമുദ്രവും തന്റെ മുമ്പിൽ വന്നു നമസ്കരിക്കുന്നവൎക്കു—ജിജ്ഞാസയോടുകൂടി വിനയപൂൎവ്വം അടുത്തുവരുന്നവൎക്കു—കല്പവൃക്ഷംപോലെ ബന്ധുവും ആയ ബ്രഹ്മജ്ഞോത്തമൻ ഗുരു'' എന്നു വിവേകചൂഡാമണി.

''ശ്രോത്രിയോ ബ്രഹ്മനിഷ്ഠോ യഃ പ്രശാന്തഃ സമദൎശനഃ
നിൎമ്മമോ നിരഹങ്കാരഃ നിർദ്വന്ദ്വോ നിഷ്പരിഗ്രഹഃ
അനപേക്ഷഃ ശുചിർദക്ഷഃ കരുണാമൃതസാഗരഃ
ഏവം ലക്ഷണസമ്പന്നഃ സ ഗുരുർ ബ്രഹ്മവിത്തമഃ
ഉപാസാദ്യ പ്രയത്നേന ജിജ്ഞാസോഃ സ്വാത്മസിദ്ധയേ
അവിദ്യാഹൃദയഗ്രന്ഥിവിമോക്ഷോ ഹി ഭവേദ്യതഃ
തമേവ ഗുരുരിത്യാഹുർ ഗുരുശബ്ദാൎത്ഥവേദിനഃ
ബന്ധമുക്തം ബ്രഹ്മനിഷ്ഠം കൃതകൃത്യം ഭജേദ്ഗുരും
യസ്യ പ്രസാദാത് സംസാരസാഗരോ ഗോഷ്പദായതേ''

ശ്രോത്രിയനും, ബ്രഹ്മനിഷ്ഠനും, പ്രശാന്തനും, സമദൃഷ്ടിയും എന്റേതെന്നും ഞാനെന്നും (ശരീരം ഉൾപ്പെടെയുള്ള പദാൎത്ഥങ്ങളിൽ) ഇല്ലാത്തവനും, രാഗം, ദ്വേഷം, സുഖം, ദുഃഖം മുതലായ ദ്വന്ദ്വങ്ങളററവനും ശരീരരക്ഷയ്ക്കു അത്യാവശ്യമുള്ളതൊഴിച്ചു മറെറാന്നും സ്വന്തമായി സൂക്ഷിക്കുകയോ അന്യന്മാരിൽനിന്നു സ്വീകരിക്കുകയോ ചെയ്യാത്തവനും, ബ്രഹ്മചര്യനിഷ്ഠനും, ഒന്നിലും ആഗ്രഹമില്ലാത്തവനും, വെളിയിലും അകത്തും ശുചിത്വമുള്ളവനും, അന്യന്മാരുടെ മനഃസ്ഥിതി അറിയുന്നതിൽ സമൎത്ഥനും, കാരുണ്യം നിറഞ്ഞവനുംആയ ബ്രഹ്മജ്ഞോത്തമനായ ഗുരുവിനെ ജ്ഞാനലാഭത്തിനായി ശരണം പ്രാപിക്കണം. അജ്ഞാനം എന്ന ഹൃദയക്കെട്ടു് ആരുടെ സഹായത്താൽ അററുപോകുമോ അദ്ദേഹത്തെ ഗുരുവെന്നു ''ഗുരു'' ശബ്ദത്തിന്റെ അൎത്ഥമറിയുന്നവർ പറയുന്നു. ബന്ധങ്ങളററവനും ബ്രഹ്മനിഷ്ഠനും ഒന്നും തനിക്കു സാധിക്കാനില്ലാത്തവനും ആയ ഗുരുവിനെവേണം ശരണം പ്രാപിക്കാൻ. അദ്ദേഹത്തിന്റെ പ്രസാദം കൊണ്ടു് സംസാരസമുദ്രം (പശുവിന്റെ കുളമ്പുപതിഞ്ഞുണ്ടായ കുഴി

യിൽ കെട്ടിനിൽക്കുന്ന വെള്ളം എന്നപോലെ) എളുപ്പത്തിൽ മറി കടക്കത്തക്കതായിതീരുന്നു എന്ന് 'സർവ്വവേദാന്തസിദ്ധാന്തസാര സംഗ്രഹം'.

''ശ്രീഗുരുഃ പരമേശാനഃ ശുദ്ധവർണ്ണോ മനോഹരഃ
സർവ്വലക്ഷണസമ്പന്നഃ സർവ്വാവയവശോഭിതഃ
സർവ്വാഗമാർത്ഥതത്വജ്ഞഃ സർവ്വമന്ത്രപ്രധാനവിത്
ലോകസമ്മോഹനാകാരോ ദേവവത് പ്രിയദർശനഃ
ഇംഗിതാകാരചേഷ്ടാഭിർദ്ദുരതഃ കൃതദുർജ്ജനഃ
അന്തർമുഖോ ബഹിർദ്ദൃഷ്ടി സ്സർവ്വജ്ഞോ ദേശകാലവിത്
ആജ്ഞാസിദ്ധസ്ത്രികാലജ്ഞോ നിഗ്രഹാനുഗ്രഹക്ഷമഃ
വേദവേദാന്തവിത് ശാന്തഃ സർവ്വജീവദയാപരഃ
സ്വാധീനേന്ദ്രിയസഞ്ചാരഃ ഷഡ്വർഗ്ഗവിജയക്ഷമ
അഗ്രഗണ്യോഽതിഗംഭീരഃ പാത്രോഽപാത്രവിശേഷവിത്
നിർമ്മലോ നിത്യസന്തുഷ്ടോ നിർദ്വന്ദ്വോ നിത്യശക്തിമാൻ
സദ്ഭക്തവത്സലോ ധീരഃ കൃപാലുഃ സ്മിതപൂർവ്വവാക്ക്
ഭക്തിപ്രിയഃ സർവ്വസമോ ദയാലുഃ ശിഷ്യശാസിതാ
സ്വേഷ്ടദേവഗുരുഃ പ്രാജ്ഞോ വനിതാപൂജനോത്സുകഃ
നിത്യേനൈമിത്തികേ കാമ്യേ രതഃ കർമ്മണ്യനിന്ദിതേ
രാഗ—ദ്വേഷ—ഭയ—ക്രോധ—ദംഭാഹങ്കാര—വർജിതഃ
സ്വവിദ്യാനുഷ്ഠാനതപോവിദ്യാനാം ച പ്രകാശകഃ
യദൃച്ഛാലാഭസന്തുഷ്ടോ ഗുണദോഷവിഭേദകഃ
സ്ത്രീധനാദിഷ്വനാസക്തോ ദുസ്സംഗവ്യസനോത്ഥിതഃ
അലോലുപോഽഹിംസ്രകശ്ച ഽപക്ഷപാതീ വിചക്ഷണഃ
വിത്തവിദ്യാദിഭിർമ്മന്ത്രയന്ത്രതന്ത്രാദ്യവിക്രയീ
നിസ്സംകല്പോ നിർവികല്പോ നിർണ്ണീതാത്മാഽതിധാർമ്മികഃ
തുല്യനിന്ദാസ്തുതിർമൗനീ നിരപേക്ഷോ നിയാമകഃ
ഇത്യാദിലക്ഷണോപേതഃ കഥിതഃ ശ്രീഗുരുഃ പ്രിയേ
(കുലാർണ്ണവതന്ത്രം)

''ശുദ്ധവർണ്ണനും മനോഹരനും, സർവ്വലക്ഷണസമ്പന്നനും, സർവ്വാവയവശോഭിതനും, സർവ്വാഗമാർത്ഥതത്വജ്ഞനും, സർവ്വമന്ത്രശ്രേഷ്ഠങ്ങളെയും അറിയുന്നവനും, ലോകസമ്മോഹനമായ ആകൃതിയുള്ളവനും, കാഴ്ചയിൽ ദേവന്മാരെപ്പോലെ ആനന്ദമുളവാക്കുന്നവനും, മനഃസ്ഥിതി, ഭാവം പ്രവൃത്തി മുതലായവയാൽ ദുർജനങ്ങൾക്ക് അടുക്കാൻകൂടി സാധിക്കാത്തവനും, ബഹിർദൃഷ്ടിയെങ്കിലും അന്തർമുഖനും, സർവ്വജ്ഞനും, ദേശകാലങ്ങളറിഞ്ഞു പെരുമാറുന്നവനും, ആജ്ഞാസിദ്ധനും, ത്രികാലജ്ഞനും, നിഗ്രഹാനുഗ്രഹശക്തനും, വേദം

വേദാംഗം എന്നിവ അറിയുന്നവനും, ശാന്തനും, സകല ജീവികളി ലും ദയയുള്ളവനും, ഇന്ദ്രിയവികാരങ്ങളെ അടക്കിയിട്ടുള്ളവനും കാമാദികരം അകന്നവനും, അതിഗംഭീരനും, സൽപാത്രദുഷ്പാത്രാദി പാത്രവിശേഷമറിയുന്നവനും, നിർദ്വന്ദ്വനും, നിത്യശക്തിമാനും, സൽഭക്തന്മാരിൽ വാത്സല്യമുള്ളവനും, ധീരനും, കൃപാലുവും, സ്മിത പൂർവ്വമായി സംസാരിക്കുന്നവനും, സർവ്വത്ര സമബുദ്ധിയും, ദയാലുവും, ശിഷ്യന്മാരെ ശാസിച്ച് സന്മാർഗ്ഗത്തിൽ നടത്തുന്നവനും, തൻെറ ഇഷ്ടദേവനെത്തന്നെ ഗുരുവാക്കിവച്ചിരിക്കുന്നവനും, ബുദ്ധിമാനും സ്ത്രീകളിൽ ബഹുമാനമുള്ളവനും, നിത്യനൈമിത്തികാദിസൽക്കർമ്മങ്ങരം ചെയ്യ് സമയംപോക്കുന്നവനും, രാഗം, ദ്വേഷം, ഭയം, കോപം, ഡംഭ്, അഹങ്കാരം എന്നിവ ഇല്ലാത്തവനും, ആത്മവിദ്യ, അനുഷ്ഠാനം, തപസ്സ്, എന്നിവയുടെ മഹിമയെ മനസ്സിലാക്കിക്കൊടുക്കുന്നവനും, യദൃച്ഛാലാഭസന്തുഷ്ടനും, സ്ത്രീധനം മുതലായവയിൽ സക്തിയില്ലാത്തവനും, ദുസ്സംഗവും അതുനിമിത്തമുള്ള ക്ലേശങ്ങളും തീരെയില്ലാത്തവനും, സംഗം ഹിംസ പക്ഷപാതം എന്നീ ദോഷങ്ങരം ഇല്ലാത്തവനും, സമർത്ഥനും, മന്ത്രം യന്ത്രം തന്ത്രം മുതലായവയെ വിട്ടാത്തവനും, നിസ്സങ്കല്പനും, ദൃഢനിശ്ചയനും ആത്മതത്വത്തിൽ ദൃഢബോധം വന്നവനും, അതിധാർമ്മികനും, നിന്ദാസ്തുതികളെ തുല്യമായി സ്വീകരിക്കുന്നവനും അനാവശ്യമായി ഒന്നും സംസാരിക്കാത്തവനും, ആയവനാണ് ഗുരു' എന്ന് കുലാർണ്ണവതന്ത്രം പറയുന്നു.

''ഘൃണാ ശങ്കാ ഭയം ലജ്ജാ ജുഗുപ്സാ ചേതി പഞ്ചമീ
കുലം ശീലം തഥാ ശക്തിരഷ്ടൗ പാശാഃ പ്രകീർത്തിതാഃ
പാശബദ്ധഃ പശുഃ പ്രോക്തഃ പാശമുക്തഃ സദാശിവഃ
തസ്മാത്പാശഹരോ യോഽത്ര സ ഗുരുർന്നാന്യ ഉച്യതേ''
(മേരുതന്ത്രം)

സംപ്രീതിമക്ഷ്ണോർവദനപ്രസാദ–
മാനന്ദമന്തഃകരണസ്യ സദ്യഃ
വിലോകനം ബ്രഹ്മ വിദസ്തനോതി
ഛിനത്തി മോഹം സുഗതിം വ്യനക്തി
ഹുതാശനാനാം ശശിനാമിനാനാ
മപ്യർബുദം വാഽപി ന യന്നിഹന്തും
ശക്നോതി യദ്ധ്വാന്തമനന്തമാന്തരം
ഹന്ത്യാത്മവേത്താ സകൃദീക്ഷണേന

ഇങ്ങനെയുള്ള ഗുരുവിൽനിന്ന് ദീക്ഷാപൂർവ്വകം മന്ത്രം സ്വീകരിക്കണം.

''ദിവ്യജ്ഞാനം യതോ ദദ്യാത് കുര്യാത് പാപസ്യ സംക്ഷയം
തേന ദീക്ഷേതി ലോകേഽസ്മിൻ കീർത്തിതാ മന്ത്രപാരഗൈഃ

''ദിവ്യജ്ഞാനം കൊടുക്കുകയും പാപത്തെ ക്ഷയിപ്പിക്കുകയും ചെയ്യുന്നതു് യാതൊന്നോ അതിനെ ദീക്ഷയെന്നു മന്ത്രം അഭ്യസിച്ചറിഞ്ഞവർ പറയുന്നു'' എന്നു് രുദ്രയാവളം.

''ദീയതേ ജ്ഞാനവിജ്ഞാനം ക്ഷീയന്തേ പാപരാശയഃ
നേത ദീക്ഷേതി ഹി പ്രോക്താ പ്രാപ്തി ഷേത് സദ്ഗുരോർ മുഖാത്'''

സദ്ഗുരു മുഖത്തുനിന്നു യാതൊന്നു ലഭിച്ചാൽ ജ്ഞാനവിജ്ഞാനം ലഭിക്കുകയും പാപരാശികൾ നശിക്കുകയും ചെയ്യുമോ അതു ദീക്ഷ എന്നു മേരുമന്ത്രം. ''മനനാദഖിലവിജ്ഞാനം ത്രാണം സംസാരബന്ധനാത്''' യതഃ കരോതി സംസിദ്ധിം മന്ത്ര ഇത്യുച്യതേ തതഃ''

യാതൊന്നിനെ മനനം ചെയ്യുന്നതുകൊണ്ടു് സകല വിജ്ഞാനവും ഉണ്ടാകുന്നുവോ യാതൊന്നു സംസാരബന്ധത്തിൽനിന്നു് രക്ഷിക്കുന്നുവോ യാതൊന്നു് സംസിദ്ധിയെ ചെയ്യുന്നുവോ അതു മന്ത്രം എന്നു ''പിംഗലാമതം'' എന്ന തന്ത്രശാസ്ത്രം.

സംക്ഷേപദീക്ഷ, വേധമയീദീക്ഷ, യോഗദീക്ഷ, ദൃഗ്ദീക്ഷ, സ്പർശദീക്ഷ, അഭിഷേകദീക്ഷ എന്നു് ദീക്ഷ പലതരത്തിലുണ്ടു്. അതെല്ലാം ദീക്ഷാദാനത്തിന്റെ പല ഭേദങ്ങളാണു്. ഇതിൽ യോഗദീക്ഷയാണു് എല്ലാററിലും അത്ഭുതമായിട്ടുള്ളതു്. യോഗശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള നിയമപ്രകാരം യോഗിയായ ഗുരു, ശിഷ്യന്റെ ദേഹത്തിൽ പ്രവേശിച്ചു് ശിഷ്യന്റെ ആത്മാവിനെ തന്റെ ആത്മാവിവിനോടടുപ്പിച്ചു് ശിഷ്യന്റെ ആദ്ധ്യാത്മികാദി (ആദ്ധ്യാത്മികം, ആധിദൈവികം, ആധിഭൌതികം എന്നീ) മലങ്ങളെ മുഴുവൻ നശിപ്പിച്ചു് ശുദ്ധനാക്കി പെട്ടെന്നു് സിദ്ധി കൊടുക്കുന്നതാണു് ഇതു്. ഇതിൽ മന്ത്രദാനം നിർബന്ധമില്ല. എല്ലാ ദീക്ഷയിലും ശക്തി സഞ്ചാരമാണു് പ്രധാനം. ഇതിനുള്ള വഴികൾ തന്ത്രശാസ്ത്രത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

ലക്ഷണങ്ങളെല്ലാം തികഞ്ഞ ശിഷ്യനിൽ ശക്തി സഞ്ചാരം ചെയ്തു് ദീക്ഷ നൽകുന്ന ഗുരുവിനെയാണു് ഈശ്വരതുല്യം ആരാധിക്കണമെന്നു ശാസ്ത്രം പറയുന്നതു്.

''ശിവ ഏവ ഗുരുഃ സാക്ഷാത് ഗുരുരേവ ശിവഃ സ്വയം
ഉഭയോരന്തരം കിഞ്ചിന്ന ദ്രഷ്ടവ്യം മുമുക്ഷുഭിഃ''

ഗുരു ബ്രഹ്മദ്രഷ്ടാവും, രാഗദ്വേഷാദികളില്ലാത്തവനും, യദൃച്ഛാലാഭസന്തുഷ്ടനും, ത്രികാലജ്ഞനും, മർത്ത്യനെ അമർത്ത്യനാക്കിത്തീർക്കുന്നവനും, ആണെങ്കിൽ അദ്ദേഹത്തെ ഈശ്വരതുല്യം എന്തുകൊണ്ടു് ആരാധിച്ചുകൂടാ? അതിൽനിന്നു് എന്തു ദോഷമാണുണ്ടാകുന്നതു്? അദ്ദേഹത്തിന്റെ വാക്കിൽ വിശ്വസിക്കുന്നതുകൊണ്ടു് നമുക്കു് ഗുണമല്ലാ

തെ ദോഷം എങ്ങനെ വരും? ഗുരുവിൻെറ വാക്കിൽ വിശ്വസിക്കു ന്നതിനുള്ള ന്യായം ശ്രീ ശങ്കരൻ പറയുന്നു.

''യഥാൎത്ഥ വാദിതാ പുംസാം ശ്രദ്ധാജനനകാരണം
വേദസ്യേശ്വര വാക്യത്വാദ് യഥാൎത്ഥതേ ന സംശയഃ
മുക്തസ്യേശ്വരരൂപത്വാത് ഗുരോർവാഗപി താദൃശീ
തസ്മാത്തദ്‌വാക്യയോഃ ശ്രദ്ധാഃ സതാം സിദ്ധ്യതി ധീമതാം''

''സത്യം പറയുക എന്നുള്ളതാണ് ജനങ്ങൾക്ക് ശ്രദ്ധയുണ്ടാ കുന്നതിനുള്ള കാരണം. വേദം ഈശ്വരവാക്യമായതുകൊണ്ട് അതിൽ പറയുന്നതു് സത്യമെന്നതിനു് സംശയമില്ല. മുക്തപുരുഷൻ ഈശ്വ രരൂപനായതുകൊണ്ട് ആ ഗുരുവിൻെറ വാക്കും സത്യംതന്നെ. അതു കൊണ്ട് ബുദ്ധിമാന്മാരായ സജ്ജനങ്ങൾക്ക് ഗുരുവാക്കിലും വേദ വാക്കിലും ശ്രദ്ധയുണ്ടാകുന്നു.''

ദിവ്യജ്ഞാനോപദേഷ്ടാരം ദേശികം പരമേശ്വരം
പൂജയേത് പരയാ ഭക്ത്യാ തസ്യാഽജ്ഞാം നൈവ ലംഘയേത്

എന്നു് ''വസന്തഭൈരവി'' എന്ന ഗ്രന്ഥത്തിൽ പറയുന്നു. സ്പൎശംകൊണ്ടോ യോഗശക്തികൊണ്ടോ ദൎശനംകൊണ്ടോ ശിഷ്യ നിൽ ശക്തിസഞ്ചാരണം ചെയ്യുന്ന വിദ്യയൊന്നും ശ്രൗതമാൎഗ്ഗത്തിൽ കാണുന്നില്ല. അതിൽ ശിഷ്യനു് ആത്മശാസ്ത്രവും ആത്മികാഭ്യാസ വും ഉപദേശിച്ച് ശിഷ്യനെക്കൊണ്ട് അനുഷ്ഠിപ്പിച്ച് അയാൾക്ക് അനുഭൂതിയുണ്ടാക്കിക്കൊടുക്കുന്നതേ ഗുരുവിൻെറ ചുമതലയായി സ ങ്കല്പിച്ചിട്ടുള്ളു. എങ്കിലും അവിടെയും ഗുരുവിനെ ഈശ്വരതുല്യം ആരാധിക്കണമെന്നു പറയുന്നു. കാരണം മുമ്പ് ശാങ്കരമതംകൊണ്ട തെളിയിച്ചതിനുപുറമെ മനുവും പറയുന്നു ''മാതാപിതാക്കന്മാർ നമു ക്ക് ആദ്യത്തെ ജന്മംതരുന്നതു് അവരുടെ കാമത്തിൽ നിന്നാണ്. എന്നാൽ ബ്രഹ്മദനായ പിതാവു് ജരാമരണരഹിതമായ ജന്മംതരു ന്നു. അതിനാൽ ബ്രഹ്മദപിതാവു് മാതാപിതാക്കന്മാരേക്കാൾ അ ധികം പൂജ്യനാണ്'' എന്നു്. ''ബ്രഹ്മ വിദിത്വാ ബ്രഹ്മൈവ ഭവ തി'' ബ്രഹ്മത്തെ അറിഞ്ഞിട്ട് ബ്രഹ്മമായിത്തന്നെ തീരുന്നു എന്ന ശ്രുതിപ്രകാരം ഈശ്വരനും ജ്ഞാനിക്കും ഭേദമില്ല. അതിനും പുറമെ അദ്ദേഹം ദേഹോഽഹംബുദ്ധിയോടുകൂടി ജരാമരണങ്ങൾക്ക് അധീനരാണെന്നു് വിചാരിച്ചിരുന്ന നമ്മെ നിത്യാനന്ദപദത്തി ലേയ്ക്കു് ഉയൎത്തി അജരാമരന്മാരാക്കിത്തീൎക്കുകയും ചെയ്യുന്നു. ഇതിനു മീതെ നമുക്ക് എന്തുപകാരമാണ് ചെയ്യാനുള്ളതു്? ഇങ്ങനെയുള്ള ഗുരു സാക്ഷാൽ പ്രത്യക്ഷ ഈശ്വരൻതന്നെ.

പക്ഷെ ഗുരു എത്ര യോഗ്യനായാലും ശിഷ്യൻ തീരെ അയോ ഗ്യനാണെങ്കിൽ അയാളെ ആദ്ധ്യാത്മികോച്ചഭാവത്തിലേക്ക് നയി ക്കാൻ സാധിക്കയില്ലെന്നു് ശ്രുതിസ്മൃതികളും തന്ത്രങ്ങളും പറയുന്നു.

''ആശ്ചര്യോ വക്താ കുശലോഽസ്യ ലബ്ധാ
ആശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ''

ആത്മാവിനെപ്പററി പറയുന്നവൻ അനേകരിൽ ഒരുവനേയുള്ളു. അപ്രകാരം കേട്ടാലും അതിനെപ്പററി ഗ്രഹിക്കുന്നവൻ അനേകരിൽ സമർത്ഥനായ ഒരുവൻ മാത്രമാണു്. എന്തെന്നാൽ സമർത്ഥനായ ആചാര്യനാൽ ഉപദിഷ്ടനായി ബ്രഹ്മത്തെ അറിയുന്നവർ അത്യപൂർവ്വമാണു് എന്നു ശ്രുതി.

''ന നരേണാഽവരേണ പ്രോക്ത ഏഷ
സുവിജ്ഞേയോ ബഹുധാ ചിന്ത്യമാനഃ
അനന്യപ്രോക്തേ ഗതിരത്ര നാസ്തി
അണീയാൻ ഹ്യതർക്ക്യമണുപ്രമാണാത്''

ഹീനനും അയോഗ്യനുമായ പുരുഷനിൽനിന്നു് ഉപദേശം സ്വീകരിച്ചു് ഏതുപ്രകാരത്തിൽ ചിന്തിച്ചാലും ഈ ആത്മാവു് നല്ലവണ്ണം അറിയപ്പെടാൻ കഴിഞ്ഞു എന്നു വരുന്നതല്ല. ബ്രഹ്മാത്മഭൂതനായ ആചാര്യന്റെ ഉപദേശം സ്വീകരിച്ചാൽ ഈ വിഷയത്തിൽ മനസ്സു് പലവഴിക്കു് പോകുകയില്ല. എന്തെന്നാൽ ആത്മാവു് സൂക്ഷ്മാതിസൂക്ഷ്മവും യുക്തികൊണ്ടു് പ്രാപിക്കപ്പെടാൻ കഴിയാത്തതുമാണു്'' എന്നു് കഠശ്രുതി.

''തസ്മൈ സ വിദ്വാനുപസന്നായ സമ്യക്
പ്രശാന്തചിത്തായ ശമാന്വിതായ
യേനാഽക്ഷരം പുരുഷം വേദ സത്യം
പ്രോവാച താം തത്വതോ ബ്രഹ്മവിദ്യാം'' (മുണ്ഡകശ്രുതി)

ഇതിൽനിന്നു ഗുരു വിധിപ്രകാരം സമീപിക്കുന്ന ശമാന്വിതനും പ്രശാന്തചിത്തനുമായ ശിഷ്യനു് ബ്രഹ്മവിദ്യ ഉപദേശിക്കണം എന്നു കിട്ടുന്നു.

''ജന്മാനേകസഹസ്രേഷു തപസാഽരാധിതേശ്വരഃ
തേന നിശ്ശേഷനിർദ്ധൂതഹൃദയസ്ഥിതകല്മഷഃ
ശാസ്ത്രവിദ് ഗുണദോഷജ്ഞോ ഭോഗ്യമാത്രേ വിനിസ്പൃഹഃ
നിത്യാനിത്യപദാർത്ഥജ്ഞോ മുക്തികാമോ ദൃഢവ്രതഃ
നിഷ്ടപ്തമഗ്നിനാ പാത്രമുദ്വാസ്യ ത്വരയാ യഥാ
ജഹാതി ഗേഹം തദ്വച്ച തീവ്രമോക്ഷേച്ഛയാ ദ്വിജഃ
സ ഏവ സദ്യസ്തരതി സംസൃതിം ഗുർവ്വനുഗ്രഹാത്''

അനേകായിരം ജന്മം തപസ്സുകൊണ്ടു് ഈശ്വരനെ ആരാധിച്ചതിന്റെ ഫലമായി മനസ്സിന്റെ കാലുഷ്യം മുഴുവൻ നീങ്ങിയവനും അതു്ശാസ്ത്രം അറിഞ്ഞവനും ഗുണദോഷജ്ഞനും വിഷയസുഖത്തിൽ

ലേശംപോലും ആഗ്രഹമില്ലാത്തവനും നിത്യപദാൎത്ഥം ബ്രഹ്മം മാത്രമെന്നും മററുള്ളതെല്ലാം അനിത്യമെന്നും ബോധം വന്നവനും മുമുക്ഷുവും ദൃഢനിഷ്ഠയുള്ളവനും നല്ലവണ്ണം ചുട്ടുപഴുത്ത പാത്രം കയ്യിൽപെടാതെ അതിനെ വലിച്ചെറിയുന്നതുപോലെ തീവ്രമോക്ഷേച്ഛയോടുകൂടി ഗൃഹം ത്യജിക്കുന്നവനും വേദജ്ഞനുമായവൻമാത്രം ഗുരുവിന്റെ അനുഗ്രഹം കൊണ്ടു് പെട്ടെന്നു സംസാരം കടക്കുന്നു എന്നു് സൎവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം.

''ശമാദിസാധനസമ്പന്നനും, ഗുണശീലങ്ങളുള്ളവനും, ശുദ്ധദേഹനും, ശുദ്ധവംശത്തിൽ പിറന്നവനും, ധാൎമ്മികനും, ശുദ്ധമാനസനും, വിശ്വാസം വിനയം എന്നിവയോടുകൂടിയവനും, ധനശാഠ്യമില്ലാത്തവനും, ശൂരനും, ബലകാന്തിയുക്തനും, അപ്രമത്തനും, സമൎത്ഥനും, ഹിതമായും സത്യമായും മിതമായും സംസാരിക്കുന്നവനും, ഒരിക്കൽ പറഞ്ഞാൽ കാര്യം മനസ്സിലാക്കുന്നവനും, മിടുക്കനും ആഡംബരരഹിതനും ധീരനും, വീരനും, ആലോചിച്ചു് പ്രവൎത്തിക്കുന്നവനും, എല്ലാവൎക്കും ഉപകാരിയും, പരനിന്ദയിൽ അത്യന്തം വിമുഖനും, സുമുഖനും, ജിതേന്ദ്രിയനും, സന്തുഷ്ടസ്വഭാവനും, ബ്രഹ്മചാരിയും, ആധിവ്യാധിചാപല്യങ്ങളൊഴിഞ്ഞവനും, ഗുരുധ്യാനം ഗുരുകഥ ഗുരുസേവ മുതലായ കാര്യങ്ങളിൽ തല്പരനും, ഈശ്വരവിശ്വാസിയും, സ്ത്രീകളെ ബഹുമാനിക്കുന്നവനും, ഗുരുസന്നിധിയിൽ ലജ്ജ അഭിമാനം ഗൎവ്വം മുതലായവയില്ലാത്തവനും, ആലോചനാശീലനും, മുമുക്ഷുവും, ആയവനെ ശിഷ്യനാക്കി ഗുരു സ്വീകരിക്കണം'' എന്നു് കുലാൎണ്ണവത്തിൽ പറയുന്നു. ദുഷ്ടകുലത്തിൽ പിറന്നവൻ, ദുഷ്ടൻ, ഗുണഹീനൻ, വിരൂപി, മറെറാരുവന്റെ ശിഷ്യൻ, നാസ്തികൻ, ധൂൎത്തൻ, പണ്ഡിതനെന്നഭിമാനിക്കുന്നവൻ, കൂടുതലോ കുറവോ അവയവമുള്ളവൻ, അംഗവൈകല്യമുള്ളവൻ, മലിനൻ, രോഗി, വേഷഭ്രമമുള്ളവൻ, വിടൻ, കുടിലൻ, തുറിച്ചുനോക്കുന്നവൻ, ദുർമുഖൻ, മടിയൻ, എപ്പോഴും ഉറങ്ങാൻ താല്പര്യമുള്ളവൻ, ചൂതു മുതലായവയിൽ അത്യുത്സാഹി, വാതിൽ ഭിത്തി തൂണു് മുതലായതിനെ മറഞ്ഞുനില്ക്കുക ശീലമുള്ളവൻ, ശ്രദ്ധാഭക്തികളില്ലാത്തവൻ, ദൂഷ്യം പറയുന്നവൻ, ചപലൻ, ശഠൻ, വിധിനിഷേധങ്ങൾ വിട്ടു് പ്രവൎത്തിക്കുന്നവൻ, കലഹപ്രിയൻ, രഹസ്യം പുറത്തുവിടുന്നവൻ, വിശ്വാസഘാതകൻ, ദേവദ്രോഹി, കള്ളസാക്ഷി പറയുന്നവൻ, ആരോടും യാചിക്കുന്നവൻ, സത്യനിഷ്ഠയില്ലാത്തവൻ, അശ്ലീലം മുതലായവ ധാരാളം പറയുന്നവൻ, കാണുമ്പോൾ പ്രിയവും കാണാത്തപ്പോൾ കുററവും പറയുന്നവൻ, കൊട്ടുവാക്കു സംസാരിക്കുന്നവൻ, ആത്മപ്രശംസകൻ, വിദ്യാചോരൻ, അന്യന്റെ ഗുണം സഹിക്കാത്തവൻ, അതി

കോപി, ദുർജ്ജനങ്ങളോടു് കൂറുള്ളവൻ, ബഹുജനനിന്ദിതൻ പ്രാണി ഹിംസകൻ, മിത്രദ്രോഹി, ഭ്രാതൃവഞ്ചകൻ, നാക്കിനേയും ഉപസ്ഥത്തേയും ലാളിക്കുന്നവൻ, കാരണം കൂടാതെ ദ്വേഷം, ചിരി, ക്ലേശം, കോപം മുതലായതുണ്ടാകുന്നവൻ, അധികം ചിരിക്കുന്നവൻ, കാമുകൻ, അത്യന്തം ലജ്ജയില്ലാത്തവൻ, അസൂയ, മദം, മാത്സര്യം, ഡംഭ്, അഹങ്കാരം എന്നിവയുള്ളവൻ, ഭീരു, മൂഢൻ, അശക്തൻ, ദുർബുദ്ധി, എപ്പോഴും ചിന്തകൊണ്ടു് മനസ്സിനെ അലട്ടുന്നവൻ, ലോഭി, ദരിദ്രൻ, ഒന്നുകൊണ്ടും സന്തോഷിക്കാത്തവൻ, ഭക്തി, ശ്രദ്ധ, ദയ, ശാന്തി, ധർമ്മാചാരം എന്നിവയില്ലാത്തവൻ, അച്ഛനമ്മമാരേയും മഹാന്മാരേയും നിന്ദിക്കുകയോ ആക്ഷേപിക്കുകയോ ചെയ്യുന്നവൻ, ഗുരുസേവയിൽ അഭിമാനി, സ്ത്രീദ്വേഷ്ടൻ ഇങ്ങനെയെല്ലാമുള്ളവരെ ഒരിക്കലും ശിഷ്യരാക്കരുതു് എന്നു് കുലാർണ്ണവം.

ശിഷ്യനെ പരീക്ഷിക്കേണ്ടതു് ഗുരുവിൻേറയും ഗുരുവിനെ പരീക്ഷിക്കേണ്ടതു് ശിഷ്യൻേറയും ചുമതലയാണെന്നു പറഞ്ഞുകഴിഞ്ഞല്ലോ. ''മന്ത്രിയുടെ പാപം രാജാവിലും ഭാര്യയുടെ പാപം ഭർത്താവിലും സംക്രമിക്കും'' എന്നു് തന്ത്രശാസ്ത്രത്തിൽ പറഞ്ഞിട്ടുണ്ടു്. ഗുരുവും ശിഷ്യനും അന്യോന്യം ഒരുവർഷം നല്ലവണ്ണം ഇടപഴകി പരീക്ഷിച്ച ശേഷമേ ബന്ധമുറപ്പിക്കാവൂ എന്നു് മന്ത്രമുക്താവലിയിൽ പറയുന്നു.

തന്ത്രശാസ്ത്രപ്രകാരം മന്ത്രം സ്വീകരിച്ചാൽ മൂന്നുദിവസമെങ്കിലും ഗുരുവിനോടുകൂടിതാമസിച്ചു് സാധന ചെയ്തശേഷം ഗുരുവിൻെറ അനുവാദത്തോടെ ഗൃഹത്തിലേയ്ക്കു് മടങ്ങണമെന്നും അല്ലെങ്കിൽ ഗുരു സഞ്ചരിപ്പിക്കുന്ന ശക്തി ശിഷ്യനിൽനിന്നു മടങ്ങി ഗുരുവിൽതന്നെ ചെന്നുചേരുമെന്നും തന്ത്രരാജത്തിലും സിദ്ധാന്തസാരത്തിലും പറയുന്നു. ഗുരു ശിഷ്യനിലേയ്ക്കു് ശക്തി സഞ്ചരിപ്പിക്കുന്നെങ്കിൽ അതു ശിഷ്യനു് പ്രത്യക്ഷത്തിലറിയാവുന്നതാണു്. അപ്രകാരം ചെയ്യാത്ത ഗുരുവിൻെറ ദീക്ഷ നിഷ്ഫലമാണെന്നും തന്ത്രങ്ങൾ പറയുന്നു. ശ്രുതിയിലും ബ്രഹ്മനിഷ്ഠനല്ലാത്ത ഗുരുവിൻെറ ഉപദേശം ഫലിക്കയില്ലെന്നു പറഞ്ഞിട്ടുണ്ടു്. അതിനാൽ ഫലംകൊണ്ടു് തീർച്ചയാക്കാവുന്നതാണു് കാര്യം.

ചിലയാളുകൾ വിചാരിക്കുന്നു എങ്ങനെയെങ്കിലും ഉത്തമനായ ഒരു ഗുരുവിനെ ശരണം പ്രാപിച്ചു് മന്ത്രം വാങ്ങിയാൽ ചുമതലയെല്ലാം തീർന്നുവെന്നു്. ഇതു് ഒരു നല്ല വൈദ്യൻെറ അടുക്കൽ രോഗമറിയിച്ചു് കുറിപ്പു വാങ്ങുകയോ ചിലപ്പോൾ ഒരു ഡോസ് മരുന്നു സേവിക്കുകയോ ചെയ്താൽ മഹാരോഗം പെട്ടെന്നു മാറുമെന്നു വിചാരി

ക്കുന്നതുപോലെയാണ്. ശിഷ്യൻതന്നെ സദ്ഗുരുകൃപയ്ക്ക് പാത്രമാകാൻ മനസ്സ് വളരെ പാകപ്പെടുത്തേണ്ടതുണ്ട്. അഥവാ അധികാരിയല്ലാത്ത ഒരു ശിഷ്യനിൽ വല്ല സദ്ഗുരുവും കൃപചെയ്താൽ തന്നെ പഥ്യമനുഷ്ഠിക്കാത്ത രോഗിയിൽ ഔഷധമെന്നപോലെ അതു വിഫലമാണ്. അതുകൊണ്ട് ശിഷ്യനു വളരെ ചുമതലയുണ്ട്. ഒന്നാമത് സദ്ഗുരുവിൻെറ കൃപലഭിക്കാൻ പാത്രമാകണം. രണ്ടാമത് ശാസ്ത്രലക്ഷണങ്ങൾ തികഞ്ഞ സദ്ഗുരുവിനെ തേടിപ്പിടിച്ച് അദ്ദേഹത്തിൻെറ കൃപ സമ്പാദിക്കണം. മൂന്നാമത് അദ്ദേഹത്തിൽനിന്നു ലഭിക്കുന്ന മന്ത്രവും മററുപദേശങ്ങളും അഭ്യസിക്കണം. ഈ മൂന്നിൽ ഒന്നിന് എവിടെയെങ്കിലും കുറവു വന്നാൽ സിദ്ധിയുണ്ടാകയില്ല. സിദ്ധിയുണ്ടാകുന്നില്ലെങ്കിൽ കുറവ് എവിടെയോ ഉണ്ടെന്നു തീർച്ച യാക്കി പരിഹരിക്കണം. കുറവ് ഗുരുവിലും അഭ്യാസത്തിലും അല്ലെന്നും ശിഷ്യന് തൻെറ കുറവ് എന്താണെന്നു മനസ്സിലാകുന്നില്ലെന്നും വന്നാൽ ശ്രദ്ധാവിശ്വാസങ്ങളോടുകൂടി ഗുരുവിനെ ശരണം പ്രാപിച്ചാൽ കുറവുതീരാനുള്ള വിദ്യ ഗുരു പറഞ്ഞുതരും. കുറവ് ജന്മസിദ്ധവും ഒരു ജന്മംകൊണ്ട് പരിഹരിക്കപ്പെടാൻ കഴിയാത്തതും ആണെങ്കിലേ കുഴപ്പമുള്ളു. അഭ്യാസത്തിലുള്ള കുറവ് സ്ഥിരപരിശ്രമംകൊണ്ട് തീർക്കാവുന്നതാണ്. കുറവ് ഗുരുവിലാണെങ്കിൽ എന്താണ് നിവൃത്തി? പരീക്ഷിച്ചെടുക്കേണ്ടതായിരുന്നു. ശരി. പരീക്ഷിച്ചു. ഗുരുവിൻെറ ഭാവങ്ങളെ തെററിദ്ധരിക്കയോ ശരിയായി മനസ്സിലാക്കാൻ പ്രമാദം നിമിത്തം സാധിക്കാതെ വരികയോ ചെയ്തു. പിന്നീട് സത്യം മനസ്സിലായാൽ എന്താണ് നിവൃത്തി?

ഇവിടെ ചില ശാസ്ത്രങ്ങൾ പറയുന്നു.

'ഗുരുശുശ്രൂഷണം നാമ ധർമ്മോ ജ്യേഷ്ഠഃ പ്രകീർത്തിതഃ
'ഗുരോരന്യൈവാ ƒ പ്രിയം കുര്യാത് പണ്ഡിതേ പതിതേ ƒ പി വാ''

ഗുരുശുശ്രൂഷണം തന്നെയാണ് മുഖ്യധർമ്മമായി പറയപ്പെടുന്നതു്. ഗുരുപണ്ഡിതനായാലും പതിതനായാലും അദ്ദേഹത്തിന് ഇഷ്ടമില്ലാത്തതു് ചെയ്യരുതു്.

''അവിദ്യോ വാ ഗുരുരേവ തു ദൈവതം
അമാർഗ്ഗസ്ഥോ ƒ ഥമാർഗ്ഗസ്ഥോ ഗുരുരേവ പരാ ഗതിഃ''

''ഗുരുവിദ്യ അറിഞ്ഞവനായിരിക്കട്ടെ അല്ലാത്തവനായിരിക്കട്ടെ സദാചാരിയായിരിക്കട്ടെ അഥവാ ദുരാചാരിയായിരിക്കട്ടെ അദ്ദേഹംതന്നെ ഈശ്വരൻ അദ്ദേഹം തന്നെ പരഗതി–'' (ബ്രഹ്മവൈവർത്തം) എന്നാൽ മററു ചില ശാസ്ത്രങ്ങൾ പറയുന്നു:–

''ഗുരോരപ്യവലിപ്തസ്യ കാര്യാഽകാര്യമജാനതഃ
ഉൽപഥപ്രതിപന്നസ്യ പരിത്യാഗോ വിധീയതേ''

ഗുരുവായാലും അഹങ്കാരിയും കാര്യാകാര്യങ്ങൾ അറിയാത്തവനും തെററായ മാർഗ്ഗത്തിൽ പോകുന്നവനും ആണെങ്കിൽ അദ്ദേഹത്തെ ത്യജിക്കുന്നതാണ് വിഹിതം'', എന്നു് യതിധർമ്മസംഗ്രഹം.

''അസദ്ഗുരുഃ സ്വയം നഷ്ടഃ കഥം താരയതേഽപരം''
(മേരുതന്ത്രം.)

''ബഹ്വാശീ ദീർഘസൂത്രീ ച വിഷയാദിഷു ലോലുപഃ
ഹേതുവാദരതോ ദുഷ്ടോ വാഗ്വാദീ ഗുരുനിന്ദകഃ
ദുഷ്ടലക്ഷണസമ്പന്നോ യദ്യപി സ്വയമീശ്വരഃ
ബഹു പ്രതിഗ്രഹാസക്ത ആചാര്യഃ ശ്രീക്ഷയാവഹഃ''
(കുലാർണ്ണവതന്ത്രം)

''യദി ദൈവാത് പശോർവിദ്യാ ലഭ്യതേ കുലജൈന്നരൈഃ
ദ്വിജം തു കൗലികം പ്രാപ്യ പുനർവിദ്യാമുപാലഭേത്
യോ ഗൃഹ്ണാതി പശോർദീക്ഷാം തസ്യാധിർ ഗാത്രപീഡനം
ഭവേത്യേവ ന സന്ദേഹോ ബന്ധനം ചൈവ വാ ഭവേത്
വടപത്രേ ലിഖിത്വാ ച തന്മന്ത്രം സ്രോതസി ക്ഷിപേത്
സദ്ഗുരും വാ സമാശ്രിത്യ ഗൃഹ്ണീയാത് സംസ്കൃതം മനും''

(വിധിവശാൽ പശുവിൽ (മായാബദ്ധനിൽ) നിന്നു് സൽകുലത്തിൽ പിറന്നവർ വിദ്യ (ആത്മികോപദേശം) ഗ്രഹിക്കാനിടവന്നുവെങ്കിൽ പിന്നീടു് കുലാചാരപ്രകാരം നടക്കുന്ന വേദജ്ഞനിൽ നിന്നു് വീണ്ടും വിദ്യാസ്വീകരണം ചെയ്തുകൊള്ളണം. 'പശുവിൽ' നിന്നു് ദീക്ഷ വാങ്ങുന്നവനു് ആധിയും ശരീരപീഡയും പക്ഷെ ബന്ധനവും (മായാബന്ധനവും) വരും. സംശയമില്ല. അതുകൊണ്ടു് ആ മന്ത്രം പേരാലിലയിലെഴുതി ഒഴുക്കുവെള്ളത്തിലെറിയണം. സദ്ഗുരുവിനെ അശ്രയിച്ചു് മന്ത്രം ശുദ്ധമാക്കിവാങ്ങുകയുംവേണം.)

''ശ്രീഗുരും ലക്ഷണോപേതം സംശയച്ഛേദകാരകം
ലബ്ധ്വാ ജ്ഞാനപ്രദം ദേവി ന ഗുർവന്തരമാശ്രയേത്
അനഭിജ്ഞം ഗുരും പ്രാപ്യ സംശയാഽച്ഛേദകാരകം
ശിഷ്യോ ഗുർവ്വന്തരം ഗത്വാ തദ്ദോഷൈന്നാനുലിപ്യതേ''

(ലക്ഷണങ്ങൾ തികഞ്ഞവനും സംശയങ്ങളെല്ലാം ഛേദിക്കുന്നവനും ജ്ഞാനപ്രദനും ആയ ഗുരുവിനെ ലഭിച്ചിട്ടു് വേറൊരു ഗുരുവിനെ ആശ്രയിക്കരുതു്. സംശയങ്ങളെ ഛേദിക്കാത്തവനും അജ്ഞാനിയുമായ ഗുരുവിനെ സ്വീകരിച്ചശേഷം ശിഷ്യൻ മറെറാരു ഗുരുവിനെ സ്വീകരിച്ചാൽ അതുകൊണ്ടു് അവനു് ദോഷമുണ്ടാകുന്നതല്ല.) എന്നു് കുലാർണ്ണവതന്ത്രം.

''ഗുരവോ ബഹവഃ സന്തി കുമന്ത്രൌഷധവേദിനഃ
നിഗമാഗമശാസ്ത്രോക്തമന്ത്രജ്ഞോ ദുർലഭോ ഭുവി
സ്വവിജ്ഞശ്ചോദ്ധരേന്മൂർഖം ന മൂർഖോ മൂർഖമുദ്ധരേത്
ശിലാം സന്താരയേന്നൌർഹി കിം ശിലാം താരയേഛിലാ?
മധുലുബ്ധോ യഥാ ഭൃംഗഃ പുഷ്പാത് പുഷ്പാന്തരം പ്രജേത്
ജ്ഞാനലുബ്ധസ്തഥാ ശിഷ്യോ ഗുരോർഗുർവ്വന്തരം പ്രജേത്.''

തെററായ മന്ത്രങ്ങളും ഔഷധങ്ങളും അറിയുന്ന ഗുരുക്കന്മാർ വളരെയുണ്ട്. വേദം ആഗമം ശാസ്ത്രം എന്നിവയിൽ പറയുന്ന മന്ത്രങ്ങളറിയുന്നവൻ ഭൂമിയിൽ ദുർലഭം. ജ്ഞാനിശ്രേഷ്ഠൻമാത്രമേ മൂർഖനെ ഉദ്ധരിക്കാൻ കഴിയൂ. മൂർഖനു് മൂർഖനെ ഉദ്ധരിക്കാൻ സാധിക്കയില്ല. തോണിക്കു് കല്ലിനെ ജലാശയത്തിൻെറ മറുകര കടത്താൻ കഴിയും. കല്ലു് കല്ലിനെ കടത്തുമോ? തേനിൽ കൊതിയുള്ള വണ്ടു് പുഷ്പത്തിൽനിന്നു് മറെറാരു പുഷ്പത്തിലേക്കു് പോകുന്നതുപോലെ ജ്ഞാനത്തിൽ അത്യാസക്തനായ ശിഷ്യൻ ഒരു ഗുരുവിൽനിന്നു് (കാര്യം സാധിക്കാതെ വന്നാൽ) മറെറാരു ഗുരുവിലേക്കു് പോകണം. എന്നു് ശൈവാഗമം.

ശാസ്ത്രങ്ങളിൽ ഇങ്ങനെ രണ്ടുപക്ഷം കാണുന്നുണ്ടു്. ശാസ്ത്രങ്ങൾ വിരുദ്ധങ്ങളായി വരുമ്പോൾ യുക്തിയാണു് പ്രമാണം. ഗുരുവാക്കിൽ ശ്രദ്ധിക്കേണ്ടതിൻെറ യുക്തി ''മുക്തസ്യേശ്വരരൂപതാത്'' എന്നു് ശ്രീശങ്കരൻ പറഞ്ഞു. ഇതുകൊണ്ടു് ഗുരു മുക്തനല്ലെന്നു്, ഗുരുവായി സ്വീകരിച്ചശേഷവും അറിഞ്ഞാൽ അദ്ദേഹത്തിൻെറ വാക്കു് മാനിക്കേണ്ട എന്നു് കിട്ടുന്നു. അല്ലെങ്കിൽ അന്ധേ—നൈവ നീയമാനാ യഥാ॒ന്ധാഃ എന്നു് ശ്രുതിയിൽ പറയുന്ന അവസ്ഥയാകും ശിഷ്യക്കു്. ഗുരുവായി സ്വീകരിക്കുന്നതിനുമുമ്പ് നല്ലവണ്ണം പരീക്ഷിക്കണമെന്നുള്ളതു് സത്യംതന്നെ. എന്നാൽ തൻെറ പരീക്ഷ ശരിയാകാത്തതുകൊണ്ടു് ആദ്യം ഒരാളെ മുക്തനെന്നു് ധരിച്ചു് ഗുരുവായി വരിച്ചാൽ പിന്നീടു് അയാളുടെ വാക്കു് വേദമായി മാനിക്കണമെന്നും പറയുന്നതു് യുക്തിയുക്തമല്ല. ചിലർ പറയുന്നു. ''ഒരാൾ എൻെറ അച്ഛനായി. കുരൂപനാകട്ടെ സുരൂപനാകട്ടെ അയാൾ എന്നും എൻെറ അച്ഛൻതന്നെ. അതുപോലെ ഗുരുവും എത്ര മൂർഖനായാലും എനിക്കു് ത്യാജ്യനല്ല'' എന്നു്. എന്നാൽ മാംസപിണ്ഡസംബന്ധമായ ഈ ദൃഷ്ടാന്തം ശരിയല്ല. ആത്മാവിനു് അച്ഛനുമില്ല അമ്മയുമില്ല. ഗുരുവുമില്ല ശിഷ്യനുമില്ല. ഗുരുവും ശിഷ്യനുമായി ബന്ധത്തിലേപ്പെടുന്നതു് ശിഷ്യൻെറ ആത്മജ്ഞാനലാഭത്തിനാണു്. ഗുരുവിനു് ഒന്നും ലഭിക്കാനല്ലതാനും. എപ്പോൾ ഗുരു ശിഷ്യനെ ലക്ഷ്യത്തിലേക്കു നയിക്കാൻ ശക്തനല്ലെന്നു കാണു

ന്നുവോ അപ്പോഗം ശിഷ്യന് ഗുരുവിനെ ഉപേക്ഷിക്കാൻ അധികാരമില്ലെന്നു പറയുന്നതു് തെററാണ്. സംസാരദുഃഖം ഒരു രോഗമാണ്. ആ രോഗം മാററാൻ ഒരു വൈദ്യനു് ശക്തിയുണ്ടെന്നു് വിശ്വസിച്ചു് അയാളെ അഭയം പ്രാപിക്കുന്നു. അയാഠം പറയുന്നതുപോലെയെല്ലാം അനുഷ്ഠിക്കുന്നു. വളരെ നാളായിട്ടും രോഗശാന്തി വരുന്നില്ല. വൈദ്യൻതന്നെ അതേ രോഗം നിമിത്തം കഷ്ടപ്പെടുന്നതായും അറിയുന്നു. പിന്നെയും അതേ വൈദ്യനെത്തന്നെ ആശ്രയിച്ചുകൊള്ളണമെന്നും വേറെ വൈദ്യന്റെ അടുക്കൽ പോകരുതെന്നും പറയുന്നതു് യുക്തിയുക്തമാകുന്നതെങ്ങനെ? ഒരാഠം കാശിയിലേക്കു പുറപ്പെടുന്നു. വഴിയിൽവച്ചോ പുറപ്പെടുന്ന അവസരത്തിൽ തന്നെയോ കാശിയെപ്പററി നല്ല അറിവുണ്ടെന്നു് മററുള്ളവർ പറഞ്ഞോ ഏതു പ്രകാരത്തിലോ വിശ്വാസം തോന്നുന്ന ഒരാളെ കണ്ടുമുട്ടുന്നു. അയാളോടു് കാശിക്കു കൂട്ടിക്കൊണ്ടുപോകാമോ? എന്നു ചോദിക്കുന്നു. അയാഠം സമ്മതിക്കുന്നു. കുറെക്കാലം അയാളുടെ വാക്കിൽ വിശ്വസിച്ചു് അയാളോടുകൂടി സഞ്ചരിച്ചപ്പോഠം അയാഠം കള്ളനാണെന്നും കാശിയെപ്പററി ഒന്നും അറിയാത്തവനാണെന്നും താൻ വഞ്ചിക്കപ്പെട്ടുവെന്നും അറിയുന്നു. പിന്നെയും അയാളുടെ വാക്കിൽ വിശ്വസിച്ചു് സഞ്ചരിച്ചുകൊള്ളണമെന്നു് പറയുന്നതു് എങ്ങനെ യുക്തിയുക്തമാകും? സ്ഥൂലശരീരോപാധിതന്നു് അതിനെ വളർത്തി രക്ഷിച്ച മാതാപിതാക്കന്മാരെ ഉപേക്ഷിച്ചു് (അഥവാ അവരേക്കാഠം പ്രധാനമായി കരുതി) പിന്നൊരാളെ പിതൃഭാവേന അംഗീകരിക്കുന്നതെന്തിനു്? ലക്ഷ്യപ്രാപ്തിക്കു്. ആ ലക്ഷ്യപ്രാപ്തി അതുകൊണ്ടു് സാധിക്കുകയില്ലെന്നു് തീർച്ചവന്നാൽ പിന്നെയും അയാളുടെ വാക്കുകളിൽ വിശ്വസിച്ചു് ജീവിക്കണമെന്നു് പറയുന്നതു് എങ്ങനെ ശരിയാകും? മഹാപുരുഷന്മാരുടെ ചരിതവും ശ്രുതിയും എന്തു പറയുന്നു? ശുക്ലയജുർവേദപ്രതിപാദകനായ യാജ്ഞവൽക്യൻ ഗുരുവായ വൈശമ്പായനനെ ഉപേക്ഷിച്ചു് വേദമൂർത്തിയായ സൂര്യനെ ഗുരുവായി വരിച്ചതായി ശ്രുതികളിൽ കാണുന്നു. ശ്രീശങ്കരൻ ശ്രീരാമാനുജൻ മുതലായവർ അക്കാലത്തെ ജൈനർ, ബൌദ്ധർ, ശാക്തേയർ, കാപാലികർ, മുതലായവരെക്കൊണ്ടു് അവരുടെ ഗുരുക്കന്മാരെ ത്യജിപ്പിച്ചു് അവരെ സ്വമതങ്ങളിൽ ചേർത്തു. ശ്രീരാമാനുജൻ തന്റെ ഗുരുവായ അദ്വൈതിയെ ത്യജിച്ചു് വൈഷ്ണവഗുരുവിനെ ശരണം പ്രാപിച്ചു. ശ്രീരാമകൃഷ്ണദേവൻ തന്റെ ഗുരുവായ ഭൈരവി ബ്രാഹ്മണിയുടെ ആജ്ഞയെ ലംഘിച്ചു് തോതാപുരിയിൽനിന്നു് അദ്വൈതോപദേശം വാങ്ങി. വിവേകാനന്ദസ്വാമികഠം ശ്രീരാമകൃഷ്ണനേക്കാഠം യോഗ്യനാണു് പവഹരിബാവയെന്നുവച്ചു് അദ്ദേഹത്തിൽനിന്നു് ഉപ

ദേശം വാങ്ങാൻ പുറപ്പെട്ടുകയും ഒടുവിൽ തൻെറ ധാരണ തെറ്റെന്നു കണ്ടു് അതുപേക്ഷിക്കുകയും ചെയ്തു. ഇതാണു് ശരിയായിട്ടുള്ളതു് എങ്ങനെയും ലക്ഷ്യത്തിൽ ചെന്നെത്തണം. അതിനു് ആവശ്യമുള്ള വരെ ഗുരുക്കന്മാരായി സ്വീകരിക്കണം. അതിനുപകരം തൻെറ പൂർവ്വകർമ്മഫലമായി വന്നുചേർന്നതും തനിക്കു് പരിഹാരം ചെയ്യാൻ കഴിയാത്തതും ആയ ചില ലൗകികബന്ധങ്ങളെ ദൃഷ്ടാന്തമാക്കി അലൗകികമായ ആത്മകാര്യത്തിൽ ഉപയോഗിക്കുന്നതു് ഒട്ടും ശരിയല്ല. ഗുരു തെററുചെയ്താൽ ശാസിക്കാൻ ധർമ്മജ്ഞനായ ശിഷ്യനു് അധികാരമുണ്ടെന്നു് അർജ്ജുനൻ പഠിപ്പിക്കുന്നു.

''ഗുരുത്യാഗാത് ഭവേൻമൃത്യുർ മന്ത്രത്യാഗാദ്ദരിദ്രതാ
ഗുരുമന്ത്രപരിത്യാഗാത് രൗരവം നരകം വ്രജേത്''

ഗുരുവിനെ ത്യജിക്കുന്നതുകൊണ്ടു് മരണവും മന്ത്രം ത്യജിക്കുതുകൊണ്ടു് ദാരിദ്ര്യവും ഗുരുമന്ത്രപരിത്യാഗംകൊണ്ടു് രൗരവനരകവും ഫലം എന്നു് രുദ്രയാമളം മുതലായ ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ളതു് സദ്ഗുരുവിനെ സംബന്ധിച്ചാണെന്നു് അറിയണം.

''ഗുരു എങ്ങനെയുള്ളവനായാലും അദ്ദേഹത്തിൻെറ ദോഷം അറിയുകയോ കേൾക്കുകയോ ചെയ്യാതെയും അറിഞ്ഞാൽ തന്നെ അതു് അദ്ദേഹം മായകൊണ്ടു ചെയ്യുന്നതാണെന്നു വിശ്വസിക്കുകയും ചെയ്താൽ ദോഷമില്ല'' എന്നു പറയുന്ന ചിലരുണ്ടു്. ഇതു് ശ്രുതിക്കു സമ്മതമല്ലെന്നു മുമ്പുതന്നെ — ''ന നരേണാ/വരേണ'' എന്ന മന്ത്രം കൊണ്ടു് തെളിയിച്ചിട്ടുണ്ടു്. എന്നാൽ ബ്രഹ്മജ്ഞനായ ഗുരു ശിഷ്യപരീക്ഷണാൎത്ഥം നടിക്കുന്ന ഉന്മത്തബാലപിശാചാദിഭാവങ്ങൾ ശിഷ്യനെ വ്യാമോഹിപ്പിക്കരുതെന്നും ബ്രഹ്മജ്ഞനായ ഗുരുവിനെ ഒരു കാരണത്താലും ഉപേക്ഷിക്കരുതെന്നും പ്രത്യേകം ഓൎക്കണം. ബ്രഹ്മജ്ഞനു് ഒരിക്കലും രാഗാദിദോഷങ്ങളുണ്ടായിരിക്കയില്ല. അഥവാ രാഗാദിദോഷങ്ങളുള്ളവൻ ബ്രഹ്മജ്ഞനല്ല. ''Charactor is the test of realisation'' (അനുഭൂതിയുടെ മാനദണ്ഡം ചാരിത്രശുദ്ധിയാണു്) എന്നു ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നു.

ഗുരുവില്ലാതെ ആത്മശാസ്ത്രം ഗ്രഹിക്കാൻ സാധിക്കാതെയും ബ്രഹ്മജ്ഞന്മാർ ദുർല്ലഭമായിരിക്കുകയും ചെയ്യുമ്പോൾ എന്താണു് വേണ്ടതെന്നു ഒരു ചോദ്യമുണ്ടാകുന്നു.

''ഗുരൗ ലോഭാദയോ ദോഷാസ്തസ്മാദ്ഭ്വിജതേ മനഃ
തതഃ ശാസ്ത്രഗുരും ത്യക്ത്വാ ദക്ഷിണാമൂർത്തിതോ മനഃ''

ഗുരുവിൽ ലോഭാദിദോഷമുള്ളതുകൊണ്ടു് മനസ്സു ഭ്രമിച്ചാൽ ശാസ്ത്രഗുരുവിനെ അപ്രധാനമാക്കി ദക്ഷിണാമൂർത്തിയെ ഗുരുവാക്കി

മന്ത്രം ഗ്രഹിക്കണം എന്നു മേരുതന്ത്രത്തിൽ പറഞ്ഞിട്ടുള്ള പ്രകാരം ധമ്മമൂത്തിയായ ഈശ്വരനെ മുഖ്യഗുരുവായും ധമ്മശാസ്ത്രജ്ഞനും സദാചാരിയുമായ പുരുഷനെ തൽപ്രതിനിധിയായ ഉപദേഷ്ടാവായും സ്വീകരിച്ച് ധാമ്മികജീവിതം നയിക്കണം. ''ഗുരു എങ്ങനെയുള്ളവനായാലും പൂജ്യനാണ്''' എന്നു പറയുന്ന ശ്ലോകങ്ങൾ, ''രാജാവ് അഷ്ടദിക്പാലകാംശമാണ്. രാജാവ് എന്തുചെയ്താലും അതു് ഈശ്വരശക്തിയും ഈശ്വരപ്രേരണയും ആണെന്നു വിചാരിച്ച് മാനിച്ചുകൊള്ളണം. ബ്രാഹ്മണൻ എത്ര നീചകമ്മം ചെയ്താലും പതിതനാകയില്ല. പൂജ്യനാണ്. അല്ലെങ്കിൽ അഗ്നിപോലെ ദഹിപ്പിക്കും'' എന്നും മററുമുള്ള പഴയ പ്രമാണങ്ങൾ അന്ധവിശ്വാസങ്ങളുടേയും ക്ഷുദ്രപ്രമാണങ്ങളുടേയും കൂട്ടത്തിൽ തള്ളേണ്ടവയാണ്.

ഇങ്ങനെ ധമ്മശാസ്ത്രപ്രകാരം നിസ്സ്വാത്ഥന്മാരായി വസന്തം പോലെ ലോകഹിതം ചെയ്തുകൊണ്ടു് ശാന്തന്മാരായി പരദുഃഖാസഹിഷ്ണുക്കളായി വസിക്കുന്നവർ മാത്രമാണ് യഥാത്ഥഗുരുക്കന്മാരെന്നു, അവർ ധമ്മവിരുദ്ധന്മാരായി ഒന്നും പ്രവത്തിക്കുകയോ പ്രവത്തിപ്പിക്കുകയോ ചെയ്യുകയില്ലെന്നും അവരുടെ യോഗ്യതയുരച്ചുനോക്കുന്നതിനു് ചില ഉരകല്ലുകളുണ്ടെന്നും അതുരച്ചുനോക്കാൻ ശിഷ്യന്മാക്കും പൊതുജനങ്ങൾക്കും അധികാരമുണ്ടെന്നും, ഏതെങ്കിലും ഒരു ഗുരുവിൻെറ ഉപദേശമനുസരിച്ച് വളരെക്കാലമിരുന്നിട്ടും ആത്മാനുഭൂതി പ്രകാശിക്കാൻ തുടങ്ങുന്നില്ലെങ്കിൽ ആ ഗുരുവിനെ ഉപേക്ഷിക്കാൻ ശിഷ്യനു് അധികാരമുണ്ടെന്നും നമുക്കു മനസ്സിലാകുന്നു. ഈ തത്വം ജനങ്ങൾ മനസ്സിലാക്കിയാൽ എത്ര നന്നായിരുന്നു? അധികജനങ്ങളും ഒരു മതശാഖയിലോ ഗുരുപരമ്പരയിലോ പെടുന്നതു് പരിഷ്കാരത്തിനുവേണ്ടിയും, ലാഭത്തിൽ മോക്ഷം കൈക്കലാക്കാൻ വഴികളുണ്ടെന്നു വിചാരിച്ചും എത്ര ദുർമാർഗ്ഗിയായി നടന്നാലും പാപം കുറഞ്ഞവിലയ്ക്കു് ഏറെറടുക്കാൻ ഒരാളുണ്ടെന്നു വിശ്വസിക്കാൻ വേണ്ടിയും ആണ്. ഇവരെല്ലാം മതഭ്രാന്തന്മാരായി രാജ്യത്തു് അനത്ഥം വരുത്തുന്നു. പരിഷ്കാരത്തിനു ചേരുന്നവർ വഞ്ചകന്മാരാണ്. മററേ കൂട്ടർ അന്ധവിശ്വാസികളുമാണ്. തങ്ങളുടെ ഗുരുവിലോ പ്രത്യേക മതശാഖയിലോ വിശ്വസിച്ചാൽ മോക്ഷമോ പാപപരിഹാരമോ ഉണ്ടാകുമെന്നു് അവർക്ക് എങ്ങനെ അറിയാം. ഇതു് അവർ ആലോചിക്കുന്നില്ല. ഒന്നാമത്തെ കൂട്ടർ പലപ്പോഴും തങ്ങളുടെ ഗുരുക്കന്മാരെ കുറിച്ചും മതാദ്ധ്യക്ഷന്മാരെക്കുറിച്ചും കള്ളക്കഥകൾ സൃഷ്ടിക്കുകയും ചെയ്യുന്നു. രണ്ടാമത്തെ കൂട്ടർ അവരുടെ ആചാര്യന്മാരുടെ സാധാരണ കൃത്യങ്ങൾക്കുകൂടി ദിവ്യവ്യാഖ്യാനങ്ങൾ കാണുകയും ഉണ്ടാക്കുകയും ചെയ്യുന്നു. ഇവരെല്ലാം ലോകത്തു് അന്ധവിശ്വാസം

പരത്തുന്നവരാണ്. അതിന്നു പുറമേ ആളുപിടുത്തത്തിൽ ബദ്ധശ്രദ്ധരും തന്മൂലം കക്ഷിയുണ്ടാക്കുന്നവരും പരനിന്ദകരും സത്യാന്വേഷികളെ വഴിപിഴപ്പിക്കുന്നവരും ആണ്. മതം അഥവാ ധർമ്മമെന്നതു് അനുഭൂതി പ്രധാനമാണെന്നും ചാരിത്രശുദ്ധിയാണ് അനുഭൂതിയുടെ മാനദണ്ഡമെന്നും ഉള്ള വിവേകാനന്ദസ്വാമികളുടെ ഉപദേശങ്ങൾ ലോകം അറിഞ്ഞു് ആ ലക്ഷ്യത്തിലേയ്ക്കു് മാർഗ്ഗദർശികളായ ഗുരുക്കന്മാരെ തെരഞ്ഞെടുക്കുന്ന കാലത്തു മാത്രമേ യഥാർത്ഥ ഗുരുക്കന്മാരും യഥാർത്ഥ ഗുരുഭക്തിയും യഥാർത്ഥ ധർമ്മവും ലോകത്തു് നിറയുകയുള്ളു. അന്നു് ലോകം ശാന്തിയും ഐശ്വര്യവും ആനന്ദവും അനുഭവിക്കാൻ തുടങ്ങും. യഥാർത്ഥ ഗുരുക്കന്മാരേയും ശദന്വേഷികളേയും കൊണ്ടു് ലോകം നിറയുന്നതിനു് ആദിഗുരുവായ വേദമൂർത്തി അനുഗ്രഹിക്കട്ടെ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ



# 9. ഹിന്ദുമതം*

**ഹിന്ദുശബ്ദം.** ഹിന്ദു എന്ന പദത്തിന്റെ ആഗമം വൈദേശികമാകുന്നു. സിന്ധുനദിക്ക് മറുകരെ താമസിച്ചിരുന്നവരെ പുരാതന പേഷ്യക്കാർ ഹിന്ദുക്കൾ എന്നാണ് വിളിച്ചിരുന്നതു്. പിന്നീട് മുസ്ലീം ആധിപത്യകാലത്തു് മുഹമ്മദീയർ ഭാരതീയരെ മുഴുവൻ ആ പേരുകൊണ്ടുതന്നെ വിളിക്കാൻ തുടങ്ങിയതുകൊണ്ടായിരിക്കണം ഭാരതീയരായ വൈദികമതക്കാർ സ്വയം ആ പേരുതന്നെ അംഗീകരിച്ചതു്. ഇപ്പോൾ ഭാരതത്തിൽ പല മതക്കാരുള്ളതുകൊണ്ടു് ഹിന്ദു എന്ന പദത്തിന്റെ യോഗാത്ഥം നഷ്ടമായിരിക്കുന്നു. ഇന്നു് വൈദികമതക്കാർ പരക്കെ അറിയപ്പെടുന്നതു് ഹിന്ദുക്കൾ എന്ന പേരിലാകയാൽ ആ പേരു് ഉപയോഗിക്കാമെങ്കിലും വൈദികമതം വേദാന്തമതം സനാതനധമ്മം എന്നീ പേരുകളിൽ ഏതെങ്കിലും ഒന്നാണ് അത്ഥവത്തായിരിക്കുന്നതു് എന്നേയുള്ളു.

**വേദങ്ങൾ.** ഹിന്ദുധമ്മത്തിന്റെ അടിസ്ഥാനവും ഉല്പത്തിസ്ഥാനവും വേദങ്ങളാകുന്നു. വേദങ്ങളാകട്ടെ മതഗ്രന്ഥങ്ങളിൽവച്ച് ഏററവും പ്രാചീനമാണെന്നു് ഇന്നു് ലോകം പൊതുവെ സമ്മതിച്ചിട്ടുണ്ടു്. അവ യഥാത്ഥത്തിൽ അനാദിയായതുകൊണ്ടു് അനന്തവുമാകുന്നു. അവയുടെ വിവക്ഷിതാത്ഥവും, സാക്ഷാൽക്കാരത്തിലുണ്ടാകുന്ന അനുഭൂതിയും നിത്യസത്യമായ ബ്രഹ്മാത്മൈക്യജ്ഞാനരൂപമായതുകൊണ്ടാണ് അവ ആദ്യന്തരഹിതമായി കരുതപ്പെടുന്നതു്. ഭൂഗോളകേന്ദ്രാകഷ്ണശക്തി കണ്ടുപിടിക്കുന്നതിനുമുമ്പും, ലോകരെല്ലാം അതിനെ വിസ്മരിക്കുന്നു എങ്കിൽ—അതിനുശേഷവും, അതു നിലനില്ക്കുന്നതുപോലെ ബ്രഹ്മാത്മൈക്യജ്ഞാനം ബ്രഹ്മം ആത്മാ ഈശ്വരൻ എന്നിവയെസംബന്ധിച്ചും അവയുടെ അന്യോന്യബന്ധത്തെപ്പററിയുള്ള ആദ്ധ്യാത്മികനിയമങ്ങൾ എന്നിവ നിത്യസത്യമാകയാൽ എല്ലാക്കാലവും നിലനില്ക്കുന്നതാകുന്നു.

വേദങ്ങൾ മനുഷ്യോക്തമല്ല. അവ അപൗരുഷേയമാകുന്നു. മായാതീതനും ആദിപുരുഷനുമായ ഭഗവാൻ ശ്രീനാരായണൻ ഈ ജഗത്തിനെ സൃഷ്ടിച്ച് അതിന്റെ സ്ഥിതിക്ക് പ്രവൃത്തിനിവൃത്തിധമ്മരൂപമാകുന്ന, ചതുർവിധപുരുഷാത്ഥങ്ങൾക്കു സാധനാഭൂതമായ,

---

* പ്രസിദ്ധീകരണത്തിനുവേണ്ടി തയ്യാറാക്കിയത്.

വേദങ്ങളെ ആദികവിയായ ബ്രഹ്മാവിനുപദേശിച്ചു. ബ്രഹ്മാവു് അവയെ സ്വപുത്രന്മാരായ മരീച്യാദികൾക്കു് ഉപദേശിച്ചു. അവരിൽനിന്നു് ശിഷ്യപ്രശിഷ്യപരമ്പരയാ വേദങ്ങൾ സർവ്വത്ര പ്രചരിച്ചു. വേദങ്ങളുടെ ക്രമത്തിനും പാഠത്തിനും തകരാറുവരുമ്പോൾ ഈശ്വരാംശസംഭൃതരായ വ്യാസന്മാർ ആവിർഭവിക്കുന്നു. അങ്ങനെ ഇരുപത്തെട്ടു വ്യാസന്മാരുണ്ടായിട്ടുണ്ടു്. ദ്വാപരയുഗത്തിലാണു് വേദവിസ്താരകർത്താവായ ഒടുവിലത്തെ വേദവ്യാസമഹർഷിയുടെ അവതാരം. അദ്ദേഹം വേദങ്ങളെയെല്ലാം ഋക്കു്, യജുസ്സു്, സാമം, അഥർവ്വം എന്നിങ്ങനെ നാലു സംഹിതകളായി വിഭജിച്ചു് തന്റെ നാലു ശിഷ്യന്മാരെ പഠിപ്പിച്ചു. ഋക്കു് സംഹിത പൈലനെന്ന ശിഷ്യനും യജുസ്സംഹിത വൈശമ്പായനനെന്ന ശിഷ്യനും സാമസംഹിത ജൈമിനിയെന്ന ശിഷ്യനും അഥർവ്വസംഹിത സുമന്തു എന്ന ശിഷ്യനും ഉപദേശിച്ചു. പൈലാദികൾ അവരവരുടെ സംഹിത സ്വശിഷ്യന്മാർക്കുപദേശിച്ചു.

വേദം എന്നതുകൊണ്ടു് അതിന്റെ ഒരു ഭാഗത്തെ മാത്രമായി ഒരിക്കലും ഗ്രഹിക്കരുതു്. അതു് മനുഷ്യനു് ചതുർവിധപുരുഷാർത്ഥങ്ങളേയും സാധിച്ചു് ക്രമേണ അവനെ ബ്രഹ്മത്തിലേക്കു് നയിച്ചു് ബ്രഹ്മാത്മൈക്യത്തെ പ്രാപിക്കുന്നതും എല്ലാ ഭാഗങ്ങളും കൂടിചേർന്നു് സമ്പൂർണ്ണമായിത്തീരുന്നതുമായ ശാസ്ത്രസമുച്ചയമാകുന്നു. അതു് നിത്യസത്യവും ഈശ്വരപ്രോക്തവുമാകയാൽ നിർദ്ദോഷവും കർത്തൃത്വാദി ദോഷരഹിതവും അതുകൊണ്ടുതന്നെ സ്വതഃപ്രമാണവുമാകുന്നു.

വേദശബ്ദത്തിനു്—അറിവു് ജ്ഞാനം എന്നു് അർത്ഥമാകുന്നു. അതിനാൽ ഹിന്ദുക്കളുടെയിടയിൽ ഏററവും പരിശുദ്ധമായി ഗണിക്കപ്പെടുന്ന ശാസ്ത്രം വേദമാണു്. പുരാതനകാലത്തു് വേദത്തിൽ മന്ത്രങ്ങൾ അഥവാ ഛന്ദസ്സുകൾമാത്രമേ ഉണ്ടായിരുന്നുള്ളു. ഈശ്വരസൃഷ്ടമായ പ്രപഞ്ചത്തിന്റെ സൂക്ഷ്മതത്ത്വങ്ങളേയും ഈശ്വരവ്യവസ്ഥാപിതമായ വിധിനിയമങ്ങളേയും ഗുരൂപദേശങ്ങളെ സാക്ഷാൽക്കരിച്ചപ്രകാരം കണ്ടറിഞ്ഞ സൂക്ഷ്മദർശികളായ പുരാതനഋഷിമാർ അവയെ ലോകോപകാരാർത്ഥം ശബ്ദരൂപേണ പ്രകാശിപ്പിച്ചു. അവയാണു് മന്ത്രങ്ങൾ. പിന്നീടു് വളരെക്കാലം കഴിഞ്ഞശേഷമാണു് വ്യാസമഹർഷി അവയെ നാലായി വിഭജിച്ചതു്.

മേൽപറഞ്ഞ ഋക്കു് യജുസ്സു് സാമം അഥർവ്വം എന്നീ നാലു വേദങ്ങളിലും മന്ത്രം, ബ്രാഹ്മണം, ആരണ്യകം എന്നീ മൂമ്മൂന്നു ഭാഗങ്ങളുണ്ടു്. മന്ത്രം ബ്രാഹ്മണം എന്നിവയിൽ യജ്ഞയാഗാദി നിത്യനൈമിത്തികകർമ്മങ്ങൾ അനുഷ്ഠിക്കേണ്ട വിധം, അധികാരികൾ, ചെയ്യിക്കുന്നവരുടെ യോഗ്യത, ആരാധിക്കപ്പെടേണ്ട ദേവതകൾ, അവ

റെ ഉദ്ദേശിച്ചുള്ള മന്ത്രങ്ങരം, കമ്മഫലങ്ങരം, മുതലായവയെപ്പററി പ്രതിപാദിക്കുന്നു. അതിനാൽ ഈ ഭാഗം കമ്മകാണ്ഡമെന്നു പറയപ്പെടുന്നു.

ആരണ്യകം എന്ന വേദഭാഗത്തിൽ വാനപ്രസ്ഥാശ്രമികരംക്ക വേണ്ട വിഷയങ്ങളാണ് പ്രതിപാദിക്കപ്പെടുന്നതു്. ഈശ്വരനെ ഉപാസിക്കുന്നതിനുള്ള മാഗ്ഗങ്ങരം നിഷ്കാമകമ്മയോഗം തപസ്സ് സഗുണനിർഗ്ഗുണോപാസനാവിധി ആത്മലക്ഷണം കമ്മസന്ന്യാസം മുതലായവയെപ്പററി ഇതിൽ പ്രതിപാദിക്കുന്നു. അതിനാൽ ഇതു് ജ്ഞാനകാണ്ഡമെന്നു് പറയപ്പെടുന്നു. മിക്ക ഉപനിഷത്തുകളും ഈ ആരണ്യക വിഭാഗത്തിലുരംപ്പെടുന്നവയാണ്,

കമ്മകാണ്ഡത്തിൽ പറയപ്പെട്ടിട്ടുള്ള കമ്മങ്ങളെ ഒരുവൻ ഫലാപേക്ഷകൂടാതെ അനുഷ്ഠിക്കുന്നതായാൽ അവൻെറ അന്തഃകരണം പരിശുദ്ധമായി ഭവിക്കുന്നതാണ്. ഉപാസനകരം വേണ്ടതുപോലെ ചെയ്യുന്നതായാൽ ചിത്തം വിക്ഷേപരഹിതവും ഏകാഗ്രവുമായിത്തീരുന്നു. ഇവ രണ്ടും ആത്മജ്ഞാനം സമ്പാദിക്കുന്നതിനുള്ള സാധനങ്ങരം മാത്രമാകുന്നു. ജ്ഞാനകാണ്ഡത്തിൽനിന്നാണ് സാക്ഷാൽ ബ്രഹ്മജ്ഞാനം സിദ്ധിക്കുന്നതു്. അപ്രകാരമുള്ള ജ്ഞാനം മോക്ഷത്തിനു മുഖ്യസാധനമാകുന്നു. ആ കാരണത്താൽ ജ്ഞാനകാണ്ഡമാണ് ഏററവും ഉൽകൃഷ്ടമായിരിക്കുന്നതും. അതുകൊണ്ടു് ജ്ഞാനകാണ്ഡത്തിലടങ്ങിയിരിക്കുന്ന ഉപനിഷത്തുകരം സകല വേദങ്ങളുടേയും സാരമാകുന്നു. അതിനാൽ അവയ്ക്കു് വേദാന്തമെന്നും വേദശിരസ്സുകളെന്നും പേരുകളുണ്ടായി.

ഉപനിഷത്ത് എന്ന പദം ഉപ—നി—സദ് എന്ന മൂന്നു പദങ്ങരം കൂടിച്ചേന്നതാണ്. ശിഷ്യൻ ഉപദേശം വാങ്ങാൻ ഗുരുവിൻെറ സമീപത്തിൽ ചെന്നിരിക്കുന്നു. ഉപ=സമീപത്തിൽ നി=താഴെ സദ്=ഇരിക്കുക. എന്നാൽ ചില വ്യാഖ്യാതാക്കന്മാർ ഈ പദത്തിനു് വേറൊരു വിധത്തിലാണ് അത്ഥം കൊടുത്തിട്ടുള്ളതു്. അതു് പ്രകൃതത്തിനു് യോജിച്ചുമിരിക്കുന്നു. ഉപനി=ഏററവും സദ്=നശിപ്പിക്കുന്നു. സംസാരത്തിനു് ഹേതുവായ അവിദ്യയെ തീരെ നശിപ്പിക്കുന്ന എന്നത്ഥം. അല്ലെങ്കിൽ സദ്ധാതുവിനു് ഗത്യത്ഥമാകാം. അപ്പോരം ബ്രഹ്മത്തെ പ്രാപിക്കുന്നു എന്നത്ഥമായി. മുമുക്ഷു, വിഷയങ്ങളിലുള്ള ഇച്ഛയെ നിവത്തിപ്പിച്ചു്, ആചാര്യൻെറ അടുക്കൽ ചെന്നു് അദ്ദേഹത്തിൽനിന്നു് ഗ്രഹിക്കുന്ന—ജീവാത്മാവിനെ പരമാത്മാവിൻെറ സമീപത്തു് കൊണ്ടുപോയി ചേത്തു് അവിദ്യാബീജത്തിൽ നിന്നുണ്ടായ സംസാരവൃക്ഷത്തെ വേരോടുകൂടി നശിപ്പിച്ചു് ജനനമരണരൂപമായ സംസാരവൃക്ഷത്തിനു് കാരണമായ അവിദ്യ

യെ നശിപ്പിക്കുന്നതിനു് സാധനമായിരിക്കുന്ന—ബ്രഹ്മവിദ്യക്കു് ഉപനിഷത്തെന്ന പേരു് സിദ്ധിച്ചു. ബ്രഹ്മവിദ്യയെ പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളും ഔപചാരികമായി ഉപനിഷത്തുകളെന്നു് പറയപ്പെടുന്നു.

**വേദാംഗങ്ങൾ** വേദങ്ങൾ ഏററവും പരിശുദ്ധങ്ങളും അതു് അദ്ധ്യയനംചെയ്യുന്നതുകൊണ്ടു് ശ്രേഷ്ഠമായ ഫലം ലഭിക്കുന്നതുമാണെന്നു് ഹിന്ദുക്കൾ വിശ്വസിക്കുന്നു. ഷഡംഗങ്ങളോടുകൂടിതന്നെ വേദം അദ്ധ്യയനം ചെയ്യണമെന്നു് വിധിയുണ്ടു് (സാംഗോവേദോ ƒദ്ധ്യേതവ്യഃ) വേദങ്ങളുടെ സമ്പൂർണ്ണമായ സംരക്ഷണമാണു് വേദാംഗങ്ങളുടെ ലക്ഷ്യം. വേദങ്ങൾ ഉച്ചരിക്കുന്നതിൽ വലിയ നിഷ്ഠ അനാദികാലംമുതൽ പാലിച്ചുപോരുന്നുണ്ടു്. അശിക്ഷിതമായ ഉച്ചാരണംകൊണ്ടു് വിപരീതഫലമുണ്ടാകുമെന്നാണു് അവരുടെ വിശ്വാസം. ശിക്ഷ, വ്യാകരണം, കല്പം, നിരുക്തം, ഛന്ദസ്സു്, ജ്യോതിഷം എന്നിങ്ങനെ വേദങ്ങളുടെ ഉച്ചാരണം വേദാർത്ഥവിചാരം, വേദോക്തമായ കർമ്മാനുഷ്ഠാനം എന്നിവയിൽ തെററുവരാതിരിക്കാൻ പ്രയോജനപ്പെടുന്ന വേദാംഗങ്ങൾ ആറാണു്. വേദമന്ത്രങ്ങളുടെ ഉച്ചാരണക്രമം പ്രതിപാദിക്കുന്നവയാണു് ശിക്ഷാഗ്രന്ഥങ്ങൾ. വൈദികപദങ്ങളുടെ പ്രയോഗനിയമങ്ങൾ പ്രതിപാദിക്കുന്നവ വ്യാകരണഗ്രന്ഥങ്ങൾ. കർമ്മങ്ങളുടെ ആനുപൂർവ്വിയെ വെളിപ്പെടുത്തുന്നവയാണു് കല്പസൂത്രങ്ങൾ. വൈദികപദങ്ങളുടെ വ്യുല്പത്തി പ്രതിപാദിക്കുന്ന ഗ്രന്ഥമാണു് നിരുക്തം. വൈദികമായ ക്രിയകൾ ചെയ്യുന്നതിനു് കാലം, ഗ്രഹങ്ങളുടെ നില എന്നിവ അറിഞ്ഞിരിക്കേണ്ടതുണ്ടു്. അവയെ പ്രതിപാദിക്കുന്നവയാണു് ജ്യോതിഷഗ്രന്ഥങ്ങൾ. വൈദികമായ വൃത്തങ്ങളേയും അതിൻെറ നിയമങ്ങളേയും പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങളാണു് ഛന്ദസ്സുകൾ. ഇവയ്ക്കെല്ലാം വേദത്തിനു തുല്യമായ പ്രാധാന്യം കല്പിക്കപ്പെടുന്നുണ്ടു്.

**ദർശനങ്ങൾ** ദർശനമെന്ന പദത്തിനു് ഒരു പ്രത്യേക രീതിയിലുള്ള വീക്ഷണമെന്നാണർത്ഥം. വേദപ്രാമാണ്യത്തെ അംഗീകരിച്ചുകൊണ്ടുള്ള ദർശനങ്ങളെ ആസ്തികദർശനങ്ങളെന്നും അല്ലാത്തവയെ നാസ്തികദർശനങ്ങളെന്നും പറയുന്നു. ഓരോ ദർശനത്തിനും ഓരോ പ്രത്യേകതകളും അതിൻേറതായ ചിന്താപദ്ധതികളുമുണ്ടു്. പ്രപഞ്ചരഹസ്യങ്ങളേയും അവയും മനുഷ്യനുമായുള്ള ബന്ധത്തേയും വിഭിന്ന നിലകളിലാണു് ഓരോ ദാർശനികനും വീക്ഷിക്കുന്നതു്. ആസ്തികദർശനങ്ങൾ വേദത്തെ പ്രമാണമാക്കി യുക്ത്യനുഭവങ്ങളുടെ വെളിച്ചത്തിൽ പ്രപഞ്ചരഹസ്യത്തെ കണ്ടെ

ത്താൻ ശ്രമിക്കുന്നു. യുക്ത്യനുഭവങ്ങളെമാത്രം ആധാരമാക്കിയാണ്` നാസ്തികദർശനങ്ങളുടെ ഗതി.

സാംഖ്യം, യോഗം, വൈശേഷികം, ന്യായം, മീമാംസ, വേദാന്തം എന്നിങ്ങനെ ആസ്തികദർശനങ്ങൾ ആറാണ്`. കപിലനാണ്` സാംഖ്യദർശനത്തിന്റെ ഉപജ്ഞാതാവ്`. എല്ലാ തത്ത്വശാസ്ത്രങ്ങളും സാംഖ്യദർശനത്തോട്` കടപ്പെട്ടിട്ടുണ്ടെന്ന്` മനസ്സിലാക്കാം. സത്വരജസ്തമോ ഗുണങ്ങളുടെ സാമ്യാവസ്ഥയായ പ്രകൃതി ''അഥവാ പ്രധാനം'' ആണ്` ഈ പ്രപഞ്ചത്തിന്റെ മൂലകാരണമെന്നും അതിനെ നയിക്കുകയും ഭരിക്കുകയും ചെയ്യുന്ന പുരുഷൻ നിത്യനും നിർലേപനുമാണെന്നും സാംഖ്യൻ സിദ്ധാന്തിക്കുന്നു. പ്രകൃതിപുരുഷസംയോഗം സംസാരകാരണവും പ്രകൃതിപുരുഷവിയോഗം മോക്ഷകാരണവുമാകുന്നു. യോഗദർശനത്തിന്` അധികാംശങ്ങളിലും സാംഖ്യത്തോട്` സാമ്യമുണ്ട്`. യമ, നിയമ, ആസന, പ്രാണായാമ, പ്രത്യാഹാര, ധാരണാ, ധ്യാന, സമാധികളെന്ന അഷ്ടാംഗങ്ങളിൽക്കൂടെ പരമപദപ്രാപ്തിയായ കൈവല്യമുണ്ടാകുന്നു എന്നാണ്` അവർ സിദ്ധാന്തിക്കുന്നത്`. സാംഖ്യനും, യോഗിയും തമ്മിലുള്ള പ്രധാന വ്യത്യാസം യോഗി ഈശ്വരനെക്കൂടി അംഗീകരിക്കുന്നു എന്നുള്ളതാണ്`. വൈശേഷിക നൈയ്യായിക ദശ്നങ്ങൾ മിക്ക അംശങ്ങളിലും സമാനങ്ങളാണ്`. പരമാണുക്കളാണ്` ജഗൽക്കാരണമെന്നും അതിന്റെ സംയോഗവിയോഗാദികൾ ഈശ്വരേച്ഛയ്ക്കധീനമാണെന്നും പദാത്ഥതത്ത്വജ്ഞാനമാണ്` മോക്ഷകാരണമെന്നുമാണ്` ഈ ദശ്നങ്ങൾ സിദ്ധാന്തിക്കുന്നത്`. ജൈമിനിയുടെ മീമാംസാദശ്നം ഹിന്ദുക്കളിൽ വളരെയേറെ സ്വാധീനം ചെലുത്തിയിട്ടുണ്ട്`. സ്വഗ്ഗത്തെ ആഗ്രഹിക്കുന്നവർ യാഗാദികൾ അനുഷ്ഠിക്കണം. സ്വഗ്ഗപ്രാപ്തിയാണ്` പരമപുരുഷാത്ഥമായി അവർ കരുതുന്നത്`. യാഗം ചെയ്യുന്നതുകൊണ്ട്` അദൃഷ്ടമുണ്ടാകുകയും അതുകൊണ്ട്` സ്വഗ്ഗപ്രാപ്തി ഉണ്ടാകുകയും ചെയ്യുന്നു. ഇങ്ങനെ കമ്മകാണ്ഡത്തെ അടിസ്ഥാനമാക്കിയാണ്` മീമാംസാദശ്നത്തിന്റെ ഗതി. സാവ്വലൗകികമായ അംഗീകാരവും പ്രശസ്തിയും ലഭിച്ചിട്ടുള്ളതാണ്` വേദാന്തദശ്നം. വേദങ്ങളുടെ പരമപ്രാമാണ്യത്തെ അംഗീകരിച്ചുകൊണ്ടാണ്` വേദാന്തദശ്നവും പ്രപഞ്ചരഹസ്യങ്ങളെ വെളിപ്പെടുത്തുന്നത്`. പക്ഷെ മുഖ്യമായി ഉപനിഷത്തുകളെ—ജ്ഞാനകാണ്ഡത്തെ—മാത്രമേ യുക്ത്യനുകൂലതക്ക്ങ്ങൾ കൊണ്ട്` അവ സ്വീകരിക്കുന്നുള്ളു. ഇതിന്` മുഖ്യമായി ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്നീ സമ്പ്രദായഭേദങ്ങളുണ്ട്`. ഇങ്ങനെ ഉൽകൃഷ്ടമായ ഒരു ചിന്തയുടെ ക്രമപ്രവൃദ്ധമായ വളച്ച് ദശ്നങ്ങളിൽ നമുക്ക്` കാണാൻ കഴിയും. ഓരോന്നിൻേറയും ഇതിവൃത്തം

വികസിച്ച വികസിച്ച് വ്യാസസൂത്രങ്ങളിലാണ് പരിസമാപിക്കുന്നതു്. അവസ്ഥ് ഹൈന്ദവദർശനങ്ങളിൽ എല്ലാററിലുംവച്ച് അധികപ്രാധാന്യമുണ്ട്. കാരണം അവ എല്ലാ ദർശനങ്ങളുടേയും പരിപൂർത്തിയാകുന്നു.

**സമ്പ്രദായങ്ങൾ** സമ്പ്രദായമെന്നാൽ മതശാഖ എന്നർത്ഥം. വ്യാസമഹർഷിയുടെ വേദാന്തസൂത്രങ്ങൾ ദശോപനിഷത്തുകൾ മഹാഭാരതാന്തർഗതമായ ഭഗവത്ഗീത എന്നീ മൂന്നിനും സ്വമതം അനുസരിച്ച് ഭാഷ്യം രചിച്ചാൽമാത്രമേ ഒരുവൻ മതാചാര്യനായിത്തീരുകയുള്ളൂ. ഈ മൂന്നിനുംകൂടി പ്രസ്ഥാനത്രയം എന്ന പേരുണ്ട്. അദ്വൈതമതസ്ഥാപകനായ ശങ്കരാചാര്യരും വിശിഷ്ടാദ്വൈതമതസ്ഥാപകനായ രാമാനുജാചാര്യരും ദ്വൈതസിദ്ധാന്തസ്ഥാപകനായ മാധ്വാചാര്യരും സ്വമതാനുസാരേണ ഈ മൂന്നിനും ഭാഷ്യം രചിച്ചിട്ടുണ്ട്.

ഇപ്പോൾ ഭാരതത്തിൽ നടപ്പുള്ള വിവിധ സമ്പ്രദായങ്ങളെ സാമാന്യമായി രണ്ടു വലിയ വിഭാഗങ്ങളായി തിരിക്കാം. ദ്വൈതമെന്നും അദ്വൈതമെന്നും അവ അറിയപ്പെടുന്നു. ദ്വൈതസമ്പ്രദായത്തിനു് രാമാനുജാചാര്യരേയും അദ്വൈതത്തിനു് ശങ്കരാചാര്യരേയും പ്രതിപുരുഷരായി കണക്കാക്കാം. രാമാനുജൻ ഇന്ത്യയിലെ പിൽക്കാലത്തെ ദ്വൈതാചാര്യനാകുന്നു. മററു ദ്വൈതസമ്പ്രദായങ്ങൾ അവയുടെ തത്ത്വോപദേശത്തിലും സംഘടനയിലും രാമാനുജനെ അനുകരിച്ചിട്ടുണ്ട്. ദക്ഷിണേന്ത്യയിലെ ആചാര്യനായ മധ്വമുനിയും അദ്ദേഹത്തെ തുടൎന്ന് ബംഗാളിൽ മാധ്വചിന്തയെ പ്രചരിപ്പിച്ച മഹാനായ ചൈതന്യനും ഇതിനു് ദൃഷ്ടാന്തമാണ്. ഇവരെക്കൂടാതെ ശൈവവിശിഷ്ടാദ്വൈതികൾ തുടങ്ങിയ മററു സമ്പ്രദായക്കാരും, ദക്ഷിണേന്ത്യയിലുണ്ട്. ഇന്ത്യയിലെ ശൈവന്മാരധികവും അദ്വൈതികളാണ്. അങ്ങനെയല്ലാതെയുള്ളതു് ദക്ഷിണേന്ത്യയിൽ ചില ഭാഗങ്ങളിലും സിലോണിലും മാത്രമാകുന്നു. അവരും ആത്മസ്വരൂപത്തെപ്പററിയുള്ള സിദ്ധാന്തമൊഴിച്ച് മററെല്ലാ കാര്യങ്ങളിലും രാമാനുജമതക്കാർ തന്നെയാണ്. അവർ വിഷ്ണുവിനുപകരം ശിവനെ സ്വീകരിക്കുക മാത്രമാണ് ചെയ്തിട്ടുള്ളതു്. ആത്മാവു് അണുവാകുന്നുവെന്നു് രാമാനുജമതക്കാരും അതല്ല വിഭുവാകുന്നുവെന്നു് ശങ്കരാചാര്യമതക്കാരും പറയുന്നു.

രാമാനുജമതപ്രകാരം ജഗത്ത് ജീവൻ ഈശ്വരൻ എന്നീ മൂന്നു തത്ത്വങ്ങളും നിത്യങ്ങളാകുന്നു. ജീവന്മാരെല്ലാവരും നിത്യന്മാർ. അവർ പ്രത്യേകം വ്യക്തികളായിത്തന്നെ എന്നെന്നും നിലനില്ക്കുന്നു. അതുപോലെ ഇക്കാണുന്ന ജഗത്തും ജീവനിൽനിന്നും ഈശ്വരനിൽനിന്നും ഭിന്നമായും അവയെപ്പോലെ നിത്യമായും ഇരിക്കുന്നു. ഈശ്വ

രൻ ജീവൻെറയും ജീവനും അതിൽ അനുപ്രവിഷ്ടനും അന്തര്യാമിയു മാകുന്നു. ഈ അർത്ഥത്തിൽ ജീവേശ്വരന്മാക്ക് തമ്മിൽ അഭേദം രാ മാനുജൻ ചിലപ്പോഠം കല്പിക്കുന്നുണ്ട്. പ്രളയകാലത്ത് ജഗത്ത് ആകെ സങ്കുചിതമാകുമ്പോഠം ജീവന്മാരും സങ്കോചം പ്രാപിച്ച് കുറെക്കാലം ആനിലയിലിരിക്കുന്നു. അനന്തരം കല്പാദിയിൽ പൂർവ്വ കർമ്മാനുസാരം നിർഗമിച്ച് കർമ്മഫലം അനുഭവിക്കുകയും ചെയ്യു ന്നു. ജീവൻെറ നൈസർഗ്ഗികമായ നൈർമ്മല്യത്തിനും പരിപൂർണ്ണത ക്കും സങ്കോചം വരുത്തുന്ന കർമ്മമെല്ലാം ദുഷ്കർമ്മം. അതിനു് വികാ സമുണ്ടാക്കുന്നതെല്ലാം സൽക്കർമ്മം. ജീവനെ വികസിപ്പിക്കുന്നതു് പുണ്യം. സങ്കോചിപ്പിക്കുന്നതു പാപം. സ്വകർമ്മാനുസാരം വികാ സമോ സങ്കോചമോ പ്രാപിച്ചുകൊണ്ടു് ജീവൻ ഒടുവിൽ ഈശ്വര കാരുണ്യത്താൽ മുക്തനാകും. നിഷ്കന്മഷന്മാരും ഭഗവത്കൃപയ്ക്കുവേ ണ്ടി വ്യാകുലപ്പെടുന്നവരുമായ സർവ്വജീവന്മാരും അദ്ദേഹത്തിൻെറ കൃപക്കു പാത്രമാകുകയും ചെയ്യും. ഇതാണ് രാമാനുജമതം.

ദ്വൈതമതപ്രകാരം ജീവന്മാർ പ്രത്യേകം പ്രത്യേകം വ്യക്തി കളായിത്തന്നെ എന്നെന്നും വർത്തിക്കുന്നു. ഇനിയും സൃഷ്ടിയെപ്പററി പറയുന്നതു്, ഉപാദാനമായ 'പദാർത്ഥം' മുമ്പുതന്നെ ഉണ്ടെന്നും, അതു പയോഗിച്ചു് ഈശ്വരൻ സൃഷ്ടിചെയ്യുന്നു എന്നുമാണ്. ഇപ്രകാരം ഈശ്വരൻ നിമിത്തകാരണം മാത്രമാകുന്നു.

അദ്വൈതികളാകട്ടെ ഈശ്വരൻ ജഗത്തിനു നിമിത്തകാരണം മാത്രമല്ല ഉപാദാനകാരണവും കൂടിയാണെന്നു പറയുന്നു. അതായതു് ജഗത്തിനു് ഉപാദാനമായ പദാർത്ഥം വേറെയില്ല. ഈശ്വരൻ തന്നി ൽനിന്നുതന്നെയാകുന്നു ജഗത്തിനെ സൃഷ്ടിക്കുന്നതു് എന്നാണ്. ഇന്ത്യയിൽ ഇന്നു് ഏററവും പ്രചാരമുള്ള അദ്വൈതവാദം ശങ്കരാ ചാര്യരുടേതാകുന്നു. അദ്ദേഹം പറയുന്നത് ഈശ്വരൻ ജഗത്തിനു നിമിത്തവും ഉപാദാനവുമായിരിക്കുന്നതു് മായയാലാകുന്നു; പരമാ ർത്ഥികമായിട്ടല്ല. ഈശ്വരൻ ജഗത്തായി ഭവിച്ചിട്ടില്ല. വാസ്തവ ത്തിൽ ജഗത്തില്ല; ഈശ്വരൻ മാത്രമേയുള്ളു എന്നാണ്. ഈ മായാ വാദമാണ് അദ്വൈതമതത്തിൽ ഏററവും ദുർഗ്രാഹ്യമായി കരുത പ്പെടുന്നതു്. വേദാന്തമെന്നതു് അദ്വൈതത്തെ മാത്രം സംബന്ധിച്ച താണെന്നു് ഒരു തെററായ ധാരണ നിർഭാഗ്യവശാൽ ഇന്നു് ഇന്ത്യ യിലുണ്ടു്. എന്നാൽ പരമാർത്ഥത്തിൽ ഏതു സമ്പ്രദായത്തിനും പ്ര സ്ഥാനത്രയത്തിൽ ഒരുപോലെ സ്ഥാനമുണ്ടു്.

**സ്മൃതികഠം** ഹിന്ദുമതത്തിൽ ശ്രുതികഴിഞ്ഞാൽ പ്രാധാന്യം വഹിക്കുന്ന ശാസ്ത്രം സ്മൃതിയാകുന്നു. ഇവയും ഋഷിപ്രോക്തങ്ങഠം ത ന്നെ. എന്നാൽ ഇവയുടെ പ്രാധാന്യം ശ്രുതിക്കധീനമാകുന്നു. ഓരോ

സ്മൃതിയും ഓരോ ഋഷി നിമ്മിച്ചതാണു്. എന്നാൽ ഈ സ്മൃതികഠം ഹിന്ദുക്കഠംക്കു് പരമപ്രമാണങ്ങളല്ല. സ്മൃതിയിൽ ശ്രുതിവിരുദ്ധമായി വല്ലതുമുണ്ടെങ്കിൽ അതു ത്യാജ്യം. അതിൻെറ പ്രാമാണ്യം അസ്വീകാര്യം. ഈ സ്മൃതികഠം കാലംതോറും മാറിയിട്ടുണ്ടെന്നു കാണാം. ഇന്നിന്ന സ്മൃതികഠം ഇന്നിന്ന യുഗത്തിൽ പ്രമാണങ്ങഠം എന്നും പറയപ്പെടുന്നു. കാലാന്തരത്തിൽ സമുദായത്തിൻെറ ആചാരരീതികളും നടപടിക്രമങ്ങളും മാറിമാറിവരുന്നതിനാൽ ഓരോ കാലങ്ങളിൽ അവയെ നിയമമാക്കി എഴുതിയിട്ടുള്ള സ്മൃതികഠംക്കും മാററം വരുന്നു. എന്നാൽ വേദാന്തതത്വങ്ങഠം കാലാനുസാരം ഭേദപ്പെടുന്നവയല്ല. കാരണം അവ മനുഷ്യനിലും പ്രപഞ്ചത്തിലുമുള്ള ശാശ്വത നിയമങ്ങളിൽ അധിഷ്ഠിതങ്ങളായിരിക്കുന്നതുതന്നെ. അതുകൊണ്ടു് അവയ്ക്കു് ഒരു കാലത്തും വ്യതിയാനമില്ല. ആത്മാവിനെപ്പററിയും സ്വർഗ്ഗപ്രാപ്തിയെസംബന്ധിച്ചും മററുമുള്ള ആശയങ്ങഠംക്കു് ഒരു കാലത്തും മാററം വരുന്നതല്ല. ഇന്നത്തെ കാലത്തിനനുസരിച്ചു് സ്മൃതികളിൽ ഭേദഗതികഠം ചെയ്യാൻ സമുദായത്തിനു് ആവശ്യം നേരിടുന്നപക്ഷം അതിനു വഴിയുണ്ടാകണമെന്നു് സ്വാഭാവികമായിത്തന്നെ വന്നുകൂടുന്നു. എന്നാൽ മതത്തിൻെറ ശാശ്വത തത്ത്വങ്ങഠം അണുപോലും മാറുകയില്ല. അവ അവ്യയമായിത്തന്നെ നിലനില്ക്കും.

**പുരാണങ്ങഠം** പഞ്ചലക്ഷണങ്ങളോടുകൂടിയവയാണു് പുരാണങ്ങഠം. ബ്രഹ്മാദിദേവന്മാർ മനുഷ്യർ എന്നിവരുടെ സൃഷ്ടി, സൂര്യ—ചന്ദ്രവംശങ്ങളുടെ ചരിത്രവർണ്ണനം മന്വന്തരവർണ്ണനം തുടങ്ങിയ വിഷയങ്ങളാണു് പുരാണങ്ങളിൽ പ്രതിപാദിക്കുന്നതു്. കഥാരൂപേണയും അന്യാപദേശരൂപേണയും വേദാത്ഥത്തെ സാധാരണ ജനങ്ങഠംക്കു് സുഗ്രാഹ്യമാക്കിത്തീക്കുന്നവയാണു് പതിനെട്ടു പുരാണങ്ങളും. അതിനുപുറമെ ഉപപുരാണങ്ങളുമുണ്ടു്. അവയുടെ ഉദ്ദേശ്യവും പുരാണങ്ങളുടേതുതന്നെ.

**ഇതിഹാസങ്ങഠം** വിശ്വവിശ്രുതിയാജ്ജിച്ചിട്ടുള്ള രണ്ടു് ഇതിഹാസങ്ങളാണു് മഹാഭാരതവും രാമായണവും. ഹിന്ദുധമ്മത്തെ കഥാരൂപേണ വ്യക്തമാക്കുകയും അവയ്ക്കു് ജനഹൃദയങ്ങളിൽ സുസ്ഥിരമായ സ്ഥാനം കൊടുക്കുകയും ചെയ്യുന്ന ഈ ഗ്രന്ഥങ്ങഠം ഹൈന്ദവജീവിതവുമായി താദാത്മ്യം പ്രാപിച്ചിട്ടുണ്ടു്. സവ്വോപനിഷത്സാരമായ ഗീത മഹാഭാരതത്തിലന്തർഭവിക്കുന്നു എന്നതുകൊണ്ടുതന്നെ അതിൻെറ മാഹാത്മ്യം സുവ്യക്തമാണു്.

**തന്ത്രങ്ങഠം** ''വേദമാർഗ്ഗപരിഭ്രഷ്ടസ്തന്ത്രമാർഗ്ഗം സമാശ്രയേത്'' എന്ന ഉപദേശമനുസരിച്ചു് മിക്കവാറും നിരാകാരങ്ങളായ ''പ്രകൃതി

മൂർത്ത്യുപാസന''കൊണ്ടു് ചിത്തസംതൃപ്തി ലഭിക്കാത്തവക്കാണു് തന്ത്രങ്ങളുപദേശിക്കപ്പെട്ടിട്ടുള്ളതു്. പ്രധാനമായി ശൈവം വൈഷ്ണവം ശാക്തേയം എന്ന മൂന്നുവിധമാണു് തന്ത്രങ്ങൾ. സുബ്രഹ്മണ്യൻ, ദുർഗ്ഗ, കാളി, ഗണപതി മുതലായ ദേവതോപാസനകളും ഇതിൻെറ വകഭേദങ്ങളാണു്. തന്ത്രങ്ങളിലാണു് മൂർത്ത്യുപാസനകളും വിപുലമായ പൂജാദികളും പ്രതിപാദിക്കപ്പെടുന്നതു്.

ഇങ്ങനെ വേദങ്ങളിലും, കാലാന്തരത്തിൽ വളൎന്നുവളൎന്നു് വിപുലവും തത്വശാസ്ത്രസമ്പന്നവുമായ സ്മൃതി പുരാണേതിഹാസതന്ത്രങ്ങളിലുമാണു് ഹൈന്ദവധൎമ്മത്തിൻെറ അധിഷ്ഠാനം.

**സൃഷ്ടി** സൃഷ്ടി ആദ്യന്തരഹിതമാണെന്നു് വേദം പഠിപ്പിക്കുന്നു. പ്രപഞ്ചത്തിലെ സമഷ്ടി ശക്തിയുടെ ആകെത്തുക എല്ലായ്പ്പോഴും ഒരുപോലെയിരിക്കുമെന്നു് ഭൗതികതത്വശാസ്ത്രം തെളിയിച്ചിട്ടുണ്ടു്. അങ്ങനെയിരിക്കെ ശൂന്യമായ ഒരവസ്ഥ ഉണ്ടായിരുന്നെങ്കിൽ ഇക്കാണുന്ന പ്രകടമായ ശക്തികളെല്ലാം അന്നു് എവിടെയായിരുന്നു? അതു് ഈശ്വരനിൽ അന്തർലീനമായിരുന്നുവെന്നു് ചിലർ പറയുന്നു. അങ്ങനെയാണെങ്കിൽ ഈശ്വരൻ ചിലപ്പോൾ വ്യക്തശക്തിമാനും ചിലപ്പോൾ അവ്യക്തശക്തിമാനും ആയിത്തീരുന്നു. അതുകൊണ്ടു് ഈശ്വരൻ സവികാരനാണെന്നു് വന്നുചേരുന്നു. വികാരമുള്ളതെല്ലാം സാവയവങ്ങളാണു്. അവയവസംയോഗമുള്ളതെല്ലാം വിയോഗം അഥവാ നാശം എന്ന വികാരത്തിനു് വംശവദങ്ങളാണു്. ആ നിലയ്ക്കു് ഈശ്വരനും നാശമെന്ന വികാരത്തിനധീനനാണു്. അതു് അംഗീകാര്യമല്ല. അതുകൊണ്ടു് സൃഷ്ടിയില്ലാതിരുന്ന ഒരു കാലം ഒരിക്കലും ഉണ്ടായിരുന്നില്ല. സൃഷ്ടിശക്തി എപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുകയാണു്. ഈശ്വരൻ സദാ സൃഷ്ടിയിൽ വ്യാപൃതനായുമിരിക്കുന്നു. ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു—''ഉത്സീദേയുരിമേ ലോകാഃ ന കുര്യാം കൎമ്മ ചേദഹം'' ഞാൻ ക്ഷണനേരമെങ്കിലും കൎമ്മം ചെയ്യാതിരുന്നാൽ ഈ ലോകം നശിച്ചുപോകും. നിരന്തരം പ്രവൎത്തിച്ചുകൊണ്ടിരിക്കുന്ന സൃഷ്ടിശക്തി ക്ഷണനേരം വിരമിച്ചാൽ സൎവ്വനാശം വരും. ആ ശക്തിവിശേഷം പ്രപഞ്ചത്തിൽ ഒരിടത്തും പ്രവൎത്തിക്കാതിരുന്ന കാലം ഉണ്ടായിട്ടില്ല. സൃഷ്ടി എന്നതിൻെറ അൎത്ഥം വ്യക്തമാക്കുന്ന ഇംഗ്ലീഷ് പദം Projection അതായതു് പ്രസൎജ്ജനം—പ്രപഞ്ചനം എന്നാണു്. സൃജ് എന്ന ധാതുവിനു് വിസൎജ്ജനം എന്നാണൎത്ഥം. സ്ഥൂലരൂപമായ ഈ ജഗത്തു് ദീർഘകാലത്തിനുശേഷം അതിസൂക്ഷ്മമായിത്തീരുകയും സ്വകാരണത്തിൽ സ്വസ്ഥമായിട്ടെന്നപോലെ വൎത്തിച്ചശേഷം വീണ്ടും അതേ രൂപത്തിൽ തന്നെ ആവിർഭവിക്കുകയും ചെയ്യുന്നു. ഒടുവിൽ എല്ലാം പൂൎവ്വപൂൎവ്വകാര

ണങ്ങളിൽ ലയിച്ച് ആദികാരണമായിത്തീരുകയും കല്പാദിയിൽ പൂവ്വയുഗത്തിലെപ്പോലെ ക്രമീകൃതമായ രീതിയിൽ സൃഷ്ടിക്കപ്പെടുകയും ചെയ്യുന്നു. ഇപ്രകാരം തിരമാലപോലെ വിശ്വം മുമ്പോട്ടും പുറകോട്ടും നിത്യമായി സൃഷ്ടിലയരൂപത്തിൽ സംസരിച്ചുകൊണ്ടിരിക്കുന്നു. ദേശകാലനിമിത്തങ്ങളെല്ലാം ഈ പ്രപഞ്ചത്തിനുള്ളിലായതുകൊണ്ട് ഇവിടെ സൃഷ്ടിയുടെ ആദ്യന്തങ്ങളെപ്പററിയുള്ള പ്രശ്നമേയില്ല. സൃഷ്ടിയുടെ ആദ്യന്തങ്ങളെപ്പററി ശാസ്ത്രങ്ങളിൽ പറഞ്ഞിരിക്കുന്നതു് കല്പങ്ങളുടെ ആദ്യന്തങ്ങളെപ്പററിയാണ്.

''സൂര്യാചന്ദ്രമസൗ ധാതാ യഥാ പൂവ്വമകല്പയത്''

ഋഗ്വേദം 10–190–3.

അതീതകല്പത്തിലെന്നപോലെ ധാതാവ് ഈ കല്പത്തിലും സൂര്യചന്ദ്രന്മാരെ സൃഷ്ടിച്ചു.

**ബ്രഹ്മം** ഈ സൃഷ്ടിയുടെ കത്താവാര്? ബ്രഹ്മം ഈ പ്രപഞ്ചത്തിന്റെയെല്ലാം ആദികാരണമാകുന്നു. യാതൊന്നിൽനിന്ന് ഈ പ്രപഞ്ചത്തിന്റെ സൃഷ്ടി, സ്ഥിതി മുതലായവ ഉണ്ടാകുന്നുവോ അതാകുന്നു ബ്രഹ്മം (ജന്മാദ്യസ്യ യതഃ ബ്രഹ്മസൂത്രം (1–12) എങ്ങനെയുള്ളതാണീബ്രഹ്മം? ശ്രുതി പറയുന്നു ''സത്യം ജ്ഞാനമനന്തം ബ്രഹ്മ; വിജ്ഞാനമാനന്ദം ബ്രഹ്മ.'' അതായതു് നിത്യശുദ്ധബുദ്ധസ്വരൂപവും സവ്വശക്തവും സവ്വജ്ഞവും സവ്വഗവും നിരാകാരവും നിഷ്കളങ്കവുമായ തത്ത്വമാകുന്നു. അതാണ് ജഗത്തിനെ സദാ സൃഷ്ടിക്കുകയും ധരിക്കുകയും ചെയ്യുന്നതു് എന്നു പറയുമ്പോൾ രണ്ടു പൂവ്വപക്ഷങ്ങൾ നേരിടുന്നു. ഒന്നാമതു് ലോകത്തിൽ സവ്വത്ര അസമത്വവും പക്ഷപാതവും കാണപ്പെടുന്നു. ഒരു ജന്തു മറെറാരു ജന്തുവിനെ ഭക്ഷിക്കുന്നു. ഒരു മനുഷ്യൻ മറെറാരുവനെ ഭരിക്കുന്നു. ഇങ്ങനെ മാത്സര്യവും ക്രൗര്യവും ഭയങ്കരതയും മമ്മങ്ങളെ ഭേദിക്കുന്ന ദുഃഖനിശ്വാസങ്ങളും നിറഞ്ഞതാണ് ഈ ലോകം. ഇതു് ഈശ്വരസൃഷ്ടിയാണെങ്കിൽ ആ ഈശ്വരൻ ക്രൂരനാണെന്നു പറഞ്ഞാൽ പോരാ മനുഷ്യസങ്കല്പത്തിലുള്ള ഏററവും ദുഷ്ടനായ പിശാചിനേക്കാളും നീചനാണെന്നു പറയണം. ഇതിനു് വേദാന്തം സമാധാനം പറയുന്നു. ഒരിക്കലുമല്ല. അസമത്വവും മത്സരവും ഈശ്വരന്റെ കുററമല്ല. എന്നാൽ പിന്നെ അവയെ ആരുണ്ടാക്കി? അവനവൻതന്നെ മേഘം എല്ലാ വയലുകളിലും ഒരുപോലെ വഷിക്കുന്നു. നല്ലതുപോലെ ഉഴുതു പാകപ്പെടുത്തിയ വയലിനാണ് വഷത്തിന്റെ ഗുണം ലഭിക്കുന്നതു്. അപ്രകാരം ചെയ്യാത്തവയ്ക്കു് ലഭിക്കുന്നില്ല. അതു് മേഘത്തിന്റെ കുററമല്ലല്ലോ! അതുപോലെ ഈശ്വരകാരുണ്യമാകുന്ന മഴയും നിത്യമായും അഭേദമായും ചൊരിഞ്ഞുകൊണ്ടിരിക്കുന്നു. ഭേദം വ്യ

ക്തിനിഷ്ടമാണ്. എന്നാൽ ചിലർ ജന്മനാ നിർഭാഗ്യവാന്മാരും ചിലർ ജന്മനാ ഭാഗ്യവാന്മാരുമാകുന്നതിനു കാരണമെന്തു്? ആ ഭേദവ്യവസ്ഥയ്ക്കു് അവർ ഒരു പ്രകാരത്തിലും ഉത്തരവാദികളല്ലല്ലോ എന്നാണെങ്കിൽ ആ വ്യത്യാസം അവരുടെ പൂർവ്വജന്മങ്ങളിൽ ചെയ്ത കർമ്മമനുസരിച്ചു് വന്നിട്ടുള്ളതാകുന്നു എന്നാണ് വേദാന്തം പറയുന്ന സമാധാനം.

**കർമ്മനിയമം** നമ്മുടെ ഭാഗധേയം ഏറെക്കുറെ നമ്മുടെ ഇപ്പോഴത്തെ കർമ്മങ്ങളേയും പൂർവ്വജന്മകർമ്മങ്ങളേയും ആശ്രയിച്ചിരിക്കുന്നുവെന്നു് നാം കണ്ടു. അതുകൊണ്ടു് കർമ്മനിയമത്തെപ്പററി കുറെക്കൂടി ഗാഢമായി ചിന്തിക്കേണ്ടിയിരിക്കുന്നു. ഹിന്ദുക്കൾ മാത്രമല്ല ബൌദ്ധരും ജൈനരും ഒരുപോലെ കർമ്മനിയമം സ്വീകരിക്കുന്നുണ്ടു്. മനുഷ്യൻ അനാദിയായ ഭൂതകാലത്തിൻെറ പരിണാമമാകുന്നു. അനാദിയായ കർമ്മഭാരം അവനിൽ സഞ്ചിതമായിട്ടുണ്ടു്. ഗുണമായാലും ദോഷമായാലും അതിൻെറ അനുഭവത്തിനുവേണ്ടിയാണ് അവൻെറ ജനനം. നമ്മുടെ ഭാഗധേയം നിർണ്ണയിക്കുന്നതു് നാം തന്നെയാണ്. നമ്മുടെ സുഖദുഃഖാദികൾക്കു് ഉത്തരവാദികൾ നാം തന്നെയാണ്. കാരണഭൂതനും ഫലഭോക്താവും നാം തന്നെയായതുകൊണ്ടു് നാം സ്വതന്ത്രരാകുന്നു. ദുഃഖിയാവാൻ കാരണം ഞാനാണെങ്കിൽ സുഖിയാകാനും എനിക്കു് കഴിയുമെന്നു തെളിയുന്നു. അശുദ്ധനാകാൻ കാരണം ഞാനാണെങ്കിൽ അതേ നിയമംകൊണ്ടുതന്നെ എനിക്കു് ശുദ്ധനാകാമെന്നുള്ളതും സ്പഷ്ടമാണല്ലോ. വർത്തമാനാവസ്ഥ പൂർവ്വജന്മകർമ്മങ്ങളാലും ഭാവ്യവസ്ഥ വർത്തമാനകർമ്മങ്ങളാലും നിർണ്ണയിക്കപ്പെടുന്നു. മനുഷ്യചിത്തം സർവ്വോപാധികളേയും അതിക്രമിച്ചു നില്ക്കുന്നു. അവൻെറ അനന്തമായ ഇച്ഛാശക്തിക്കും സ്വാതന്ത്ര്യത്തിനും മുമ്പിൽ സർവ്വശക്തികളും വഴങ്ങികൊടുക്കുന്നു. എന്നാൽ അങ്ങനെ വിവേകപൂർവ്വം സ്വീകരിക്കുമ്പോൾ സ്വേച്ഛയ്ക്കനുസരിച്ചു് കർമ്മഗതിയെ നയിച്ചുകൊണ്ടുപോകാൻ കഴിവുള്ള ധീരചിത്തന്മാർ അത്യന്തം വിരളമത്രേ. അങ്ങനെയുള്ളവർക്കു് തങ്ങളുടെ ഉത്തമതാല്പര്യങ്ങൾക്കനുഗുണമായ കാര്യങ്ങൾ ചെയ്യാനും ഇഷ്ടഫലം നേടാനും കഴിയും. എന്നാൽ സാധാരണക്കാരെ സംബന്ധിച്ചാണ്, മനുഷ്യൻെറ വർത്തമാനാവസ്ഥ പൂർവ്വജന്മകർമ്മങ്ങളാലും ഭാവി ജന്മത്തിലെ അവസ്ഥ വർത്തമാനകർമ്മങ്ങളാലും നിർണ്ണയിക്കപ്പെടുന്നു എന്നു് പറഞ്ഞതു്. ഇപ്രകാരം പൂർവ്വകർമ്മാനുസാരം ജീവൻ ജനന മരണങ്ങൾക്കു വിധേയനായി ഊർദ്ധ്വഗതിയോ അധോഗതിയോ പ്രാപിച്ചുകൊണ്ടിരിക്കുന്നു.

കർമ്മനിയമത്തിലെ കാര്യകാരണഭാവമെന്ന ഭാഗം സാർവ്വ ലൗകികമായി സ്വീകരിച്ചിട്ടുള്ളതാണ്. അതിൽ പൂർവ്വജന്മകർമ്മ ങ്ങളെ സംബന്ധിക്കുന്ന ഭാഗം ഭാരതീയ മതങ്ങൾമാത്രമേ സ്വീകരി ച്ചിട്ടുള്ളു. ഈ കർമ്മനിയമത്തിൽനിന്നു് രണ്ടു് ഉപസിദ്ധാന്തങ്ങൾ ഉളവാകുന്നുണ്ടു്. ഒന്നു് പുനർജന്മസിദ്ധാന്തവും മറെറാന്നു് ജീവചൈ തന്യവാദവും. (ആത്മസത്താവാദം) ചിലർ ഉന്നയിക്കാറുള്ള വംശാ നുക്രമണവാദത്തേക്കാൾ പുനർജന്മസിദ്ധാന്തം അധികം യുക്തിയുക്ത വും അധികം തൃപ്തികരവുമാണെന്നു് കാണാം. ഒരുവൻ ജന്മനാ സു ഖിയോ ദുഃഖിയോ ആകുന്നതിനുള്ള കാരണങ്ങൾ അവന്റെ ജനന ത്തിനു് മുമ്പുതന്നെ ഉണ്ടായിരുന്നിരിക്കണം. അവന്റെ പൂർവ്വജന്മ കർമ്മങ്ങളാണു് അതിനു് ഹേതു. ശരീരമനസ്സുകളുടെ സ്വഭാവപ്രവ ണത പിതൃപിതാമഹാദികളിൽനിന്നു് പരമ്പരാഗതമായി സിദ്ധി ച്ചതാണെന്നു പറഞ്ഞാൽ അതു് മേൽപറഞ്ഞതിനു് ശരിയായ സമാ ധാനമാകയില്ല. രണ്ടു സമാന്തരരേഖകളിൽക്കൂടി സഞ്ചരിക്കുന്ന പ്ര ത്യേക തരത്തിലുള്ള രണ്ടു് സത്താപ്രവാഹങ്ങൾ ഇവിടെ കാണുന്നു ണ്ടു്. ഒന്നു് ആത്മചൈതന്യത്തിന്റേതു്. മറെറാന്നു് ജഡത്തി ന്റേതു്. ജഡവികാരങ്ങൾ കൊണ്ടുമാത്രം നമ്മുടെ കാര്യങ്ങൾക്കെ ല്ലാം (ആത്മാവു് മനസ്സു് ബുദ്ധി ഇവയെല്ലാംകൂടിച്ചേർന്ന ജീവിത ത്തിനു് മുഴുവൻ) ഉത്തരം നൽകാൻ കഴിയുമെങ്കിൽ അവയിൽനിന്നു ഭിന്നമായി സ്വതന്ത്രമായ ഒരു ആത്മസത്തയെക്കുറിച്ചു് ആലോചി ക്കേണ്ട ആവശ്യമില്ല. എന്നാൽ വിചാരം ജഡത്തിൽനിന്നു് പരി ണമിക്കുന്നതാണെന്നു തെളിയിക്കാവുന്നതല്ല. പ്രകൃതികാരണവാദം അനപേക്ഷണീയമാണെങ്കിൽ ആത്മകാരണവാദവും അതുപോലെത ന്നെ യുക്തിയുക്തവും സ്പൃഹണീയവുമാകുന്നു. ശാരീരികങ്ങളായ ചില സ്വഭാവങ്ങൾ പാരമ്പര്യം വഴിക്കു സിദ്ധിക്കുന്നു എന്ന കാര്യം നമുക്കു് നിഷേധിക്കാൻ സാദ്ധ്യമല്ല. എന്നാൽ ഒരു പ്രത്യേക മന സ്സു് ഒരു പ്രത്യേക തരത്തിൽ പ്രവർത്തിക്കുന്നതിനു് പര്യാപ്തമായ ശ രീരഘടനാവിശേഷം എന്നു മാത്രമേ ആ സ്വഭാവങ്ങൾക്കു് അർത്ഥം കല്പിക്കേണ്ടതായിട്ടുള്ളു. പക്ഷെ ജീവനാകട്ടെ പൂർവ്വജന്മകർമ്മം നി മിത്തമുണ്ടാകുന്ന ചില പ്രത്യേക വാസനകളുണ്ടു്. ഈ വാസനാ വിശിഷ്ടമായ ജീവൻ ആ വാസനകളെ പ്രദർശിപ്പിക്കുന്നതിനു് ഏ റവും യുക്തമായ ഒരു ശരീരത്തിൽ വന്നു ജനിക്കുന്നു. ഈ നിയമം സയൻസും സമ്മതിച്ചിട്ടുള്ളതാണു്. എല്ലാം സ്വഭാവങ്ങൾകൊണ്ടു ണ്ടാകുന്നതാണെന്നും സ്വഭാവങ്ങളാകട്ടെ ആവർത്തനജന്യങ്ങളാണെ ന്നും വ്യാഖ്യാനിക്കുകയാണു് സയൻസിന്റെ തത്ത്വം. അതുകൊണ്ടു് നവജാതനായ ഒരു ശിശുവിന്റെ സഹജസ്വഭാവങ്ങളെ വ്യാഖ്യാനി

ക്കുന്ന കാര്യത്തിലും അഭ്യാസം അഥവാ ആവർത്തനം എന്ന ആശയ യത്തെ സ്വീകരിച്ചേ മതിയാകൂ. ആ സഹജസ്വഭാവം ഈ ജീവി തത്തിൽ സിദ്ധിച്ചതല്ലാത്തതുകൊണ്ടു് പൂർവ്വജന്മകർമ്മാർജ്ജിതം ത ന്നെയായിരിക്കണം.

ഇവിടെ മറെറാരു സംശയം. ഇതെല്ലാം ശരിയാണെന്നുതന്നെ സമ്മതിക്കാം. പക്ഷെ ഒരുവൻ അവൻെറ പൂർവ്വജന്മത്തെക്കുറിച്ചു് യാതൊന്നും ഓർക്കാത്തതെന്തുകൊണ്ടു്? സാധാരണയായി മനുഷ്യ ൻെറ പ്രജ്ഞ അഥവാ ബോധം ഓരോ സമയങ്ങളിൽ അവൻ ഏ പ്പെടുന്ന പ്രത്യേക വിഷയങ്ങളെ സംബന്ധിക്കുന്നതായിരിക്കും. ഒരുവൻ ഒരു വിദേശഭാഷയിൽ പ്രസംഗിക്കുന്നു എന്നു വിചാരിക്കു ക. ആ സമയം അവൻെറ ബോധതലത്തിൽ ആശയങ്ങളെ പ്രക ടിപ്പിക്കാൻ ആ ഭാഷയിലെ വാക്കുകൾ മാത്രമേ ഉയർന്നുവരുന്നുള്ളൂ. എന്നാൽ അയാൾ തൻെറ മാതൃഭാഷയിൽ സംസാരിക്കാൻ തുടങ്ങു മ്പോൾ ആ ഭാഷയിലെ വാക്കുകൾ മനസ്സിൽ ഉയർന്നുവരുന്നതായി കാണാം. ഇതുകൊണ്ടു് തെളിയുന്നതു് ബോധം മാനസസമുദ്രത്തി ൻെറ ഉപരിതലം മാത്രമാണെന്നാണു്. എന്നാൽ ദീർഘകാലത്തെ പഴക്കംചെന്ന മനുഷ്യൻെറ പൂർവ്വവാസനകൾ സംസ്കാരരൂപത്തിൽ മനസ്സിൻെറ അഗാധതലത്തിലാണു് സംഭരിക്കപ്പെട്ടിട്ടുള്ളതു്. കഷ്ട പ്പെട്ടു പരിശ്രമിക്കുന്നപക്ഷം ആ സംസ്കാരങ്ങളെല്ലാം മനസ്സിൻെറ ഉപരിതലത്തിലേക്കു് ഉയർത്തിക്കൊണ്ടുവരാനും സാധിക്കുന്നതാണു്. ഒരു സിദ്ധാന്തത്തിൻെറ പരിപൂർണ്ണമായ തെളിവു് അനുഭവംകൊണ്ടു് അതു് ശരിയാണെന്നു് അറിയുകയാണു്. ഈ വിഷയത്തിൽ ഭാരതീ യഋഷിമാർ ലോകത്തെ വെല്ലുവിളിക്കുന്നു. ഹേ ലോകമേ! സ്മൃതി സാഗരത്തിൻെറ അങ്ങേഅററത്തെ അഗാധതലങ്ങളെപ്പോലും ഇള ക്കിമറിക്കാനുള്ള രഹസ്യമാർഗ്ഗം ഞങ്ങൾ കണ്ടുപിടിച്ചിരിക്കുന്നു. പ രീക്ഷിച്ചുനോക്കുവിൻ. നിങ്ങളുടെ പൂർവ്വജന്മത്തെക്കുറിച്ചുള്ള സമ്പൂ ർണ്ണസ്മരണ നിങ്ങൾക്കു ലഭിക്കും. അല്ലയോ അർജ്ജുന! എനിക്കും നിനക്കും വളരെ ജന്മങ്ങൾ കഴിഞ്ഞിട്ടുണ്ടു്. അവയെല്ലാം ഞാൻ ഓർക്കുന്നു. ശത്രുസൂദന! നീ അവയെ ഓർക്കുന്നില്ല എന്നു് ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നു.

**ആത്മാ.** ഒരു ഹിന്ദു അവൻ ആത്മാവാണെന്നു വിശ്വസിക്കുന്നു. ആത്മാവിനെ ശാസ്ത്രങ്ങൾ ഛേദിക്കുന്നില്ല. അഗ്നി ദഹിപ്പിക്കുന്നി ല്ല. ജലം അലിയിക്കുന്നില്ല. വായു ശോഷിപ്പിക്കുന്നില്ല. ഓരോ ജീവനും പരിധിയില്ലാത്ത ഓരോ വൃത്തംപോലെയാണെന്നും ആ വൃത്തത്തിൻെറ കേന്ദ്രം ശരീരത്തിലാണെന്നും മരണമെന്നതു് ഈ കേന്ദ്രത്തെ വിട്ടു് മറെറാരു ശരീരത്തിലേക്കു് മാറലാണെന്നും ഓരോ

ഹിന്ദുവും വിശ്വസിക്കുന്നു. ഭൗതികാവസ്ഥയിലും ആത്മാവു് ബദ്ധനല്ല. അതു് അതിൻെറ യഥാത്ഥരൂപത്തിൽ സ്വതന്ത്രവും അപരിമിതവും ശുദ്ധവും ബുദ്ധവും പരിപൂണ്ണവും നിമ്മലവും പാപരഹിതവും സച്ചിദാനന്ദരൂപവും ആകുന്നു. എന്നാൽ എന്തോ കാരണവശാൽ താൻ പ്രകൃതിബദ്ധനാണെന്നു് ധരിക്കുകയും അതിൻെറ ഫലമായി തന്നെപ്പററി പരിഛിന്നമായ ഒരു പ്രാകൃതവസ്തുവായ ശരീരമെന്നപോലെ സ്വയം ചിന്തിക്കുകയും ചെയ്യുന്നു.

ബാഹ്യപ്രപഞ്ചത്തെ പരിശോധിച്ചുകൊണ്ടു് അതിനപ്പുറമുള്ളതു കണ്ടെത്താനുള്ള ശ്രമം ഭാരതത്തിലും ഭാരതത്തിനു വെളിക്കും ഉണ്ടായിട്ടുണ്ടു്. അതിൻെറ ഫലം എത്ര വമ്പിച്ച പരാജയമായിരുന്നു എന്ന വസ്തുത ഭാരതീയർ വളരെ പുരാതനകാലത്തുതന്നെ പഠിച്ചതിനാൽ പിന്നീടുണ്ടായ അവരുടെ ശ്രമമെല്ലാം അന്തർലോകത്തിലേക്കു തിരിക്കുകയും അതിൽ അവർ വിജയം പ്രാപിക്കുകയുമാണു് ഉണ്ടായതു്. അതുകൊണ്ടു് പരതത്ത്വത്തെ അറിയുന്നതിനുള്ള മാർഗ്ഗം ഹൃദയനാഥനായ ആത്മാവിൽക്കൂടെയാകുന്നു. ആത്മതത്ത്വത്തെ സാക്ഷാൽക്കരിച്ചുകൊണ്ടുമാത്രമേ പരതത്ത്വത്തെ അറിയുവാൻ സാധിക്കുകയുള്ളു. ആത്മതത്ത്വത്തെപ്പററി ഭാരതീയമതങ്ങളിലെ വിവിധശാഖക്കാർ തമ്മിൽ ചില അഭിപ്രായവ്യത്യാസങ്ങളുണ്ടു്. എന്നാൽ പ്രധാനപ്പെട്ട പല സംഗതികളിലും അഭിപ്രായൈക്യമാണുള്ളതു്. ആത്മാവു് അനാദിയും അനന്തവും അമൃതസ്വരൂപവുമാണെന്നുള്ളതു് സവ്വസമ്മതമാകുന്നു: മാത്രമല്ല സവ്വശക്തിമത്ത്വവും സവ്ജ്ഞത്വവും ഓരോ ആത്മാവിനും സമാനമാണെന്നു് എല്ലാവരും സമ്മതിക്കുന്നുണ്ടു്. ഇതു് നാം അവശ്യം ധരിച്ചിരിക്കേണ്ട തത്ത്വമാകുന്നു. ഏതു മനുഷ്യനിലും ഏതു ജന്തുവിലും—അവ ദുർബലമോ ദുഷ്ടമോ ചെറുതോ വലുതോ ആയിക്കൊള്ളട്ടെ—സർവ്വജ്ഞവും സർവ്വഗതവും ആയ ഒരേ ആത്മാവു് ആവസിക്കുന്നു. വ്യത്യാസം ജീവനിൽ ഇല്ല. അതിൻെറ അഭിവ്യക്തിയിലാണു്. എനിക്കും അതിക്ഷുദ്രജന്തുവിനും തമ്മിൽ ഈ അഭിവ്യക്തി (പ്രകാശനം) യിലുള്ള വ്യത്യാസമേയുള്ളു. എന്നാൽ തത്ത്വദൃഷ്ട്യാ നോക്കുന്നപക്ഷം എന്നെപ്പോലെതന്നെ അവനും എൻെറ സഹോദരൻ. എനിക്കുള്ള ആത്മാവു് അവനുമുണ്ടു്. ഇതാണു് ഭാരതം പഠിപ്പിച്ചിട്ടുള്ള ഏററവും ഉത്കൃഷ്ടമായ തത്ത്വം. മനുഷ്യസാഹോദര്യമെന്ന വാദം ഭാരതത്തിൽ സവ്വസാഹോദര്യം—സവ്വജീവജാലങ്ങൾക്കും തമ്മിലുള്ള സാഹോദര്യം—എന്നായിത്തീരുന്നു. ഒരേ ഈശ്വരൻതന്നെ സവ്വജീവജാലങ്ങളിലും സ്ഥിതിചെയ്യുന്നു എന്നുകണ്ടു് സമ്യഗ് ദർശിയായവൻ അജ്ഞാനികളെപ്പോലെ ആത്മഹന്താവായി ഭവിക്കുന്നില്ല.

''സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം
വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി.
സമം പശ്യൻ ഹി സർവ്വത്ര സമവസ്ഥിതമീശ്വരം
ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം''

എന്നാണ് ശാസ്ത്രങ്ങൾ പറയുന്നതു്. അതുകൊണ്ടുതന്നെയാണ് ഭാരതത്തിൽ ഇത്ര വലിയ ഭൂതദയ കാണുന്നതു്. ദീനന്മാരോടും മൃഗങ്ങളോടും സർവ്വജീവജാലങ്ങളോടും വളരെ വലിയ ഭൂതദയ ഇവിടെ കാണാവുന്നതാണ്. ആത്മാവിനെ സംബന്ധിച്ച അടിസ്ഥാനതത്വങ്ങളിൽ ഒന്നിതാണ്.

ആത്മാവിനെപ്പററി ഒരു സംഗതികൂടി ധരിച്ചിരിക്കേണ്ടതുണ്ടു്. ആത്മാവു് ശരീരേന്ദ്രിയമനോബുദ്ധികളിൽ നിന്നു് വിലക്ഷണവും, ഭിന്നവും ആണെന്നും ഇന്ദ്രിയം മനസ്സ് മുതലായവ ഉൾപ്പെട്ട സൂക്ഷ്മശരീരത്തോടു് അഭേദം സ്വീകരിക്കയാൽ ജനനമരണങ്ങളെ പ്രാപിക്കുന്നുവെന്നും വ്യക്തമായി ധരിക്കണം. ജീവനു് സർവ്വജ്ഞാനവും കൈവന്നു് പൂർണ്ണഭാവത്തിലെത്തിയാൽ പിന്നെ അതിനു് ജനനമരണമാകുന്ന സംസാരം ഇല്ലാതാകുന്നു. അങ്ങനെ സ്വാതന്ത്ര്യമായതിനുശേഷം വേണമെങ്കിൽ ഈ ഇന്ദ്രിയമനസ്സാദിയായ സൂക്ഷ്മശരീരത്തെ വച്ചുകൊണ്ടിരിക്കാം. അല്ലെങ്കിൽ അതിനെ എന്നെന്നേക്കുമായി ത്യജിച്ചു് നിത്യമുക്തനാകുകയും ചെയ്യാം. ഏതായാലും മുക്തിയാണ് ജീവന്റെ ലക്ഷ്യം.

**സ്വർഗ്ഗലോകപ്രാപ്തി.** സ്വർഗ്ഗപ്രാപ്തിയെപ്പററിയും ഹിന്ദുമതം പ്രതിപാദിക്കുന്നുണ്ടു്. എന്നാൽ സ്വർഗ്ഗം നിത്യമല്ല. പ്രകൃത്യാതന്നെ അങ്ങനെയാകാൻ തരമില്ല. കാരണം, ഒന്നാമതു് അതു് ആദിയുള്ളതു്. ആദിയുള്ളതിനെല്ലാം അന്തവുമുണ്ടു്. അതിനുപുറമെ സ്വർഗ്ഗമെന്നതു് നമ്മുടെ ഈ ലോകത്തിന്റെ ഒരാവർത്തനം മാത്രമാണ്. കുറെക്കൂടി ആനന്ദവും സുഖഭോഗങ്ങളുമുള്ള മറെറാരു ലോകം, അത്രതന്നെ. ഇങ്ങനെയുള്ള സ്വർഗ്ഗങ്ങൾ അനേകമുണ്ടു്. ഫലാപേക്ഷയോടുകൂടി സൽക്കർമ്മം ചെയ്യുന്നവൻ ഇന്ദ്രാദിദേവന്മാരായി മരണാനന്തരം വല്ല സ്വർഗ്ഗത്തിലും ജനിക്കും. ഈ ഇന്ദ്രത്വം അഥവാ ദേവത്വം എന്നതു് ചില പദവികളെ കുറിക്കുന്ന സംജ്ഞകളത്രേ. ഇന്ദ്രാദിദേവന്മാരും മുമ്പു് മനുഷ്യരായിരുന്നു. സൽക്കർമ്മത്താൽ അവർ ദേവത്വം പ്രാപിച്ചു. ഇന്ദ്രാദിദേവന്മാർ എല്ലാ കാലത്തും ഒരേ ആളുകളല്ല. അനേകായിരം ഇന്ദ്രന്മാരുണ്ടാകും. നഹുഷൻ ഒരു വലിയ രാജാവായിരുന്നു. അദ്ദേഹം മരണാനന്തരം ഇന്ദ്രനായിത്തീർന്നു. അതൊരു സ്ഥാനം—പദവിമാത്രം—ഒരു ജീവൻ പുണ്യോൽക്കർഷത്താൽ ആ സ്ഥാനം പ്രാപിക്കുകയും ക്ലിപ്തകാലം അവിടെയിരുന്നശേഷം

പുണ്യക്ഷയത്താൽ വീണ്ടും മനുഷ്യനായി ജനിക്കുകയും ചെയ്യുന്നു. ചില ദേവന്മാർ സ്വർഗ്ഗസുഖാശ വെടിഞ്ഞു് വീണ്ടും മേല്പോട്ടുപോകാൻ ശ്രമിച്ചു എന്നു വരാം. എന്നാൽ ഈ ലോകത്തിൽ ഭൂരിപക്ഷം ജനങ്ങളും ധനമാനാദികളിൽ ഭ്രമിക്കുന്നതുപോലെ മിക്ക ദേവന്മാരും അവിടെ മയങ്ങിപ്പോരുന്നു. അവർ പുണ്യം ക്ഷയിക്കുമ്പോൾ വീണ്ടും മനുഷ്യരായി ജനിക്കുന്നു. അതുകൊണ്ടു് ഈ ഭൂമിയാണു് കർമ്മഭൂമി. ഇവിടെനിന്നുവേണം മനുഷ്യമുക്തി പ്രാപിക്കാൻ. അതിനാൽ അനിത്യമായ സ്വർഗ്ഗാദിയല്ല നിത്യമായ മുക്തിയാണു് കാമ്യം. ഇത്തരം സ്വർഗ്ഗത്തിൽപോലും നാം പരാധീനരാണു്. ബാഹ്യാഭ്യന്തരപ്രകൃതിക്കധീനരാണു്. അതുകൊണ്ടു് അതിനെ അതിക്രമിച്ചു് സർവ്വതന്ത്രസ്വതന്ത്രമായ മുക്തിയെ പ്രാപിക്കുകയാണു് വേണ്ടതു്. പിന്നെ ജനന മരണാദികളില്ല. സുഖദുഃഖാദിദ്വന്ദ്വമോഹങ്ങളില്ല. പിന്നെ എന്തുണ്ടു്? വാചാമഗോചരവും അനശ്വരവും സർവ്വാതീതവുമായ ആനന്ദം. ലൗകികസുഖങ്ങളെല്ലാം ആത്യന്തികസുഖത്തിൻെറ കണികകൾ മാത്രമാകുന്നു. ഈ നിരതിശയനിത്യാനന്ദമാണു് ഹിന്ദുവിൻെറ ലക്ഷ്യം.

**മുക്‌തി അഥവാ സ്വാതന്ത്ര്യം.** ആത്മാവു് അലിംഗമാണു്. അതിനെ സ്ത്രീയെന്നോ പുരുഷനെന്നോ പറഞ്ഞുകൂടാ. ശരീരത്തിനു മാത്രമുള്ളതാണു് ലിംഗം. ആത്മാവിനെ സംബന്ധിച്ചിടത്തോളം സ്ത്രീപുംസ്ത്വാദിഭേദങ്ങളൊന്നുമില്ല. വയസ്സും അങ്ങനെതന്നെ. ആ പുരാണൻ എന്നും ഒരേ നിലയിൽതന്നെ. അതിനെങ്ങനെ സ്വസ്വരൂപത്തെപ്പററിയുള്ള അറിവില്ലാതായി. ശാസ്ത്രങ്ങളിൽ അതിനു് ഒരു സമാധാനമേയുള്ളു. അജ്ഞാനമാണു് സർവ്വബന്ധങ്ങൾക്കും കാരണം. ജ്ഞാനം മാത്രമാണു് അതിനു് പ്രതിവിധി. ജ്ഞാനം നമ്മെ അജ്ഞാനപൂർണ്ണമായ സംസാരത്തിൻെറ മറുകര എത്തിക്കുന്നു. ജ്ഞാനം എങ്ങനെയുണ്ടാകും? ഭക്തികൊണ്ടു് ഈശ്വരസേവകൊണ്ടു്. സർവ്വഭൂതങ്ങളേയും ഈശ്വരക്ഷേത്രങ്ങളായി ദർശിച്ചു പൂജിക്കുന്നതുകൊണ്ടു്. ഈശ്വരൻ സർവ്വഭൂതങ്ങളുടേയും ഹൃദയത്തിൽ വസിക്കുന്നു. ആ വിധമുള്ള പ്രേമം ഉൽക്കടമാകുമ്പോൾ ജ്ഞാനം ഉദിക്കുന്നു. അതോടുകൂടി അജ്ഞാനം നീങ്ങി സകല ബന്ധങ്ങളും ഛേദിച്ചു് ആത്മാവു് സ്വതന്ത്രമാകുന്നു. ഈശ്വരനെപ്പററിയുള്ള രണ്ടു ഭാവനകൾ ശാസ്ത്രത്തിലുണ്ടു്. സഗുണമെന്നും നിർഗ്ഗുണമെന്നും, സഗുണഭാവത്തിൽ ഈശ്വരൻ സർവ്വത്തിൻേറയും സൃഷ്ടിസ്ഥിതി സംഹാരകർത്താവും സർവ്വഗതനും ജഗത്തിൻെറ മാതാവും പിതാവും എന്നാൽ ജീവജഗത്തുക്കളിൽനിന്നു് നിത്യം വേർപെട്ടവനമാകുന്നു. ആ നിലയിൽ മുക്തിയെന്നു പറയുന്നതു് ഈശ്വരസമീപമെത്തി ഈശ്വരനിൽ വസിക്കു

കയോ ഈശ്വരനോട് ചേർന്ന് സാരൂപ്യം, സാലോക്യം, സാമീപ്യം, സാക്ഷി എന്നിവയോടുകൂടി വസിയ്ക്കുകയോ എന്നതാണ്. നിർഗ്ഗുണഭാവത്തിൽ ആവകവിശേഷങ്ങളൊന്നുമില്ല. ഈശ്വരൻ അറിയുന്നു എന്ന് പറയുക വയ്യ. അറിയുക എന്നതു് മനുഷ്യമനസ്സിൻെറ വൃത്തിയാണ്. ഈശ്വരൻ ആലോചിക്കുന്നു എന്നോ വിമർശിക്കുന്നു എന്നോ പറയുന്നതും ദൗർബല്യമാണ്. ഈശ്വരൻ സ്രഷ്ടാവുമല്ല. കാരണം ബദ്ധൻ മാത്രമേ സൃഷ്ടിക്കയുള്ളു. ഇച്ഛയും അപൂർണ്ണതയാണ്. ബന്ധമാണ്. ഈശ്വരന് എന്തു ബന്ധം? ആഗ്രഹം സാധിക്കാനല്ലാതെ ആരും കർമ്മം ചെയ്യുന്നില്ല. ഈശ്വരന് എന്ത് ആഗ്രഹം? ആവശ്യം നിറവേററുന്നതാണ് ഉദ്യമം. എന്താവശ്യമാണ് ഈശ്വരനുള്ളതു്? വേദങ്ങളിൽ ഈശ്വരനെന്നല്ല പറയുന്നതു്. അങ്ങനെയായാൽ അതു് ഗർഹണീയമായ ഭേദകല്പനയാകും. ഈശ്വരൻ പുല്ലിംഗവാച്യനാണെന്നു വരും. 'തത്'' (അതു്) എന്ന അലിംഗമാണ് ഈശ്വരവാചകം. നിർഗ്ഗുണമാണെന്നു കാണിക്കാൻ 'അതു്'' എന്ന് എല്ലായിടത്തും പ്രയോഗിക്കുന്നു. നിർഗ്ഗുണനായഈശ്വരന് സാധാരണയായി ഉപയോഗിക്കുന്ന വാക്കു് ബ്രഹ്മം എന്ന് അലിംഗവചനമാണ്. ഈ ഭാവത്തെയാണ് അദ്വൈതം പ്രധാനമായി പറയുന്നതു്.

**പരലോകഗതി. ദേവയാനവും പിതൃയാനവും.** തപസ്സുകൊണ്ടു് ശുദ്ധാത്മാവായി ജ്ഞാനം കൈവന്ന ഒരുവൻ മരിക്കുമ്പോൾ ആദ്യം ജോതിസ്സിലേക്കും പിന്നീട് അഹസ്സിലേക്കും അഹസ്സിൽനിന്ന് ഉത്തരായണത്തിലേക്കും ക്രമേണ പോകുന്നതായി വേദങ്ങൾ പറയുന്നു. അനന്തരം അവിടെനിന്ന് സംവത്സരത്തിലേക്കും സംവത്സരത്തിൽനിന്ന് സൂര്യമണ്ഡലത്തിലേക്കും സൂര്യനിൽനിന്ന് ചന്ദ്രലോകത്തിലേക്കും അവിടെനിന്ന് വിദ്യുല്ലോകത്തേക്കുമാണ് ഗതി. വിദ്യുല്ലോകത്തുവെച്ച് അയാൾ ഒരു അമാനുഷപുരുഷനെ കാണുകകയും ആ പുരുഷൻ അയാളെ വരുണൻേറയും ഇന്ദ്രൻേറയും പ്രജാപതിയുടേയും ലോകങ്ങളിൽകൂടി സഗുണബ്രഹ്മലോകത്തിലേക്കു് നയിക്കുകയും ചെയ്യുന്നു. ഇതാണ് ദേവയാനം. ഇങ്ങനെയുള്ള മുക്തിക്കു് ക്രമമുക്തി എന്നു പേർ. ഭക്തന്മാരും ജ്ഞാനികളുമായ പുണ്യവാന്മാർ മരണാനന്തരം ഈ വഴിക്കുപോകുന്നു. അവർ പിന്നെ മടങ്ങിവരുന്നില്ല. അദ്വൈതസിദ്ധാന്തപ്രകാരം സഗുണോപാസകനാണ് ഈ ഗതി. നിർഗ്ഗുണോപാസകൻ ജീവന്മുക്തനാകുന്നു. അയാൾ ശരീരത്തിലിരിക്കുമ്പോൾതന്നെ മുക്തനാണ്. ബ്രഹ്മീഭൂതനാണ്. അയാൾ എങ്ങും പോകുന്നില്ല. വരുന്നുമില്ല. ''ന തസ്യ പ്രാണാഃ ഉൽക്രാമന്തി'' ഇതിനെ സദ്യോമുക്തി എന്നു പറയുന്നു.

ചന്ദ്രമണ്ഡലം ജീവന്റെ ഉല്പത്തിസ്ഥാനമാണെന്നു് ഹിന്ദുക്കളുടെയിടയിൽ ഒരു വിശ്വാസമുണ്ടു്. അവിടെനിന്നും ജീവന്റെ ഉല്പത്തി എങ്ങനെയാണുണ്ടാകുന്നതെന്നു് നോക്കാം. ജ്ഞാനം പ്രാപിച്ചിട്ടില്ലാത്തവരും എന്നാൽ ഇഹലോകത്തു് സൽക്കർമ്മം ചെയ്തിട്ടുള്ളവരുമായ ജീവന്മാർ മരണാനന്തരം ആദ്യം ധൂമത്തിലേക്കും പിന്നീടു് രാത്രിയിലേക്കും അനന്തരം ശുക്ലപക്ഷത്തിലേക്കും അവിടെനിന്നു ദക്ഷിണായനത്തിലേക്കും ദക്ഷിണായനത്തിൽനിന്നു് പിതൃലോകത്തിലേക്കും പോകുന്നു. അവിടെനിന്നു് ആകാശത്തിലേക്കും ആകാശത്തിൽനിന്നു് ചന്ദ്രമണ്ഡലത്തിലേക്കും പോകുന്നു. ചന്ദ്രമണ്ഡലത്തിൽവച്ചു് ദേവന്മാരുടെ അന്നമായിത്തീൎന്നു് കാലാന്തരത്തിൽ ദേവന്മാരായി ജനിക്കുകയും പുണ്യം നില്ക്കുന്നിടത്തോളം കാലം അവിടെ വസിച്ചശേഷം വീണ്ടും അതേവഴി ഭൂമിയിലേക്കു മടങ്ങുകയും ചെയ്യുന്നു. ആദ്യം ആകാശം പിന്നീടു് വായു ധൂമം മേഘം എന്നീ രൂപങ്ങളിൽ കൂടിവന്നു് ഒടുവിൽ മഴത്തുള്ളികളായിവന്നു് ഭൂമിയിൽ പതിക്കുകയും സസ്യങ്ങൾക്കു് പോഷണമായിത്തീരുകയും ചെയ്യുന്നു. അനന്തരം സസ്യഭുക്കുകളായ മനുഷ്യരുടെ ശരീരത്തിൽ അന്നരൂപേണ പ്രവേശിക്കുകയും ഒടുവിൽ അവരുടെ സന്തതികളായി ജനിക്കുകയും ചെയ്യുന്നു. സൽക്കർമ്മം ചെയ്തിട്ടുള്ളവർ ശ്രേഷ്ഠകുലങ്ങളിലും ദുഷ്കർമ്മവാസനയോടുകൂടിയവർ നീചകുലങ്ങളിലും ചിലപ്പോൾ തിര്യഗ്യോനികളിൽപോലും ജനിക്കാൻ ഇടയാകുന്നു,

ആകെക്കൂടി നോക്കുമ്പോൾ ഈശ്വരനെ സാക്ഷാല്ക്കരിക്കാതെ ഒരു ശാശ്വതസ്വർഗ്ഗം സാദ്ധ്യമല്ലെന്നുള്ളതു് നിർവിവാദമാണു്. ഇതിൽനിന്നു വേദാന്തത്തിന്റെ അടിസ്ഥാനതത്വങ്ങളിലൊന്നു വ്യക്തമാകുന്നു. അതായതു് നാമരൂപങ്ങളുള്ളതെല്ലാം അനിത്യങ്ങളാകുന്നു. ഈ ലോകം അനിത്യമാണു്. കാരണം അതിനു നാമവും രൂപവുമുണ്ടു്. അതുപോലെ സ്വർഗ്ഗാദിലോകങ്ങളും അനിത്യങ്ങളായിരിക്കണം. കാരണം അവയെല്ലാം നാമരൂപങ്ങളിലന്തർഭവിക്കുന്നു. നിത്യമായ സ്വർഗ്ഗമെന്നതു് പരസ്പരവിരുദ്ധമായ വാക്കുകളത്രേ. കാരണം നാമരൂപാത്മകമായവയെല്ലാം കാലത്തിന്റെ അപേക്ഷ അവശ്യം ഭാവിയാണു്. അവയ്ക്കു് കാലത്തിന്റെ ഉല്പത്തിയും സ്ഥിതിയും നാശവും വേണം. ഇതെല്ലാം വേദാന്തത്തിൽ അസന്ദിഗ്ദ്ധമാംവണ്ണം മുമ്പുതന്നെ സ്ഥാപിക്കപ്പെട്ടിട്ടുള്ള തത്വങ്ങളാണു്. ആകയാൽ തത്വചിന്തകർ സ്വർഗ്ഗങ്ങളെ അനിത്യങ്ങളായി ഉപേക്ഷിക്കുകയാണുണ്ടായിട്ടുള്ളതു്.

**ഹിന്ദുധർമ്മത്തിന്റെ സാർവ്വലൗകികത്വം.** ആധുനിക ഭൗതിക വിജ്ഞാനത്തിലെ ഏററവും നവീനമായ കണ്ടുപിടിത്തങ്ങൾ

ഏതൊന്നിന്റെ മാറെറാലിപോലെ ധ്വനിക്കുന്നുവോ ആ വേദാന്ത ദശ്നത്തിന്റെ അത്യുച്ചസോപാനമായ അദ്വൈതാനുഭൂതി മുതൽ താഴോട്ടു് സവ്വസാധാരണമായ പ്രതിമോപാസനവരെയുള്ള സകലവിധ ചിന്താഗതികഠംക്കും ഹിന്ദുമതത്തിൽ സ്ഥാനമുണ്ടു്. നാനാതരത്തിലുള്ള പുരാണേതിഹാസകഥകളും ബൗദ്ധന്മാരുടെ അജ്ഞേയവാദവും ജൈനരുടെ നിരീശ്വരവാദവും എല്ലാം ഇതിലന്തർഭവിക്കുന്നു. അങ്ങനെ ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം സമസ്തജീവിതവും ആത്മീയമാഗ്ഗത്തിലുള്ള മനുഷ്യന്റെ ക്രമോല്ക്കഷം അതായതു് മനുഷ്യവഗ്ഗത്തിന്റെ ഈശ്വരാഭിമുഖമായ പ്രയാണം മാത്രമാകുന്നു. കാലദേശാവസ്ഥകഠംകൊണ്ടു് വിഭിന്നമായ മനുഷ്യസമുദായം ഓരോന്നും അതാതിന്നനുകൂലമായ മാഗ്ഗങ്ങളിലൂടെ ഒരു ലക്ഷ്യത്തിലേയ്ക്കുതന്നെ അനുക്രമം പുരോഗമിച്ചുകൊണ്ടിരിക്കുന്നു. ഓരോ മതവും മനുഷ്യനിലുള്ള ഈശ്വരത്വത്തെ അഭിവ്യക്തമാക്കുകയാണു് ചെയ്യുന്നതു്. ഒരേ ഈശ്വരൻ തന്നെയാണു് അവയ്ക്കെല്ലാം പ്രചോദകനായിരിക്കുന്നതും. എന്നാൽ പിന്നെ ഇത്ര വളരെ വൈരുദ്ധ്യമെങ്ങനെ? അവ വ്യാവഹാരികമാണു്. പാരമാത്ഥികമല്ലെന്നു് ഹിന്ദുക്കഠം പറയുന്നു. സത്യം ഒന്നേയുള്ളു. അതുതന്നെ ഉപാധിഭേദേന ഭിന്നസ്വഭാവങ്ങളും, ഭിന്നഭിന്ന പരിതഃസ്ഥിതികളുമായി യോജിക്കേണ്ടിവരുമ്പോഠം ഭിന്നങ്ങളായും കാണപ്പെടുന്നു. പ്രകാശം ഒന്നുമാത്രം. അതുതന്നെ പല നിറത്തിലുള്ള ചില്ലുകളിൽക്കൂടി കടന്നുവരുമ്പോഠം പല വണ്ണങ്ങളായി കാണപ്പെടുന്നു. പ്രായോഗിക ദശയിൽ ഈ വക അല്പവൈവിദ്ധ്യങ്ങഠം ആവശ്യമാണു്. എങ്കിലും ഈ നാനാത്വങ്ങഠംക്കെല്ലാം ഉള്ളിലുള്ളതു് ഒരേസത്യമാണുതാനും. ആ സത്യസ്വരൂപൻ കൃഷ്ണാവതാരത്തിൽ ഉപദേശിച്ചിട്ടുള്ളതു നോക്കുക. ''മണിഗണങ്ങളിൽ സൂത്രമെന്നപോലെ സവ്വഭാവങ്ങളിലും വത്തിക്കുന്നതു് ഞാൻ തന്നെയാകുന്നു''. അസാധാരണസത്വവും ശ്രീയും വീര്യവും ശക്തിയും പ്രകടിപ്പിച്ചുകൊണ്ടു് ഈ ലോകത്തെ ഉദ്ധരിച്ചു് പരിപാവനമാക്കുന്നതായി ആരെയെല്ലാം അഥവാ ഏതിനെയെല്ലാം നീ കാണുന്നുവോ അവരെല്ലാം അഥവാ അവയെല്ലാം എന്റെ പ്രഭാവത്തിന്റെ അംശം കൊണ്ടുണ്ടായവരാണെന്നു് അഥവാ ഉണ്ടായവയാണെന്നു് നീ അറിഞ്ഞാലും

''ഹിന്ദുവിനു മാത്രമേ പരമപുരുഷാത്ഥപ്രാപ്തി ഉണ്ടാകൂ എന്നു് ഹൈന്ദവശാസ്ത്രങ്ങളൊന്നും പ്രതിപാദിക്കുന്നില്ല. നേരേമറിച്ചു്'' നമ്മുടെ വണ്ണാശ്രമധമ്മങ്ങഠംക്കപ്പുറത്തു് പരിപൂണ്ണന്മാരായവരെ കാണാവുന്നതാണു് ' എന്നത്രേ വ്യാസൻ പറയുന്നതു്. ഹിന്ദുവിന്റെ ചിന്താഗതി മുഴുവൻ ഈശ്വരനെ കേന്ദ്രീകരിച്ചാണു് ഇരിക്കുന്നതു്.

അങ്ങനെയിരിക്കെ ബൗദ്ധന്മാരുടെ അജ്ഞേയവാദത്തിലും ജൈന ന്മാരുടെ നിരീശ്വരവാദത്തിലും വിശ്വസിക്കാൻ അവനു സാധിക്കുന്ന തെങ്ങനെയാണെന്നാലോചിച്ചു നോക്കുക.

ബൗദ്ധരോ ജൈനരോ ഈശ്വരനെ അപേക്ഷിക്കുന്നില്ല. എന്നാൽ സർവ്വമതങ്ങൾക്കും മൂലമായ സനാതന സത്യത്തെ ലക്ഷീകരിച്ചുകൊണ്ടുതന്നെയാണു് ആ മതങ്ങളുടേയും ഗതി. അതായതു് മനുഷ്യനിലുള്ള ഈശ്വരത്വത്തെ അഭിവ്യക്തമാക്കുക എന്ന ഉൽക്കൃഷ്ട ആദർശമാണു് അവയുടേയും അടിസ്ഥാനം. ജഗൽപിതാവിനെ അവർ കണ്ടിട്ടില്ല. പുത്രനെ അറിയുന്നു. പുത്രനെ കണ്ടിട്ടുള്ളവർ പിതാവിനേയും അറിയുമെന്നു തീച്ച്.

**പ്രതിമോപാസന.** വേദാന്തവിജ്ഞാനത്തിന്റെ ഉച്ചതലങ്ങളിൽ നിന്നും പാമരന്മാരുടെ മതത്തിലേയ്ക്കു് നമുക്കൊന്നു നോക്കാം. ഭാരതത്തിൽ ബഹുദൈവവിശ്വാസം എന്നൊന്നില്ല. ഏതൊരു ക്ഷേത്രത്തിലും ആരാധനയ്ക്കായി വരുന്നവർ ഉച്ചരിക്കുന്ന സ്തുതികളും പ്രാർത്ഥനകളും ശ്രദ്ധിക്കുന്നപക്ഷം സർവ്വവ്യാപിത്വം സർവ്വജ്ഞത്വം തുടങ്ങി ഈശ്വരനെ സംബന്ധിക്കുന്ന സകല ഗുണങ്ങളും അവക്കു് പ്രതിമയിൽ ആരോപിക്കുന്നതായി കാണാം.

വൃക്ഷത്തെ അതിന്റെ ഫലംകൊണ്ടാണു് അറിയുന്നതു്. ''ബിംബാരാധകന്മാർ'' എന്നു വിളിക്കപ്പെടുന്നവരുടെയിടയിൽ മറെറങ്ങും കാണാൻ സാധിക്കാത്ത തരത്തിലുള്ള സദാചാരവും ആത്മജ്ഞാനവും ഈശ്വരഭക്തിയും കാണുന്ന ഒരുവൻ വിസ്മയപ്പെട്ടു് സ്വയം ചോദിച്ചുപോകുന്നു ''പാപത്തിനു് പുണ്യത്തെ ജനിപ്പിക്കാൻ കഴിയുമോ?'' എന്നു്.

മനസ്സിൽ ഒരു രൂപകല്പന ചെയ്യാതെ ഒന്നിനെപ്പററിയും ആലോചിക്കാൻ സാദ്ധ്യമല്ല. ശ്വാസോച്ഛ്വാസം ചെയ്യാതെ നമുക്കു് ജീവിക്കാൻ നിവൃത്തിയില്ലാത്തതുപോലെയാണു് ഈ അവസ്ഥയും. വിഷയേന്ദ്രിയമനസ്സുകളുടെ പരസ്പരസംബന്ധത്താൽ ബാഹ്യവിഷയം തദനുരൂപമായ മനോവൃത്തിയെ ഉണർത്തുന്നു. അപ്രകാരംതന്നെ മറിച്ചും. അതുകൊണ്ടാണു് ഈശ്വരോപാസനയിൽ ഒരു ബാഹ്യരൂപത്തെ ഹിന്ദു ആശ്രയിക്കുന്നതു്.

അഖണ്ഡത്തെപ്പററിയുള്ള നമ്മുടെ സങ്കല്പങ്ങളെ അനന്തമായ നീലാകാശം സമുദ്രം തുടങ്ങിയ ഏതെങ്കിലും ഒരു വിഷയവുമായി അവശ്യം സംബന്ധിപ്പിക്കേണ്ടിയിരിക്കുന്നു. ആ തരത്തിലാണു് നമ്മുടെ അന്തഃകരണത്തിന്റെ ഘടന. അതുപോലെ തന്നെ ദിവ്യത്വത്തെപ്പററിയുള്ള നമ്മുടെ സങ്കല്പങ്ങളും ഒരു ക്ഷേത്രത്തിലെ പ്രതിമ

യുമായോ പള്ളിയുമായോ കുരിശുമായോ സ്വഭാവേന ബന്ധപ്പെട്ടിരിക്കുന്നു. പവിത്രത, നൈർമ്മല്യം, സത്യം, സർവ്വവ്യാപിത്വം തുടങ്ങിയ വിവിധ ഐശ്വര്യങ്ങൾക്കും വിഷയീഭൂതമായ പല പ്രതീകങ്ങളും പ്രതിമകളും ഹിന്ദുക്കൾക്കുണ്ട്. എന്നാൽ അതിൽ ഇത്രമാത്രം ഒരു വ്യത്യാസം—ചിലർ ദേവാലയങ്ങളുടേയും വിഗ്രഹങ്ങളുടേയും പരിധിയിൽനിന്ന് ഒരിക്കലും ഉയരാതെ അവയിൽതന്നെ കഴിച്ചുകൂട്ടുന്നു—മററു ചിലരുടെ പരമലക്ഷ്യം ഈശ്വരസാക്ഷാൽക്കാരമാകുന്നു. വിഗ്രഹങ്ങളും ക്ഷേത്രങ്ങളുമെല്ലാം ഉപായങ്ങൾ—സഹായോപകരണങ്ങൾ—മാത്രം. എന്നാൽ മനുഷ്യൻ അതിനെയെല്ലാം അതിക്രമിച്ച് മുമ്പോട്ടുപോവുകതന്നെ വേണം.

അവൻ ഒരിടത്തും നില്ക്കരുത്. ബാഹ്യമായ ആരാധന ആദ്യത്തെ പടിയാകുന്നു. അടുത്തപടി മാനസികമായ ധ്യാനഭജനങ്ങൾ. അത് ആദ്യത്തേതിനേക്കാൾ ശ്രേഷ്ഠമാണ്. എന്നാൽ ഈശ്വരസാക്ഷാത്കാരമാണ് സർവ്വോൽക്കൃഷ്ടം അതാണ് അവസാനത്തെ പടി എന്നാണ് വേദാന്തം പറയുന്നത്. വിഗ്രഹത്തിൻെറ മുന്നിൽ നമസ്കരിക്കുന്ന ആൾ തന്നെ പറയും ''അദ്ദേഹത്തെ സൂര്യനോ ചന്ദ്രനോ നക്ഷത്രങ്ങളോ പ്രകാശിപ്പിക്കുന്നില്ല. മിന്നൽപ്പിണരും അദ്ദേഹത്തെ ദ്യോതിപ്പിക്കാൻ പര്യാപ്തമല്ല. ഈ അഗ്നിയുടെ കഥ പിന്നെയെന്ത്? സ്വയം ജോതിസ്സായ ആ പരംപുരുഷൻെറ പ്രകാശത്താലത്രേ മറെറല്ലാം പ്രകാശിക്കുന്നത്. ഈ സംഗതി പ്രത്യേകം മനസ്സിലാക്കേണ്ടതുണ്ട്. യഥാർത്ഥ ഭക്തൻ ഒരു വിഗ്രഹത്തേയും നിന്ദിക്കുന്നില്ല. ഒരു തരത്തിലുള്ള ഉപാസനയേയും പാപമായി കരുതുന്നില്ല. എന്തെന്നാൽ ഈശ്വരനെപ്പററി ഏതുതരം ഉപാസനയും ഏകനും അദ്വിതീയനും അനന്തനും അപരിമിതനുമായ ഈശ്വരനിൽ തന്നെ ചെന്നുചേരുന്നുവെന്ന് അവനറിയുന്നു. ജീവിതത്തിനു് അവശ്യം തരണം ചെയ്യേണ്ട അവസ്ഥയെ അവൻ ഓരോന്നിലും ദർശിക്കുന്നു. ശിശു യുവാവിൻെറ പിതാവ് എന്നാണല്ലോ പഴഞ്ചൊല്ല്. ശൈശവവും യൗവ്വനവും പാപമാണെന്ന് ഒരു വൃദ്ധൻ പറഞ്ഞാൽ എങ്ങനെ സാധുവാകും?

ഒരുവനു് വിഗ്രഹത്തിൻെറ സഹായത്താൽ ഈശ്വരസാക്ഷാല്കാരം സിദ്ധിക്കുമെങ്കിൽ അത് പാപമാകുന്നതെങ്ങനെ? ഒരവസ്ഥയെ തരണം ചെയ്തശേഷം അത് തെററായിപ്പോയിയെന്നു പറഞ്ഞാൽ എത്രമാത്രം ശരിയാകും? ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം മനുഷ്യൻ അസത്തിൽനിന്നു സത്തയിലേയ്ക്ക് ഗമിക്കുകയല്ല ചെയ്യുന്നത്. പ്രത്യുത താഴ്ന്നതരം സത്യദർശനത്തിലേയ്ക്ക് പുരോഗമിക്കുകയത്രേ ചെയ്യുന്നത്. ഹിന്ദുവിൻെറ ദൃഷ്ടിയിൽ ഏററവും നികൃ

ഷ്ടമായ ഭൂതപ്രേതാരാധനം തുടങ്ങി അത്യുൽകൃഷ്ടമായ അദ്വൈതം വരെയുള്ള സകല മതഭേദങ്ങളും ആ അഖണ്ഡമായ സത്യത്തെ ഗ്രഹിക്കാനും സാക്ഷാല്ക്കരിക്കാനുമുള്ള മനുഷ്യാത്മാവിൻെറ വിവിധ യത്നങ്ങളാകുന്നു. ഓരോ ജീവനും ക്രമപ്രവൃദ്ധമായ ബലവേഗങ്ങളോടു കൂടി പരംജ്യോതിസ്സിലേയ്ക്കു് ചെന്നെത്താൻ ശ്രമിച്ചുകൊണ്ടിരിക്കുന്നു.

''നാനാത്വത്തിൽ ഏകത്വം'' എന്ന അടിസ്ഥാനത്തിലാണു് പ്രപഞ്ചസംവിധാനം എന്നു് ഹിന്ദുക്കൾ കരുതുന്നു. അദ്വൈതമായ പരമാത്മത്തെ വ്യവഹാരസത്തയിൽ കൂടിയേ സാക്ഷാല്ക്കരിക്കാനോ ചിന്തിക്കാനോ നമുക്കു സാധിക്കുകയുള്ളു എന്നു് ഹിന്ദുക്കൾ മനസ്സിലാക്കിയിട്ടുണ്ടു്. വിഗ്രഹങ്ങളും പ്രതീകങ്ങളും യന്ത്രങ്ങളുമെല്ലാം ചില സങ്കേതങ്ങൾ; ആദ്ധ്യാത്മികതത്വങ്ങൾക്കു് ആലംബമായ ചില ഉപാധികൾമാത്രം. എല്ലാവക്കും ഈ വക സഹായങ്ങൾ ആവശ്യമാകണമെന്നില്ല. എന്നാൽ അതു് വേണ്ടാത്തവർ ആ വക സഹായങ്ങൾ തെററാണെന്നു പറയുന്നതു് യുക്തിയുക്തമല്ല. ഹിന്ദുമതത്തിൽ ഇവയെ ഒരു നിർബന്ധവിഷയമായി കരുതിയിട്ടുമില്ല.

**ഗുരു.** ഓരോ ജീവനും പരമപദത്തിൽ എത്തിച്ചേരണമെന്നുള്ളതു് ഈശ്വരകല്പിതമാകുന്നു. സർവ്വജീവികളും ഒടുവിൽ ആ സമ്പൂർണ്ണ സത്തയെ പ്രാപിക്കുകതന്നെ ചെയ്യും. നമ്മുടെ ഇപ്പോഴത്തെ സ്ഥിതി പൂർവ്വകർമ്മങ്ങളുടേയും ഫലമാകുന്നു. ഭാവിയിൽ നാം എങ്ങനെയായിത്തീരുമെന്നുള്ളതു് നമ്മുടെ ഇപ്പോഴത്തെ കമ്മർവും ചിന്തയും അനുസരിച്ചു് ആയിരിക്കുകയും ചെയ്യും. ഇങ്ങനെ നമ്മുടെ ഭവിതവ്യത്തെ നിർണ്ണയിക്കുന്നതു് നാം തന്നെയാകുന്ന എന്നുള്ളതുകൊണ്ടു് നാം അന്യസഹായം സ്വീകരിക്കരുതെന്നില്ല. മാത്രമല്ല മിക്കവെക്കും ആ വിധസഹായം അത്യന്താപേക്ഷിതവുമാണു്. അതുണ്ടാകുമ്പോൾ ജീവൻെറ സൂക്ഷ്മശക്തികൾക്കും ശക്യതകൾക്കും പ്രചോദനം ലഭിക്കും. ആദ്ധ്യാത്മികജീവിതം ഉണരും. ആത്മവികാസം സംപുഷ്ടമാകുകയും ദിവ്യത്വവും പരിപൂർണ്ണതയും ഒടുവിൽ സംപ്രാപ്തമാകുകയും ചെയ്യും.

ഈ ജീവിതപ്രചോദനം, ഈ ആത്മശക്തി വിജൃംഭണം, ഗ്രന്ഥങ്ങളിൽനിന്നു ലഭിക്കാവുന്നതല്ല. ഒരു ജീവനു് ലഭിക്കാവുന്ന ഈ പ്രേരണ മറെറാരു ജീവനിൽനിന്നുതന്നെ വരണം. വേറെ ഒന്നിൽ നിന്നായാലും മതിയാകയില്ല. ഏതൊരു പുരുഷനിൽനിന്നു് അപ്രകാരമുള്ള പ്രചോദനമുണ്ടാകുന്നുവോ അദ്ദേഹത്തെ ഗുരു എന്നു പറയുന്നു. ആ പ്രചോദനം ആക്കുണ്ടാകുന്നുവോ അവൻ ശിഷ്യൻ. അങ്ങനെ ഒരു പ്രചോദനം നൽകണമെങ്കിൽ ഒന്നാമതായി ആ ശക്തി

യെ ശിഷ്യനിൽ സംക്രമിപ്പിക്കാനുള്ള ശക്തി ഗുരുവിനുണ്ടായിരിക്കണം. രണ്ടാമതായി ആ ശക്തി സ്വീകരിക്കാനുള്ള യോഗ്യത ശിഷ്യനുമുണ്ടായിരിക്കണം. വിത്തു് ചൈതന്യവത്തായിരിക്കണം. ക്ഷേത്രം നല്ലവണ്ണം ഉഴുതു പാകമാക്കിയിട്ടുള്ളതുമായിരിക്കണം. ഇതു രണ്ടും തികഞ്ഞാൽ അവിടെ ആശ്ചര്യകരമാംവണ്ണം ആത്മവികാസമുണ്ടാകുന്നു. 'ആശ്ചര്യോ വക്താ കുശലോ/സ്യ ലബ്ധാ ആശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ ''ഗുരുവാകട്ടെ ആശ്ചര്യകരമാംവണ്ണം പ്രാപ്തനായിരിക്കണം. എന്നത്രേ വേദങ്ങളനുശാസിക്കുന്നതു്. രണ്ടു പേരും യഥാൎത്ഥത്തിൽ ഗംഭീരന്മാരും അസാധാരണന്മാരുമായിരുന്നാൽ അവിടെ ആത്മചൈതന്യം വിസ്മയകരമായി ഉണരും. അന്യഥാ സംഭവിക്കുകയില്ല. അങ്ങനെ ഉത്തമശിഷ്യന്മാരും യഥാൎത്ഥ മുമുക്ഷുക്കളും എപ്പോഴാണു് നിലംഉഴുതുപാകമാകുന്നുവോ അപ്പോഴാണു് അവിടെ വിതയ്ക്കാനുള്ള വിത്തു വന്നു ചേരണം. അതു വരികയും ചെയ്യും. ഇതു് ദുർവിജ്ഞേയമായ ഒരു പ്രകൃതി നിയമമാണു്. യഥാൎത്ഥ വൈരാഗ്യവും മുമുക്ഷുത്വവും ഉണ്ടാകുന്നവൎക്കു് ഗുരുലാഭം നിശ്ചയമായും ഉണ്ടാകും. ആത്മപ്രകാശത്തെ ആകർഷിക്കുന്ന ജീവശക്തി സമ്പൂർണ്ണബലവത്താകുമ്പോൾ തദനുസരണമായി പ്രകാശദാനം ചെയ്യുന്ന ശക്തിവിശേഷം അവിടെ എത്തുന്നതു് സ്വാഭാവികമത്രേ.

**ഈശ്വരാവതാരം.** നമ്മുടെ തല്ക്കാലപ്രകൃതിക്കനുസരിച്ചു് നാം പരിമിതന്മാരും ഈശ്വരനെ മനുഷ്യത്വേന ദർശിക്കാൻ നിർബന്ധിതരുമാണു്. മഹിഷങ്ങൾ ഈശ്വരഭജനം ചെയ്യുന്നതായാൽ അവയുടെ പ്രകൃതിക്കനുസരിച്ചു് ഈശ്വരനെ ഒരു വലിയ മഹിഷമായിട്ടായിരിക്കും ഭാവന ചെയ്യുന്നതു്. ഒരു മത്സ്യം ഈശ്വരഭജനം ചെയ്യുന്നെങ്കിൽ അതു് ഈശ്വരനെ ഒരു വലിയ മത്സ്യമായി സങ്കല്പിക്കും. മനുഷ്യൻ മാനുഷഭാവത്തിൽ ഈശ്വരവിചാരം ചെയ്യുന്നതു് സഹജമാണു്. ഇപ്രകാരം വിവിധസങ്കല്പങ്ങളുണ്ടാകുന്നതു് ഭാവനാദൂഷ്യം നിമിത്തമല്ല. മനുഷ്യൻ, മഹിഷം, മത്സ്യം തുടങ്ങിയവ ഓരോ പാത്രങ്ങളാണെന്നു് വിചാരിക്കുക. ഈ പാത്രങ്ങൾ ഓരോന്നും അതാതിന്റെ ആകൃതിയും വലിപ്പവുമനുസരിച്ചു് വെള്ളം നിറക്കാൻ ഈശ്വരനാകുന്ന സമുദ്രത്തിലേയ്ക്കു പോകുന്നു. മനുഷ്യപാത്രത്തിൽ മനുഷ്യരൂപത്തിലും മഹിഷപാത്രത്തിൽ മഹിഷരൂപത്തിലും മത്സ്യപാത്രത്തിൽ മത്സ്യരൂപത്തിലും ജലം നിറയുന്നു. ഓരോ പാത്രത്തിലും ഒരേ ജലം, ഈശ്വരനാകുന്ന ഒരേ സമുദ്രജലം തന്നെ. മനുഷ്യർ ഈശ്വരനെ കാണുമ്പോൾ മനുഷ്യനായും മൃഗങ്ങൾ മൃഗമായും ഓരോന്നും അതതിന്റെ ഭാവത്തിൽ സാക്ഷാൽക്കരിക്കാൻ നിർബന്ധിതമാണു്. ഈശ്വരനെ, മനുഷ്യനായിട്ടല്ലാതെ, മനുഷ്യസ്വഭാവത്തോടുകൂടിയ

ല്ലാതെ, കാണാൻ നമുക്കു കഴിവില്ല. അതുകൊണ്ടു് മനുഷ്യസ്വഭാവത്തിൽത്തന്നെ നാം ഈശ്വരഭജനം ചെയ്യേണ്ടതുണ്ടു്. വേറെ വഴിയില്ല.

''അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം''

മനുഷ്യരൂപമെടുത്തിരിക്കുന്ന എന്നെ മൂഢന്മാർ നിന്ദിക്കുന്നു. ഞാൻ സർവ്വഭൂതങ്ങൾക്കും ഈശ്വരനാകുന്നു എന്നുള്ള എന്റെ പരമാർത്ഥത്തെ അവർ അറിയുന്നില്ല എന്നത്രേ ഈശ്വരാവതാരത്തെപ്പററി ഭഗവാൻ ശ്രീകൃഷ്ണൻ ഗീതയിൽ പറയുന്നതു്.

സാധനകൊണ്ടു് ഈശ്വരനുമായി അഭേദാനുഭവം വന്ന ജീവൻ ഈശ്വരേച്ഛയാ ലോകസംഗ്രഹാർത്ഥം കർമ്മം ചെയ്യാൻ പ്രേരിതനാകുമ്പോൾ ആ ജീവനെ ഈശ്വരാവതാരമെന്നു പറയുന്നു എന്നും ചിലർക്കഭിപ്രായമുണ്ടു്. മനുഷ്യദൃഷ്ടിക്കു് ഗോചരമായ ശരീരത്തിൽ പ്രത്യക്ഷപ്പെട്ടു് ഈശ്വരത്വം പ്രകടിപ്പിക്കുന്നു എന്നതു് ചരിത്രസമ്മതമാണു്. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ ഉപദേശിക്കുന്നു ''ഒരു വലിയ വേലിയേററമുണ്ടാകുമ്പോൾ ചെറിയ തോടുകളും വയലുകളും നിഷ്പ്രയാസം തനിയെ ജലപൂർണ്ണങ്ങളാകുന്നു. അതുപോലെ ഒരു ഈശ്വരാവതാരമുണ്ടാകുമ്പോൾ ഗംഭീരമായ അദ്ധ്യാത്മപ്രവാഹം ലോകത്തെ മുക്കുകയും അന്തരിക്ഷം ആത്മീയതയാൽ പരിപൂർണ്ണമായിരിക്കുന്ന അനുഭവം ജനങ്ങൾക്കുണ്ടാകുകയും ചെയ്യുന്നു''. ധർമ്മക്ഷയവും അധർമ്മാഭിവൃദ്ധിയും ഉണ്ടാകുന്ന ഓരോ കാലഘട്ടത്തിലും ഈശ്വരൻ അവതരിക്കുന്നു എന്നാണു് ഹൈന്ദവസിദ്ധാന്തം. ഈശ്വരൻ പുരുഷനായി മാത്രമല്ല സ്ത്രീയായും ആവിർഭവിക്കുന്നു. അവതാരങ്ങളിൽ പ്രധാനമായി അറിയപ്പെടുന്നതു് വിഷ്ണുവിന്റെ പത്തവതാരമാണു്.

**യോഗം അഥവാ ഉപായം.** ഒരു മതം മനുഷ്യനിൽ ഭൂരിപക്ഷത്തെ തൃപ്തിപ്പെടുത്താൻ പര്യാപ്തമാകണമെങ്കിൽ അതു വിവിധസ്വഭാവത്തിലുള്ള മനസ്സുകൾക്കും പോഷണം നൽകാൻ കഴിവുള്ളതായിരിക്കണം. ഈ കഴിവില്ലാത്ത മതങ്ങളെല്ലാം അപൂർണ്ണങ്ങളും പക്ഷപാതജടിലങ്ങളും ആകുന്നു. കർമ്മയോഗം, രാജയോഗം, ജ്ഞാനയോഗം, ഭക്തിയോഗം എന്നിങ്ങനെയുള്ള നാലുമാർഗ്ഗങ്ങളിൽ ഏതെങ്കിലും ഒന്നിനെമാത്രം ഉപദേശിക്കുന്ന മതവിഭാഗം അതുകൊണ്ടു് അപൂർണ്ണമാകുന്നു. ഈ നാലു മാർഗ്ഗങ്ങളിൽ ഓരോന്നിനേയും പ്രത്യേകമായും അവയെ സമന്വയം ചെയ്തും ഉപദേശിക്കുന്നതിനു കഴിവുള്ള ഒരു മതമാണു് സമ്പൂർണ്ണമായ മതം.

ഈ നാലു മാർഗ്ഗങ്ങളുടേയും സമന്വയമാകുന്നു ശരിയായ ഉപായം—ആദർശപരമായ മതനിഷ്ഠ. ഈശ്വരപ്രാപ്തിക്കു് കർമ്മം ഒരുപായ

മായി സ്വീകരിച്ചിട്ടുള്ളവനാണ് കർമ്മയോഗി. ചിത്തവൃത്തി നിരോധനദ്വാരാ ആത്മരഹസ്യത്തെ അറിയാൻ ശ്രമിക്കുന്നവൻ രാജയോഗി. തത്വജ്ഞാനദ്വാരാ ആത്മസാക്ഷാല്ക്കാരം നേടുന്നവൻ ജ്ഞാനയോഗി. ഈശ്വരപ്രാപ്തിക്ക് ഭക്തിയെ ഉപായമായി സ്വീകരിക്കുന്നവനത്രേ ഭക്തിയോഗി. കർമ്മംകൊണ്ടോ ഭക്തികൊണ്ടോ ചിത്തവൃത്തി നിരോധനം വഴിക്കോ, ജ്ഞാനംകൊണ്ടോ ഇവയിലേതെങ്കിലുമൊന്നോ അതിലധികമോ അഥവാ എല്ലാം തന്നെയോ സ്വീകരിച്ചോ മുക്തനാകുകയാണ് മനുഷ്യന്റെ ലക്ഷ്യം.

**രാജയോഗം.** ജീവികളിൽ ജ്ഞാനത്തിനുള്ള ഉപകരണമായി സഹജാവബോധം, യുക്തി, ദിവ്യോദയം എന്നിങ്ങനെ മൂന്നുപായങ്ങൾ നാം കാണുന്നു. ഇതിൽ സഹജാവബോധം തിര്യഗ്ജീവികളിൽ കാണപ്പെടുന്നു. യുക്തിവിചാരം മനുഷ്യർക്കും, ദിവ്യോദയം ദേവതുല്യന്മാരായ മനീഷികൾക്കും. ഈ മൂന്നിന്റേയും ബീജങ്ങൾ ഏറെക്കുറെ വികസിച്ച നിലയിൽ എല്ലാ മനുഷ്യരിലും കാണാം. എന്തെന്നാൽ അന്തഃകരണം വികസിക്കണമെങ്കിൽ അവയുടെ ബീജം അത്യാവശ്യമായി ഉണ്ടായിരിക്കണമല്ലോ. ഓരോ കരണവും പൂർവ്വകരണത്തിന്റെ വികസിതരൂപമാകുന്നു. ഈ കരണങ്ങളെ ശരിയായി വികസിപ്പിക്കുന്നതിനുള്ള ഏകോപായം ഏകാഗ്രതയാകുന്നു. പ്രകൃതിയുടെ കവാടങ്ങളെ ഭേദിച്ച് ജ്ഞാനപ്രകാശധോരണിയെ പ്രവഹിപ്പിക്കാനുള്ള ഉപായം ഏകാഗ്രതയാണ്. ഈ ഏകാഗ്രത ഒന്നുമാത്രമാണ് ജ്ഞാനഭണ്ഡാഗാരം തുറക്കാനുള്ള താക്കോൽ. രാജയോഗശാസ്ത്രം ഈ വിഷയത്തെയാണ് പ്രതിപാദിക്കുന്നതു്. ചിത്തവൃത്തികളെ നിരോധിച്ച് മനസ്സിനെ നമ്മുടെ സ്വാധീനത്തിൽ—നിയന്ത്രണത്തിൽ—കൊണ്ടുവരേണ്ടതെങ്ങനെയെന്നുള്ളതാണ് രാജയോഗത്തിലെ പ്രതിപാദ്യം.

**കർമ്മയോഗം.** നാമെല്ലാവരും ഏതെങ്കിലും ഒരു കർമ്മത്തിലേർപ്പെട്ടുകൊണ്ടിരിക്കുന്നു. എന്നാൽ കർമ്മരഹസ്യമറിയാത്തതിനാൽ ഭൂരിപക്ഷമാളുകളും ശക്തിയുടെ ഏറിയ ഭാഗവും ചിന്നിച്ചിതറിക്കളയുകയാണ് ചെയ്യുന്നതു്. കർമ്മയോഗം അതിന്റെ രഹസ്യത്തെ നമുക്കു വെളിപ്പെടുത്തിത്തരികയും നാം എവിടെ എങ്ങനെ പ്രവർത്തിക്കണമെന്നും നമ്മുടെ ഭൂരിഭാഗം ശക്തിയും ഫലപ്രദമായി വിനിയോഗിക്കേണ്ടതെങ്ങനെയെന്ന് ഉപദേശിക്കുകയും ചെയ്യുന്നു. എന്നാൽ ഈ രഹസ്യമറിയുന്നതോടൊപ്പം കർമ്മത്തിനെതിരായി വലിയ ഒരാക്ഷേപമുള്ളതും നാം ആലോചിക്കേണ്ടതാണ്. അതു് കർമ്മം ക്ലേശകരം ആണെന്നുള്ളതത്രേ. നാനാതരത്തിലുള്ള ക്ലേശവും ദുഃഖവും ആസക്തി

മൂലം ഉണ്ടാകുന്നതാണ്. എനിക്ക് കർമ്മം ചെയ്യണം. ഒരു മനുഷ്യജീവിക്ക് ഞാൻ ഉപകാരിയാകണം എന്നിങ്ങനെ ഞാൻ ആഗ്രഹിക്കുന്നു. എന്നാൽ എന്റെ സഹായത്തിന് പാത്രമായവരിൽ നൂറിനു തൊണ്ണൂററി ഒമ്പതുപേരും പ്രായേണ ഉപകാരസ്മരണയില്ലാത്തവരും എനിക്കു വിരോധികളുമായിത്തീരുന്നതായിട്ട് കാണുന്നു. അതിന്റെ ഫലമായി ഞാൻ ദുഃഖിക്കുന്നു. ഇങ്ങനെയുള്ള ക്ലേശാനുഭവങ്ങളാണ് മനുഷ്യരെ കർമ്മവിമുഖരാക്കുന്നതു്. കർമ്മത്തിൻേറയും അതിനു വ്യയംചെയ്യുന്ന ശക്തിയുടേയും അധികഭാഗവും ഇപ്രകാരം ഭാവിയായ ക്ലേശ-ദുഃഖ-ഭയം നിമിത്തം മനുഷ്യനു നഷ്ടപ്പെടുന്നു. നാം ആരെയാണു സഹായിക്കുന്നതെന്നോ എന്തിനുവേണ്ടി ചെയ്യുന്നുവെന്നോ ഗണിക്കാതെ കർമ്മാത്ഥം പ്രവർത്തിക്കുകയെന്നതാണ് കർമ്മയോഗം പഠിപ്പിക്കുന്നതു്. ഒരു കർമ്മയോഗി കർമ്മംചെയ്യുന്നു. കാരണം അതു് അയാളുടെ സ്വഭാവമായതുകൊണ്ടുതന്നെ. തന്റെ കർമ്മം നന്മയാണെന്നു് അയാൾക്കു് ബോദ്ധ്യമുണ്ട്. അതിനപ്പുറം ഒരുദ്ദേശവും അയാൾക്കില്ല. ലോകത്തിൽ ഒരു ഇഷ്ടദാതാവിന്റെ നിലയാണ് കർമ്മയോഗിക്കുള്ളതു്. പ്രത്യുപകാരം അയാൾ കാംക്ഷിക്കുന്നില്ല. ദാനം ചെയ്യുകയാണ് തന്റെ കൃത്യമെന്നും പ്രതിഫലത്തിൽ തനിക്കു് ആഗ്രഹമില്ലെന്നും അറിയുന്നതുകൊണ്ട് ക്ലേശബന്ധത്തിൽനിന്നു് അയാൾ മുക്തനാകുന്നു. ദുഃഖം എപ്പോഴെങ്കിലും നമ്മെ പിടികൂടുന്നെങ്കിൽ അതു് ആസക്തിയുടെ പ്രത്യാഘാതം നിമിത്തമാണെന്നറിയണം.

**ഭക്തിയോഗം.** ഭക്തിയോഗം പ്രേമപ്രകാരമുഖ്യന്മാർക്കുവേണ്ടിയുള്ളതാകുന്നു. പ്രേമമാണ് അവരുടെ സ്വഭാവം. അവർ ഈശ്വരനെ സ്നേഹിക്കാൻ ഇഷ്ടപ്പെടുന്നു. സകലതിനും ഈശ്വരനെത്തന്നെ ആശ്രയിക്കുന്നു. അദ്ദേഹത്തിന്റെ പ്രീതിക്കായി വിവിധാരാധനാക്രമങ്ങളും സുഗന്ധപുഷ്പങ്ങളും ധൂപദീപാദികളും മനോഹരങ്ങളായ ക്ഷേത്രങ്ങളും പ്രതീകങ്ങളും മററും അവർ ഉപയോഗപ്പെടുത്തുകയും ചെയ്യുന്നു. ഇന്ദ്രിയഗ്രാഹ്യനായ ഒരു ഈശ്വരനാണ് ഭക്തന്റെ ആദർശം അതുമാത്രമാണ് ആശ്രയം. അദ്ദേഹത്തെ അവൻ ദർശിക്കുകയും സ്പർശിക്കുകയും അദ്ദേഹത്തിന്റെ അപദാനങ്ങൾ ശ്രവിക്കുകയും സ്നേഹിക്കുകയും ചെയ്യുന്നു. പ്രേമസ്വരൂപനായ ഈശ്വരനാണ് അവനു വേണ്ടതു്. അവൻ ആ രൂപത്തിൽ തന്നെ അദ്ദേഹത്തെ ആരാധിക്കുന്നു. ഫലേച്ഛയില്ലാതെ അഹൈതുകമായി ഈശ്വരനെ സ്നേഹിക്കേണ്ടതെങ്ങനെയെന്നാണ് ഭക്തിയോഗം പഠിപ്പിക്കുന്നതു്. ഈശ്വരനെ നിഷ്കളങ്കമായി സ്നേഹിക്കുക; നന്മയെ സ്നേഹിക്കുക ഇതാണ് ആദർശം. കാരണം അതു നന്മയും സുഖവുമായതുകൊണ്ടുതന്നെ. സ്വർഗ്ഗപ്രാപ്തി

യോ പുത്രവിത്താദിഫലങ്ങളോ കാംക്ഷിച്ചല്ല ഈ പ്രേമഭാവന. ഈശ്വരൻ പ്രേമസ്വരൂപൻ. ആ പ്രേമംതന്നെയാണ് പ്രേമത്തിൻെറ മഹാഫലം. ഇതാണ് ഭക്തിയോഗം ഉപദേശിക്കുന്നതു്.

ഈശ്വരൻ സ്രഷ്ടാവ്, സർവ്വവ്യാപി, സർവ്വജ്ഞൻ, സർവ്വശക്തൻ, ജഗദ്രക്ഷകൻ, പിതാവു്, മാതാവ് എന്നു തുടങ്ങിയ വിവിധവിശേഷണങ്ങളും നൽകി ആ ഭാവങ്ങളിൽ സ്നേഹിക്കാനും ഭജിക്കാനും ഭക്തിയോഗം ഉപദേശിക്കുന്നു. ഈ പാവനപ്രേമമുള്ളിടത്തെല്ലാം ഈശ്വരനുണ്ടു്. എവിടെയെല്ലാം പ്രേമം ഏതെങ്കിലും രൂപത്തിൽ സ്ഫുരിക്കുന്നുണ്ടോ അവിടെയെല്ലാം ഈശ്വരൻ സന്നിധാനം ചെയ്യുന്നു.

മററു യോഗങ്ങളെ അപേക്ഷിച്ചു് ഭക്തിയോഗത്തിനു് ഹിന്ദുക്കളുടെയിടയിൽ അത്യധികമായ പ്രചാരം സിദ്ധിച്ചിട്ടുണ്ടു്. കാരണം അതു് ലളിതവും സാധാരണ ജനങ്ങൾക്കു് സ്വീകാര്യവുമായതുകൊണ്ടുതന്നെ.

**ജ്ഞാനയോഗം.** സൂക്ഷ്മതത്വചിന്തകനായ ജ്ഞാനയോഗി ഈ ദൃശ്യപ്രപഞ്ചത്തെ അതിക്രമിച്ചുപോകാൻ ആഗ്രഹിക്കുന്നവനാണ്. അനന്തകോടി ബ്രഹ്മാണ്ഡങ്ങൾപോലും നിത്യവും നിരുപാധികവുമായ സത്താസമുദ്രത്തിൽ ഒരു കണികാപ്രമാണമായി അയാൾ കാണുന്നു. സർവ്വപ്രപഞ്ചത്തേയും അതിക്രമിച്ചു് ജീവിതമൂലത്തിൽ തന്നെ ചെന്നെത്തുവാനാണ്—പരമാത്മതത്വത്തെ സ്വസ്വരൂപത്തിൽ കണ്ടെത്തുവാനാണ്—അയാളുടെ ശ്രമം. ആ പരമസത്യത്തെ സാക്ഷാല്ക്കരിക്കുക, തന്മയനായിത്തീരുക, ആ നിത്യസത്തയുമായി ഐക്യം പ്രാപിക്കുക ഇതാണ് ജ്ഞാനയോഗിയുടെ ലക്ഷ്യം. ''സർവ്വജനത്തിൻേറയും ജീവനാണെന്നു ഞാൻ ആരെപ്പററി ഉപദേശിച്ചുവോ, അണുവിൽ അണുവായും മഹത്തിനേക്കാൾ മഹത്തായും സൂര്യചന്ദ്രന്മാരിൽ തേജസ്സായും വർത്തിക്കുന്നതു് യാതൊരു ദേവനാണോ ആ ദേവൻ തന്നെയാണ് നമ്മുടെ സർവ്വവിജയത്തിനും മൂലം. ജീവനിലും ജീവനായ പരമാത്മാവു്. അതുമാത്രമല്ല അതുതന്നെയാകുന്നു നീ ''തത്വമസി'' ഇതാണ് ജ്ഞാനയോഗം പഠിപ്പിക്കുന്നതു്. മാത്രമല്ല ഇക്കാണുന്നതെല്ലാം ബ്രഹ്മാത്മകമാണെന്നും (സർവ്വം ഖല്വിദം ബ്രഹ്മ)ഉപാധിഭേദേന ഭിന്നനായി കാണപ്പെടുന്ന ആത്മാവുതന്നെയാണ് ബ്രഹ്മമെന്നും (അയമാത്മാബ്രഹ്മ) ആ ബ്രഹ്മം സച്ചിദാനന്ദസ്വരൂപമാണെന്നും ജ്ഞാനയോഗം പഠിപ്പിക്കുന്നു. മനുഷ്യൻെറ യഥാൎത്ഥസ്വഭാവം ദിവ്യമാണ്. അതു് സർവ്വഭൂതങ്ങളുടേയും ഐക്യവും സമഭാവനയുമാണ് പ്രഖ്യാപനം ചെയ്യുന്നതു്.

**ലക്ഷ്യം.** ഈ നാനായോഗങ്ങളും അവശ്യം അനുഷ്ഠേയങ്ങളാണ്. അവയെപ്പററിയുള്ള ഊഹാപോഹങ്ങൾകൊണ്ട് ഒന്നും സിദ്ധിക്കുവാനില്ല. ആ തത്വങ്ങളെ ആദ്യമായി ശ്രവിക്കുക. പിന്നീട് അവയെപ്പററി മനനം ചെയ്യുക. യുക്തിയുക്തമായി വിചാരണചെയ്ത് മനസ്സിൽ ദൃഢമായി ഉറപ്പിക്കണം. അനന്തരം അവയെക്കുറിച്ച് ധ്യാനിക്കണം. സാക്ഷാൽക്കരിക്കുകയും വേണം. നമ്മുടെ ജീവിതം മുഴുവൻ അതുകൊണ്ട് പൂർണ്ണമാകുന്നതുവരെ ശീലിക്കണം. അത്രയുമായാൽ മതമെന്നതു് കല്പനകളുടേയോ സിദ്ധാന്തങ്ങളുടേയോ സമുച്ചയം ആയിരിക്കുകയില്ല. നേരെമറിച്ച് അതു് നമ്മുടെ ജീവിതത്തിൻെറ സർവ്വഭാവങ്ങളിലും കലന്നിരിക്കും. യഥാൎത്ഥമതം ഒരിക്കലും മാറാവുന്നതല്ല. മതം സ്വഭാവമാണ്. വെറും വാക്കല്ല, സിദ്ധാന്തമല്ല. മററു രീതിയിലുള്ള ഭാവനകളുമല്ല. മതമെന്നാൽ ആത്മാനുഭൂതി, അതുമായി തന്മയത്വം പ്രാപിക്കുക എന്നതാണ്. നാം ഏതൊന്നിനെ വിശ്വസിക്കുന്നുവോ നമ്മുടെ ജീവിതം മുഴുവൻ അതായിത്തീരുക എന്നതാണ് ഹിന്ദുവിൻെറ മതസങ്കല്പം.

**വർണ്ണാശ്രമ വ്യവസ്ഥ.** ഹിന്ദുധൎമ്മത്തിൻെറ ഒരു പ്രത്യേകത വർണ്ണാശ്രമ വ്യവസ്ഥയാകുന്നു. കൃതം—ത്രേത—ദ്വാപരം—കലി എന്നു നാലാണ് യുഗങ്ങൾ—എഴുപത്തൊന്നു ചതുർയുഗങ്ങൾ ചേർന്നതു് ഒരു മന്വന്തരം. പതിന്നാലു മന്വന്തരം ചേർന്നതു് ബ്രഹ്മാവിനു് ഒരു അഹോരാത്രം. സന്ധ്യാംശം ഉൾപ്പെടെ രണ്ടായിരം ചതുർയുഗമാണ് ഈ കാലം. ബ്രഹ്മാവിനും നൂറുവയസ്സുകഴിയുമ്പോൾ മരണമുണ്ട്. ഓരോ ചതുർയുഗത്തിലും ഉള്ള കൃതയുഗത്തിൽ മനുഷ്യരെല്ലാവരും ശമം, ദമം മുതലായ സാത്വികഗുണങ്ങളുള്ളവരാകയാൽ അന്നു വർണ്ണാശ്രമവ്യവസ്ഥകളില്ല. പിന്നീടുള്ള ഓരോ യുഗത്തിലും മനുഷ്യർ കൂടുതൽ കാമഭോഗപ്രിയന്മാരാകുന്നു. അതിൻെറ ഫലമായി മനുഷ്യനെ പരമലക്ഷ്യം മറന്നുപോകാതെ പുരോഗമിപ്പിക്കത്തക്കവണ്ണം വർണ്ണാശ്രമവ്യവസ്ഥയുണ്ടായി. ശമം, ദമം, തപസ്സ്, ശൗചം, ക്ഷമ, ആർജ്ജവം, ജ്ഞാനം, വിജ്ഞാനം, ആസ്തിക്യം എന്നിവയാണ് ബ്രാഹ്മണലക്ഷണം. ശൗര്യം, തേജസ്സ്, ധൈര്യം, ചൊടി, ദാനം, പ്രഭുശക്തി, യുദ്ധപാടവം ഇവയാണ് ക്ഷത്രിയലക്ഷണം. കൃഷി, ഗോരക്ഷ, കച്ചവടം എന്നിവയിലുള്ള വൈദഗ്ധ്യമാണ് വൈശ്യലക്ഷണം. ശുശ്രൂഷാതാല്പര്യമാണ് ശൂദ്രസ്വഭാവം. വർണ്ണം ജന്മംകൊണ്ടല്ല എന്നാണ് ഗീതയും ഉപനിഷത്തുകളും വേദങ്ങളും തെളിയിക്കുന്നതു്. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം എന്നു് ആശ്രമങ്ങൾ നാലാണ്. ഉൽകൃഷ്ട ജീവിതവാസനയുള്ളവരെല്ലാം ബ്രഹ്മചര്യാശ്രമത്തിൽ പ്രവേശിച്ച്

ഗുരുകുലവാസപൂർവ്വകം സാധനകളനുഷ്ഠിച്ചേ ഗൃഹസ്ഥാശ്രമപ്രവേശം ചെയ്യാവൂ എന്നാണ് നിയമം. എല്ലാ മതങ്ങളും ബ്രഹ്മചര്യത്തിന്റെ മഹിമയെപ്പററി ഏററക്കുറെ പറഞ്ഞിട്ടുണ്ടെങ്കിലും ബ്രഹ്മചര്യത്തിനു് ഹിന്ദുമതത്തോളം അത്ര പ്രാധാന്യം കല്പിക്കുന്നമതം മററൊന്നുണ്ടെന്നു തോന്നുന്നില്ല. മുപ്പത്തിയാറുവർഷത്തെ അവിപ്ളുതബ്രഹ്മചര്യമാണ് മനു വിധിക്കുന്നതു്. ഇഷ്ടമുണ്ടെങ്കിൽ ഒരുവനു ജീവിതകാലം മുഴുവൻ നൈഷ്ഠികബ്രഹ്മചാരിയായി ഇരിക്കാം. അഥവാ ബ്രഹ്മചര്യം അവസാനിപ്പിച്ചശേഷം ഗാർഹസ്ഥ്യമോ വാനപ്രസ്ഥമോ സന്ന്യാസമോ ഇഷ്ടംപോലെ സ്വീകരിക്കാം.

ഗാർഹസ്ഥ്യത്തിലും ബ്രഹ്മചര്യം ഒരുവിധം നിർബന്ധമാണ്. വാനപ്രസ്ഥത്തിലും സന്ന്യാസത്തിലും തീവ്രബ്രഹ്മചര്യംതന്നെ വേണം. ഗൃഹസ്ഥൻ ഋതുകാലഗാമിയായിരിക്കണം. പഞ്ചമഹായജ്ഞങ്ങളനുഷ്ഠിക്കണം. വീട്ടിൽ അരിവെയ്ക്കുന്നതുപോലും യജ്ഞത്തിനായിരിക്കണം. വേലക്കാർ പോലും ഊണുകഴിച്ചേ ഗൃഹസ്ഥൻ ഉണ്ണാവൂ എന്നെല്ലാം നിയമങ്ങളുണ്ടു്. ചുരുക്കിപ്പറഞ്ഞാൽ ഗൃഹസ്ഥാശ്രമജീവിതവും ഒരുവിധം തപസ്സാണ്. പുത്രനുണ്ടായി പ്രായമായാൽ പുത്രനിൽ കുടുംബഭാരമേല്പിച്ചിട്ടു് ഭാര്യയോടുകൂടിയോ കൂടാതെയോ വനത്തിൽ പ്രവേശിച്ച് ഇന്ദ്രിയങ്ങൾ സമ്പൂർണ്ണനിയന്ത്രണാധീനമാകുംവരെ തപസ്സുചെയ്യണം. ഇതാണ് വാനപ്രസ്ഥം. ഇതു് രാജാക്കന്മാരും ചെയ്യണം. അനന്തരം സന്യസിക്കണം. ''ഞാൻ'' ''എന്റേതു്'' എന്നുള്ളതില്ലാത്തവനാണ് സന്ന്യാസി. അയാൾ സർവ്വത്ര സമദർശിയായി ''സർവ്വഭൂതഹിതേതരനായി'' ''സമലോഷ്ടാശ്മകാഞ്ചന''നായി വെളിയിലും അകത്തും ബ്രഹ്മത്തെ അനുസന്ധാനം ചെയ്തു് ജീവിക്കണം. ഈ വർണ്ണാശ്രമവ്യവസ്ഥ ഓരോ ജീവന്റേയും മുക്തിക്കു മാത്രമല്ല, ലോകത്തിന്റെ സാമുദായികവും സാമ്പത്തികവുമായ അഭ്യുദയത്തിനും അത്യന്തം പ്രയോജനപ്രദമാണ്.

**ഹിന്ദുമതോപദേശസാരം.** മനുഷ്യജന്മത്തിന്റെ പരമലക്ഷ്യം നിത്യാനന്ദമായ മോക്ഷമാണ്. ആഗ്രഹമുണ്ടെങ്കിൽ ഏതു മനുഷ്യനും ഈ ശരീരത്തിൽവച്ച് മോക്ഷമനുഭവിക്കാൻ കഴിയും. മോക്ഷം കേവലം പരലോകവിഷയമല്ല. അതു് ആത്മാനുഭൂതിയിൽ സ്ഥിതിചെയ്യുന്നു. ആത്മാവ് സർവ്വഗതവും നിത്യവും അനാദിയും അനന്തവുമാകുന്നു. അതു് ഈശ്വരനുമായി എപ്പോഴും ബന്ധപ്പെട്ടിരിക്കുന്നു. ആ ബന്ധം മറക്കുന്നതാണ് ദുഃഖത്തിനു കാരണം. ഒരു മനുഷ്യനും നിരാശയ്ക്കവകാശമില്ല. എന്തെന്നാൽ എല്ലാ മനുഷ്യരും ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ മുക്തിക്കവകാശികളാകുന്നു. ശരീരനാശം

ആത്മാവിനെ ബാധിക്കുന്നില്ല. ആത്മാവിനു് അതു് വസ്ത്രം മാറുന്നതുപോലെയുള്ള. ഈശ്വരൻ സച്ചിദാനന്ദസ്വരൂപനും പരമപ്രേമനിധിയും പരമസത്യവുമാകുന്നു. അതിനെ അനുഭവപ്പെടുത്തുന്നതിനുള്ള ആദ്യത്തെ പടി ആത്മസംയമനമാകുന്നു. അഹിംസ, സത്യം മുതലായ സദാചാരങ്ങളെല്ലാം ആത്മസംയമനത്തിന്റെ അഭ്യാസങ്ങളാകുന്നു. ഗൃഹസ്ഥാശ്രമം സർവ്വഭൂതസ്ഥനായ ആത്മാവിനെ സേവിക്കാൻ വേണ്ടി യൗവനത്തിൽ സ്വീകരിക്കുന്ന ഒരു പദ്ധതി മാത്രമാകുന്നു. ഭോഗമല്ല ത്യാഗമാണ് മനുഷ്യനു് ആദർശം. യാഗാദികർമ്മങ്ങളെല്ലാം ത്യാഗം ശീലിക്കുന്നതിന്റെ പല പടികളാകുന്നു. സമ്പൂർണ്ണത്യാഗമാണു് നിത്യാനന്ദമാർഗ്ഗം.

''വിഹായ കാമാൻ യഃ സർവ്വാൻ പുമാംശ്ചരതി നിസ്പൃഹഃ
നിർമ്മമോ നിരങ്കാരഃ സ ശാന്തിമധിഗച്ഛതി''.



# 10. വേദാന്തമതം*

ആദ്ധ്യാത്മികതയെയാണ് മതമെന്ന് പറയുന്നതു്. അതിനെതന്നെ ധർമ്മമെന്നും പറയുന്നു. ധർമ്മത്തിനു താഴെയാണ് രാജ്യതന്ത്രം. ഇന്ത്യയിൽ വെള്ളക്കാരൻെറ സമ്പർക്കമുണ്ടാകുന്നതിനുമുമ്പ് രാജാക്കന്മാരുടെ സ്വേച്ഛാധിപത്യമാണ് നടന്നിരുന്നതെന്ന് ചിലർ പറയുന്നു. ഇതു തെററാണ്. യൂറോപ്പിൽ അങ്ങനെയായിരുന്നിരിക്കാം. സ്വേച്ഛാചാരികളായ രാജാക്കന്മാരെ നിർദ്ദയം കൊല്ലുകയോ കൊല്ലിക്കുകയോ ഇവിടെ ചെയ്തിട്ടുണ്ട്. അധർമ്മിയായ രാജാവിനു് വധശിക്ഷ നല്കിയ ആദ്യത്തെ രാജ്യം ഇന്ത്യയാണ്. ഭാഗവതം വായിച്ചാൽ ഇതു നിങ്ങൾക്കു് മനസ്സിലാകും. എന്നാൽ ആരെ കൊല്ലണം ആരെ കൊല്ലേണ്ട എന്ന് നിശ്ചയിച്ചിരുന്നതു് കണ്ണുപൊട്ടനും ചെകിടനും ഊമനുംകൂടി വോട്ടിനിട്ടിട്ടായിരുന്നില്ല. ഋഷിമാരാണ് അതു് നിശ്ചയിച്ചിരുന്നതു് ഋഷിമാർ സത്യദ്രഷ്ടാക്കൾ, സത്യവചസ്സുകൾ, ദീർഘകാലതപസ്സുകൊണ്ട് ത്രികാലജ്ഞാനം സമ്പാദിച്ചവർ. അവരാണ് ആരുടെ ഭരണം രാജ്യത്തിനു് ഗുണകരം, ആരുടെ ദോഷകരം എന്ന് നിശ്ചയിച്ചിരുന്നതു്. രാജാക്കന്മാർ ധർമ്മത്തിനു വിധേയരായി രാജ്യം ഭരിക്കണമെന്നായിരുന്നു വ്യവസ്ഥ. മുമ്പ് രാജ്യം ഭരിച്ചിരുന്നതു് സ്വേച്ഛാധിപതികളായ രാജാക്കന്മാരായിരുന്നെന്നും അവരുടെ സേവകന്മാരും സ്വേച്ഛാധികാരം നടത്താൻ പററിയ വിധം ഈശ്വരൻേറയും മതത്തിൻേറയും പേരു പറഞ്ഞു് അവരുടെ സ്തുതിപാഠകന്മാരായി ജനങ്ങളുടെ മദ്ധ്യത്തിൽ ആശയങ്ങളുറപ്പിച്ചു് നിത്യവൃത്തി കഴിച്ചിരുന്നെന്നും വെള്ളക്കാരും അവരുടെ അനുഗാമികളും എഴുതിയ ചരിത്രം നിങ്ങൾ വായിച്ചിരിക്കുമല്ലോ. ഇതു ശുദ്ധമേ തെററാണ്. രാജാക്കന്മാർ ധർമ്മത്തിനു് വിധേയരായിരുന്നു. അധർമ്മശങ്കകൊണ്ടാണ് ശ്രീരാമൻ സീതയെ ത്യജിച്ചതു്. ദുഷ്കീർത്തിക്കിടയായ സീതയെ കൂടെ താമസിപ്പിച്ചാൽ രാജ്യത്തു് അധർമ്മം പ്രചരിക്കുമെന്നു ഭയന്നാണ് ഗർഭവതിയായ സീതയെ വനത്തിലുപേക്ഷിച്ചതു്. അധർമ്മഭയത്താലാണ് നളൻ വനത്തിൽ പോയതു്; ഹരിശ്ചന്ദ്രൻ പറയൻെറ ദാസ്യം വഹിച്ചതു്; യുധിഷ്ഠിരൻ വനവാസവും അജ്ഞാതവാസവും നടത്തിയതു്. ധർമ്മാധർമ്മങ്ങളെ നിർണ്ണയംചെയ്യാൻ ഋഷിമാരുടെ സദസ്സ് വിളിച്ചുകൂട്ടിയിരു

---

* ചെങ്ങന്നൂർവച്ചുചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ന്നുവെന്നുള്ളതു സത്യംതന്നെ. പുരോഹിതന്മാരെന്നാൽ ഇന്നു കാണു ന്നപോലെ മറൊന്നുമറിയാൻ പാടില്ലാതെ കുറെ മന്ത്രങ്ങളും കുറെ ക്രിയകളും അൎത്ഥമറിയാതെ പഠിച്ചു് ബലിയിടുവിക്കാനും കല്യാ ണം നടത്തിക്കാനും ശാന്തി കഴിക്കാനും നടക്കുന്നവരല്ല.

''മന്ത്രാനുഷ്ഠാന സമ്പന്നസ്ത്രൈവിദ്യഃ കൎമ്മതല്പരഃ
ജിതേന്ദ്രിയോ ജിതക്രോധോ ലോഭമോഹവിവർജിതഃ
ഷഡംഗവിത് സാങ്ഗധനുൎവ്വേദവിച്ചാൎത്ഥധൎമ്മവിത്
യത്കോപഭീത്യാ രാജാഽപി ധൎമ്മനീതിരതോ ഭവേത്
നീതിശാസ്ത്രാഽസ്ത്രവ്യൂഹ്യാദികുശലസ്തു പുരോഹിതഃ
സൈവാചാര്യഃ പുരോധാ യഃ ശാപാനുഗ്രഹയോഃ ക്ഷമഃ''.
(ശുക്രനീതി)

മന്ത്രാനുഷ്ഠാനങ്ങൾ നല്ലവണ്ണമുള്ളവനും, ഋക്ക്, യജുസ്സ് സാമം എന്നീ വേദങ്ങളറിയുന്നവനും കൎമ്മങ്ങളിൽ താല്പൎയ്യമുള്ളവനും, ഇന്ദ്രിയങ്ങളെ ജയിച്ചവനും, കോപത്തെ കീഴ്പ്പെടുത്തിയവനും, ലോഭം മോഹം എന്നിവ വെടിഞ്ഞവനും, ശിക്ഷ, കല്പം, വ്യാകരണം, ഛന്ദസ്സ്, നിരുക്തം, ജ്യോതിഷം എന്നീ ആറു് ശാസ്ത്രങ്ങൾ നന്നായി പഠിച്ചവനും, ദീക്ഷ, സംഗ്രഹം, സിദ്ധി, പ്രയോഗം എന്നീ നാലു പാദങ്ങളോടുകൂടിയ ധനുർവേദത്തെ അറിഞ്ഞു് മുക്തം, അമുക്തം, മുക്താമുക്തം, യന്ത്രമുക്തം, എന്നീ നാലുവിധം ആയുധങ്ങളും പ്രയോ ഗിക്കാൻ വിദഗ്ധനായവനും, അൎത്ഥശാസ്ത്രവും ധൎമ്മശാസ്ത്രവും അറി യുന്നവനും നീതിശാസ്ത്രം അസ്ത്രവ്യൂഹം എന്നിവയിൽ സമൎത്ഥനും, ശാപത്തിനും അനുഗ്രഹത്തിനും കഴിവുള്ളവനും, യാതൊരുവന്റെ കോപം ഭയന്നു് രാജാവുപോലും ധർമ്മനീതിനിഷ്ഠനായിരിക്കുമോ അങ്ങനെയുള്ള ആചാര്യനാണു് പുരോഹിതൻ. പുരോഹിതനെ എ ന്തുകൊണ്ടു് രാജാക്കന്മാർ ബഹുമാനിച്ചിരുന്നുവെന്നു് ഇപ്പോൾ മന സ്സിലായില്ലേ? പുരോഹിതൻ ആയുധവിദ്യയിലും ധർമ്മശാസ്ത്രത്തി ലുംകൂടി സമൎത്ഥനായിരിക്കണം. ഇങ്ങനെയുള്ളവരായിരുന്നു രാജാ ക്കന്മാരുടെ ആദരവാർജ്ജിച്ചിരുന്ന ഉപദേഷ്ടാക്കൾ. അവരുടെ ആ ജ്ഞയ്ക്കു വിധേയരായിട്ടാണു് രാജാക്കന്മാർ രാജ്യം ഭരിച്ചിരുന്നതു്. അവരാണു് ധർമ്മാധർമ്മങ്ങളെ നിർണ്ണയിച്ചിരുന്നതു്. അതിനു് കീഴിലായിരുന്നു രാജ്യതന്ത്രം.

ഇന്നു് മതത്തെ രാജ്യതന്ത്രത്തിനു് കീഴിലാക്കിയിരിക്കുകയാ ണു് ചെറുപ്പക്കാർ. നിയമസഭയിൽ വോട്ടിനിട്ടാണു് ഏതു ധർമ്മം ഏതു് അധർമ്മം എന്നു നിശ്ചയിക്കുന്നതു്. ആരുടെ വോട്ടനുസരി ച്ചു്? എഴുത്തുപോലും പഠിക്കാത്തവരുടേയും കൂടി വോട്ടനുസരിച്ചു്. അത്രയുമല്ല മതപരമായ ഏതു കാര്യവും ഉൽകൃഷ്ടമെന്നോ അപകൃഷ്ട

മെന്നോ നിശ്ചയിക്കുന്നതു് രാജ്യതന്ത്രജ്ഞൻ പറയുന്നതു് അനുസരിച്ചാണ്. ശ്രീ രാമകൃഷ്ണൻ വിശിഷ്ടനാണ്. എന്തുകൊണ്ടു്? രാജഗോപാലാചാരി അദ്ദേഹത്തെപ്പററി ഒരു പുസ്തകമെഴുതിയതുകൊണ്ടു്.'' ''ഗീത വിശിഷ്ടഗ്രന്ഥമാണ്. എന്തുകൊണ്ടു്? പണ്ഡിററ് നെഹ്റു അങ്ങനെ പറയുന്നതുകൊണ്ടു്. മുൻപങ്ങനെയല്ല. രാജ്യതന്ത്രത്തിലെ ഏതെങ്കിലും വ്യവസ്ഥ ശരിയെന്നു നിശ്ചയിക്കുന്നതു് ഋഷിമാരുടെ വാക്യമടിസ്ഥാനമാക്കിയായിരുന്നു, ഋഷിമാരുടെ പക്ഷം ഭിന്നമായി വന്നാൽ ഏതെങ്കിലും ഒരു ഋഷിയുടെ പക്ഷം സ്വീകരിക്കുകയായിരുന്നു പതിവു്. ഋഷിമാർ തമ്മിൽ അഭിപ്രായഭേദമുണ്ടു്. അതുകൊണ്ടു് ഒരു ഋഷിയേയും മാനിക്കേണ്ട എന്നല്ല. വൈദ്യശാസ്ത്രത്തിൽ നാമെന്തുചെയ്യുന്നു? രണ്ടു ഡോക്ടർമാർതമ്മിൽ അഭിപ്രായഭേദം വന്നാൽ നാം എന്താണു് ചെയ്യുക? ഒരു ഡോക്ടറുടേയും അഭിപ്രായം സ്വീകരിക്കാതിരിക്കുകയാണോ? ഹോമിയോപ്പതി, അലോപ്പതി, ആയുർവ്വേദം, ചിന്താമണി എന്നീ നാലുതരം ചികിത്സയിലെ വിദഗ്ദ്ധന്മാർ ഒരേ രോഗിയുടെ ചികിത്സയിൽ ഭിന്നാഭിപ്രായം പ്രകടിപ്പിച്ചാൽ നാം ആരെയും സ്വീകരിക്കാതിരിക്കുകയോ അതോ നമ്മുടെ യുക്തിയനുസരിച്ചു് ഏതെങ്കിലും ഒരാളുടെ പക്ഷം സ്വീകരിക്കുകയോ ചെയ്യുക? ഇതുതന്നെയാണു് ധർമ്മകാര്യത്തിലും ചെയ്യേണ്ടതു്. പല ഋഷിമാരുടേയും അഭിപ്രായങ്ങൾ ഭിന്നങ്ങളായി വന്നാൽ ഏതെങ്കിലും ഒരു ഋഷിയുടെ അല്ലെങ്കിൽ ആചാര്യന്റെ മതത്തിൽ നില്ക്കണം. അല്ലാതെ രാജ്യതന്ത്രജ്ഞന്മാരുടെ വോട്ടനുസരിച്ചു് സ്വേച്ഛാധികാരികളാവുകയല്ല വേണ്ടതു്.

മതം രാജ്യതന്ത്രത്തെ ആശ്രയിച്ചല്ല നിൽക്കുന്നതു്. ''മതമില്ലാത്ത രാജ്യതന്ത്രം മരണക്കട്ടക്കാണു്'' എന്നു് മഹാത്മജി പറയുന്നതു് നാം എപ്പോഴും ഓക്കണം. നേരെമറിച്ചു് രാജ്യതന്ത്രത്തോടു് ബന്ധിക്കാത്തതുകൊണ്ടു് മതത്തിനു് ഒന്നും വരാൻ പോകുന്നില്ല. സത്യത്തിൽ മതത്തിന്റെ പരമാചാര്യന്മാർ മിക്കവരും രാജ്യതന്ത്രം പഠിച്ചവരായിരുന്നില്ല. ''സീസക്കുള്ളതു് സീസറിനു് കൊടുക്കുക ഈശ്വരനുള്ളതു് ഈശ്വരനും'' എന്നാണു് ക്രിസ്തു പഠിപ്പിച്ചതു്. ശ്രീശങ്കരൻ രാജ്യതന്ത്രത്തെപ്പററി ഒന്നും പറഞ്ഞിട്ടില്ല. ശ്രീരാമകൃഷ്ണൻ അന്നത്തെ ഇന്ത്യയുടെ തലസ്ഥാനമായ കൽക്കട്ടയിൽ താമസിച്ചിട്ടും രാജ്യതന്ത്രത്തെപ്പററി ആലോചിച്ചിട്ടേയില്ല. എങ്കിലും അവരാണു് ലോകത്തിൽ മതരംഗത്തെ പരമാദ്ധ്യക്ഷന്മാർ. അതുകൊണ്ടു് രാജ്യതന്ത്രത്തെ ആശ്രയിച്ചല്ല മതം ഇരിക്കുന്നതു്. രാജ്യതന്ത്രജ്ഞന്മാക്കു് മതത്തെ പ്രചരിപ്പിക്കാൻ സഹായിക്കാമെന്നുമാത്രം. അതുകൊണ്ടു് അവക്കു്തന്നെയാണു് ഗുണവും. എന്തെന്നാൽ രാജ്യം

സജ്ജനങ്ങളെക്കൊണ്ടു് നിറയും. രാജ്യതന്ത്രത്തെപ്പററി മഹാത്മജി പറഞ്ഞതു് പ്രത്യേകം ശ്രദ്ധിക്കണം. എത്രയുംവേഗം ശരിയായ മതം രാജ്യത്തു് പ്രചരിപ്പിക്കുന്നുവോ അത്രയും വേഗമാണു് രാജ്യതന്ത്രജ്ഞന്‌—നിസ്വാത്ഥനും രാജ്യസ്നേഹിയും ദീഘ്ദൃഷ്ടിയുള്ളവനുമായ രാജ്യതന്ത്രപ്രവത്തകന്‌—വിജയമാണുണ്ടാകുക. അതിനാൽ യുവാക്കന്മാർ മതത്തോടുള്ള ഇന്നത്തെ ഔദാസീന്യം കൈവെടിഞ്ഞു് രാജ്യതന്ത്രത്തേക്കാൾ മതമാണു് പ്രധാനമെന്നു് മനസ്സിലാക്കുന്നതു് കൊള്ളാം. ഇവിടത്തെ ചെറുപ്പക്കാർ അങ്ങനെ മനസ്സിലാക്കിയതിൻെറ ഫലമായിട്ടാണു് ഈ നവരാത്രിയുത്സവം നടത്താൻ തയ്യാറായതെന്നും ചില സ്ഥലത്തു് ഫാഷനുവേണ്ടി മതപരമായ ഉത്സവങ്ങൾ നടത്തുന്നതുപോലെയല്ല ഇതെന്നും ഞാൻ വിശ്വസിക്കുന്നു. അവരെ അഭിനന്ദിക്കുന്നു.

ധർമ്മം സ്ഥാപിക്കാൻവേണ്ടിയാണു് അവതാരപുരുഷന്മാർ ആവിർഭവിക്കുന്നതു് എന്നോക്കുമ്പോൾ ധമ്മത്തിൻെറ പ്രാധാന്യം നമുക്കു് കൂടുതൽ മനസ്സിലാകും. ശ്രീകൃഷ്ണൻ, ശ്രീരാമൻ മുതലായവർ അവതരിച്ചതു് മനുഷ്യൻെറ സ്തുതി കേൾക്കാനല്ല; പൂജ വാങ്ങാനല്ല; ധമ്മം സ്ഥാപിക്കാനാണു്. ഈ കാര്യം ഭഗവാൻ ഗീതയിൽ ''ധമ്മസംസ്ഥാപനാത്ഥായ സംഭവാമി യുഗേ യുഗേ'' ധമ്മം സ്ഥാപിക്കാൻ ഞാൻ ഓരോ ഘട്ടത്തിലും ആവിർഭവിക്കുന്നു എന്ന വാക്യത്തിൽ സ്പഷ്ടമായി പറയുന്നു. ധമ്മമെന്തെന്നറിഞ്ഞു് അനുഷ്ഠിക്കുകയാണു് ആസ്തികൻ ഒന്നാമതായി ചെയ്യേണ്ടതു്.

ധമ്മമെന്താണു്? അധമ്മമെന്താണു്? ''ശ്രുതിസ്മൃതി വിഹിതോ ധമ്മഃ'' (വസിഷ്ഠസ്മൃതി).

''ധമ്മം ജിജ്ഞാസമാനാനാം പ്രമാണം പരമം ശ്രുതിഃ''
(മനുസ്മൃതി).

''ചോദനാ ലക്ഷണോഽത്ഥോ ധമ്മഃ'' (ജൈമിനിസൂത്രം),

ധമ്മാധമ്മങ്ങളെ നിണ്ണയംചെയ്യുന്നതിൽ വേദമാണു് പരമപ്രമാണം.

''വേദോഽഖിലോ ധമ്മമൂലം സ്മൃതിശീലേ ച തദ്വിദാം''

വേദം പഠിച്ചു് വേദമനുസരിച്ചു് ജീവിക്കുന്നവരുടെ നടപടിയും ധമ്മത്തിനു് പ്രമാണമാണു്. വേദങ്ങൾ നിത്യങ്ങളാണു്. ഇതു് സ്വാമി വിവേകാനന്ദനും സമ്മതിക്കുന്നു. അദ്ദേഹം വേദങ്ങൾ എങ്ങനെ നിത്യങ്ങളാണെന്നു് തൻെറ പ്രസംഗങ്ങളിൽ വിശദീകരിച്ചിട്ടുണ്ടു്. ഈ വേദങ്ങളാണു് ധമ്മത്തിൻെറ പ്രമാണങ്ങൾ. അടുത്തകാലത്തു് ചിലർ ശ്രീകൃഷ്ണൻ വേദത്തെ അപ്രമാണമാണെന്നു്

സമത്ഥിച്ച ആളാണെന്നു് എഴുതിക്കണ്ടു. ഇതു് ശുദ്ധമേ അസംബന്ധമാണു്.

''തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാƒകാര്യ വ്യവസ്ഥിതൗ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കമ്മ കത്തുമിഹാƒഹസി
യഃ ശാസ്ത്രവിധി മുൽസൃജ്യ വത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം''

''അതുകൊണ്ടു് ചെയ്യേണ്ടതും ചെയ്യേണ്ടാത്തതും ചെയ്യരുതാത്തതും തീർച്ചപ്പെടുത്തുന്നതിൽ നിനക്കു് ശാസ്ത്രമാണു്, പ്രമാണം. ശാസ്ത്രവിധി അറിഞ്ഞു് നീ ഇവിടെ കമ്മം ചെയ്യുക. ശാസ്ത്രവിധി വിട്ടു് തന്നിഷ്ടംപോലെ ആരു് പ്രവത്തിക്കുന്നുവോ അവനു് മുക്തിയുമില്ല സുഖവുമില്ല പരഗതിയുമില്ല.'' എന്നു് തെളിച്ചു പറയുന്നു. ഇവിടത്തെ ശാസ്ത്രമെന്താണു്? ഈയിടെ സയൻസ് എന്ന വാക്കു് ശാസ്ത്രം എന്നു് ചിലർ തജ്ജമ ചെയ്യാറുണ്ടു്. ആ അത്ഥമാണോ ഇവിടെ ശാസ്ത്രം എന്ന പദത്തിനുള്ളതു്? അതോ തൻെറ വാക്കെന്നോ അത്ഥം?

''വേദൈശ്ച സവ്വൈരഹമേവ വേദ്യഃ''
''സവ്വേ വേദാ യത് പദമാമനന്തി''

എന്നീ വാക്യങ്ങളും ശ്രീകൃഷ്ണൻ വേദങ്ങളെ ആദരിക്കുന്നതായിട്ടാണു് തെളിയിക്കുന്നതു്. ശ്രീകൃഷ്ണൻ വേദത്തിലെ ജ്ഞാനകാണ്ഡത്തെ മാത്രമല്ല കമ്മകാണ്ഡത്തേയും ആദരിക്കുന്നുവെന്നു് തെളിവുണ്ടു്.

''യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം''
''യജ്ഞദാനതപഃ കമ്മ ന ത്യാജ്യം കാര്യമേവ തത്''
''സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ''

എന്നു തുടങ്ങി

''അഘായുരിന്ദ്രിയാരാമോ മോഘം പാത്ഥ സ ജീവതി''

എന്നുവരെയുള്ള ശ്ലോകങ്ങളും,

''ത്രൈവിദ്യാ മാം സോമപാഃ പൂതപാപാ
യജ്ഞൈരിഷ്ട്വാ സ്വഗ്ഗതിം പ്രാത്ഥയന്തേ''

എന്നിവയെല്ലാം എന്തിനെ തെളിയിക്കുന്നു.

''ത്രൈഗുണ്യ വിഷയാ വേദാ''

''വേദവാദരതാഃ പാത്ഥ'' എന്ന ഒന്നുരണ്ടു ശ്ലോകങ്ങളാണു് ശ്രീകൃഷ്ണൻ വേദത്തെ നിന്ദിച്ചുവെന്നതിനു് തെളിവായി കൊണ്ടുവരുന്നതു്. അതു് കമ്മം ജ്ഞാനത്തിനുള്ള ഉപകരണമാണെന്നും ജ്ഞാനിക്കു് കമ്മം വേണ്ടെന്നുമാണു് പ്രസ്താവിക്കുന്നതു്. ഗീതാ ക്ലാസ്സെടുക്കുന്നവർ ഇതെല്ലാം ശ്രദ്ധിക്കണം. ഗീത തെററായി പഠിപ്പിച്ചാൽ അതു തന്നെ നാസ്തികത്വത്തിലേക്കു് വഴിതെളിക്കുമെന്നറിയണം.

ജ്ഞാനത്തിനു് കർമ്മത്തോടു് ബന്ധമില്ലെന്നും ജ്ഞാനവും കർമ്മവും പരസ്പരവിരുദ്ധമാണെന്നും പഠിപ്പിച്ച ശ്രീശങ്കരൻ തന്നെ ''ഈശ്വരാർപ്പണബുദ്ധ്യാ അനുഷ്ഠീയമാനം കർമ്മ സത്വശുദ്ധയേ ഭവതി ഫലാഭിസന്ധിവർജ്ജിതം'' ഈശ്വരാർപ്പണബുദ്ധിയോടുകൂടി ഫലേച്ഛകൂടാതെ ചെയ്യുന്ന കർമ്മം മനഃശുദ്ധിക്കു് കാരണമാകും എന്നു് പറഞ്ഞിട്ടുണ്ടു്.

''ജ്ഞാനേന കർമ്മണാ യോഗഃ കഥം സിദ്ധ്യതി വൈരിണാ
സഹയോഗോ ന ഘടതേ യഥാ തിമിര തേജസോഃ
(സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹം)

''അതാണു് ഗീതയിലുള്ളതു്. കർമ്മകാണ്ഡവുംകൂടി സ്വീകരിച്ചിട്ടു് അതു നേരിട്ടു് മുക്തി തരാൻ കഴിവുള്ളതല്ലെങ്കിലും നേരിട്ടല്ലാതെയുള്ളതെങ്കിലും അതും പ്രയോജനമുള്ളതാണു്. വിഗ്രഹങ്ങൾ നേരിട്ടല്ലാതെ പ്രയോജനമുള്ളതാണു്. ചടങ്ങുകളും രീതികളും എല്ലാം മനസ്സിനെ ശുദ്ധമാക്കുന്നു എന്നതിനാൽ സപ്രയോജനങ്ങളാണു് എന്നു് കാണിക്കുന്നു''എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. (III p.261)

എല്ലാററിനും പുറമെ മഹാഭാരതത്തിലും ഭാഗവതത്തിലുംകൂടി പ്രകടമാകുന്ന ശ്രീകൃഷ്ണന്റെ ജീവിതം നമ്മെ എന്തു് പഠിപ്പിക്കുന്നു? ധർമ്മപുത്രരുടെ രാജസൂയത്തിലും അശ്വമേധത്തിലും ശ്രീകൃഷ്ണൻ താങ്ങായി നിന്നില്ലേ? രാജസൂയത്തിലെ അഗ്രപൂജ ഭഗവാൻ സ്വീകരിച്ചില്ലേ? രാമാവതാരത്തിൽ നാം എന്തു് കാണുന്നു? ശ്രീരാമൻ സീതാവിഗ്രഹം ഉണ്ടാക്കിവച്ചു് അശ്വമേധം നടത്തി വേദങ്ങളെ മാനിക്കുന്നതായി കാണുന്നില്ലേ?

ഗീതയെപ്പററി ശ്രീശങ്കരൻ പറയുന്നതു് ''സമസ്തവേദാർത്ഥസാരസംഗ്രഹഭൂതം'' എന്നത്രേ. വേദത്തിൽ പ്രവൃത്തി—നിവൃത്തി ലക്ഷണധർമ്മമെന്നു് രണ്ടുണ്ടു്. തനിക്കു് പ്രത്യേകിച്ചു് പ്രയോജനമൊന്നുമില്ലെങ്കിലും ലോകത്തെ അനുഗ്രഹിക്കാൻവേണ്ടി ഈ രണ്ടുപ്രകാരത്തിലുള്ള ധർമ്മത്തേയും ശോകമോഹ വൻകടലിൽ മുങ്ങിത്താണ അർജ്ജുനനു് ഉപദേശിച്ചു. ''വേദങ്ങൾക്കു് ഗീതയേക്കാൾ നല്ല ഒരു വ്യാഖ്യാനം ഇന്നുവരെ ആരും എഴുതിയിട്ടില്ല. ഇനി എഴുതാനും സാദ്ധ്യമല്ല'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. ശാസ്ത്രരഹസ്യമറിയുവാൻ വിവേകാനന്ദന്റെ ഗ്രന്ഥങ്ങൾ ശ്രദ്ധാപൂർവ്വം പഠിക്കുവിൻ.

അതിനാൽ ശ്രീകൃഷ്ണൻ വേദത്തെ നിന്ദിച്ച ആളല്ല. വേദസാരസംഗ്രഹം ഉപദേശിച്ച ആളാണു്. വേദങ്ങളാണു് ധർമ്മത്തിനു് പ്രമാണമെന്നു പറഞ്ഞല്ലോ. വേദസാരമാണു് ഉപനിഷത്തു്. ഈ ഉപനിഷത്തിനെയാണു് സാധാരണയായി വേദാന്തമെന്നു് പറയു

ന്നതു്. ഉപനിഷൽസാരമാണു് ഗീത. അതിനാൽ വേദാന്തത്തിന്റെ പ്രമാണഗ്രന്ഥങ്ങൾ ഉപനിഷത്തുകളും ഗീതയുമാണു്. ഉപനിഷത്തുകളിലും ഗീതയിലുമുള്ള ആശയങ്ങൾ അസ്പഷ്ടങ്ങളോ പരസ്പര വിരുദ്ധങ്ങളോ ആയി തോന്നുമ്പോൾ അവയെ വിശദമാക്കാൻവേണ്ടിയുണ്ടായ വേദാന്തസൂത്രവും പ്രമാണഗ്രന്ഥമാണു്. ഇവയെ അടിസ്ഥാനമാക്കിയ വേദാന്തമാണു് ഇന്നു് ഇന്ത്യയേയും ലോകത്തേയും രക്ഷിക്കേണ്ടതു്. ഇവയ്ക്കു മാത്രമേ ഇന്നു് ഇന്ത്യയേയും ലോകത്തേയും രക്ഷിക്കാൻ കഴിയുകയുമുള്ളു. ''നിങ്ങൾ പാശ്ചാത്യദേശത്തിന്റെ ഭൗതികനാഗരികതയുടെ പുറകെ പോകാൻവേണ്ടി ആ ആദ്ധ്യാത്മികതയെ പുറംതള്ളി ഉപേക്ഷിക്കുകയാണെങ്കിൽ, കരുതിക്കൊള്ളുവിൻ! മൂന്നു തലമുറയ്ക്കകം നിങ്ങൾ ഒരു ഒടുങ്ങിയ വർഗ്ഗമായിത്തീരും. അതിന്റെ ഫലം സമ്പൂർണ്ണനാശവുമായിരിക്കും'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. (Vol. III p. 153)

''കോൺസ്റ്റിററ്യൂഷണൽ ഗവമ്മെൻറു്, സ്വാതന്ത്ര്യം, പാർലമെൻറുകൾ എന്നിങ്ങനെ നിങ്ങൾ കേൾക്കുന്നതെല്ലാം വെറും നേരമ്പോക്കുകൾ മാത്രമാണു്. പാശ്ചാത്യദേശം ഷൈലാക്കുകളുടെ (പണക്കൊതിയന്മാരുടെ) ദുഷ്പ്രഭുത്വത്തിന്റേയും പീഡനത്തിന്റേയും കീഴിൽക്കിടന്നു് ഞെരുങ്ങിക്കരയുകയാണു്'' എന്നു് യൂറോപ്യൻ ഭരണരഹസ്യമെല്ലാം കണ്ടു പഠിച്ച സ്വാമി വിവേകാനന്ദൻ പറയുന്നതു് ശ്രദ്ധിക്കുവിൻ.

ഭൗതികശക്തിയുടെ പ്രകടരൂപത്തിന്റെ കേന്ദ്രമായ യൂറോപ്പ് അതിന്റെ സ്ഥിതി മാററാൻ കൂട്ടാക്കിയില്ലെങ്കിൽ, തന്റെ അടിത്തറ മാററി ആദ്ധ്യാത്മികതയെ സ്വജീവിതത്തിന്റെ അടിസ്ഥാനമാക്കിയില്ലെങ്കിൽ അൻപതുകൊല്ലത്തിനകം പൊടിഞ്ഞു തകന്നു പോകും. യൂറോപ്പിനെ രക്ഷിക്കുന്നതു് ഉപനിഷത്തുകളുടെ മതം മാത്രമായിരിക്കും. Vol. III, Page 159 എന്നും സ്വാമിജി പറയുന്നു.

''ഈശ്വരേച്ഛയാൽ ഹിന്ദുക്കളായ നാം വളരെ വിഷമം പിടിച്ചതും ഉത്തരവാദിത്വമുള്ളതുമായ അവസ്ഥയിലാണിന്നു്. പടിഞ്ഞാറൻ രാഷ്ട്രങ്ങൾ ആദ്ധ്യാത്മികസഹായം തേടി നമ്മുടെ അടുക്കലേയ്ക്കു് വന്നുതുടങ്ങിയിരിക്കുന്നു. മനുഷ്യന്റെ സത്തയെ അടിസ്ഥാനമാക്കിയ വിഷമപ്രശ്നങ്ങളെപ്പററി ലോകത്തിനു് വെളിച്ചമുണ്ടാക്കിക്കൊടുക്കുന്ന സാന്മാർഗ്ഗികമായ ഒരു വലിയ കർത്തവ്യം ഭാരതത്തിന്റെ പുത്രന്മാരിൽ സ്ഥിതിചെയ്യുന്നു'' (Vol.III, Page 137) എന്നു സ്വാമിജി പറയുന്നു. നിങ്ങൾ ഇതു ചെയ്യുമോ ഇല്ലയോ എന്നാണു് ചോദ്യം. അതോ നാം എല്ലാററിനും മതത്തെപ്പററിയുള്ള അഭിപ്രായത്തിനു്, അമേരിക്കയും റഷ്യയും അവയുടെ അനുഗാമികളും എന്തു പറയുമെന്നു നോക്കുമോ? ലോകത്തിനു് രക്ഷനൽകുന്ന ഈ സന്ദേശം

നൽകണമെങ്കിൽ ആദ്യം നാം തന്നെ അതിനർഹരാകണം. അതിനു് നാം തന്നെ ആദ്യം വേദാന്തം പഠിക്കണം.

വേദാന്തം പഠിച്ചാൽ എന്തുകിട്ടും? ചോറു കിട്ടുമോ എന്നാണ് ചിലർ ചോദിക്കുന്നതു്. അതിനുത്തരമായി ശ്രീശങ്കരൻ പറയുന്നു ''തദർത്ഥ വിജ്ഞാതേ സമസ്തപുരുഷാർത്ഥസിദ്ധിഃ'' എന്നു്. ഗീതാതത്വം അറിഞ്ഞാൽ സകല പുരുഷാർത്ഥങ്ങളും സിദ്ധിക്കും. പുണ്യവും മോക്ഷവും മാത്രമല്ല അർത്ഥവും കാമവും കൂടി കിട്ടും. ധർമ്മമാണല്ലോ അർത്ഥകാമങ്ങളുടെ ചുവടു്.

''ഊർദ്ധ്വബാഹുർവിരൗമ്യേഷ ന ച കശ്ചിത് ശൃണോതി മേ ധർമ്മാദർത്ഥശ്ച കാമശ്ച സ കിമർത്ഥം ന സേവ്യതേ'' എന്നു വ്യാസൻ ചോദിക്കുന്നു. ''കൈപൊക്കിപ്പിടിച്ചു് ഞാൻ ഉറക്കെ വിളിച്ചുപറയുന്നു, ധർമ്മത്തിൽനിന്നാണ് ധനവും കാമവുമുണ്ടാകുന്നതു്. അതിനെ എന്തുകൊണ്ടു് സേവിക്കുന്നില്ല''. വേദാന്തംകൊണ്ടു് ഐഹികാശ്വൈര്യം എങ്ങനെ കിട്ടുമെന്നു് ഞാൻ മുമ്പൊരിക്കൽ പ്രസ്താവിച്ചിട്ടുണ്ടു്. അതിനാൽ ആവർത്തിക്കുന്നില്ല. ചുരുക്കിപ്പറയാം.

വേദാന്തത്തിനു മുഖ്യമായി മൂന്നുശാഖകളുണ്ടു്. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം. പൊതുവായി പറയുമ്പോൾ എല്ലാവരും ദ്വൈതികളാണ്. അദ്വൈതം പറയുന്നതു് 'ഞാൻ ബ്രഹ്മമാണു്'' എന്നാകുന്നു.

''അഖണ്ഡസൗഖ്യക്കടലാണു് ഞാൻ. എന്നിലാണു് ബ്രഹ്മാണ്ഡങ്ങൾ ഉണ്ടാകുകയും ലയിക്കുകയും ചെയ്യുന്നതു്. ഞാൻ തന്നെയാണു് നാരായണനും നരകവൈരിയും മുരാരിയും. ഞാൻതന്നെ ക്രിസ്തുവും ബുദ്ധനും'' എന്നെല്ലാമാണ് അതു് പഠിപ്പിക്കുന്നതു്. അതു് സാധാരണക്കാരനു് വിശ്വസിക്കാൻ സാദ്ധ്യമല്ല. ''ഞാൻ ദേഹമാണു്'' എന്ന ബുദ്ധിയുള്ളിടത്തോളം കാലം ഒരുവൻ ദ്വൈതിയായേ ഇരിക്കൂ എന്നാൽ ദ്വൈതം ബുദ്ധിയെ തൃപ്തിപ്പെടുത്തുകയില്ല. ദ്വൈതം പറയുന്നതു് ''ഈശ്വരൻ ഈ പ്രപഞ്ചത്തേയും എന്നേയും സൃഷ്ടിച്ചു'' എന്നാണ്. അപ്പോൾ ബുദ്ധി ചോദിക്കും എപ്പോൾ സൃഷ്ടിച്ചു? എന്തിനു സൃഷ്ടിച്ചു? എന്നു്. ഈശ്വരൻ പൂർണ്ണനോ അപൂർണ്ണനോ? പൂർണ്ണനെങ്കിൽ ആഗ്രഹമുണ്ടാകയില്ല. ആഗ്രഹമില്ലാതെ കർമ്മമില്ല.

''ആപ്തകാമസ്യ കാ സ്പൃഹാ?'' എന്നു് ശ്രീശങ്കരന്റെ പരമഗുരു ഗൗഡപാദർ ചോദിക്കുന്നു. ഇന്നത്തെ യുക്തിവാദികളുടെ വാദമൊന്നും പുത്തനല്ലെന്നു് അവർ അറിയണം. ആഗ്രഹമുണ്ടു് ഈശ്വരനെന്നു പറഞ്ഞാൽ ആ ആഗ്രഹം എപ്പോഴുണ്ടായി? എങ്ങനെയുണ്ടായി? ആ ആഗ്രഹം നിത്യമോ അനിത്യമോ? നിത്യമെങ്കിൽ സൃ

ഷ്ടി എന്നുമുണ്ടായിരിക്കണം. അപ്പോഠം ഒരു പ്രത്യേക കാലത്തു് സൃഷ്ടി തുടങ്ങാൻ കാരണമില്ല. അപ്പോഠം ഒരാളുടെ സൃഷ്ടിയല്ല. അനിത്യമെങ്കിൽ ഒരു പ്രത്യേക കാലത്തു് ആഗ്രഹമുണ്ടാകാൻ കാരണമെന്തു്? ആ കാരണം തന്നിൽനിന്നു വന്നോ വെളിയിൽനിന്നു വന്നോ? വെളിയിൽനിന്നു വന്നെങ്കിൽ ആ വെളിയിലുള്ളതു സൃഷ്ടിച്ചതാരു്? അപ്പോഠം ഈശ്വരൻ മറെറാരാളുടെ സൃഷ്ടിയാലിളകുന്നവനെന്നു വരും. ഈശ്വരൻ ഇളക്കമുള്ളവനെന്നും വരും. അപ്പോഠം ഈശ്വരനു മീതെ മറെറാരു ഈശ്വരനെ കല്പിക്കേണ്ടിയിരിക്കും. ഇതു് അസംബന്ധമാകും. അതുകൊണ്ടു് ദ്വൈതം മനുഷ്യനു് ബുദ്ധിപരമായി തൃപ്തി നൽകുകയില്ല.

വിശിഷ്ടാദ്വൈതത്തിൻേറയും നില വ്യത്യസ്തമല്ല തന്നെ. അതു പറയുന്നതു് ഈശ്വരൻെറ അംശം പ്രപഞ്ചമായെന്നാണ്. അപ്പോഠം ഈശ്വരൻെറ അംശംവികാരിയാണെന്നുവരും. ഈശ്വരൻ വികാരമുള്ളതും ഇല്ലാത്തതുമായ രണ്ടുതരം പദാൎത്ഥങ്ങളാൽ ഉണ്ടാക്കപ്പെട്ടതാണെന്നു വരും. അതനുഭവത്തിനു പററുകയില്ല. ഇതാണു് വിഷമം. ഇതിനു സമാധാനമായി രാമായണത്തിൽ പറയുന്നു.

''ദേഹഭാവേ തു ദാസോഽഹം ജീവഭാവേ ത്വദംശകഃ
ആത്മഭാവേ ത്വമേവാഽഹമിതി മേ നിശ്ചിതാ മതിഃ'' എന്നു്.

ദേഹം ഞാനാണെന്നു വിചാരിക്കുന്ന കാലത്തോളം ഞാൻ ഈശ്വരൻെറ ദാസനാണ്. ഞാൻ ജീവനെന്നു വിചാരിക്കുമ്പോഠം ഈശ്വരൻെറ അംശമാണ്. ആത്മാവെന്നു വിചാരിക്കുമ്പോഠം ഞാനും ഈശ്വരനും ഒന്നുതന്നെ. ഇതാണു് നില. നിങ്ങഠം വാസ്തവത്തിൽ ദേഹമാണോ എന്നാണു് ചോദ്യം. യുക്തികൊണ്ടു് ദേഹമല്ലെന്നും കാണാം. ശ്രീശങ്കരൻെറ പ്രകരണഗ്രന്ഥങ്ങഠം ഇതു് യുക്തികൊണ്ടു് ശരിയായി സമൎത്ഥിച്ചിട്ടുണ്ടു്. ദേഹമില്ലാത്ത നീ ദേഹമാണെന്നു വിചാരിക്കുന്നു. അതു് ആരുടെ തെററു്? എന്നാണു് വേദാന്തിയുടെ ചോദ്യം. ആത്മാവല്ലാതെയുള്ള ദേഹാദിവസ്തുക്കളിൽ ആത്മാവെന്നുള്ള ബുദ്ധിയാണു് അവിദ്യ. അവിദ്യ നശിച്ചാൽ മുക്തിയായി. അതായതു് സ്വസ്വരൂപാനുഭൂതിയായി; അവിദ്യ നശിപ്പിക്കാൻ ചിത്തശുദ്ധി. അതിനു ഫലാപേക്ഷകൂടാതെയുള്ള കൎമ്മം സാധനം. ഇതാണു് അദ്വൈതോപദേശം. ഈശ്വരൻ തന്നിൽനിന്നു് അന്യനെന്നു കാണുന്ന കാലത്തോളം ഈശ്വരോപാസന.

''തസ്യാഭിധ്യാനാദ്യോജനാത്തത്വഭാവാത്
ഭൂയശ്ചാന്തേ വിശ്വമയാനിവൃത്തിഃ''

അഭിധ്യാനം, യോജനം, തത്വഭാവം എന്നീ മൂന്നും വേണം. അദ്വൈതത്തിൽ ഒരു ദ്വൈതമുണ്ടു്. അതിൽനിന്നന്യമായി 'ദ്വൈ

തം പരമാർത്ഥിക'മാണെന്നും, അദ്വൈതം പരമാർത്ഥികമായി 'വിശിഷ്ട'മാണെന്നും പറയുന്നതിനെ മാത്രമേ അദ്വൈതി തെറെറന്നു പറയുന്നുള്ളു. ചിലർ ദ്വൈതാനുഭൂതി സമ്പാദിച്ചിട്ട് അവിടെ നിറുത്തി. അതുകൊണ്ട് തൃപ്തിപ്പെട്ടു. അവർ ദ്വൈതത്തിനപ്പുറമൊന്നുമില്ലെന്നു പറഞ്ഞു. അതുപോലെ വിശിഷ്ടാദ്വൈതാനുഭവങ്ങൾക്കപ്പുറം ഒരു അദ്വൈതമുണ്ട്. ഇതാണ് അദ്വൈതിയുടെ നില.

''അദ്വൈതം പരമാർത്ഥോ ഹി ദ്വൈതം തദ്ഭേദ ഉച്യതേ
തേഷാമുഭയഥാ ദ്വൈതം തേനായം ന വിരുദ്ധ്യതേ''

അദ്വൈതം—ആത്മൈകത്വമാണ് പരമാർത്ഥമായിട്ടുള്ളതു്. ദ്വൈതം അതിന്റെ ഭേദമാണെന്നും പറയപ്പെടുന്നു. ദ്വൈതികൾക്ക് പരമാർത്ഥമായും അപരമാർത്ഥമായും ദ്വൈതംതന്നെ. അതിനോട് ഈ അദ്വൈതം വിരോധപ്പെടുന്നില്ല എന്നു് ഗൗഡപാദാചാര്യർ പറയുന്നു. ''മതങ്ങൾ തമ്മിൽ കലഹിക്കുന്നു'' എന്നു് ജനങ്ങൾ പറയുന്നു. ഏതു് മതങ്ങൾ തമ്മിലാണ് കലഹിക്കുന്നതു്? ദ്വൈതമതങ്ങൾ തമ്മിൽ

''സ്വസിദ്ധാന്തവ്യവസ്ഥാസു ദ്വൈതിനോ നിശ്ചിത ദൃഢം
പരസ്പരം വിരുദ്ധ്യന്തേ തൈരയം ന വിരുദ്ധ്യതേ''

അവരവരുടെ സിദ്ധാന്തങ്ങളുടെ വ്യവസ്ഥയിൽ ഉറച്ചുനിന്നുകൊണ്ട് ദ്വൈതികൾ പരസ്പരം കലഹിക്കുന്നു. അദ്വൈതം അവരോട് വിരോധപ്പെടുന്നില്ല. ക്രിസ്ത്യാനികളും മുസൽമാന്മാരും ബൗദ്ധന്മാരും ജൈനന്മാരും വൈഷ്ണവന്മാരും ശൈവന്മാരും മററും ദ്വൈതികളായതുകൊണ്ട് പരസ്പരം കലഹിക്കുന്നു. അദ്വൈതം മതകലഹത്തെ ഇല്ലാതാക്കുന്നു. അദ്വൈതിക്ക് കലഹിക്കാനവകാശമില്ല. ''തൈരന്യോന്യ വിരോധിഭിഃ അസ്മദീയോഽയം വൈദികഃ സർവ്വാനന്യത്വാദാത്മൈകത്വദർശനപക്ഷോ ന വിരുദ്ധ്യതേ യഥാ സ്വഹസ്തപാദാദിഭി'' എന്നു് ശ്രീശങ്കരൻ പറയുന്നു. ദ്വൈതികൾ തങ്ങളുടെ സിദ്ധാന്തങ്ങൾക്കടിസ്ഥാനമായ നിയമങ്ങളിൽ 'ഇതുതന്നെയാണ്'' 'ഇങ്ങനെതന്നെയാണ്'' പരമാർത്ഥം എന്നുള്ള ആസക്തിയോടുകൂടി സ്വസിദ്ധാന്തദർശനം മാത്രം ശരിയെന്നു് സ്ഥാപിക്കാനായി അന്യോന്യം വിരോധപ്പെടുകയുംചെയ്യുന്നു. നമ്മുടെ വൈദികമായ ആത്മൈകത്വദർശനപക്ഷത്തിനു് അന്യോന്യ വിരോധികളായ അവരോട് വിരോധമില്ല. എന്തെന്നാൽ അതിൽ എല്ലാം ഒന്നുതന്നെയാണ്. അവനവന്റെ കൈ കാൽ മുതലായവ വല്ലപ്പോഴും തമ്മിൽ തട്ടുകയോ മറേറാ ചെയ്താൽ അവയോട് ആർക്കും വിദ്വേഷം തോന്നാറില്ലല്ലോ. അതു് അവ വേറെയാണെന്നുള്ള വിചാരമില്ലാത്തതിനാലാണ്. അതുകൊണ്ട് ദ്വൈതാനുഭാവികൾ

നിമിത്തം ചില്ലറ ഉപദ്രവങ്ങളുണ്ടായാലും അവർ വേറെയാണെന്ന വിചാരമില്ല. അതിനാൽ അദ്വൈതദർശികൾക്ക് അവരോട് ദ്വേഷമുണ്ടാകുന്നില്ല. ഇപ്രകാരം രാഗദ്വേഷാദി ദോഷങ്ങൾക്ക് നിമിത്തമാകാത്തതിനാൽ അദ്വൈതദർശനംതന്നെയാണ് ശരിയായ ദർശനമെന്ന് വ്യക്തമാകുന്നു.

അദ്വൈതം ദ്വൈതത്തിനു വിരോധിയല്ലെന്നു സ്വാമി വിവേകാനന്ദനും പറഞ്ഞിട്ടുണ്ട്. ''ദ്വൈതവും അതിനു മുമ്പുണ്ടായിട്ടുള്ള എല്ലാ തത്വചിന്തകളും അദ്വൈതം അംഗീകരിക്കുന്നു. അങ്ങനെ അംഗീകരിക്കുന്നത് ''അതും സമ്മതിച്ചേക്കാം'' എന്ന മട്ടിലല്ല. അവയും സത്യമാണ്. ഒരേ സത്യത്തിൻെറ വിഭിന്നഭാവങ്ങളാണ്. അവയും അദ്വൈതം എത്തിച്ചേർന്നിരിക്കുന്ന നിഗമനങ്ങളിൽ എത്തിച്ചേരും എന്ന ഉറച്ചവിശ്വാസത്തോടുകൂടിയാണ്. (Vol. II, P 345.)

അദ്വൈതത്തിൽ ഭക്തിക്കും യോഗത്തിനും കർമ്മത്തിനും സ്ഥാനമുണ്ട്. കർമ്മംകൊണ്ട് മനഃശുദ്ധി ഉണ്ടാകും. ശുദ്ധമായ മനസ്സിൽ ഭക്തി ഉദിക്കുന്നു. ഭക്തികൊണ്ട് ചിത്തൈകാഗ്ര്യം, ചിത്തൈകാഗ്ര്യം തന്നെ യോഗം. യോഗംകൊണ്ട് സ്വാത്മദർശനം—ആ ആത്മാവുതന്നെ എങ്ങും, എങ്ങും നിറഞ്ഞതെന്നു കാണും. അതു് ജ്ഞാനം. ദ്വൈതമതങ്ങളെയെല്ലാം സഹിഷ്ണതയോടുകൂടിവീക്ഷിക്കുകയുംതന്നിലാക്കുകയും ചെയ്യുന്നുവെന്നതുകൊണ്ടുതന്നെ ക്രിസ്തുമതവും ഇസ്ലാംമതവും അദ്വൈതത്തിലടങ്ങിയെന്നു സിദ്ധം. അവയുടെ വിഷപ്പല്ലുകൾ—ഇതരഭാവങ്ങളെ നശിപ്പിക്കുന്ന ആയുധങ്ങൾ—ഇല്ലെന്നുമാത്രം. അങ്ങനെ മതകലഹം ഇല്ലാതാക്കുന്നതാണ് അതു്. ഈ അദ്വൈതത്തിൻെറ മുഖ്യപ്രവാചകനാണ് ശ്രീശങ്കരൻ. ശ്രീശങ്കരനെ മറന്ന് ബുദ്ധനെ തിരിച്ചുകൊണ്ടുവരാനുള്ള ഒരു ശ്രമം കേരളത്തിലും ഇന്ത്യയിലെ രാഷ്ട്രീയ നേതാക്കന്മാരിലും കാണുന്നു. ബുദ്ധൻ ആദരണീയനാണ്. എന്നാൽ ബുദ്ധൻെറ മതം അപകടംപിടിച്ചതാണ്. അതു് 'ആത്മാവില്ലെന്നും' 'ഈശ്വരനില്ലെന്നു'മാണ് പഠിപ്പിക്കുന്നതു്. മഹാബോധി സൊസൈററിക്കാർ പ്രസിദ്ധപ്പെടുത്തിയ ഒരു ലഘുലേഖയുടെ തലക്കെട്ടാണ് ''ആത്മാവില്ല ഈശ്വരനുമില്ല'' (There is no Soul and no God) എന്നതു്. ബുദ്ധമതം ഇന്ത്യയ്ക്കു വരുത്തിവെച്ച അനത്ഥമെന്തെന്നു സ്വാമി വിവേകാനന്ദൻ തൻെറ പ്രസംഗങ്ങളിൽ പലയിടത്തും പറഞ്ഞിട്ടുള്ളതു് നാം ശ്രദ്ധിച്ചു വായിക്കണം.

''ശ്രീബുദ്ധൻ അദ്വൈതവാദിയായിരുന്നുവെങ്കിലും ശിഷ്യന്മാർ അതു മനസ്സിലാക്കിയില്ല. അവർ 'ബുദ്ധൻ ആത്മാവും ഈശ്വരനുമില്ല' എന്നു പറഞ്ഞു എന്നു മാത്രമേ പഠിച്ചുള്ളു. ബുദ്ധൻ പറഞ്ഞതു് ആത്മാവെന്നും ഈശ്വരനെന്നും ഉള്ള ഭേദമില്ല എന്നാണ്. ബു

ദ്ധൻ ഉപദേശിച്ച സാക്ഷാൽ മതത്തിൻെറ പുനഃസ്ഥാപകനായിട്ടാണു് ശ്രീശങ്കരൻ ആവിർഭവിച്ചതെന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. (Vol. III, P 265 ) ബുദ്ധമതവും വേദാന്തവും തമ്മിലുള്ള ഭേദമെന്തെന്നു് ഗൗഡപാദാചാര്യർ വ്യക്തമാക്കുന്നുണ്ടു്. ആകാശംപോലെ അവിക്രിയവും നിരവയവവും നിത്യവും അദൃശ്യവും അഗ്രാഹ്യവും വിശപ്പ് മുതലായവയെ അതിക്രമിച്ചതും ആയ ബ്രഹ്മമാകുന്നു ആത്മതത്വം. ജ്ഞാനമെന്നും ജ്ഞേയമെന്നും ജ്ഞാതാവെന്നുമുള്ള ഭേദമില്ലാത്തതും അദ്വയവുമായ ഈ പരമാത്മതത്വം ബുദ്ധൻ പറഞ്ഞിട്ടില്ല. ദ്വൈതത്തോടു് സാമീപ്യമുള്ള ബാഹ്യാത്മനിരാകരണവും ജ്ഞാനം മാത്രമേയുള്ള എന്ന കല്പനയും ബുദ്ധൻ പറഞ്ഞിട്ടുള്ളതാണെങ്കിലും പരമാത്മതത്വമായ അദ്വൈതം വേദാന്തങ്ങളിൽനിന്നുതന്നെ അറിയപ്പെടേണ്ടതാണെന്നർത്ഥം''—എന്നു ശ്രീശങ്കരൻ ഗൗഡ പാദകാരികാവ്യാഖ്യാനത്തിൽ പറയുന്നു. ''പ്രപഞ്ചനാഥനായ ഈശ്വരനെപ്പററി ബുദ്ധമതം ഒന്നും പഠിപ്പിക്കാതിരുന്നതിനാൽ ബുദ്ധമതത്തിലേയ്ക്കു് പരിവർത്തനം ചെയ്യപ്പെട്ട സാമാന്യജനങ്ങളും വെളിയിൽനിന്നുവന്ന വർഗ്ഗക്കാരും അവരുടെ ദേവന്മാരുടേയും പിശാചുക്കളുടേയും ഭൂതങ്ങളുടേയും ആരാധന ബുദ്ധമതത്തിൽ വലിച്ചിട്ടു് ഇന്ത്യയിലെ മതരംഗം കുഴപ്പത്തിലാക്കി ഇവിടെ നാസ്തികത പ്രചരിപ്പിച്ചു''വെന്നു് സ്വാമി വിവേകാനന്ദൻപറയുന്നു. (Vol. II, P139)

ഇന്നു ബുദ്ധമതത്തേയും ബുദ്ധമതത്തിലെ നാസ്തിക വാദത്തേയും പററി പറയുന്നതു്, വിശേഷിച്ചും തെക്കെ ഇന്ത്യയിൽ ഒരു ഫാഷനായിട്ടുണ്ടു്. ഇന്നത്തെ അധഃപതനം ബുദ്ധമതം വരുത്തിവച്ചതാണെന്നു് അവർ സ്വപ്നംപോലും കാണുന്നില്ല എന്നു സ്വാമിജി പറയുന്നു. (Vol. III,P. 217) ''ഒടുവിൽ അതു് 'ചീഞ്ഞഴുകിയതിൻെറ' ഒരു കൂമ്പാരമായിത്തീൻ. അതിനെപ്പററി ഈ സദസ്സിൻെറ മുമ്പിൽ എനിക്കു പറയാൻ സാദ്ധ്യമല്ല. അറിയണമെന്നുള്ളവക്കു് തെക്കെ ഇന്ത്യയിലെ കൊത്തുപണികൾ നിറഞ്ഞ ചില ക്ഷേത്രങ്ങളിൽ നോക്കിയാൽ അതിൻെറ ഒരു ചെറിയ അംശം കാണാം. ഇതാണു് ബുദ്ധമതക്കാരിൽനിന്നു നമുക്കു കിട്ടിയ പൈതൃകം'' (Vol. III, P217.)

നിങ്ങൾ ഹിന്ദുസംസ്കാരത്തെപ്പററി പഠിക്കുകയും ഹിന്ദുസമുദായത്തെ പരിഷ്കരിക്കാൻ ഒരുങ്ങുകയും ചെയ്യുമ്പോൾ സ്വാമി വിവേകാനന്ദൻെറ ഗ്രന്ഥങ്ങൾ നല്ലപോലെ വായിക്കണം. ''സ്വാമി വിവേകാനന്ദനില്ലെങ്കിൽ ഹിന്ദുമതമില്ല'' എന്നു ശ്രീനാരായണഗുരു പറഞ്ഞതു് എത്ര സത്യമാണെന്നു് അപ്പോൾ നിങ്ങൾക്കു കാണാം.

വേദാന്തം ഒരു മതത്തേയും നശിപ്പിക്കുന്നില്ലെന്നും എല്ലാ മതത്തിലുമുള്ള നിർമ്മിതിപരങ്ങളായ ആശയങ്ങളെ കൂട്ടിയിണക്കുന്നുവെ

ന്നും ഞാൻ പറഞ്ഞുകഴിഞ്ഞല്ലോ. അതിൽ കമ്മയോഗത്തിനും ഭക്തി യോഗത്തിനും രാജയോഗത്തിനും ജ്ഞാനയോഗത്തിനും സ്ഥാനമു ണ്ടു്. എന്നാൽ അതിൻെറ ലക്ഷ്യം അദ്വൈതാനുഭൂതിയാണു്. അതു് ചിത്തശുദ്ധിവഴി സാധിക്കുന്നു. ചിത്തശുദ്ധിക്കായി കമ്മം—നിഷ്കാമ കമ്മം. എന്നാൽ അതു് മനുഷ്യൻെറ ദൗർബല്യത്തെ മനസ്സിലാക്കി സകാമകമ്മത്തിനും സ്ഥാനം കൊടുത്തിട്ടുണ്ടു്. അതുകൊണ്ടാണു് വേദാന്തം സകാമപ്രതിപാദകമായ കമ്മകാണ്ഡം പഠിപ്പിക്കുന്ന സം ഹിതയേയും അംഗീകരിക്കുന്നതു്. നിഷ്കാമകമ്മം ചെയ്യണമെന്നു പ റയാൻ എളുപ്പം. എന്നാൽ നാം പ്രവത്തിക്കാൻ തുടങ്ങുന്ന ഓരോ സെക്കൻെറിലും ''ഞാൻ, എൻേറതു്'' എന്നതു പൊങ്ങിവരും. അതു കൊണ്ടാണു് ആശ്രമധമ്മങ്ങൾ ഏപ്പെട്ടതു്. നിഷ്കാമത്വത്തിൻേറയും ത്യാഗത്തിൻേറയും മഹിമ പഠിപ്പിക്കുന്ന ബ്രഹ്മചര്യാശ്രമം, ത്യാഗ മാണു് ലക്ഷ്യമെന്നറിഞ്ഞുകൊണ്ടു് ഭോഗങ്ങളനുഭവിക്കാൻ അനുവദി ച്ചിട്ടുള്ള ഗൃഹസ്ഥാശ്രമം, ഭോഗങ്ങളെ വിവേകപൂവ്വം ത്യജിക്കാൻ പ രിശീലിപ്പിക്കുന്ന വാനപ്രസ്ഥാശ്രമം സമ്പൂണ്ണപരിത്യാഗത്തിൽ സിദ്ധനാക്കുന്ന സന്യാസാശ്രമം എന്നീ നാലും ഒരുപോലെ വ്യവസ്ഥ ചെയ്തിട്ടുള്ള മററു മതം ഏതുണ്ടു്?

വേദാന്തം ഭക്ഷണപ്രശ്നം എങ്ങനെ പരിഹരിക്കുമെന്നു ചോദി ക്കുന്നവരോടു് ചോദിക്കാനുള്ളതു് ഉള്ളവൻ ത്യാഗത്തിനു തയ്യാറാ യാൽ ഇല്ലാത്തവനു കിട്ടുകയില്ലേ എന്നാണു്. സവ്വോപരി ബ്രഹ്മച ര്യത്തിനു് ഇത്ര പ്രാധാന്യം കല്പിച്ചിട്ടുള്ള മറെറാരു മതവുമില്ല. ബ്ര ഹ്മചര്യമാണു് ഇന്നത്തെ ഭക്ഷണക്ഷാമത്തിനു് പരിഹാരമായി എ നിക്കു് ചൂണ്ടിക്കാണിക്കാനുള്ളതു്. കൃത്രിമമായ ഗർഭനിയന്ത്രണമല്ല വഴി. അതു് സാമ്രാജ്യികമായ അധഃപതനവും വീര്യനാശവും ദീർ ഘദൃഷ്ടിയില്ലായ്മയും ഉണ്ടാക്കും. നമ്മുടെ പൂവ്വികന്മാർ ഇതൊന്നും ആലോചിക്കാത്തവരല്ല.

നാല്പത്തെട്ടുവഷം പൂണ്ണബ്രഹ്മചര്യം. പിന്നീടു വേണമെങ്കിൽ വിവാഹം. വിവാഹം കഴിച്ചു് ജീവിക്കുന്ന കാലത്തുമുണ്ടു് ബ്രഹ്മ ചര്യം.

''ഋതുകാലേ തു സമ്പ്രാപ്തേ, പുത്രാത്ഥീ സംവിശേത്തദാ
പുത്രേ ജാതേ്യ ƒനൃതൗ ഗഛൻ സംപ്രദുഷ്യേത് സദാ ഗൃഹീ''

ഋതുകാലത്തിൽ പുത്രനുണ്ടാകാൻ കൊതിക്കുന്നവൻ ഭാര്യയെ പ്രാപിക്കണം. പുത്രനുണ്ടായിക്കഴിഞ്ഞിട്ടും, ഋതുകാലമല്ലാത്തപ്പോഴും ഭാര്യയെ പ്രാപിക്കുന്ന ഗൃഹസ്ഥൻ ദുഷിക്കുന്നു. ''വന്ധ്യയെ പരിഗ്ര ഹിക്കുന്നവനെ അജാവികനെന്നു പറയുന്നു. വന്ധ്യ ശുക്ലക്ഷയകാരി യാണു്. അജാവികനെ പുല്ലിൻെറ അററംകൊണ്ടുപോലും തൊട്ടാൽ

ഉടുത്തവസ്ത്രംപോലുംനനച്ചു കുളിക്കണം'' എന്നു് ബൃഹദ്യമസ്മൃതി വിധിക്കുന്നു. ഇതാണു് ഗൃഹസ്ഥന്റെബ്രഹ്മചര്യം. പുത്രൻ പ്രായമായാൽ അവനിൽ കുടുംബഭാരമേല്പിച്ചിട്ടു് വാനപ്രസ്ഥം—ഒടുവിൽ സന്യാസം. മനസ്സിനേയും ഇന്ദ്രിയങ്ങളേയും പൂർണ്ണമായി അടക്കിയിട്ടു് മനസ്സിനെ അന്തർമുഖമാക്കി ആത്മസാക്ഷാൽക്കാരം സമ്പാദിച്ചിട്ടുണ്ടു് ആ ആത്മാവുതന്നെ എല്ലാമെന്നറിഞ്ഞു് സർവ്വത്ര സമദർശനനും, സമലോഷ്ടാശ്മകാഞ്ചനനും, നിർദ്വന്ദ്വനും, നിഷ്പരിഗ്രഹനും, ആയി ലോകഹിതത്തിനുവേണ്ടി പ്രാരബ്ധക്ഷയപര്യന്തം പ്രവർത്തിച്ചിട്ടു് നിത്യാനന്ദിയായി ശരീരം ത്യജിക്കുക. ഇതാണു് ഭാരതീയഗുരുക്കന്മാരുടെ ഉപദേശം. ഈ മഹാലക്ഷ്യം മറന്നതാണു് സകല കുഴപ്പത്തിനും കാരണം. ഇന്നു് വിദ്യ അഭ്യസിക്കുന്നതെന്തിനു്? പണമുണ്ടാക്കാൻ. പണമുണ്ടാക്കുന്നതെന്തിനു്? ഭോഗങ്ങളനുഭവിക്കാൻ. ഭോഗാനുഭൂതിയാണു് ജീവിതോദ്ദേശമെന്നു നമ്മെ വെള്ളക്കാർ പഠിപ്പിച്ചു. ഇതിൽനിന്നു നാം കരകയറണം. അല്ലെങ്കിൽ ഇന്ത്യ നശിച്ചുപോകും. ഇന്നത്തെ സകല വിപത്തുകളും ഇതിൽനിന്നാണുണ്ടായിട്ടുള്ളതു്. ഇതു് ഒരിക്കലും ഇന്ത്യയുടെ ആദർശമായിരുന്നില്ല. സ്കൂളുകളിലും ഓഫീസുകളിലും നിയമസഭയിലും ഉണ്ടാകുന്ന സകല കുഴപ്പത്തിനും കാരണം ഇതു മറന്നതാണു്. എല്ലാവരും ത്യജിക്കണമെന്നു പറയുന്നു. കർത്തവ്യം ചെയ്യണമെന്നും പറയുന്നു. എന്തിനു ത്യജിക്കണം? ചെയ്തില്ലെങ്കിലെന്തു്? എന്തിനു കർത്തവ്യം ചെയ്യണം? ഇതിനുത്തരം വേദാന്തം മാത്രമേ പറയുന്നുള്ളു. ത്യാഗംകൊണ്ടേ അമൃതത്വം കിട്ടൂ. ''ത്യാഗേനൈകേ അമൃതത്വമാനശുഃ'' ഫലേച്ഛകൂടാതെ കർത്തവ്യം ചെയ്താലേ സത്വശുദ്ധി കിട്ടൂ.

''യോഗിനഃ കർമ്മ കുർവ്വന്തി സംഗം ത്യക്ത്വാ൪ത്മശുദ്ധയേ''

ഈ ഉത്തരത്തിലടിയുറച്ച വിശ്വാസം വന്നാൽ വിദ്യാർത്ഥികൾ നല്ലവണ്ണം പഠിക്കും. ഉദ്യോഗസ്ഥന്മാർ കൈക്കൂലി വാങ്ങാതെയും അന്യായം ചെയ്യാതെയും സ്വധർമ്മം നിർവ്വഹിക്കും.

ഈ വേദാന്തം സ്വജീവിതംകൊണ്ടും, ഉപദേശംകൊണ്ടും, ഇതര പക്ഷപാതങ്ങളെ ഖണ്ഡിക്കുന്ന യുക്തിവാദംകൊണ്ടും, പ്രചരിപ്പിക്കാൻ കഴിവുള്ള യുവാക്കന്മാരെ സൃഷ്ടിക്കുകയാണു് കാലടി ആശ്രമത്തിന്റെ ഉദ്ദേശ്യം. ഇതിനുള്ള ധനം ഈ നാട്ടിലെ ജനങ്ങൾ തരുന്നപക്ഷം നമുക്കു് തീർച്ചയായും ഈ നാടിനെ വേദാന്തപ്രവാഹത്തിൽ ആറാടിക്കാം. അതിലേയ്ക്കു് സഹായിക്കാൻ നിങ്ങളെ ഭഗവാൻ അനുഗ്രഹിക്കട്ടെ!



# 11. ശ്രീ വിവേകാനന്ദ സന്ദേശം*

സഹോദരന്മാരെ, സഹോദരികളെ,

അതിവിശിഷ്ടമായ ആര്യസനാതനധർമ്മം നശിക്കുന്നില്ല. അതിൻെറ സംസ്ഥാപനം ബംഗാളിലേയോ ഗുജറാത്തിലേയോ, പഞ്ചാബിലേയോ കേരളത്തിലേയോ ഏതു് യുവകേസരികളാണ് നിർവ്വഹിക്കുന്നതെന്നു് പറയാൻ വയ്യ. വെള്ളക്കാരിലും ഹിന്ദുധർമ്മം പ്രവർത്തിക്കുന്നു. അവരിലും ചിലർ പ്രാണനെ അർപ്പിച്ചും ഹിന്ദുധർമ്മത്തെ സേവിക്കുന്നു. സനാതനധർമ്മത്തെ ആധുനികലോകത്തിനു് ഉദ്ബോധിപ്പിച്ച സ്വാമി വിവേകാനന്ദൻ അരുളിയ സന്ദേശമെന്താണെന്നു് നമുക്കു് ചിന്തിക്കാം

കോളേജുവിദ്യാർത്ഥിയായിരുന്ന കാലത്തു് സ്വാമിജി ഏറെക്കുറെ നാസ്തികനായിരുന്നു. മാതുലനിർദ്ദേശപ്രകാരമാണു് ശ്രീരാമകൃഷ്ണദേവനെ സമീപിക്കുന്നതു്. ഭഗവാൻെറ സമ്പർക്കത്താൽ നരേന്ദ്രനിൽ പല മാററവും വന്നു. എങ്കിലും രാമകൃഷ്ണഭഗവാൻെറ സമാധിയടുത്തഘട്ടത്തിൽ കാസിപ്പൂർ ഉദ്യാനത്തിൽവച്ചു് ഒരന്ത്യവീക്ഷണത്താലാണു് ശിഷ്യോത്തമനായ നരേന്ദ്രനിൽ അദ്ദേഹം ശക്തി സംക്രമണം ചെയ്തതു്. നരേന്ദ്രൻ അതുനിമിത്തം ഉജ്ജ്വലനായി ആസേതുഹിമാചലം സഞ്ചരിച്ചു. തിരുവനന്തപുരത്തും 9ദിവസം താമസിച്ചിട്ടുണ്ടു്. രാമനാട്ടുരാജാവു് മൈസൂർ രാജാവു് തുടങ്ങിയവരുടെ ആതിഥ്യവും അദ്ദേഹത്തിനു് ലഭിക്കുകയുണ്ടായി. ആറുവർഷംഅദ്ദേഹം പണംതൊടാതെ ജീവിച്ചു. അക്കാലത്താണു് ചിക്കാഗോവിൽ മതമഹാസമ്മേളനംനടക്കുന്നതായി അറിഞ്ഞതു്. സ്വാമികളും ചിലരുടെ ധനസഹായത്താൽ അവിടെയെത്തി. ഒരു സായന്തനവേളയിൽ ഏകനായി അമേരിക്കയിലെ ഒരു തെരുവിൽക്കൂടി സഞ്ചരിക്കുമ്പോൾ ഒരു മദാമ്മയുമായി പരിചയപ്പെട്ടു. ഹിന്ദുക്കൾ കല്ലു്, പാമ്പു്, പക്ഷി തുടങ്ങിയവയെ ആരാധിക്കുന്നവരും കുഞ്ഞുങ്ങളെ ഗംഗയിലെ മുതലകൾക്കു് ആഹാരത്തിനു് അർപ്പിക്കുന്നവരുമാണെന്നാണു് പാശ്ചാത്യരെ അവിടങ്ങളിലെ പാതിരിമാർ ധരിപ്പിച്ചിരുന്നതു്. അവരുടെ വയറുപിഴപ്പിനുവേണ്ടിയാണു് ഇമ്മാതിരി വിദ്യകൾ പ്രയോഗിക്കുന്നതു്. ധനത്തെ ആരാധിക്കുന്ന പാശ്ചാത്യ

---

ആറന്മുള ഹിന്ദുമതസമ്മേളനത്തിൽ വച്ചുചെയ്ത പ്രസംഗത്തിൻെ ചുരുക്കം.

രുണ്ടോ ആദ്ധ്യാത്മികരഹസ്യമറിയുന്നു? സ്വാമിജിയും മദാമ്മയു മായി പരിചയമായശേഷം മതപരമായ ഒരു സംവാദം നടത്തി. അനന്തരം മദാമ്മ സ്വാമിജിയെ ചിക്കാഗോ മതമഹാസമ്മേളന വുമായി പരിചയപ്പെടുത്തി. കറുത്ത വർഗ്ഗക്കാരനാകയാൽ തലേ ദിവസം അദ്ദേഹത്തിനു് ഒരു വയ്ക്കോൽക്കൂട്ടിൽ കിടന്നുറങ്ങേണ്ടി വന്നു. അടുത്തദിവസം സ്വാമിജി പ്രസംഗിക്കാൻ തുടങ്ങിയതു് ''സഹോദരീസഹോദരന്മാരെ'' എന്നു് സംബോധന ചെയ്തുകൊ ണ്ടായിരുന്നു. അങ്ങനെ സകലരേയും സഹോദരീസഹോദരഭാവേന വീക്ഷിക്കുകയാണു് ഹിന്ദുധർമ്മമെന്നു് അവരെ മനസ്സിലാക്കി. പിന്നീടു് എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേക്കുള്ള വഴികളാണെ ന്നു പഠിപ്പിക്കുന്ന സനാതനധർമ്മരഹസ്യങ്ങളടങ്ങിയ ഒരു പ്രസം ഗം ചെയ്തു. അതിനുശേഷം ഹിന്ദുമതത്തെപ്പററിത്തന്നെ ഒരുപന്യാ സം എഴുതിവായിച്ചു.

അമേരിക്കയിലെ സകല പത്രങ്ങളും സ്വാമിജിയെ മുക്തക ണ്ഠം അഭിനന്ദിച്ചു. കോടീശ്വരന്മാർപോലും സ്വീകരണം നൽകി. ഒരു ദിവസം അമേരിക്കയിലെ ഒരു രമ്യഹർമ്മത്തിൽ സ്വാമിജി വിശ്രമിക്കുകയായിരുന്നു. അർദ്ധരാത്രി സമയം. ഒരു ജന്നലിൽ പിടിച്ചുകൊണ്ടു് ഭാരതത്തെനോക്കി അദ്ദേഹം വിലപിച്ചു. ''എ ന്റെ രാജ്യം ദരിദ്രസങ്കേതമാണു്. ഭോഗസുഖം എനിക്കെന്തിനു്? എന്റെ നാടിനെ ഉയർത്താൻ എന്തു ചെയ്യണം.'' അനന്തരകാലങ്ങ ളിൽ സ്വാമിജി ധർമ്മപ്രചരണാർത്ഥം അവിടേക്കു് രണ്ടു സന്ന്യാ സിമാരെ നിയോഗിച്ചു. മൂന്നുവർഷം കഴിഞ്ഞു് അദ്ദേഹം ഇന്ത്യയി ലേക്കു മടങ്ങി. വേദാന്തധർമ്മം ലോകോദ്ധാരണത്തിന്നു് പര്യാപ്തമാ ണെന്നു് സ്വാമിജിക്കറിയാമായിരുന്നു. ആര്യധർമ്മപ്രചരണത്തി നായി ഒരു സംഘം സ്ഥാപിക്കുകയായിരുന്നു അടുത്തകൃത്യം. ''ശ്രീ രാമകൃഷ്ണമിഷൻ'' എന്നറിയപ്പെടുന്ന പ്രസ്തുത സംഘം ലോകമൊ ട്ടാകെ വ്യാപിച്ചുവരുന്നു. ഇന്നു വെള്ളക്കാർപോലും ആ സ്ഥാപന ത്തെ സഹായിക്കുന്നുണ്ടു്. കൽക്കട്ടയിലെ ബേലൂർമഠം പണികഴി പ്പിച്ചതു് വെള്ളക്കാരുടെ പണംകൊണ്ടാണു്. അൽമോറയും അങ്ങ നെതന്നെ. സ്വാമിജി രണ്ടാമതും അമേരിക്കയിലേയ്ക്കു പോയി. അവിടത്തെ മഠങ്ങളിൽ ചില വ്യവസ്ഥകളേർപ്പെടുത്തി. 1902 ജൂലൈ നാലാം തീയതിയാണു് അദ്ദേഹം സമാധിയടഞ്ഞതു്.

സ്വാമി വിവേകാനന്ദന്റെ സന്ദേശമെന്തായിരുന്നു? അതു നി ങ്ങൾ പഠിക്കണം. നിങ്ങൾ ഭഗവാനെ വിശ്വസിക്കുന്നുവോ? ഋഷി സന്താനങ്ങളെ! ധർമ്മത്തിന്റെ അനന്തരാവകാശികളെ! നിങ്ങൾ ശ്രീരാമകൃഷ്ണനെ ആദരിക്കുന്നെങ്കിൽ സ്വാമിജിയെ അനുകരിക്കുക.

സ്വാമിജിയുടെ സന്ദേശം പാശ്ചാത്യരെ വിസ്മയിപ്പിച്ചു. ഭാരതത്തിൻെറയും രക്ഷ ഈ സന്ദേശത്തിലാണു്.

സകല മതങ്ങളേയും ഉൾക്കൊള്ളുന്ന ഹിന്ദുമതത്തിലാണു് ഭാരതത്തിൻെറ ഭാവിനില്ക്കുന്നതു്. സ്വാമിജിയുടെ സന്ദേശം സ്വീകരിച്ചില്ലെങ്കിൽ നാം എത്യോപ്യരിലും താഴുവാൻ പോകുന്നു. അവരുടെ നാഗരികത പോയതുമൂലം അവർ അധഃപതിച്ചു. ക്രിസ്തുവിൻെറ അനുഗാമികൾ അഫ്രിക്കയിൽ അവിടത്തെ സഹോദരന്മാരോടു് മൃഗീയമായി പെരുമാറി. ഇതാണോ ക്രിസ്തുമതം പഠിപ്പിക്കുന്നതു്? ശ്രീരാമകൃഷ്ണൻേറയും സ്വാമിജിയുടേയും അനുഗാമികളാണു് യഥാർത്ഥ ക്രിസ്ത്യാനികൾ. ഇന്നത്തെ പള്ളിമതക്കാരല്ല. പന്ത്രണ്ടു കൊല്ലം മുമ്പു് ഇവിടത്തുകാരിൽ ഒരാൾ എന്നോടു ചോദിച്ച ഒരു ചോദ്യത്തിനു് ഇതാ മറുപടി. ആ ചോദ്യമിതാണു്. ''പാതിരിമാരെ ഇവിടെയാവശ്യമില്ലെങ്കിൽ എന്തിനാണു് ഹിന്ദുസന്യാസിമാർ വെള്ളക്കാരുടെ രാജ്യത്തു് പോകുന്നതു്? ''യാത്രച്ചെലവു തന്നു ക്ഷണിക്കുന്നതുകൊണ്ടു് അവിടെ പോകുന്നു''. എന്നാണുത്തരം. റൊമെയിൽ റോളണ്ടു് എഴുതിയ രാമകൃഷ്ണചരിതം വായിക്കുക. ഞാൻ ഒരു ഫ്രഞ്ചുമദാമ്മയെ ഗീത പഠിപ്പിച്ചിരുന്നു. ഓരോ ശ്ലോകവും പഠിച്ചുകഴിയുമ്പോൾ അവർ പറയുമായിരുന്നു ''ഇതെത്ര അത്ഭുതം''? എന്നു്.

ആഗ്രഹിക്കുന്നവരെ ഞങ്ങൾ മതം പഠിപ്പിക്കുന്നു. വോട്ടു കിട്ടുവാനല്ല.'' പന്നിയുടെ മുന്നിൽ മുത്തെറിയരുതു്''' എന്നു് ക്രിസ്തു പറയുന്നു. വിശപ്പുള്ളവനു കൊടുക്കണം. ആവശ്യമില്ലാത്തിടത്തു പ്രസംഗിക്കുന്നില്ല. ജെ.ടി. സണ്ടർ ലണ്ടു് മോഡേൺ റവ്യുവിൽ ഒരു ലേഖനമെഴുതിയിരിക്കുന്നു. അതിൻെറ തലക്കെട്ടു് 'A Sunday in Rome' എന്നാണു്—റോമിൽ പണക്കാരനും ദരിദ്രനും ഉപദേശം വേറെവേറെയാണു്. ദരിദ്രനു് 15 മിനിററുനേരത്തെ ഉപദേശമേയുള്ളു. ധനവാനു് രണ്ടു മണിക്കൂർ ഉപദേശമുണ്ടു്. അവർ ആ സമയം മുഴുവൻ ഉറക്കം തൂങ്ങുകയാണു്. ഇതാണു് അവരുടെ സമഭാവന. അവിടെ ആദ്ധ്യാത്മികചിന്തയുടെ ലേശമെങ്കിലുമുണ്ടോ? India is not crying for religion എന്നു് സ്വാമിജി പറഞ്ഞിട്ടുണ്ടു്. അന്യരാജ്യത്തെ മതം ഇവിടെ ഇറക്കുമതിചെയ്യേണ്ടയാവശ്യമില്ല. നാം സനാതനധർമ്മം വിടരുതു്. ഭാരതീയരുടെ ധർമ്മം ഒന്നായിരിക്കണം. ഭീഷ്മരുടെ രക്തം നമുക്കുണ്ടു്. അന്തഃഛിദ്രംമൂലം നാം വീട്ടുവിട്ടു തെണ്ടരുതു്. അങ്ങനെ പോയവർ യുഗാവതാരത്തിൽ ശ്രീരാമകൃഷ്ണനിൽ ഒന്നിച്ചുചേരണം ഒരേ തണലിൽ വരണം ക്രിസ്തുവിനെ നിന്ദിക്കരുതു്. ക്രിസ്തു ഭക്തിമാർഗ്ഗമുപദേശിച്ചതു് ബൈ

ബിളായി. കർമ്മയോഗത്തിന്റേയും ഭക്തിമാർഗ്ഗത്തിന്റേയും മിശ്രരൂപമാണ് ഇസ്ലാംമതം. ബുദ്ധനാകട്ടെ അദ്വൈതവേദാന്തം ഉപദേശിച്ചു. മതത്തിന്റെ മാതാവാണ് സനാതനധർമ്മം "I welcome you in the name of the mother of religions" എന്നു സ്വാമിജി മതമഹാസമ്മേളനത്തിൽ പറയുന്നു. നാം വിദേശീയ നന്മകളെ ആദരിക്കണം. എന്നാൽ സ്വന്തം നിലയെ മറന്ന് അന്യപദ്ധതി ഗ്രഹിക്കരുത്. ഏതു മതത്തിലെങ്കിലും ഹിന്ദുമതത്തേക്കാൾ വിശേഷമുണ്ടെന്നു തെളിയിച്ചാൽ ഞാൻ അതു സ്വീകരിക്കാം. ഞാൻ പരീക്ഷിച്ചുനോക്കി. ഇല്ലെന്നു ബോദ്ധ്യമായി. എന്നാൽ മതങ്ങളുമായി കലഹം പാടില്ല. കാരണം:—

''ആകാശാത് പതിതം തോയം യഥാ ഗച്ഛതി സാഗരം
സർവ്വദേവനമസ്കാരഃ കേശവം പ്രതി ഗച്ഛതി'' (ആകാശത്തുനിന്ന് ഭൂമിയിൽ പതിക്കുന്ന ജലമെല്ലാം സമുദ്രത്തിൽ ചെന്നെത്തുന്നതുപോലെ എല്ലാ ദേവാരാധനയും (കേശവനിൽ) ഒരേ ഈശ്വരനിൽ തന്നെ ചെന്നെത്തുന്നു) എന്നാണ് ഹൈന്ദവസിദ്ധാന്തം.

ഇസബല്ലാ മഹാറാണി ഒരു വർഷത്തിൽ പത്തൊൻപതിനായിരം പേരെ തീയിലിട്ടു ചുട്ടതായി ചരിത്രത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ഇതാണോ ക്രിസ്തീയമതനിഷ്ഠ? വാളുപയോഗിച്ചു പ്രചരിപ്പിച്ച മതമാണോ ആര്യധർമ്മത്തിൽ കാണുന്നത്. സിസ്റ്റർ അമലയെന്ന അമേരിക്കൻ ബ്രഹ്മചാരിണി പണ്ഡിററ് ഋഷിറാമിനെ സന്ദർശിച്ചു. മനുഷ്യർ തമ്മിൽതല്ലാതെയിരിക്കാൻ ആര്യധർമ്മമുപദേശിക്കണമെന്ന് അവർ ഋഷിറാമിനോടു പറഞ്ഞു. തൊട്ടാവാടി മതമല്ല ഹിന്ദുമതം. നാം മതാഭിമാനമുള്ളവരായിരിക്കണം.

''ഏകം സദ്വിപ്രാഃ ബഹുധാവദന്തി'' ഒരേ ഈശ്വരനെ പല നാമത്തിൽ ഉപാസിക്കുന്നു. ജലം, വാട്ടർ, പാനി എന്നു വിവിധ നാമങ്ങൾ ജലത്തിനില്ലയോ? നമ്മുടെ മതം കെട്ടുകഥകളാണെന്നാണ് ചിലരുടെവിശ്വാസം. പുരാണകഥകൾ വെറുംഅർത്ഥവാദമാണ്. തത്വങ്ങൾ മാത്രമാണ് ശരി ''വേദവാദരതാഃ പാർത്ഥ'' എന്നു ശ്രീകൃഷ്ണൻ പറയുന്നതു നോക്കുക. മീമാംസയിൽ അതു വ്യക്തമാക്കുന്നുമുണ്ട്. പുരാണത്തിലെ അക്ഷരാർത്ഥം വിടുക. ചരിത്രം കാല്പനികം ആലങ്കാരികം ഐതിഹ്യം ഇവയാണ് പുരാണങ്ങളുടെ അടിസ്ഥാനം. ഹരിശ്ചന്ദ്രകഥയിൽനിന്നു സത്യത്തിന്റെ മാഹാത്മ്യം പഠിക്കുക. അതിനുശേഷം അനുഷ്ഠാനത്തിൽ വരുത്തുക. കാളിദാസൻ ശിവനെ വർണ്ണിക്കുന്നതു് ഇങ്ങനെയാണ്. ''യാ സ്രഷ്ടുഃ സൃഷ്ടിരാദ്യാ'' (ബ്രഹ്മാവിന്റെ ആദ്യസൃഷ്ടിയായ ആകാശവും മററു ഭൂതങ്ങളും ശിവ

ൻെറ ശരീരമാണ്.) ഇത്യാദി. പ്രപഞ്ചം മുഴുവൻ നിറഞ്ഞ ആളിനു വിവാഹമുണ്ടോ? അതെല്ലാം അലങ്കാരകഥകൾമാത്രം. ആചാര്യന്മാരിൽനിന്നു് ഹിന്ദുമതം പഠിയ്ക്കണം. വേദമർമ്മം ഇതുവരെ എല്ലാവരിലും പ്രചരിച്ചിട്ടില്ല. ഇന്ത്യയുടെ ദോഷഹേതു അതാണ്. നാം പുറംതൊലിമാത്രം കാണുന്നു. ഇന്നത്തെ ബ്രാഹ്മണരും ധർമ്മത്തിൻെറ ഉള്ള കണ്ടിട്ടില്ല. ശ്രീരാമകൃഷ്ണാവതാരം, സ്വാമിജിയുടെ സന്ദേശം, ഗ്രന്ഥവിതരണസൗകര്യം തുടങ്ങിയവകളാൽ ഇന്നത്തെ അന്തരീക്ഷം നമുക്കനുകൂലമാണ്. ദോഷദൃഷ്ടി അരുതു്. എല്ലാററിൽനിന്നും നല്ലതു ഗ്രഹിക്കണം. ഇതരമതങ്ങളെപററിയും പഠിക്കണം. അപ്പോൾ മതകലഹംനശിക്കും. പ്രലോഭനം കൂടാതെ, അക്രമംചെയ്യാതെ അന്യരെ സ്വീകരിക്കുക.

സദാ സർവ്വഗതോഽപ്യാത്മാ ന സർവ്വത്രാ വഭാസതേ

ബുദ്ധാവേവാഽവഭാസേത സ്വച്ഛേഷു പ്രതിബിംബവത്''

എന്നാണ് ശങ്കരൻ പറയുന്നതു്. ഈശ്വരൻ സർവ്വവ്യാപിയാണ്. എല്ലാം ഈശ്വരമയമാണ്.

"Nothing can be attained without organisation" സംഘടനാപരമായ ജീവിതത്തിലാണ് ബലം. അതിനാൽ നമ്മുടെ ഹൃദയം ജാതിമതദേശസ്പർദ്ധകളെ അതിലംഘിച്ചു വർത്തിക്കണം. എന്നാൽ സംഘടനയാവശ്യവുമാണ്. ഹിന്ദുവിനു് സംഘടനയില്ല. വേദം സംഘടിക്കാൻ പറയുന്നു.

''സംഘഛധ്വം സംവദധ്വം'' സ്വാർത്ഥം വെടിയണം യോജിച്ചു ജീവിക്കണം. യോജിപ്പിൻെറ ജീവൻ അഹന്തയും മമതയും ഇല്ലാതിരിക്കുകയാണ്.

''അഹന്താമമതാഽഭാവോ ജീവൻമുക്തസ്യ ലക്ഷണം''

''ത്യാഗേനൈകേ അമൃതത്വമാനശുഃ'' ത്യാഗംകോണ്ടേ മോക്ഷം കിട്ടൂ. അഹിംസാ, സത്യം, ബ്രഹ്മചര്യം ഇവയെ സംരക്ഷിക്കുക. സദാചാരമില്ലാത്തതിനാൽ ബുദ്ധി ക്ഷയിക്കുന്നു. കള്ളം പറഞ്ഞാൽ വേരോടെ ഉണങ്ങുമെന്നു വേദം പറയുന്നു. ദ്വേഷം നന്നല്ല. ദുഷ്ടരെ ശിക്ഷിക്കുന്നതു് ലോകനന്മയ്ക്കായിരിക്കണം. നിങ്ങൾ ശ്രീരാമനെയല്ലേ ഉപാസിക്കുന്നതു്. അസുരബലം വർദ്ധിക്കാൻ അനുവദിക്കരുതു്. അസുരന്മാരാരു്? നിരീശ്വരർ—ഗുസ്തിശാലകൾ സ്ഥാപിക്കണം. ആഹാരം കഴിക്കണം. ദീർഘായുഷ്മാന്മാരാകാൻ എന്തുകൊണ്ടു ശ്രമിക്കുന്നില്ല? തെണ്ടിയായാലും സത്യം പാലിക്കണം. സനാതനധർമ്മം പാലിക്കാൻ ആയിരക്കണക്കിനു് യുവാക്കൾ മുമ്പോട്ടു് വരണം. അവർ നട്ടെല്ലുള്ളവരായി ജീവിക്കണം.

"Manmaking religion" ആണ് ഞങ്ങളുടേതെന്ന് ഞാൻ ഇന്ന് ഒരു ക്രിസ്തീയപുരോഹിതനോട് പറഞ്ഞു. ഭീരുത്വത്തെ സ്വാമിജി വെറുക്കുന്നു. പരദാസ്യം നീചമാണ്. ഇന്ന് കേരളീയന്റെ മതവും ഭാഷയും വേഷവും അന്യന്റേതാണ്. നമ്മുടെ ബി.എ.ക്കാർ ഇംഗ്ലീഷിലല്ലാതെ സംസാരിക്കുകയില്ല. ബങ്കാളിൽ ചെല്ലുക. ബിരുദധാരിയായ ബംഗാളിപോലും ബംഗാളിഭാഷയേ സംസാരിക്കൂ. നമുക്ക് ഭാഷാഭിമാനവുമില്ല. വെള്ളക്കാരനെ നിലവിട്ട് നാം അനുകരിക്കുന്നു. പൂർവ്വികരക്തത്തിൽ അഭിമാനിക്കുക. പാശ്ചാത്യരക്തം നമുക്കഭിമാനമല്ല. കാക്ക അന്നനട പഠിക്കാൻപോയതുപോലെയാകരുത്. ക്ലൈബ്യം കളയുക ഋഷീശ്വരന്മാരെ അനുകരിക്കുക. ഹിന്ദുധർമ്മം പഠിക്കാൻ കോടീശ്വരന്മാർ വെളിയിൽനിന്നും വരുന്നു. ഭാരതഭൂമിയിലെ ജന്മം സൗഭാഗ്യമാണ്. സ്വാമിജിയുടെ ഗ്രന്ഥം പഠിക്കുക. തദനുസരണം ജീവിക്കുക. നമ്മുടെ യുവാക്കന്മാർ അതിന് തെയ്യാറായില്ലെങ്കിൽ നമ്മുടെ മരണമണിയടിച്ചുകഴിഞ്ഞു. ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാൻ നിബോധത!



# 12. യുദ്ധക്കളത്തിലെ വേദാന്തോപദേശം

ലോകചരിത്രത്തിൽ ആദ്ധ്യാത്മിക തത്വങ്ങളും ധർമ്മോപദേശങ്ങളും യജ്ഞശാലകളിൽ പ്രഖ്യാപിക്കപ്പെട്ടിട്ടുണ്ട്. പണ്ഡിതസദസ്സുകളിൽ ചർച്ചചെയ്യപ്പെട്ടിട്ടുണ്ട്. ഗുരുകലവിദ്യാലയത്തിലെ വിനീത ശിഷ്യന്മാർക്ക് വിജനത്തിൽവച്ച് ഗുരുക്കന്മാരാൽ ഉപദേശിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ ലോകചരിത്രത്തിൽ ആദ്യമായിട്ടാണ് യുദ്ധക്കളത്തിൽവച്ച് ഒരു വില്ലാളിക്ക് സർവ്വലോകസമ്മതനായ ഒരു യോദ്ധാവ് പടക്കുതിരകളുടെ കടിഞ്ഞാൺ പിടിച്ചുകൊണ്ട് അദ്ധ്യാത്മോപദേശം ചെയ്യുന്നതു്. അതു് ഒരുപക്ഷെ അന്ത്യമായിട്ടുമായിരിക്കാം. ഏതായാലും അതിൽപിന്നെ ഇന്നേവരെ അങ്ങനെ ചെയ്തതായി കേട്ടിട്ടില്ല. അദ്ധ്യാത്മശാസ്ത്രം പഠിക്കാൻ ശാന്തനായി, ഉപരതനായി, തിതിക്ഷുവായി, ശ്രദ്ധാവാനായി, സമാഹിതനായി, ഏകാന്തത്തിൽ സുഖാസനസ്ഥനായ ഗുരുവിനെ ശരണംപ്രാപിക്കണമെന്നാണ് നിയമം. എന്നാൽ ഇതാ കാണുന്നു യുദ്ധക്കളത്തിൽ സകല ധർമ്മങ്ങളുടേയും രഹസ്യം ഉപദേശിക്കുന്ന ഒരു ആചാര്യനെ.

''ആശ്ചര്യോ വക്താ കുശലോഽസ്യ ലബ്ധാ ആശ്ചര്യോ ജ്ഞാതാ'' എന്ന പ്രാചീനനിയമം ഇവിടെയും ശരിയാണ്. (തന്നെ കൊല്ലാൻവേണ്ടി) മുലകൊടുക്കാൻ വന്ന പെണ്ണിനെ കൊന്നു ജീവിതമാരംഭിക്കുകയും പുത്രന്മാർ തമ്മിൽ കലഹിച്ചു മരിച്ചതുകണ്ടു് കൃതകൃത്യത തോന്നി ജീവിതമവസാനിപ്പിക്കുകയും ചെയ്ത അനേകശതം യുദ്ധങ്ങളുടെ നിർവ്വാഹകനായ—ശ്രീകൃഷ്ണനാണ് ഗുരു. ശിഷ്യനോ? ക്ഷത്രിയ വീര്യത്തിൻെറ പൂർണ്ണത പ്രകടമാക്കിയ അർജ്ജുനൻ. ഉപദേശത്തിനു തെരഞ്ഞെടുത്ത രംഗമോ യുദ്ധക്കളം. ജ്യേഷ്ഠാനുജന്മാർ തമ്മിൽ രാജ്യത്തിനുവേണ്ടി പരസ്പരം കലഹിച്ചു വംശനാശം വരുത്തുന്നതിനു ഒരുങ്ങിനില്ക്കുന്ന സന്ദർഭം. ഇവിടമാണോ ആദ്ധ്യാത്മചർച്ചയ്ക്കുള്ള രംഗമെന്നു ചോദിച്ചേക്കാം. ഇതാണ് ഇന്ത്യയുടെ വിശേഷം. മതമെന്നു പറയുന്നതു് ഒരു പ്രത്യേകസ്ഥലത്തേയ്ക്കുമാത്രമുള്ളതല്ല. എല്ലാ രംഗങ്ങളിലും ഒരുപോലെ പ്രയോജനപ്പെടുന്നതാണ് മതം. പൂജാമുറിയിലോ പ്രാർത്ഥനാലയത്തിലോ മാത്രം ഉപയോഗപ്പെടുത്താനുള്ളതല്ല അതു്. മതം മനുഷ്യൻെറ സകല പ്രവൃത്തികളിലും വ്യാപിക്കണം. ഊണും ഉറക്കവും കുളിയും കളിയും വിവാഹവും ശവദാഹവും എല്ലാം

മതത്തോടു ബന്ധിച്ചതാണ്. എന്തെന്നാൽ മനുഷ്യന്റെ ജീവിതോദ്ദേശ്യം ഈശ്വരസാക്ഷാൽക്കാരമാണ്. ആ ലക്ഷ്യം മറക്കാതെ വേണം മനുഷ്യൻ എല്ലാ കർമ്മങ്ങളും ചെയ്യാൻ. അത്രമാത്രമല്ല എല്ലാ കർമ്മങ്ങളും ആ ലക്ഷ്യത്തിലേയ്ക്കു് നയിക്കുന്നതിനുപകരിക്കത്തക്ക വണ്ണമായിരിക്കണം ചെയ്യുന്നതും. ആ മഹാതത്വം പഠിപ്പിക്കാനായിരിക്കണം ഗീതാചാര്യൻ തന്റെ ഉപദേശത്തിനുള്ള രംഗം യുദ്ധക്കളമാക്കി തെരഞ്ഞെടുത്തതു്.

യുദ്ധക്കളത്തിൽ ചെയ്ത ഈ ഉപദേശത്തേക്കാളധികമായി ഭാരതത്തിലെ പ്രാചീനാചാര്യന്മാരുടെ ഹൃദയം കവന്നിട്ടുള്ള ഗ്രന്ഥം മറ്റൊന്നില്ലതന്നെ. ഭഗവാൻ ശ്രീശങ്കരന്റെ കാലം മുതൽ ഇന്നുവരെയുള്ള മിക്കവാറും എല്ലാ ചിന്തകന്മാരും ഗീത പഠിക്കാനും പഠിപ്പിക്കാനും വ്യാഖ്യാനിക്കാനും ശ്രമിച്ചിട്ടുണ്ടു്. പ്രസ്ഥാനത്രയത്തിനു് ശ്രീശങ്കരൻ ഭാഷ്യമെഴുതി. അന്നുമുതൽ ഇന്നുവരെ എല്ലാ സമ്പ്രദായങ്ങളുടേയും ആചാര്യന്മാർ ഗീതയ്ക്കു് ഭാഷ്യമെഴുതിയിട്ടുണ്ടു്. എല്ലാവരും ഗീത പ്രമാണമാക്കി സ്വീകരിച്ചിട്ടുമുണ്ടു്. ഹിന്ദുമതത്തിന്റെ മുഖ്യപ്രമാണഗ്രന്ഥങ്ങൾ വേദങ്ങളാണ്. സ്മൃതിപുരാണേതിഹാസങ്ങളെല്ലാം വേദങ്ങളുടെ തത്വം വെളിപ്പെടുത്താനുള്ളവയാണ്. വേദങ്ങളുടെ സാരമാണ് ഉപനിഷത്തു്. അതിനാൽ അതിനെ ശ്രുതിശിരസ്സെന്നു പറയുന്നു. ശ്രുതിശിരസ്സുകളായ ഉപനിഷത്തുകളെ കറന്നെടുത്ത പാലമൃതമാണ് ഗീത. അതുകൊണ്ടാണ് ആചാര്യശങ്കരൻ അതിനെ ''സമസ്തവേദാർത്ഥസാരസംഗ്രഹഭൂതം'' എന്നു പറഞ്ഞിരിക്കുന്നതു്. അതുകൊണ്ടുതന്നെയാണ് അതിനെ എല്ലാ ആചാര്യന്മാരും പ്രമാണമായി സ്വീകരിച്ചിട്ടുള്ളതും.

ഭാരതയുദ്ധത്തിൽ കൗരവന്മാരുടേയും പാണ്ഡവന്മാരുടേയും സൈന്യങ്ങൾ തയ്യാറായി നില്ക്കുമ്പോൾ രണ്ടു സൈന്യങ്ങളുടേയും മദ്ധ്യത്തിൽ നിറുത്തിയ തേരിൽ ഇരിക്കുന്ന അർജ്ജുനൻ രണ്ടു ഭാഗത്തും മരിക്കാൻ തയ്യാറായി നില്ക്കുന്ന സ്വജനങ്ങളെ കണ്ടിട്ടു് ചിന്താകുലനായി ''ബന്ധുക്കൾ മരിച്ചിട്ടു് രാജ്യമെന്തിനു്? സുഖമെന്തിനു്? ജീവിതം തന്നെയെന്തിനു്? അറിവില്ലായ്മ നിമിത്തം ഇങ്ങോട്ടു കൊല്ലാൻ വന്നവരാണെങ്കിലും ഇവരെ കൊന്നാൽ പാപമേ ഉണ്ടാകൂ. നരകവാസമാണ് ഫലം'' എന്നെല്ലാം നിലവിളിച്ചുകൊണ്ടു് വില്ലും അമ്പും വലിച്ചു് ദൂരെയെറിഞ്ഞു് ക്ഷീണനായി തേർത്തട്ടിലിരിക്കുന്ന അവസരത്തിൽ ശ്രീകൃഷ്ണൻ അർജ്ജുനനോടുപദേശിക്കുന്നതാണ് ഗീത. ഗീത വേദങ്ങളെപ്പോലെ തന്നെ വെറും മോക്ഷശാസ്ത്രമല്ല. വേദങ്ങൾ ധർമ്മത്തെയാണ് പഠിപ്പിക്കുന്നതെന്നും ധർമ്മം അഭ്യുദയത്തിനും നിശ്രേയസത്തിനും കാരണമാണെന്നും എല്ലാവർക്കും അറിയാ

വുന്നതാണല്ലോ. ഗീതയും അതുപോലെ തന്നെ പ്രവൃത്തിലക്ഷണവും നിവൃത്തിലക്ഷണവുമായ ധർമ്മത്തെ പഠിപ്പിക്കുകവഴി സകല പുരുഷാത്ഥത്തേയും സാധിപ്പിക്കുന്നു. അതിനാൽ ''സവ്വശാസ്ത്രമയീ ഗീത'' എന്നാണ് മഹാഭാരതത്തിൽ പരാമശിച്ചിരിക്കുന്നതു്.

ഗീത സന്യാസത്തെയാണുപദേശിക്കുന്നതെന്നും ഭക്തിയാണുപദേശിക്കുന്നതെന്നും യോഗത്തെയാണുപദേശിക്കുന്നതെന്നും കർമ്മത്തെയാണുപദേശിക്കുന്നതെന്നും ഹിംസയാണുപദേശിക്കുന്നതെന്നും അഹിംസയാണുപദേശിക്കുന്നതെന്നും പലേ അഭിപ്രായക്കാരുണ്ടു്. ഇതിലെല്ലാം സത്യമുണ്ടെന്നാണ് എന്റെ വിശ്വാസം. വേദം സവ്വശാസ്ത്രങ്ങളേയും പഠിപ്പിക്കുന്നതുപോലെതന്നെയായിരിക്കണമല്ലോ വേദസാരസംഗ്രഹമായ ഗീതയും.

ഗീത വെറും സന്യാസമല്ല പഠിപ്പിക്കുന്നതെന്നു വിവേകിയായ ഏതു മനുഷ്യനും അറിയാൻ കഴിയും. വെറും സന്യാസമായിരുന്നു ഉദ്ദേശ്യമെങ്കിൽ

''ഗുരൂനഹത്വാ ഹി മഹാനുഭാവാൻ
ശ്രേയോ ഭോക്തും ഭൈക്ഷമപീഹ ലോകേ''

''മഹാന്മാരായ ഗുരുക്കന്മാരെ കൊല്ലാതെ ഈ ലോകത്തു് ഭിക്ഷയെടുത്തു ജീവിക്കുന്നതാണ് ശ്രേഷ്ഠം'' എന്നു പറഞ്ഞ അജ്ജുനനോടു് ''അതു ശരിയാണ് വേഗം യുദ്ധക്കളത്തിൽ നിന്നുപോയി ഭിക്ഷയെടുത്തു ജീവിച്ചുകൊള്ളു'' എന്നു പറഞ്ഞാൽ മതിയായിരുന്നു. നേരെമറിച്ചു്,

''ക്ലൈബ്യം മാസ്മ ഗമഃ പാത്ഥ നൈതത്ത്വയ്യുപപദ്യതേ
ക്ഷുദ്രം ഹൃദയദൗർബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ''

എന്ന ഉപദേശത്തിലാണ് ഗീത ആരംഭിക്കുന്നതു്.

ഇതിൽനിന്നു യുദ്ധം ചെയ്യാതെ ഭിക്ഷയെടുക്കാൻ പോകുന്നതു് ആണും പെണ്ണുംകെട്ട സ്വഭാവമാണെന്നാണ് ഗീതയുടെ പക്ഷമെന്നു സ്പഷ്ടം. എന്നാൽ സന്യാസത്തെപ്പററിയും സന്യാസിയുടെ നിലയെപ്പററിയും പറഞ്ഞില്ലെങ്കിൽ ഗീത വേദാത്ഥസാരസംഗ്രഹഭൂതമാകയില്ല. അതുകൊണ്ടു്,

''യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ''

എന്നു തുടങ്ങിയ പദ്യങ്ങളിൽ സന്യാസവും പ്രതിപാദിക്കപ്പെട്ടിട്ടുണ്ടു്. എങ്കിലും സാമാന്യജനങ്ങൾക്കുള്ള സന്ദേശം അതല്ല.

''മനുഷ്യാണാം സഹസ്രേഷു കശ്ചിത് യതതി സിദ്ധയേ
യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്വതഃ''

എന്നു ഭഗവാനറിയാം. സാമാന്യജനങ്ങൾക്കുള്ള സന്ദേശം അതുവരെ

ലോകത്തിനറിയപ്പെട്ടിരുന്നില്ല. അഥവാ അറിയപ്പെട്ടിരുന്നുവെങ്കിൽത്തന്നെ മറക്കപ്പെട്ടിരുന്നു.

''സ കാലേനേഹ മഹതാ യോഗോ നഷ്ടഃ'' എന്തെന്നാൽ സാമാന്യജനങ്ങരം വിരക്തന്മാരല്ല. ഇന്ദ്രിയങ്ങരം ബഹിർമുഖങ്ങളായിട്ടാണ് സൃഷ്ടിക്കപ്പെട്ടിട്ടുള്ളതു്. മനുഷ്യൻ പ്രകൃത്യാ കർമ്മപ്രിയനാണ്. അവനു് ഒരു നിമിഷംപോലും കർമ്മം ചെയ്യാതിരിക്കാൻ സാദ്ധ്യമല്ല. സാദ്ധ്യമായാൽത്തന്നെ അതു് അഭികാമ്യവുമല്ല.

''ഉർത്സീദേയുരിമേ ലോകാഃ ന കുര്യാം കർമ്മ ചേദഹം''

''ശരീരയാത്രാപി ച തേ ന പ്രസിദ്ധ്യേദകർമ്മണഃ''

അതേസമയത്തു് മനുഷ്യനു് മോക്ഷം—നിത്യാനന്ദം—ദുഃഖം സമ്പൂർണ്ണമായി വിട്ടൊഴിഞ്ഞനില—ആവശ്യവുമാണ്. ആഗ്രഹമുള്ള ഏതുമനുഷ്യനും അതു ലഭിക്കണം. അതു് ഒരു ദുർലഭസാധനമായിരിക്കുകയും അരുതു്. മുമ്പു് കർമ്മകാണ്ഡമുണ്ടായിരുന്നു. അതു പണക്കാർക്കുള്ളതാണ്. പുരോഹിതന്മാരെ പ്രീതിപ്പെടുത്താൻകഴിവുള്ളവർക്കുള്ളതാണ്. ക്രിയാവിശേഷബഹുലമാണ്. ജ്ഞാനകാണ്ഡം വിരക്തന്മാർക്കുള്ളതാണ്. രജസ്സടങ്ങിയവർക്കുള്ളതാണ്. ഭക്തിമാർഗ്ഗമുണ്ടു്, അതു് സൂചി അയസ്കാന്തത്തിന്റെ നേർക്കും വള്ളികരം വൃക്ഷത്തിലേയ്ക്കും നദികരം താഴ്ന്ന നിലങ്ങളിലേയ്ക്കും പ്രവഹിക്കുന്നതുപോലെ മനസ്സു് പ്രകൃത്യാ ഈശ്വരനിലേയ്ക്കു് പ്രവഹിക്കത്തക്ക നില എത്തിയവർക്കുള്ളതാണ്. ഇവയെല്ലാം തന്നെ ശാസ്ത്രജ്ഞാനം, ഗുരുകുലവാസം മുതലായവയെ ആശ്രയിച്ചും ഇരിക്കുന്നു. ഇതൊന്നും എല്ലാവർക്കും പററുകയില്ല. പാപയോനികരംക്കും സ്ത്രീകരംക്കും തൊഴിലാളികരംക്കും കച്ചവടക്കാർക്കും ലൗകികത്തിലിരുന്നുകൊണ്ടു്, സ്വകർമ്മങ്ങളിൽ വ്യാപരിച്ചുകൊണ്ടു്, മുക്തരാകാനുള്ള വഴി വേണ്ടിയിരുന്നു. അതാണു് സ്വാത്മാവിഷ്കരണംകൊണ്ടു്ഇടയന്മാർക്കും വിദ്യാവിഹീനകളായ ഗോപികരംക്കും തന്നെ ഭർത്തൃഭാവേന ശരണംപ്രാപിച്ചവർക്കും സുഹൃദ്ഭാവേന വാത്സല്യം പ്രദർശിപ്പിച്ചവർക്കും എന്നുവേണ്ട തന്നോടു് ഏതുവിധത്തിൽ ഇടപെട്ടവർക്കും മോക്ഷം നൽകിയ കരുണാവാരിരാശിയായ ഭഗവാൻ കൃഷ്ണൻ അർജ്ജുനനെ നിമിത്തമാക്കി ലോകത്തിന്റെ മുമ്പിൽ വച്ചതു്. സംസാരം ഒരു വലിയ പടക്കളമാണ്. ഇതിൽ സധൈര്യം പോരാടുന്ന ആർക്കും ഈ ശരീരത്തിൽ വച്ചുതന്നെ മുക്തി അനുഭവപ്പെടുത്താമെന്നു പഠിപ്പിക്കുന്ന സന്ദേശമാണു് അദ്ദേഹം നൽകിയതു്. ആ സന്ദേശമെന്താണു്?

''സ്വ കർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ''

ആരും തന്റെ തൊഴിലുപേക്ഷിക്കേണ്ടതില്ല. തന്റെ വാസനയ്ക്കനുസരിച്ച തൊഴിൽ നിസ്വാർത്ഥമായി ഈശ്വരാരാധനമായി ചെ

യ്താൽ മതി. എന്തൊരു വിശിഷ്ടസന്ദേശം! മുക്തിക്കു കാട്ടിൽ പോകേണ്ട. ഉദ്യോഗം രാജിവയ്ക്കേണ്ട. ഭാര്യയേയും കുട്ടികളേയും ഉപേക്ഷിക്കേണ്ടതില്ല. എല്ലാം ഈശ്വരൻേറതെന്നു് അഥവാ ഈശ്വരൻ തന്നെയെന്നറിഞ്ഞു് ഭാര്യയിലും പുത്രനിലും ശത്രുവിലും മിത്രത്തിലും ഈശ്വരനെക്കണ്ടു് താൻ ഏററിരിക്കുന്ന തൊഴിൽ ഈശ്വരോപാസനയായി ചെയ്താൽമതി. എന്നാൽ ഏതു തൊഴിൽ ചെയ്താലും മതിയല്ലോ. പിന്നെ യുദ്ധമെന്തിനു്? ധർമ്മസംസ്ഥാപനത്തിനു് അതും വേണ്ടപ്പോഠം വേണം. ധർമ്മസംസ്ഥാപനത്തിനാണു് ഭഗവാൻെറ അവതാരം. അഥവാ ഭഗവാൻ ധർമ്മസ്വരൂപനാണു്. ധർമ്മസ്ഥാപനത്തിനായവതരിക്കുന്ന ധർമ്മസ്വരൂപനായ ഭഗവാൻെറ സേവ, ധർമ്മസംസ്ഥാപനത്തിനുവേണ്ടി മററു യാതൊന്നും ഇച്ഛിക്കാതെ, ഫലം ആ ധർമ്മസ്വരൂപങ്കൽ സമപ്പിച്ചു് സ്വധർമ്മം നിവ്വഹിക്കുകതന്നെയാകുന്നു. ഇതാണു് ഗീതയുടെ സന്ദേശം.

ഈ സന്ദേശം ലോകം സ്വീകരിച്ചാൽ ധനവാന്മാർ ധനം സമ്പാദിക്കുന്നതു് യജ്ഞത്തിനായിത്തീരും. ദീനന്മാർ, ദരിദ്രന്മാർ, തൊഴിലാളികഠം എന്നീ രൂപത്തിലായിരിക്കുന്ന നാരായണൻെറ പൂജയ്ക്കായിത്തീരും. അന്നു സാമ്പത്തിക സമത്വം വന്നുചേരും. ഈ സന്ദേശം എല്ലാ മതക്കാരേയും കൂട്ടിയിണക്കും. എന്തെന്നാൽ എല്ലാ മതത്തിലുംകൂടി ഉപാസിക്കുന്നതു് ഒരേ ഈശ്വരനെയാണെന്നു് ലോകം അറിയും. അന്നു് മതമത്സരം നീങ്ങും. ചാതുർവർണ്ണ്യം വാസനാനുസരണമുള്ള തൊഴിൽവിഭജനത്തിൽനിന്നാണുണ്ടായതെന്നും നിസ്വാത്ഥമായി ഈശ്വരോപാസന ചെയ്യുന്ന ഏതു തൊഴിൽക്കാരനും ഭഗവാൻെറ ഭക്തനാണെന്നും ഭക്തന്മാക്കു് തമ്മിൽ അസമത്വമില്ലെന്നും ബോധം വരുത്തുന്നതുകൊണ്ടു് ഗീതാസന്ദേശം ജാതിവഴക്കിനെ അവസാനിപ്പിക്കും. ചുരുക്കത്തിൽ യുദ്ധക്കളത്തിലെ ഈ സംഭാഷണം ദുഷ്ടന്മാരും ദരിദ്രരും ഇല്ലാത്ത സമത്വസുന്ദരമായ ഒരു ലോകത്തെ പ്രദാനം ചെയ്യും. സകലക്കും ആത്മീകോന്നതി നൽകുകയും ചെയ്യും.



# 13. ഹിന്ദുമതത്തിൻെറ പ്രായോഗിക വശങ്ങൾ*

മതത്തിൻെറ ആവശ്യകതയെ സംബന്ധിച്ചുള്ള ചില ചുരുങ്ങിയ വിവരങ്ങൾ മുമ്പു പ്രസ്താവിച്ചു. ആദ്ധ്യാത്മികം ആധിദൈവികം ആധിഭൗതികം എന്നീ ദുഃഖത്രയങ്ങളുടെ മോചനത്തിനുവേണ്ടിയാണു് മതമെന്നു പറഞ്ഞു. ഈ മൂന്നുവിധ ദുഃഖങ്ങൾക്കും വിധേയരായി കേവലം നിരാശരായി ജീവിക്കുന്ന എല്ലാവരും ദുഃഖങ്ങൾ മാററി നിത്യാനന്ദമനുഭവിക്കാൻ ഇഷ്ടപ്പെടുന്നു. എന്നാൽ എന്നന്നേയ്ക്കുമാനന്ദമനുഭവിക്കുന്നതിനു് കോടീശ്വരന്മാർക്കുകൂടി സാധിക്കുന്നില്ല. മററു ദുഃഖങ്ങളെല്ലാം ഭൗതികോപാധികളെക്കൊണ്ടകററാൻ സാധിച്ചാലും വാർദ്ധക്യം മരണം എന്നിവ എങ്ങനെ ഒഴിവാക്കും?

മരണമെന്നതിൽനിന്നുള്ള നിർവൃതിയുംകൂടി നമുക്കാവശ്യമാണു്. കല്പങ്ങളെക്കൊണ്ടും അതു സാദ്ധ്യമല്ല. ദീർഘകാലം ജീവിക്കത്തക്ക വിശിഷ്ടകല്പങ്ങൾ കണ്ടുപിടിച്ച പൗരസ്ത്യഭിഷഗ്വരന്മാർക്കു പോലും മരണത്തിൽനിന്നു മോചിപ്പിക്കുന്നതിനുള്ള വഴി കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ല. ഗോളങ്ങൾ കൂടിയും നശിക്കുന്നവയാകയാൽ അവയിൽ പററിക്കൂടിയിരിക്കുന്ന ജീവികളും നശിക്കുമെന്നുള്ളതിനു വല്ല സന്ദേഹവുമുണ്ടോ? അതിനാൽ മരണത്തിൽനിന്നു മുക്തി തരാൻ ബാഹ്യശക്തികൾ ശക്തങ്ങളല്ല. അങ്ങനെ ആത്യന്തിക ദുഃഖനിവൃത്തിക്കു ബാഹ്യശക്തികൾ ഒരിക്കലും പര്യാപ്തങ്ങളല്ല. അതുകൊണ്ടാണു് ''കശ്ചിദ്ധീരഃ പ്രത്യഗാത്മാനമൈക്ഷൻ ആവൃത്തചക്ഷുരമൃതത്വമിച്ഛൻ'' എന്നു വേദത്തിൽ പറഞ്ഞിരിക്കുന്നതു്. പണം കൊണ്ടു് അമൃതത്വം സാദ്ധ്യമല്ല. ബാഹ്യസാമഗ്രികൾകൊണ്ടും അമൃതത്വം കരഗതമാകുന്നില്ല എന്നറിഞ്ഞു് ദീർഘദർശികളായ തത്ത്വചിന്തകന്മാർ എല്ലായ്പോഴും അമൃതത്വത്തെ പ്രാപിക്കാനുള്ള വഴികളെക്കുറിച്ചു ചിന്തിച്ചതിൻെറ ഫലമാകുന്നു മതം-ഭാരതീയധർമ്മം. മററു രാജ്യങ്ങളിലെ മതത്തിൻെറ ഉല്പത്തിയെപ്പററി ഒന്നും ഞാൻ പറയുന്നില്ല. നമ്മുടെ രാജ്യത്തിൽതന്നെ പൊട്ടിമുളച്ചു തഴച്ചുവളർന്നുപടർന്നു പിടിച്ചിരിക്കുന്ന ആര്യധർമ്മത്തെപ്പററിയാണു് ഞാൻ ചിലതു പ്രസ്താ

---

* 1935-ൽ വൈക്കം വി. വി. എം. ജിംഖാനയിൽ ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

വികന്നതു്. നമ്മുടെ മതം ''ആര്യധമ്മ''മാണ്. ''കത്തവ്യമാചരൻ പ്രാജ്ഞോ ഹ്യകത്തവ്യമനാചരൻ തിഷ്ഠതി പ്രകൃതാചാരേ സഖാ ആര്യ ഇതിസ്മൃതഃ''.

അതായതു് ചെയ്യേണ്ടതിനെ ചെയ്തും ചെയ്യേണ്ടാത്തതിനെ തള്ളിയും ഇരിക്കുന്നവരെയാണ് ആര്യന്മാരെന്നു പറയുന്നതു്. മഹഷീശ്വരന്മാരുടെ സന്താനങ്ങളാണവർ. അവരുടെ പരമ്പരയെ ആര്യപരമ്പരയെന്നും അവരുടെ ധമ്മത്തെ ആര്യധമ്മമെന്നും പറയുന്നു. ഇക്കാലത്തു് അതിനെ ഇന്ത്യൻ റിലിജിയൻ—ഹിന്ദുമതം എന്നു വിളിക്കുന്നു. ഇന്ത്യയ്ക്കു പുറത്തുനിന്നും വന്നിട്ടുള്ള മതങ്ങളെവിട്ടു് ഇവിടെ തന്നെ വളൎന്ന വിലസുന്ന ഒരു മതം എന്ന അത്ഥത്തിൽ മാത്രമാണ് ആര്യധമ്മത്തെപ്പററി ഞാൻ പറയാൻ വിചാരിക്കുന്നതു്. സൂര്യൻ കിഴക്കുദിച്ചു് പടിഞ്ഞാറസ്തമിക്കുന്നതും നദികളൊഴുകുന്നതും അഗ്നി ജ്വലിക്കുന്നതും മററും വല്ല ദേവതകളുടേയും ശക്തിവിശേഷംകൊണ്ടായിരിക്കുമെന്നും മററുമുള്ള ചില മിത്ഥ്യാബോധങ്ങളുടെ ഫലമായിട്ടാണ് ആര്യധമ്മം ഉത്ഭവിച്ചിരിക്കുന്നതെന്നു പറയുന്നതു ശരിയല്ല. ദുഃഖത്രയങ്ങളുടെ ആത്യന്തികനിവൃത്തിക്കു് ദേവതകളുണ്ടെന്നു വിശ്വസിക്കുന്നതും ഭോഷത്തമാണ്. മതങ്ങദ നമുക്കുവേണ്ടി ഉണ്ടായിരിക്കുന്നു. ശ്രീശങ്കരൻ, ശ്രീരാമകൃഷ്ണദേവൻ, ചൈതന്യദേവൻ മുതലായ മഹാത്മാക്കദ യാതൊന്നിനേയും കണ്ണുമൂടി വിശ്വസിക്കാതെ സ്വതന്ത്രരായി ചിന്തിച്ചു. അതിൻെറ ഫലമായിട്ടാണ് ഇവിടെ മതമുണ്ടായതു്. യാതൊന്നിൻെറ അഭ്യാസത്താൽ ആത്യന്തിക ദുഃഖനിവൃത്തിയുണ്ടാകുമോ അതാണ് മതം. അതു് നിരാശനല്ലാത്ത ഏവനും പ്രയോജനപ്പെടുന്നു. എല്ലാവരുടേയും പരമലക്ഷ്യം പരിപാവനമായ ആനന്ദപ്രാപ്തിയാകുന്നു. അതിനു് ആര്യധമ്മത്തെ ശരണീകരിക്കാതെയും നിവൃത്തിയില്ല. ആര്യധമ്മം ഏതുകാലത്തുണ്ടായി എന്നോ എങ്ങനെയെല്ലാംപ്രവൃത്തിച്ചുതുടങ്ങിയെന്നോനിണ്ണയിക്കാൻ നിവ്വാഹമില്ല. എന്തെന്നാൽ അതിൻെറ മൂലപ്രമാണങ്ങദ വേദങ്ങളാണ്. ആ വേദങ്ങളുടെ കാലനിണ്ണയം അസാദ്ധ്യമാണ്. ഇരുപത്തെട്ടാമത്തെ വ്യാസൻെറ കയ്യിൽക്കൂടി കടന്നാണ് ഇന്നത്തെ വേദം രൂപമെടുത്തിട്ടുള്ളതെന്നു പുരാണത്തിൽ പറയപ്പെട്ടിരിക്കുന്നു. ഇതിനു മുമ്പു് ഇരുപത്തേഴ് വ്യാസന്മാരുടെ ജീവിതകാലം കഴിഞ്ഞുപോയിട്ടുണ്ടെന്നാണല്ലോ ധരിക്കേണ്ടതു്. വേദങ്ങദ ആദ്യന്തവിഹീനങ്ങളും നിത്യങ്ങളും ആണെന്നു മീമാംസയിൽ പ്രസ്താവിക്കുന്നു. മറെറാരു പക്ഷമനുസരിച്ചു് വേദങ്ങദ ബ്രഹ്മാവുപദേശിച്ചുവെന്നും അദ്ദേഹം അനാദി സൃഷ്ടികത്താവും ചേതനവസ്തുവും ആണെന്നും പറയപ്പെടുന്നു. അങ്ങനെ ആ പക്ഷത്തിലും ആര്യധമ്മം അനാദിയാണ്.

ഇക്കാര്യത്തിൽ പലതരത്തിലുള്ള അഭിപ്രായ വ്യത്യാസങ്ങളുമുണ്ട്. എങ്കിലും വേദങ്ങരം അനാദികാലം മുതൽ വർത്തിക്കുന്നുണ്ടെന്നുള്ളതു് സത്യമാകയാൽ വൈദികമതത്തെ അനാദിയെന്നു ധരിക്കുന്നതിനു് വിഷമമില്ല.

ഇനി മതത്തിൻെറ പ്രായോഗികവശങ്ങളെക്കുറിച്ചാണു് ചിന്തിച്ചുനോക്കേണ്ടതു്. ഇന്നത്തെ ചരിത്രകാരന്മാർ പറയുന്നതുപോലെ വിശേഷപ്പെട്ട സാധനങ്ങളെ വന്ദിക്കുകയും ബഹുമാനിക്കുകയും ചെയ്ത കാലം മുതൽക്കുതന്നെ മതധർമ്മവും ആവിർഭവിച്ചിട്ടുണ്ട്. ജൂതമത സ്ഥാപകനായ മോസസ്സ് ആ മതം ഈശ്വരനാൽ ഉപദേശിക്കപ്പെട്ടതാണെന്നു് ഉൽഘോഷിക്കുന്നു. മോസസ്സിൻെറ ജീവിതകാലചരിത്രം പരിശോധിക്കുന്നതായാൽ അദ്ദേഹത്തിൻെറ ശൈശവദശ ഈജിപ്തിലായിരുന്നുവെന്നു കാണാൻ കഴിയും. ആ കാലങ്ങളിൽ ഇന്ത്യയും ഈജിപ്തുമായി കച്ചവടബന്ധത്തിലേർപ്പെട്ടിരുന്നതുകൊണ്ടു് ഭാരതീയധർമ്മം ഈജിപ്തിൽ പ്രചരിക്കുന്നതിനു് സർവ്വപ്രകാരേണയും സാദ്ധ്യതയുണ്ടായിരുന്നു. ആ നിലയ്ക്കു് ഭാരതീയധർമ്മത്തിൻെറ മാററൊലി മോസസ്സിൽ പതിക്കുകയും തദ്വാരാ ക്രിസ്തുമതമുത്ഭവിക്കുകയും ചെയ്തുവെന്നനുമാനിക്കുന്നതിൽ തെററില്ല. എന്നാൽ ഇന്ത്യയിൽ നിന്നുപോയി ഈജിപ്തിൽ പ്രചരിച്ച ഭാരതീയധർമ്മത്തിനു പരിപൂർണ്ണ പരിശുദ്ധിയുണ്ടായിരുന്നെന്നു് വിശ്വസിക്കാൻ നിവൃത്തിയില്ല. യേശുക്രിസ്തു ജനിക്കുന്നതിനുമുമ്പു്, അതായതു് 1935 വർഷങ്ങരംക്കുമുമ്പു് അദ്ദേഹം ജനിച്ച നാട്ടിൽ ബുദ്ധമതം പ്രചരിച്ചിരുന്നു. ബുദ്ധമതം ഹിന്ദുമതത്തിൻെറ ഒരു ശാഖയാണെന്നു് മുമ്പു് പറഞ്ഞിട്ടുണ്ടല്ലോ. അതല്ല വേറെയാണെന്നു വല്ലവരും പറയുന്നെങ്കിൽ; ഒരു തറവാട്ടിൽനിന്നു് ആ തറവാട്ടിലെ രീതികളോടു് യോജിക്കാൻ മനസ്സില്ലെന്നു പറഞ്ഞു് അവിടെനിന്നും ഓടിപ്പോയ ഒരംഗം ആ തറവാട്ടിലെ അംഗമല്ല എന്നു ശഠിക്കുന്നെങ്കിൽ അതിനു നിവൃത്തിയില്ലെന്നേ സമാധാനിക്കാനുള്ളു.

പൂർവ്വസങ്കല്പങ്ങളെ വിട്ടു് ശ്രീബുദ്ധൻ ചിലതെല്ലാം കണ്ടുപിടിച്ചു. ഇല്ലെന്നു പറയുന്നില്ല. ഒരേ തത്വംതന്നെ കാണുന്നവൻെറ കാഴ്ചപ്പാടനുസരിച്ചു് വ്യത്യാസപ്പെട്ടിരിക്കുന്നതു് അത്ഭുതമല്ലല്ലോ. അതുപോലെയുള്ള വ്യത്യാസമേ ബുദ്ധമതത്തിനും ഹിന്ദുമതത്തിനുമുള്ളു. പാലസ്റ്റയിനിൽ ജനിച്ച ക്രിസ്തുദേവൻ ഉപദേശിച്ച തത്വങ്ങളും ഹിന്ദുമത തത്വങ്ങരംക്കു് വിധേയമായവയായിരുന്നു. ക്രിസ്തുവിൻെറ ശൈശവദശയിൽ അദ്ദേഹം ടിബററിലും മററും താമസിച്ചിരുന്നു. ''ഹിമതുംഗ''മെന്ന സ്ഥലത്തുവെച്ചു് ശാലിവാഹൻ എന്നൊരു രാജാവു് ക്രിസ്തുവിനെ കണ്ടു സംസാരിച്ചതായി ഭവിഷ്യത്പുരാണ

ത്തിൽ കാണുന്നു. ഐതിഹ്യങ്ങളൊന്നും വെറുതെയുണ്ടാകുന്നതല്ല. അതു് ക്രിസ്തുതന്നെയാണെന്നു് എങ്ങനെ അറിയാമെന്നു ചോദിക്കുന്നുവെങ്കിൽ ''താൻ കുമാരീഗർഭസംഭൂതനാണെന്നു് അദ്ദേഹം പറഞ്ഞിട്ടുണ്ടെന്നാണു്'' സമാധാനവും. ക്രിസ്തുമതം സ്ഥാപിച്ചതും അത്തരം ഒരു കുമാരീഗർഭസംഭൂതൻ തന്നെയാണല്ലൊ. ഏതായാലും അങ്ങനെ ഒരാരം ഉണ്ടായിരുന്നുവെന്നുതന്നെ വിശ്വസിക്കണം. ബുദ്ധമതതത്വങ്ങളെ അടിസ്ഥാനമാക്കി സ്വമതതത്വങ്ങളും ഉരംക്കൊണ്ടു് ക്രിസ്തു ടിബററിൽനിന്നു മടങ്ങിവന്നതായി വിചാരിക്കാം. അപ്പോരം ക്രിസ്തുമതത്തിനു് ഭാരതീയ മതതത്വങ്ങരം തന്നെ അടിസ്ഥാനമെന്നു് കാണാൻ പ്രയാസമില്ല. ഭാരതീയരും അറബികളുമായി പൂർവ്വകാലം മുതൽ തന്നെ വാണിജ്യബന്ധത്തിലേപ്പെട്ടിരുന്നതായി ചരിത്രലക്ഷ്യമുള്ള സ്ഥിതിക്കു് മുഹമ്മദുമതത്തിൻെറ അടിസ്ഥാനത്തെക്കുറിച്ചും സംശയിക്കേണ്ടതില്ല. ചുരുക്കിപ്പറഞ്ഞാൽ ലോകത്തിൽ ഉൽക്കൃഷ്ടങ്ങളെന്നു കരുതപ്പെടുന്ന ഉപദേശങ്ങളെല്ലാം തന്നെ ഹിന്ദുമതത്തിൻെറ—ആര്യധർമ്മത്തിൻെറ മാറെറാലികളാണെന്നു് ധരിക്കുന്നതിൽ തെററില്ല. അതുകൊണ്ടു് ഹിന്ദുമതത്തിൻെറ—ആര്യധർമ്മത്തിൻെറ—പ്രായോഗിക വശങ്ങളെക്കുറിച്ചു് പ്രസ്താവിച്ചാൽ, അതിൽ മററു മതങ്ങളുടെ പ്രായോഗികഫലങ്ങളും അടിങ്ങിയിരിക്കുമെന്നു പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ.

മതമെന്നതു് കേവലം ചില വാക്കുകളുടെ കൂട്ടമോ ആചാരസംഘാതമോ അല്ല. ''Religion is not temples or churches or dogmas''. മതം ക്ഷേത്രങ്ങളോ പള്ളികളോ വിശ്വാസത്തിൻെറ നിയമത്തിനടിസ്ഥാനമായ ചടങ്ങുകളോ അല്ല എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. അതു് അനുഭൂതിയാണു്. ശ്രീരാമൻ ലങ്കയിൽപോയി രാവണനെ കൊന്നെന്നു് കരുതുന്നതും മതമല്ല. യേശുക്രിസ്തു ജനിച്ചുവെന്നോ അധർമ്മികളാൽ കൊല്ലപ്പെട്ടുവെന്നോ ഉയത്തെഴുന്നേററുവെന്നോ കരുതുന്നതു് മതമല്ല. മനുഷ്യനിൽ അന്തർലീനമായിരിക്കുന്ന ആ അനന്തശക്തിയെ പ്രകാശിപ്പിക്കുന്നതിനു് സഹായകമായതേതോ അതാണു് മതമെന്നു പറയുന്നതു്. ഒരു മതാനുഷ്ഠാനി, ദുഃഖനിവൃത്തിയുണ്ടാകുന്നതുവരെ മുന്നോട്ടുപോകുന്നു. Religion is realisation എന്നു സ്വാമിജി പറയുന്നതും അതുകൊണ്ടു തന്നെയാണു്.

**ഹിന്ദുമതമാഹാത്മ്യം.** അനുഷ്ഠാനങ്ങളുടെ ഫലമാണു് അനുഭൂതി. ചിലർ സ്വാർത്ഥത്തിനുവേണ്ടി ലോകസേവയുടെ പേരും പറഞ്ഞു് പലതും നേടുന്നു. അതു പാടില്ല. അവിടെ സ്വാർത്ഥത്തെ

ജയിക്കുകതന്നെ വേണം. ഈ ശരീരത്തിലിരിക്കുമ്പോഠം ആത്യന്തികദുഃഖ നിവൃത്തി ഉണ്ടാക്കണം, അതു് മരണാനന്തരം കിട്ടേണ്ടതല്ല.

പാശ്ചാത്യദേശങ്ങളിൽ പലതുമായും പാശ്ചാത്യദേശീയരിൽ പലരുമായും എനിക്കു് പരിചയപ്പെടാൻ സാധിച്ചിട്ടുണ്ടു്. പ്രാക്തനമഹഷീശ്വരന്മാരുടെ സന്താനപരമ്പരകളായ ഭാരതത്തിലെ ഗുരുക്കന്മാരുടെ മൃദുലമനോഹരങ്ങളായ കാൽത്തളിരുകഠം മന്ദംമന്ദം പൊക്കിവെയ്ക്കുമ്പോഠം പൊങ്ങുന്ന പാദപാംസുക്കളെ ആശ്രയിക്കുന്നതിനായി പല വെള്ളക്കാരും ഭാരതത്തിലേക്കു് വന്നുകൊണ്ടിരിക്കുന്നതായി എനിക്കറിയാം. ആത്യന്തികദുഃഖനിവൃതിക്കു് അത്യന്താപേക്ഷിതമായ ഹിന്ദുമതത്തിൽനിന്നും—സന്തോഷസമാശ്വാസപൂണ്ണചന്ദ്രികയാൽ മനുഷ്യലോകത്തെ ലോകാവസാനംവരെ പ്രകാശിപ്പിക്കത്തക്ക ആഷപ്രഭാവം തിരതല്ലുന്ന ആര്യധമ്മത്തിൽനിന്നു് വഴിതെററിപോകുന്നവരെപ്പററി ഈ അവസരത്തിൽ എന്തു പറയട്ടെ! മനുഷ്യസമുദായത്തെ ഇങ്ങനെ വഴിതെററിക്കാൻ ശ്രമിക്കുന്നവർ ഈശ്വരദ്രോഹികഠം തന്നെയെന്നു് ഉച്ചൈസ്തരം വിളിച്ചുപറയുന്നു. ഭാരതവഷം ആര്യഋഷിപരമ്പരയുടെ ഭാവിയെ ആശ്രയിച്ചു സ്ഥിതിചെയ്യുന്നുണ്ടെന്നു മാത്രം ഞാൻ പറഞ്ഞുകൊള്ളട്ടെ. ഹിന്ദുമതത്തെ ഒഴിച്ചു് മററു മതങ്ങളെയൊന്നും ഈ ആത്യന്തികദുഃഖനിവൃതിക്കുള്ള വഴികളായി കണ്ടുകൂടേ എന്നു ചിലർ സംശയിച്ചേക്കാം. ശരിയാണു്. പക്ഷെ ആ വഴികളാൽ മൂടപ്പെട്ടിരിക്കുന്നുവെന്നുമാത്രം. ഇതരമതാനുയായികഠം അവയെ കാണുന്നില്ല. എന്നാൽ ഭാരതീയ ധമ്മദശനത്തിൽക്കൂടി നോക്കുന്നവർമാത്രം ഇതരമതങ്ങളുടെ വൈശിഷ്ട്യത്തെ അറിഞ്ഞു് അഭിനന്ദിക്കുന്നു. ഇപ്രകാരമുള്ള ആ ധമ്മത്തിൻെറ അനുഷ്ഠാനപദ്ധതി ഒന്നാമതായി വാക്കുകൊണ്ടും രണ്ടാമതായി പ്രവൃത്തികൊണ്ടും അന്യക്കു് സങ്കടംവരുത്താതിരിക്കുകയെന്ന തത്വത്തിന്മേൽ ഉറപ്പിക്കപ്പെട്ടിരിക്കുന്നു. രണ്ടാമത്തു് കാമക്രോധാദിജയം. യാതൊരുവൻ ഈ ശരീരത്തിലിരിക്കുമ്പോഠംതന്നെ കാമക്രോധാദികളാൽ ചലിപ്പിക്കപ്പെടാതെ നിശ്ചലഹൃദയനായിരിക്കുന്നുവോ അവൻ മാത്രമാകുന്നു മതത്തിൻെറ പരമലക്ഷ്യത്തെ പ്രാപിച്ചവൻ. ഇങ്ങനെയുള്ളതാണു് മതത്തിൻെറ പ്രധാന ഭാഗങ്ങഠം. അല്ലാതെ ഹരിശ്ചന്ദ്രൻെറയും മററും കഥകളല്ല. ഹരിശ്ചന്ദ്രചരിതം കുട്ടികഠം സത്യം പറയണമെന്നു പഠിപ്പിക്കുന്നു. രാമായണം കൃത്രിമമാണെന്നു ചിലർ പറഞ്ഞിട്ടില്ലെന്നില്ല ''പിതൃദേവോഭവ'' അച്ഛനെ ഈശ്വരതുല്യം കരുതണമെന്നു രാമായണം ഭ്രാതൃധമ്മം മുതലായവ പഠിപ്പിക്കുന്നു. ഈവക കഥകഠം ജനങ്ങളുടെയിടയിൽ സദാചാരപരമായ അഭിരുചിയുണ്ടാക്കുന്നതിനു് പര്യാപ്തങ്ങളാണു്. കഥകളിൽ വിശ്വസിച്ചില്ലെങ്കിലും ഒരുവനു മോക്ഷം കിട്ടും.

''ജ്ഞാനം വദന്തീഹ വിമോക്ഷകാരണം'' മോക്ഷത്തിൻെറ കാരണം ജ്ഞാനമാണെന്നു പറയപ്പെട്ടിരിക്കുന്നു. ഈ ജ്ഞാനം സമ്പാദിക്കുന്നതിനു് മനുഷ്യൻെറ മദമാത്സര്യാദികൾ മാററുകതന്നെ വേണം. അവയുടേയും ചുവട്ടിൽ അഹന്തയും മമതയുമുണ്ടു്. അഹങ്കാരവും മമതയും നശിപ്പിക്കണം. അതുതന്നെയാണു് മോക്ഷവും. ഇവയെ നശിപ്പിക്കാൻ എന്തു ചെയ്യണം? അതാണടുത്തതു്.

ഈ ദേഹത്തിൽ സ്ഥിതിചെയ്യുന്ന ഞാൻ പലതും ചെയ്യുന്നു. കാണുക, കേൾക്കുക, പ്രവൃത്തിക്കുക എന്നിവയിൽ ഉദ്യുക്തനായിരിക്കുന്നു. എന്നാൽ എല്ലാററിൽനിന്നും വിട്ടതന്നെയാണു് എൻെറ നിലയെന്നുള്ള ബോധമാണു് നമുക്കുണ്ടാകേണ്ടതു്. ജനകാദികൾ രാജ്യഭരണത്തിനു് ആവശ്യമായ ജോലികളിൽ വ്യാപൃതരാതിരുന്നിട്ടും ആ ബോധത്തിനു്—ഞാൻ ഇവയിലൊന്നും ഉൾപ്പെടുന്നില്ലെന്നുള്ള വിശ്വാസത്തിനു് ഭംഗം വരുത്തിയിട്ടില്ല. നമ്മളും അവരെപ്പോലെ ആയിത്തീരാൻ ശ്രമിക്കണം.

ഞാനെന്നും എൻേറതെന്നുമുള്ള ഭാവം നശിക്കുകയാണു് യോഗം ശീലിക്കുന്നവനുണ്ടാകുന്ന ഫലം. യോഗം പലതുണ്ടു്, അതിലൊന്നാണു് ഹഠയോഗം. ഹഠയോഗം ശരിയായി പഠിക്കാതെ പഠിപ്പിക്കാൻ പുറപ്പെടുന്നവരെക്കൊണ്ടു് പല തരത്തിലുള്ള ഉപദ്രവങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഹഠയോഗത്തിൽ പ്രധാനമായതു പ്രാണായാമമാണു്. അതു ശരിയായി പരിശീലിപ്പിക്കാൻ കഴിയാത്ത പലക്കും ഭ്രാന്തു്, വയറുവേദന മുതലായ രോഗങ്ങൾ ഉണ്ടായിട്ടുണ്ടു്. ഹഠയോഗം ഇപ്പോഴത്തെ കാലത്തിനനുസരിച്ചു് ക്രമീകരിക്കുന്നുവെങ്കിൽ പ്രയോജനമുണ്ടാകയില്ലെന്നു പറയുന്നില്ല. എന്നാൽ ഇന്നത്തെ നിലക്കു് അതു് രോഗങ്ങളില്ലാത്തവക്കേ ഗുണകരമായിരിക്കൂ എന്നു് പരിചിതന്മാരഭിപ്രായപ്പെടുന്നുണ്ടു്. ഹഠയോഗം, കുടൽ, തലച്ചോറു് മുതലായവയെ വെള്ളം കയററി ശുദ്ധമാക്കുന്നതിനും മററും പ്രയോജനപ്പെടുന്നതാണു് 248—ാമത്തെ വയസ്സിൽ മരിച്ച ത്രൈലിംഗസ്വാമി ഒരു വലിയ ഹഠയോഗിയായിരുന്നു. ഈ അടുത്തകാലത്താണു് അദ്ദേഹം നിര്യാതനായതു്. ഹഠയോഗികൾക്കു് ചില പ്രത്യേക തരത്തിലുള്ള ആഹാരം നിശ്ചയിച്ചിരിക്കുന്നു. അതിൻെറ ഒരു വകഭേദമാണു് ക്ലണെസിസ്റ്റവും. അതിനു് അഭിജ്ഞരായ ആചാര്യന്മാരുടെ ഉപദേശങ്ങൾ കൂടിയേ തീരൂ.

ആത്യന്തികദുഃഖനിവൃത്തിക്കു പര്യാപ്തങ്ങളായവ രാജയോഗം കർമ്മയോഗം ജ്ഞാനയോഗം ഭക്തിയോഗം മുതലായവയാകുന്നു. രാജയോഗമനുഷ്ഠിക്കുന്നതിനു് ഈശ്വരനെ വിശ്വസിക്കുകയോ വിശ്വസിക്കാതിരിക്കുകയോ ചെയ്യാം. അതിനു് യമം, നിയമം മുതലായ

എട്ടംഗങ്ങളുണ്ട്. വെറുതെ കിട്ടുന്നതിനെ വാങ്ങാതിരിക്കുകയെന്ന അപരിഗ്രഹത്തേയും താനറിഞ്ഞുകൊണ്ട് ആരേയും ഉപദ്രവിക്കാതിരിക്കുകയെന്ന അഹിംസയേയും സത്യത്തേയും അന്യന്റെ ധനം മനസ്സുകൊണ്ടുപോലും ആഗ്രഹിക്കാത്ത ആസ്തേയത്തേയും സ്ത്രീവർഗ്ഗത്തെ മാതാവെന്നു സങ്കല്പിക്കുകയെന്ന ബ്രഹ്മചര്യത്തേയും ചേർത്ത് യമമെന്നു പറയുന്നു. ശരീരത്തേയും മനസ്സിന്റേയും അഴുക്കുകളെ നീക്കുകയെന്ന ശൗചത്തേയും അനുഷ്ഠിക്കേണ്ടിയിരിക്കുന്നു. മനസ്സ് എല്ലായ്പോഴും സദ്വിചാരങ്ങളെക്കൊണ്ടു നിറയ്ക്കുന്നതാണ് മനസ്സിന്റെ മലിനതകളെ നിവാരണം ചെയ്യുന്നതിനുള്ള കുറുക്കുവഴി.

ലോകകാര്യങ്ങളിൽ ശ്രദ്ധിക്കാതെ എല്ലാം ഈശ്വരാർപ്പണമെന്നു വിശ്വസിക്കുന്നതു് ഈശ്വരപ്രണിധാനമെന്നു പറയപ്പെടുന്നു. സ്വാർത്ഥതയില്ലാതിരിക്കുന്നതുതന്നെ സന്തോഷജനകമാണ്. അതുകൊണ്ട് മനസ്സിനെ എപ്പോഴും സന്തോഷിപ്പിച്ചുകൊണ്ടിരിക്കണം. ആദ്ധ്യാത്മിക ഗ്രന്ഥപാഠമാണ് സ്വാദ്ധ്യായം. ആഹാരത്തെ നിയന്ത്രിക്കുന്നതു് തപസ്സ്. ഇവയെല്ലാം ചേർന്നതു് നിയമം. അടുത്തതു് ആസനം. ശരീരത്തെ നട്ടെല്ലു വളയാത്ത സ്ഥിതിയിൽ ആക്കിക്കൊണ്ട് നിശ്ചലമായി ഇരിക്കുന്നതിനെ ആസനമെന്നു പറയുന്നു. ഇതു് 84 വിധമുണ്ട്. രാജയോഗത്തിനു് ഇതിലേതെങ്കിലും ഒന്ന് സ്വീകരിച്ചാൽ മതി. പ്രാണായാമം മൂന്നുവിധം. രേചകം, പൂരകം, കുംഭകം. അതു് ശക്തിക്കനുസരിച്ച് ശീലിച്ചാൽ അപകടമൊന്നും വരാനില്ല. എന്നാൽ അതിനു ഡോക്ടറുടെ പരിശോധനയാവശ്യമാണ്. പിന്നിട്ട് പ്രത്യാഹാരം സമാധി എന്നിവ അനുഷ്ഠിക്കണം. സമാധിയിൽതന്നെ പല പടികളുണ്ട്. ആ പടികളെല്ലാംകടന്ന് നിത്യാനന്ദപദത്തിലെത്തിയവനപകടമൊന്നും വരാനില്ല. അങ്ങനെയുള്ളവൻ വെള്ളത്തിലെ താമരപോലെ സംസാരത്തിലെ ക്ലേശങ്ങളേല്ക്കാതെ ജീവിക്കുന്നു. കണ്ണു തുറന്നിരുന്നാലും ഒന്നും കാണുന്നില്ല. സകല സ്ത്രീകളേയും മാതാവെന്നു കാണാൻ ഗൃഹസ്ഥർക്കു പററുകില്ല. വല്ല ഗുഹകളിലും ഏകാന്തമായി താമസിച്ചെങ്കിലേ ചില അഭ്യാസങ്ങൾ സാദ്ധ്യമാകു. അതിനാൽ ഗൃഹസ്ഥർക്കിതൊന്നും എളുപ്പമുള്ള കാര്യമല്ല.

**ജ്ഞാനയോഗം.** ജ്ഞാനയോഗമാരംഭിക്കുന്നതുതന്നെ യുക്തിചിന്തകൊണ്ടാണ്. ലോകത്തിലുള്ളവയെല്ലാം അനിത്യങ്ങളെന്നു പരീക്ഷിച്ചറിയുക. യാതൊന്നിലും—സ്വർഗ്ഗാദികളിൽപോലും ആഗ്രഹമില്ലാതാകണം—സ്വർഗ്ഗാദികളിലാഗ്രഹമുള്ളവനു് നിത്യാനന്ദത്തിനു വഴിയില്ല. ഇവിടെയാണ് ക്രിസ്തു—മുഹമ്മദു—മതങ്ങളുമായുള്ള വ്യത്യാസം. ഭൗതിക സുഖത്തിലാഗ്രഹമില്ലാതിരിക്കുന്നതാണ് ആര്യധർമ്മ

ത്തിൻെറ ആദ്യത്തെ പാഠം. സ്വർഗ്ഗത്തെ ആഗ്രഹിച്ചു കർമ്മം ചെയ്യുന്ന വൻ വലിയ പലിശയ്ക്കു് പണം കടംകൊടുക്കുന്നവനോടു് തുല്യമാകുന്നു. ക്രിസ്തു സ്വർഗ്ഗമെന്നു പറഞ്ഞതു് മോക്ഷത്തെ ഉദ്ദേശിച്ചാണെന്നു് ബൈബിളിൽ സൂചിപ്പിച്ചിട്ടുണ്ടു്. മുഹമ്മദീയരുടെ ഖുറാനിലും ഈ തത്വമടങ്ങിയിരിക്കുന്നു. ഇവയെല്ലാംതന്നെ നിത്യാനന്ദപദത്തെയാണു് ലാക്കാക്കുന്നതു്. എന്നാൽ ക്രിസ്ത്യാനികളും മററും ആ സൂചനാവാക്യം, മററു പല വാക്യങ്ങളാലും വ്യാമോഹിതരായിട്ടു് അറിയുന്നില്ല. ഏതായാലും ഹിന്ദുശാസ്ത്രപ്രകാരം സ്വർഗ്ഗാദികരം നശ്വരങ്ങളാണെന്നും അനശ്വരമായി വേറൊന്നുണ്ടെന്നും അതാണു് പ്രാപ്യമായിട്ടുള്ളതെന്നും അതിനെ പ്രാപിക്കുന്നതുവരെ വെറുതെയിരിക്കില്ലെന്നും ഉള്ള വൈരാഗ്യമാണു് ഉണ്ടാകേണ്ടതു്.

എന്തുവന്നാലും ചലിക്കാതിരിക്കത്തക്കവണ്ണം മനസ്സിനെ അടക്കേണ്ടതാണു് പിന്നത്തെ പടി. ഇപ്രകാരം ശമം ദമം ഉപരതി തിതിക്ഷ മുമുക്ഷുത്വം ശ്രദ്ധാ സമാധാനം മുതലായവയെക്കൂടെന്നു്, പരമാത്മതത്വത്തിലെത്തി–അതറിഞ്ഞ — പരമാചാര്യരോടുകൂടിയിരിക്കുകയും അദ്ദേഹത്തിൻെറ നിർദ്ദേശാനുസാരം പ്രവർത്തിക്കുകയുമാണു് ജ്ഞാനയോഗാഭ്യാസി ചെയ്യേണ്ടതു്. ജ്ഞാനയോഗത്തിൻെറ അഭ്യാസം പറഞ്ഞാലോ പഠിച്ചാലോ കിട്ടുന്നതല്ല. മേല്പറഞ്ഞ നാലു സാമഗ്രികരം യാതൊരുവൻ സമ്പാദിച്ചിട്ടു് സൽഗുരുവിനെ സമീപിക്കുന്നുവോ അവനു് അഞ്ചുനിമിഷത്തിനുള്ളിൽ മോക്ഷം കിട്ടുമെന്നു് ശാസ്ത്രം പറയുന്നു. ഈ ദേഹത്തിലിരുന്നുകൊണ്ടുതന്നെ ആയതു സാധിക്കുകയും ചെയ്യാം. ഈ ലോകത്തിലുള്ളവരെല്ലാം നിത്യാനന്ദപ്രാപ്തിക്കർഹരാകയാൽ ഒന്നാമതായി മനസ്സിനെ അടക്കേണ്ടിയിരിക്കുന്നു. എന്നാൽ ജ്ഞാനയോഗാധികാരികരം ദുർലഭം.

**ഭക്തിയോഗം.** മൂന്നാമത്തെ വഴി ഭക്തിയോഗമാകുന്നു. ഭക്തിയോഗം ഈശ്വരവിശ്വാസത്തിലധിഷ്ഠിതമാണു്. ഈശ്വരനുണ്ടെന്നു കണ്ണടച്ചുനില്ക്കുകയോ വിവേചനാശക്തികൊണ്ടു് തീർച്ചപ്പെടുത്തുകയോ എന്താണു ചെയ്യേണ്ടതു്? ''ഈ കാണുന്ന പ്രപഞ്ചം അചേതനംതന്നെ''. അതു് ചില വ്യവസ്ഥകളോടുകൂടി കാണപ്പെടുന്നുണ്ടു്. ഈ വ്യവസ്ഥകളുടെ നിയാമകനായ, ചേതനനായ ഒരാളിൽനിന്നുണ്ടായി ചില നിയമങ്ങരംക്കധീനമായി വർത്തിക്കുകയും ചെയ്യുന്നു. തന്നിമിത്തം പ്രപഞ്ചത്തിനൊരു നിയാമകത്താവുണ്ടെന്നും അയാരം ജഡമല്ലെന്നും വിചാരിക്കേണ്ടിയിരിക്കുന്നു. വായു വീശുന്നതു് വേറെ ഏതിൻേറയോ പ്രേരകശക്തികൊണ്ടാണു്. ആ പ്രേരകശക്തി ജഡമാകാൻ തരമില്ല. അതാണു് ഈശ്വരൻ. പാശ്ചാത്യരുടെ ജഡ

വാദത്തെ മുമ്പുതന്നെ അറിഞ്ഞു ഖണ്ഡിച്ച ഭാരതീയരെ യുക്തിവാദം കൊണ്ടു് തോല്പിക്കാമെന്നാണു് ചിലർ വ്യാമോഹിക്കുന്നതു്. ദർശനങ്ങൾ പഠിച്ചവരുടെ മുമ്പിൽ അതു് സാദ്ധ്യമല്ല. അപ്പോൾ ഇവയെല്ലാം പിന്നിൽ ഈശ്വരശക്തിയുണ്ടെന്നുള്ളതു് തീർച്ചയാണു്.

ഈശ്വരൻ സകലതും നടത്തുമ്പോൾ ലോകകാര്യങ്ങളിൽ തനിക്കു് ഉൽക്കണ്ഠയ്ക്കവകാശമില്ലെന്നു വിശ്വസിച്ചു് ഈശ്വരൻ തന്നെ എല്ലാം നടത്തുമെന്നു സമാധാനിച്ചു് ചിലർ എല്ലാ ഭാരവും അങ്ങോട്ടേല്പിക്കുന്നു. ദാരിദ്ര്യത്തിലകപ്പെട്ടിരിക്കുന്ന ഭാരതത്തെ രക്ഷിക്കുന്നതിനും പ്രപഞ്ചനിയാമകനോടഭ്യർത്ഥിക്കുന്നു. ഈ നില എപ്പോഴും വച്ചുകൊണ്ടിരിക്കുന്നതാണു് ഭക്തിയോഗം. തന്റെ ദുഃഖനിവൃത്തിക്കും അദ്ദേഹത്തോടു് പ്രാർത്ഥിക്കുന്നു. സർവ്വചരാചരനിയന്താവും താനും തമ്മിൽ ഒരു ബന്ധം ഉറപ്പിക്കുകയാണിവിടെ വേണ്ടതു്. അദ്ദേഹത്തെ സദാ സ്നേഹിക്കുകയും തന്റെ സ്നേഹിതൻ, മാതാവു്, പിതാവു് എന്നിവരെപ്പോലെ തന്റെ ക്ലേശങ്ങളേയും അദ്ദേഹം തീർക്കുമെന്നു് നിശ്ചയിക്കുകയും ചെയ്യുന്നു. ''Let Thy will be gone'' എന്നു് ക്രിസ്തുദേവൻ പറയുന്നു. ചെയ്യുന്നതെല്ലാം ഈശ്വരാർപ്പണമായി ചെയ്യുക എന്നു് മുഹമ്മദുനബി പറയുന്നു.

''മന്മനാ ഭവ മത്ഭക്തോ മദ്യാജീ മാം നമസ്കുരു'' എന്നു ഗീതയിൽ ഭഗവാൻ നൽകിയ ഉപദേശമനുസരിച്ചാൽ എല്ലാം തനിയെ വന്നു ചേർന്നുകൊള്ളും.

**കർമ്മയോഗം.** അടുത്തതു് കർമ്മയോഗമാണു്. കർമ്മയോഗത്തിനു ഈശ്വരവിശ്വാസം വേണമെന്നില്ല. കേവലം കർമ്മത്തിനുവേണ്ടി കർമ്മം ചെയ്യാം. എന്നാൽ അദ്ദേഹത്തിൽ വിശ്വസിച്ചു് അദ്ദേഹത്തിന്റെ ദാസനായി കർമ്മങ്ങളെല്ലാം അദ്ദേഹത്തിനുവേണ്ടി ചെയ്യുകയെന്ന ഭാവത്തെ ആശ്രയിച്ചും കർമ്മം ചെയ്യാം. സ്വാർത്ഥപരതയ്ക്കിതിൽ സ്ഥാനമില്ല. ഈ കാണുന്നതെല്ലാം നശിക്കും. അതുകൊണ്ടു് ''പരോപകാരാർത്ഥമിദം ശരീരം'' ഈ ശരീരം പരോപകാരത്തിനാണു് എന്നു കരുതണം. ഞാനെന്നുള്ള അഹങ്കാരം എല്ലായ്പോഴും ഉള്ളിൽനിന്നും അടിച്ചു പുറത്താക്കിക്കൊണ്ടിരിക്കണം. കാട്ടിലും ഗുഹകളിലുമൊന്നും പോകാതെ കർമ്മയോഗം ഇവിടംകൊണ്ടുതന്നെ സാധിക്കാം. എന്നാൽ സദാചാരമില്ലാത്തിടത്തു് യാതൊരു യോഗം കൊണ്ടും ഫലമില്ലെന്നുകൂടി ഓർക്കണം. കർമ്മയോഗിയാകണമെങ്കിൽ നിസ്വാർത്ഥതയുണ്ടായിരിക്കേണ്ടതു് ഏററവുമാവശ്യമാണു്, യോഗിയാണെന്നു പറഞ്ഞുകൊണ്ടു് ചിലർ അധർമ്മം ചെയ്യുവരുണ്ടു്. എന്റെതെന്നു ബുദ്ധിയില്ലാതെ എന്തുചെയ്താലും അവൻ

കർമ്മയോഗി തന്നെ. എന്നാൽ എൻെറതെന്നില്ലാത്തവൻ അധർമ്മം ചെയ്യുകയില്ല. കർമ്മയോഗി അഹിംസ, സത്യം, ശൗചം, ദയ തുടങ്ങിയവയെല്ലാം അനുഷ്ഠിച്ചുകൊണ്ടിരിക്കണം. എന്നാൽ കർമ്മയോഗിയുടെ ബ്രഹ്മചര്യത്തിനു കുറച്ചു വ്യത്യാസമുണ്ടു്. വിവാഹം ചെയ്യുന്നതും പണമുണ്ടാക്കുന്നതും. അതുകൊണ്ടു് ധർമ്മം അനുഷ്ഠിക്കുന്നതും അന്യനുവേണ്ടിയാണെന്നു അയാരം വിശ്വസിക്കുന്നു.

''ഉണ്ണിക്കൃഷ്ണൻ മനസ്സിൽ കളിക്കുമ്പോരം
ഉണ്ണികരം മററു വേണമോ മക്കളായ് മത്ത്യനു്'' എന്നിങ്ങനെ പൂന്താനം നമ്പൂതിരി പാടിയിരിക്കുന്നതുപോലെ ഭഗവാൻ ഹൃദയത്തിൽ കുടികൊള്ളുമ്പോരം കാമങ്ങളൊന്നും അവനെ സമീപിക്കുകയില്ല. അങ്ങനെ കർമ്മയോഗിയും സദാചാരനിരതനാകുന്നു. മതത്തിൻെറ അടിത്തറ തന്നെ സദാചാരമാണു്. സദാചാരം ഉപായവും മതം (ഈശ്വരാനുഭൂതി) ഉപേയവുമാകുന്നു.

ചിലർ വിചാരിക്കുന്നു തീണ്ടൽ, തൊടീൽ മുതലായവയെ അനുഷ്ഠിക്കാതിരുന്നാൽ സദാചാരത്തിനു ഭംഗമുണ്ടാകുമെന്നു്.

''അസതാം ദശ്നാതു് സ്പശാതു് സംജല്പാച്ച സഹാസനാതു്
ധർമ്മചാരാഃ പ്രഹീയന്തേ സിദ്ധ്യന്തി ന ച മാനവാഃ''

'ദുർജനങ്ങളെ കാണുന്നതുകൊണ്ടും തൊടുന്നതുകൊണ്ടും മനുഷ്യൻെറ സദാചാരങ്ങരം നശിക്കുന്നു' എന്ന മഹാഭാരതവാക്യമാണു് തീണ്ടൽ, തൊടീൽ മുതലായ ആചാരങ്ങരംക്കു പ്രമാണം. എന്നാൽ ഇതിൻെറ ശരിയായ അത്ഥം നാം മറന്നിരിക്കുന്നു. ജ്ഞാനിയായ നാരായണഗുരുസ്വാമിയെ വീടുകളിൽ കയററിയില്ല. എന്തുകൊണ്ടു്? ജന്മംകൊണ്ടു് അദ്ദേഹം ഈഴവനായതുകൊണ്ടു്. മദ്യം വിൽക്കുന്ന ഒരു അയ്യരെ നാം ആദരിക്കുകയും ചെയ്യുന്നു. ഈ ആചാരത്തിനു മഹഷിമാരുടെ പ്രമാണങ്ങളുണ്ടെന്നു പറയുന്നതു് തെററാണു്. മദ്രാസിൽ താമസിക്കുന്ന എൻെറ ഒരു സ്നേഹിതൻ ഇപ്പോരം പഴയ ഹാരീതസ്മൃതി ഉണ്ടാക്കുന്നുവെന്നു് എന്നോടൊരിക്കൽ പറയുകയുണ്ടായി. ഇപ്പോരം കാണുന്ന ഹാരീതസ്മൃതി എഴുതിയിട്ടു് 150 വർഷത്തിലധികമായിട്ടില്ല. അതിനാൽ പണ്ടത്തെ സാക്ഷാൽ ഹാരീതസ്മൃതിയിൽ നിന്നു് മഹാന്മാർ പല ഗ്രന്ഥങ്ങളിലായി ഉദ്ധരിച്ചിട്ടുള്ള വാക്യങ്ങളെ എൻെറ സ്നേഹിതൻ ശേഖരിച്ചു് പഴയ സ്മൃതിയുണ്ടാക്കുകയാണു് ചെയ്യുന്നതു്. ഇതുപോലെതന്നെ ശ്രീകൃഷ്ണൻെറ സമകാലികനായ ദേവലൻെറ പേരിലും ഒരു സ്മൃതിയുണ്ടു്. അതിനും 150 കൊല്ലത്തിലധികം പഴക്കമില്ല. സ്ത്രീകരം എത്ര വ്യഭിചാരം ചെയ്താലും ജലത്തിൽ മലമൂത്രവിസർജ്ജനം ചെയ്താലും അഗ്നിയിൽ എന്തു് ഇട്ടാലും

ബ്രാഹ്മണർ എന്തുചെയ്താലും ദോഷമില്ലെന്ന അത്രിവസിഷ്ഠന്മാർ പ്രസ്താവിച്ചിട്ടുണ്ട(?)ത്രേ. അങ്ങനെയുള്ള സ്മൃതികളും എഴുതിവിട്ടിരിക്കുന്നു. വേദവിരുദ്ധമായ യാതൊന്നും പ്രാമാണ്യം അർഹിക്കുന്നില്ല. അതിനാൽ മഹർഷിമാരുടെ പേരിൽ കാണുന്നതുകൊണ്ടു് അതെല്ലാം പ്രമാണങ്ങളല്ല.

പഞ്ചാബിൽ ക്ഷൗരം ചെയ്യുന്നവനാണു് ബ്രാഹ്മണർക്കു് അരി വയ്ക്കുന്നതു്. അരിവെയ്പും ഹോട്ടൽ നടത്തിപ്പും ബ്രാഹ്മണനു വിധിച്ചിട്ടില്ല വൈശ്യനു കച്ചവടമാണു്. അരിവയ്ക്കാൻ ശൂദ്രനേ വിധിയുള്ളു. ഇന്നത്തെ ആചാരവൈരുദ്ധ്യം കാണുമ്പോൾ ഏതു സ്മൃതികളെയാണു് സ്വീകരിക്കേണ്ടതെന്നു് അമ്പരന്നുപോകുന്നു. ഇന്നു ഹിന്ദുമതത്തിൽ മററുള്ളവർ കാണുന്ന ദൂഷ്യങ്ങൾ ഹിന്ദുമതത്തോടു് ബന്ധപ്പെട്ടവയല്ല.

''ചാതുർവർണ്ണ്യം മയാസൃഷ്ടം'' എന്നും മററുമുള്ളതു് ഗുണങ്ങളെ ആശ്രയിച്ചാണിരിക്കുന്നതു്. ബ്രാഹ്മണഗുണത്തെ ആശ്രയിക്കുന്നവർ ബ്രാഹ്മണർ അതിനു വിപരീതമായി ജാതിനിമിത്തമാണു് ബ്രാഹ്മണനെങ്കിൽ ബ്രാഹ്മണൻ മതം മാറിയാലും അവരെ ബ്രാഹ്മണരായി കരുതേണ്ടിയിരിക്കുന്നു. ഇതൊന്നും സന്ദർഭത്തിനു പററിയതല്ല. അതിനാൽ വിസ്തരിക്കുന്നില്ല. നീചന്മാരോടുകൂടി സംസർഗ്ഗം ചെയ്യാതിരിക്കുന്നതിനുള്ള ഒരു നിയന്ത്രണം മാത്രമാണു് തീണ്ടൽ തൊടീൽ മുതലായവ. സിദ്ധന്മാരായ പലരും ദുഷ്ടന്മാരെ നന്നാക്കിയെടുത്തിട്ടുള്ളതിനാൽ ദുർജ്ജനങ്ങളുമായി സിദ്ധന്മാർക്കു മാത്രമേ സംസർഗ്ഗം പാടുള്ളു എന്നുവച്ചാണു് ഈവക നിയമങ്ങളുണ്ടാക്കിയിരിക്കുന്നതു്. അവയ്ക്കു് ജന്മവുമായി ബന്ധമില്ല. സ്വർഗ്ഗത്തിലേയ്ക്കു പോകാനുള്ള എളുപ്പവഴി ക്രിസ്തുമതത്തിലാണെന്നു പറഞ്ഞുവരുന്നുണ്ടു്. (ബൈബിളിൽ അദ്ധ്യായം 7–27–28) "not everyone that saith with me Lord. Lord, shall enter into the kingdom of heaven; but he that doeth the will of my father which is in heaven etc etc"* എന്നും മററുമുള്ള ഭാഗങ്ങൾ ഈശ്വരനെ വിളിച്ചുകൊണ്ടു നടക്കുന്നവരെല്ലാം സ്വർഗ്ഗത്തിൽ പോവുകയില്ലെന്നു തെളിച്ചു പറയുന്നുണ്ടു്. കള്ളക്കേസുണ്ടാക്കുന്നവൻ സ്വർഗ്ഗാവകാശിയാണോ? ഇക്കാലത്തു് പണ്ഡിതന്മാർ പോലും സത്യത്തെ സ്നേഹിക്കുന്നില്ല. അവർ അവരുടെ മനസ്സാക്ഷിക്കനുസരിച്ചു് നടക്കുന്നുമില്ല. ഇപ്പോൾ സന്യാസി കള്ളം പറഞ്ഞാലും സാരമില്ല. കാഷായവേഷവും ദണ്ഡുമുണ്ടെങ്കിൽ പൂജിക്കണമത്രേ. ദുർമാർഗ്ഗിയും അഹങ്കാരിയുമായ ഗുരുവിനെ അടിച്ചകററുകതന്നെ വേണം. അതിനു വിപരീതമായി ''ഗുരുർ ബ്രഹ്മാ ഗുരുർ വിഷ്ണു'' എന്നിത്യാദി പദ്യങ്ങളുണ്ടെന്നു സംശയിക്കേണ്ടതുമില്ല.

സത്യത്തെ സ്നേഹിച്ചാൽ മാത്രമേ സത്യവസ്തുവിനെ പ്രാപിക്കാൻ സാധിക്കൂ. സൂര്യൻ, വരുണൻ മുതലായ ദേവതകളേക്കാൾ ഉയർന്നനിലയിൽ വർത്തിക്കുന്ന ഈശ്വരൻ സത്യസ്വരൂപനാകുന്നു. അതെന്താണെന്നറിയുന്നതിനു് അഹിംസ മുതലായവ സഹായകങ്ങളുമാണു്. അതറിയുന്നതോടുകൂടി നമ്മുടെ സകല ക്ലേശങ്ങളും നീങ്ങുന്നു. സ്വല്പസമയമെങ്കിലും സത്യനിഷ്ഠനായിരിക്കാൻ വിനിയോഗിക്കുമെങ്കിൽ നാം അനന്തജന്മങ്ങളെ ജയിച്ചുകഴിഞ്ഞു ഇനിയും ജന്മമുണ്ടെന്നു കരുതി മടിച്ചിരിക്കുന്നവർ മഹാപാപികളാണു്, ആത്മസാക്ഷാല്ക്കാരത്തിനുവേണ്ടി ഒരു നിമിഷം പോലും വെറുതെ കളയാതെ യത്നിക്കുക. നിങ്ങളെല്ലാം ഈ വക അനുഷ്ഠാനങ്ങൾ സ്വീകരിച്ചു്, ഞാനൊരിക്കൽകൂടി പറയുന്നു, വെള്ളത്തിലെ താമരയെപ്പോലെ പ്രാപഞ്ചികത്തിൽനിന്നു വേർപെട്ടു്, ആത്മീകാനന്ദത്തെ കരതലാമലകം എന്നവിധം അനുഭവിച്ചറിയുന്നതിനു് ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ.

---

* (പ്രഭോ, പ്രഭോ എന്നു വിളിച്ചു എൻെറ പുറകെ വരുന്നവരെല്ലാം സ്വർഗ്ഗരാജ്യത്തിലേക്കു് പ്രവേശിക്കയില്ല. എന്നാൽ, സ്വർഗ്ഗസ്ഥനായ എൻെറ പിതാവിൻെറ ഇച്ഛ നടത്തുന്നവൻ സ്വർഗ്ഗത്തിൽ പോകും).



# 14. ശിവരാത്രിമാഹാത്മ്യം*

ഹിന്ദു ഒരു മതത്തിൻെറ അനുഗാമിയല്ല. അയാറം ധർമ്മത്തെ ആരാധിക്കുന്നവനാണ്. ധർമ്മം എന്താണ് അധമ്മം എന്താണ് എന്നറിഞ്ഞു് ധമ്മം എവിടെ ഇരുന്നാലും ആരു് പറഞ്ഞിരുന്നതായാലും അതിനെ ആദരിക്കുന്നവനാണ് ഹിന്ദു. ധമ്മത്തിനു് പ്രമാണമായി അയാറം ഒരു മുഖ്യഗ്രന്ഥത്തെ സ്വീകരിക്കുന്നുവെന്നുമാത്രം. ധമ്മത്തിൻെറ ലക്ഷണമെന്താണ്? ''യതോ/ഭ്യുദയനിശ്രേയസ ഹേതുഃ സധമ്മഃ'' ഏതൊന്നുകൊണ്ടു് ഇഹപരങ്ങളിൽ ശ്രേയസ്സും മോക്ഷവും ലഭിക്കുമോ അതു് ധമ്മം എന്നാണ് കണാദമുനി ധമ്മത്തെ നിർവ്വചിച്ചിരിക്കുന്നതു്.

''ധാരണാദ്ധമ്മ ഇത്യാഹുഃ ധർമ്മോ ധാരയതേ പ്രജാഃ
യഃ സ്യാദ്ധാരണസംയുക്തഃ സ ധമ്മ ഇതി നിശ്ചയഃ''

ധരിക്കുന്നതുകൊണ്ടു ധമ്മമെന്നു പറയുന്നു. ധർമ്മമാണ് ജനങ്ങളെ ധരിക്കുന്നതു്. യാതൊന്നു് ജനങ്ങളെ ധരിക്കുമോ—നിലനിറുത്തുമോ അതു് ധർമ്മം എന്നാണ് തീർപ്പു്. എന്നു് മഹാഭാരതം പറയുന്നു.

ധർമ്മത്തിൻെറ മാർഗ്ഗങ്ങളിൽ ഏററവും പ്രധാനപ്പെട്ട ഒന്നാണ് തപസ്സ്.

''ഇജ്യാധ്യയനദാനാനി തപഃ സത്യം ധൃതിഃ ക്ഷമാ
അലോഭ ഇതി മാർഗ്ഗോ/യം ധർമ്മസ്യാ/ഷ്ടവിധഃ സ്മൃതഃ''

മനുഷ്യൻെറ പരമധമ്മം ആത്മദശ്നമാണെന്നു യാജ്ഞവൽക്യൻ പറയുന്നു.

''അയം തു പരമോ ധർമ്മോ യദ്യോഗേനാത്മദശ്നം''

മനസ്സിനെ അടക്കി ആത്മാവിനെ അനുഭവപ്പെടുത്തുകയെന്നതാണ് പരമധർമ്മം. അതിനുള്ള വഴികളാണ് മുൻപറഞ്ഞ യജ്ഞം, സ്വാദ്ധ്യായം, ദാനം, തപസ്സ്, സത്യം, ധൈര്യം, ക്ഷമ, അലോഭം പണത്തിൽ കൊതിയില്ലായ്മ) എന്നീ എട്ടും.

''ത്രയോ ധർമ്മസ്കന്ധാ യജ്ഞോ/ദ്ധ്യയനം ദാനമിതി പ്രഥമഃ തപ ഏവ ദ്വിതീയഃ'' എന്നു ഛാന്ദോഗ്യോപനിഷത്തു പറയുന്നു. അതായതു് ധർമ്മത്തിനു് മൂന്നു് ശാഖകളുണ്ടു് യജ്ഞം സ്വാദ്ധ്യായം

---

* 22–2–52 നു് ചെയ്ത റേഡിയോ പ്രഭാഷണം.

ദാനം എന്നിവ ഒന്നാമത്തേതും, തപസ്സ് രണ്ടാമത്തേതും ഗുരുകുലവാസപൂർവ്വമായ ബ്രഹ്മചര്യം മൂന്നാമത്തേതുമാകുന്നു.

''തസ്യ ദ്വാരാണി യജനം തപോ ദാനം ദമഃ ക്ഷമാ''

അതിനുള്ള വാതിലുകൾ യജ്ഞം, തപസ്സ്, ദാനം, ദമം, ക്ഷമാ മുതലായവയാണെന്നു മത്സ്യപുരാണത്തിലുമുണ്ട്. ഗീതയിലും ''യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം'' ബുദ്ധിയുള്ളവക്ക് യജ്ഞം ദാനം തപസ്സ് എന്നിവയാണ് ചിത്തശുദ്ധിക്കുള്ള കാരണങ്ങൾ എന്നു പറഞ്ഞിരിക്കുന്നു.

''തപസാ യേ അനാധൃഷ്യാസ്തപസാ യേ സ്വര്യയുഃ
തപോ യേ ചക്രിരേ മഹസ്താംശ്ചിദേവാപിഗച്ഛതാത്''

ഋഗ്വേദം 10–154–2

എന്നീ മന്ത്രങ്ങളിൽ തപസ്സുകൊണ്ട് അനാധൃഷ്യർ—പാപസ്പർശമില്ലാത്തവരായി, തപസ്സുകൊണ്ട് സ്വർഗ്ഗം പ്രാപിച്ചു എന്നും മററും പറഞ്ഞിരിക്കുന്നു.

''പ്രശ്നീൻ ഹ വൈ തപസ്യമാനാൻ ബ്രഹ്മ സ്വയം ഭ്വഭ്യാനർഷത്തദൃഷീണാമൃഷിത്വം വിജ്ഞായതേ'' എന്നു യജുസ്സിലും (തപസ്സുകൊണ്ടാണ് ബ്രഹ്മാനുഭൂതി ലഭിച്ചമഹർഷിമാർ ഋഷിമാരായതെന്നു) പറഞ്ഞിട്ടുണ്ട്.

''തപസാ ചീയതേ ബ്രഹ്മ തതോഽന്ന മഭിജായതേ''

തപസ്സുകൊണ്ട് ബ്രഹ്മം പുഷ്ടിപ്രാപിച്ച് അന്നാദികളെ സൃഷ്ടിച്ചുവെന്നു മുണ്ഡകോപനിഷത്തിലും പറയുന്നു.

''ഭൂയസ്ത്വം തപ ആതിഷ്ഠ'' നീ വീണ്ടും തപസ്സുചെയ്യ് എന്നാണ് ലോകസൃഷ്ടിക്കുമുമ്പ് ഭഗവാൻ ബ്രഹ്മാവിനോട് ആജ്ഞാപിച്ചതെന്നും

''വിരിഞ്ചോഽപി തഥാ ചക്രേ ദിവ്യം വർഷശതം തപഃ
ആത്മന്യാത്മാനമാവേശ്യ യദാഹ ഭഗവാനജഃ''

ഭഗവദ്‌വാക്യമനുസരിച്ച് ബ്രഹ്മാവും ആത്മാവിനെ തന്നിൽതന്നെ നിർത്തി നൂറു ദിവ്യവത്സരക്കാലം തപസ്സുചെയ്തുവെന്നും ഭാഗവതത്തിൽ കാണുന്നു. ചുരുക്കത്തിൽ ധർമ്മത്തിന്റെ ജീവൻ തപസ്സാകുന്നു. തപസ്സില്ലെങ്കിൽ ഒന്നുമില്ല. തപസ്സാണ് ലോകത്തിന്റെ ജീവൻ. ഈ തപസ്സിനെയാണ് സർവ്വശാസ്ത്രപുരാണേതിഹാസങ്ങളും സ്തുതിക്കുന്നത്. തപസ്സുകൊണ്ട് എല്ലാം സിദ്ധിക്കുന്നു. രാവണനും ഹിരണ്യനും ഹിരണ്യാക്ഷനും തപസ്സുകൊണ്ട് ലോകാധിപത്യം സമ്പാദിച്ചു. ധ്രുവൻ തപസ്സുകൊണ്ട് ഈശ്വരദർശനം സാധിച്ചു. അർജ്ജുനൻ തപസ്സുകൊണ്ട് പാശുപതാസ്ത്രം വാങ്ങി. ക്ഷത്രി

യനായ വിശ്വാമിത്രൻ തപസ്സുകൊണ്ടു് ബ്രഹ്മർഷിയായി. ലൗകികങ്ങളും ആത്മീയങ്ങളുമായ സകല സിദ്ധികളും തപസ്സിനധീനമാണു്. സത്യം തപസ്സ് സമ്യഗ്ജ്ഞാനം (വിവേകം) ബ്രഹ്മചര്യം എന്നിവകൊണ്ടു് ശരീരത്തിലിരിക്കുന്ന ശുദ്ധചൈതന്യസ്വരൂപകനായ ആത്മാവിനെ യതികൾ കാണുന്നുവെന്നു് മുണ്ഡകോപനിഷത്തിൽ പറയുന്നു.

ഈ തപസ്സിന്റെ ഒരു ചെറിയ രൂപമാണു് വാസ്തവത്തിൽ വ്രതങ്ങൾ. കൃച്ഛ്റം, ചാന്ദ്രായണം, പ്രാജാപത്യം മുതലായ വ്രതങ്ങൾ അനാദികാലം മുതൽ ഭാരതത്തിൽ പ്രസിദ്ധങ്ങളാണു്. വ്രതമില്ലാത്ത യാതൊരു മതവുമില്ല. ക്രിസ്ത്യാനികൾക്കും മുസ്ലീങ്ങൾക്കും ബൌദ്ധന്മാക്കും എല്ലാവക്കും വ്രതങ്ങളുണ്ടു്. വ്രതത്തിലും തപസ്സിലും മുന്നിട്ടുനിൽക്കുന്നതു്, ബാഹ്യമായി, ആഹാരനിയന്ത്രണവും ബ്രഹ്മചര്യവും, ആന്തരമായി ഈശ്വരധ്യാനതല്പരതയുമാണു്.

''മാനസശ്ചേന്ദ്രിയാണാം ച ഹ്യൈകാഗ്ര്യം പരമം തപഃ''

എന്നാണു് മഹർഷിമാർ പറഞ്ഞിരിക്കുന്നതു്. മനസ്സും ഇന്ദ്രിയങ്ങളും അടക്കിവയ്ക്കുന്നതാണു് മുഖ്യമായ തപസ്സ്. ബാഹ്യവിഷയങ്ങളിൽ നിന്നു് മനസ്സിനേയും ഇന്ദ്രിയങ്ങളേയും അടക്കി അന്തർമുഖമാക്കി വയ്ക്കുകയാണു് തപസ്സിന്റെ പ്രധാന അംശം. നാക്കും ഉപസ്ഥവും ആണു് അടക്കാൻ ഏററവും പ്രയാസമുള്ള ഇന്ദ്രിയങ്ങൾ.

''പൃഥിവ്യാം യാനി ഭൂതാനി ജിഹ്വോപസ്ഥനിമിത്തകം
ജിഹ്വോപസ്ഥപരിത്യാഗേ പൃഥിവ്യാം കിം പ്രയോജനം''

എന്നു് ഒരാചാര്യൻ ചോദിക്കുന്നു. ഭൂമിയിൽ നാക്കും ഉപസ്ഥവും അടക്കാൻ സാധിച്ചാൽ പിന്നെ എന്താണു് അടക്കാൻ പ്രയാസം. ഇവ രണ്ടും പരസ്പരം ബന്ധപ്പെട്ടതാണു്. നാക്കടക്കാത്തവനു് ഉപസ്ഥത്തെ അടക്കാൻ പ്രയാസമാണു്.

''ആഹാരശുദ്ധൗ സത്വശുദ്ധിഃ'' ശുദ്ധമായ ആഹാരവും മനസ്സിന്റെ ശുദ്ധിയും തമ്മിൽ ബന്ധമുണ്ടു്. ആഹാരവിഷയത്തിൽ ചില നിബന്ധനകൾ ആവശ്യമാണു്. മനസ്സിനു് ഏററവും പരിശുദ്ധിയുണ്ടാക്കുന്ന ഭക്ഷണമാണു് ഉപയോഗിക്കേണ്ടതു്. നിങ്ങൾ ഒരു മൃഗശാലയിൽ ചെന്നു് നോക്കിയാൽ ഈ സംഗതി പെട്ടെന്നു് വെളിവാകും. അതിൽ ആനകളുണ്ടു്. ആകൃതിയുടെ വലിപ്പം ഭയങ്കരം. എന്നാൽ പ്രകൃതി എത്രയോ സൗമ്യം. അവിടെനിന്നു് സിംഹവ്യാഘ്രാദികളുടെ കൂടിനടുത്തു് ചെല്ലുക. ശാന്തി ലേശം പോലുമില്ല. ഭക്ഷണഭേദംകൊണ്ടുണ്ടായ വ്യത്യാസമാണിതു്. ശരീരത്തിൽ പ്രവർത്തിച്ചുകാണുന്ന എല്ലാ ശക്തിയും ആഹാരജന്യങ്ങളാകുന്നു. അതു് നമുക്കനുഭവമാണു്. അതുകൊണ്ടു് അഭ്യാസത്തിന്റെ

ആരംഭദശയിൽ ആഹാരകാര്യം സൂക്ഷിക്കണമെന്നു് സ്വാമിജി രാജയോഗത്തിൽ പറയുന്നു. മദ്യം മനുഷ്യന്റെ ബുദ്ധിയെ ഇളക്കുന്നതും കറുപ്പു് മയക്കുന്നതും വിഷദ്രവ്യങ്ങൾ ബോധംകെടുത്തുന്നതും നമുക്കു് അനുഭവമല്ലയോ? അതിനാൽ ആഹാരവും മനസ്സും തമ്മിൽ ബന്ധമുണ്ടു്. അതുകൊണ്ടാണു് മനഃശാസ്ത്രവിദഗ്ദ്ധന്മാരായിരുന്ന ഋഷിമാർ വ്രതാനുഷ്ഠാനത്തിൽ ആഹാരനിയന്ത്രണം പ്രധാനമാക്കിയിരുന്നതു്.

''യാതയാമം ഗതരസം പൂതി പര്യുഷിതം ച യത്''

''രസ്യാഃ സ്നിഗ്ദ്ധാഃ സ്ഥിരാഃ ഹൃദ്യാ ആഹാരാഃ
സാത്വികപ്രിയാഃ''

എന്നു് ഗീതയിലും ആഹാരത്തെ മൂന്നായി തരംതിരിച്ചിരിക്കുന്നു. ''ആഹാരാണാം ച രസ്യസ്നിഗ്ദ്ധാദിവർഗ്ഗത്രയരൂപേണ ഭിന്നാനാം യഥാക്രമം സാത്വിക രാജസ താമസ പുരുഷപ്രിയത്വദർശനം ഇഹ ക്രിയതേ. രാജസ്സതമോലിംഗാനാം ആഹാരാണാം പരിവർജ്ജനാത്ഥം സത്വലിംഗാനാം ച ഉപദാനാത്ഥം'' രാജസവും താമസവുമായ ആഹാരം സാത്വികരാജസതാമസന്മാർക്കു് പ്രിയമാണെന്നു് ശ്രീശങ്കരൻ ഗീതാഭാഷ്യത്തിൽ പറയുന്നു. മനോനിയന്ത്രണത്തിനു് ആഹാരനിയന്ത്രണം ആത്മീയമായി വളരെ ഉയന്നവക്കൊഴിച്ചു് അത്യാവശ്യമാകുന്നു.

വ്രതത്തിൽ പ്രധാനമായ മറ്റൊന്നു് ബ്രഹ്മചര്യമാകുന്നു. സനാതനധർമ്മത്തിന്റെ നാരായവേരു് ബ്രഹ്മചര്യമാകുന്നു. ബ്രഹ്മചര്യമാണു് ഇന്ത്യയിൽ ഉൽക്കൃഷ്ടാപകൃഷ്ടങ്ങളെ നിർണ്ണയിക്കാനുള്ള മാനദണ്ഡമായി കരുതപ്പെട്ടിരുന്നതു്. ഗുരുകുലവാസപൂർവ്വകം ബ്രഹ്മചര്യമനുഷ്ഠിച്ചവർ ഉയന്നവരും അല്ലാത്തവർ താഴ്ന്നവരുമായി കരുതപ്പെട്ടു. ബ്രഹ്മചര്യമില്ലാത്തവനു് ആത്മീയമായ യാതൊരുന്നതിയും സാദ്ധ്യമല്ല. ബ്രഹ്മചര്യത്തിൽനിന്നേ വീര്യമുണ്ടാകൂ. വീര്യമുള്ളവൻ മാത്രമേ ജപധ്യാനങ്ങൾ ചെയ്യാൻ ശക്തനാകുന്നുള്ളു. അതുകൊണ്ടാണു് ബ്രഹ്മചര്യത്തിനു് വ്രതത്തിൽ പ്രത്യേകം പ്രാധാന്യം കല്പിച്ചിരുന്നതു്. വാസ്തവത്തിൽ ഈ ലോകത്തെ അലട്ടുന്ന സകല വിഷമപ്രശ്നങ്ങൾക്കും ശരിയായ പരിഹാരം ബ്രഹ്മചര്യവും ആഹാരനിയന്ത്രണവുമാണു്. ജനസംഖ്യാവർദ്ധനയേയും ഭക്ഷ്യക്ഷാമത്തേയും തടയാൻ ബ്രഹ്മചര്യവും ആഹാരനിയന്ത്രണവും പോലെ മറ്റൊന്നില്ല. ബ്രഹ്മചര്യമുള്ളവക്കു് കൂടുതൽ പണിയെടുക്കാൻ കഴിയും.

ഏതായാലും ഇക്കാലത്തു് സാമ്പത്തികവശമാലോചിച്ചെങ്കിലും വ്രതാനുഷ്ഠാനം എല്ലാവരും നിർബന്ധമായി സ്വീകരിക്കേണ്ടതാണു്. ഹിന്ദുവിനെ സംബന്ധിച്ചിടത്തോളം എല്ലാ ആഴ്ചയും

എല്ലാ തിഥിയും മിക്കവാറും വ്രതദിവസങ്ങളാണ്. ഞായർ സൂര്യന്, തിങ്കൾ ശിവന്, ചൊവ്വ കാളിക്ക്, ബുധൻ കൃഷ്ണന്, വ്യാഴം ഗുരുവിന്, വെള്ളി ദുർഗ്ഗയ്ക്ക്, ശനി ശാസ്താവിന്. എന്നിങ്ങനെ എല്ലാ ദിവസങ്ങളും പ്രധാനമാണ്. ശിവന് അഷ്ടമി, ഗണപതിക്ക് ചതുർത്ഥി, നാഗരാജാവിന് പഞ്ചമി, സുബ്രഹ്മണ്യന് ഷഷ്ഠി, സൂര്യന് സപ്തമി, ദുർഗ്ഗയ്ക്ക് നവമി, ബ്രഹ്മാവിന് ദശമി, രുദ്രന് ഏകാദശി, വിഷ്ണുവിന് ദ്വാദശി, മഹാദേവന് ചതുർദ്ദശി, ഇവ പ്രധാനപ്പെട്ട തിഥികളാണ്. ചുരുക്കത്തിൽ എല്ലാ ദിവസവും പ്രാർത്ഥനയ്ക്കും പൂജയ്ക്കും വ്രതത്തിനുമുള്ള ദിവസങ്ങളാണ്. എല്ലാ ദിവസവും എല്ലാ സമയവും ആഹാരവും ഉപസ്ഥവും നിയന്ത്രിതമായിരിക്കുകയും ഈശ്വരധ്യാനതൽപ്പരതയുണ്ടായിരിക്കുകയും ചെയ്യണമെന്നർത്ഥം.

ഓരോ വ്രതത്തിന്റേയും ഉല്പത്തിക്ക് ഓരോ കഥയുണ്ട്. അവയെ അടിസ്ഥാനപ്പെടുത്തി അതാതു ദേവതയുടെ ഭക്തന്മാർ അതാതു ദിവസത്തെ ആദരിക്കുന്നു. ഇവയിൽ ചിലതു ചരിത്രസമ്മതന്മാരായ പുണ്യപുരുഷന്മാരുടേയും അവതാരപുരുഷന്മാരുടേയും ജന്മദിനങ്ങളാണ്. മററു ചിലത് സാത്വികപുരുഷന്മാരെ അടിസ്ഥാനമാക്കിയ കഥകളോട് ബന്ധപ്പെട്ടിരിക്കുന്നു. ഈ രണ്ടാമത്തെ ഇനത്തിൽപെട്ടതും എന്നാൽ ഭാരതം മുഴുവൻ വീരവൈഷ്ണവന്മാരൊഴികെ —എല്ലാ ആസ്തികന്മാരും ആചരിക്കുന്നതുമായ ഒരു ദിവസമാണ് ശിവരാത്രി. ശിവൻ ഒരു വ്യക്തിയല്ല. ശിവൻ ഈശ്വരനാകുന്നു; മഹേശ്വരനാകുന്നു. ഏകനും അദ്വിതീയനുമാകുന്നു. ''ഏകോ രുദ്രോ ന ദ്വിതീയോപതസ്ഥേ'' രുദ്രൻ ഏകൻ, രണ്ടാമതൊരുവനില്ല എന്നു് വേദം ഘോഷിക്കുന്നു.

''അചിന്ത്യമവ്യക്തമനന്തരൂപം ശിവം പ്രശാന്തമമൃതം ബ്രഹ്മയോനിം
തമാദിമദ്ധ്യാന്തവിഹീനമേകം വിഭും ചിദാനന്ദമരൂപമദ്വയം
ഉമാസഹായം പരമേശ്വരം വിഭും ത്രിലോകിനം നീലകണ്ഠം പ്രശാന്തം
ധ്യാത്വാ മുനിർഗച്ഛതി ഭൂതയോനിം സമസ്തസാക്ഷിം തമസഃ പരസ്താത്.''

എന്നു് ഉപനിഷത്തുകൾ പറയുന്നു.

' ബ്രഹ്മേശവിഷ്ണ്വാദി ശരീരഭേദൈഃ വിശ്വം സൃജത്യത്തി ച പാതി യശ്ച
തമാദിദേവം പരമം പരേശമാധായ ചേതസ്യുപയാതി മുക്തിം''

വിഷ്ണു, ശിവൻ, ബ്രഹ്മാവു് മുതലായ രൂപങ്ങളെടുത്തു് സൃഷ്ടി സ്ഥിതിസംഹാരംചെയ്യുന്ന ആദിദേവനാണ് മഹേശ്വരൻ. എന്നു്

ശിവസുധാനിധിയിൽ പറയുന്നു. ''ശിവം കല്യാണം വിദ്യതേ അസ്യ ഇതി ശിവഃ.'' മംഗളകരൻ എന്നർത്ഥം. ''നശ്യതി അശുഭം ഇതി വാ'' അല്ലെങ്കിൽ അശുഭത്തെ ഇല്ലാതാക്കുന്നവനെന്നർത്ഥം. ''ശരതേ അവതിഷ്ഠന്തേ അണിമാദയോ അഷ്ടൗ ഗുണാ അസ്മിന്നിതി വാ ശിവഃ'' അണിമാദികളായ എട്ടു സിദ്ധികളും ഇദ്ദേഹത്തിലിരിക്കുന്നു എന്നതുകൊണ്ടുമാകാം എന്നാണ് കോശവ്യാഖ്യാതാവായ ഭരതൻ ശിവപദത്തെ നിർവചിക്കുന്നത്. ശിവൻ അഷ്ടമൂർത്തിയാണ്, ഭൂമി, ജലം, അഗ്നി, വായു, ആകാശം, സൂര്യൻ, ചന്ദ്രൻ, ജീവൻ എന്നീ എട്ടും ചേർന്നതാണ് അദ്ദേഹത്തിന്റെ ശരീരം.

''അനാദിമലസംശ്ലേഷപ്രാഗഭാവാത് സ്വഭാവതഃ
അത്യന്ത പരിശുദ്ധാത്മാ ഇത്യതോഽയം ശിവ ഉച്യതേ''

ഒരു കാലത്തും യാതൊരു മലവും പറ്റാത്ത അതിപരിശുദ്ധനായ ആത്മാവാകയാൽ ഇദ്ദേഹത്തെ ശിവനെന്നു പറയുന്നു. എന്നു് ശൈവാഗമങ്ങൾ പറയുന്നു. ശിവനും വിഷ്ണുവും തമ്മിൽ വാസ്തവത്തിൽ ഭേദമില്ലെന്നും ഭേദം കല്പിക്കുന്നതു പാപമാണെന്നും ശാസ്ത്രങ്ങൾ പറയുന്നു.

''അഹം യത്ര ശിവ സ്തത്ര ശിവോ യത്ര വസുന്ധരേ
അഹം തത്രാപി തിഷ്ഠാമി ആവയോർന്നാന്തരം ക്വചിത്

എന്നു വാരാഹത്തിലും

ഏകോ യ ദേവദേവാത്മാ ഭവാനീ വിഷ്ണുരേവ ച
അഹം ഹി നിഷ്ക്രിയഃ ശാന്തഃ മാമേവ കേശവം ദേവ
മാഹുർ ദേവീമഥാംബികാം'' എന്നു് കൂർമ്മപുരാണത്തിലും പറയുന്നു.

''ഏക ഏവ ശിവഃ സാക്ഷാത് സൃഷ്ടി സ്ഥിത്യന്തസിദ്ധയേ
ബ്രഹ്മാ വിഷ്ണു ശിവാഖ്യാഭിഃ കല്പനാഭിർ വിജൃംഭിതഃ

എന്നു സൂതസംഹിത പറയുന്നു. സർവ്വത്ര വർത്തിക്കുന്ന ശിവനെ അറിയാത്തവന്റെ സ്ഥിതി വളരെ കഷ്ടമാണെന്നും സൂതസംഹിത വെളിപ്പെടുത്തുന്നു.

''സർവ്വത്രാവസ്ഥിതം ശാന്തം ന പ്രപശ്യന്തി ശങ്കരം
ജ്ഞാനചക്ഷുവിഹീനത്വാദഹോ മായാബലം മഹത്
ആത്മസ്ഥം യഃ ശിവം ത്യക്ത്വാ ബഹിസ്ഥം യജതേ ശിവം
ഹസ്തസ്ഥം പിണ്ഡമുത്സൃജ്യ ലിഹേത് കൂർപ്പരമാത്മനഃ'':

ഇങ്ങനെയാണെങ്കിൽ പല മൂർത്തികൾ എന്തിനാണെന്നു ചോദിക്കാം,

''അജ്ഞാനാം ഭാവനാത്ഥായ മൂത്തയഃ പരികല്പിതാഃ'' എന്നു പറഞ്ഞിരിക്കുന്നു.

ഏതു മൂത്തിയെ ഉപാസിച്ചാലും ബ്രഹ്മപ്രാപ്തിയുണ്ടാകും. എങ്കിലും ശിവമൂത്തിക്കു ചില കാരണങ്ങളാൽ പ്രാധാന്യം കല്പിച്ചുവരുന്നു.

''യാം യാം മൂത്തിം സമാശ്രിത്യ ബ്രഹ്മഭാവനയാ ജനാഃ
ആരാധയന്തി തേ സവ്വേ്ക്രമാജ്ജാനന്തി ശങ്കരം
രുദ്രമൂത്തിഷു സവ്വാസു ശിവോ/തീവ പ്രകാശതേ.
അന്യോന്യതാരതമ്യേന ശിവഃ സാക്ഷാത് പ്രകാശതേ''

എന്നാണ് ശൈവപക്ഷം. ശിവനാണ് സന്യാസിമാരുടെ ദേവനെന്നു് സൂതസംഹിത പറയുന്നു.

''ബ്രഹ്മചര്യാശ്രമസ്ഥാനാം ബ്രഹ്മാ ദേവഃ പ്രകീത്തിതം.
ഗൃഹസ്ഥാനാം തു സവ്വേസ്യർയതീനാം തു മഹേശ്വരഃ
വാനപ്രസ്ഥാശ്രമസ്ഥാനാം ആദിത്യോ ദേവതാ മതാ
തസ്മാത് സവ്വേഷുകാലേഷു പൂജ്യഃ സന്യാസിനാം ഹരഃ''

ശിവൻ വാസ്തവത്തിൽ ഒരു വ്യക്തിയല്ലെന്നു പറഞ്ഞതിൽനിന്നു് സ്പഷ്ടമാണല്ലോ അദ്ദേഹത്തിൻെറ രൂപം താത്വികമാണ് എന്നു്.

ഉപാസകാനാം കാര്യാത്ഥം ബ്രഹ്മണോ രൂപകല്പനാ'' എന്ന മതമനുസരിച്ചുള്ള രൂപമാണ് ശിവനുള്ളതു്. ശിവൻ ആരുടെ മേൽ നൃത്തം ചെയ്യുന്നുവോ ആ അപസ്മാരം അജ്ഞാനമാകുന്നു. അദ്ദേഹം ധരിക്കുന്ന യജ്ഞോപവീതം വേദമാകുന്നു. അദ്ദേഹം യാതൊരു വൃക്ഷത്തിൻെറ ചുവട്ടിലിരിക്കുന്നുവോ ആ വടവൃക്ഷം മായയാകുന്നു. അദ്ദേഹം ഇരിക്കുന്ന താമരപ്പൂവ് ഓംകാരമാകുന്നു. വാഹനമായ കാള ധമ്മമാകുന്നു. അദ്ദേഹം ശിരസ്സിൽ ചൂടുന്ന ചന്ദ്രൻ ജ്ഞാനമാകുന്നു. അമൃതകിരണനാകുന്നു. അദ്ദേഹത്തിൻെറ മൂന്നു കണ്ണുകൾ മൂന്നു ജ്യോതിസ്സുകളാകുന്നു. ശൂലം ഇച്ഛാശക്തി, ജ്ഞാനശക്തി, ക്രിയാശക്തി എന്നിവയാകുന്നു. അദ്ദേഹത്തിൻെറ കയ്യിലിരിക്കുന്ന തലയോട്—ബ്രഹ്മകപാലം അനേക ബ്രഹ്മപ്രളയങ്ങൾ അതിക്രമിച്ച അനാദിയാണ് ശിവൻ എന്നു സൂചിപ്പിക്കുന്നു. പരശു സത്യനിഷ്ഠതയെ—അജ്ഞാനധ്വംസനത്തെ—കാണിക്കുന്നു. കയ്യിലെ മാൻ വേദത്തെ കുറിക്കുന്നു. ജട തപസ്സിൻെറ സൂചനയാണ്. കൈലാസവാസിത്വം സകല ലോകവ്യവഹാരങ്ങൾക്കും അതീതമാണെന്നു കാണിക്കുന്നു. അദ്ദേഹം ധരിക്കുന്ന കവചം ദുർഗ്രാഹ്യതയുടെ ചിഹ്നമാണ്. ത്രിപുരാന്തകനെന്നു പറയുന്നതു് സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ മൂന്നു ശരീരങ്ങളേയും ജ്ഞാനദാനത്താൽ നശിപ്പിക്കുന്നതുകൊണ്ടാണ്. ഇങ്ങനെ മനസ്സിലാക്കിയാൽ എല്ലാം താത്വികമാണെന്നു കാണാം. അദ്ദേഹത്തിൻെറ ഭാര്യയായ പാവ്വതി ശക്തിയാകുന്നു. മായയാകുന്നു.

''മായാം തു പ്രകൃതിം വിദ്യാംമായിനം തു മഹേശ്വരം'' എന്നുണ്ടല്ലോ. സർവ്വവ്യാപിയും സർവ്വാത്മാവും സർവ്വാന്തര്യാമിയും അനന്തരൂപനും സർവ്വജ്ഞനും അദ്വയനും ആയ ശിവനെ എപ്പോഴും ആർക്കും എവിടെയും പൂജിക്കാം. എങ്കിലും മാഘമാസത്തിലെ കൃഷ്ണചതുർദ്ദശി വളരെ വിശേഷമായി കരുതപ്പെടുന്നു. ഹൈന്ദവാചാര്യന്മാർ ജ്യോതിശ്ശാസ്ത്രത്തിലും മനഃശാസ്ത്രത്തിലും ശരീരശാസ്ത്രത്തിലും അദ്വിതീയന്മാരായിരുന്നു. ഭാരതത്തിൽ മാത്രമേ ഒരേ ആചാര്യൻ തന്നെ സർവ്വശാസ്ത്രപ്രവർത്തകനായി കണ്ടിട്ടുള്ളൂ. മറ്റു ദേശങ്ങളിൽ മതപ്രവർത്തകർ, മതപ്രവർത്തകർ മാത്രമാണ്. ഇവിടെ മതാചാര്യൻ സർവ്വശാസ്ത്രവിശാരദനായിരിക്കണമെന്നാണ് നിയമം. അതിനാൽ ഈ മൂന്നുശാസ്ത്രങ്ങളേയും കൂട്ടിച്ചേർത്താലോചിച്ച മഹർഷിമാർ മനുഷ്യന്റെ മനസ്സിൽ ഖേചരന്മാരുടെ ഗതിനിമിത്തം വരാവുന്ന മാററങ്ങൾ കണ്ടിട്ട് അതിനൊപ്പിച്ചുള്ള അനുഷ്ഠാനങ്ങളോടുകൂടിയ വ്രതങ്ങളും നിയമങ്ങളും അതതു കാലത്തേയ്ക്ക് വിധിച്ചിട്ടുണ്ട്. ഒരു പക്ഷം 15 ദിവസമാണല്ലോ. ഇതിൽ ആദ്യത്തെ അഞ്ചുദിവസം സാത്വികവാസനയ്ക്കനുകൂലവും രണ്ടാമത്തെ അഞ്ച് രാജസവാസനയ്ക്കനുകൂലവും ഒടുവിലത്തെ അഞ്ചുദിവസം താമസവാസനയ്ക്കനുകൂലവും ആണ്. അതുകൊണ്ട് ഒരു പക്ഷത്തിന്റെ ഒടുവിലത്തെ അഞ്ചുദിവസങ്ങൾ—ഏകാദശി, ദ്വാദശി, ത്രയോദശി, ചതുർദശി, പഞ്ചദശി എന്നിവ—സമ്പൂർണ്ണം ആത്മനിയന്ത്രണത്തോടുകൂടി വ്രതമനുഷ്ഠിക്കണമെന്നു വിധിച്ചു. അതിൽതന്നെ കൃഷ്ണപക്ഷം—ചന്ദ്രനു ബലം കുറഞ്ഞുവരുന്ന കാലം—പ്രത്യേകിച്ചും തമോവർദ്ധകമാകയാൽ ചന്ദ്രന് ഏററവും ബലംകുറഞ്ഞ കൃഷ്ണപക്ഷചതുർദ്ദശിയും അമാവാസിയും വളരെ നിഷ്ഠയോടുകൂടി ജീവിയ്ക്കണമെന്ന് വിധിച്ചു. അതിലെ ചതുർദ്ദശിയാണ് ശിവപൂജയ്ക്ക് വളരെ വിശേഷം. മാസങ്ങളിൽവച്ച് മാഘം വളരെ വിശിഷ്ടമാണ്. മഞ്ഞിന്റെ അവസാനഘട്ടം അതുകൊണ്ട് അന്നത്തെ ചതുർദ്ദശിക്ക് സർവ്വപ്രാധാന്യം കല്പിച്ചു. അന്നു മുഴുവൻ വ്രതാനുഷ്ഠാനങ്ങളോടുകൂടി യോഗികളുടേയും ത്യാഗികളുടേയും മൂർത്തിയും രുദ്രനും കാലകാലനുമായ മഹേശ്വരനെ ഭജിച്ചുകഴിയണമെന്നു വിധിച്ചു.

''മാഘേ കൃഷ്ണചതുർദ്ദശ്യാമാദിദേവോ മഹാനിശി
ശിവലിംഗതയോദ്ഭൂതഃ കോടിസൂര്യസമപ്രഭഃ
തത് കാലവ്യാപിനീ ഗ്രാഹ്യാ ശിവരാത്രി വ്രതേ തിഥിഃ
അർദ്ധരാത്രിരധശ്ചോർദ്ധ്വം യുക്താ യത്ര ചതുർദ്ദശീ
വ്യാപ്താ സാ ദൃശ്യതേ യസ്യാം തസ്യാം കുര്യാത്‌വ്രതം നരഃ''

മാഘമാസത്തിലെ കൃഷ്ണചതുർദ്ദശി ദിവസം രാത്രിയിൽ മഹാദേവൻ ശിവലിംഗരൂപത്തിൽ പ്രത്യക്ഷപ്പെട്ടുവെന്നും ആ ദിവസമാണ് ശിവരാത്രി വ്രതമെന്നും അദ്ധരാത്രിക്ക് മുമ്പോട്ടും പിമ്പോട്ടും ചേർന്ന് രണ്ടു നാഴിക അതിലേററവും പ്രധാനമെന്നും ഈശാനസംഹിതയിൽ പറയുന്നു.

''മഹാനിശാ ദ്വേ ഘടികേ രാത്രേ മദ്ധ്യമ യാമയോഃ'' എന്ന ദേവലവാക്യമനുസരിച്ച് രാത്രിയിൽ ഇടയ്ക്കുള്ള രണ്ടു യാമങ്ങളിൽ ഒന്നാമത്തേതിൻെറ ഒടുവിലത്തേതും രണ്ടാമത്തേതിൻെറ ആദ്യത്തേതുമായ രണ്ടു നാഴികയാണ് മഹാനിശ. അതാണ് ഏററവും പ്രാധാന്യമർഹിക്കുന്നതു്.

ശിവരാത്രിനാളിൽ നാലു യാമത്തിലും സ്നാനവും പൂജയും നടത്തണമെന്നു സ്കാന്ദത്തിൽ പറയുന്നു.

തതോ രാത്രൗ പ്രകർത്തവ്യം ശിവപ്രീണനതല്പരഃ
പ്രഹരേ പ്രഹരേ സ്നാനം പൂജാം ചൈവ വിശേഷതഃ''
സ്നാനമെന്നാൽ അഭിഷേകം എന്നത്ഥം.

''ദുഗ്ദ്ധേന പ്രഥമം സ്നാനം ദധ്നാ ചൈവ ദ്വിതീയതഃ
തൃതീയേ ച തഥാജ്യേന ചതുർത്ഥേ മധുനാ തഥാ ' എന്നു് സംവത്സരപ്രദീപത്തിൽ പറയുന്നു. ഒന്നാമത്തെ യാമത്തിൽ പാലു കൊണ്ടും രണ്ടാമത്തേതിൽ തൈരുകൊണ്ടും മൂന്നാമത്തേതിൽ നെയ്യു കൊണ്ടും നാലാമത്തേതിൽ തേൻകൊണ്ടും ആണ് അഭിഷേകം വിധിക്കപ്പെട്ടിട്ടുള്ളതു്. മാഘമാസത്തിലെ കൃഷ്ണചതുർദ്ദശിനാൾ ഞായറാഴ്ചയും കൂടെ ഒത്തുവന്നാൽ അതു് ശിവയോഗമാണെന്നും ഉത്തമോത്തമം എന്നും ഈശാനസംഹിതയിൽ പറയുന്നു.

''ശിവരാത്രിവ്രതം നാമ സർവ്വപാപപ്രണാശനം
ആചണ്ഡാലമനുഷ്യാണാം ഭുക്തിമുക്തിപ്രദായകം''
എന്നാണ് പറഞ്ഞിട്ടുള്ളതു്.

''ഉപവാസപ്രഭാവേണ ബലാദപി ച ജാഗരാത്
ശിവരാത്രേസ്തഥാ തസ്യ ലിംഗസ്യാപി പ്രപൂജയാ
അക്ഷയാൻ ലഭതേ ലോകാൻ ശിവസായൂജ്യമാപ്നുയാത്''
എന്നു നഗരഖണ്ഡത്തിൽ പറയുന്നു.

ലിംഗപൂജയെപ്പററി ചിലക്ക് തെററിദ്ധാരണയുണ്ടു്. അതിനടിസ്ഥാനമായി ചില കഥകൾ പുരാണങ്ങളിൽതന്നെ ഇല്ലെന്നുമില്ല. ലിംഗപൂജയുടെ രഹസ്യം ഇങ്ങനെ പറയുന്നു.

''ലീയന്തേ യത്ര ഭൂതാനി നിർഗച്ഛന്തി യതഃ പുനഃ
തേന ലിംഗം പരം വ്യോമ നിഷ്കലഃ പരമഃ ശിവഃ
ലിംഗതേ ചിന്ത്യതേ യേന ഭാവേന ഭഗവാൻ ശിവഃ
യോഗിഭിസ്തത്''

യാതൊന്നിൽ സകല ഭൂതങ്ങളും ലയിക്കുകയും യാതൊന്നിൽ നിന്നു് വീണ്ടും പുറപ്പെടുകയും ചെയ്യുന്നുവോ അതു ലിംഗം. അതു കൊണ്ടു് നിഷ്കളനായ പരമശിവൻെറ പരമലിംഗം ആകാശമാണു്. യാതൊരു ഭാവംവഴി ഭഗവാൻ പരമശിവൻ ലിംഗിക്കപ്പെടുന്നുവോ അതായതു് ചിന്തിക്കപ്പെടുന്നുവോ അതു് ലിംഗം. തെക്കെ ഇന്ത്യയിൽ ശിവലിംഗ പൂജയ്ക്കു് ജാതിവ്യത്യാസവും മററും വച്ചിട്ടുണ്ടെങ്കിലും വടക്കെ ഇന്ത്യയിൽ പ്രാചീനകാലം മുതൽ അതില്ല. സ്ത്രീപുരുഷഭേദവുമില്ല. തെക്കെ ഇന്ത്യയിൽ തന്നെ കണ്ണപ്പനെന്ന വേടൻ ശിവലിംഗപൂജ ചെയ്തു് ഭക്താഗ്രണിയായതു് പ്രസിദ്ധമാണല്ലോ.

''വർഷേ വർഷേ മഹാദേവീ നാരീ നാരീ പതി വ്രതാ
ശിവരാത്രൗ മഹാദേവം കാമം ഭക്ത്യാ പ്രപൂജയേത്'' എന്നു് പദ്മത്തിൽ പറയുന്നു.

''നമോ ƒന്തേന ശിവേനൈവ സ്ത്രീണാം പൂജാ വിധീയതേ'' എന്നും

''ശൂദ്രഃ കർമ്മാണി യോ നിത്യം സ്വീയാനി കുരുതേ പ്രിയേ
തസ്യാഹമർച്ചാം ഗൃഹ്ണാമി ചന്ദ്രഖണ്ഡവിഭൂഷിതേ''
എന്നും സ്കാന്ദത്തിൽ പറയുന്നു. പൂജയ്ക്കു പ്രധാനം ഭക്തിയാണെന്നു ശിവധർമ്മത്തിൽ പറയുന്നു.

''തസ്മാത് പുഷ്പൈഃ ഫലൈഃ പത്രൈസ്തോയൈരപി ച യത്ഫലം
തദനന്തഫലം ജ്ഞേയം ഭക്തിരേവാത്ര കാരണം''
എന്നു സ്കാന്ദത്തിലും

''ശുഷ്കാണ്യപിച പത്രാണി ശ്രീവൃക്ഷസ്യ സദൈവ ഹി
ദാതവ്യാനി'' കൂവളത്തിൻെറ ഉണങ്ങിയ ഇലകൊണ്ടെങ്കിലും പൂജിക്കണം എന്നു പറയുന്നു.

ശിവരാത്രിവ്രതമാഹാത്മ്യപ്രതിപാദകങ്ങളായ അനേകം കഥകളുണ്ടു്. അതിൽ ഒന്നു് ഇതാണു്. പണ്ടു് വ്യഭിചാരിണിയായ ഒരു ബ്രാഹ്മണവിധവയുണ്ടായിരുന്നു. അവർ ഒടുവിൽ ഒരു ചണ്ഡാലനുമായി ബന്ധത്തിലേപ്പെട്ടതിൻെറ ഫലമായി ദുസ്സഹൻ എന്നൊരു പുത്രൻ ജനിച്ചു. അയാൾ കള്ളനും ഹിംസകനും ഗുരുസ്ത്രീഗാമിയും മദ്യപാനം തുടങ്ങിയ സകല ദുർഗ്ഗുണങ്ങളും തികഞ്ഞവനുമായിരുന്നു. അയാൾ ഒരു രാത്രി ദുഷ്കർമ്മങ്ങൾ പലതും ചെയ്തശേഷം യദൃച്ഛയാ ഒരു ശിവക്ഷേത്രത്തിൽ ചെല്ലാനിടയായി. അന്നു ശിവരാത്രിയായിരുന്നു. അയാൾ അവിടെ നിരാഹാരനായിരുന്നു് ഉറക്കമില്ലാതെ ശൈവശാസ്ത്രങ്ങൾ കേൾക്കാനിടവന്നു. ശിവലിംഗം ദർശിക്കുകയും

ചെയ്തു. മഹാപാപിയായിട്ടും ആ ഒററ പുണ്യകർമ്മത്താൽ പുണ്യലോകം പ്രാപിച്ചു. അനന്തരം ചിത്രാംഗദ മഹാരാജാവിൻെറ പുത്രനായ വിചിത്രവീര്യനായി ജനിച്ചു. ആ ജന്മം രാജധർമ്മം പാലിക്കുന്നതോടൊപ്പം ശിവപൂജയിലും ശിവരാത്രി വ്രതത്തിലും അത്യന്തം നിഷ്ഠനായിരുന്നു. തൽഫലമായി അദ്ദേഹം ശിവലോകം പ്രാപിച്ചു. ഭരതൻ, മാന്ധാതാവ്, ധുന്ധുമാരൻ, ഹരിശ്ചന്ദ്രൻ മുതലായ വളരെ രാജാക്കന്മാർ ശിവരാത്രിവ്രതാനുഷ്ഠാനത്തിൽ സിദ്ധന്മാരായതായി ശൈവപുരാണങ്ങൾ പറയുന്നു. ഇവയെല്ലാം അർത്ഥവാദകങ്ങളായി കരുതപ്പെട്ടാലും ശിവരാത്രിവ്രതം ഫലപ്രദമാണെന്നുള്ളതിൽ അനേകം ഭക്തന്മാർ അനുഭവസ്ഥരാകുന്നു. എല്ലാ വ്രതങ്ങളും വിശിഷ്ടങ്ങളാകുന്നു. അവയെ ശാസ്ത്രവിധിപ്രകാരം ആചരിക്കുന്നതുകൊണ്ട് ആത്മസംയമനം, സഹനശക്തി, മനോബലം മുതലായവ സിദ്ധങ്ങളാകുന്നു. ഈശ്വരാനുഭൂതിയുമുണ്ടാകുന്നു.

ഹിന്ദുക്കളുടെയിടയിൽ കുറഞ്ഞുവരുന്ന വ്രതനിഷ്ഠ അവരുടെ അധഃപതനത്തിൻെറ ലക്ഷണമാകുന്നു. രാജ്യത്തെ ഭക്ഷ്യക്ഷാമത്തിൻെറ പരിഹാരമെന്നനിലയിലെങ്കിലും ഒരിക്കൽക്കൂടി ഹിന്ദുക്കൾ വ്രതാനുഷ്ഠാനതല്പരരാകുന്നതിനു ശ്രദ്ധിക്കണമെന്നഭ്യർത്ഥിക്കുന്നു.





ഏറ്റുമാനൂർ ക്ഷേത്രം

# 15. മോക്ഷസാധനങ്ങൾ*

## (ശ്രീ ശങ്കരദർശനപ്രകാരം)

സകല ജനങ്ങളും സുഖം കാംക്ഷിക്കുന്നു. ആ സുഖം നിത്യമായിത്തന്നെ വേണമെന്നുണ്ടു്. ഈ നിത്യസുഖത്തിനെയാണു് മോക്ഷമെന്നു പറയുന്നതു്. ഇതു് ആസ്തികന്മാർ മാത്രമല്ല നാസ്തികന്മാരും സമ്മതിക്കുന്ന കാര്യമാണു്. എന്നാൽ ചിലർ മോക്ഷമെന്ന പദത്തെ മരണാനന്തരം പരലോകത്തേക്കുമാത്രം വേണ്ട ഒരു കാര്യമായി തെററിദ്ധരിച്ചു് അതു വേണ്ടെന്നും ഞങ്ങൾക്കു് ഇപ്പോൾ വേണ്ടതു് ഐഹികമാണെന്നും പറയുന്നു. ദുഃഖം ഇങ്ങിനിവരാത്തവണ്ണം ഒഴിഞ്ഞു് നിത്യസുഖം കിട്ടുകയെന്നതു് വെറും പരലോകത്തേക്കുമാത്രമുള്ള കാര്യമായിട്ടല്ല ശാസ്ത്രങ്ങൾ പറഞ്ഞിരിക്കുന്നതെന്നു് അവരറിയുന്നില്ല. അറിഞ്ഞിരുന്നെങ്കിൽ ഇപ്രകാരം പറയുകയില്ലായിരുന്നു. നാസ്തികന്മാർ പരലോകമില്ലെന്നു് വിചാരിക്കുന്നു. അതുകൊണ്ടു് അവർ ഈ ലോകത്തേക്കു് വേണ്ടതുമാത്രം മതിയെന്നഭിപ്രായപ്പെടുന്നു. എന്നാൽ ആസ്തികന്മാർ ഈ ലോകം പോലെതന്നെ പരലോകവുമുണ്ടെന്നും ഈ ലോകത്തെ സുഖംകൊണ്ടുമാത്രം തൃപ്തിപ്പെടാതെ പരലോകത്തുള്ള സുഖംകൂടി കാംക്ഷിക്കണമെന്നും അഭിപ്രായപ്പെടുന്നു. അങ്ങനെ രണ്ടു ലോകങ്ങൾക്കും സുഖംതരുന്നതിനെയാണു് ആസ്തികന്മാർ മോക്ഷമെന്നു് പറയുന്നതു്.

മോക്ഷത്തിനു് പല ഉപായങ്ങൾ പല ആചാര്യന്മാരും നിർദ്ദേശിച്ചിട്ടുണ്ടു്. അവയെല്ലാം പ്രായേണ കർമ്മം, ഭക്തി, യോഗം, ജ്ഞാനം എന്നീ നാലിലൊന്നിൽ ഉൾപ്പെടും. കർമ്മമാണല്ലോ സുഖത്തിനു കാരണം. സൽക്കർമ്മത്തിൻെറ ഫലം സുഖവും ദുഷ്കർമ്മത്തിൻെറ ഫലം ദുഃഖവും. അങ്ങനെയാണെങ്കിൽ എന്നും സൽക്കർമ്മം ചെയ്താൽ എന്നും സുഖവും ദുഷ്കർമ്മം ചെയ്താൽ എന്നും ദുഃഖവും വരും. അതുകൊണ്ടു് എന്നും സൽക്കർമ്മം ചെയ്യുന്നതു് തന്നെ മോക്ഷമെന്നറിയപ്പെടുന്ന നിത്യസുഖത്തിനുള്ള മാർഗ്ഗമെന്നാകുന്നു ഇവരുടെ മതം. ഇതിൽനിന്നു വ്യത്യസ്തമായി ഭക്തിപക്ഷക്കാർ പറയുന്നു, ഈ ലോകം ഈശ്വരൻേറതാണു്. ഈശ്വരൻ ആരെ ഉയർത്താനാഗ്രഹിക്കുന്നുവോ അവൻ ഉയ

---

* 12–9–54–ൽ കോഴിക്കോടു റേഡിയോനിലയത്തിൽവച്ചു ചെയ്ത പ്രഭാഷണം.

രുന്നു. ആരെ താഴ്ത്തുന്നുവോ അവൻ താഴുന്നു. കർമ്മഫലമാണ് സല്ക്കർമ്മമോ ദുഷ്കർമ്മമോ ചെയ്യാനുള്ള ആഗ്രഹമുണ്ടായാലും അതു ചെയ്യാനുള്ള ആഗ്രഹം ജനിപ്പിക്കുന്നതു്. സല്ക്കർമ്മം ചെയ്യാനുള്ള ആഗ്രഹമുണ്ടായാലും അതു ചെയ്യാനുള്ള കരുത്തും പരിതഃസ്ഥിതിയും കൊടുക്കുന്നതു് ഈശ്വരനാണ്. നല്ലതു ചെയ്യാനാഗ്രഹമുള്ളവർക്കെല്ലാം അതു ചെയ്യാൻ സാധിക്കുന്നതായി കാണുന്നില്ലല്ലോ. ചെയ്യുന്നവരിൽ തന്നെ എല്ലാവരും വിജയികളാകുന്നുമില്ലല്ലോ. അതിനാൽ അതെല്ലാം ഈശ്വരന്റെ കയ്യിലാണ്. ഈശ്വരനോ ഭക്തന്മാരെ അനുഗ്രഹിക്കുകയും ഭക്തിയില്ലാത്തവരെ നിഗ്രഹിക്കുകയും ചെയ്യുന്നു. അതിനാൽ ഭക്തിയാണ് മോക്ഷത്തിനുപായം.

ഇതിൽനിന്നു ഭിന്നമായി യോഗപക്ഷക്കാർ പറയുന്നു. സുഖദുഃഖങ്ങളെ അനുഭവിക്കാനുള്ള ഉപകരണം മനസ്സാണ്. മനസ്സ് നേരെയിരുന്നാൽ സുഖം; അല്ലെങ്കിൽ ദുഃഖം. ചിത്തചാഞ്ചല്യമാണ് സുഖദുഃഖങ്ങൾക്ക് കാരണം. ചിത്തത്തെ ചലിക്കാതെ നിറുത്തിയാൽ സുഖമായി. ചിത്തം വിഷയങ്ങളിലേയ്ക്കു് പ്രവഹിച്ചാൽ ദ്വന്ദ്വങ്ങളുമായി സുഖദുഃഖങ്ങളുമായി കൂട്ടിമുട്ടും.

''ദ്വന്ദ്വൈർവിമുക്താഃ സുഖദുഃഖസംജ്ഞൈ'' ഗീത

സുഖം ദുഃഖം എന്നറിയപ്പെടുന്ന ദ്വന്ദ്വങ്ങളോടു് വേർപെടണം. അതിനു മനസ്സിനെ അടക്കണം. മനസ്സിനെ അടക്കണമെന്നാൽ മനസ്സിന്റെ വൃത്തികളെ അടക്കണമെന്നർത്ഥം. ഈ വൃത്തികളെ അടക്കുന്നതുതന്നെ യോഗം. അതിനാൽ യോഗമാണ് മുക്ത്യുപായം.

ഇവരുടെയെല്ലാം പക്ഷത്തിൽ ജ്ഞാനം കർമ്മത്തിനോ ഭക്തിക്കോ യോഗത്തിനോ ഉള്ള സാധനം മാത്രമാണ്. എന്തെന്നാൽ ജ്ഞാനപദത്തിനു് കർമ്മികൾ നൽകുന്ന അർത്ഥം ശരിയായ കർമ്മത്തെപ്പററിയുള്ള അറിവു്; ശാസ്ത്രങ്ങളെപ്പററിയുള്ള അറിവു് എന്നെല്ലാമാണ്. ഭക്തന്മാർ പറയുന്നതു് ഈശ്വരനെപ്പററിയുള്ള അറിവെന്നാണ്. യോഗികൾ പറയുന്ന അർത്ഥം മനസ്സാണ് സുഖദുഃഖങ്ങൾക്ക് കാരണമെന്നും മനസ്സിനെ നിയന്ത്രിക്കേണ്ടതെങ്ങനെയെന്നും മററുമുള്ള അറിവു് എന്നാണ്. അവർ പറയുന്ന അർത്ഥത്തിൽ ജ്ഞാനം കർമ്മത്തിനോ ഭക്തിക്കോ യോഗത്തിനോ ഉള്ള സാധനം മാത്രമാണ്. എന്നാൽ ജ്ഞാനികൾ പറയുന്ന അർത്ഥം വേറെയാണ്. ആ അർത്ഥത്തിൽ പരമപുരുഷാർത്ഥമെന്നറിയപ്പെടുന്ന നിത്യസുഖത്തിനു് ജ്ഞാനമല്ലാതെ മററു വഴിയില്ല. ഉണ്ടാകാൻ തരവുമില്ല. പലപ്പോഴും ഈ ഭിന്നമതക്കാർ തമ്മിൽ വഴക്കടിക്കുന്നതു് ഒരേപദത്തെ പല ആളുകൾ പലേ അർത്ഥത്തിൽ സ്വീകരിക്കുന്നതുകൊണ്ടാണെന്നു തോന്നുന്നു.

ജ്ഞാനികളുടെ അഭിപ്രായത്തിൽ ജ്ഞാനം രണ്ടുവിധമുണ്ട്. പരോക്ഷജ്ഞാനമെന്നും അപരോക്ഷജ്ഞാനമെന്നും. പരോക്ഷജ്ഞാനമെന്നാൽ പുസ്തകങ്ങളിൽനിന്നും ഗുരുക്കന്മാരിൽനിന്നും യുക്തികൊണ്ട് ആലോചിച്ചും കിട്ടുന്ന അറിവ്. അപരോക്ഷജ്ഞാനമെന്നാൽ നേരിട്ടനുഭവിച്ചുള്ള അറിവ്.

ആത്മാവ് സ്വതേ സച്ചിദാനന്ദസ്വരൂപമാണ് എങ്കിലും സ്വാശ്രയയും സ്വവിഷയയുമായ അവിദ്യനിമിത്തം സ്വാഭാവികമായ സച്ചിദാനന്ദാദ്വിതീയമായ ബ്രഹ്മമാണ് താനെന്ന ബോധത്തിൽനിന്ന് പ്രച്യുതനായിട്ട് അനാത്മാവായ ദേഹാദിയിൽ ആത്മഭാവം കൈക്കൊണ്ട് പുരുഷാർത്ഥങ്ങളൊന്നും കൈവരാതെയും അശേഷാനർത്ഥങ്ങൾ കൈക്കൊണ്ടും അവിദ്യാകർമ്മങ്ങളാൽ ഉണ്ടാക്കപ്പെടുന്ന സാധനങ്ങളെക്കൊണ്ടുതന്നെ ഇഷ്ടപ്രാപ്തിയും അനിഷ്ടപരിഹാരവും വരുത്താമെന്നാഗ്രഹിച്ച് ലൗകികവും വൈദികവുമായ സാധനകൾ അനുഷ്ഠിക്കുന്നുവെങ്കിലും പരമപുരുഷാർത്ഥമായ മോക്ഷം കിട്ടാതെ രാഗദ്വേഷാദികളാൽ ആകർഷിക്കപ്പെട്ട് ദേവന്മാർ, മനുഷ്യർ, തിര്യക്കുകൾ തുടങ്ങിയ പല യോനികളിൽ കറങ്ങിത്തിരിഞ്ഞു നടക്കുന്നു. അങ്ങനെയിരിക്കെ വല്ലപ്പോഴും ഒരിക്കൽ, പുണ്യവശാൽ വേദോക്ത നിത്യനൈമിത്തിക കർമ്മങ്ങൾ ഈശ്വരാർപ്പണബുദ്ധ്യാ ചെയ്യുക നിമിത്തം മനസ്സിന്റെ രാഗദ്വേഷാദികൾ നീങ്ങി അതു് ശുദ്ധമാകുന്നു. അപ്പോൾ നിത്യവസ്തുവിനെപ്പററിയുള്ള ബോധം ഉണ്ടാകുന്നു. അനിത്യത്തോടുള്ള താല്പര്യം കുറയുന്നു. അതോടുകൂടി ഐഹികമായും സ്വർഗ്ഗാദിസംബന്ധമായുമുള്ള സകല ഭൗതികസുഖങ്ങളിലും വിരക്തി വരുന്നു. ബ്രഹ്മാനുഭൂതി തന്നെ പരമലക്ഷ്യമെന്നുറയ്ക്കുന്നു. അപ്പോൾ ശമദമാദികൾ സിദ്ധമാകുന്നു. പിന്നീട് ബ്രഹ്മജ്ഞനായ ഗുരുവിനെ സമീപിച്ച് അദ്ദേഹത്തിൽനിന്ന് വേദാന്തം കേട്ട് മനനംചെയ്ത് താൻ ബ്രഹ്മംതന്നെയെന്ന ബോധമുണ്ടാകുമ്പോൾ അജ്ഞാനവും അതിന്റെ കാര്യങ്ങളും നീങ്ങും. അപ്പോൾ ബ്രഹ്മനിഷ്ഠനും നിത്യാനന്ദിയുമായിത്തീരുന്നു. ഇതാണ് അദ്വൈതിയായ ജ്ഞാനമാർഗ്ഗവാദിയുടെ സിദ്ധാന്തം.

ഇതനുസരിച്ച് ജ്ഞാനമെന്നു പറയുന്നതു് പുസ്തകപാണ്ഡിത്യമോ ഈശ്വരനെപ്പററിയോ മറെറന്തിനെപ്പററിയെങ്കിലുമോ ഉള്ള അറിവോ അല്ല. അതു് എല്ലാം ബ്രഹ്മമാണെന്ന അറിവാണ്. അതു് സ്വാനുഭവമാണ്. ''പൂർണ്ണാത്മാ സുസമീക്ഷ്യതാം ജഗദിദം തദ്ബാധിതം ദൃശ്യതാം'' (എങ്ങും നിറഞ്ഞ ആത്മാവിനെ നല്ലവണ്ണം കാണുക. ഈ ലോകം അതിനാൽ ബാധിക്കപ്പെടുന്നതായും കാണുക) എന്നാണ് ശ്രീശങ്കരൻ പറയുന്നതു്. അജ്ഞാനമാകുന്ന പാമ്പിന്റെ

കടിയേററവന്ന് ബ്രഹ്മജ്ഞാനൗഷധമല്ലാതെ വേദശാസ്ത്രം, മന്ത്രം, ഔഷധം ഇവകൊണ്ടൊന്നും ഫലമില്ല. ഔഷധം സേവിക്കാതെ അതിൻെറ പേരു് ഉരുവിട്ടതുകൊണ്ടു് രോഗം മാറുകയില്ല. അതുപോലെ അപരോക്ഷാനുഭവം കൂടാതെ ബ്രഹ്മം ബ്രഹ്മം എന്നു പറഞ്ഞാൽ മുക്തി ലഭിക്കുകയില്ല. ''ദൃശ്യത്തെ ബ്രഹ്മത്തിൽ വിലയിപ്പിക്കാതെയും ആത്മതത്വത്തെ അറിയാതെയും ബാഹ്യശബ്ദങ്ങളെക്കൊണ്ടു് എങ്ങനെ മുക്തിയുണ്ടാകും'' എന്നു ശങ്കരാചാര്യർ ചോദിക്കുന്നു. മനസ്സിനു പ്രമാണം, വിപര്യയം, വികല്പം, നിദ്രാ, സ്മൃതി എന്നിങ്ങനെ അഞ്ചു വൃത്തികളുള്ളതുപോലെ ബ്രഹ്മീവൃത്തി ലഭിച്ചാൽ എല്ലാം ബ്രഹ്മമയമായി കാണാൻ കഴിയും. എല്ലാംബ്രഹ്മമയമായി കാണുന്നവന്ന് താനും ബാഹ്യപദാർത്ഥങ്ങൾ എല്ലാം തന്നെയും ഒന്നാകയാൽ ഒന്നിൽനിന്നും ഭയമില്ല; ദുഃഖമില്ല.

''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ''

എല്ലാം ആത്മാവായി കാണുന്നവന്ന് മോഹമില്ല; ദുഃഖമില്ല. അവന്ന് രാഗദ്വേഷങ്ങൾക്കവകാശമില്ല. തന്നിൽനിന്നന്യമായി ഒന്നുണ്ടെങ്കിലല്ലേ അതിനോടു് രാഗമോ ദ്വേഷമോ ഉണ്ടാകാൻ അവകാശമുള്ളു.

''വീതരാഗഭയക്രോധൈഃ മുനിഭിർ വേദപാരഗൈഃ
നിർവ്വികല്പോ ഹ്യയം ദൃഷ്ടഃ പ്രപഞ്ചോപശമോ/ദ്വയഃ''

(രാഗം, ഭയം, കോപം എന്നിവ വിട്ടവരും വേദപാരംഗതന്മാരും ആയ മുനിമാരാൽ വികല്പമററതും പ്രപഞ്ചമടങ്ങിയതുമായ ഈ അദ്വൈതം കാണപ്പെട്ടിരിക്കുന്നു) എന്നു് ഗൗഡപാദാചാര്യർ കാരികയിൽ പറയുന്നു. ജ്ഞാനികളുടെ ഈ ''കാണുന്നു'' എന്ന പദം സർവ്വപ്രധാനമാണു്. ഈ കാഴ്ചയാണു് അപരോക്ഷജ്ഞാനം. ഇതിനെ അംഗീകരിക്കാതെയോ സമ്മതിക്കാതെയോ ആണു് ജ്ഞാനം കൊണ്ടു് മോക്ഷം കിട്ടുകയില്ലെന്നും ജ്ഞാനം മറെറാന്നിനുള്ള സാധനം മാത്രമാണെന്നും മററു പക്ഷക്കാർ പറയുന്നതു്. ഇങ്ങനെയൊരനുഭൂതിയുണ്ടെങ്കിൽ അതിനുമീതെ മറെറാന്നു വരാനുണ്ടോ? എല്ലാം ഒന്നായി കണ്ടു് രാഗദ്വേഷങ്ങളേയും ഭയദുഃഖാദികളേയും ജയിച്ചവന്നു് പിന്നെ സാധിക്കേണ്ടതായിട്ടെന്താണുള്ളതു്?

ഈ കാഴ്ച ഭ്രമമാണെന്നു പറയുകയാണെങ്കിൽ, ഈ കാഴ്ചയേയും അവസ്ഥയേയും ശ്രുതിയും യുക്തിയും പിൻതാങ്ങുന്നു എന്നാണു് ഞങ്ങൾക്കു് പറയാനുള്ളതു്. ഈ കാഴ്ചയിലെന്താണനുഭവിക്കുന്നതു്? ''ഏകമേവാദ്വിതീയം'' ''ആത്മൈവേദം സർവ്വം'' ''ഐതദാത്മ്യമിദം സർവ്വം'' ''യത്രനാന്യത് പശ്യതി'' ''യത്ര ത്വസ്യ സർവ്വമാത്മൈവ'' ''ഇദംസർവ്വം യദയമാത്മാ'' ''ബ്രഹ്മൈവേദം വിശ്വം''

''സ ഏവാ/ധസ്താത് സ ഉപരിഷ്ടാത്''' ''ഒന്നല്ലാതെ രണ്ടില്ല, ഇതെല്ലാം ആത്മാവുതന്നെ, യാതൊരിടത്തു് മറെറാന്നിനെ കാണുന്നില്ല, മറെറാന്നറിയുന്നില്ല അതാണു് ഭൂമാവു്, അതു് നാശമില്ലാത്തതാണു്. ബ്രഹ്മംതന്നെ മുമ്പിലും പുറകിലും ഇടത്തും വലത്തും മുകളിലും താഴെയും, എന്നു തുടങ്ങിയ ശ്രുതികൾ ആത്മാവെന്നോ ബ്രഹ്മം എന്നോ പറയുന്ന രണ്ടാമതൊന്നില്ലാത്ത ഒരേ വസ്തുവാണു് ഇതെല്ലാമെന്നു തെളിയിക്കുന്നു. അത്രയുമല്ല,

''മൃത്യോഃ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി'' ഇവിടെ പലതെന്നപോലെ കാണുന്നവൻ മൃത്യുവിൽനിന്നു് മൃത്യുവിലേയ്ക്കു പോകുന്നു എന്നു ശ്രുതി പറയുന്നു. അങ്ങനെ ദ്വൈതം കാണുന്നവനു് ദോഷവും പറഞ്ഞിരിക്കുന്നു. യുക്തിയും അതു് തന്നെ സമർത്ഥിക്കുന്നു. വികാരമുള്ളതെല്ലാം കർമ്മമാണു്. പ്രപഞ്ചം വികാരമുള്ളതാണു്. അതിനാൽ അതു് കാര്യമാണു്. കാര്യത്തിനെല്ലാം കാരണമുണ്ടായിരിക്കണം. കാരണം കാര്യത്തെ അപേക്ഷിച്ചു് വികാരമില്ലാത്തതാണു്. ഉദാഹരണം മണ്ണും കുടവും. കുടം കാര്യം മണ്ണുകാരണം. കുടത്തെ അപേക്ഷിച്ചു് മണ്ണു നിർവികാരമാണു്. അണുവിനു് കാരണം പരമാണു. അണുവിനെ അപേക്ഷിച്ചു് പരമാണു നിർവികാരമാണു്. ഇങ്ങനെ പോകുമ്പോൾ മൂലകാരണം നിർവികാരമായിരിക്കും. വികാരമാണു് നാശം. നാശമാണു് മരണം. അതുകൊണ്ടു് അമൃതത്വത്തെ ഇച്ഛിക്കുന്നവൻ നിർവികാരത്വത്തെ അവലംബിക്കണം. അത്യന്തം നിർവികാരമായതെന്തു്? ഈശ്വരനും പരമാണുക്കളും ജീവന്മാരുമെന്നു് ദ്വൈതികൾ പറയുന്നു. പരമാണുക്കളിൽ തന്നെ പലതരമുണ്ടെന്നും അവർ പറയുന്നു. നിത്യനായ ഈശ്വരൻ ഈ പലതരം പരമാണുക്കളെ കൂട്ടിച്ചേർത്തു് ജഗത്തു് സൃഷ്ടിക്കുന്നുവെന്നും ജീവന്മാർ സ്വവാസനാനുസരണം ജഗത്തിൽ പല രൂപങ്ങളെടുത്തു് വിഹരിച്ചു് സുഖദുഃഖങ്ങളനുഭവിക്കുന്നുവെന്നും അവർ പറയുന്നു. ഇവിടെ ഈശ്വരൻ വേറെ; പരമാണുക്കൾ വേറെ; ജീവന്മാർ വേറെ. അപ്പോൾ ചില ചോദ്യങ്ങൾ പുറപ്പെടുന്നു. ഈശ്വരനും ജീവന്മാരും ജഗത്തും നിത്യമാണെങ്കിൽ ഈശ്വരനുള്ളിടത്തു് ജഗത്തില്ല. ജഗത്തുള്ളിടത്തു് ഈശ്വരനില്ല. ഈശ്വരനോ ജഗത്തോ ഉള്ളിടത്തു് ജീവന്മാരില്ല ജീവന്മാരുള്ളിടത്തു് ഈശ്വരനും ജഗത്തുമില്ല. ഇപ്പോൾ ഒരുപക്ഷെ ഒന്നു മറെറാന്നിൽ സംയോഗസംബന്ധേനയോ ആധാരാധേയസംബന്ധേനയോ ചേർക്കപ്പെട്ടിരുന്നാലും അങ്ങനെയല്ലാതിരുന്നെന്നു തീർച്ചയാണു്. അപ്പോൾ ഈശ്വരനും ജഗത്തും ജീവന്മാരും അനന്തങ്ങളല്ലെന്നു വരും. സാന്തങ്ങളായി ഒരുകാലത്തു് ഇരുന്നിയിരുന്നവയെ ഇളക്കി പരസ്പരം ബന്ധിച്ച മറെറാന്നുണ്ടെന്നു

വരും. അതു കുറേക്കൂടി കുഴപ്പമാകും. ഈശ്വരനും മറെറാരു നിയമത്തിനധീനനാണെന്നു വരും. അങ്ങനെ ഒരു നിയമം സങ്കല്പിക്കുമ്പോഠം അതിനു് നിയാമകനായ മറെറാരു സചേതനശക്തിയെ കല്പിക്കേണ്ടിവരും അതും സാന്തമെന്നു വരും. അപ്പോഠം അതിനു നിയാമകനായ മറെറാരു ശക്തിയെ കല്പിക്കേണ്ടി വരും. ഇതു് അപകടത്തിലാക്കുന്ന ഒരു ചിന്താഗതിയാണു്.

ഈശ്വരൻ മാത്രമേയുള്ളുവെന്നും ഈശ്വരൻെറ അംശമാണു് ജീവനായും ജഗത്തായും പ്രകാശിക്കുന്നതെന്നും ഉള്ള വാദവും നിലനില്ക്കുകയില്ല. ഈശ്വരൻെറ അംശമെങ്ങനെ ജഗത്തായി? പരിണാമം കൊണ്ടോ? പരിണാമമെന്നാൽ വികാരം. ഈശ്വരൻെറ ഒരംശം വികാരിയാണെങ്കിൽ ഈശ്വരൻ വികാരമുള്ളതും വികാരമില്ലാത്തതുമായ രണ്ടുതരം പദാത്ഥങ്ങളെക്കൊണ്ടുണ്ടാക്കപ്പെട്ട ശരീരമുള്ളവനാണെന്നു വരും ഇതും ശരിയല്ല.

പിന്നെ ശേഷിക്കുന്നതു് ഈശ്വരൻ മാത്രമാണു് സത്യമെന്നും അദ്ദേഹം നിർവികാരനാണെന്നും ഉള്ള സിദ്ധാന്തമാണു്. അങ്ങനെയാണെങ്കിൽ പിന്നെ ഈ ലോകം കാണപ്പെടുന്നതെന്തുകൊണ്ടു്? അവിദ്യകൊണ്ടു് എന്നുത്തരം.

''യദവിദ്യാവിലാസേന ഭൂതഭൗതികസൃഷ്ടയഃ''

അവിദ്യ ഈശ്വരനിലാകാൻ തരമില്ല. സൂര്യനിൽ ഇരുട്ടു് ഇരിക്കുമോ? ''സത്യം ജ്ഞാനമനന്തരം ബ്രഹ്മ'' എന്നു ഘോഷിക്കപ്പെടുന്ന ബ്രഹ്മത്തിൽ അജ്ഞാനം വരുമോ? ഈശ്വരനിൽ അവിദ്യ സപ്പത്തിൽ വിഷമെന്നപോലെ ഇരിക്കുന്നുവെന്നു ചിലർ പറയുന്നു. ഈശ്വരാംശമായ ജീവനിലേ അവിദ്യയിരിക്കൂ. അവിദ്യയാണു് സംസാരഹേതു. അവിദ്യയാണു് സംസാരഹേതുവെങ്കിൽ വിദ്യ അഥവാ ജ്ഞാനം തന്നെയായിരിക്കണം മോക്ഷഹേതു. അതുകൊണ്ടാണു്—

''വിദ്യയാ ƒമൃതമശ്നുതേ'' (ഈശാവാസ്യം)
''ഏതദാലംബനം ജ്ഞാത്വാ ബ്രഹ്മലോകേ മഹീയതേ'' (കഠം)
''മഹാന്തം വിഭുമാത്മാനം മത്വാ ധീരോ ന ശോചതി'' (കഠം)
''നിചായ്യ തൻ മൃത്യുമുഖാത് പ്രമുച്യതേ'' (കഠം)
''യ ഏതദ്വിദുരമൃതാസ്തേ ഭവന്തി''
''യം ജ്ഞാത്വാ മുച്യതേ ജന്തുരമൃതത്വം ച ഗച്ഛതി'' (കഠം)
''തരതി ശോകമാത്മവിത്'' (ഛാന്ദോഗ്യം)
''തമേവ വിദിത്വാ ƒതിമൃത്യുമേതി''. (ശ്വേതാശ്വതരം)

വിദ്യകൊണ്ടു് മരണമില്ലായ്മയെ അനുഭവിക്കുന്നു; ഇതിൻെറ ആശ്രയമായതിനെ അറിഞ്ഞിട്ടു് ബ്രഹ്മലോകത്തു് മഹിമയുള്ളവ

നാകുന്നു; മഹത്തും വിഭുവുമായ ആത്മാവിനെ അറിഞ്ഞിട്ട് ജ്ഞാനി ദുഃഖിക്കുന്നില്ല; ആത്മാവിനെ അറിഞ്ഞിട്ട് മൃത്യുവക്ത്രത്തിൽനിന്നു; വിമുക്തനാകുന്നു. ഇവനെ അറിയുന്നവർ അമൃതന്മാരായി ഭവിക്കുന്നു; ഇവനെ അറിഞ്ഞിട്ട് ജീവികരം മുക്തരാകുന്നു; അമൃതത്വവും പ്രാപിക്കുന്നു; ആത്മജ്ഞാനി ദുഃഖത്തെ കടക്കുന്നു; അവനെ അറിഞ്ഞിട്ടുതന്നെ മരണത്തെ അതിക്രമിക്കുന്നു; എന്നെല്ലാം ശ്രുതിയും ഉദ്ഘോഷിയ്ക്കുന്നു.

''യത്ജ്ഞാത്വാ ന പുനർമോഹമേവം യാസ്യസി പാണ്ഡവഃ'' (യാതൊന്നിനെ അറിഞ്ഞാൽ സവ്വഭൂതങ്ങളേയും തന്നിൽത്തന്നെ കണ്ടിട്ട് വീണ്ടും മോഹം വരാതിരിക്കുമോ ആ ജ്ഞാനം ജ്ഞാനികരം നിനക്കുപദേശിച്ചുതരും.)

''സവ്വം ജ്ഞാനപ്ലവേനൈവ വൃജിനം സന്തരിഷ്യസി'' (ജ്ഞാനമാകുന്ന തോണികൊണ്ട് സകല പാപത്തേയും നീ കടക്കും.)

''ജ്ഞാനതപസാ പൂതാ മത്ഭാവമാഗതാഃ'' എന്നു ഗീതയും പറയുന്നു.

''ജ്ഞാനാഗ്നിഃ സവ്വകമ്മാണി ഭസ്മസാത്കുരുതേ'' എന്നും ഗീത സ്പഷ്ടമായി പറയുന്നു. അതായതു് ജ്ഞാനമാകുന്ന അഗ്നി പ്രാരബ്ധം, സഞ്ചിതം, ആഗാമികം എന്നീ മൂന്നുവിധത്തിലുള്ള കമ്മങ്ങളേയും നശിപ്പിക്കുന്നുവെന്നത്ഥം.

ജ്ഞാനമാണ് മോക്ഷസാധനമെങ്കിൽ പിന്നെ കമ്മവും ഭക്തിയും യോഗവും എന്തിനു് എന്ന ചോദ്യം വരുന്നു. ജ്ഞാനം, ചിന്ത ഇവ ചാഞ്ചല്യമുള്ളിടത്തുണ്ടാകുന്നതല്ല. മനശ്ചാഞ്ചല്യം തടയാൻ യോഗം സഹായിക്കുന്നുവെന്നാണ് യോഗാചാര്യന്മാർ തന്നെ പറയുന്നതു്. ഭക്തിയുടേയും കമ്മത്തിന്റേയും സ്ഥാനമെന്തെന്നു ഭാഗവതത്തിൽ ശ്രീകൃഷ്ണൻ ഉദ്ധവരോട് പറയുന്നു.

''യോഗാസ്ത്രയോ മയാ പ്രോക്താഃ നൃണാം ശ്രേയോ വിധിത്സയാ'' ഇത്യാദി. അതായതു് മനുഷ്യക്ക് ശ്രേയസ്സിനുവേണ്ടി കമ്മ, ഭക്തി, ജ്ഞാനമെന്നു മൂന്നു യോഗങ്ങരം ഞാൻ പറഞ്ഞു. വിരക്തന്മാക്ക് ജ്ഞാനയോഗം. വിഷയവിരക്തി വരാത്ത കാമികരംക്ക് കമ്മയോഗം. വിരക്തി വന്നില്ല; എന്നാൽ അതിൽ അത്യന്തം ആസക്തിയുമില്ല. ഭഗവത് കഥാദികളിൽ ശ്രദ്ധവന്നിട്ടുമുണ്ട്. അങ്ങനെയുള്ളവക്ക് ഭക്തിയോഗം. വിരക്തി വരുന്നതുവരെ കമ്മം ചെയ്യണം. എന്നു്.

ശ്രീശങ്കരനും ഗീതാഭാഷ്യത്തിൽ ഈശ്വരാപ്പണ ബുദ്ധിയോടുകൂടി ഫലേച്ഛ കൂടാതെ അനുഷ്ഠിക്കപ്പെടുന്ന കമ്മം സത്വശുദ്ധിക്കും

അതുവഴി ജ്ഞാനനിഷ്ഠായോഗ്യതാപ്രാപ്തിക്കും അങ്ങനെ ജ്ഞാനോല്പത്തിക്കും ഹേതുവാകുമെന്നു പറഞ്ഞിട്ടുണ്ട്. ഗീതയിൽ ഭക്തന്മാരെ പലതായി തരംതിരിച്ചതിൽ ജ്ഞാനിയാണ് ഉത്തമഭക്തനെന്നു പ്രസ്താവിച്ചിട്ടുണ്ട്. അതിനാൽ കർമ്മത്തിൻേറയും ഭക്തിയുടേയും യോഗത്തിൻേറയും പരമലക്ഷ്യം ജ്ഞാനമെന്നും ജ്ഞാനംതന്നെ പരമമായ മോക്ഷസാധനമെന്നും സിദ്ധിക്കുന്നു. ജ്ഞാനം നിത്യാനന്ദത്തെ തരുമെന്നു മുമ്പുതന്നെ യുക്തിപൂർവ്വം പ്രസ്താവിച്ചുകഴിഞ്ഞു. അതിനാൽ നിത്യാനന്ദസന്ദായകമായ ജ്ഞാനത്തെ ലക്ഷ്യമാക്കി സകല മുമുക്ഷുക്കളും ശ്രമിക്കേണ്ടതാണ്.



# 16. ഹിന്ദുക്കളുടെ അധഃപതനകാരണം*

ഹിന്ദുക്കൾ — പ്രത്യേകിച്ചും കേരളത്തിലെ ഹിന്ദുക്കൾ — നാൾ തോറും അധഃപതിച്ചുവരുന്നതായി ഞാൻ കാണുന്നു. സാമ്പത്തികമായും ജനസംഖ്യാപരമായും ആരോഗ്യപരമായും സാംസ്കാരികപരമായും അധഃപതിച്ചുവരുന്നു. ഇതിൻെറ കാരണമെന്തു്? ധർമ്മക്ഷയം.

''യതോ ധർമ്മസ്തതഃ കൃഷ്ണഃ യതഃ കൃഷ്ണ സ്തതോ ജയഃ''

''ധർമ്മമില്ലാതെ ഈശ്വരാനുഗ്രഹമില്ല. ഈശ്വരാനുഗ്രഹമില്ലാതെ ജയമില്ല'' നമ്മുടെ അധഃപതനകാരണം ധർമ്മക്ഷയമാണു്. മതമെന്ന പേരിൽ ധർമ്മവിരുദ്ധമായ പലതുമാണിവിടെ നടന്നുവരുന്നതു്. ചേർത്തല പൂരപ്പാട്ടും കൊടുങ്ങല്ലൂർ തെറിപ്പാട്ടും കള്ളുകുടിച്ചു് പടയണി തുള്ളലും മതമല്ല. മദ്യപാനം പഞ്ചപാപങ്ങളിലൊന്നാണു്. മദ്യപാനിയുടെ സമ്പർക്കംപോലും മഹാപാപമായിട്ടാണു് ശാസ്ത്രം വിധിക്കുന്നതു്. ഒരുവൻ ഈ ലോകത്തുവച്ചു് എത്ര കള്ളു കുടിക്കുന്നുവോ അത്രയും ഉരുക്കിയ ഈയം നരകത്തിൽവച്ചു് കുടിക്കേണ്ടിവരുമെന്നാണു് നമ്മുടെ പുരാണം പറയുന്നതു്. എന്നിട്ടും നാമെന്തുചെയ്തു? നമ്മുടെ ദേവിയെ തന്നെ കള്ളുകുടിപ്രിയയാക്കി.

ഹിന്ദുമതത്തിൻെറ ജീവനായി നിൽക്കുന്നതു് ബ്രഹ്മചര്യമാണു്. ധർമ്മത്തിൻെറ ഒരു പാദം തപസ്സാണെന്നു് പുരാണങ്ങളിൽ പറഞ്ഞിരിക്കുന്നു. തപസ്സിൻെറ ചുവടു് ബ്രഹ്മചര്യമാണു്. എന്നിട്ടും നമ്മുടെ ദേശത്തു് 'സംബന്ധ മെന്ന ഏർപ്പാടു് ബ്രാഹ്മണർ തന്നെ അനുഷ്ഠിച്ചു. സ്ത്രീക്കും പുരുഷനും ബഹുഭാര്യാത്വവും ബഹുഭർത്തൃത്വവും അനുവദിച്ചു.

ഈശ്വരനാമജപംകൊണ്ടു് ഏതു പതിതനും പരിശുദ്ധനാകാമെന്നു് മതം പഠിപ്പിച്ചു. നാം ദിവസവും രാമനാമം ജപിക്കുന്നവരെ തീണ്ടൽ പറഞ്ഞു് അകററി. അതേ മനുഷ്യൻതന്നെ പാതിരിയുടെ വെള്ളം തലയിലൊഴിച്ചു് പശുമാംസം തിന്നുകൊണ്ടു് വന്നാൽ അടുക്കളയുടെ പടിവരെ കയറാമെന്നു് നിശ്ചയിച്ചു. ധർമ്മത്തിൻെറ മറെറാരു പാദമായ, പാവങ്ങളോടു് ദയാ നമ്മൾ കൈവെടിഞ്ഞു. അതിൻെറ ഫലമാണു് നാം അധഃപതിച്ചതു്. ഇന്നു് നാമെന്തുചെയ്യുന്നു? ഒന്നുകിൽ പഴയ മതാഭാസംകൊണ്ടു് തൃപ്തിപ്പെടുന്നു. അല്ലെങ്കിൽ മതമേ വേണ്ടെന്നു് വാദിക്കുന്നു. ഇതു് രണ്ടും

---

* ചെങ്ങമനാട്ടുവച്ചു് ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

തെററാണു്. നമുക്കു് വീണ്ടും ഉയരണമെങ്കിൽ—നാം നശിക്കാതി രിക്കണമെങ്കിൽ—നാം ധമ്മത്തെ മുറുകെ പിടിച്ചേ മതിയാവൂ.

ഇന്നത്തെ പ്രശ്നം സാമ്പത്തികമാണെന്നു ചിലർ പറയുന്നു. അല്ല എന്നാണു് എൻെറ അഭിപ്രായം. അതു് ധാമ്മികമാണു്. ജന ങ്ങൾ ധാമ്മികജീവിതം നയിക്കുമെങ്കിൽ ഒരു മണിക്കൂർകൊണ്ടു് സാമ്പത്തിക പ്രശ്നത്തിനു ഞാൻ പരിഹാരമുണ്ടാക്കിത്തരാം. സ്വഭാ വ ശുദ്ധിയില്ലായ്മയും ഭോഗലാലസതയുമാണു് സാമ്പത്തികക്കുഴപ്പ ത്തിനും പാവങ്ങളുടെ പട്ടിണിക്കും കാരണം. നേതാക്കന്മാരും ധന വാന്മാരും സമുദായത്തിൽ പ്രമാണികളെന്നു കരുതപ്പെടുന്നവരും ധാമ്മികമായ ജീവിതം നയിക്കുകയാണെങ്കിൽ ഇവിടെ പട്ടിണി യുണ്ടാകയില്ല. അവർ അതു ചെയ്യാത്തതാണു് കുഴപ്പം.

ധാമ്മികമായ പുനരുദ്ധാനമുണ്ടാകാതെ ലോകം നേരെയാകാൻ പോകുന്നില്ല. ഈ ധാർമ്മിക പുനരുത്ഥാനം ധർമ്മസംസ്ഥാപന ത്തിനായി അവതരിച്ച പുണ്യപുരുഷന്മാരുടെ വാക്കുകളെ നാം അ നുസരിക്കുന്നതിലിരിക്കുന്നു. അവരുടെ പടംവച്ചു പൂജിച്ചാൽ മാത്രം പോരാ. പടംവച്ചു പൂജിക്കുന്നതു് അവരുടെ ഉപദേശങ്ങൾ പാലിക്കു ന്നതിനും അതനുസരിച്ചു ജീവിക്കുന്നതിനുമായിരിക്കണം. നമ്മുടെ ദേശത്തു് ധർമ്മസംസ്ഥാപനത്തിനായി ഉണ്ടായ ഏററവും വലിയ വ്യക്തിയാണു് ശ്രീശങ്കരൻ. പുരാണസമ്മതനും ചരിത്രസമ്മതനു മായ മറെറാരവതാരം തെക്കെ ഇന്ത്യയിലുണ്ടായിട്ടില്ല. യുക്തികൊ ണ്ടുമാത്രം വിമതസ്ഥരെ ജയിച്ചു് സനാതനമഹിമയുറപ്പിച്ച മറെറാ രാൾ ഇല്ല. അദ്ദേഹം ഉപദേശിച്ച ധർമ്മത്തെ കേരളീയർ അനുസരി ച്ചിരുന്നെങ്കിൽ ഇവിടത്തെ ഹിന്ദുക്കൾ ഇന്നത്തെ ദയനീയാവസ്ഥ യിൽ പതിയ്ക്കുയില്ലായിരുന്നു.

ഹിന്ദുക്കൾക്കുയരാനുള്ള വഴിയെന്തു്? ശ്രീശങ്കരൻ കാണിച്ച വഴിയിലൂടെ പോകുക. അദ്ദേഹം കാണിച്ച വഴിയെന്തു്? പ്രധാന മായി ഗീതയെ നമ്മുടെ മുഖ്യഗ്രന്ഥമായി സ്വീകരിക്കുക. ഗീതയുടെ ഉപദേശത്തിനു വിരുദ്ധമായ യാതൊരുപദേശവും—ഹൈന്ദവഗ്രന്ഥ ങ്ങളിലുള്ളതാകട്ടെ ഇതരഗ്രന്ഥങ്ങളിലുള്ളതാകട്ടെ—സ്വീകരിക്കാതി രിക്കുക.

''ഗേയം ഗീതാനാമസഹസ്രം'' എന്നു് ശങ്കരൻ പ്രഖ്യാപിക്കു ന്നുണ്ടു്. പിന്നൊന്നു ബ്രഹ്മചര്യവും ത്യാഗവുമാണു്. ബ്രഹ്മചര്യമി ല്ലാത്തവനു് ഒന്നും സാദ്ധ്യമല്ലെന്നു ശങ്കരൻ പല സ്ഥലത്തും വ്യക്ത മായി പറഞ്ഞിട്ടുണ്ടു്. ''കാമ ഏവ യമഃ സാക്ഷാത്'' കാമംതന്നെ ആണു് സാക്ഷാൽ കാലൻ എന്നു് ശ്രീശങ്കരൻ പറയുന്നു. ഗൃഹസ്ഥൻ പണമുണ്ടാക്കരുതെന്നു് ശങ്കരനു പക്ഷമില്ല. പണം പിശാചാണെന്നു്

അദ്ദേഹം പറയുന്നില്ല. വിരക്തനല്ലാത്തവൻ സന്യസിക്കണമെന്നും അദ്ദേഹം പറയുന്നില്ല. ഗൃഹസ്ഥൻ പണമുണ്ടാക്കണം. എന്നാൽ ആ പണം എന്തു ചെയ്യണം? പാവങ്ങൾക്കു കൊടുക്കണം. ''ദേയം ദീനജനായ ച വിത്തം''.

ജപവും ധ്യാനവും തപസ്സും എല്ലാം വേണമെന്നദ്ദേഹം പറയുന്നു. എന്നാൽ സ്വഭാവശുദ്ധിയില്ലെങ്കിൽ അതെല്ലാം നിഷ്പ്രയോജനമാണെന്നാണ് അദ്ദേഹത്തിന്റെ മതം.

''നാഽവിരതോ ദുശ്ചരിതാത്''

''സാധനചതുഷ്ടയസമ്പത്തിർയസ്യാഽസ്തി ധീമതഃ പുംസഃ

തസ്യൈവൈതത്ഫലസിദ്ധിഃ''

ഈ ശ്രീശങ്കരന്റെ മതം തന്നെയാണ് വിവേകാനന്ദ സ്വാമിജിയും പഠിപ്പിച്ചതു്. സ്വാമിജി അതിനെ കാലാനുസരണം വ്യാഖ്യാനിച്ചുവെന്നേയുള്ളു. ശ്രീശങ്കരന്റെ ജന്മദിനം കാലടിയിൽ കൊണ്ടാടുന്നു. എന്തിനു്? കാലടി ഗുരുവായൂരേക്കാളും ശബരിമലയേക്കാളും പഴനിയേക്കാളും വലിയ ഒരു പുണ്യസ്ഥലമാണ്. എന്തെന്നാൽ കാലടിയിലൊരവതാരപുരുഷൻ—ജഗദ്ഗുരുവായ ഒരവതാരപുരുഷൻ—ഭാരതഖണ്ഡം മുഴുവൻ കൊടുങ്കാററുപോലെ ചുററിനടന്നു് വിമതസ്ഥരെ ജയിച്ചു് സനാതനധർമ്മത്തിലേയ്ക്കു കൊണ്ടുവന്ന ഒരവതാരപുരുഷൻ—ജനിച്ചു. ഇത്ര മാഹാത്മ്യമുള്ള സ്ഥലം വേറെ ഏതുണ്ടു്? ആ സ്ഥലം ജഗദ്ഗുരുവിന്റെ ശാപത്താൽ ആയിരം വർഷം അജ്ഞാതമായി കിടന്നു. ഇന്നു് ആ ശാപകാലം കഴിഞ്ഞ് ഉണർന്നിരിക്കുന്നു. ശ്രീശങ്കരജയന്തി ആഘോഷിക്കുന്നതു് ശ്രീശങ്കരന്റെ ഗ്രന്ഥങ്ങൾ പഠിച്ചനുഷ്ഠിക്കുന്നതിൽ ജനങ്ങൾക്കു താല്പര്യമുണ്ടാക്കാനാണ്. അവിടത്തെ മഹോത്സവത്തിന്റെ പ്രധാനചടങ്ങ് വെടിക്കെട്ടല്ല. ആനയും ചെണ്ടയുമല്ല. നാമജപവും പൂജയും പഠനവും ധർമ്മപ്രസംഗവുമാണ്. സൽക്കലാപോഷണവും നല്ലവണ്ണമുണ്ടു്. രാവിലെ നാലുമണി മുതൽ രാത്രി പന്ത്രണ്ടുമണിവരെയുള്ള ഈ മഹോത്സവത്തിൽ പങ്കുകൊള്ളുന്നതിനു് ആയിരക്കണക്കിനു ജനങ്ങൾ വന്നെത്തുന്നു. ഈ മഹോത്സവം ഇവിടത്തെ ഹിന്ദുക്കളെ ജ്ഞാനികളാക്കി ഉയർത്താൻ സഹായിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. അജ്ഞാനമാണ് ബന്ധഹേതു. ജ്ഞാനമാണ് മോക്ഷമാർഗ്ഗം. ആനന്ദമാർഗ്ഗം—ശാന്തിമാർഗ്ഗം.



# 17. ഹിന്ദുക്കളുടെ ഇന്നത്തെ കർത്തവ്യം

ഹിന്ദുമതം ഏററവും ഉൽക്കൃഷ്ടമായ തത്വങ്ങരം നമ്മെ പഠിപ്പിക്കുന്നു. ഇതിനു് വൈദികമതം സനാതനധമ്മം എന്നീ പേരുകളുമുണ്ടു്. ഈ മതത്തിൻെറ മൂലപ്രമാണഗ്രന്ഥം വേദമാണു്.

''വേദോƒഖിലോ ധമ്മമൂലം സ്മൃതിശീലേ ച തദ്വിദാം''

വേദത്തെ പലരും പലതരത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടു്. വൈദികഭാഷ വളരെ പ്രാചീനമാണു്. വേദത്തെ ആദ്ധ്യാത്മികമായും ആധിദൈവികമായും ആധിഭൗതികമായും വ്യാഖ്യാനിക്കാം. ഇതിൽ ഏതത്ഥത്തിൽ വ്യാഖ്യാനിക്കുന്നതാണു് ശരിയെന്നു കാണിക്കുന്നതാണു് വേദാന്തം. വേദത്തിൻെറ അന്തം=നിണ്ണയം=തീപ്പു് എന്നാണു് വേദാന്തശബ്ദത്തിനത്ഥം. വേദങ്ങളുടെ ആശയമെന്താണു്? വേദങ്ങരം എവിടെ ചെന്നവസാനിക്കുന്നു? എന്നു പഠിപ്പിക്കുന്നതാണു് വേദാന്തം. വേദങ്ങരം എന്തു പഠിപ്പിക്കുന്നുവെന്നറിയേണ്ടവർ അവയെ വേദാന്തത്തിൻെറ വെളിച്ചത്തിൽക്കൂടി നോക്കണം. വേദത്തിൻെറ ഉദ്ദേശ്യം കമ്മമാണെന്നും വേദാന്തത്തിൻെറ ലക്ഷ്യം ജ്ഞാനമാണെന്നും അതിനാൽ വേദവും വേദാന്തവും ഭിന്നലക്ഷ്യങ്ങളോടു കൂടിയവയാണെന്നും ചിലർ പറയുന്നു. ഇവർ വേദരഹസ്യം അറിയാത്തവരാണു്. വേദത്തിൻെറ ഉദ്ദേശ്യം കമ്മംതന്നെയാണു്. വേദാന്തത്തിൻെറ ലക്ഷ്യം ജ്ഞാനവും. എന്നാൽ കമ്മവും ജ്ഞാനവും അത്യന്തവിരുദ്ധവും പരസ്പരബന്ധമില്ലാത്തതുമാണോ? ഒരത്ഥത്തിൽ ആണെങ്കിലും മറെറാരത്ഥത്തിൽ അല്ല. കമ്മം ജ്ഞാനത്തിനു വഴി തെളിക്കുന്നു.

''സവ്വം കമ്മാƒഖിലം പാത്ഥ! ജ്ഞാനേ പരിസമാപ്യതേ''

എന്നു ഗീത. അജ്ജുന! സകല കമ്മവും ജ്ഞാനത്തിൽ ചെന്നവസാനിക്കുന്നു.

''അഭ്യുദയാത്ഥോƒപി യഃ പ്രവൃത്തിലക്ഷണോ
ധമ്മഃ സ ദേവാദിസ്ഥാനപ്രാപ്തിഹേതുരപി സൻ''
''ഈശ്വരാപ്പണബുദ്ധ്യാ അനുഷ്ഠീയമാനഃ സത്വ

* തിരുവല്ല ക്ഷേത്രത്തിലെ ഉത്സവത്തോടനുബന്ധിച്ചു് ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ശുദ്ധയേ ഭവതി ഫലാഭിസന്ധിവർജ്ജിതഃ
ശുദ്ധസത്വസ്യ ച ജ്ഞാനനിഷ്ഠായോഗ്യതാപ്രാപ്തി–
ദ്വാരേണ ജ്ഞാനോല്പത്തിഹേതുത്വേന ച
നിശ്രേയസഹേതുത്വമപി പ്രതിപദ്യതേ''.

ഐശ്വര്യത്തിനുവേണ്ടിയുള്ളതാണ് പ്രവൃത്തിലക്ഷണധർമ്മം. അതു് ദേവന്മാർ മുതലായവരുടെ പദവി കിട്ടാനുള്ളതാണ്. എങ്കിലും ഫലേച്ഛ കൂടാതെ ഈശ്വരാർപ്പണബുദ്ധിയോടുകൂടി ചെയ്താൽ അതു് മനഃശുദ്ധിക്കു കാരണമായിത്തീരും. മനഃശുദ്ധി വന്നവനു് ജ്ഞാനനിഷ്ഠായോഗ്യത ലഭിക്കുകയും അതുവഴി ജ്ഞാനോല്പത്തിക്കു കാരണമാകുകയും അങ്ങനെ അതു് മോക്ഷത്തിനു ഹേതുവായിത്തീരുകയും ചെയ്യുന്നു. മാത്രമല്ല,

''ന കർമ്മണാമനാരംഭാത് നൈഷ്കർമ്മ്യം പുരുഷോഽശ്നുതേ'' കർമ്മങ്ങളെ ആരംഭിക്കാതിരുന്നാൽ അതുകൊണ്ടു് പുരുഷനു് നൈഷ്കർമ്മ്യത്തിന്റെ അനുഭവമുണ്ടാകയില്ല എന്നു ഗീതയും അതിന്റെ വ്യാഖ്യാനമെന്ന നിലയിൽ

''അപ്രാരംഭാത് കർമ്മണാം ക്രിയാണാം യജ്ഞാദീനാം ഇഹ
ജന്മനി ജന്മാന്തരേ വാ അനുഷ്ഠിതാനാം ഉപാത്ത–
ദുരിതക്ഷയഹേതുത്വേന സത്വശുദ്ധികാരണാനാം തൽ
കാരണത്വേന ച ജ്ഞാനോല്പത്തിദ്വാരേണ ജ്ഞാനനിഷ്ഠാ
ഹേതൂനാം അനാരംഭാത് അനനുഷ്ഠാനാത് നൈഷ്കർമ്മ്യം,
നിഷ്ക്രിയാത്മസ്വരൂപേണാവസ്ഥാനം ഇതിയാവത്–
പുരുഷോ നാശ്നുതേ ന പ്രാപ്നോതി ഇത്യർത്ഥഃ''

കർമ്മങ്ങൾ ആരംഭിക്കാതെ—ഈ ജന്മത്തിലോ ജന്മാന്തരത്തിലോ അനുഷ്ഠിച്ച് ദുരിതക്ഷയംവരുത്തുക നിമിത്തം സത്വശുദ്ധിക്കു കാരണങ്ങളും അതിനു കാരണമെന്ന നിലയിൽ ജ്ഞാനോല്പത്തി വഴി ജ്ഞാനനിഷ്ഠയ്ക്കു് ഹേതുക്കളും ആയ യജ്ഞാദികളെ അനുഷ്ഠിക്കാതെ—നൈഷ്കർമ്മ്യം അതായതു് കർമ്മങ്ങളററ ജ്ഞാനയോഗനിഷ്ഠ, നിഷ്ക്രിയനായ ആത്മാവാണെന്ന സ്വരൂപത്തിലുള്ള ഇരുപ്പ്, ഒരു മനുഷ്യനും ലഭിക്കുന്നതല്ല എന്നർത്ഥം. എന്നു് ശ്രീശങ്കരനും പറയുന്നു. എന്നാൽ കർമ്മം ജ്ഞാനത്തിന്റെ വിരോധിയല്ലേ? ഒരർത്ഥത്തിൽ വിരോധിയാണ്. ജ്ഞാനം പുഷ്ടമായാൽ കർമ്മം ഇരിക്കയില്ല. പൂവും കായും പോലെ. പൂവില്ലാതെ കയ ഉണ്ടാകയില്ല. കായ് വലുതായാൽ പൂവ് താനെ നശിക്കും.

''തസ്യൈ തപോ ദമഃ കർമ്മേതി പ്രതിഷ്ഠാ വേദാ
സർവ്വാംഗാനി സത്യമായതനം'' എന്നു് ഉപനിഷത്തു്. അതിനു ശ്രീശങ്കരൻ—ജ്ഞാനവാദിയും ജ്ഞാനകർമ്മവിരോധവാ

ദിയുമായ ശ്രീശങ്കരൻ, ''തസ്മാദിഹ വാ അതീതേഷു വാ ബഹുഷു ജന്മാന്തരേഷു തപ ആദിഭിഃ കൃതസത്വശുദ്ധേർജ്ഞാനം സമുത്പദ്യതെ''. അതുകൊണ്ടു് ഈ ജന്മത്തോ കഴിഞ്ഞ പല ജന്മങ്ങളിലോ തപസ്സ് മുതലായതുകൊണ്ടു് സത്വശുദ്ധി വരുത്തിയവന്നു് ജ്ഞാനമുണ്ടാകുന്നു എന്നു ഭാഷ്യവും ചെയ്യുന്നു. അതിനാൽ കർമ്മകാണ്ഡാത്മകമാണു് വേദമെന്നുവരികിലും അതു് ജ്ഞാനപ്രധാനമായ ഉപനിഷത്തിനു വിരോധമല്ല. എന്നാൽ വേദത്തിൽ പറയുന്ന കാമ്യകർമ്മങ്ങൾ ത്യജിക്കണം. മുമുക്ഷു ''കാമ്യനിഷിദ്ധവർജ്ജനപുരഃസരം നിത്യനൈമിത്തിക കർമ്മാനുഷ്ഠാനേനാപഗതരാഗാദിമലസത്വാന്തഃ'' (കാമ്യവും നിഷിദ്ധവും വർജിച്ചിട്ടു് നിത്യനൈമിത്തിക കർമ്മങ്ങൾ അനുഷ്ഠിക്കുകകൊണ്ടു്, അതുകൊണ്ടു് രാഗാദിമലങ്ങൾ നീങ്ങിയ ഹൃദയത്തോടുകൂടിയവനായിട്ടു്) എന്നു ശ്രീശങ്കരൻ പറയുന്നു. ഇതുകൊണ്ടു് വേദത്തിലെ കാമ്യനിഷിദ്ധകർമ്മങ്ങൾ തുടങ്ങിവച്ചാൽ മതിയെന്നു ധരിക്കരുതു്. എല്ലാ കാമ്യനിഷിദ്ധകർമ്മങ്ങളും ത്യജിച്ചാലേ മനഃശുദ്ധിയും തദ്വാരാ ജ്ഞാനനിഷ്ഠായോഗ്യതയും ജ്ഞാനവും ഉണ്ടാകയുള്ളുവെന്നും അറിയണം. വേദങ്ങളെ നിന്ദിച്ചു് എവിടെയെങ്കിലും വേദാന്തം പറഞ്ഞിട്ടുണ്ടെങ്കിൽ അതു് വേദത്തിലെ കാമ്യനിഷിദ്ധകർമ്മങ്ങളെയാണെന്നും മനസ്സിലാക്കണം. അങ്ങനെ വേദസാരംതന്നെ വേദാന്തം.

വേദാന്തത്തിൻെറ പ്രമാണഗ്രന്ഥം ഉപനിഷത്തുകൾ. എന്നാൽ ഉപനിഷത്തുകളും എല്ലാവർക്കും പററാതെ വന്നതുകണ്ടപ്പോൾ ധർമ്മസംസ്ഥാപകനായ ജഗദീശ്വരൻ കൃഷ്ണനായവതരിച്ചു് ഉപനിഷത്സാരത്തെ ലളിതഭാഷയിൽ ഗീതയായി ഉപദേശിച്ചു. ഈ ഗീതയ്ക്കും പിൽക്കാലത്തു് പല വ്യാഖ്യാനങ്ങളുണ്ടായി. ഗീത കർമ്മമാണു് പഠിപ്പിക്കുന്നതെന്നും അല്ല ജ്ഞാനമാണു് പഠിപ്പിക്കുന്നതെന്നും ഇതുരണ്ടുമല്ല ഭക്തിയാണു് പഠിപ്പിക്കുന്നതെന്നും മററും പലപല തർക്കങ്ങൾ പൊട്ടിപ്പുറപ്പെട്ടു. ആ ഘട്ടത്തിലാണു് ശ്രീശങ്കരൻെറ ആവിർഭാവം. അദ്ദേഹം ഈ പരസ്പരവിരുദ്ധാഭിപ്രായങ്ങളെ തുലനം ചെയ്തു് ഗീതാർത്ഥം എന്തെന്നു തീർച്ചയാക്കി. ''തദർത്ഥാവിഷ്കരണായ അനേകൈഃ വിവൃത പദ പദാർത്ഥ വാക്യാർത്ഥ ന്യായം അപി അത്യന്തവിരുദ്ധാനേകാർത്ഥത്വേന ലൗകികൈഃ ഗൃഹ്യമാണം ഉപലഭ്യ അഹം വിവേകതഃ അർത്ഥനിർദ്ധാരണാർത്ഥം സംക്ഷേപതോ വിവരണം കരിഷ്യാമി''. ഗീതയുടെ അർത്ഥം വെളിവാക്കാനായി പലരും പദം, പദാർത്ഥം, വാക്യാർത്ഥം, ന്യായം എന്നിവയെ വിവരിച്ചിട്ടുണ്ടെങ്കിലും ലൗകികന്മാർ അത്യന്തവിരുദ്ധങ്ങളായ അനേകാർത്ഥങ്ങളിൽ ഗീതയുടെ ആശയം മനസ്സിലാക്കിവരുന്നതുകൊണ്ടു് ഗീതയുടെ

അർത്ഥമെന്തെന്നു തീർച്ചപ്പെടുന്നതിനു് ഞാൻ വിവേകമുപയോഗിച്ചു് ചുരുക്കത്തിൽ ഒരു വിവരണമെഴുതാം'' എന്നു് അദ്ദേഹം ഗീതാഭാഷ്യത്തിന്റെ ഉപക്രമത്തിൽ പറയുന്നു. ഗീത പഠിച്ചാൽമതിയെന്നു് ചിലർ വിചാരിക്കും. എന്നാൽ ഗീതാശ്ലോകം കൊലപാതകിക്കും ഉപയോഗപ്പെടുത്താൻ കഴിയുമെന്നറിയണം. വേദാന്തം അനധികാരിയുടെ കയ്യിൽ ആപല്ക്കരമാണു്. ഗീതയിൽ പരസ്പരവിരുദ്ധമെന്നു തോന്നുന്ന പല വാക്യങ്ങളുമുണ്ടു്. അവയെ എങ്ങനെ സമന്വയിക്കണമെന്നു് അറിയേണ്ടതുണ്ടു്.

''സമഃ ശത്രൗ ച മിത്രേ ച'' എന്നു പറയുന്ന ഭഗവാൻ തന്നെ
''ത്വം ജഹി, മാ വ്യഥിഷ്ഠാഃ
യുദ്ധ്യസ്വ ജേതാ$f$സി രണേ സപത്നാൻ'' എന്നു പറയുന്നു. അതായതു് ശത്രുവിനേയും മിത്രത്തേയും തുല്യമായി കാണണമെന്നു പറഞ്ഞിട്ടു് ''ശത്രുക്കളോടു് യുദ്ധം ചെയ്യൂ, ജയിക്കൂ, അവരെ കൊല്ലൂ'' എന്നു പറയുന്നു. ഇതിന്റെ അർത്ഥം മിത്രത്തേയും കൊല്ലണമെന്നാണോ? നിഷ്കാമകർമ്മം ചെയ്യണമെന്നു പറയുന്നു. അതേ സമയത്തു് കീർത്തിയെ ഉദ്ദേശിച്ചും ദുഷ്കീർത്തിയെ ഭയന്നും യുദ്ധം ചെയ്യാൻ പറയുന്നു. ഉടനെ പറയുന്നു നിന്ദയും സ്തുതിയും തുല്യമായി കരുതണമെന്നു് മൺകട്ടയും സ്വർണ്ണവും കല്ലും സമമായി കരുതണമെന്നു പറഞ്ഞശേഷം പറയുന്നു. ശത്രുക്കളെ ജയിച്ചു രാജ്യം അനുഭവിക്കാൻ. ''എന്നിലാണു് സർവ്വഭൂതങ്ങളും'' എന്നു പറഞ്ഞശേഷം ''എന്നിലല്ല ഭൂതങ്ങൾ'' എന്നു പറയുന്നു. ചാതുർവർണ്ണ്യമുണ്ടാക്കിയതു ഞാനാണെങ്കിലും ഞാനല്ല, അതുണ്ടാക്കിയതെന്നറിയണമെന്നു പറയുന്നു. അഹിംസയാണു് മോക്ഷമാർഗ്ഗമെന്നുപദേശിച്ചശേഷം യുദ്ധംചെയ്തു കൊല്ലാൻ ഉപദേശിക്കുന്നു. ഇങ്ങനെയുള്ള പരസ്പര വൈരുദ്ധ്യങ്ങൾ എങ്ങിനെ സമന്വയിക്കാമെന്നു കാണാൻ ശങ്കരഭാഷ്യം പഠിക്കണം.

എന്നാൽ ഈ ശങ്കരഭാഷ്യത്തിനും ഖണ്ഡനങ്ങളും മണ്ഡനങ്ങളും പിന്നീടുണ്ടായി. അവയുടെ ഗ്രന്ഥകർത്താക്കന്മാരുടെ ഉദ്ദേശ്യം എന്തു തന്നെയായിരുന്നാലും അതു കുഴപ്പത്തിനു കാരണമാക്കി. അപ്പോഴാണു് ശ്രീരാമകൃഷ്ണന്റെ ജനനം. പുസ്തകങ്ങളൊന്നും പഠിക്കാതെ സ്വജീവിതംകൊണ്ടു് അദ്ദേഹം ഗീതോപനിഷത്തത്വങ്ങൾ വെളിവാക്കി. ആ ജീവിതത്തിന്റെ വെളിച്ചത്തിലുള്ള ശാസ്ത്രവ്യാഖ്യാനമാണു് ശ്രീ വിവേകാനന്ദസ്വാമികളുടെ പ്രസംഗങ്ങൾ. അതുമാത്രമല്ല ശാസ്ത്രങ്ങൾ ഇന്നത്തെ കാലസ്ഥിതിക്കു് ദൈനംദിനജീവിതത്തിൽ എങ്ങനെ അനുഷ്ഠാനത്തിൽ വരുത്തണമെന്നും അദ്ദേഹം വെളിവാക്കുന്നു. ഗീതോപദേഷ്ടാവായ ശ്രീകൃഷ്ണന്റേയും ശ്രീശങ്കരന്റേയും ശ്രീരാമകൃഷ്ണ വിവേകാനന്ദന്മാരുടേയും ഉപദേശങ്ങളുടെ വെളി

ച്ചത്തിൽ സ്വജീവിതത്തേയും സമുദായത്തേയും രാഷ്ട്രത്തേയും കെട്ടിപ്പടുക്കുകയാണു് ഇന്നു ഹിന്ദുക്കൾ ചെയ്യേണ്ടതു്. ഇങ്ങനെ ചെയ്തില്ലെങ്കിൽ ഹിന്ദുക്കൾ നശിച്ചുപോകും.

മൂന്നു് ആപത്തുകൾ ഇന്ത്യയെ ബാധിച്ചിരിക്കുന്നതായി സ്വാമി വിവേകാനന്ദൻ പറയുന്നു. ഒന്നു് മതമേ വേണ്ട എന്നുള്ള വാദം. ഇതിൻെറ ശക്തി യുക്തിവാദികളെന്നു വിളിക്കുന്നവരും മററും വഴിയായി ഇന്നു കേരളത്തിൽ വളരെയധികം പ്രചരിച്ചിരിക്കുകയാണു്. മററൊന്നു് വിദേശീയ മതങ്ങളിലേയ്ക്കു് ആളുകൾ പോകുകയെന്നുള്ളതു്. ഇന്ത്യയിലൊട്ടാകെതന്നെ ക്രിസ്തുമതത്തിലേയ്ക്കും ഇസ്ലാം മതത്തിലേയ്ക്കും മതപരിവർത്തനം നടക്കുന്നുണ്ടു്. ഇന്ത്യാ ഗവർമ്മെൻറു് ക്രിസ്തുമതത്തിലേയ്ക്കു് വിദേശീയ മിഷണറിമാർ വന്നു് മതപരിവർത്തനം ചെയ്യുന്നതു് തടയേണ്ടതാണെന്നു ചിലപ്പോഴൊക്കെ പറയാറുണ്ടെങ്കിലും ഇതുവരെ കാര്യമായി ഒന്നും ചെയ്തിട്ടില്ല; ചെയ്യാൻ സാദ്ധ്യവുമല്ല. ''അന്യമതങ്ങൾ വന്നാൽ എന്താണു്? അവയും മതങ്ങളല്ലേ? അവയും സന്മാർഗ്ഗനിഷ്ഠയും ഈശ്വരവിശ്വാസവും പഠിപ്പിക്കുന്നവയല്ലേ?'' എന്നു ചിലർ ചോദിച്ചേക്കാം. ഇതിനു് എനിക്കു് പറയാനുള്ള ഒന്നാമത്തെ മറുപടി ഇസ്ലാമികസാധനകൊണ്ടു് ഈശ്വരനെ അള്ളാഭാവത്തിനും ക്രിസ്തുധ്യാനം കൊണ്ടു് ഈശ്വരനെ ക്രിസ്തുവായും ദർശിച്ച ശ്രീരാമകൃഷ്ണൻെറ ശിഷ്യനാണു് സ്വാമി വിവേകാനന്ദൻ. അമേരിക്കയിൽ പോകുന്നതിനുമുമ്പു് ഖുറാൻെറ ഒരുഭാഗം മഹമ്മദീയ പണ്ഡിതനു് വ്യാഖ്യാനിച്ചുകൊടുത്തു് ''അങ്ങു് ഒരു പ്രവാചകനായി ലോകം അംഗീകരിക്കപ്പെടുന്ന കാലത്തു് ആദ്യം അങ്ങനെ കരുതുന്ന ഒരു മുസ്ലീം ഞാൻ ആണെന്നു മറക്കരുതേ'' എന്നു പറയിക്കുകയും മഗ്ദലേന മറിയത്തിൻെറ കഥ ഒരാൾ പറഞ്ഞുകൊണ്ടിരിക്കെ ഞാൻ യേശുവിൻെറ കാലത്തു ജീവിച്ചിരുന്നെങ്കിൽ അദ്ദേഹത്തിൻെറ പാദങ്ങളെ എൻെറ ഹൃദയരക്തംകൊണ്ടുതന്നെ കഴുകുമായിരുന്നല്ലോ'' എന്നു പറയുകയും ചെയ്തയാളാണു് സ്വാമി വിവേകാനന്ദൻ. ആ സ്വാമി വിവേകാനന്ദൻ പറയുന്നു ഹിന്ദുക്കൾ ആ മതങ്ങളിലേയ്ക്കു് പോകാനിടവന്നാൽ ഇന്ത്യയ്ക്കു് ആപത്താണു് എന്നു്. സ്വാമിജി വിശാലാശയനല്ലാഞ്ഞിട്ടാണോ ഇങ്ങനെ പറഞ്ഞതു്? രാമകൃഷ്ണമിഷനിൽ ക്രിസ്തുമസ്സു് ആഘോഷവും കൂടി നടപ്പാക്കിയ സ്വാമിജിയേക്കാൾ വിശാലാശയനാരുണ്ടു്? സ്വാമിജി അങ്ങനെ പറയണമെങ്കിൽ ശരിയായ കാരണമുണ്ടായിരിക്കണം. അതെന്താണെന്നു മനസ്സിലാക്കണമെങ്കിൽ ഗാഢമായി ആലോചിക്കണം. ആലോചിക്കുമ്പോൾ കാണാം അതിനു പലേ കാരണങ്ങളുണ്ടെന്നു്. അവയെല്ലാം ഓരോന്നായി ഞാൻ ഇവിടെ പറയണമെന്നു വിചാരിക്കുന്നില്ല.

മതകാര്യത്തിൽ ഹിന്ദുവിനെപ്പോലെ വിശാലാശയനല്ല ക്രിസ്ത്യാനിയും മുസ്ലീമും. നിരീശ്വരവാദിക്കും കൂടി മാപ്പു കൊടുത്തു് അയാളെ യുക്തികൊണ്ടു് മാത്രം സ്വപക്ഷത്തേയ്ക്കു് ആനയിക്കാൻ വേലചെയ്തിട്ടുണ്ടെന്നുള്ളതാണു് ഹിന്ദുമത ചരിത്രം. വിഗ്രഹാരാധനയെ വെറുക്കുകയും ദേവാലയങ്ങളെ ധ്വംസിക്കുകയും സ്വമതത്തിൽ തന്നെയുള്ള ഇതരശാഖക്കാരെ തീയിലിട്ടു് ചുടുകയും ചെയ്തിട്ടുള്ളതാണു് മററു മതങ്ങളുടെ ചരിത്രം. ഹിന്ദുമതം ഇവിടെ നിന്നാൽ ക്രിസ്തുമതത്തിനു് അതിന്റെ എല്ലാ ശാഖകളോടുംകൂടി നശിക്കാതെ ഇവിടെ നിലനിൽക്കാൻ സാധിക്കും. ഇസ്ലാമോ ക്രിസ്തുമതമോ പ്രചരിച്ചാൽ ഒന്നുകിൽ മതം രജിസ്റ്റർകച്ചേരിയിൽ മാത്രമാകും. അല്ലെങ്കിൽ അതൊഴിച്ചുള്ള മതങ്ങൾക്കു് ഇവിടെ സ്ഥാനമുണ്ടായിരിക്കുകയില്ല. ഇതു് അഹിന്ദുമതസ്ഥർ കൂടി ആലോചിക്കേണ്ട വിഷയമാണു്. യൂറോപ്യൻ ചരിത്രം നമ്മെ എന്തു പഠിപ്പിക്കുന്നു? ഇസ്ലാമികരാജ്യങ്ങളുടെ ചരിത്രം നമ്മെ എന്തു പഠിപ്പിക്കുന്നു?

മൂന്നാമത്തെ ആപത്തു് സ്വാമിജി പറയുന്ന പണ്ടത്തെ ബുദ്ധമതംപോലെയുള്ള പുതിയ മതങ്ങൾ ഇവിടെ തലപൊക്കുമെന്നാണു്. എന്തിനു്? ബുദ്ധമതംതന്നെ—ഇന്ത്യക്കിണങ്ങിയതല്ലെന്നു കണ്ടു് കുമാരിലൻ, ശ്രീശങ്കരൻ, ഉദയനൻ, വിദ്യാരണ്യൻ, രാമാനുജൻ മുതലായ മഹാപുരുഷന്മാരാൽ ഇന്ത്യയിൽനിന്നു് ഗളഹസ്തം ചെയ്യപ്പെട്ട ബുദ്ധമതംതന്നെ—ഇതാ വീണ്ടും തലപൊക്കിവരുന്നു. രാഷ്ട്രീയനേതാക്കന്മാർ രാഷ്ട്രീയോദ്ദേശത്തോടുകൂടിയോ എന്തോ ഇന്ത്യയെ ഹൈന്ദവമാക്കുന്നതിനേക്കാളധികമായി ബൌദ്ധമാക്കുന്നതിൽ ജാഗരൂകരായി കാണപ്പെടുന്നു. ഹിന്ദുമതത്തിലില്ലാത്ത എന്താണു് ഇവർ ബുദ്ധമതത്തിൽ കണ്ടതെന്നു് മനസ്സിലാകുന്നില്ല. ''ബുദ്ധൻ വേദാന്തസന്യാസിമാരിൽ ഒരാളായിരുന്നു. ഇന്നു് ബുദ്ധമതമെന്നു് വിളിക്കപ്പെടുന്ന ആശയങ്ങൾ അദ്ദേഹത്തിന്റേതായിരുന്നില്ല. അവ ബുദ്ധനേക്കാളും വളരെ മുമ്പുള്ളതാണു്;'' എന്നു് സ്വാമിജി പറയുന്നു. ഹിന്ദുമതത്തിൽ അനാചാരങ്ങളും അന്ധവിശ്വാസങ്ങളുമുണ്ടെങ്കിൽ അതിലധികം അനാചാരങ്ങളും അന്ധവിശ്വാസങ്ങളും ബുദ്ധമതത്തിലുണ്ടുതാനും. ഈയിടെ ഒരു രാഷ്ട്രീയനേതാവു് ''പഞ്ചശീലങ്ങൾ പ്രചരിപ്പിക്കുന്നതിലാണു് ഇന്ത്യയുടെ ഐശ്വര്യം'' എന്നു് പ്രഖ്യാപിച്ചതായി കണ്ടു. പഞ്ചശീലങ്ങളെന്ന ബൌദ്ധപദത്തോടു് ഇദ്ദേഹത്തിനു് എന്താണാവോ ഇത്ര പ്രതിപത്തി? യമമെന്ന ഹൈന്ദവവാക്കിലടങ്ങാത്തതായി പഞ്ചശീലത്തിലെന്താണുള്ളതു്?

അഹിംസ, സത്യം, ആസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നിവയാണു് യമം എന്നു് പതഞ്ജലി പറയുന്നു.

''അഹിംസനം സത്യമചൗര്യമാജ്ജവം
ക്ഷമാ ധൃതിഃ ശൗചമുപസ്ഥനിഗ്രഹഃ
മിതാശനം ദീനജനാനുകമ്പനം
യമാ ദശൈതേ യമിവര്യസമ്മതാഃ''

എന്നു് ബ്രഹ്മാനന്ദപരമഹംസൻ പറയുന്നു.

''യമഃ കതിവിധഃ പ്രോക്തഃ നിയമോ വാƒരികൾന''

എന്നു് ഉദ്ധവർ ചോദിക്കുന്നതിനു് മറുപടിയായി ശ്രീകൃഷ്ണൻ.

''അഹിംസാ സത്യമസ്തേയ മസംഗോ ഹ്രീരസഞ്ചയഃ
ആസ്തിക്യം ബ്രഹ്മചര്യം ച മൗനം സ്ഥൈര്യം ക്ഷമാ ഭയം''

എന്നു് ഭാഗവതത്തിൽ പറയുന്നു. ബുദ്ധൻതന്നെ യോഗികളുടേയും സാംഖ്യന്മാരുടേയും ശിഷ്യത്വം സ്വീകരിച്ചു് അഭ്യാസംചെയ്തതായി പറയപ്പെടുന്നു. മദ്യപാനത്തെ സ്പഷ്ടമായി നിഷേധിച്ചിട്ടില്ലെന്നായിരിക്കാം പറയാനുള്ളതു്. ''ന സുരാം പിബേത്'' എന്ന വാക്യവും ഉപനിഷത്തുകളിൽ സുരാപാനം ചെയ്യുന്നവനെ പഞ്ചമഹാപാപികളുടെ കൂട്ടത്തിൽ ഉൾപ്പെടുത്തിയിട്ടുള്ളതും ഹിന്ദുമതം അഥവാ വേദാന്തമതം മദ്യപാനത്തെ ശക്തിയായി നിഷേധിച്ചിരിക്കുന്നു എന്നതിനു് തെളിവല്ലേ? എന്നിട്ടും ബുദ്ധമതപദംതന്നെ ഉപയോഗിക്കണമെന്നു് എന്താണു് നിർബന്ധം? ബുദ്ധൻ ഇന്ത്യയിലുള്ള ആളല്ലേ? ബുദ്ധനെ ഹിന്ദുക്കൾ ഒരവതാരമായി അംഗീകരിച്ചിട്ടില്ലേ? പിന്നെ ബുദ്ധമതപദം ഉപയോഗിച്ചാലെന്തു്? എന്നു് ചിലർ ചോദിക്കുമായിരിക്കാം. ബുദ്ധനെ കുട്ടിക്കാലത്തുതന്നെ ധ്യാനാവസ്ഥയിൽ ദർശിച്ച സ്വാമിജി ബുദ്ധമതംപോലെയുള്ള മതം ഇന്ത്യയിൽ വീണ്ടും വളർന്നാൽ ആപത്താണെന്നു് പറയാനുള്ള കാരണമെന്താണെന്നു് നാം അറിയേണ്ടതുണ്ടു്. Budhism the fulfilment of Hinduism (ബുദ്ധമതം ഹിന്ദുമതത്തിന്റെ പൂർത്തീകരണം) എന്നു അമേരിക്കൻ മതമഹാസമ്മേളനത്തിൽ പ്രസംഗിച്ച സ്വാമിജി "Lord Buddha is my God. He preached no theory about Godhead—he was himself God, I fully believe it" Vol. VI p. 196 എന്നു് പറഞ്ഞ സ്വാമിജി വെറുതെ പറയുമോ? ഇതിനു് സ്വാമിജി ചില അവസരങ്ങളിൽ ബുദ്ധമതത്തെപ്പററി പുറപ്പെടുവിച്ചിട്ടുള്ള അഭിപ്രായങ്ങൾ നോക്കിയാൽ ഉത്തരം കിട്ടും. "In the case of Buddha, it was his own followers who did not realise the importance of his teachings" ബുദ്ധന്റെ കാര്യത്തിൽ അദ്ദേഹത്തിന്റെതന്നെ അനുഗാമികളാണു് അദ്ദേഹത്തിന്റെ ഉപദേശങ്ങളുടെ തത്വം മനസ്സിലാക്കാതിരുന്നതു് എന്നു് സ്വാമിജി പറയുന്നു.

''ബുദ്ധമതത്തിന്റെ ആഗമനത്തോടുകൂടി ധർമ്മത്തെ സമ്പൂർണ്ണം അപ്രധാനമായി കരുതുകയും മോക്ഷമാർഗ്ഗം മാത്രം പ്രധാനവിഷയമായിത്തീരുകയും ചെയ്തു. അളകരം വളരെയൊക്കെ പറയാറുള്ള നമ്മുടെ രാജ്യത്തിന്റെ അധഃപതനത്തിന്റെ മൂലതത്വം ഈ ധർമ്മത്തിന്റെ സമ്പൂർണ്ണാഭാവമാണ്. ബൌദ്ധാധികാരത്തിന്റെ പരിപൂർണ്ണോല്ലാസകാലത്തു്—ഓരോ സന്യാസിമഠത്തിലും ആയിരക്കണക്കിന് സന്യാസിമാർ താമസിച്ചുകൊണ്ടിരിക്കവേ—അന്നാണ് രാജ്യം വിനാശോന്മുഖമായിത്തീർന്നതു്. ബൌദ്ധന്മാരും ക്രിസ്ത്യാനികളും മുസൽമാന്മാരും ജൈനന്മാരും അവരുടെ മതത്തിന്റെതായ എല്ലാവർക്കും ഒരേ നിയമവും ഒരേ ചട്ടവും നിർദ്ദേശിക്കുന്നു.'' എന്നു് സ്വാമിജി പറയുന്നു. ഹിന്ദുമതത്തേക്കാളധികമായി ബുദ്ധമതം അഹിംസയ്ക്കു് പ്രാധാന്യം കൊടുക്കുന്നുവെന്നും അതുകൊണ്ടു് ബുദ്ധമതത്തിനു് വൈശിഷ്ട്യം കൂടുമെന്നും പറയുന്നെങ്കിൽ ആ വാദം സ്വാമിജി ഇങ്ങനെ ഖണ്ഡിച്ചിരിക്കുന്നു. ''അഹിംസാ പരമോ ധർമ്മഃ എന്ന ബുദ്ധമതസിദ്ധാന്തം വളരെ നല്ലതു്. എന്നാൽ അതു് എല്ലാവരുടേയും മേൽ ഭൂരിപക്ഷം ജനങ്ങളുടെ കഴിവു നോക്കാതെ നിയമനിർമ്മാണംകൊണ്ടു് നിർബ്ബന്ധിച്ചു് നടപ്പിലാക്കാൻ ശ്രമിച്ചു് ബുദ്ധമതം ഇന്ത്യയുടെമേൽ നാശം വരുത്തിവച്ചു'' എന്നു് സ്വാമിജി പറയുന്നു. അഹിംസയുടെ കൂടുതലാണു് ബുദ്ധമതത്തെ പ്രശംസിക്കാൻ കാരണമെങ്കിൽ ബുദ്ധമതത്തേക്കാൾ കൂടുതലായി അഹിംസയ്ക്കു് പ്രാധാന്യം കല്പിക്കുന്ന ജൈനമതത്തെയല്ലയോ നാം കൂടുതൽ ആദരിക്കേണ്ടതെന്നും ചിന്തിക്കേണ്ടതുണ്ടു്. അതിനാൽ ബുദ്ധമതത്തിന്റെ തദ്രൂപത്തിലുള്ള പുനരുത്ഥാനം ഇന്ത്യയ്ക്കു് നന്നല്ലെന്നു് നമുക്കു് തീർച്ചയാക്കേണ്ടിയിരിക്കുന്നു.

ബുദ്ധമതംപോലെ മററു ചില പുതിയ മതങ്ങളും ഈ രാജ്യത്തു തലപൊക്കിവരുന്നുണ്ടു്. ഹിന്ദുക്കളെന്നു പറഞ്ഞാലാണു് കാര്യലാഭമെങ്കിൽ അപ്പോൾ ഹിന്ദുക്കളെന്നു പറയും. അല്ലെന്നു് പറഞ്ഞാലാണു് ലാഭമെങ്കിൽ അങ്ങനെ പറയും. ഈമാതിരി പ്രസ്ഥാനത്തിന്റെ വളച്ച് ഇന്ത്യയ്ക്കു് ദോഷമാണു്. ഇതിനെ തടയേണ്ടതു് അത്യാവശ്യമാണു്. തടയേണ്ടതു് എങ്ങനെയെന്നാണു് ചോദ്യം. ഇവിടെയാണു് പലർക്കും പല നിർദ്ദേശങ്ങളുമുള്ളതു്. എന്റെ അഭിപ്രായത്തിൽ ഹിന്ദുക്കൾ ഹിന്ദുക്കളായിത്തീരുക—അതായതു് ഹിന്ദുമതബോധമുള്ളവരായിത്തീരുകയാണു് പരിഹാരം. ഹിന്ദുക്കൾ എന്നു് ഹിന്ദുമതബോധമുള്ളവരായിത്തീരുമോ അന്നു് മതപരിവർത്തനം ഇല്ലാതാകും—ഹിന്ദുമതമെന്തെന്നറിഞ്ഞ ഒരുവനും അന്യമതത്തിലേയ്ക്കു് പോകയില്ല. സ്വാതന്ത്ര്യമായി ആകാശത്തിൽ പാടി

പ്പറന്നു കളിക്കുന്ന പക്ഷി, കൂട്ടിലടയ്ക്കപ്പെടാൻ ഇഷ്ടപ്പെടുമോ? യുക്തിവാദത്തെ ഭയപ്പെടാത്തതും സയൻസിൻെറ ഇന്നേവരെയുള്ള കണ്ടുപിടുത്തങ്ങളുടെ തത്വങ്ങരം ഉരംക്കൊള്ളുന്നതും സന്മാർഗ്ഗനിഷ്ഠയ്ക്ക് വിരുദ്ധമല്ലാത്ത എല്ലാവിധ അഭിപ്രായസ്വാതന്ത്ര്യവും അനുവദിക്കുന്നതുമായ ഒരു മതത്തിലാണ് നാം ജനിച്ചുവളുന്നതെന്നറിയുന്ന ഒരുവനെങ്കിലും ആ മതംവിട്ട് ആ അംശങ്ങളിലെല്ലാം പല കുറവുകളുള്ള മറെറാരു മതത്തിലേയ്ക്ക് പോകുമോ? ഹിന്ദുമതതത്വങ്ങരം അജ്ഞാതങ്ങളായിരുന്ന കാലത്തു് ജാതിനിമിത്തം പീഡയനുഭവിച്ചുകൊണ്ടിരുന്ന ജനങ്ങരം പരമതങ്ങളെ അഭയംപ്രാപിച്ചിരുന്നു, ഇന്നു് ജാതിപീഡ പോയി. ഇനി ഹിന്ദുമതതത്വങ്ങരം പഠിപ്പിക്കപ്പെട്ടാൽ മാത്രം മതി അപ്പോരം ഹിന്ദുക്കരം അന്യമതങ്ങളെ അഭയം പ്രാപിക്കുന്ന രീതി മാറും. അത്രയുമല്ല, ഇന്നതാണ് ഹിന്ദുമതമെന്നു് മനസ്സിലാക്കുമ്പോരം മുമ്പു് ആ മതം വിട്ടുപോയവരും അവരുടെ സന്താനങ്ങളും സ്വമനസ്സാലെ തിച്ചുവരികയും ചെയ്യും.

ഹിന്ദുമതത്തിൻെറ മുഖ്യമൂലഗ്രന്ഥങ്ങരം ഉപനിഷത്തുകളും ഗീതയും ശ്രീശങ്കരൻെറ ഗ്രന്ഥങ്ങളുമാണെന്നു് പറഞ്ഞുകഴിഞ്ഞു. അവയുടെ വ്യാഖ്യാനമെന്ന നിലയിൽ ശ്രീരാമകൃഷ്ണൻെറ ജീവിതവും ഉപദേശങ്ങളും വിവേകാനന്ദഗ്രന്ഥങ്ങളുംകൂടി സ്വീകരിക്കണം. എന്നാൽ മുഖ്യഗ്രന്ഥങ്ങളെല്ലാം സംസ്കൃതത്തിലാണ്. സംസ്കൃതം പഠിക്കാതെ ഒരുവനു് ഹിന്ദുമത തത്വങ്ങളിൽ ഗാഢജ്ഞാനമുണ്ടാകുന്നതല്ല. ആത്മഹത്യയ്ക്കു് ഒരു മൊട്ടുസൂചി മതിയാകും. എന്നാൽ അന്യന്മാരെ കൊല്ലാൻ തോക്കും വാളും കുന്തവുമെല്ലാം വേണം. ഇന്നു് ആററംബോംബും ഹൈഡ്രജൻ ബോംബും വേണം. അതുപോലെ മറെറാരാരം കൊണ്ടുവരുന്ന വാദങ്ങളുടെ ശക്തിയെ തടയാൻ മൂലഗ്രന്ഥങ്ങളിൽ അഗാധപാണ്ഡിത്യംതന്നെ വേണം. ഭാഗ്യദോഷത്താൽ ഈ രാജ്യത്തു് ഇന്നു് സംസ്കൃതം പഠിക്കാൻ ഹിന്ദുക്കരംക്കുള്ള താല്പര്യം ക്ഷയിച്ചിരിക്കുന്നു. അന്ധവിശ്വാസവും അനാചാരവും വികാരതരളതയും ഒഴിഞ്ഞു് യുക്തിയിൽ സ്ഥാപിതമായ ഹിന്ദുമതമെന്തെന്നു് ശരിക്കു് മനസ്സിലാക്കാൻ ശാസ്ത്രം പഠിക്കണം. അിതനു് സംസ്കൃതജ്ഞാനം കൂടാതെ എങ്ങനെ സാധിക്കും? ശ്രീരാമനും ശ്രീകൃഷ്ണനും ഗുരുകുലത്തിൽ താമസിച്ചു് ശാസ്ത്രം പഠിച്ചു. ഗീതാകത്താവു തന്നെ ഗീതയിൽ

''തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാകാര്യവ്യവസ്ഥിതൌ
ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കമ്മ കത്തുമിഹാർഹസി
യഃ ശാസ്ത്രവിധി മുത്സൃജ്യ വത്തതേ കാമകാരതഃ
ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം''

എന്നു് പറഞ്ഞിരിക്കുന്നു. ശാസ്ത്രം പഠിക്കാതിരുന്നാൽ തന്നിഷ്ടം പോലെ ശ്ലോകങ്ങളെ വ്യാഖ്യാനിക്കുന്ന വ്യാഖ്യാതാവിൻെറ പുറകെ കണ്ണടച്ചു പോകേണ്ടിവരും. അതു് മിക്കപ്പോഴും കുഴപ്പത്തിനിട യാകും. അതുകൊണ്ടു് എല്ലാ ഹിന്ദുവും സംസ്കൃതം പഠിച്ചേ കഴിയൂ. മററുള്ളവർ തെററായി വ്യാഖ്യാനിച്ചു് പഠിപ്പിക്കാനിടയാകാതിരി ക്കാനും മാത്രമുള്ള സംസ്കൃതജ്ഞാനമെങ്കിലും ഓരോ ഹിന്ദുവിനും ഉണ്ടായിരിക്കണം.

ഇന്നു് നമ്മുടെ രാജ്യത്തു് മതപ്രാസംഗികന്മാരിൽ പലക്കും സംസ്കൃതജ്ഞാനമില്ല. ക്രിസ്തുമതാചാര്യനാകുന്നതിനു് പത്തുപന്ത്രണ്ടു കൊല്ലം സെമിനാരികളിൽ പഠിക്കണം, സുരിക്ഷിത ജീവിതം നയിക്കണം. ക്രിസ്തീയഗ്രന്ഥങ്ങൾക്കുള്ള പരമ്പരാഗതമായ വ്യാ ഖ്യാനം പഠിക്കണം. ഹിന്ദുമതപ്രാസംഗികനോ ആചാര്യനോ ആകുന്നതിനു് ഇതൊന്നും വേണ്ട. ഇന്നു് പ്രസംഗവേദികളിൽ നട ക്കുന്ന പ്രസംഗങ്ങൾ പലപ്പോഴും പരസ്പരവിരുദ്ധങ്ങളും ശ്രോതാ ക്കൾക്കു് ഒന്നിലും വിശ്വാസമില്ലാതാക്കുന്നവയുമാണു്. ഇതു് ശാ സ്ത്രങ്ങളെ ഗുരുകുലരീത്യാ അഭ്യസിക്കാതെ പ്രസംഗിക്കുന്നതുകൊ ണ്ടാണു്. ഇതിനു് പോംവഴിയുണ്ടാകണം.

അതുപോലെതന്നെയാണു് പുരോഹിതന്മാരുടേയും ശാന്തിക്കാ രുടേയും അവസ്ഥയും. ക്രിസ്ത്യാനികൾ ഐശ്വര്യം പ്രാപിക്കുന്ന തിൻെറ ഒരു രഹസ്യം അവരുടെ പുരോഹിതന്മാർ ലൗകികവും ആത്മീകവുമായ ശാസ്ത്രങ്ങളിൽ വിദഗ്ദ്ധന്മാരായിരിക്കുകയും സമു ദായം അവരെ അനുസരിക്കുകയും ചെയ്യുന്നതാണു്. ഹിന്ദുക്കളെ സംബന്ധിച്ചിടത്തോളം അത്തരം പുരോഹിതന്മാരുണ്ടായിരിക്കു കയും അവരെ മററുള്ളവർ അനുസരിക്കുകയും ചെയ്യുന്ന കാലമുണ്ടാ യിരുന്നു. അന്നാണു് ഹിന്ദുക്കൾ ഐശ്വര്യവാന്മാരായിരുന്നതു്. കാലക്രമേണ പുരോഹിതന്മാർ അധഃപതിച്ചു. അവക്കു് ശാസ്ത്രാനു ഷ്ഠാനതാല്പര്യമില്ലാതായി. ശാസ്ത്രങ്ങളെ സ്വഭോഗോപകരണങ്ങ ളായി വ്യാഖ്യാനിച്ചുതുടങ്ങി. ഒടുവിൽ ഇന്നു് ശാസ്ത്രപഠനവും ശാ സ്ത്രപഠനതൃഷ്ണയും നഷ്ടമായി. അവരുടെ നേതൃത്വംകൊണ്ടു് സമുദാ യത്തിനു് ദോഷം സംഭവിച്ചു. സമുദായം അവരെ പുറംതള്ളി. ഇന്നു് സമുദായം പുരോഹിതന്മാരെ രണ്ടു തരത്തിലാണു് വീക്ഷിക്കു ന്നതു്. ചിലർ അവരെ ഒരുതരം ഭൃത്യന്മാരായിട്ടു്. മററു ചി ലർ അവരെ സമുദായത്തിലെ ഇത്തിക്കണ്ണികളോ വഞ്ചകന്മാരോ ആയിട്ടു്.

അതേസമയത്തു് സമുദായത്തിനു് നേതാവു് കൂടാതെ കഴിയു കയില്ല. അതുകൊണ്ടു് മതത്തെപ്പററി യാതൊരു ബോധവുമി

ല്ലാതെ വെറും ലൗകികവിദ്യകളിൽമാത്രം വിദഗ്ദ്ധന്മാരായവർ നേതൃസ്ഥാനത്തിരുന്നു് സമുദായത്തെ നയിക്കുന്നു. ഇങ്ങനെ മതചിന്തയും സമുദായാഭ്യുന്നതിക്കുള്ള ഉപായചിന്തയും തമ്മിൽ പൊരുത്തമില്ലാതെ കഴിയുന്നു. ഇതിനു് പരിഹാരമുണ്ടാകണം. അല്ലെങ്കിൽ സമുദായം മതബോധമില്ലാത്ത നേതാക്കന്മാരുടെ നേതൃത്വത്തിൽ തൽക്കാലം ഉന്നതിയെ പ്രാപിച്ചശേഷം ധർമ്മനിഷ്ഠയില്ലായ്മയാൽ വളരെ വേഗം അധഃപതിച്ചു് നശിച്ചുപോകും. അതുകൊണ്ടു് ലൗകികവും ആത്മികവുമായ വിദ്യയിൽ ഒരുപോലെ പാഠിപ്പു സമ്പാദിച്ചു് സമുദായത്തെ നയിക്കുന്നതിനു് കഴിവുള്ളവരും ശാസ്ത്രാനുസാരം ജീവിതം നയിക്കുന്നവരുമായ പുരോഹിതന്മാരുണ്ടാകേണ്ടിയിരിക്കുന്നു. പുരോഹിതന്റെ ലക്ഷണം ശാസ്ത്രത്തിൽ പറയുന്നതു നോക്കുക.

''മന്ത്രാനുഷ്ഠാനസമ്പന്നസ്ത്രൈവിദ്യഃ കർമ്മതത്പരഃ
ജിതേന്ദ്രിയോ ജിതക്രോധോ ലോഭമോഹവിവർജ്ജിതഃ
ഷഡംഗവിത് സാംഗധനുർവ്വേദവിച്ചാത്ഥധർമ്മവിത്
യത്കോപഭീത്യാ രാജാഽപി ധർമ്മനീതിപരോ ഭവേത്
നീതിശാസ്ത്ര സ്ത്ര വ്യൂഹാദികുശലസ്തു പുരോഹിതഃ
സൈവാചാര്യഃ പുരോധാ യഃ ശാപാനുഗ്രഹയോഃ ക്ഷമഃ''

എന്നു് ശുക്രനീതി.

പുരോഹിതൻ ആയുധവിദ്യപോലും പഠിച്ചിരിക്കണം. പഠിപ്പിക്കാനും സമർത്ഥനായിരിക്കണം. ശ്രീരാമനും ശ്രീകൃഷ്ണനും ബ്രാഹ്മണപുരോഹിതന്മാരിൽ നിന്നാണു് ആയുധവിദ്യപോലും പഠിച്ചതു്. ശ്രീരാമൻ വസിഷ്ഠനിൽനിന്നു പഠിച്ചതു് വിശ്വാമിത്രനിൽനിന്നു പൂർത്തിയാക്കുകമാത്രമാണു് ചെയ്തതു്.

''പഞ്ചാശദ്ഭിരഹോരാത്രൈഃ ദശാങ്ഗം സുപ്രതിഷ്ഠിതം
സരഹസ്യം ധനുർവേദം സകലം താവവാപതുഃ

അമ്പതു ദിവസംകൊണ്ടു് ബലരാമനും കൃഷ്ണനും സാന്ദീപനിയിൽനിന്നു് ധനുർവ്വേദം അതിന്റെ രഹസ്യത്തോടുചേർത്തുപഠിച്ചു. എന്നു് മഹാഭാരതം പറയുന്നു. ഇങ്ങനെയുള്ള ആചാര്യന്മാർ നമുക്കുണ്ടാകേണ്ടിയിരിക്കുന്നു.

ഇനി ശാന്തിക്കാരുടെ കഥയാണു്. ക്ഷേത്രത്തെ ക്ഷേത്രമാക്കുന്നതു് അവിടെ നടക്കുന്ന പൂജയും ആരാധനയുമാണു്. പഠിപ്പും സ്വഭാവശുദ്ധിയുമുള്ള ശാസ്ത്രജ്ഞന്മാരായ പൂജക്കാരുണ്ടാകണം. പൂജക്കാരനാകുന്നതു് എളുപ്പമല്ല. നല്ല പൂജക്കാരന്റെ ലക്ഷണമെന്തു്?

''വിപ്രഃ കുലീനഃ കൃതസംസ്ക്രിയൗഘഃ
സ്വധീത വേദാഗമ തത്വവേത്താ

വർണ്ണാശ്രമാചാരപരോ ƒധിദീക്ഷോ
ദക്ഷസ്തപസ്വീ ഗുരുരാസ്തികോ ƒസ്തു.''

എന്നാണ് ശാസ്ത്രം. ഇതിലെ സ്വധീത വേദാഗമതത്വവേത്താ വർണ്ണാശ്രമാചാരപരഃ അധിദീക്ഷഃ തപസ്വീ എന്നീ പദങ്ങൾ ശ്രദ്ധേയങ്ങളാണ്. സ്വധീത വേദാഗമതത്വ വേത്താവെന്നാലെന്താണ്? സദ്ഗുരുവിൽനിന്ന് വേദങ്ങളും ആഗമങ്ങളും പഠിച്ച് അവയുടെ തത്വമറിഞ്ഞവനെന്നർത്ഥം. ഇതെല്ലാമറിയാൻ സംസ്കൃതജ്ഞാനം കൂടാതെ കഴിയുമോ? വേദം പഠിക്ക എന്നാൽ എന്താണർത്ഥം? തത്ത പറയുന്നതുപോലെ പറയാൻ പഠിക്കയാണോ? വേദഭാഷ്യകാരനായ സായണൻ ഇതിനെപ്പററി വളരെ ചർച്ചചെയ്ത് ഋഗ്വേദഭാഷ്യത്തിന്റെ ഉപോദ്ഘാതത്തിൽ വേദം അർത്ഥമറിഞ്ഞുതന്നെ പഠിച്ചാലേ ഫലമുള്ളുവെന്ന് സമർത്ഥിച്ചിട്ടുണ്ട്. വേദാർത്ഥമറിയണമെങ്കിൽ ശിക്ഷാ, കല്പം, വ്യാകരണം, നിരുക്തം മുതലായ വേദാംഗങ്ങളും പഠിക്കണം. സാംഗോ വേദോ ƒദ്ധ്യേതവ്യഃ എന്നാണ് വിധി. അത്രയും പോരാ. മീമാംസയും പഠിക്കണം. ഇതെല്ലാം പഠിച്ചാലും അവയിലെ നിയമങ്ങൾ അനുഷ്ഠാനത്തിൽ വരുത്തിയിരിക്കണം. അതിനെയാണ് ''വർണ്ണാശ്രമാചാരപരഃ'' എന്നു പറഞ്ഞതു്. അതിനുപുറമെ മന്ത്രദീക്ഷ കഴിച്ചിരിക്കണം. കൂടാതെ തപസ്വിയുമായിരിക്കണം. അതായതു് ശൗചം, ആർജ്ജവം, ബ്രഹ്മചര്യം, ആത്മസംയമനം മുതലായവ ഉള്ളവരായിരിക്കണം. ഇങ്ങനെയുള്ളവർ പൂജിക്കുന്നിടത്താണ് ഈശ്വരചൈതന്യം കളിയാടുന്നതു്. ഈശ്വരൻ സർവ്വവ്യാപിയാണ്. എങ്കിലും തപസ്സുകൊണ്ടും അനുഷ്ഠാനംകൊണ്ടും ശുദ്ധാന്തഃക്കരണനായവൻ തന്റെ സങ്കല്പശക്തി എവിടെ ഉറപ്പിക്കുന്നുവോ അവിടെ ആ ചൈതന്യം കൂടുതൽ പ്രകാശിക്കും. വെള്ളം ഭൂമിയുടെ അടിയിൽ എല്ലായിടത്തുമുണ്ട്. എങ്കിലും കൂപതടാകാദികളിൽ അതു് സുലഭമാകുന്നു. ചിലർ പറയും ''ഭക്തിമതി. ശാസ്ത്രോക്തകർമ്മങ്ങളൊന്നും വേണ്ട'' എന്നു്. ഇതു് ശരിയാണ്. എന്നാൽ ഭക്തി എത്രപേക്കുണ്ട്? ഭക്തിയുടെ ലക്ഷണമെന്താണ്?

''കഥം വിനാ രോമഹർഷം ദ്രവതാ ചേതസാ വിനാ
വിനാ ƒനന്ദാശ്രുകലയാ ശുദ്ധ്യേത് ഭക്ത്യാ വിനാശയഃ''

എന്ന ഭാഗവതവാക്യത്തിൽ ഭക്തിയുടെ ലക്ഷണം പറയുന്നു. ഭഗവാന്റെ നാമം കേൾക്കുകയോ സ്മരിക്കുകയോ ചെയ്യുന്ന മാത്രയിൽ കണ്ണുനീരും രോമാഞ്ചവും ഉണ്ടാകണം. അതാണ് ഭക്തിലക്ഷണം.

''തദർപ്പിതാ ഖിലാചാരതാ തദ്വിസ്മരണേ പരമ വ്യാകുലതാ''
സർവ്വസ്വവും ഭഗവാങ്കൽ സമർപ്പിച്ചിരിക്കണം. ഭഗവാനെ കാണാ

ത്ത ഓരോ നിമിഷവും ഓരോ യുഗംപോലെ തോന്നണം. അങ്ങനെയുള്ള അനുഭവം നമ്മളിൽ എത്രപേക്കുണ്ട്? അതുവരെ നാം ഭക്തന്മാരാണെന്നഭിമാനിക്കുന്നതിൽ അർത്ഥമില്ല. എന്നു് മാത്രമല്ല, തനിക്കു് ഭക്തിയുണ്ടു് എന്നു് ആക്കെങ്കിലും തോന്നുന്നുണ്ടെങ്കിൽ അവനു് ഭക്തിയില്ലെന്നറിയണം. അഭിമാനമില്ലായ്മയാണു് ഭക്തന്റെ മറെറാരു ലക്ഷണം. ഈ ലക്ഷണമെല്ലാമുള്ള ഭക്തി വന്നാൽ കമ്മമൊന്നും വേണ്ട. കമ്മത്തിന്റെ പരമപ്രയോജനം ചിത്തശുദ്ധിയാണു്. ശുദ്ധചിത്തന്റെ ലക്ഷണം ഭക്തിയുമാണു്. അതുകൊണ്ടു് ഭക്തി വന്നാൽ പിന്നെ കമ്മം വേണ്ട. എന്നാൽ അതുവരെ കമ്മം—ശാസ്ത്രോക്ത കമ്മാനുഷ്ഠാനം—വേണം. ഈ സത്യം ശ്രീരാമകൃഷ്ണദേവൻ സുവ്യക്തമായി പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് ''ശാസ്ത്രങ്ങളം പഠിക്കയും ശാസ്ത്രോക്തകമ്മങ്ങളനുഷ്ഠിക്കുകയും വേണ്ട. ഭക്തി മതി'' എന്നു് വാസ്തവമായ ഭക്തിയുണ്ടാകുന്നതിനുമുമ്പു് ഭക്തന്മാരാണെന്നു് അഭിമാനിച്ചുകൊണ്ടു് പറയുന്നതു് ശരിയല്ല.

ചുരുക്കത്തിൽ വേദാദ്ധ്യയനവും തപോനിഷ്ഠയുമുള്ള സത്യ—ദാന—ക്ഷമാ—ശീലാനൃശംസ്യ—തപോഘൃണാദിമാന്മാരും ശമദമശൗചാജ്ജവാദിമാന്മാരുമായ വേദവേദാംഗപണ്ഡിതന്മാരായ ബ്രാഹ്മണരുടെ കഥ ഇന്നു് പൊതുവേതന്നെ പറയേണ്ടതില്ല. അവരെ കണികാണാൻതന്നെ ദുർലഭം. കേരളത്തിൽ വിശേഷിച്ചും. എന്നാൽ അങ്ങനെയുള്ളവർ പുരോഹിതന്മാരായും പൂജകന്മാരായുമിരിക്കുന്നതിലാണു് ക്ഷേത്രങ്ങളുടേയും ഹിന്ദുസമുദായത്തിൻേറയും ഭാവി നിലകൊള്ളുന്നതു്. മാത്രമല്ല, അവരുടെ ഭാവി ശ്രീകൃഷ്ണൻ, ശ്രീശങ്കരൻ, ശ്രീരാമകൃഷ്ണ—വിവേകാനന്ദന്മാർ എന്നിവർ അംഗീകരിച്ച ഹിന്ദുമതം അഥവാ സനാതനധമ്മം പഠിച്ചനുഷ്ഠിച്ചു് പ്രചരിപ്പിക്കുന്നതിലിരിക്കുന്നുവെന്നും, ഇന്ത്യക്കു് വന്നിരിക്കുന്ന മൂന്നു് ആപത്തുകളെ തടുക്കാൻ അതൊന്നേ വഴിയുള്ളുവെന്നും അതിനാൽ എല്ലാ ഹിന്ദുക്കളും അവരുടെ ഗ്രന്ഥങ്ങളം വായിച്ചു് പഠിക്കണമെന്നും എന്നാൽ മതത്തിന്റെ മുഖ്യ മൂലഗ്രന്ഥങ്ങളം പഠിക്കാൻ സംസ്കൃതം പഠിക്കേണ്ടിയിരിക്കുന്നതിനാൽ സംസ്കൃതം പ്രചരിപ്പിക്കുന്നതിനു് എല്ലാ ഹിന്ദുക്കളും ഹൃദയംഗമമായി പരിശ്രമിക്കണമെന്നും പൂജകന്മാർ, മതപ്രാസംഗികന്മാർ, മതപുരോഹിതന്മാർ മുതലായവർതന്നെ ഇന്നു് ശാസ്ത്രജ്ഞാനമില്ലാത്തവരായിത്തീൎന്നിരിക്കുകയാൽ അവരെ സൃഷ്ടിക്കുകയെന്നതു് അത്യാവശ്യമാണെന്നും ഓമ്മിപ്പിച്ചുകൊണ്ടു് ഞാൻ ഉപസംഹരിക്കുന്നു.



# 18. ശ്രീശങ്കരമതം*

ഭാരതഖണ്ഡത്തിലെ ദർശനങ്ങളെ രണ്ടായി തരംതിരിക്കാം. ആസ്തികങ്ങളെന്നും നാസ്തികങ്ങളെന്നും. ആസ്തികങ്ങളെന്നാൽ ഋഗ്യജുഃ സാമാഥർവ്വരൂപങ്ങളായ വേദങ്ങളുടെ പ്രാമാണ്യം അംഗീകരിക്കുന്നവ. നാസ്തികങ്ങളെന്നാൽ വേദപ്രാമാണ്യം അംഗീകരിക്കാത്തവ. നാസ്തികങ്ങളാം ബൌദ്ധം, ജൈനം, ക്രൈസ്തവം, മാഹമ്മദം മുതലായവ. ആസ്തികങ്ങളാം ആറുതരം സാംഖ്യം, യോഗം, ന്യായം, വൈശേഷികം, പൂർവ്വമീമാംസ, ഉത്തരമീമാംസ. ഇവയിൽ ഉത്തരമീമാംസയ്ക്ക് മുഖ്യപ്രമാണം വേദത്തിന്റെ ഒടുവിലത്തെ ഭാഗമായ ഉപനിഷത്താകയാൽ അതിനു് വേദാന്തമെന്നും പേരുണ്ട്. വേദാന്തം ജീവൻ, ഈശ്വരൻ, ജഗത്ത് എന്നിവ തമ്മിലുള്ള സങ്കല്പമനുസരിച്ച് പ്രായേണ ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം എന്ന് മൂന്നായി തരംതിരിക്കപ്പെട്ടിരിക്കുന്നു. ഇവയ്ക്കോരോന്നിനും പല വിഭാഗങ്ങളുണ്ട്. അതിൽ ശ്രീശങ്കരന്റെ മതം അദ്വൈതമാണ്. അതിലെ മായാവാദമാണ് അദ്ദേഹം അംഗീകരിച്ചിട്ടുള്ളതു്. ശാങ്കരമതസിദ്ധാന്തം ക്രോഡീകരിച്ചിട്ടുള്ള ഒരു ശ്ലോകമുണ്ട്. അതിതാണ്.

''പരം സദ് ബ്രഹ്മൈവാഽസദിദമഖിലം ജീവനിലയം
ജഗത്സ്വീയാവിദ്യാ വിലസിതമിദം ചാഽനുഭവതി
വിനഷ്ടായാം യസ്യാം സ്വപരവിഷയാദ്വൈതകലയാ
സ്വകീയാമാപ്നോതി പ്രകൃതിമിതി ചാദ്വൈതപദവീ''

ശാങ്കരമതപ്രകാരം എല്ലാം ബ്രഹ്മമാണ്. ''സർവ്വം ഖല്വിദം ബ്രഹ്മ'' (ഇതെല്ലാം ബ്രഹ്മം തന്നെയാണ്) ബ്രഹ്മത്തിന്റെ ലക്ഷണം ബാദരായണൻ നൽകുന്നതു് ''ജന്മാദ്യസ്യ യതഃ'' എന്ന സൂത്രത്തിലാണ്. അതാണ് ശങ്കരൻ സ്വീകരിച്ചിട്ടുള്ളതു്. അതിനെ ശങ്കരൻ ഇങ്ങനെ വിശദീകരിക്കുന്നു. ''അസ്യജഗതോ നാമരൂപാഭ്യാം വ്യാകൃതസ്യ അനേകകർത്തൃഭോക്തൃസംയുക്തസ്യ പ്രതിനിയതദേശകാലനിമിത്തക്രിയാഫലാശ്രയസ്യ മനസാഽപ്യ ചിന്ത്യ രചനാരൂപസ്യ ജന്മസ്ഥിതിഭംഗം യതഃ സർവ്വജ്ഞാത് സർവ്വശക്തേഃ കാരണാത് ഭവതി; തദ് ബ്രഹ്മ.'' (പ്രത്യേക നാമരൂപങ്ങളെക്കൊണ്ടുണ്ടാകുന്ന വൈചിത്ര്യത്തോടും, അനേക കർത്താക്കളോടും ഭോക്താക്കളോടും

---

* 1956 ലെ മലയാളരാജ്യം വിശേഷാൽപ്രതിയിൽ പ്രസിദ്ധപ്പെടുത്തിയത്.

കൂടിയതും, നിയതമായ കാലദേശനിമിത്തങ്ങളോടുകൂടിയ ക്രിയാഫലങ്ങളുടെ ആശ്രയമായിട്ടുള്ളതും മനസ്സുകൊണ്ടു സങ്കല്പിക്കുകകൂടി കഴിയാൻ വയ്യാത്ത രചനാവിശേഷമുള്ളതുമായ ഈ ജഗത്തിൻെറ ഉല്പത്തി, സ്ഥിതി, പ്രളയം എന്നിവ സർവ്വജ്ഞനും സർവ്വശക്തനുമായിരിക്കുന്ന യാതൊരു കാരണത്തിൽനിന്നു ഭവിക്കുന്നുവോ അതാണ് ബ്രഹ്മം).

ശങ്കരമതപ്രകാരം ബ്രഹ്മമുണ്ടെന്നു് തെളിവെന്താണു്? ബ്രഹ്മമെന്നാലെന്തു്? ജഗത്തിൻെറ മൂലകാരണമായ വസ്തു. കാരണംകൂടാതെ കാര്യമുണ്ടാകയില്ല. ജഗത്ത് പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുന്നതാണു്. മാറിക്കൊണ്ടിരിക്കുന്നതെല്ലാം കാര്യമാണു്. മൂലകാരണം ഒരിക്കലും വികാരമുള്ളതാകയില്ല. സർവ്വകാരണ കാരണമായ വസ്തു ഒന്നേ ഉണ്ടാകാൻ തരമുള്ളൂ. രണ്ടാമതൊന്നില്ലാത്തതിൽ വികാരമുണ്ടാകയില്ല. വികാരമുണ്ടാകണമെങ്കിൽ മറെറാന്നിൻെറ സമ്പർക്കം വേണം. അതിനാൽ ബ്രഹ്മത്തിൽ നിന്നന്യമായി ഒന്നുമില്ല.

ശങ്കരൻ പറയുന്നതു് ഈ ലോകത്തിൻെറ ഉപാദാനകാരണവും നിമിത്തകാരണവും ബ്രഹ്മംതന്നെയാണെന്നാണു്. അതായതു് ഒരേ വസ്തുതന്നെയാണെന്നാണു്.

'യഥാ സുദീപ്താത് പാവകാദ്വിസ്ഫുലിംഗാഃ
സഹസ്രശഃ പ്രഭവന്തേ സരൂപാഃ
തഥാഽക്ഷരാദ്വിവിധാഃ സോമ്യ ഭാവാഃ
പ്രജായന്തേ തത്ര ചൈവാപിയന്തി''

അഗ്നിയിൽനിന്നു് ഗുണസ്വഭാവാദിസാമ്യമുള്ള അനേകം തീപ്പൊരികളുണ്ടാകുന്നതുപോലെ ബ്രഹ്മത്തിൽനിന്നു നാനാഭാവങ്ങളുണ്ടായി അവിടെത്തന്നെ ലയിക്കുന്നു. ബ്രഹ്മംതന്നെയാണു് ഉപാദാനകാരണവും നിമിത്തകാരണവുമെങ്കിൽ, ബ്രഹ്മം ദേശത്തിലും കാലത്തിലും അനാദ്യനന്തമാണെങ്കിൽ, ബ്രഹ്മത്തിൽനിന്നു് അന്യമായി ഒന്നും ഉണ്ടായിരിക്കാൻ തരമില്ല.

''കാരണഗുണപൂർവ്വകഃ കാര്യഗുണോ ദൃഷ്ടഃ''
''കാരണഗുണാഃ കാര്യമുപസംക്രാമന്തേ''

കാരണത്തിൻെറ ഗുണങ്ങൾ കാര്യത്തിലും പകരുന്നു. ചുവന്ന നൂലിൽനിന്നു് ചുവന്ന മുണ്ടുണ്ടാകുന്നു. കറുത്ത നൂലിൽനിന്നു് കറുത്ത മുണ്ടു്. കട്ടിയുള്ള നൂലിൽനിന്നു് കട്ടിയുള്ള മുണ്ടു്. കട്ടി കുറഞ്ഞ നൂലിൽനിന്നു കട്ടികുറഞ്ഞതു്. തേക്കു തടിയിൽനിന്നു് തേക്കു കസേര. വീട്ടിത്തടിയിൽനിന്നു് വീട്ടി കസേര. അപ്പോൾ ബ്രഹ്മത്തിൽ നിന്നുണ്ടായതെല്ലാം ബ്രഹ്മംതന്നെ.

''വേദാന്തസിദ്ധാന്ത നിരുക്തിരേഷാ
ബ്രഹ്മൈവ ജീവഃ സകലം ജഗച്ച.''

അപ്പോൾ പിന്നെ ഈ കാണുന്ന നാമരൂപാത്മകമായി പ്രതിനിമിഷം മാറിക്കൊണ്ടിരിക്കുന്ന ജഗത്തോ? അതു മിഥ്യ.

''ബ്രഹ്മസത്യം ജഗന്മിഥ്യാ''

മിഥ്യയെന്നാൽ ഇല്ലാത്തതെന്നല്ല. ശൂന്യമല്ല. കാരണം സത്താണെങ്കിൽ കാര്യം അസത്താകുമോ? ഒരിക്കലുമില്ല. കാരണമായ ബ്രഹ്മം സത്താണല്ലോ; നിത്യസത്താണല്ലോ. അതുകൊണ്ടു് ജീവനും ജഗത്തും ശൂന്യമല്ല. സത്തുതന്നെ. ജഗത്തും ജീവനും സത്താണെങ്കിൽ പിന്നെ എങ്ങനെ ബ്രഹ്മംമാത്രം സത്തെന്നുവരും? അപ്പോൾ നാനാത്വം വരുമല്ലോ. ''നേഹ നാനാസ്തി കിഞ്ചന'' എന്നു ശ്രുതി പറയുന്നല്ലോ! യുക്തികൊണ്ടും ശ്രുതികൊണ്ടും ഒന്നെന്നു പറയുന്നു. നാനാത്വവും പറയുന്നു. ഇവ എങ്ങനെ യോജിക്കും എന്നാണെങ്കിൽ ഇവിടെ ദോഷമില്ല.

ബ്രഹ്മംതന്നെ ജീവനായും ജഗത്തായും പ്രതിഭാസിക്കുകയാണു്. വാസ്തവത്തിൽ ബ്രഹ്മം മാത്രമേയുള്ള. ജഗത്തു് അവിദ്യനിമിത്തം ബ്രഹ്മത്തിൽ അദ്ധ്യസ്തമാണു്. കയറിൽ പാമ്പും മുത്തുച്ചിപ്പിയിൽ വെള്ളിയും നോക്കുന്നയാളിൻെറ അവിദ്യനിമിത്തം അദ്ധ്യസ്തമായിരിക്കുന്നതുപോലെ. ഈ അവിദ്യയെത്തന്നെ മായയെന്നും സാധാരണ ഭാഷയിൽ പറയുന്നു. വേദാന്തശാസ്ത്രത്തിൽ പിൽക്കാലഗ്രന്ഥങ്ങളിൽ മായയ്ക്കും അവിദ്യയ്ക്കും തമ്മിൽ കുറച്ചു ഭേദം കല്പിക്കപ്പെട്ടിട്ടുണ്ടെങ്കിലും പ്രാചീനഗ്രന്ഥങ്ങളിൽ ആ ഭേദമില്ല. മായയെപ്പററി ശങ്കരൻ പറയുന്നതു് അതൊരു പ്രത്യേക സത്വസ്തുവല്ലെന്നാണു്.

''സന്നാപ്യƒസന്നാപ്യുഭയാത്മികാ നോ
ഭിന്നാപ്യƒഭിന്നാപ്യുഭയാത്മികാ നോ
സംഗാപ്യƒസംഗാപ്യുഭയാത്മികാ നോ
മഹാത്ഭുതാƒനിർവചനീയരൂപാ''

മായ ഉള്ളതുമല്ല ഇല്ലാത്തതുമല്ല. ഉണ്ടായിട്ടു് ഇല്ലാതാകുന്നതുമല്ല. എങ്കിലും അതു് അനുഭവത്തിൽ ഉള്ളതാണു്. വിചാരം ചെയ്യുമ്പോൾ ഇല്ലാത്തതുമാണു്. മായയാൽ പരമാത്മത്തിൽ ഏകവും അദ്വിതീയവുമായ ബ്രഹ്മം ജഗത്തായി പ്രതിഭാസിക്കുകയാണു്. അതുകൊണ്ടു് ജഗത്തിൻെറ ജഗത്ത്വം—നാമരൂപാത്മകത്വം—മിഥ്യയാണെന്നേ ശങ്കരമതം പറയുന്നുള്ള. അതുപോലെ ജീവൻെറ ജീവത്വവും. ജഗത്തിൻെറ ജഗത്വവും ജീവൻെറ ജീവത്വവും പോയാൽ രണ്ടും ബ്രഹ്മം തന്നെ. ഘടം മഠം എന്നീ ഉപാധികൾ പോയാൽ ഘടാകാ

ശവും മഠാകാശവും മഹാകാശമാണല്ലോ. ഒടുവിൽ ശേഷിക്കുന്നതു് മൂലകാരണമായ ബ്രഹ്മംതന്നെയെന്നു് എങ്ങനെ അറിയാം. ശ്രവണ മനന നിദിദ്ധ്യാസനങ്ങളെക്കൊണ്ടു് അദ്വയപരമാത്മതത്വപ്രകാശ വാക്യങ്ങളെ അനുഭൂതിനിഷ്ഠനായ ഗുരുവിൽനിന്നു ഗ്രഹിച്ചു് ശ്രുതി സമ്മതമായ തക്കം അനുസരിച്ചു് സ്വസ്വരൂപാനുസന്ധാനം ചെയ്തു് ശുദ്ധചിത്തനു് അനുഭൂതിയുണ്ടാകും.

''അനുഭവോവസാനം ച ബ്രഹ്മവിജ്ഞാനം'' ബ്രഹ്മജ്ഞാനം അനുഭവത്തിൽ അവസാനിക്കുന്നതാണെന്നു ശങ്കരൻ പറയുന്നു. എല്ലാം ബ്രഹ്മമയമാണെന്നു കാണണം എന്നു ശങ്കരൻ സാധനാപഞ്ചക ത്തിൽ പറയുന്നു.

''പൂൎണ്ണാത്മാ സുസമീക്ഷ്യതാം ജഗദിദം തദ്ബാധിതം ദൃശ്യതാം''
''നിൎവ്വികല്പോ ഹ്യയം ദൃഷ്ടഃ'' (വികല്പമററ ഇതു കാണപ്പെടുന്നു)
എന്നു ശങ്കരൻെറ പരമഗുരു ഗൗഡപാദർ പറയുന്നു.

എന്നാൽ ശുദ്ധസത്വന്മമാത്രമേ ശ്രവണവും മനനവും നിദി ദ്ധ്യാസനവുംകൊണ്ടു് ഈ അനുഭൂതി ഉണ്ടാകുകയുള്ളു. അതുകൊണ്ടാ ണു് വലിയ വലിയ വേദപണ്ഡിതന്മാരും കൂടി സംസാരികളായി കാണപ്പെടുന്നതു്. സത്വശുദ്ധിക്കുള്ള ഉപായം നിഷ്കാമകൎമ്മമാകുന്നു. അതുകൊണ്ടു് ശാങ്കരമതത്തിൻെറ പ്രായോഗികോപദേശം ആരംഭ ത്തിൽ ചാരിത്രശുദ്ധിയോടുകൂടിയ നിഷ്കാമകൎമ്മംകൊണ്ടു് സത്വ ശുദ്ധി. അനന്തരം സാധനചതുഷ്ടയപൂൎവ്വകം സൽഗുരുവിൽനിന്നുള്ള ശ്രവണവും അനന്തരം മനനവും പിന്നെ നിദിദ്ധ്യാസനവും. തൽഫ ലമായി സൎവ്വത്ര ബ്രഹ്മദൎശനം. അതിൽനിന്നു നിത്യാനന്ദം. നിത്യാ നന്ദപദസ്ഥൻ നിൎഭയനായി, നിർദ്വന്ദ്വനായി, നിഷ്പരിഗ്രഹനായി, സൎവ്വഭൂതഹിതേരതനായി, ആത്മാരാമനായി വിരാജിക്കുന്നു.

ഹരിഃ ഓം തത് സത്



# 19. ശ്രീ വിവേകാനന്ദസ്വാമികൾ

''ഒരു നേഷൻ ഉയരണമെങ്കിൽ അതിനു് ആദർശമുണ്ടായിരിക്കണം. തീർച്ചയായും ഏററവും ഉച്ചമായ ആദർശം നിർഗ്ഗുണബ്രഹ്മമാണു്. എന്നാൽ അതു് സാധാരണ മനുഷ്യനു് സുഗ്രാഹ്യമല്ല. അതിനാൽ സുഗ്രാഹ്യമായ—വ്യക്തമായ—ഒരാർദശം വേണ്ടിയിരിക്കുന്നു. ഇന്നു് നമുക്കു് അതു് ശ്രീരാമകൃഷ്ണനിൽനിന്നു ലഭിച്ചിരിക്കുന്നു. മററുള്ളവർ ഇന്നു് നമുക്കു് ആദർശമാകാൻ കഴിയാത്തതു് അവരുടെ കാലം കഴിഞ്ഞുപോയതുകൊണ്ടാണു്. വേദാന്തം എല്ലാവക്കും സുഗ്രാഹ്യമാകണമെങ്കിൽ ഇന്നത്തെ തലമുറയോടു് സഹാനുഭൂതിയുള്ള ഒരാറം ഉണ്ടായിരിക്കണം. ഇതു് ശ്രീരാമകൃഷ്ണനിൽ പൂത്തീകരിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു് ഇന്നു് നാം ശ്രീരാമകൃഷ്ണനെ സകല ജനങ്ങളുടേയും ഇടയിൽ പ്രചരിപ്പിക്കണം. അദ്ദേഹത്തെ ഒരു സന്ന്യാസിയായിട്ടോ അവതാരമായിട്ടോ ഇഷ്ടംപോലെ കരുതിക്കൊള്ളട്ടെ. അതു സാരമില്ല'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു.

ഇന്ത്യാ രാജ്യമുയരുന്നതിനു് ഭഗവാൻ ശ്രീരാമകൃഷ്ണനെ ഭാരതത്തിലെ സകല ജനങ്ങളുടേയും ഇടയിൽ പ്രചരിപ്പിക്കണം എന്നു് സ്വാമിജി പറയുന്നതിന്റെ അത്ഥമെന്തു്? സ്വാമിജി ഒരു മതഭ്രാന്തനോ വെറുംവാക്കു പറയുന്ന ആളോ അല്ലെന്നു് നിങ്ങറംക്കറിയാമല്ലോ. സ്വാമിജി ഇന്ത്യ മുഴുവൻ തുറന്ന കണ്ണുകളോടും യോഗിയുടെ ദിവ്യശക്തിയോടും കൂടി സഞ്ചരിക്കുകയും യൂറോപ്പു്, അമേരിക്ക എന്നീ ഭൂഖണ്ഡങ്ങളിൽ സഞ്ചരിച്ചു് അവയുടെ ഐശ്വര്യകാരണവും ഭാവിയിലെ അധഃപതനബീജവും പഠിക്കുകയും ചെയ്തതിൽ നിന്നു കണ്ടെത്തിയ തീപ്പാണിതു്.

ഇന്ത്യ ലോകത്തിലെ മറെറല്ലാ രാജ്യങ്ങളെക്കാളും മുമ്പു് നാഗരികതയിൽ ഉച്ചാവസ്ഥയെ പ്രാപിച്ചിരുന്നു. ഇന്ത്യ ഒരു നേഷൻ—ഭാരതവഷം—ആയതിനുശേഷമാണു് ഗ്രീസു്, റോം, ബാബിലോണിയ, ഈജിപ്തു്, സിറിയ, മുതലായവ ഉണ്ടായതു്. അവയെല്ലാം നശിച്ചു. ഇങ്ങിനിവരാത്തവണ്ണം നശിച്ചു. എന്നിട്ടും ഇന്ത്യ നശിച്ചില്ല. വിദേശത്തുനിന്നു് ആയിരക്കണക്കിനുള്ള ആക്രമണങ്ങറം ഇന്ത്യയുടെ മേലുണ്ടായി. ഭാഷാപരമായോ ഭരണപരമായോ ഇന്ത്യ

* 1953-ൽ മദ്രാസിൽ ചെയ്ത പ്രസംഗസംഗ്രഹം

ഛിന്നഭിന്നമായി ആയിരംവഷം കിടന്നു. എന്നിട്ടും ഇന്ത്യ നശിച്ചില്ല. ഇന്നും ലോകത്തിലെ മഹാസംസ്കാരങ്ങളിൽ ഉന്നതസ്ഥാനത്തു സ്ഥിതിചെയ്യുന്നു. എന്തുകൊണ്ടു്? സ്വാമി വിവേകാനന്ദൻ പറയുന്നു ''ഇന്ത്യയുടെ അസ്ഥിവാരം ആദ്ധ്യാത്മികതയായതുകൊണ്ടാണു്'' എന്നു്. മഹാത്മാഗാന്ധി പറയുന്നു ഹിന്ദുമതം ഇന്ത്യയുടെ മുമ്പിൽ വച്ച ലക്ഷ്യം ആത്മീയപുരോഗതിയായതുകൊണ്ടാണെന്നു്. വിഭിന്നരംഗങ്ങളിൽ പ്രവത്തിച്ച ഈ രണ്ടു മഹാപുരുഷന്മാർ പറയുന്ന കാരണം നാം ഒന്നുകിൽ സ്വീകരിക്കണം. അല്ലെങ്കിൽ വേറെ കാരണം പറയണം. കാരണം ഒന്നും പറയാൻ കഴിഞ്ഞിട്ടില്ല. അതിനാൽ ഇതു സ്വീകരിക്കണം.

എന്നാൽ ആദ്ധ്യാത്മികതയെ അല്ലെങ്കിൽ മതനിഷ്ഠയെ സ്വീകരിക്കുമ്പോഠം ഒരു ദോഷമുണ്ടു്. അതു് മതഭ്രാന്തുണ്ടാക്കാനിടയുള്ളതാണു്. മതത്തിനു് വരാവുന്ന ദോഷം മതഭ്രാന്താണു്. അതായതു് ''എൻെറ മതം ശരി, നിൻെറ മതം തെററു്'' എന്ന വാദവും, അതിൻെറ ഫലമായുണ്ടാകുന്ന ദ്വേഷവും പിന്നീടുണ്ടാകുന്ന കലഹവും കൂട്ടക്കൊലയും. മതത്തിനെതിരായി മതദ്വേഷികഠം കൊണ്ടുവരുന്ന ആക്ഷേപം അതാണു്. അവക്കതല്ലാതെ മറെറാരാക്ഷേപം പറയാനില്ല. 'യൂറോപ്പിൽ കൂട്ടക്കൊല നടത്തിയതും കുരിശുയുദ്ധമുണ്ടാക്കിയതും ഇന്ത്യയെ രണ്ടായി മുറിക്കാനിടയാക്കിയതും മതമാണെന്നു്''. വാസ്തവമായ മതത്തിൽനിന്നുണ്ടായതല്ലെങ്കിലും മതത്തിൽനിന്നു് അങ്ങനെ ഒരു ദ്വേഷമുണ്ടായിട്ടുണ്ടെന്നു് സമ്മതിക്കാം. വാസ്തവത്തിൽ ഒരു മതവും അന്യനെ വെറുക്കാൻ പഠിപ്പിക്കുന്നില്ല. എങ്കിലും മതത്തിൻെറ പേരിൽ നടത്തിയിട്ടുള്ള കലഹങ്ങളും കൊലകളും യുദ്ധങ്ങളും നിഷേധിക്കാവുന്നതല്ല. ഈ ദോഷങ്ങളുടെ പരിഹാരത്തിനായിട്ടാണു് ഭഗവാൻ ശ്രീരാമകൃഷ്ണൻ അവതരിച്ചതു്.

മതകലഹമുണ്ടാകാതിരിക്കത്തക്കവണ്ണമുള്ള മഹോപദേശം സനാതനധമ്മത്തിൽ ആദ്യകാലം മുതൽ ഉണ്ടായിരുന്നു. ചരിത്രത്തിനു നോട്ടമെത്താത്ത കാലത്തുണ്ടായ വേദങ്ങളിൽതന്നെ ''ഏകംസദ്വിപ്രാഃ ബഹുധാ വദന്തി'' എന്നും നാം കാണുന്നു. ഈശ്വരൻ ഒന്നു്. അദ്ദേഹത്തെപ്പററി പഠിച്ചിട്ടുള്ളവർ പല പേരു പറഞ്ഞു വിളിക്കുന്നു. ആ ഉപദേശത്തിൻെറ തുടച്ച്

''ആകാശാത് പതിതം തോയം യഥാ ഗച്ഛതി സാഗരം
സവ്വദേവനമസ്കാരഃ കേശവം പ്രതി ഗച്ഛതി''

ആകാശത്തിൽനിന്നു വീഴുന്ന വെള്ളം എങ്ങനെ പലവഴി ഒഴുകി സമുദ്രത്തിൽ ചെന്നു ചേരുന്നുവോ അതുപോലെ പലേ ദേവന്മാരുടെ പേരിൽ ചെയ്യുന്ന ആരാധനയെല്ലാം ഒരേ ഈശ്വരനെതന്നെ പ്രാപിക്കുന്നു എന്നു് മഹാഭാരതവാക്യത്തിലും.

''യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാഽനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ''

എന്നു് ഗീതാവാക്യത്തിലും

''യം ശൈവാഃ സമുപാസതേ ശിവ ഇതി
ബ്രഹ്മേതി വേദാന്തിനോ
ബൌദ്ധാ ബുദ്ധ ഇതി പ്രമാണപാടവഃ
കർത്തേതി നൈയായികാഃ
അർഹന്നിത്യപി ജൈനശാസനരതാഃ
കർമ്മേതി മീമാംസകാഃ
സോഽയം മേ വിദധാതു വാഞ്ഛിതഫലം
ത്രൈലോക്യനാഥോ ഹരിഃ''

എന്ന തുടങ്ങിയ ശ്ലോകങ്ങളിലും കൂടി അനുസ്യൂതമായി ഭാരതത്തിൽ പ്രവഹിച്ചിട്ടുണ്ടു്; പ്രവഹിക്കുന്നുമുണ്ടു് അതുകൊണ്ടാണു് ഭാരതീയ മതത്തിൻെറ അനുഗാമികളായ ഹിന്ദുക്കരം ഇവിടെ ക്രിസ്ത്യാനികരംക്കും മുഹമ്മദീയക്കും ജൂതന്മാക്കും അഭയം നൽകിയതും ആരാധനാസ്ഥലങ്ങരം കെട്ടിക്കൊടുത്തതും, എങ്കിലും ആ സന്ദേശം ലോകം പൊതുവെ അംഗീകരിച്ചില്ല. ക്രിസ്ത്യാനി ഇന്നും ''യേശുക്രിസ്തുവിൽ കൂടിയല്ലാതെ ആരും സ്വർഗ്ഗത്തുപോകയില്ല എന്നാണു് പ്രസംഗിക്കുന്നതു്. മുസൽമാന്മാർ വിഗ്രഹാരാധന ചെയ്യുന്നവരെ ഇന്നും കാഫിർമാരായിട്ടാണു് കരുതുന്നതു്''. ''ഏകം സദ്വിപ്രാ ബഹുധാ വദന്തി'' എന്ന സ്വാദ്ധ്യായം ചെയ്യുന്ന ഹിന്ദുക്കളിൽതന്നെ ശൈവർ വൈഷ്ണവരേയും വൈഷ്ണവർ ശൈവരേയും വെറുത്തിരുന്നു. ഇന്നും ചിലയിടത്തു വെറുക്കുന്നു. വെറുപ്പിനെ വേരോടെ നശിപ്പിക്കാനാണു് ശ്രീരാമകൃഷ്ണൻ അവതരിച്ചതു്.

അദ്ദേഹം സാധനകൊണ്ടു് ഈശ്വരനെ കാണുക മാത്രമല്ല; ഈശ്വരനെ കാളിയായും കൃഷ്ണനായും രാമനായും അള്ളാവായും ക്രിസ്തുവായും ദശിച്ചു. ഇതു് ലോകചരിത്രത്തിൽ ആദ്യമാണു്. പലരും ഇതിനുമുമ്പു് ഈശ്വരനെ ഓരോ ഭാവത്തിൽ ദശിച്ചിട്ടുണ്ടു്. എങ്കിലും ഈശ്വരനെ ഒരു ഭാവത്തിൽ കണ്ടതുകൊണ്ടുമാത്രം തൃപ്തിപ്പെടാതെ പല ഭാവങ്ങളിൽ കാണാൻ ആഗ്രഹിക്കുകയും പലേതരം സാധനകരം ചെയ്തു് പലേ ഭാവങ്ങളിൽ ദശിച്ചു് ഈശ്വരൈക്യം സ്ഥാപിക്കുകയും ചെയ്യുന്നതു് ആദ്യമായിട്ടാണു്. ഇതിനുമുമ്പു് പണ്ഡിതന്മാർ ''ശിവനെന്നാൽ നിമ്മലൻ ശുദ്ധൻ'', ''വിഷ്ണുവെന്നാൽ സർവ്വവ്യാപി'', ഇവ രണ്ടും വിരുദ്ധമല്ല. ഈശ്വരൻ ശുദ്ധനും സർവ്വവ്യാപിയുമാണല്ലോ. അതിനും പുറമെ ''സർവ്വഃ ശർവ്വഃ ശിവഃ സ്ഥാണു'' എന്ന വിഷ്ണുസഹസ്രനാമത്തിലുണ്ടല്ലോ. അതിനാൽ വിഷ്ണുവും ശിവ

നം ഒന്നുതന്നെ എന്നും മററും ശാസ്ത്രംകൊണ്ടും അനുമാനംകൊണ്ടും മാത്രമേ ഈശ്വരൈക്യം സ്ഥാപിച്ചിരുന്നുള്ളു. ''രാമനായും കൃഷ്ണനായും കാളിയായും ശിവനായും അള്ളാവായുമിരിക്കുന്നതു് ഒന്നുതന്നെ എന്നു ഞാൻ കണ്ടിരിക്കുന്നു'' എന്നു പറയാൻ കഴിഞ്ഞ ഒരാൾ ഇതിനു മുമ്പു് ഉണ്ടായിട്ടില്ല. പ്രത്യക്ഷം അനുമാനത്തേക്കാളും ശ്രുതിയേക്കാളും ബലവത്താണു്. ഒരിക്കലും കളവു പറയാത്ത ശ്രീരാമകൃഷ്ണൻ—കുശാഗ്രബുദ്ധിയും വിമർശകാഗ്രണിയുമായ വിവേകാനന്ദന്റെ ഗുരു—പറയുന്നു. ''ഈശ്വരൻ ഒന്നു് പേരു പലതു്'' എന്നു് താൻ അനുഭവപ്പെട്ടത്തിയിരിക്കുന്നുവെന്നു്. ഇനി വാദമുണ്ടോ? ഇനി ഈശ്വരന്റെ പേരു വ്യത്യാസം കൊണ്ടുണ്ടായ മതകലഹത്തിനു സ്ഥാനമെവിടെ? ഈ അനുഭവം—ഇങ്ങനെയുള്ള ഒരു ഗുരുവിന്റെ പാദസേവനംകൊണ്ടാണു്, സ്വാമി വിവേകാനന്ദൻ അമേരിക്കയിലെ മതമഹാസഭയിൽ വച്ചു് ഹിന്ദുക്കളുടെ ബ്രഹ്മവും ബൌദ്ധന്മാരുടെ ബുദ്ധനും ജൂതന്മാരുടെ യഹോവയും ക്രിസ്ത്യാനികളുടെ സ്വർഗ്ഗത്തിലെ പിതാവും ആയവൻ നിങ്ങൾക്കു് നിങ്ങളുടെ ഉദാരാശയം നടപ്പിൽ വരുത്താൻ ബലം തരട്ടെയെന്നു പറഞ്ഞതു്. ഇതുതന്നെയാണു് മഹാത്മജിക്കു് ഈശ്വര അള്ളാ തേരേ നാമ് എന്നു പാടാൻ ധൈര്യം കൊടുത്തതു് മറെറാന്നുമല്ല.

''ഈശ്വര അള്ളാ തേരേ നാമ്
കൃഷ്ണബുദ്ധ തേരേ നാമ്
ഈശ മസ്ദ തേരേ നാമ്
സബ്കോ സന്മതി ദേ ഭഗവൻ'' എന്നു് എല്ലാ ഭാരതീയനും പാടാൻ തുടങ്ങിയാൽ പിന്നെ ഇന്ത്യയിൽ മതകലഹം എങ്ങനെയുണ്ടാകും?

കലഹത്തിന്റെ പിന്നൊരു ബീജം ദ്വൈതവിശിഷ്ടാദ്വൈത വഴക്കാണു്. ഇതിനും ശ്രീരാമകൃഷ്ണൻ പരിഹാരം നൽകിയിട്ടുണ്ടു്. കല്യാണകല്പതരുവിന്റെ ഒരു ലക്കത്തിൽ ശ്രീരാമകൃഷ്ണനെ ഒരു വലിയ ദ്വൈതാചാര്യനായി പ്രകാശിപ്പിച്ചുകൊണ്ടു് ഒരു മാധ്വൻ ഒരു ലേഖനമെഴുതിയിരിക്കുന്നതു കണ്ടു. ശ്രീരാമകൃഷ്ണൻ ശരീരത്തിലിരിക്കുമ്പോൾ തന്നെ അദ്ദേഹത്തെ ചൈതന്യപീഠത്തിൽവച്ചു് ചൈതന്യഭക്തന്മാർ—മഹാ ദ്വൈതികൾ—ആരാധിച്ചതു് നിങ്ങൾ വായിച്ചിട്ടുണ്ടല്ലോ?

മദിരാശിയിലെ രാമകൃഷ്ണമിഷൻ പ്രവത്തകന്മാരിൽ പ്രധാനികൾ വിശിഷ്ടാദ്വൈതികളാണു്. ശ്രീരാമകൃഷ്ണദേവന്റെ ഏററവും പ്രധാനശിഷ്യന്മാരിലൊരാളായ ശ്രീ രാമകൃഷ്ണാനന്ദസ്വാമികളുടെ ഗ്രന്ഥങ്ങളിലൊന്നു് ശ്രീരാമാനുജചരിതമാണു്. അതിൽ രാമാനുജ

നെ എത്ര ഭക്തിയോടുകൂടിയാണു് ചിത്രീകരിച്ചിരിക്കുന്നതു്. ''ശ്രീ രാമകൃഷ്ണൻ ശ്രീശങ്കരപരമ്പരയിൽനിന്നു് സന്യസിച്ചയാളാണു്. നിർവ്വികല്പസമാധിയിൽ നിർഗ്ഗുണബ്രഹ്മത്തെ അനുഭവപ്പെടുത്തിയ ആളാണു്. ഒററസ്പർശം കൊണ്ടു് അതുവരെ ദ്വൈതിയായിരുന്നു് അദ്വൈതത്തെ ആക്ഷേപിച്ചിരുന്ന വിവേകാനന്ദസ്വാമികൾക്കു് എല്ലാം ബ്രഹ്മമാണു് എന്നുള്ള കാഴ്ച വളരെ ദിവസം നീണ്ടുനിൽക്കത്തക്കവണ്ണം നൽകിയ ആളാണു്''. അദ്ദേഹം സാധാരണയായി ദ്വൈതം പഠിപ്പിച്ചിരുന്നു. പൊതുവെ പറഞ്ഞാൽ അദ്ദേഹം ഒരിക്കലും അദ്വൈതം പഠിപ്പിച്ചിരുന്നില്ല എന്നാൽ അദ്ദേഹം അദ്വൈതം പഠിപ്പിച്ചു. അതിനുമുമ്പു് ഞാൻ ഒരു ദ്വൈതിയായിരുന്നു'' എന്നു് വിവേകാനന്ദസ്വാമികൾ പറയുന്നു.

വിവേകാനന്ദസ്വാമികളുടെ ജ്ഞാനയോഗപ്രസംഗങ്ങളെല്ലാം അദ്വൈതപരമാണു്. ഇങ്ങനെയിരിക്കെ ഭഗവാൻ ശ്രീരാമകൃഷ്ണൻ ദ്വൈതവിശിഷ്ടാദ്വൈത വഴക്കിനു് പരിഹാരം നൽകുന്നില്ലേ?

ഇനിയൊരു വഴക്കു് യോഗവഴക്കാണു്. അതെങ്ങും കൊലയ്ക്കു കാരണമായി കേട്ടിട്ടില്ല. എങ്കിലും അതും വഴക്കാണു്. കർമ്മയോഗമാണു് ശ്രേഷ്ഠം; രാജയോഗമാണു് ശ്രേഷ്ഠം; ഭക്തിയോഗമാണു് ശ്രേഷ്ഠം എന്ന വഴക്കിനു് ഭഗവാൻെറ ജീവിതം കണ്ടുകൊണ്ടു് സ്വാമികൾ നാലു യോഗത്തേയും അധികരിച്ചു ചെയ്തിട്ടുള്ള പ്രസംഗങ്ങൾ പരിഹാരം നിർദ്ദേശിക്കുന്നു. ''യതമത തതപഥ'' എന്ന ഭഗവാൻെറ സന്ദേശം സുപ്രസിദ്ധമാണല്ലോ. ഇവ ഓരോന്നും അതതുശാസ്ത്രപ്രകാരം അനുഷ്ഠിച്ചാൽ പരമലക്ഷ്യത്തിലേയ്ക്കു നയിക്കും.

ഇപ്രകാരം കലഹമില്ലാത്തതും എല്ലാ മതങ്ങളേയും ഉൾക്കൊള്ളുന്നതും എല്ലാ മതാചാര്യന്മാരേയും ആദരിക്കാൻ പഠിപ്പിക്കുന്നതും സത്യം, ശാന്തി, ഭൂതദയ എന്നിവയെ മുറുകെ പിടിക്കുന്നതും ആയ ഒരു മതത്തെ ശ്രീരാമകൃഷ്ണൻ ലോകത്തിനു സമർപ്പിച്ചു. അങ്ങനെയുള്ള ഒരു മതത്തെ അടിസ്ഥാനമായി സർവ്വഹൃദയങ്ങളിലും പ്രതിഷ്ഠിക്കുക എന്നതു് ലക്ഷ്യമാക്കിയില്ലെങ്കിൽ ഭാരതഭൂമിക്കു് ഉയരാൻ സാധിക്കുകയില്ല. അങ്ങിനെയുള്ള ഒരു മതമെന്ന പശ്ചാത്തലമില്ലെങ്കിൽ ഭാരതഭൂമി പൊടിഞ്ഞുപോകും.

വളരെക്കാലത്തെ പരദാസ്യത്തിനുശേഷമാണു് ഭാരതം സ്വതന്ത്രമായതു്. ഭാരതം ഒരു നേഷനല്ലാതായാൽ പിന്നെ സ്വാതന്ത്ര്യമെവിടെ? അതുകൊണ്ടു് ഇന്നത്തെ യുവാക്കന്മാരുടെ കർത്തവ്യം ഭഗവാൻ ശ്രീരാമകൃഷ്ണൻെറ സന്ദേശവും സ്വാമി വിവേകാനന്ദൻെറ ഗ്രന്ഥങ്ങളും രാജ്യമൊട്ടുക്കു് പ്രചരിപ്പിക്കുകയാകുന്നു. മാതാപിതാക്കന്മാരുടെ കർത്തവ്യം തങ്ങളുടെ കുട്ടികളെ ഈ വഴിയിൽകൂടി നയിക്കുകയാകുന്നു. അതിലാണു് ഇന്ത്യയുടെ രക്ഷയും ലോകത്തിൻെറ രക്ഷയും ഇരിക്കുന്നതു്. ഇതു് പ്രവൃത്തിയിൽ കൊണ്ടുവരാനുള്ള താല്പര്യവും ശക്തിയും നിങ്ങൾക്കു് ഭഗവാൻ നൽകട്ടെ.

# 20. ഭക്തിയോഗം*

മനുഷ്യജന്മത്തിന്റെ പരമോദ്ദേശ്യം സുഖാനുഭൂതിയാണ്. മനുഷ്യർ മാത്രമല്ല, മൃഗങ്ങൾകൂടിയും സുഖത്തിനുവേണ്ടിയാണ് പ്രവൃത്തിക്കുന്നതു്. ആ സുഖം നിത്യമായി വേണമെന്നും ആഗ്രഹമുണ്ട്. എന്നാൽ ഓരോ സുഖവും ദുഃഖത്തിന്റെ സന്താനവും ദുഃഖത്തിനു് ഹേതുവുമാണ്. ''പാരിൽ സുഖം ദുഃഖമൂലമല്ലോ നൃണാം'' എന്നു് രാമായണത്തിൽ പറഞ്ഞിരിക്കുന്നു. ദുഃഖമൂലമെന്നാൽ ദുഃഖത്തിനു് മൂലമെന്നും ദുഃഖമാകുന്ന മൂലത്തോടുകൂടിയതു്എന്നും വ്യാഖ്യാനിക്കാം.

''സുഖസ്യാനന്തരം ദുഃഖം ദുഃഖസ്യാനന്തരം സുഖം'' എന്നും ആചാര്യന്മാർ പറയുന്നു. ലൗകികമായ എല്ലാ സുഖത്തിന്റേയും സ്ഥിതി ഇതുതന്നെ. ധനംതന്നെയെടുക്കുക. ധനത്തിൽനിന്നു കുറെ സുഖസാമഗ്രികൾ സമ്പാദിക്കാൻ കഴിയുന്നു. എന്നാൽ അതുണ്ടാക്കുന്നതിനോ? ദുഃഖം.

''ആർജ്ജനേ രക്ഷണേ ദാനേ വ്യയേ വാƒപി ച വസ്തുതഃ
ദുഃഖമേവ തതോ നൃണാം ന ധനം സുഖസാധനം''

എന്നു് ശ്രീശങ്കരാചാര്യർ പറയുന്നു. അതുപോലെതന്നെ കീർത്തിയും ഭാര്യാപുത്രാദികളും. എന്നാൽ മനുഷ്യൻ ആഗ്രഹിക്കുന്നതോ? നിത്യസുഖം. അതു് കൈവരുന്നില്ല. അതു് കൈവരാനുള്ള വഴിയാണ് മതം ഉപദേശിക്കുന്നതു്. അങ്ങനെയൊന്നു് ഒരിക്കലും ആർക്കും കിട്ടാൻ സാദ്ധ്യമല്ലെന്നു വിചാരിച്ചിട്ടുള്ള നിരാശയിൽനിന്നാണ് ചിലർ നിർമ്മതക്കാരായിത്തീരുന്നതു്. അതു സാദ്ധ്യമാണെന്നു് ധരിച്ചെങ്കിൽ അവർ നിർമ്മതത്വം ഉപേക്ഷിക്കുമായിരുന്നു. എന്നാൽ വാസ്തവത്തിൽ അതു സാദ്ധ്യമാണ്. ശ്രീബുദ്ധൻതന്നെ അതു കണ്ടുപിടിച്ചുപദേശിച്ചയാളാണ്. വിഷയങ്ങളിൽനിന്നു് നിത്യസുഖം കിട്ടുകയില്ല. വിഷയങ്ങൾക്കു് ഇന്ദ്രിയങ്ങളോടുള്ള സംസ്പർശനത്തിൽനിന്നുണ്ടാകുന്ന സുഖം നിത്യമായിരിക്കുകയില്ല. എന്തെന്നാൽ ആ സംസ്പർശം ആഗമാപായിയാണ്. (വരുന്നും പോയും ഇരിക്കുന്ന സ്വഭാവത്തോടുകൂടിയതാണ്.)

നിത്യസുഖത്തിനുള്ള വഴി അതല്ല. അതു് 'വിഷയി'യായ ആത്മാവിന്റെ സാക്ഷാത്കാരത്തിൽനിന്നാണ് ഉണ്ടാകേണ്ടതു്.

---

* മലബാറിൽ ശ്രീമാന്ധാംകുന്നു് ക്ഷേത്രത്തിൽവച്ചു് ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ആത്മാവു് ദേശകാലപരിഛിന്നമല്ലാത്തതിനാൽ ഏകവും അദ്വിതീയവുമാണു്. ആത്മാവിൻെറ അനുഭൂതിയെ അദ്വൈതാനുഭൂതിയെന്നും പറയുന്നു.

''ദ്വിതീയാദ്വൈ ഭയം ഭവതി'' ''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ''—അതായതു് രണ്ടുണ്ടെങ്കിൽ അതിൽ നിന്നു ഭയമുണ്ടാകുന്നു. ഏകത്വം തുടർച്ചയായി ഇടവിടാതെ കാണുന്നവനു് അവിടെ മോഹമെവിടെ? ദുഃഖമെവിടെ? എന്നീ ശ്രുതിവാക്യങ്ങളും ഇവിടെ ചിന്ത്യമാണു്. ആദ്വിതീയമായ ആത്മാവിൻെറ അനുഭൂതിയിൽതന്നെ നിത്യസുഖം.

എന്നാൽ ഈ അനുഭൂതിയാകട്ടെ മനസ്സു് രാഗദ്വേഷങ്ങൾക്കധീനമായിരിക്കുമ്പോൾ ഉണ്ടാകയില്ല. അതിനാൽ നിത്യസുഖം ആഗ്രഹിക്കുന്നവൻ ആദ്യമായി ചെയ്യേണ്ടതു് മനസ്സിനെ രാഗദ്വേഷങ്ങളില്ലാതാക്കുകയാണു്. ഇതിനുള്ള അഭ്യാസത്തിനാണു് ശാസ്ത്രങ്ങളിൽ യോഗമെന്നു പറയുന്നതു്. ''യോഗശ്ചിത്ത വൃത്തിനിരോധഃ'' എന്നു് പതഞ്ജലി മഹർഷി പറയുന്നു. 'യുജ് സമാധൗ' എന്ന ധാതുവിനെ അടിസ്ഥാനമാക്കി യോഗത്തിനു് സമാധി എന്നും അർത്ഥം കിട്ടുന്നു. ചിത്തത്തിൻെറ വൃത്തികളെ നിരോധിച്ചു് ഏകലക്ഷ്യത്തിൽ സമ്പൂർണ്ണം നിറുത്തുമ്പോഴാണു് സമാധിയുണ്ടാകുന്നതു്. ഇപ്രകാരം മനസ്സിനെ വൃത്തികളിൽനിന്നു വിരമിപ്പിക്കാൻ പലേവിധ അനുഷ്ഠാനങ്ങളുമുണ്ടു്. അതിനാൽ പലവിധ യോഗങ്ങളുണ്ടായി. കർമ്മയോഗം, രാജയോഗം, ലയയോഗം, മന്ത്രയോഗം, ജ്ഞാനയോഗം മുതലായി പലേവിധം യോഗങ്ങളുണ്ടെങ്കിലും അവയിൽ വച്ചു് ഏററവും എളുപ്പമായതു് ഭക്തിയോഗമാണെന്നു് സർവ്വശാസ്ത്രജ്ഞനും അനുഭവനിഷ്ഠനുമായ നാരദമഹർഷി പറയുന്നു.

''അന്യസ്മാത് സൗലഭ്യം ഭക്തൗ'' എന്നു നാരദൻെറ ഭക്തിസൂത്രം.

''യമാദിഭിർ യോഗപഥൈഃ കമലോപഹതോ മുഹുഃ
മുകുന്ദസേവയാ യദ്വത് തഥാഽത്മാഽദ്ധാ ന ശാമ്യതി''

എന്നു് ഭാഗവതത്തിലുമുണ്ടു്. ഭക്തിയെന്നാലെന്തു്?

''സാ ത്വസ്മിൻ പരമപ്രേമരൂപാ'' എന്നു് നാരദൻ പറയുന്നു.

ഭക്തിയെന്നതു് ഈശ്വരനോടുള്ള പരമപ്രേമമാണു്. അതായതു് സ്നേഹംതന്നെ. സ്നേഹം മനുഷ്യനിൽ പ്രകൃത്യാ ഉള്ള ഗുണമാണു്. ആരെയും ഒന്നിനെയെങ്കിലും സ്നേഹിക്കാത്ത ഒരു മനുഷ്യനേയും കാണാൻ സാധിക്കയില്ല. മനുഷ്യൻ ഒരു സാമുദായികജീവിയാണു്. ഏകാന്തത്തടവാണു് അവനു് കൊടുക്കാവുന്ന ഏററവും വലിയ ശിക്ഷ.

"Society friendship and love
Divinely bestowed upon man
O! had I the wings of a dove
How soon would I taste thee"

എന്നു് കപ്പലുടഞ്ഞു് മനുഷ്യവാസമില്ലാത്ത ദ്വീപിൽ അകപ്പെട്ട നായകനെക്കൊണ്ടു് കവി പറയിച്ചിരിക്കുന്നതു് എത്ര സത്യമാണു്. ഭാര്യ, പുത്രൻ, ബന്ധുക്കൾ, സ്നേഹിതന്മാർ എന്നിവരാരും ഇല്ലാതെ ജീവിക്കുന്ന ഒരവസ്ഥ ആലോചിച്ചുനോക്കുക. ''ആരുമില്ലാതെവന്നാൽ ഒരു കൊച്ചു പൂച്ചയെയെങ്കിലും വളർത്തി സ്നേഹം അതിൽ സമർപ്പിക്കും മനുഷ്യൻ'' എന്നൊരു മഹാത്മാവു പറഞ്ഞതു് എത്രയോ സത്യമാണു്. സാധാരണമനുഷ്യൻ ബാല്യത്തിൽ തന്റെ സ്നേഹത്തിന്റെ മുഖ്യഭാജനമായി അച്ഛനമ്മമാരെ കാണുന്നു. പിന്നീടു് കൂട്ടുകാരേയും സതീർത്ഥ്യരേയും. അനന്തരം ഭാര്യയെ. ഒടുവിൽ പുത്രന്മാരെ. പുത്രന്മാർ പ്രായമാകുമ്പോൾ പൗത്രന്മാരേയും. വിവാഹം കഴിക്കാൻ പ്രേരിപ്പിക്കുന്നതെന്തു്? പ്രേമം.

കാമം സ്നേഹം, ഭക്തി എന്നിവ ഓരേ ഭാവത്തിന്റെ മൂന്നു വസ്ഥകളാണു്. താമസഭാവത്തിൽ—മൃഗീയനിലയിൽ—കാമം. രാജസഭാവത്തിൽ സ്നേഹം. സാത്വികഭാവത്തിൽ ഭക്തി. കാമത്തെ കുറച്ചുകൂടി ശുദ്ധമാക്കുമ്പോൾ സ്നേഹമാകും. അതു് കുറെക്കൂടി ശുദ്ധമായി ഉയരുമ്പോൾ ഭക്തി. സാധാരണമനുഷ്യനിൽ കാമമായും സ്നേഹമായും പ്രവഹിക്കുന്ന മനോവൃത്തികളെ നിയന്ത്രിച്ചു് സാത്വികാവസ്ഥയിലെത്തിച്ചാൽ അതു് ഈശ്വരപ്രേമമായിത്തീരും.

ഇങ്ങനെ എത്തിക്കുകയാണു് രാഗദ്വേഷങ്ങളെ ജയിക്കാനും സമാധിയനുഭവിക്കാനും എളുപ്പമായ വഴി. മനുഷ്യൻ പുത്തനായി ഒന്നും ഇതിനു് ഉണ്ടാക്കേണ്ടതില്ല. അവനിൽ പ്രകൃത്യാ ഉള്ള ഗുണത്തെ ഈശ്വരനിലേയ്ക്കു് തിരിച്ചുവിട്ടാൽ മാത്രം മതി.

ഭക്തൻ പരമപ്രേമസ്വരൂപനായിരിക്കുന്നു. അയാൾക്കു് രാഗമോ ദ്വേഷമോ ഇല്ല. രാഗമുള്ളിടത്തേ ദ്വേഷമുള്ളു. എല്ലാം ഈശ്വരന്റേതാണെന്നും എല്ലാം ഈശ്വരനാണെന്നും അറിഞ്ഞാൽ പിന്നെ ഒന്നിലും രാഗദ്വേഷമുണ്ടായിരിക്കുകയില്ല. രാഗമില്ലാത്തതിനാൽ ദ്വേഷവുമില്ല. അയാൾ എല്ലായിടത്തും ഈശ്വരനെ കാണുന്നു. അതിനാൽ മനസ്സു് ചെല്ലുന്നിടത്തെല്ലാം അയാൾ സമാധി അനുഭവിക്കുന്നു.

''യത്ര യത്ര മനോ യാതി തത്ര തത്ര സമാധയഃ''

രാഗദ്വേഷമില്ലാത്തതുകൊണ്ടു് അയാൾക്കു് നിത്യസുഖമുണ്ടാകുന്നു.

''രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർ വിധേയാത്മാ പ്രസാദമധിഗച്ഛതി
പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ''

എന്നു ഗീത പറയുന്നു. ഇപ്രകാരം എളുപ്പത്തിൽ മനുഷ്യരെല്ലാം യാതൊന്നു ലഭിക്കാൻ വേണ്ടി നാനാമാർഗ്ഗങ്ങളിൽ പരിശ്രമിക്കുന്നുവോ, ആ നിത്യസുഖം ഭക്തിയോഗം വഴി നിങ്ങൾക്കുണ്ടാകും. ആ ഭക്തി നിങ്ങൾക്കുണ്ടാകാൻ ഭഗവാൻ അനുഗ്രഹിക്കട്ടെ.



# 21. ധർമ്മവും അർത്ഥവും

ഭാരതീയർ പുരുഷാർത്ഥങ്ങളെ നാലായി തരംതിരിച്ചിരിക്കുന്നു. അവയിൽ ധർമ്മമോക്ഷങ്ങൾ ഒരുമിച്ചും അർത്ഥകാമങ്ങൾ വേറൊന്നായിട്ടും സ്ഥിതി ചെയ്യുന്നു. ഇവയിൽ ധർമ്മമോക്ഷങ്ങൾ മതത്തിൻേറയും അർത്ഥകാമങ്ങൾ ലൗകികശാസ്ത്രത്തിൻേറയും വിഷയങ്ങളായിട്ടാണ് പ്രായേണ സ്ഥിതി ചെയ്യുന്നതു്. ഈ രണ്ടു വകുപ്പിൽ അർത്ഥകാമങ്ങൾക്ക് ആധുനികന്മാർ കൂടുതൽ പ്രാധാന്യം നൽകി ധർമ്മമോക്ഷങ്ങളെ പിന്നണിയിൽ തള്ളിവരുന്നു. മനുഷ്യന്റെ പ്രഥമവും പ്രധാനവുമായ കർത്തവ്യം അർത്ഥസമ്പാദനമാണെന്നും അതിന്റെ പരമപ്രയോജനം കാമങ്ങൾ (വിഷയസുഖങ്ങൾ) അനുഭവിക്കുകയാണെന്നും ധർമ്മത്തെ ആചരിക്കുന്നെങ്കിൽ അതും അർത്ഥകാമങ്ങൾക്ക് എത്രത്തോളം ഉപകരിക്കുന്നുവെന്നുനോക്കി മതിയെന്നും ഇവർ അഭിപ്രായപ്പെടുന്നു. ലോകത്തിന്റെ പൊതുവെ, വിശേഷിച്ചും ഇന്ത്യയുടെ ഇന്നത്തെ പ്രശ്നം ധർമ്മമല്ലെന്നും ആഹാരമാണെന്നും ഇന്ത്യയുടെ ഇന്നത്തെ അധഃസ്ഥിതാവസ്ഥയ്ക്കു് കാരണംതന്നെ ധർമ്മമാണെന്നും അതിനെ ഇനി ഒട്ടുംതന്നെ വച്ചുകൊണ്ടിരിക്കാൻ പാടില്ലെന്നുംകൂടി ചിലർക്ക് അഭിപ്രായമുണ്ടു്. ഇതേപ്പററി നാം ഗൗരവമായി ചിന്തിക്കേണ്ടിയിരിക്കുന്നു.

ഭാരതത്തിന്റെ ഭൂതഭാവിവർത്തമാനങ്ങളെ നല്ലവണ്ണം കണ്ടറിഞ്ഞ ശ്രീ വിവേകാനന്ദസ്വാമികൾ ''ഇന്ത്യയിൽ സാമൂഹ്യസമത്വപരവും രാഷ്ട്രീയവുമായ ആശയങ്ങൾ നിറയ്ക്കുന്നതിനുമുമ്പ് ആദ്യമായി രാജ്യത്തെ ആദ്ധ്യാത്മികാശയപ്രവാഹത്തിൽ മുക്കണം. നമ്മുടെ ശ്രദ്ധയെ അർഹിക്കുന്ന ഒന്നാമത്തെ കർമ്മം നമ്മുടെ ഉപനിഷത്തുകൾ വേദങ്ങൾ പുരാണങ്ങൾ എന്നിവയിൽ അടക്കിവച്ചിരിക്കുന്ന ഏററവും ആശ്ചര്യകരങ്ങളായ സത്യങ്ങളെ പുസ്തകങ്ങളിൽനിന്നും സന്യാസി മഠങ്ങളിൽനിന്നും വനങ്ങളിൽനിന്നും കൈവശക്കാരായ ഏതാനും ചില വിഭാഗങ്ങളിൽനിന്നും പുറത്തുകൊണ്ടുവന്നു് ഈ സത്യങ്ങൾ കാട്ടുതീ പോലെ രാജ്യം മുഴുവൻ വടക്കുനിന്നു തെക്കുവരേയും കിഴക്കുനിന്നു പടിഞ്ഞാറുവരെയും ഹിമാലയം തൊട്ടു് കന്യാകുമാരിവരെയും സിന്ധു്തൊട്ടു് ബ്രഹ്മപുത്രവരെയും പടർന്നുപിടിക്കത്തക്കവണ്ണം പ്രചരിപ്പിക്കുകയെന്നുള്ളതാണു്''' എന്നു പറയുന്നു.

ഇതിൽനിന്നു് ധർമ്മപ്രചരണം ഒന്നാമതാക്കിവയ്ക്കണമെന്നായിരുന്നു സ്വാമിജിയുടെ സന്ദേശമെന്നു കാണാം. ''വിശക്കുന്നവർക്ക്

തത്വോപദേശമല്ല, ആഹാരമാണ്''' എന്നും ''മതമല്ല ഇന്ത്യയെ നിലവിളിപ്പിക്കുന്ന അത്യാവശ്യം'' എന്നും ചില അവസരങ്ങളിൽ പറഞ്ഞ ആചാര്യൻ തന്നെയാണ് പ്രവൃത്തി പദ്ധതി നിർദ്ദേശിച്ചപ്പോൾ ആദ്യമായി ധമ്മതത്വങ്ങൾ ഇന്ത്യ മുഴുവൻ വ്യാപിപ്പിക്കുന്നതിൽ ശ്രദ്ധിക്കണമെന്നു പറഞ്ഞതു് എന്നോക്കണം. ഇതു് എന്തുകൊണ്ടു്? ധമ്മമുണ്ടെങ്കിൽ അത്ഥം തനിയെ വന്നുചേരും. ധമ്മമില്ലെങ്കിൽ അർത്ഥത്തിനു ചിരസ്ഥിതിയില്ല. അതുകൊണ്ടുതന്നെ

''ന തഥാ ബലവീര്യാഭ്യാം ജയന്തി വിജിഗീഷവഃ
യഥാ സത്യാഽനൃശംസാഭ്യാം ധർമ്മേണൈവോദ്യമേന ച
ത്യക്ത്വാഽധമ്മം തഥാ സർവ്വേ ധമ്മം ചോത്തമമാസ്ഥിതാഃ
യുദ്ധ്യദ്ധ്വമനഹങ്കാരാ യതോ ധർമ്മസ്തതോ ജയഃ''

ജയം വേണമെന്നുള്ളവക്കു് സത്യം, അനൃശംസം, ധർമ്മം, ഉദ്യമം എന്നിവകൊണ്ടുണ്ടാകുന്നതുപോലെ ബലവും വീര്യവും കൊണ്ടു് ജയം ഉണ്ടാകുന്നില്ല. അതുകൊണ്ടു് നിങ്ങളെല്ലാവരും അധർമ്മമുപേക്ഷിച്ചു് ഉത്തമമായ ധമ്മത്തെ അവലംബിച്ചു് അഹങ്കാരമില്ലാതെ യുദ്ധം ചെയ്യുവിൻ. എവിടെയാണോ ധർമ്മം അവിടെയാണു് ജയം എന്നു് ധർമ്മപുത്രൻ അർജ്ജുനനോടു് പറയുന്നതായി മഹാഭാരതത്തിൽ നാം കാണുന്നു.

''യതോ ധർമ്മസ്തതോ ജയഃ'' എന്നതു പ്രത്യേകം ശ്രദ്ധേയമാണു്. ഇതുതന്നെ വീരവീരനായ ഭീഷ്മപിതാമഹൻ കൃഷ്ണനോടു് മറ്റൊരു സന്ദർഭത്തിൽ പറയുന്നു.

''യതോ ധർമ്മഃ സ്തതഃ കൃഷ്ണോ യതഃ കൃഷ്ണസ്തതോ ജയഃ''

എവിടെ ധർമ്മമുണ്ടോ അവിടെ ഈശ്വരൻ. എവിടെ ഈശ്വരനുണ്ടോ അവിടെ ജയം എന്നു് സഞ്ജയനും ധൃതരാഷ്ട്രരോടു പറയുന്നു.

ധർമ്മത്തിനും ഐഹികൈശ്വര്യത്തിനും തമ്മിലുള്ള ബന്ധമെന്തു്? ധർമ്മം കേവലം പരലോകവിഷയമല്ല.

''യതോഽഭ്യുദയനിശ്രേയസ സിദ്ധിഃ സഃ ധർമ്മ'' എന്നത്രേ ധർമ്മത്തിനു് ഋഷിമാർ കൊടുത്തിട്ടുള്ള അർത്ഥം. അതായതു് യാതൊന്നിൽനിന്നു് ഐഹികശ്രേയസ്സും നിത്യകല്യാണവും കൈവരുമോ അതാണു് ധർമ്മം.

''ധാരണാത് ധർമ്മ ഇത്യാഹുഃ'' ലോകത്തെ ധരിക്കുന്നതുകൊണ്ടു് ധമ്മമെന്നു പറയുന്നു.

''ജഗതഃ സ്ഥിതികാരണം സാക്ഷാദഭ്യുദയ നിശ്രേയസ ഹേതുര്യഃ സ ധർമ്മഃ'' ലോകത്തിന്റെ നിലനില്പിനു കാരണവും നേരിട്ടു് അഭ്യുദയത്തിനും നിശ്രേയസത്തിനും (മോക്ഷത്തിനും) കാരണവുമായതു് യാതൊന്നോ അതു് ധർമ്മം എന്നു് ശ്രീശങ്കരാചാര്യർ

ഗീതാഭാഷ്യത്തിൽ പറയുന്നു. ഇതിൽനിന്നു് ധർമ്മം പരലോകത്തേയ്ക്കുവേണ്ടി മാത്രമുള്ളതല്ലെന്നു സിദ്ധിക്കുന്നു.

എന്നാലും ധർമ്മമെങ്ങനെ ഐഹികഫലം നൽകുമെന്നു തോന്നാം. ഇതിനു രണ്ടു നിലയിൽ ഉത്തരം പറയാൻ കഴിയും. ഒന്നു് ഈശ്വരപക്ഷമവലംബിച്ചും മറ്റൊന്നു് അനീശ്വരപക്ഷമവലംബിച്ചും. ആദ്യത്തെ പക്ഷം വളരെ സ്പഷ്ടമാണു്.

''യതോ ധർമ്മസ്തതഃ കൃഷ്ണോ യതഃ കൃഷ്ണസ്തതോ ജയഃ''

ഈശ്വരനാണു് ഈ ലോകത്തെ നിയന്ത്രിക്കുന്നതെന്നും ഈശ്വരന്നധീനമാണു് ഈ ലോകത്തെ ഐശ്വര്യമെന്നും എത്രതന്നെ പുരുഷപ്രയത്നമുണ്ടായാലും ഈശ്വരാനുഗ്രഹം കൂടി കർമ്മസിദ്ധിക്കു് അത്യന്താപേക്ഷിതമാണെന്നും ഈശ്വരൻ തന്നെയാണു് ധർമ്മാധർമ്മജ്ഞാനത്തിനു് ഉപകരണങ്ങളായ പ്രമാണങ്ങളുടെ കർത്തൃത്വം വഹിക്കുന്നതെന്നും സമ്മതിക്കുന്നപക്ഷം ധർമ്മത്തെ ആശ്രയിച്ചാണു് അർത്ഥാദി സകല ഐശ്വര്യങ്ങളും സ്ഥിതിചെയ്യുന്നതെന്നു് സ്പഷ്ടമാണു്.

''ഉച്ചൈർ ഗതിർ ജഗതി സിദ്ധ്യതി ധർമ്മതശ്ചേത്
തസ്യ പ്രമാ ച വചനൈഃ കൃതകേതരൈശ്ചേത്''

(ലോകത്തു് ഉന്നതഗതി സിദ്ധിക്കുന്നതു് ധർമ്മത്തിൽനിന്നും ആ ധർമ്മത്തെപ്പററിയുള്ള ശരിയായ അറിവു് നിത്യങ്ങളോ ഈശ്വരപ്രോക്തങ്ങളോ ആയ വേദവാക്യങ്ങളിൽനിന്നും ആണെങ്കിൽ) എന്നു് ഭോജൻ പറഞ്ഞതും ഇവിടെ ഓർക്കേണ്ടതാണു്.

ഇനി അനീശ്വരപക്ഷം നോക്കുക.

''നഹ്യവശ്യേന്ദ്രിയോ രാജ്യമശ്നീയാദ്ദീർഘമന്തരം
വിജിതാത്മാ തു മേധാവീ സ രാജ്യമഭിപാലയേത്
കാമക്രോധൌ ഹി പുരുഷമർത്ഥേഭ്യോ വ്യപകർഷതഃ
തൌ തു ശത്രൂ വിനിർജിത്യ രാജാ വിജയതേ മഹീം
ഇന്ദ്രിയാണി മഹൽപ്രേപ്സുർനിയച്ഛേദർത്ഥധർമ്മയോഃ
ഇന്ദ്രിയൈർ നിയതൈർ ബുദ്ധിർ വർദ്ധതേ$^{/}$ഗ്നിരിവേന്ധനൈഃ
അവിധേയാനി ഹീമാനി വ്യാപാദയിതുമപ്യലം
അവിജിത്യ യ ആത്മാനമമാത്യാൻ വിജിഗീഷതേ
അമിത്രാൻ വാ$^{/}$ജിതാമാത്യഃ സോ$^{/}$വശഃ പരിഹീയതേ
വശ്യേന്ദ്രിയം ജിതാമാത്യം ധൃതദണ്ഡം വികാരിഷു
പരീക്ഷ്യകാരിണം ധീരമത്യർത്ഥം ശ്രീർനിഷേവതേ
കാമക്രോധൗ ശരീരസ്ഥൗ പ്രജ്ഞാനം തൗ വിലുമ്പതഃ
കാമം ക്രോധം ച ലോഭം ച ദംഭം ദർപ്പം ച ഭൂമിപഃ
സമ്യഗ്വിജേതും യോ വേദ സ മഹീമഭിജായതേ
സതതം നിഗ്രഹേ യുക്തി ഇന്ദ്രിയാണാം ഭവേത് നൃപഃ
ഈപ്സന്നർത്ഥം ച ധർമ്മം ച ദ്വിഷതാം ച പരാഭവം''

എന്ന ഗാന്ധാരി സുയോധനനോട് പറയുന്നു. ഇന്ദ്രിയനിയന്ത്രണമില്ലാത്തവന്റെ രാജ്യം ദീർഘകാലം നിൽക്കുകയില്ലെന്നും കാമക്രോധങ്ങളെന്ന ശത്രുക്കളെ ജയിച്ചവൻ മാത്രമേ ഭൂവിജയിയാകയുള്ളവെന്നും ഇന്ദ്രിയങ്ങളെ അടക്കി മനസ്സിനെ ജയിച്ച് ദുഷ്ടന്മാരെ ധർമ്മപ്രകാരം ശിക്ഷിച്ച് ആലോചിച്ച പ്രവത്തിക്കുന്നവനെ മാത്രമേ ശ്രീ നന്നായി സേവിക്കയുള്ളവെന്നും അർത്ഥവും പുണ്യവും കാംക്ഷിക്കുന്നവൻ എപ്പോഴും ഇന്ദ്രിയസംയമനത്തിൽ ഏൎപ്പെട്ട് കാമം, ക്രോധം, ലോഭം, ദംഭം, ദപ്പം എന്നിവയെ അടക്കണമെന്നും അവനു മാത്രമേ ശത്രുക്കളെ കീഴ്പ്പെടുത്തി ഭൂമി ഭുജിക്കാൻ കഴിയൂ എന്നും ഇതിൽനിന്നു കാണുന്നു. മനോജയത്തിനു്—കാമക്രോധവിജയത്തിനു്—ഇന്ദ്രിയനിയന്ത്രണത്തിനു്—ഉള്ള വഴി പഠിപ്പിക്കുന്നതു് ധർമ്മമാണു്. ആ ധർമ്മത്തിൽ ശ്രദ്ധിക്കാതെ ശ്രീയും അർത്ഥവും എങ്ങനെ സിദ്ധമാകും? സിദ്ധമായാൽ തന്നെ എങ്ങനെ സ്ഥിരപ്രതിഷ്ഠമാകും?

ലോകത്തിന്റെ സാമ്പത്തിക സ്ഥിതി നന്നാകാൻ രാഷ്ട്രീയസ്ഥിതി നേരേയാകണമെന്നും രാഷ്ട്രീയസ്ഥിതി നേരെയാകുന്നതു് ധർമ്മത്തെ ആശ്രയിച്ചാണെന്നും ഉള്ളതു് സത്യമാണെങ്കിൽ ലോകത്തിന്റെ സാമ്പത്തികൈശ്വര്യം ധർമ്മത്തെ ആശ്രയിക്കുന്നുവെന്നു പറഞ്ഞുകൂടേ? അർത്ഥകാമങ്ങൾക്കു് ധർമ്മത്തേക്കാൾ കൂടുതൽ പ്രാധാന്യം കൊടുക്കുന്നതാണു് കുഴപ്പം. വ്യക്തിപരമായി നോക്കിയാലും ദേശത്തെ ഒട്ടാകെ നോക്കിയാലും ലോകത്തെ ഒട്ടാകെ നോക്കിയാലും ലോകത്തിന്റെ ഐശ്വര്യം ധർമ്മത്തെ ആശ്രയിച്ചിരിക്കുന്നുവെന്നു കാണാൻ കഴിയും. ധർമ്മത്തിൽ ശ്രദ്ധിക്കാത്തവന്റെ അത്ഥം നിഷ്പ്രയോജനമോ കാമഭോഗദ്വാരാ അനർത്ഥകരമോ ആകുന്നു. ധർമ്മത്തിൽ ശ്രദ്ധിക്കാതെയുള്ള അർത്ഥാർജനം പരപീഡയ്ക്കു് പ്രേരകവും ശത്രുവർദ്ധകവും സ്വനാശത്തിനുതന്നെ വഴി തെളിക്കുന്നതും ആണെന്നു് അനുഭവം നമ്മെ പഠിപ്പിക്കുന്നു. ഇതുതന്നെയാണു് സമുദായങ്ങളുടേയും രാഷ്ട്രങ്ങളുടേയും സ്ഥിതി. അതിനാൽ ലോകകല്യാണ കാംക്ഷികളും നിസ്വാർത്ഥികളും ദീർഘദർശികളും സവ്വഭൂതഹിതേരതന്മാരും ആയ മഹാചാര്യന്മാർ പറയുന്നതിൽ നാം ശ്രദ്ധിക്കണം. അവർ എന്തു പറയുന്നു? "Seek ye the kingdom of God first and everything else will be added unto you"—ഈശ്വരസാമ്രാജ്യം ആദ്യമായി അന്വേഷിക്കുക. മററുള്ളതെല്ലാം നിനക്കു് തനിയെ കിട്ടും—ക്രിസ്തു.

"അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം" ശ്രീകൃഷ്ണൻ
"ധർമ്മം ശരണം ഗച്ഛ" ബുദ്ധൻ.

# 22. ലോകശാന്തിക്കുള്ള ഉപായം

ലോകം അനേകായിരം ശതവത്സരങ്ങളായി അശാന്തി അനുഭവിക്കുന്നു. ലോകശാന്തിക്കുള്ള ഉപായങ്ങളെപ്പററി വിദഗ്ദ്ധന്മാർ കഴിഞ്ഞ കുറെ വർഷങ്ങളായി ആലോചിക്കുന്നുണ്ടു്. ചിലർ നിരായുധീകരണംകൊണ്ടു് ലോകശാന്തിയുണ്ടാക്കാമെന്നു പറയുന്നു. മററു ചിലർ ഒരു നേഷൻ ഏററവും അധികം ശക്തിയുള്ള ആയുധങ്ങളുള്ളതായിത്തീർന്നാൽ മററുള്ളവർ ഭയപ്പെട്ടു് ആ നേഷൻെറ ആജ്ഞയ്ക്കു വിധേയമായി ശാന്തമായിരുന്നുകൊള്ളുമെന്നു് അഭിപ്രായപ്പെടുന്നു. എല്ലാ നേഷൻേറയും പ്രതിനിധികൾ കൂടി സംഘടനയായി ലോകഭരണം നടത്തിയാൽ ലോകശാന്തി കൈവരുമെന്നു് മററുചിലർ. എന്നാൽ ഇതെല്ലാംകൊണ്ടു് ലോകശാന്തിയുണ്ടാകുമോയെന്നാലോചിക്കേണ്ടതാണു്.

ലോകമെന്നാലെന്തു്? ജനം. ജനങ്ങളുടെ ശാന്തിയാണു് ലോകശാന്തി. ജനങ്ങൾക്കു ശാന്തിയുണ്ടാകേണ്ടതെവിടെ? മനസ്സിൽ. ലോകശാന്തിയുണ്ടാകണമെങ്കിൽ മനസ്സിൽ ശാന്തിവന്ന ശാന്തിപ്രിയന്മാരായ നേതാക്കന്മാരുടെ കീഴിൽ നയിക്കപ്പെടുന്ന ആളുകൾ ഉണ്ടായിരിക്കണം. ശാന്തിമാർഗ്ഗം ആലോചിക്കുന്നവർക്കുതന്നെ ശാന്തിയില്ലെങ്കിൽ അവർ എങ്ങനെ മററുള്ളവരിൽ ശാന്തിയും ശാന്തിപ്രിയത്വവും സംജാതമാക്കുവാൻ ശക്തരാകും? നേതാക്കന്മാരുടെയാകട്ടെ, നീയമാനന്മാരുടെയാകട്ടെ, മനസ്സിൽ ശാന്തിയുണ്ടാകുന്നതെങ്ങനെ? അശാന്തി നീക്കുമ്പോൾ. അശാന്തി നീക്കാനുള്ള വഴിയെന്തു്? അശാന്തിക്കുള്ള കാരണങ്ങൾ നീക്കുകതന്നെ. കാരണം നശിക്കുമ്പോൾ കാര്യവും നശിക്കും. ''കാരണനാശേ കാര്യനാശഃ'' അശാന്തിക്കുള്ള കാരണങ്ങളെന്തു്? അവ രണ്ടുവിധത്തിലുണ്ടു്. ഒന്നു് അഭ്യന്തരം മറെറാന്നു് ബാഹ്യം. ഇവ രണ്ടും ചേരാതെ ഒരിക്കലും അശാന്തിയുണ്ടാകയില്ല. രണ്ടിലൊന്നു നശിച്ചാൽ മതി. ആഭ്യന്തരകാരണങ്ങൾ രാഗദ്വേഷങ്ങളും അവയുടെ സന്താനങ്ങളായ കാമക്രോധാദികളും. ബാഹ്യകാരണങ്ങൾ അനവധിയാണു്. അവയെ നശിപ്പിക്കാനാണു് രാജ്യതന്ത്രവിദഗ്ദ്ധനും ഭൗതികശാസ്ത്രാചാര്യനും ധനശാസ്ത്രപണ്ഡിതനും സമുദായപരിഷ്കർത്താവും മററും ശ്രമിക്കുന്നതു്. ആഭ്യന്തരകാരണങ്ങളെ നശിപ്പിക്കാൻ ശ്രമിക്കുന്നവനാണു് മതപ്രവർത്തകൻ. ഇവയിൽ ബാഹ്യകാരണങ്ങൾ അനന്തങ്ങളാണു്. അവയി

ലൊന്നു നശിപ്പിക്കുമ്പോൾ മറ്റൊന്നു് പൊങ്ങിവരും. അവയെ സമൂലം നശിപ്പിക്കാൻ ഒരിക്കലും സാദ്ധ്യമല്ലെന്നു് ലോകചരിത്രം പഠിപ്പിക്കുന്നു. അവയുടെ സ്വരൂപത്തെ ബുദ്ധിപൂർവ്വം അപഗ്രഥനം ചെയ്താൽ ഒന്നു പോകുമ്പോൾ മറ്റൊന്നു് പൊങ്ങിവരുന്ന സ്വഭാവത്തോടുകൂടിയവയാണെന്നു് കാണാൻ കഴിയും. അതിനാൽ ആവഴിക്കുള്ള ശ്രമംകൊണ്ടു് ശാന്തി സിദ്ധിക്കുകയില്ലെന്നു് ഋഷിമാർ കണ്ടു രേഖപ്പെടുത്തിയിട്ടുണ്ടു്.

''തമാത്മസ്ഥം യേഽനു പശ്യന്തി ധീരാ—
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.''

തന്റെ ഉള്ളിലിരിക്കുന്ന 'അവനെ' (ആത്മാവിനെ) നിരന്തരം കാണുന്ന ജ്ഞാനികൾക്കേ സ്ഥിരമായ ശാന്തിയുള്ളൂ. മറ്റുള്ളവക്കില്ല.

''പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ''

എന്നീ വാക്യങ്ങൾ ഈ ആശയം സ്പഷ്ടമാക്കുന്നു. മതത്തിന്റെ പ്രയോജനം ഇതാണു്. ശാന്തന്മാരും ശാന്തിദന്മാരും ശാന്തിപ്രിയന്മാരും ആയവരെ സൃഷ്ടിക്കുകയും അവരുടെ ശാന്തിപൂർണ്ണമായ ജീവിതം, നയിക്കപ്പെടുന്നവക്കു് ശാന്തി നൽകുകയും ചെയ്യുക. അതുകൊണ്ടാണു് ദേശീയസ്പർദ്ധയ്ക്കു് (National Prejudice) അതീതന്മാരായ പാശ്ചാത്യചിന്തകന്മാരിൽ പലരും ''മതത്തിൽക്കൂടിമാത്രമേ ലോകശാന്തിയുണ്ടാകയുള്ളൂ'' എന്നു് കഴിഞ്ഞ മഹായുദ്ധത്തിനുശേഷം പ്രത്യേകിച്ചും അഭിപ്രായപ്പെട്ടുതുടങ്ങിയിരിക്കുന്നതു്.

എന്നാൽ ഭാഗ്യദോഷത്താൽ ഇവിടെയും ഒരു കുഴപ്പം നേരിട്ടിരിക്കുന്നു. പ്രേതത്തെ ഒഴിക്കാനുള്ള കടുകിൽതന്നെ പ്രേതം പ്രവേശിച്ചുപോയി. മനുഷ്യന്റെ മനസ്സിനെ രാഗദ്വേഷങ്ങളില്ലാത്തതാക്കി വ്യക്തികൾക്കും വ്യക്തികൾവഴി സംഘത്തിനും ശാന്തി നൽകാനുണ്ടായതാണു് മതം. ആ മതംതന്നെ കലഹത്തിനു് കാരണമായിരിക്കുന്നു. മതം വഴിയല്ലാതെ മനുഷ്യനു് നിത്യശാന്തിക്കു വഴിയില്ല. എന്നാൽ ആ മതംതന്നെ കുഴപ്പത്തിനും അശാന്തിക്കും കാരണമായിത്തീന്നിരിക്കുന്നു. ഈ വിഷമാവസ്ഥയിൽനിന്നു് ലോകത്തെ രക്ഷിക്കാൻ എന്താണു് വഴി? ഈ വഴി ഉപദേശിക്കാനാണു് ശ്രീരാമകൃഷ്ണദേവൻ അവതരിച്ചതു്. മതത്തിന്റെ പേരിൽ പ്രചരിക്കുന്ന അനാചാരവും അന്ധവിശ്വാസവും അക്രമവും കാപട്യവും കലഹങ്ങളും കൂട്ടക്കൊലകളുംകണ്ടു് ''മതം വേണ്ട വേണ്ട'' എന്നു പറയുന്ന ലോകത്തിനു് വാസ്തവമായ മതമെന്തെന്നു് പഠിപ്പിക്കാനാണു് ശ്രീരാമകൃഷ്ണദേവൻ അവതരിച്ചതു്. മതങ്ങളെ വേണ്ടവണ്ണം പഠിച്ചാൽ കലഹത്തിനവകാശമില്ലെന്നും എല്ലാ മതങ്ങളും അവയുടെ ശുദ്ധഭാവത്തിൽ—പുരോഹിതതന്ത്രത്തിനു് വിധേയമായിത്തീരാത്ത ശു

പത്തിൽ—ഒരേ ലക്ഷ്യത്തിലേക്കുള്ള വഴികളാണെന്നും, കൃസ്തുവും കൃഷ്ണനും ബുദ്ധനും നബിയും ആദരണീയന്മാരും ആരാദ്ധ്യന്മാരുമാണെന്നും മതത്തിൻെറ പ്രധാനാംശം ഹൃദയശുദ്ധിയാണെന്നും ചടങ്ങുകളെല്ലാം വെറും ചട്ടക്കൂട്ടുകളാണെന്നും അദ്ദേഹം വെളിവാക്കി. ഭാരതഭൂമിയിൽ ഇന്നു് ഈ സന്ദേശം പ്രചരിക്കേണ്ടിയിരിക്കുന്നു. എന്തിനു്? ഇനിയുണ്ടാകാൻ പോകുന്ന ഭയങ്കരമായ യുദ്ധത്തിൽ നിന്നു് ലോകത്തെ രക്ഷിക്കാൻ.

ലോകശാന്തി മതനിഷ്ഠയിലിരിക്കുന്നു. ലോകത്തിൻെറ മതനിഷ്ഠ യഥാർത്ഥമതത്തിൻെറ പ്രചരണത്തിലും, മതത്തിൻെറ പേരിൽ കലഹിക്കാതിരിക്കുന്നതിലും സ്ഥിതി ചെയ്യുന്നു. യഥാർത്ഥമതത്തിൻെറ പ്രചരണവും മതകലഹശാന്തിയും ശ്രീരാമകൃഷ്ണാദർശപ്രചരണത്തിൽക്കൂടി ലഭ്യമാണു്, ഭഗവാൻ ശ്രീരാമകൃഷ്ണൻ—മഹാശയ! അങ്ങു് ഈശ്വരനെ കണ്ടിട്ടുണ്ടോ? എന്നു ചോദിച്ച കുശാഗ്രബുദ്ധിയും വിമർശകാഗ്രണിയുമായ നരേന്ദ്രനോടു് (വിവേകാനന്ദസ്വാമിയോടു്) ''ഉണ്ടു്, കുഞ്ഞേ!''എന്നു് നിശ്ശങ്കം പറഞ്ഞ ആ അമാനുഷപുരുഷൻ—ജനിച്ച ഈ ശുഭമാസത്തിൽ (ഫെബ്രു വരിമാസം) നാസ്തികതയിൽ മുങ്ങി മതത്തെ ഭൗതികകാര്യങ്ങൾക്കുള്ള ഉപകരണമാക്കി വിഷയങ്ങളുടെ പുറകെ ഓടി കലഹിക്കുന്ന ലോകത്തിൽ സ്ഥിരശാന്തി പ്രതിഷ്ഠിക്കുന്നതിനു്, സത്യയുഗസ്ഥാപകവും നിത്യാനന്ദദവുമായ ശ്രീരാമകൃഷ്ണോപദേശം പ്രചരിപ്പിക്കാൻ നമുക്കു് ദൃഢനിശ്ചയം ചെയ്യാം. നമ്മുടെ ആ വീരപ്രതിജ്ഞയെ 'ഗിരീശൻെറ' പാപഭാരം ഏറ്റെടുത്ത പരമകാരുണികനായ ഭഗവാൻ പരിപാലിക്കട്ടെ.



# 23. മതകലഹവും നിവാരണവും

മതകലഹം ഒരു പുതിയ സംഗതിയല്ല. ചുരുങ്ങിയപക്ഷം രണ്ടായിരം വഷമായിട്ട് ഭൂമിയെ ഏററവും നല്ലയാളുകളുടെ രക്തം കൊണ്ടു് കഴകാനിടയാക്കിയ സംഗതികളിൽ ഒന്നാണതു്. യേശു ക്രിസ്തുവിൻെറ വധത്തിനു് കാരണമാക്കിയതു് അതാണു്. മുഹമ്മദ നബിയെ ആയുധമെടുക്കാനും സൈന്യം ശേഖരിക്കാനും പ്രേരിപ്പിച്ചതു് അതാണു്. ശ്രീശങ്കരൻെറ തല വെട്ടാനൊരുക്കിയതു് മതകലഹമാകുന്നു. കുററാലം ഒരു ശിവക്ഷേത്രമാക്കിത്തീത്തതും കൊച്ചിയിൽ വെളുത്ത ജൂതന്മാർ വന്നു താമസമാക്കാനിടയാക്കിയതും അതാണു്. പാഴ്സികളെ സ്വജന്മഭൂമിയായ പേഴ്സ്യയിൽനിന്നു് ഓടിച്ചു് ഇന്ത്യാക്കാരാക്കിയതും. പരമകാരുണികനായ ശ്രീബുദ്ധനെ അസുരസമ്മോഹത്തിനുള്ള അവതാരമാക്കിയതും, ഇന്ത്യയിൽ ബുദ്ധവിഹാരങ്ങളില്ലാതാക്കിയതും അതത്രേ. കാശി, അയോദ്ധ്യ, മഥുര, വൃന്ദാവനം മുതലായ ഹൈന്ദവപുണ്യസ്ഥലങ്ങളിലെ സർവ്വഹൃദയാകഷ്കങ്ങളായ അനേകം ദിവ്യമന്ദിരങ്ങളുടെ ധ്വംസനത്തിനു കാരണമാക്കിയതു് മതവൈരമാണല്ലോ. ഗ്രീസ്, റോം, അലക്സാൻഡ്രിയ മുതലായ സ്ഥലങ്ങളിലെ വിലതീരാത്ത വിശിഷ്ടഗ്രന്ഥങ്ങളടങ്ങിയ ലൈബ്രറികൾ അഗ്നിക്കിരയാക്കിയതും, അനവധി കപടഗ്രന്ഥങ്ങളുടേയും കപടപ്രമാണങ്ങളുടേയും പ്രക്ഷിപ്തവാക്യങ്ങളുടേയും ജന്മത്തിനു് കാരണമാക്കിയതും, കുരിശുയുദ്ധം ഇൻക്വിസിഷൻ തുടങ്ങിയ നാമങ്ങളിൽ അനേകലക്ഷം മനുഷ്യരെ ജീവനോടെ തീയിലിട്ടു ചുടാനും നിറുത്തി തൊലിയുരിക്കാനും ഇടയാക്കിയതു് മതത്തിൻെറപേരിലുള്ള അസഹിഷ്ണുതയത്രേ. ഗുരു ഗോവിന്ദസിംഗ് മുതലായ അനവധി പുരുഷസിംഹങ്ങളുടെ അകാലമൃത്യുവിനിടയാക്കിയതും ബംഗാളിലും ബീഹാറിലും ഈ ഇരുപതാം നൂററാണ്ടിൽ പോലും അനേകായിരം സ്ത്രീപുരുഷന്മാരെ നിർദ്ദയം വധിപ്പിച്ചതും മൃഗീയതയിലേയ്ക്കു നയിപ്പിച്ചതും മതസ്പർദ്ധയാണല്ലോ. ഇങ്ങനെ അതിൻെറ ചരിത്രം അനേകായിരം വാല്യങ്ങളിൽ എഴുതിയാലും ഒടുങ്ങാത്ത ഒന്നാണു്.

ഇതിൻെറ ഫലമെന്തു്? ബുദ്ധിമാന്മാർ—ആലോചനയുള്ളവർ—നിമ്മതത്വത്തിൽ ചേരുകയും ധമ്മഭ്രഷ്ടരാകുകയും സാമാന്യജനങ്ങൾ സാന്മാഗ്ഗികമായി അധഃപതിക്കുകയും നിരാശ, ആത്മ

ഹത്യ, ജീവിതത്തിൽ ലക്ഷ്യമില്ലായ്മ എന്നിവ സാംക്രമികരോഗം പോലെ പടന്നു പിടിക്കുകയും. ഭാരതഭൂമിയെ സംബന്ധിച്ചിട ത്തോളം തികച്ചും രാഷ്ട്രീയദാസ്യവും തൽഫലമായി ദാരിദ്ര്യവും, ഉണ്ണാനും ഉടുക്കാനുമില്ലാതെ അനേകകോടി ജനങ്ങൾ ദാരിദ്ര്യത്തിൽ കിടന്നു് ആറാടുകയും.

മതകലഹത്തിന്റെ കാരണം മതത്തെപ്പററിയുള്ള ജ്ഞാനമി ല്ലായ്മയാണെന്നു് വ്യക്തമാണു്. അതായതു് മതത്തെപ്പററിയുള്ള യഥാൎത്ഥ ജ്ഞാനം. മതത്തെപ്പററി സ്വാമി വിവേകാനന്ദൻ ഇങ്ങനെ പറയുന്നു "Religion is the manifestation of Divinity already in man" (മനുഷ്യനിൽ ഇപ്പോൾതന്നെയുള്ള ഈശ്വരത്വത്തിന്റെ പ്രകടീകരണമാണു് മതം) റിലിജിയൻ Re = back. ligare = to bind എന്നാണു് അതിന്റെ ധാത്വൎത്ഥം. അതായതു് നമ്മെ തിരിച്ചു ബന്ധിപ്പിക്കുന്നതു്. നാം ഏതൊരു അലൗകികശക്തി യോടോ അലൗകികവ്യക്തിയോടോ ബന്ധിക്കപ്പെട്ടവരായിരുന്നെ ന്നും അതിൽനിന്നു് ഇപ്പോൾ വിട്ടു് അപൂൎണ്ണന്മാരായി നിൽക്കുന്നു എന്നും വീണ്ടും ആ അലൗകികശക്തിയോടോ വ്യക്തിയോടോ ബ ന്ധമുള്ളവരായിതീരേണ്ടവരും തീരാൻ അവകാശവും അധികാരവും ഉള്ളവരും ആണെന്നും ഏറെക്കുറെ എല്ലാ മതവും വിശ്വസിക്കുന്നു. അതിനെ ഈശ്വരനെന്നും അള്ളാവെന്നും ബ്രഹ്മമെന്നും ജ്ഞാനമെന്നും വിഭിന്ന മതങ്ങൾ അതിന്റെ ഓരോ ഭാവത്തെ ആശ്രയിച്ചു പറയുന്നു. സൎവ്വശക്തമായ അതിനെ സമീപിക്കാനുള്ള വഴിയാണു് ഓരോ മതവും പഠിപ്പിക്കുന്നതു്. അതിന്റെ അനുഭവത്തിൽനിന്നാണു് എല്ലാ ഉൽകൃഷ്ടമതവും ഉല്പന്നമായതു്. അതിനോടു് സമ്പൎക്കമുണ്ടാ യപ്പോഴാണു് യേശു, 'ക്രിസ്തുവും' മുഹമ്മദ്, 'നബിയും' ശുദ്ധോദന പുത്രനായ ഗൗതമൻ, 'ബുദ്ധനും' ആയിത്തീൎന്നതു്. ജനങ്ങൾ ആ നിലയിലെത്താൻ വേണ്ടിയാണു് അവർ പ്രസംഗിച്ചതു്. ജനങ്ങ ളുടെ സ്തുതിക്കോ കീൎത്തിക്കോ വേണ്ടിയല്ല അവർ വന്നതും ജീവി ച്ചതും. മനുഷ്യരെ ധാൎമ്മികമാൎഗ്ഗത്തിൽ നയിക്കാൻ അവർ വന്നു. ധാൎമ്മികമാൎഗ്ഗത്തിൽ ചരിക്കാനുള്ള വഴി അവർ ജനങ്ങൾക്കുപദേശി ച്ചുകൊടുത്തു. അവർ ശാന്തിക്കുള്ള മാൎഗ്ഗം തുറന്നുകൊടുത്തു.

"Blessed are the peacemakers for they shall obtain peace" "ശാന്തിയുണ്ടാക്കുന്നവർ ധന്യന്മാർ; എന്തെന്നാൽ അവൎക്കു് ശാന്തി ലഭിക്കും" എന്നു് യേശുക്രിസ്തു പറയുന്നു. ഇസ്ലാമെന്ന വാക്കിനുതന്നെ ശാന്തിയെന്നാണൎത്ഥം. ദുഃഖത്തിൽ കിടന്നുഴലുന്ന ലോകത്തിനു് ശാന്തിനൽകാനായിരുന്നു ബുദ്ധൻ ഭിക്ഷാശിയായി സഞ്ചരിച്ചതു്. "ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ" എന്ന ശാന്തി

പാഠത്തോടുകൂടി ഉപനിഷത്തുകറ ആരംഭിക്കുന്നു. ഇങ്ങനെ എല്ലാ മുഖ്യമതങ്ങളും ശാന്തിയും ശാന്തിമാർഗ്ഗങ്ങളും ഉപദേശിക്കുന്നു. എന്നാൽ മതാനുഗാമികളോ? മതത്തിൻെറ പേരിൽതന്നെ കലഹിക്കുന്നു. ഇതിൽനിന്നു് നാം എന്തു് പഠിക്കുന്നു? മതാനുഗാമികളെന്നു പറയുന്നവർ യഥാർത്ഥ മതാനുഗാമികളല്ലെന്നുതന്നെ. യേശുക്രിസ്തു ഉപദേശിച്ച ശാന്തി ക്രൈസ്തവലോകത്തു് ഇന്നെവിടെ? നബി പറഞ്ഞ ശാന്തി മുസൽമാന്മാരുടെയിടയിലെവിടെ? ബുദ്ധൻ കൊണ്ടുവന്ന ശാന്തിസന്ദേശത്തിൻെറ ഫലം ചൈനയും ജപ്പാനും അനുഭവിക്കുന്നുണ്ടോ? ഉപനിഷത്തുകറ പഠിപ്പിച്ച ശാന്തിയുടെ ഫലം ഹൈന്ദവജനത അനുഭവിക്കുന്നുണ്ടോ? ഇല്ല. കാരണം ക്രിസ്ത്യാനികറ ക്രിസ്ത്യാനികളും മുസൽമാന്മാർ ഇസ്ലാമികളും ബൌദ്ധന്മാർ ബുദ്ധമതാനുയായികളും ഹിന്ദുക്കറ ആർഷധർമ്മനിഷ്ഠരും അല്ലാത്തതുതന്നെ.

അതിനാൽ കലഹത്തിൻെറ ശാന്തിക്കു് താഴെ പറയുന്ന മാർഗ്ഗങ്ങറ നിർദ്ദേശിക്കുന്നു.

ഒന്നാമതു് ഓരോ മതത്തിൻേറയും അനുഗാമികളെന്നു പറയുന്നവർ, മതാചാര്യന്മാർ ഉപദേശിച്ചതനുസരിച്ചു് ജീവിതം നയിക്കാൻ ശ്രമിക്കണം.

സ്വയം ക്രിസ്ത്യാനിയോ ബൌദ്ധനോ ഹിന്ദുവോ ആയി ജീവിക്കാൻ ശ്രമിക്കുന്നതിനുമുമ്പു് അന്യനെ മതപരിവർത്തനം ചെയ്യിച്ചു് ജനസംഖ്യ വർദ്ധിപ്പിച്ചു് ലൗകികകാര്യം നേടാനുള്ള ഭ്രാന്തു് ഉപേക്ഷിക്കണം. സ്വയം ക്രിസ്ത്യാനിയല്ലാത്തവൻ അന്യമതസ്ഥനെ പരിവർത്തനം ചെയ്യിക്കാൻ ശ്രമിക്കുന്നതിൻെറ അർത്ഥമെന്തു്?

ക്രിസ്തുവിൻേറയോ ബുദ്ധൻേറയോ ശങ്കരൻേറയോ മുഹമ്മദുനബിയുടേയോ ധർമ്മത്തെപ്പററി സ്വാദ്ധ്യയമെന്ന നിലയിൽ പ്രസംഗിക്കുകയോ പഠിപ്പിക്കുകയോ ചെയ്യുന്നതു് ശരിയാണെങ്കിലും അന്യധർമ്മത്തെപ്പററി ശരിയായി പഠിക്കാതെ പ്രസംഗിക്കുന്നതും നിരൂപണം ചെയ്യുന്നതും പുസ്തകമെഴുതുന്നതും ഓരോ മതക്കാരനും നിറുത്തണം.

നാലാമതു് പ്രകൃതിതത്ത്വങ്ങളുടേയും യുക്തിശാസ്ത്രത്തിൻേറയും വെളിച്ചത്തിൽ മതത്തെ ശോധന ചെയ്യാൻ ഓരോ മതസ്ഥനും തയ്യാറാകണം. സയൻസും തത്ത്വശാസ്ത്രവും ചരിത്രവും സൂര്യചന്ദ്രവായുജലാദികളും ആരുടേയും പ്രത്യേക സ്വത്തല്ലാത്തതുപോലെ ഒരു മതവും ആരുടേയും പ്രത്യേകമല്ലെന്നുള്ള ബുദ്ധിയോടുകൂടി നിഷ്പക്ഷദൃഷ്ട്യാ ഓരോ മതത്തിൽ ജനിച്ചവനും മതപഠനംചെയ്യാൻ തയ്യാറാകണം.

കഴിയുമെങ്കിൽ ഒന്നിലധികം മതങ്ങളെ അതതു മതത്തിൻെറ ഏററവും നല്ല വ്യാഖ്യാതാക്കളെഴുതിയ ഗ്രന്ഥങ്ങളെ ആസ്പദമാക്കി പഠിക്കണം. ''ഒരു മതം മാത്രമറിയുന്നവൻ—ഒരു മതവുമറിയുന്നില്ല'' എന്നു് ഒരു വലിയ പാശ്ചാത്യപണ്ഡിതൻ എഴുതിയിട്ടുള്ളതിൽ വളരെ തത്ത്വമുണ്ടെന്നറിയണം.

പരസ്പരം സാഹോദര്യത്തോടുകൂടി പെരുമാറുന്ന വിശാലാശയന്മാരും എന്നാൽ സ്വസ്വമതങ്ങളിൽ നിഷ്ഠയുള്ളവരും ആയ നാനാമതത്തിൽപെട്ട ഒരു സംഘം മതപ്രചാരകന്മാരെ രാജ്യത്തിൻെറ നാനാഭാഗത്തും അയച്ചു് ഓരോ മതത്തിൻേറയും തത്ത്വങ്ങളെപ്പററി പ്രസംഗിപ്പിക്കുന്നതു് നന്നായിരിക്കും.

കഴിയാവുന്ന സ്ഥലങ്ങളിലെല്ലാം ഓരോ മതാനുഗാമിക്കും അവനവൻെറ മതത്തിൻെറ തത്ത്വങ്ങളെപ്പററി പരമതദൂഷണം ചെയ്യാതെ പ്രസംഗം നടത്തുന്നതിനു് സൗകര്യം കൊടുക്കുന്ന സർവ്വമതസമ്മേളനങ്ങൾ വിളിച്ചുകൂട്ടുന്നതു നന്നായിരിക്കും.

''എല്ലാ മതങ്ങളും ഈശ്വരപ്രാപ്തിക്കുള്ള വഴികളാണു്.'' എന്നു് അനാദികാലംമുതൽ വിശ്വസിക്കുന്നവരും ഭാരതത്തെ തങ്ങളുടെ ജന്മഭൂമിയും പുണ്യഭൂമിയുമായി കരുതുന്നവരും ഭാരതീയസംസ്കാരം തങ്ങളുടെ പൈതൃകമാണെന്നഭിമാനിക്കുന്നവരുമായ ഹിന്ദുക്കൾ ഈ കാര്യത്തിൽ മുന്നിട്ടുനിന്നു് പ്രവർത്തിക്കുമെന്നു് നമുക്കു് ആശിക്കാം.



# 24 ശ്രീബ്രഹ്മാനന്ദ സ്വാമികൾ*

ശ്രീനാരായണഗുരുസ്വാമികളോട് എന്റെ ഒരു സ്നേഹിതൻ 1890–ാമാണ്ടിടയ്ക്ക്, ശ്രീരാകൃഷ്ണദേവന്റെ ചിത്രം അച്ചടിച്ച് കേരളത്തിൽ പ്രചരിച്ചുതുടങ്ങിയ കാലത്ത് ഒരു ചിത്രം കാണിച്ചുകൊണ്ട് ''ഇദ്ദേഹത്തെപ്പററി അങ്ങയുടെ അഭിപ്രായമെന്ത്?'' ഭക്തനോ, ജ്ഞാനിയോ, യോഗിയോ? എന്ന് ചോദിച്ചു. ഗുരുസ്വാമികൾക്ക് ഒരാളേയോ അയാളുടെ ചിത്രമോ കണ്ടാൽ ആൾ ഏതു് തരക്കാരനാണെന്ന അറിയാനുള്ള ശക്തിയുണ്ടെന്ന് ആ സ്നേഹിതനറിയാമായിരുന്നു. അതിനു സ്വാമികൾ പറഞ്ഞ മറുപടി ''ബ്രഹ്മത്തിനു് ഒരു രൂപം കല്പിച്ചാൽ അതാണ് അദ്ദേഹം'' എന്നായിരുന്നു. അതു് ശ്രീരാമകൃഷ്ണന്റേതാണെന്നറിഞ്ഞല്ല സ്വാമികൾ പറഞ്ഞതു്. ഇതു പറഞ്ഞ ശേഷം മാത്രമാണത്രേ ഇതു് ആരുടെ പടമാണെന്ന് അദ്ദേഹം എടുത്തുചോദിച്ചതു്. അതിനു് ആ സ്നേഹിതൻ പറഞ്ഞ മറുപടി ''വിവേകാനന്ദസ്വാമികളുടെ ഗുരുവിന്റേതാണ്'' എന്നായിരുന്നു. അതുകേട്ട് സ്വാമികൾ സന്തോഷിക്കുകയും ചെയ്തു. ശ്രീനാരായണഗുരുസ്വാമികൾ ആരുടെ ചിത്രം നോക്കി ഇപ്രകാരം അഭിപ്രായപ്പെട്ടുവോ ആ ശ്രീരാമകൃഷ്ണദേവന്റെ മാനസപുത്രനാണ് ശ്രീ ബ്രഹ്മാനന്ദസ്വാമികൾ. മാനസപുത്രൻ എന്നു കേട്ടാൽ പുരാണം വായിക്കുന്നവക്ക് സ്ഥൂലശരീരബന്ധമില്ലാതെ ആരുടെയെങ്കിലും മനസ്സിൽ നിന്നുണ്ടായ ആൾ എന്നു തോന്നും. ഇതാണ് പുരാണങ്ങൾക്കുള്ള ദോഷം. പുരാണങ്ങൾ പലയിടത്തും അസാദ്ധ്യങ്ങളേയും അസംഭാവ്യങ്ങളേയും ചിത്രീകരിക്കും. അവ അക്ഷരാത്ഥത്തിൽ സത്യമാണെന്ന് നാം വിശ്വസിക്കും. ആ മാതിരി തെററിദ്ധാരണ നീക്കാനും കൂടിയാണ് ശ്രീരാമകൃഷ്ണാവതാരം. അതുകൊണ്ടായിരിക്കണം ആ പൗരാണികപദംതന്നെ പല സ്ഥലത്തും ശ്രീരാമകൃഷ്ണനും ശിഷ്യന്മാരും ഉപയോഗിച്ച് അതിലെ ആന്തരാത്ഥം വെളിപ്പെടുത്തിയിട്ടുള്ളതു്. നാരദൻ പൂവ്വജന്മത്തിൽ ഒരു വേശ്യാപുത്രനായിരുന്നുവെന്നും പിന്നീട് ബ്രഹ്മപുത്രനായി എന്നും ഭാഗവതം പറയുന്നു.

ഇതിന്റെ അത്ഥമെന്ത്? പൂവ്വജന്മമെന്നാൽ പൂവ്വാശ്രമത്തിലെന്നത്ഥം. അല്ലെങ്കിൽ അതിലെന്തുവിശേഷം? അതുപോലെ ശ്രീബ്രഹ്മാനന്ദസ്വാമികളും സ്ഥൂലശരീരത്തിൽ മറെറാരാളുടെ പുത്രനായി

---

* അമൃതവാണി മാസികയിൽ പ്രസിദ്ധപ്പെടുത്തിയത്.

ജനിച്ച പിന്നീട് ശ്രീരാമകൃഷ്ണന്റെ മാനസപുത്രനായിത്തീൎന്നു. അതായതു് ശ്രീരാമകൃഷ്ണനാൽ മനസ്സുകൊണ്ടു് പുത്രനായി വരിക്കപ്പെടാനും ശ്രീരാമകൃഷ്ണനെ പൂൎണ്ണാത്മനാ പിതൃഭാവത്തിൽ സ്വീകരിക്കാനും, ശ്രീരാമകൃഷ്ണനോടു് പുത്രഭാവത്തിൽനിന്നു് അണുമാത്രംപോലും വ്യത്യാസമില്ലാത്ത നിലയിൽ പെരുമാറാനും ഇടവന്നുവെന്നൎത്ഥം.

ശ്രീരാമകൃഷ്ണദേവന്റെ ഏററവും പ്രിയപ്പെട്ട ശിഷ്യന്മാർ ശ്രീ വിവേകാനന്ദസ്വാമികളും ശ്രീ ബ്രഹ്മാനന്ദസ്വാമികളുമായിരുന്നു. ഇവർ രണ്ടുപേരും തിരുവിതാംകൂറിൽ വന്നിട്ടുണ്ടു്. ശ്രീ ബ്രഹ്മാനന്ദസ്വാമികളാണു് നെട്ടയത്തുള്ള ആശ്രമത്തിന്റെ ശിലാസ്ഥാപനം നടത്തിയതു്. അന്നു് അദ്ദേഹം താമസിച്ചതു് യൂണിവേഴ്സിററി കോളേജിന്റെ തെക്കുപടിഞ്ഞാറുവശത്തുള്ള ഒരു ഇരുനില കെട്ടിടത്തിലായിരുന്നു.

ഗുരുക്കന്മാരുടെ പാദപാംസുക്കൾ പവിത്രങ്ങളാണു്. ആ പാദപാംസുക്കൾ എവിടെയെല്ലാം കിടക്കുന്നുവോ അവിടമെല്ലാം പവിത്രമാണു് ആ നിലക്കു് ആ കെട്ടിടം നില്ക്കുന്ന സ്ഥലം പവിത്രമാണു്. അതു് ഒരു പുണ്യസ്ഥലമായി കരുതാൻ അർഹമാണു്. കൽക്കട്ടായിൽ പോയപ്പോൾ ശ്രീരാമകൃഷ്ണന്റെ പുണ്യനാമത്തോടു് ബന്ധമുള്ള കാസീപുരോദ്യാനം മുതലായ സ്ഥലങ്ങൾ അന്യാധീനമായിരിക്കുന്നതുകണ്ടു് എനിക്കു് സങ്കടം തോന്നി. കാസീപുരോദ്യാനം പിന്നിട്ട മിഷൻ വാങ്ങി ക്ഷേത്രമാക്കി.

ശ്രീ ബ്രഹ്മാനന്ദസ്വാമികൾ തിരുവനന്തപുരത്തു് മൂന്നു ദിവസവും കൊല്ലത്തു് പത്തുപന്ത്രണ്ടു് ദിവസവും കന്യാകുമാരിയിൽ ഒരാഴ്ചയും താമസിച്ചു. ഇക്കാലത്തെങ്ങും അദ്ദേഹം പ്രസംഗിച്ചില്ല. നെട്ടയത്തെ ആശ്രമത്തിനു് ശിലാസ്ഥാപനത്തിനുശേഷം അദ്ദേഹത്തിനു് മംഗളപത്രങ്ങൾ സമൎപ്പിച്ചപ്പോഴും പ്രസംഗിച്ചില്ല. അദ്ദേഹം പ്രസംഗകനല്ലായിരുന്നു. എന്നാൽ അദ്ദേഹത്തെ ഒരിക്കൽ കണ്ടവൎക്കു് മറക്കാൻ കഴിയുമായിരുന്നില്ല. അദ്ദേഹത്തെ കണ്ടാൽ ശാന്തിയും ആനന്ദവും ആൎക്കും ലഭിക്കുമായിരുന്നു. മദിരാശിയിൽ 1921—ൽ അദ്ദേഹമുണ്ടായിരുന്ന കാലത്തു് ഞാൻ പല നിരീശ്വരവാദികളേയും അദ്ദേഹത്തെ കാണിക്കാൻ കൂട്ടിക്കൊണ്ടുപോയിട്ടുണ്ടു്. അവരെല്ലാം അദ്ദേഹത്തിന്റെ ആദ്ധ്യാത്മികമായ ഉയൎന്നനില സമ്മതിച്ചിരുന്നില്ല. എങ്കിലും അവരെല്ലാം പറഞ്ഞുവന്നതു് അദ്ദേഹത്തിന്റെ സാന്നിദ്ധ്യത്തിൽ അസാധാരണ ശാന്തി ലഭിക്കാറുണ്ടെന്നായിരുന്നു. അദ്ദേഹം ഈ ലോകത്തിലെ ആളല്ലായിരുന്നുവെന്നു് കണ്ടവർ പലരും പറഞ്ഞിരുന്നു. അതിന്റെ അൎത്ഥമെന്താണു്? ഒരാൾ ഏതു ദിക്കിൽ

പോയാലും മനസ്സിൽ തന്റെ വീടിനെപ്പററിയുള്ള ചിന്ത നൈസ ൎഗ്ഗികമായി പ്രവഹിച്ചുകൊണ്ടിരിക്കുന്നതു സഹജമാണു്. അതു് കൃത്രിമമായി വേണമെന്നു വച്ചുണ്ടാക്കുന്നതല്ല. വേണ്ടെന്നുവച്ചാലും വരുന്നതുമാണു്. അതുപോലെ അദ്ദേഹത്തിനു് ഈ ലോകത്തിരിക്കുമ്പോഴും മറെറാരു ലോകത്തെപ്പററിയായിരുന്നു വിചാരം. സ്വല്പം ജോലിയില്ലാത്ത സമയം—മനോവ്യാപാരം ഒതുങ്ങുന്ന സമയം വന്നാൽ ഉടൻ മറെറാരു ലോകത്തിലുള്ള മാനസസഞ്ചാരം അദ്ദേഹത്തിനു സഹജമായിരുന്നു. ഈ ലോകവും, ഈ ലോകകാര്യങ്ങളും അന്യദേശകാര്യംപോലെ മാത്രമായിരുന്നു. അങ്ങനെയുള്ളവർ എത്ര പേരുണ്ടു്? അദ്ധ്യാത്മരാജ്യസഞ്ചാരം മനസ്സിനു സഹജമായിത്തീരാൻ എത്ര പ്രയാസമുണ്ടു്.

അദ്ദേഹത്തിന്റെ മുമ്പിലിരിക്കുന്നതു് ഞങ്ങൾക്കു് സാധനയായിരുന്നു. കണ്ണടച്ചല്ല, കണ്ണു തുറന്നിരിക്കുന്നതായിരുന്നു കുറെക്കൂടി നല്ല സാധന. *ഇന്നു് അദ്ദേഹത്തിന്റെ പടത്തിന്റെ മുമ്പിൽ* ഞാൻ വളരെ നേരം നോക്കിയിരുന്നു. അസാമാന്യമായ ശാന്തി ലഭിച്ചു. ആ പടം ശാന്തിയുടെ മൂൎത്തിമദ്ഭാവമാണു് ദ്യോതിപ്പിക്കുന്നതു്. അദ്ദേഹത്തിന്റെ പടം പൂജാമുറിയിൽവച്ചു് കണ്ണുതുറന്നു് അതിൽ നോക്കിയിരിക്കാൻ കുട്ടികളെ ശീലിപ്പിക്കണം. നമ്മളും അതു ചെയ്യണം. നമുക്കു് ആദ്ധ്യാത്മികോന്നതിയുണ്ടാകും. പടംവഴിയായി അദ്ദേഹത്തിന്റെ സ്വഭാവമഹിമയോടു്—ചിത്തത്തോടു്— സംബന്ധപ്പെടും. അതു് നമ്മുടെ ആദ്ധ്യാത്മികോന്നതിക്കു് വളരെ എളുപ്പമായ വഴിയാണു്. ഈ പുതിയ വഴി—പുത്തനാണെങ്കിൽ— ശ്രമിക്കാൻ നിങ്ങൾക്കു് ഭഗവാൻ താല്പൎയ്യം നൽകട്ടെ.



# 25. കേരളത്തിലെ ഹിന്ദുക്കൾ ഉണർന്നുവോ?

ഇതൊരു സാംസ്കാരികസമ്മേളനവും അതേസമയത്ത് ഹിന്ദുമതസമ്മേളനവുമാണെന്നു സ്വാഗതപ്രാസംഗികൻ പറഞ്ഞു. സംസ്കാരമെന്നാൽ സഹജസ്വഭാവമെന്നാണർത്ഥം. ലോകത്തിലെ ഓരോ നേഷനും ഓരോ സംസ്കാരമുണ്ട്. ഇന്ത്യയെ സംബന്ധിച്ചിടത്തോളം നമ്മുടെ സംസ്കാരത്തിന്റെ ചുവട് മതമാണ്; ധർമ്മമാണ്; ആദ്ധ്യാത്മികതയാണ്. അതിൽനിന്നാണ് നമ്മുടെ സകല കലകളും സകല ശാസ്ത്രങ്ങളും സകല ഗ്രന്ഥങ്ങളും സകല ചിന്താഗതികളും ഉണ്ടായിട്ടുള്ളത്. ഏതൊരു ദിവസം ആ ആദ്ധ്യാത്മികവീക്ഷണഗതി നമുക്കു നഷ്ടമാകുന്നുവോ അന്നു ഭാരതത്തിന്റെ നാശം തീർച്ചയാണ്. ഇതു് സ്വാമി വിവേകാനന്ദൻ തന്റെ ഇന്ത്യൻ പ്രസംഗങ്ങളിൽ വീണ്ടും വീണ്ടും ഊന്നിപറഞ്ഞിട്ടുണ്ട്. ഭാരതീയസംസ്കാരത്തിന്റെ മുഴുവൻ ചുവടായി നില്ക്കുന്നതേതോ അതിനെയാണ് ഹിന്ദുമതമെന്നു പറയുന്നതു്. ഇതു് വേദങ്ങളിൽ അധിഷ്ഠിതമാണ്.

മോഹൻജദാരോ, ഹരപ്പ, മുതലായ നാഗരികതാവശിഷ്ടങ്ങൾ കണ്ടിട്ട് ഇതു വേദങ്ങൾക്കു മുമ്പുള്ളതാണെന്നും ഭാരതത്തിനു വെളിയിൽനിന്നു വന്ന ആര്യന്മാരെന്നൊരു വർഗ്ഗക്കാരുടെ മതഗ്രന്ഥങ്ങളാണ് വേദങ്ങളെന്നും അവ ചില പുരോഹിതന്മാരുടെ സൃഷ്ടികളാണെന്നും ചില സായിപ്പന്മാർ സ്വപ്നം കണ്ടു. അതു് ഇവിടത്തെ പഠിത്തക്കാരിൽ ചിലർ പകർത്തി കൊണ്ടുനടക്കുന്നുണ്ട്. ഒന്നാമതു് വേദങ്ങളുടെ കാലം ഇതുവരെ തിർച്ചപ്പെട്ടിട്ടില്ല. ചുരുങ്ങിയതു് ഇരുപതിനായിരം വർഷത്തെ പഴക്കമുണ്ട് വേദങ്ങൾക്ക്. അവ ഭാരതത്തിനു്—അഫ്ഗാനിസ്ഥാൻ ഉൾപ്പെടെയുള്ള ഭാരതത്തിനു്–വെളിയിൽവച്ചാണ് എഴുതപ്പെട്ടതു് എന്നതിനു് തെളിവില്ല. അവ ഒരു പ്രത്യേകകാലത്തു് കുറേപ്പേർ കൂടിയിരുന്നു് ഉണ്ടാക്കിയതുമല്ല. അവയെ ഇന്നു കാണുന്ന രൂപത്തിൽ രേഖപ്പെടുത്തിയവരായ ഋഷിമാരെല്ലാം പുരോഹിതന്മാരായിരുന്നില്ല. ബ്രാഹ്മണരുമായിരുന്നില്ല.

വേദങ്ങൾക്ക് ഒരു പ്രത്യേകതയുണ്ട്. അതിനു മുമ്പുള്ളതോ സമകാലികമോ പിന്നീട് വരുന്നതോ ആയ നല്ലതിനെയെല്ലാം

* കോട്ടയം നായർ മഹാസമ്മേളനത്തോടനുബന്ധിച്ചു നടത്തിയ പ്രസംഗത്തിന്റെ ചുരുക്കം.

സ്വീകരിച്ച് തന്നിൽ ലയിപ്പിച്ച് സ്വാത്മമാക്കാൻ അവൎക്ക് ഒരു പ്രത്യേക ശക്തിയുണ്ട്. നല്ലതു് എവിടെനിന്നു് വന്നാലും സ്വീകരിച്ച് തന്റേതാക്കുകയെന്ന ഒരു പ്രത്യേക സ്വഭാവം വേദങ്ങൾക്കുണ്ട്. അതിനുള്ള വഴി വേദങ്ങൾ തെളിച്ചിട്ടുണ്ട്. ഏതിനെ സ്വീകരിച്ചാലും തന്റെ സ്വഭാവം വിടുകയുമില്ല. ചീത്തയെല്ലാം പുറംതള്ളുകയും ചെയ്യും. അങ്ങനെ വേദങ്ങൾ ഏതു കാലത്തു് എവിടെവച്ചുണ്ടായതോ ഏതു് കാലത്തു് ഇന്നത്തെ ശബ്ദരൂപമെടുത്തതോ ആയാലും അവൎക്ക് മുമ്പുണ്ടായിരുന്ന സംസ്കാരത്തിന്റെ നല്ല വശങ്ങളെയെല്ലാം സ്വീകരിച്ച്, സ്വാംശീകരിച്ച് തന്നിൽ ലയിപ്പിച്ചിട്ടുണ്ട്, അതാണ് ഹൈന്ദവസംസ്കാരത്തിന്റെ പ്രത്യേകത. നല്ലതിനെയൊന്നും പുറംതള്ളുകയില്ല. ഇതു ക്രിസ്ത്യാനികളുടേയും മുസൽമാന്മാരുടേയും ജൂതന്മാരുടേയും സംസ്കാരത്തിൽനിന്നു് എത്ര വ്യത്യസ്തമാണെന്നുള്ളതിനു് ചരിത്രം സാക്ഷ്യം വഹിക്കുന്നു. ബൈബിളിന്റെ പഴയ നിയമം വായിച്ചുനോക്കുക. ജൂതന്മാർ പോയിടത്തെല്ലാം അന്യമതക്കാരുടെ ആരാധനാലയങ്ങൾ ഇടിച്ചുപൊളിച്ചതിന്റേയും ധ്വംസിച്ചതിന്റേയും അവിടെയുള്ളവരെ ചുട്ടതിന്റേയും ചരിത്രം കാണാം. അങ്ങനെയാണ് ദൈവം അവരോട് കല്പിച്ചതു്. ഈ പാരമ്പര്യം ക്രിസ്ത്യാനികളും മുസൽമാന്മാരും തുടൎന്നിട്ടുണ്ട്. പഴയ ഗ്രീക്കു ക്ഷേത്രങ്ങൾ ഇന്നെവിടെ? കാശിയിലെ മൂലവിശ്വനാഥക്ഷേത്രവും മഥുരയിലെ മനോഹരങ്ങളായ പ്രാചീനക്ഷേത്രങ്ങളും പഴയ സോമനാഥവും മററും ഇന്നെവിടെ? അതാണ് അവരുടെ സംസ്കാരം. ഹൈന്ദവ വൈദിക സംസ്കാരത്തിന്റെ സ്വഭാവത്തിനു് ഒരുത്തമദൃഷ്ടാന്തമാണ് കേരളത്തിലെ അയ്യപ്പക്ഷേത്രങ്ങൾ. വൈദികസംസ്കാരം കേരളത്തിൽ പ്രവേശിക്കുന്നതിനുമുമ്പ് ഇവിടത്തെ പൂൎവ്വനിവാസികൾ ആരാധിച്ചിരുന്ന ഒരു ദേവനാണ് അയ്യപ്പൻ എന്നാണ് എന്റെ വിശ്വാസം. അയ്യപ്പനെപ്പററിയുള്ള എന്റെ സിദ്ധാന്തം ഞാൻ അയ്യപ്പതത്വം എന്ന പുസ്തകംവഴി വെളിപ്പെടുത്തിയിട്ടുണ്ട്. അയ്യപ്പൻ ബുദ്ധനാണെന്നു ചിലർ പറയുന്നു. ഞാൻ അതിനോട് യോജിക്കുന്നില്ല. ശാസ്താവ് സ്നിഗ്ദ്ധാരാളവിസാരികുന്തളഭരനും (മനോഹരമായിരിക്കുന്ന കുറുനിരകളെക്കൊണ്ട് ചുററും ശോഭിച്ചിരിക്കുന്ന കേശഭാരത്തോടുകൂടിയവനും) നീലക്ഷൗമവസനനും (നീലവൎണ്ണമായ പട്ടുടുത്തവനും) നവീനജലദശ്യാമനും (പുതുമേഘത്തെപ്പോലെ നീലവൎണ്ണനും) ആണ്. ഇതു് അനാദികാലംമുതലുള്ള ശാസ്താവിന്റെ ധ്യാനം ഗുരുപരമ്പരയാ ഉപദേശിക്കപ്പെടുന്നതാണ്. അതുകൊണ്ട് തെററു വരികയില്ല. ബുദ്ധൻ മുണ്ഡിതശിരസ്കനും ശ്വേതപീതവൎണ്ണനും പീതവസ്ത്രധാരിയുമാണ്. അതിനാൽ ശാസ്താവ് ബുദ്ധനല്ലെന്നാ

ണ് എൻെറ പക്ഷം. ശാസ്താവിനെപ്പററി പുരാണങ്ങളിലോ ഉത്തരദേശത്തുള്ള ഏതെങ്കിലും ഗ്രന്ഥത്തിലോ ഒന്നുംതന്നെ പറഞ്ഞിട്ടമില്ല. അങ്ങനെയുള്ള ശാസ്താവിനെ ഏററവും പ്രധാന ദേവന്മാരുടെ കൂട്ടത്തിൽ ചേർത്തു് വേദമന്ത്രങ്ങളോട ചേർത്തുള്ള പൂജ കല്പിച്ചതു് വൈദികസംസ്കാരത്തിൻെറ സ്വഭാവവിശേഷമാണു്. ബുദ്ധനെ ഒൻപതാം അവതാരമാക്കിയതും ഹൈന്ദവസംസ്കാരത്തിൻെറ പ്രത്യേകതയ്ക്കു് ഒരു തെളിവാണു്. ഇപ്രകാരമുള്ള ഹൈന്ദവസംസ്കാരത്തിൻെറ അടിത്തറയിലാണു് ഇന്ത്യ നിലനില്ക്കുന്നതു്. എന്നു് ഇതിനു് കേടു വരുന്നുവോ അന്നു് ഇന്ത്യ നശിക്കും ഇതു് വിവേകാനന്ദസ്വാമികളുടെ സന്ദേശമാണു് സ്വാമിജി കാട്ടിൽ, ഗുഹയിൽ, ലോകമൊന്നും കാണാതെയിരുന്നയാളല്ല. മഹാത്മജിയും നെഹ്റുവും ജയപ്രകാശും സുഭാഷ്ബോസും നമ്രശിരസ്കരായി വന്ദിക്കുന്ന മഹാത്മാവാണു് അദ്ദേഹം ഇവിടത്തെ ഹിന്ദുക്കളിലാണു് ഇന്ത്യയുടെ ഭാവി. മാത്രമല്ല ലോകത്തിൻെറ മുഴുവൻ ഭാവിയിരിക്കുന്നതു്. ഹിന്ദുക്കൾ ഉണന്നു് സാമുദായികമായി മാത്രമല്ല സാംസ്കാരികമായും ധാർമ്മികമായും ഹിന്ദുക്കളാണെന്ന ബോധത്തോടുകൂടി പ്രവർത്തിച്ചില്ലെങ്കിൽ ഇന്ത്യ അപകടത്തിലാണു്.

ഹിന്ദുമതത്തിൻെറ കാതലായ ഉപദേശം ബ്രഹ്മചര്യം പാലിക്കുകയെന്നതാണു്. ബ്രഹ്മചര്യത്തിനു് ഇത്രമാത്രം പ്രാധാന്യം മറെറാരു മതവും കല്പിച്ചിട്ടില്ല. ഇന്നു് നമ്മുടെ രാജ്യത്തു് പ്രതിദിനം ഹിന്ദുലേഖകന്മാർ അടിച്ചു് പുറത്തുവിടുന്ന സാഹിത്യത്തിലെ അധികഭാഗവും യുവതീയുവാക്കന്മാർക്കു് ബ്രഹ്മചര്യപരിപാലനാസക്തി വർദ്ധിപ്പിക്കുന്നതിനു് അനുകൂലമോ പ്രതികൂലമോ? ഇവിടത്തെ നാടകങ്ങളും സിനിമകളും അധികവും യുവതീയുവാക്കന്മാർക്കു് സന്മാർഗ്ഗനിഷ്ഠ വർദ്ധിപ്പിക്കുന്നതോ ക്ഷയിപ്പിക്കുന്നതോ? അതുകാണിച്ചു് മക്കളെ രസിപ്പിക്കാൻ പടുവൃദ്ധന്മാർപോലും വളരെ ഉൽസുകരായി കാണുന്നതു് എന്തിനെ തെളിയിക്കുന്നു? ഇവിടത്തെ ജനങ്ങൾക്കു് ഹിന്ദുമതത്തിലുള്ള നിഷ്ഠ വർദ്ധിക്കുന്നെന്നോ അതോ ക്ഷയിക്കുന്നുവെന്നോ? ഇവയുടെ ഉത്തരം നിങ്ങൾതന്നെ ആലോചിച്ചു് തീരുമാനിക്കുക. സ്ത്രീകളുടെ ചാരിത്ര്യശുദ്ധിയുടെ പ്രാധാന്യത്തെപ്പററി, ഹിന്ദുമതംപോലെ ഉദ്ഘോഷിക്കുന്ന മറെറാരു മതമില്ല. സ്ത്രീകളുടെ ചാരിത്ര്യമെന്നാൽ പുരുഷന്മാരുടേയും ചാരിത്ര്യമെന്നർത്ഥം. പെൺകുട്ടികളും ആൺകുട്ടികളും ചാരിത്ര്യശുദ്ധിയുള്ളവരായി വളരത്തക്ക പരിതസ്ഥിതികളേ ഉണ്ടാകാവൂ എന്നു് ഇവിടത്തെ ഹൈന്ദവപ്രമാണികൾ ചിന്തിക്കുന്നുണ്ടോ? വിശേഷിച്ചും വിദ്യാസമ്പന്നന്മാർ.

അടുത്തതായി ഇവിടത്തെ ഹിന്ദുക്കളുടെയിടയിലുള്ള ശാസ്ത്ര വിശ്വാസം എങ്ങനെയിരിക്കുന്നു? ക്രിസ്ത്യാനി ഏതു് വർഗ്ഗത്തിൽ പെട്ടവനായാലും ബൈബിളിലും ക്രിസ്തുവിലും വിശ്വസിക്കുന്നു. ക്രിസ്ത്യാനികളിൽ 99.9%വും ബൈബിളിനെതിരായി ഒരു വാക്കു പോലും പറയുമോ? വല്ലവരും പറഞ്ഞാൽ ഒത്തുമൂളുമോ? കേട്ടുകൊണ്ടടങ്ങിയിരിക്കുമോ? ഖുറാനിൽ ഒററ വാക്കു് തെററുണ്ടെന്നു മുസ്ലീം പറയുമോ? ആരെങ്കിലും പറഞ്ഞാൽ സഹിക്കുമോ?

നേരേമറിച്ചു് ഇവിടത്തെ ഹിന്ദുവിൻെറ നിലയെന്തു്? രാവണായനം എഴുതിയ ഹിന്ദുവില്ലേ? അയാളെ സ്തുതിക്കുന്ന ഹിന്ദുക്കളില്ലേ? വേദങ്ങരം തെററു്; ഉപനിഷത്തുകരം അസംബന്ധമയം; പുരാണങ്ങരം കെട്ടുകഥകരം; സ്മൃതികരം പുരോഹിതതന്ത്രങ്ങരം; രാമൻ ആര്യന്മാരുടെ ഏജൻറു്; കൃഷ്ണൻ കള്ളനും വിടനും; ശിവൻ ദ്രാവിഡൻ; വിഷ്ണു ആര്യൻ എല്ലാം തെററു്; കൊള്ളരുതാത്തതു്; രാമനെപ്പോലെയല്ല രാവണനെപ്പോലെയാണു് നടക്കേണ്ടതു്; രാമായണത്തെ പ്രശംസിച്ച സ്വാമി വിവേകാനന്ദൻ മഠയൻ; ശ്രീരാമനെ ഉപാസിച്ചു് അനുഭവപ്പെടുത്തിയ ശ്രീരാമകൃഷ്ണൻ ഭ്രാന്തൻ; രാമനാമം അന്ത്യനിമിഷത്തിലും ജപിച്ച മഹാത്മാഗാന്ധി അറിവില്ലാത്തവൻ; ഇവർമാത്രം ബുദ്ധിമാന്മാർ! രാവണൻ ബ്രാഹ്മണനായിരുന്നെന്നു് ഇവർ അറിയുന്നില്ല. രാവണൻ ബ്രാഹ്മണനാണെന്നു് രാമായണത്തിൽ തെളിച്ചുപറഞ്ഞിട്ടുണ്ടു്. ''ത്വം ബ്രാഹ്മണോƒസ്യുത്തമ വംശസംഭവഃ'' എന്നു് ഹനുമാൻ പറയുന്നു. എന്നിട്ടും രാമൻ ബ്രാഹ്മണരുടെ ഏജൻറും രാവണൻ ദ്രാവിഡനുമാണത്രേ! ആലോചനയില്ലാതെ പറയുന്ന ഇവരുടെ പുറകെ ആയിരക്കണക്കിനാളുകരം ജാതിബുദ്ധിനിമിത്തം ഓടുന്നു. ഇരുവരും ഹിന്ദുക്കളാണു്. ഇരുവരുടേയും വോട്ടനുസരിച്ചാണു് ദേവസ്വംഭരണം നടത്തേണ്ടതത്രേ! അതുകണ്ടിട്ടു് ഇവിടത്തെ ഹിന്ദുക്കരം മിണ്ടുന്നുണ്ടോ? പിന്നെയെങ്ങനെ ഇവിടത്തെ ഹിന്ദുക്കരംക്കു് ഹിന്ദുധർമ്മസ്നേഹവും ഹിന്ദുത്വബുദ്ധിയും ഉണ്ടെന്നു പറയാൻ കഴിയും. ക്ഷേത്രങ്ങരം നശിപ്പിക്കണമെന്നും ഹൈന്ദവദേവീവിഗ്രഹങ്ങരം ഉടയ്ക്കണമെന്നും പറയുന്നവരെ ക്ഷണിച്ചുവരുത്തി മാന്യസ്ഥാനത്തിരുത്തി പൂജിക്കാനും ഇവിടെ ഹിന്ദുക്കളുണ്ടു്. പോരെ? ഇതു കണ്ടിട്ടു് ഈ ദേവീദേവന്മാരിൽ വിശ്വാസമുള്ളവർ ഒരു വാക്കു് ഇതിനെതിരായി പറയുന്നുണ്ടോ? ഒരുവനു് മറെറാരാളോടു് സ്നേഹമുണ്ടെങ്കിൽ ആ സ്നേഹിതനെതിരായി കുപ്രചരണം ചെയ്യുന്നതു് കണ്ടിട്ടു് മിണ്ടാതിരിക്കുമോ? ആ സ്നേഹിതനെ ദുഷിക്കുന്നതും അപമാനിക്കുന്നതും സഹിക്കുമോ? സഹിക്കുന്നെങ്കിൽ സ്നേഹമില്ലെന്നല്ലേ അർത്ഥം? ദേവീദേവന്മാരിൽ ഭക്തിയു

ണ്ടെന്നു് ഇവർ പറയുന്നതും കാണിക്കുന്നതും സത്യമാണെങ്കിൽ അവരെ ദൂഷിച്ചു പ്രചരണം ചെയ്യുന്നതു കണ്ടുകൊണ്ടു് ഇവർ എന്തുകൊണ്ടു് മിണ്ടാതിരിക്കുന്നു? അതുകൊണ്ടു് വെളിയിൽ കാണിക്കുന്ന ഈ ഭക്തി അകത്തില്ലെന്നു തീച്ച്.

ഹിന്ദുവിശ്വാസമുള്ളവനു് ധമ്മമാണു് എല്ലാററിനുംമീതേ. ''ധമ്മോ രക്ഷതി രക്ഷിതഃ'' ''ധമ്മ ഏവ ഹതോ ഹന്തി'' ധമ്മം നശിച്ചാൽ എല്ലാം നശിച്ചു. ധമ്മം രക്ഷിച്ചാൽ നമുക്കു രക്ഷയുണ്ടു്. ഹിന്ദുവിനു് ധമ്മത്തിനുമീതെ മറെറാന്നുണ്ടാകാൻ പാടില്ല. കൃഷ്ണനും രാമനും പഠിപ്പിച്ചതെല്ലാം ഇതാണു്. കൃഷ്ണനും രാമനും അവതരിച്ചതും പ്രവത്തിച്ചതും ധമ്മം സ്ഥാപിക്കാനാണു്. ധമ്മത്തിനുവേണ്ടി ജീവിക്കുക ധമ്മത്തിനുവേണ്ടി മരിക്കുക ഇതാണു് ഒരു ഹിന്ദുവിൻെറ മുദ്രാവാക്യം ''ഊദ്ധ്വബാഹുർ വിരൗമ്യേഷ ന ച കശ്ചിത് ശൃണോതി മേ ധമ്മാദത്ഥശ്ച കാമശ്ച സ കിമത്ഥം ന സേവ്യതേ'' എന്നു് വ്യാസൻ ചോദിക്കുന്നു. ധമ്മംകൊണ്ടു് പണവും സുഖവും ഉണ്ടാകും. ആ ധമ്മത്തെ ഇന്നു് ഹിന്ദുയുവാക്കന്മാർ മാത്രമല്ല ഹിന്ദുനേതാക്കന്മാർപോലും രാജ്യതന്ത്രത്തിനു് കീഴടക്കിയിരിക്കുന്നു. ചിലർ രാജ്യതന്ത്രത്തിനുള്ള ഉപകരണമാണു് ധമ്മമെന്നുകൂടി പ്രഖ്യാപിക്കുന്നു. ഈശ്വരസാക്ഷാൽക്കാരമാണു് മനുഷ്യജന്മോദ്ദേശ്യം. പോളിററിക്സ് അല്ല. പോളിററിക്സ് ശരീരരക്ഷയ്ക്കും സ്വൈരജീവിതത്തിനുമുള്ള ഒരുപകരണം മാത്രമാണു്. ആ സ്വൈരജീവിതം ഈശ്വരസാക്ഷാല്കാരത്തിനുവേണ്ടിയാണു്. അല്ലെങ്കിൽ പോളിററിക്സിൻെറ പ്രയോജനമെന്തു്? ധനശാസ്ത്രത്തിൻെറ പ്രയോജനമെന്തു്? ഇഷ്ടംപോലെ എല്ലാവക്കും തിന്നുകൊഴുത്തു തടിച്ചു കളിച്ചുപുളച്ചു മൃഗങ്ങളെപ്പോലെ ചാകാനോ? അതിലെന്തത്ഥം? മതംനിമിത്തമാണു് രാജ്യത്തു കലഹമുണ്ടാകുന്നതെന്നും അതുകൊണ്ടു് മതമല്ല രാജ്യതന്ത്രമാണു് പ്രധാനമെന്നും ഹിന്ദുക്കളായ ചെറുപ്പക്കാർ പറയുന്നു. രാമായണം ഭാരതം എന്നിവയുടെ കാലംതൊട്ടു് ഇന്നേവരെ ലോകത്തു് അധികം രക്തച്ചൊരിച്ചിലുണ്ടായിട്ടുള്ളതു് മതം നിമിത്തമോ രാജ്യതന്ത്രം നിമിത്തമോ? ഭാരതയുദ്ധം എന്തിനുവേണ്ടിയായിരുന്നു? കഴിഞ്ഞ രണ്ടു ലോകമഹായുദ്ധങ്ങളെന്തിനുവേണ്ടിയായിരുന്നു?

ഇന്നു് ലോകം മുഴുവൻ സംഹരിക്കാനുള്ള ആററംബോംബും ഹൈഡ്രജൻബോംബും മററനേകം നശീകരണായുധങ്ങളും കണ്ടുപിടിക്കുന്നതെന്തിനു്? മതകലഹം നിമിത്തമോ രാജ്യതന്ത്രം നിമിത്തമോ? മതംനിമിത്തം ചിലപ്പോൾ ചില കലഹങ്ങളുണ്ടായിരിക്കാം. അതു ശരിയായി മതം പഠിച്ചനുഷ്ഠിക്കാതെ മതത്തെ ഭൗതികകാര്യങ്ങൾക്കു് ഉപകരണമാക്കിയതുകൊണ്ടാണു്. മതമാണു്—ധമ്മമാണു്

എല്ലാററിനും മീതെയെന്ന ബോധം ഹിന്ദുസമുദായത്തിൽ ഉടനീളം ഉണ്ടാകുന്നതുവരെ ഹിന്ദുസമുദായം ഉണന്നതായി ഞാൻ വിശ്വസിക്കുകയില്ല.

ഇനിയും വേറൊരു കാര്യം പറയാം. ഹിന്ദുക്കളുടെ മുഖ്യമതഗ്രന്ഥങ്ങളെല്ലാം രചിക്കപ്പെട്ടിരിക്കുന്നതു് സംസ്കൃതഭാഷയിലാണു്. ഹിന്ദു മാതാപിതാക്കന്മാക്കു് അവരുടെ കുട്ടികാം സംസ്കൃതം പഠിച്ചവരായിത്തീരണമെന്ന ആഗ്രഹം വേണം. അതോടൊപ്പം അവരുടെ മതഗ്രന്ഥങ്ങാം പഠിച്ചു് ഹിന്ദുമതതത്ത്വങ്ങാം അറിയുന്നവരായി വളരണമെന്നും ആഗ്രഹം വേണം.

ഹിന്ദുക്കാം നടത്തുന്ന എത്ര സ്കൂളുകളിലും കോളേജുകളിലും ഹിന്ദുമതതത്ത്വങ്ങാം പഠിപ്പിക്കുന്നുണ്ടു്? ക്രിസ്ത്യാനികളും മുസൽമാന്മാരും നടത്തുന്ന സ്കൂളുകളിലും കോളേജുകളിലും അവരവരുടെ മതത്തിൽ ജനിച്ച കുട്ടികാം മതബോധമുള്ളവരായി വരണമെന്നാഗ്രഹിച്ചു് അവക്കു് മതപഠനം നിർബന്ധമാക്കിയിട്ടുണ്ടു്. ചിലയിടത്തു് അന്യമതക്കാരേയും ആകർഷിച്ചു് മതം പഠിപ്പിക്കുന്നു. നമ്മുടെ സ്കൂളുകളിലും കോളേജുകളിലും എന്തുകൊണ്ടു് അപ്രകാരം ചെയ്തുകൂടാ? മതം പഠിക്കാനുള്ളതല്ലെന്നു വിചാരിച്ചോ അതോ മതം കുട്ടികളെ പഠിപ്പിക്കാനുള്ളതല്ലെന്നു വിചാരിച്ചോ? അതുമല്ലെങ്കിൽ മതം കുട്ടികളെ വേറെ വല്ലയിടത്തും വച്ചു പഠിപ്പിച്ചാൽ മതിയെന്നു വിചാരിച്ചാണോ? ഭാരതത്തിൽ അനാദികാലംമുതൽ മതം ബാല്യത്തിൽത്തന്നെ പഠിപ്പിക്കണമെന്നാണു് നിയമം. മതം പഠിക്കാത്തവൻ ശൂദ്രനായി തള്ളപ്പെടുന്നു. മതപാഠശാലകാംവഴി കുട്ടികാം മതം പഠിച്ചുകൊള്ളട്ടെയെന്നു വെച്ചാൽ അതു് എല്ലായിടത്തും പ്രായോഗികമല്ലയെന്നു നാം കണ്ടുകഴിഞ്ഞു. ബാല്യത്തിൽ കുട്ടികാം മതബോധമില്ലാതെ വളന്നാൽ പിന്നെ അവർ എന്നാണു് മതബോധമുള്ളവരാകുന്നതു്. കുട്ടിക്കാലത്തു് പഠിപ്പിക്കാത്തതൊന്നും പ്രായമായശേഷം പഠിക്കാൻ അധികംപേരും, പരിതഃസ്ഥിതികളാൽ പ്രേരിതരല്ലയെങ്കിൽ, ഇഷ്ടപ്പെടുകയില്ല. അപ്പോാം ഹിന്ദുക്കാം അധികംപേരും മതബോധമില്ലാത്തവരായിട്ടേ വളരുകയുള്ളു. അങ്ങനെയായാൽ അവക്കു മതസ്നേഹമെങ്ങനെയുണ്ടാകും? വിശേഷിച്ചും ഭാരതത്തിന്റെ ജീവൻ മതമാണെന്നറിഞ്ഞു് ഭാരതീയമതത്തിനെതിരായി പല ശക്തികളും ഇവിടെ പ്രചാരണംചെയ്തുവരുന്ന ഈ കാലഘട്ടത്തിൽ ഹൈന്ദവർ നടത്തുന്ന വിദ്യാലയങ്ങളിൽ ഹിന്ദുകുട്ടികളെ മതം നിർബന്ധമായി പഠിപ്പിക്കുകയെന്ന ഒന്നല്ലാതെ, ഈ രാജ്യത്തു ശക്തിയായി നടക്കുന്ന നിർമതത്വപ്രചരണത്തേയും വിദേശീയമതപ്രചരണത്തേയും നവീനമതസൃഷ്ടിക്കുള്ള താല്പര്യത്തേയും തടയാൻ മററു

വഴിയില്ല. ഇതു ഹിന്ദുക്കരം മനസ്സിലാക്കുന്നതുവരെ ഇവിടെ ഹിന്ദുമതം സുരക്ഷിതമല്ല. ദേവാലയങ്ങളിൽ ഉത്സവകാലത്തു നടക്കുന്ന പ്രസംഗങ്ങരംകൊണ്ടുമാത്രം മതിയാകുന്നതല്ല.

ഹിന്ദു, മുസ്ലീം, ക്രിസ്ത്യൻ ഇത്യാദിവർഗ്ഗീയബുദ്ധി നല്ലതാണോ എന്നാണ് ചിലരുടെ ശങ്ക. എന്നാൽ മററുള്ളവർക്കെല്ലാം അവരവരുടെ മതത്തിൽ അഭിമാനമുണ്ടെങ്കിൽ ഹിന്ദുക്കരംമാത്രം ആ അഭിമാനമില്ലാത്തവരായാൽ അവർ സ്വല്പകാലത്തിനകം നശിച്ചുപോകുമെന്നു ഞാൻ തീർത്തുപറയുന്നു. അതാണോ ഇവിടത്തെ അഹിന്ദുക്കളുടെ ആഗ്രഹം? അതിനു പുറമെ ഈ ലോകത്തു് ഹിന്ദുമതം മാത്രമാണ് സാമ്പ്രദായികതയ്ക്കതീതമായി സകലമതസാഹോദര്യം പുലർത്തി സർവ്വദേശത്തുമുള്ള സർവ്വജീവജാലങ്ങരംക്കും നന്മ വരാൻ പ്രാർത്ഥിച്ചു കൊണ്ടു് പ്രവർത്തിക്കുന്നതെന്നു് ഞാൻ ഉറപ്പുപറയുന്നു.

''സർവ്വേഽപി സുഖിനഃ സന്തു സർവ്വേ സന്തു നിരാമയാഃ
സർവ്വേ ഭദ്രാണി പശ്യന്തു മാ കശ്ചിത് ദുഃഖഭാഗ് ഭവേത്'''

ഇങ്ങനെയുള്ള ഒരു പ്രാർത്ഥനയേക്കാരം സകലലോക സ്നേഹിയായി മറെറന്തുള്ള? ''മാ കശ്ചിത് ദുഃഖഭാഗ് ഭവേത്''' ഒററയാരം പോലും ഈ ലോകത്തു് ദുഃഖിയാകാനിടവരരുതു്. ഒരു ജാതിയിൽ പെട്ടവൻ മാത്രമല്ല; ഒരു മതത്തിൽ പെട്ടവൻ മാത്രമല്ല; ഒരു രാജ്യക്കാരൻ മാത്രമല്ല സകല ലോകത്തും സകല ദേശത്തുമുള്ള സകല ജനങ്ങളും നിത്യസുഖമനുഭവിക്കാൻ പ്രാർത്ഥിക്കുകയാണ്. ഇതിനേക്കാരം വലിയ Internationalism ഉണ്ടോ? ഹിന്ദുമതം ലോകത്തു് നല്ലതെവിടെനിന്നു വന്നാലും സ്വീകരിക്കാൻ തയ്യാറാണെന്നു ഞാൻ മുമ്പു തന്നെ പറഞ്ഞുകഴിഞ്ഞല്ലോ. അത് എല്ലാ അവതാരപുരുഷന്മാരേയും സിദ്ധന്മാരേയും ആരാധിക്കാൻ പഠിപ്പിക്കുന്നു. ബുദ്ധനെ മുമ്പു തന്നെ നാം അംഗീകരിച്ചുകഴിഞ്ഞു. ഇന്നിതാ ക്രിസ്തുവിനെയും സ്വീകരിച്ചുവരുന്നു. ഇന്നു് എത്രയോ ഹിന്ദുഗൃഹങ്ങളിൽ രാമൻേറയും കൃഷ്ണൻേറയും പടത്തോടൊപ്പം ക്രിസ്തുവിൻെറ പടവും സ്ഥലം പിടിച്ചുകഴിഞ്ഞു. മുഹമ്മദിൻെറ പടമില്ലാത്തതുകൊണ്ടാണ് അതു് വയ്ക്കാത്തതു്. നേരെമറിച്ച് ഈ രാജ്യത്തു ജനിച്ച ദിവ്യപുരുഷന്മാരായ ശ്രീരാമൻേറയും ശ്രീകൃഷ്ണൻേറയും എന്നുവേണ്ട സർവ്വമതൈക്യപ്രവാചകനായ ശ്രീരാമകൃഷ്ണദേവൻെറതന്നെയും പടം എത്ര ക്രിസ്ത്യാനിഗൃഹങ്ങളിലുണ്ടു്? ഞാൻ എങ്ങും തന്നെ കണ്ടിട്ടില്ല. ശ്രീരാമകൃഷ്ണൻെറ സാധനകളിൽ ക്രിസ്തുവിനേയും പ്രത്യക്ഷപ്പെടുത്തിയതുകൊണ്ടു് ശ്രീരാമകൃഷ്ണമഠങ്ങളിലെല്ലാം ക്രിസ്തുമസ്സിനു ക്രിസ്തുപൂജ ഇപ്പോരം തന്നെയുണ്ടു്. ക്രിസ്തുഗായത്രിതന്നെ ഉണ്ടാക്കപ്പെട്ടുകഴിഞ്ഞു. ''ഈശപുത്രായ വിദ്മഹേ. മേരീജാതായ ധീമഹി. തന്നഃ ക്രിസ്തുഃ പ്ര

ചോദയാത്'' അള്ളോപനിഷത്ത് മുമ്പുതന്നെ ഉണ്ടായിക്കഴിഞ്ഞിട്ടുണ്ട്. അതുകൊണ്ട് ഹിന്ദുമതം സവ്വഗ്രാഹിയാണ്. അങ്ങനെയുള്ള മതത്തിൽ ജനിച്ച ഹിന്ദുക്കാം എന്തിനു ലജ്ജിക്കണം,? ഹൈന്ദവ സംഘടന എങ്ങനെ ഒരു വഗ്ഗീയസംഘടനയാകും? ഹിന്ദുക്കാം ഹിന്ദുക്കളെന്നനിലയിൽ ജാതിമറന്നു സംഘടിക്കണം. അതുവരെ ഇവിടത്തെ ഹിന്ദുക്കാം ഉണൻതായി ഞാൻ വിശ്വസിക്കുകയില്ല. ഉണൻവെന്നു നിങ്ങാം കാണിക്കുവിൻ.

''ഹോതാവീഷ്യേത് ഫലേ ന തു'' ഇതാണ് ഭാരതീയോപദേശം. മറെറാരുവൻ ഉയരുന്നതു കാണുമ്പോാം അവൻ എന്തുകൊണ്ട് ഉയൻവെന്നറിഞ്ഞു് അയാളെപ്പോലെ നമ്മളും ശ്രമിക്കണം. അപ്പോാം നമുക്കും അയാളെപ്പോലെയോ അയാളേക്കാളധികമോ ഉയരാം.

ഹിന്ദുക്കാം പണ്ടുള്ളതും ഇന്നുള്ളതുമായ അത്ഥശാസ്ത്രവും നീതിശാസ്ത്രവും പഠിക്കണം. ധമ്മവിരുദ്ധമല്ലാതെ ഏതെല്ലാം വഴിക്കു് പണമുണ്ടാക്കാമോ ആ വഴിക്കെല്ലാം പണമുണ്ടാക്കണം. പുരുഷാത്ഥങ്ങാം സാധിക്കാനാണ് മനുഷ്യജന്മമെന്നാണ് ഭാരതീയ സിദ്ധാന്തം. മനുഷ്യനു് മടിയനായി രസികനായി നടക്കാൻ ആയുസ്സിൽ സമയമില്ലെന്നാണ് ഭാരതീയ മഹഷിമാരുടെ അഭിപ്രായം. ജീവിതം ഗൗരവമുള്ളതും ഗൗരവമുള്ള കാര്യങ്ങാം സാധിക്കാനുള്ളതുമാണ്. ഇതിൽ ഒരു സെക്കൻറുപോലും വെറുതെ കളയാനില്ല.

''നിയതം കുരു കമ്മത്വം'', ''കുരു കമ്മൈവ തസ്മാത്ത്വം'' എന്നുഗീത

പണമുണ്ടാക്കുന്നതെന്തിനു്? വിഷയങ്ങളെ മൂക്കു മുട്ടെ ആസ്വദിക്കാനല്ല. ശബ്ദസ്പശരൂപരസഗന്ധങ്ങളിൽനിന്നു് മനസ്സിനെ വിരമിപ്പിക്കുകയാണ് ലക്ഷ്യം.

''ആത്മാത്ഥം പാചയേന്നാന്നം.

''ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്''

വീട്ടിൽ അരിവയ്ക്കുന്നതുപോലും അന്യന്മാക്കുവേണ്ടിയായിരിക്കണം. പാവങ്ങളെ ശുശ്രൂഷിക്കാനായിരിക്കണം. അപ്പോാം താൻ ഉണ്ണണ്ടേ? വേണം. താൻ ഉണ്ണുന്നതും അന്യന്മാരെ ശുശ്രൂഷിക്കാനായിരിക്കണം. തൻെറ ശരീരം നിലനിറുത്തുന്നതെന്തിനു്? ''ആത്മനോ മോക്ഷാത്ഥം ജഗദ്ധിതായ ച'' അനാവശ്യമായ ആഡംബരത്തിനു് ചെലവാക്കുന്ന പണം എന്തുകൊണ്ട് അഗതിമന്ദിരങ്ങളും അനാഥശാലകളും വ്യവസായശാലകളും ധമ്മാസ്പത്രികളും സ്ഥാപിക്കാൻ ചെലവാക്കിക്കൂടാ? ഒരു കൊല്ലം കേരളത്തിലെ അമ്പലങ്ങളിൽ വെടിക്കെട്ടിനു ചെലവാക്കുന്നതിൽ പകുതി പണം കൊണ്ട് ആണ്ടുതോറും ഓരോ കോളേജ് സ്ഥാപിക്കാൻ കഴിയും.

ഈ രാജ്യത്തെ ഹൈന്ദവസംസ്കാരം നിലനിർത്താൻ ഒരു സ്ഥാപനം ആവശ്യമാണെന്ന കരുതിയാണ് കാലടിയിൽ ശ്രീശങ്കര കോളേജ് സ്ഥാപിച്ചതു്. ആയിരക്കണക്കിന്, ലക്ഷക്കണക്കിന് ഭാരതീയ സംസ്കാരത്തിൽ അഭിമാനമുള്ളവരായ, ഭാരതീയ സംസ്കാരമൂർത്തികളായ, ഭാരതീയ സംസ്കാരപരിരക്ഷകരായ യുവാക്കന്മാരെ സൃഷ്ടിക്കയാണ് ശ്രീശങ്കര കോളേജിന്റെ ലക്ഷ്യം. ഇവിടെ ഹൈന്ദവസംസ്കാരബോധം ഉണ്ടാക്കാമെങ്കിൽ കമ്യൂണിസം തടയാൻ പിന്നെയൊന്നും ചെയ്യേണ്ടതില്ല. കമ്യൂണിസത്തിൽ നല്ലതായി എന്തെല്ലാമുണ്ടോ അതെല്ലാം ഹിന്ദുമതത്തിലുണ്ടു്. അതുപോലെ ക്രിസ്തുമതത്തിലും. യേശുക്രിസ്തുതന്നെ ഹിന്ദുവായിരുന്നു. അതായതു് അദ്ദേഹം പഠിപ്പിച്ച ഉൽകൃഷ്ടോപദേശങ്ങളെല്ലാം അദ്ദേഹം ജനിക്കുന്നതിന് മുമ്പുതന്നെ ഹിന്ദുമതത്തിലുള്ളതാണ്. ക്രിസ്ത്യൻ ചടങ്ങുകൾപോലും പലതും ഹൈന്ദവാനുകരണമാണ്. ശ്രീ അഭേദാനന്ദസ്വാമികളെഴുതിയ "Divine communion" "who is the saviour of souls" മുതലായ പുസ്തകങ്ങൾ വായിക്കുക. ഹിന്ദുമതത്തിലില്ലാത്ത ഉൽകൃഷ്ടസിദ്ധാന്തമൊന്നും ക്രിസ്തുമതത്തിലില്ല. ഹിന്ദുക്കൾ ഹിന്ദുമതം പഠിക്കണം. അതനുസരിച്ച് ജീവിക്കണം. ഹിന്ദുക്കൾ മദ്യപാനത്തിന് ചെലവാക്കുന്ന പണം എന്തുകൊണ്ടു് നല്ല കാര്യങ്ങൾക്ക് ചെലവാക്കിക്കൂടാ? ''ന സുരാം പിബേത്'' എന്നാണ് ഹൈന്ദവ സിദ്ധാന്തം. പഞ്ചമഹാപാതകങ്ങളിലൊന്നാണ് മദ്യപാനം. ജീവിച്ചിരിക്കുമ്പോൾ എത്ര കള്ളുകുടിക്കുന്നുവോ അത്രയും ഉരുക്കിയ ഇരുമ്പ് മരിച്ച് നരകത്തിൽ ചെല്ലുമ്പോൾ അവിടെവച്ചു കുടിക്കേണ്ടിവരുമെന്നാണ് ഹിന്ദുപുരാണങ്ങൾ പറയുന്നതു്. എന്നിട്ടും അവർ കുടിക്കുന്നു. നരകത്തിലേയ്ക്കു് വഴിതെളിക്കുന്ന ഈ ഏർപ്പാടു് നിർത്തി സ്വർഗ്ഗത്തിലേയ്ക്കു് വഴിതെളിക്കുവാൻ അഗതിമന്ദിരങ്ങൾക്കും ധർമ്മാസ്പത്രികൾക്കും വിദ്യാലയങ്ങൾക്കും പണം ചെലവാക്കണം. ഉത്സവച്ചെലവു ചുരുക്കണം. ഇങ്ങനെയെല്ലാം ചെയ്താൽ മാത്രമേ ഈ രാജ്യത്തെ ഹിന്ദുക്കൾ ഐശ്വര്യവാന്മാരാകയുള്ളു. ഞാൻ പ്രസംഗങ്ങളിലൂടെ ത്രികാലജ്ഞന്മാരായ ഋഷിമാരുടേയും അവതാരപുരുഷന്മാരുടേയും സന്ദേശങ്ങളാണ് നിങ്ങളുടെ മുമ്പിൽ വയ്ക്കുന്നതു്. അതനുസരിച്ച് പ്രവർത്തിച്ചാൽ നിങ്ങൾക്ക് ഇഹലോകത്തും പരലോകത്തും ഐശ്വര്യമുണ്ടാകും. നിങ്ങളുടെ ദാരിദ്ര്യം തീരും. ഇവിടത്തെ രാഷ്ട്രീയരംഗത്തുള്ള കുഴപ്പം തീരും. ഇവിടെ മതവഴക്ക് ഉണ്ടാകയില്ല. നിങ്ങൾ യഥാർത്ഥ ഭാരതീയസംസ്കാരസന്താനങ്ങളായിത്തീരാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ.



# 26. ശങ്കരനും ബുദ്ധനും*

''കഴമ്പെല്ലാം വലിച്ചെടുത്തശേഷം ഹിന്ദുമതം ബുദ്ധമതത്തെ വലിച്ചെറിഞ്ഞു.'' വിവേകാനന്ദസ്വാമികൾ.

ക്രാന്തദർശിയായ ശ്രീ വിവേകാനന്ദസ്വാമികളുടെ ഈ സൂക്തി വെറും വാക്കല്ല. സർവ്വധർമ്മസമന്വയം സ്വജീവിതത്തിലൂടെ പ്രത്യക്ഷപ്പെടുത്തിയ ശ്രീരാമകൃഷ്ണന്റെ പ്രധാന ശിഷ്യൻ ബുദ്ധമതത്തേയും ഹിന്ദുമതത്തേയും വേറിട്ട കാണുന്നതു് യുക്തമല്ലല്ലോ. മാത്രമല്ല സമന്വയമാണു് ഭാരതത്തിന്റെ സന്ദേശം. പണ്ടേന്നപോലെ ഇന്നും. ശ്രീകൃഷ്ണൻ ഭഗവത്ഗീതയിലൂടെയും ബാദരായണൻ ബ്രഹ്മസൂത്രങ്ങളിലൂടെയും സമന്വയമാണു് സാധിച്ചിട്ടുള്ളതും.

''ഏകൈശ്വര്യേ സ്ഥിതോƒപി പ്രണതബഹുഫലോ
യഃ സ്വയം കൃത്തിവാസാഃ
വിഭ്രഷണോദ്ഭാസി പിനദ്ധഭോഗി വാ
ഗജാജിനാƒലംബി ദുകൂലധാരി വാ''

എന്നീ പദ്യങ്ങളിലൂടെ കാളിദാസമഹാകവിയും ഈ സമന്വയസിദ്ധാന്തത്തിന്റെ മാതൃക ധ്വനിപ്പിച്ചിരിക്കുന്നു. മഹാത്മാഗാന്ധി സമന്വയത്തിന്റെ മൂർത്തിമദ്ഭാവമായിരുന്നു. നെഹ്റു ഇന്നു പ്രചരിപ്പിക്കുകയും മററു രാഷ്ട്രങ്ങൾ ഒത്തുമൂളുകയും ചെയ്യുന്ന ''സഹവർത്തിത്വനയ''വും ഈ സമന്വയസിദ്ധാന്തത്തിന്റെ മറെറാരു രൂപമല്ലാതെ വേറെയെന്താണു്? സമന്വയമെന്നാൽ വിട്ടുവീഴ്ചയും സഹിഷ്ണുതയുമാണെന്നു് തെററിദ്ധരിക്കരുതു്. വിഭിന്നങ്ങളായി തോന്നുന്ന കാര്യങ്ങൾ ശരിയായ വെളിച്ചത്തിൽ പരിശോധിക്കുമ്പോൾ അകൽചയേക്കാൾ കൂടുതൽ അടുപ്പമാണെന്നു തെളിയിക്കലാണു് സമന്വയരീതി. ശ്രീബുദ്ധന്റെ സിദ്ധാന്തങ്ങളും ശ്രീശങ്കരന്റെ സിദ്ധാന്തങ്ങളും തമ്മിൽ അകൽച്ചയേക്കാൾ കൂടുതൽ അടുപ്പമാണു് ഉള്ളതെന്നു കാണിക്കാനാണു് ഈ ലേഖനത്തിലുദ്ദേശിക്കുന്നതു്.

ബുദ്ധമതാവലംബിയാണെന്നു് ഐതിഹ്യംകൊണ്ടും തെളിഞ്ഞുകഴിഞ്ഞിരിക്കുന്ന അമരകോശകർത്താവു് ബുദ്ധന്റെ പര്യായങ്ങളുടെ കൂട്ടത്തിൽ ''അദ്വയവാദീ'' എന്നൊരു പദംകൂടി ഉൾപ്പെടുത്തിക്കാണുന്നു. ഇതിന്റെ അർത്ഥം ബുദ്ധൻ അദ്വൈതവാദിതന്നെയാണെന്നാണു്. അദ്വൈതമാണു് ബുദ്ധന്റെ സിദ്ധാന്തമെന്നു് അമര

* മാതൃഭൂമി വിശേഷാൽ പ്രതിക്കുവേണ്ടി എഴുതിയതു്.

കോശകാരൻ അഭിപ്രായപ്പെട്ടിട്ടുള്ളതായി വിചാരിക്കാം. ഈ കാര്യം വേദാന്തവും ബുദ്ധമതവും തമ്മിലുള്ള സമന്വയപഠനത്തിന് തീർച്ചയായും പ്രചോദനം നൽകുന്നതാണ്.

ബുദ്ധമതത്തിൻെറ പരമലക്ഷ്യമായ ''നിർവാണ''ത്തെതന്നെ എടുക്കുക. ഈ വാക്കിൻെറ അർത്ഥം ''ബന്ധമുക്ത''മെന്നാണ്. അല്ലെങ്കിൽ ആശയിൽനിന്നും മുക്തമായുള്ള അനുഭവമാണെന്ന് പറയാം. പരിശുദ്ധി എന്നതാണ് അതിന് ഏററവും അടുത്ത അർത്ഥം എന്ന് ഭിക്ഷു ആനന്ദമൈത്രേയൻ പറയുന്നു. നിർവാണമെന്നതു് ശൂന്യതയാണെന്ന വാദം പിന്നീട് ഉണ്ടാക്കിക്കൊണ്ടുവന്നതായിരിക്കാനാണ് വഴി. ശങ്കരപക്ഷത്തിലും ബ്രഹ്മവും മോക്ഷവും ബ്രഹ്മജ്ഞാനവും അത്യന്തഭിന്നങ്ങളല്ല. അങ്ങനെ വേദാന്തലക്ഷ്യമായ ബ്രഹ്മമോ, തജ്ജ്ഞാനമോ, മോക്ഷമോ, ബൗദ്ധലക്ഷ്യമായ നിർവാണത്തിൽനിന്ന് ഭിന്നമല്ലെന്ന് വരുന്നു.

ശങ്കരനെന്നപോലെ ബുദ്ധനും, ലക്ഷ്യം അവാങ്മനസഗോചരമാണെന്ന് സിദ്ധാന്തിക്കുന്നു. ബ്രഹ്മം ഏതുവിധം മനസ്സിനും വാക്കിനും അതീതമാണോ അതേവിധം നിർവാണവും ഇന്ദ്രിയാതീതമാണ്. രണ്ടും കേവലം അനുഭവാത്മകങ്ങളാകുന്നു.

ലക്ഷ്യത്തിൽ മാത്രമല്ല മാർഗ്ഗത്തിലും ബുദ്ധനും ശങ്കരനും യോജിപ്പുണ്ട്. കർമ്മമല്ല നേരിട്ടുള്ള മാർഗ്ഗം. ശുദ്ധിയത്രേ മോക്ഷമാർഗ്ഗം. കർമ്മാനുഷ്ഠാനം ശുദ്ധി ഉണ്ടാക്കുന്നതേയുള്ളു. ബുദ്ധൻെറ അഷ്ടാംഗയോഗചര്യ ശുദ്ധി സമ്പാദിക്കുവാനുള്ളതാണ്. ഇതുപോലെതന്നെ ശങ്കരമതത്തിലും ''കർമ്മണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ'' എന്ന ഗീതാശ്ലോകത്തിന് കർമ്മംകൊണ്ടു് ജ്ഞാനസാധകമായ ചിത്തശുദ്ധിയെ ഉണ്ടാവുന്നുള്ളു എന്നാണ് ശങ്കരൻെറ വ്യാഖ്യാനം. ചിത്തശുദ്ധി രണ്ടു പക്ഷത്തിലും ലക്ഷ്യമല്ല, മാർഗ്ഗമാണ്.

ഗുരുവിലും തദുപദിഷ്ടമായ മാർഗ്ഗത്തിലും ശ്രദ്ധയെന്നതു് അനിവാര്യമാണ്. ബുദ്ധനെന്നപോലെ ശങ്കരനും ശ്രദ്ധയ്ക്ക് അനാപേക്ഷികമായ ഒരു സ്ഥാനം ലക്ഷ്യപ്രാപ്തിയിൽ കല്പിച്ചിരിക്കുന്നു. അതുപോലെ ഈ ശരീരം പതിക്കുന്നതിനുമുമ്പുതന്നെ മുക്തി അഥവാ നിർവാണം സാദ്ധ്യമാണെന്ന് ബുദ്ധനും ശങ്കരനും അംഗീകരിക്കുന്നു. ഇതിനെത്തന്നെയാണ് സാങ്കേതികഭാഷയിൽ ''ജീവന്മുക്തി'' എന്നു വിളിക്കുന്നതു്.

പരമമായ ലക്ഷ്യപ്രാപ്തിക്കു് സർവ്വസംഗപരിത്യാഗിയായ സന്ന്യാസി മാത്രമേ അധികാരിയാകയുള്ളു എന്നാണ് ബുദ്ധൻെറ സിദ്ധാന്തം. ഇതുതന്നെയാണ് ശ്രീശങ്കരൻെറയും മതം. കർമ്മയോ

ഗംകൊണ്ടു് ചിത്തശ്ശുദ്ധി സാധിച്ചവൻ കർമ്മസന്ന്യാസത്തിനധികാരിയാകുന്നു. സന്ന്യാസി മോക്ഷത്തിനും. ഗൃഹസ്ഥനും കർമ്മിക്കും നിഷ്കാമകർമ്മാനുഷ്ഠാനംകൊണ്ടു് പരമ്പരയാ മോക്ഷപ്രാപ്തിയുണ്ടാകാമെന്നല്ലാതെ സന്ന്യാസിക്കേ നേരിട്ടുള്ള ബ്രഹ്മജ്ഞാനം കൈവരു എന്നാണു് ശങ്കരന്റെ സിദ്ധാന്തം.

പ്രപഞ്ചത്തെപ്പററി വ്യാഖ്യാനിക്കുമ്പോഴും കർമ്മസിദ്ധാന്തത്തെ രണ്ടുപേരും അംഗീകരിക്കുന്നു. മനുഷ്യൻ സ്വന്തം വിധി ചമയ്ക്കുന്നവനാണെന്നും മററെങ്ങോ ഇരുന്നു് ഇച്ഛയനുസരിച്ചു് നീതിന്യായം നടത്തുന്ന ഒരു നിയാമകശക്തിക്കധീനമല്ലെന്നും ഈ രണ്ടു മതങ്ങളും സിദ്ധാന്തിക്കുന്നു. നന്മ ചെയ്താൽ നന്മയും തിന്മ ചെയ്താൽ തിന്മയും പ്രപഞ്ചനിയമമാണു്. ശ്രീശങ്കരനംഗീകരിക്കുന്ന ഈശ്വരനുപോലും ഈ പ്രപഞ്ചനിയമം മാററാൻ സാദ്ധ്യമല്ല. ഈ കർമ്മവാദം രണ്ടുപേരേയും പുനർജന്മവാദത്തിലേയ്ക്കു് നയിക്കുന്നു. മാത്രമല്ല അവിദ്യ, കാമം, കർമ്മം എന്നിവയുടെ അനുസ്യൂതമായ വട്ടംചുററലാണു് ഈ പ്രപഞ്ചത്തിനു് കാരണമെന്നു ബുദ്ധൻ പറയുന്നതുപോലെ ശങ്കരനും പറയുന്നുണ്ടു്.

ദേവന്മാർ, ബ്രഹ്മാവു്, സൃഷ്ടി, സ്വർഗ്ഗം, നരകം എന്നിവയിൽ—അവ പാരമാർത്ഥികങ്ങളല്ലെങ്കിൽകൂടി—രണ്ടു മതവും വിശ്വസിക്കുന്നു. ബുദ്ധനു് നിർവാണമൊഴിച്ചു് മററെല്ലാം അനിത്യമാണെങ്കിൽ ശങ്കരന്റെ പക്ഷത്തിൽ മോക്ഷം അഥവാ ബ്രഹ്മമൊഴിച്ചു് മററെല്ലാംതന്നെ അനിത്യമാണു്. ബുദ്ധന്റെ പഞ്ചശീലം വേദാന്തപ്രോക്തമായ യമനിയമാദിസാധനാസമ്പ്രദായത്തിലന്തർഭവിക്കുന്നതുതന്നെ.

പിന്നെ എവിടെയാണു് ശങ്കരനും ബുദ്ധനും തമ്മിൽ വ്യത്യാസം? ഒന്നിൽമാത്രം. ബുദ്ധൻ വേദപ്രാമാണ്യം അംഗീകരിക്കുന്നില്ല. ശങ്കരൻ അതംഗീകരിക്കുന്നു. എന്നാൽ ശങ്കരൻ പ്രമാണമായി അംഗീകരിക്കുന്ന വേദം ശ്രുതിയെന്ന പേരിൽ അദ്ദേഹം എപ്പോഴും ഉദ്ധരിക്കാറുള്ള ഉപനിഷദ്വാക്യമാണു്. ഇവിടെയും നാം തുടങ്ങിവച്ച സമന്വയസിദ്ധാന്തത്തിനു് കോട്ടമൊന്നുമില്ല. വൈദികമതം കേവലം ആചാരങ്ങളിൽമാത്രം അവശേഷിക്കുകയും കാമാദിദൂഷിതരായ പുരോഹിതന്മാർ ആചാരങ്ങളെ ദുഷിപ്പിക്കുകയും ചെയ്ത അവസരത്തിലാണു് ശ്രീബുദ്ധനു് തന്റെ സിദ്ധാന്തം പ്രചരിപ്പിക്കേണ്ടിവന്നതു്. ശ്രീശങ്കരനാകട്ടെ ബുദ്ധമതത്തിനു മുൻപറഞ്ഞ ദുരവസ്ഥ പിണഞ്ഞു് ഭാരതമൊട്ടുക്കും സമൂഹം ദുഷിച്ചുതുടങ്ങിയപ്പോഴാണു് യഥാർത്ഥമായ വൈദികധർമ്മത്തിന്റെ സത്യം തുറന്നുകാട്ടേണ്ടിവന്ന

ളു്. ഇങ്ങനെ കാലികമായ ഉപാധിവെച്ചുനോക്കുമ്പോഠം രണ്ടും അതാതു കാലത്തിന്നാവശ്യമാണെന്നു കാണാം.

''യദാ യദാ ഹി ധമ്മസ്യ ഗ്ലാനിർഭവതി ഭാരത!

അഭ്യുത്ഥാന മധമ്മസ്യ തദാത്മാനം സൃജാമ്യഹം''

എന്ന ഭഗവദ്വാക്യം തന്നെയാണു് ഈ രണ്ടു മഹാവ്യക്തികളിൽകൂടി പരിപൂത്തിയെ ലോകത്തിലാവിഷ്കരിച്ചതെന്നു സാരം. ഈ സമന്വയസിദ്ധാന്തം പുതിയതല്ലതാനും. ഗീതഗോവിന്ദം എഴുതിയ ശ്രീജയദേവർ ശ്രീബുദ്ധനെ ശ്രീകൃഷ്ണൻെറതന്നെ അവതാരമാക്കി ഹിന്ദുബൌദ്ധധമ്മങ്ങളെ സമന്വയിപ്പിച്ചിരിക്കുന്നതും ശ്രദ്ധേയമാണു്.

അഭേദാനന്ദസ്വാമികഠം ററംഗൂണിൽവെച്ചു് നടത്തിയ പ്രസംഗത്തിലെ ഒരുഭാഗംകൂടി ഇവിടെ ഉദ്ധരിക്കുന്നതു് സന്ദർഭത്തിനനുഗുണമായിരിക്കും ''വേദാന്തമെന്ന പേരിലറിയപ്പെടുന്ന സമുന്നതമായ തത്ത്വദശ്നത്തിലെ സിദ്ധാന്തങ്ങഠം തന്നെയാണു് ബുദ്ധമതത്തിലെ സിദ്ധാന്തങ്ങഠം. അവയെതന്നെയാണു് പിന്നീടു് ഭഗവാൻ ശങ്കരൻ ഏററവും സുന്ദരമായവിധം വ്യാഖ്യാനിച്ചതു്. വേദങ്ങളും ബുദ്ധനും ഉദ്ഘോഷിച്ച സത്യം ഒന്നുതന്നെ, ഭിന്നമല്ല. ബുദ്ധൻെറ അനുയായികളിൽ വളരെ കുറച്ചുപേർ മാത്രമേ നിർവാണമെന്നാലെന്തെന്നു് ശരിക്കു മനസ്സിലാക്കിയുള്ളു. ചിലർ അതു് ശൂന്യതയാണെന്നു വിചാരിച്ചു. മററു ചിലർ അതു് വിനാശാവസ്ഥയാണെന്നും വാദിച്ചു. വേറെ ചിലരാകട്ടെ പ്രതിഷേധാത്മകമായ അതു് കാമ്യമായ ഒരു അവസ്ഥപോലുമല്ലെന്നു വാദിച്ചു.''

ശ്രീബുദ്ധൻെറ ഈ വാക്യം നോക്കുക ഭ്രാതാക്കളെ! അവിടെ അതാ ഒരിടം; അവിടെ പഞ്ചഭൂതങ്ങളില്ല; ബുദ്ധിയില്ല; ശൂന്യതയില്ല; ജ്ഞാനവും അജ്ഞാനവുമില്ല; ഈ ലോകവും പരലോകവുമില്ല; സൂര്യനും ചന്ദ്രനുമില്ല. അതിനെ, എൻെറ ഭ്രാതാക്കളെ! ഞാനിങ്ങനെ വിവരിക്കുന്നു. അതു പോകുന്നില്ല, വരുന്നില്ല, നില്ക്കുന്നുമില്ല. അതു് ജനനവുമല്ല മരണവുമല്ല. നിരാധാരവും നിഷ്കാരണവുമായ അതു് ചിന്തയ്ക്കപ്പുറത്താണു്. സവ്വദുഃഖനാശവും അതാണു്.



# 27. ഹിന്ദുമതം*

ശ്രീനാരായണഗുരുസ്വാമികളുടെ ജന്മശതാബ്ദിയാഘോഷത്തോടനുബന്ധിച്ച് നടക്കുന്ന ഈ സമ്മേളനത്തിൽ ഒരു പ്രസംഗം നടത്താൻ എന്നെ ക്ഷണിച്ചതിന് ഞാൻ ആദ്യമായി ഭാരവാഹികളോട് നന്ദി പറഞ്ഞുകൊണ്ട് നേരിട്ട് വിഷയത്തിലേക്കു പ്രവേശിക്കുന്നു.

ക്രിസ്തുമതം, മുഹമ്മദുമതം, ബുദ്ധമതം, ജൈനമതം മുതലായവ പോലെയുള്ള ഒരു മതമല്ല ഹിന്ദുമതം. ക്രിസ്തുമതമെന്നാൽ ക്രിസ്തു ആദ്ധ്യാത്മികാനുഭൂതി സമ്പാദിച്ചിട്ട് ആദ്ധ്യാത്മികകാര്യങ്ങളെപ്പററി പറഞ്ഞ അഭിപ്രായമെന്നർത്ഥം. മുഹമ്മദുമതമെന്നാൽ മുഹമ്മദ് ആദ്ധ്യാത്മികാനുഭൂതി സമ്പാദിച്ച് അതിനെപ്പററി പറഞ്ഞ അഭിപ്രായം. അങ്ങനെ ബുദ്ധൻെറയും ജിനൻെറയും ജരദുഷ്ടൻെറയും മററും അഭിപ്രായങ്ങൾ അവരുടെ പേരുകളോടുകൂടി ഘടിപ്പിച്ചിട്ടുള്ള മതങ്ങളായി. ഹിന്ദുമതം ഹിന്ദു എന്ന ഒരാളിൻെറ അഭിപ്രായമല്ല. ഹിന്ദു എന്നു് ഒരാളുണ്ടായിരുന്നിട്ടില്ല. പ്രാചീന ഗ്രന്ഥങ്ങളിലെങ്ങും തന്നെ ഹിന്ദുമതമെന്നൊരു പേരില്ല. പാഴ്സികൾ ഇന്ത്യയിൽ വന്നപ്പോൾ സിന്ധുവിനെ ഹിന്ദുവെന്നു വിളിക്കുകയും സിന്ധുനദീതീരവാസികളുടെ ആചാരങ്ങളുടേയും വിശ്വാസങ്ങളുടേയും സമുച്ചയത്തിന് ഹിന്ദുമതമെന്നു പേരു നൽകുകയും ചെയ്തുവെന്നു് നിങ്ങൾ ചരിത്രത്തിൽ പഠിച്ചിരിക്കുമല്ലോ. മതമെന്ന അർത്ഥത്തിലുള്ള നമ്മുടെ പ്രാചീനപദം ധർമ്മമെന്നാണ്. ധരിക്കുന്നതുകൊണ്ട് ധർമ്മം. ലോകത്തെ ശാന്തിയിലും സമാധാനത്തിലും നിലനിർത്തുന്നതു ധർമ്മം.

''ധാരണാദ്ധർമ്മമിത്യാഹുഃ ധർമ്മോ ധാരയതി പ്രജാഃ''

നമ്മുടെ പൂർവ്വികന്മാർ വലിയ താർക്കികന്മാരായിരുന്നു. പഞ്ചേന്ദ്രിയഗ്രാഹ്യമല്ലാത്ത ഏതു പദത്തേയും ഉപയോഗിക്കുമ്പോൾ അതിനു് ഒരു നിർവചനം കൊടുക്കണമെന്നു് നിയമം വച്ചിട്ടുണ്ട്. ''നഹി ലക്ഷണപ്രമാണാഭ്യാം വിനാ വസ്തുസിദ്ധിഃ'' അതനുസരിച്ച് ധർമ്മത്തിനും ഒരു നിർവചനം കൊടുത്തിട്ടുണ്ട്.

---

* പള്ളുരുത്തി ശ്രീനാരായണ ശതാബ്ദിയാഘോഷത്തോടു ചേർന്ന് നടത്തിയ സർവ്വമതസമ്മേളനത്തിൽ ഡിസമ്പർ 22നു ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

''യതോƒഭ്യുദയനിശ്രേയസസിദ്ധിഃ സ ധർമ്മഃ'' യാതൊന്നു കൊണ്ടു് മനുഷ്യനു് ഇഹലോകശ്രേയസ്സും പരലോകശ്രേയസ്സും മോക്ഷവും ലഭിക്കുമോ അതു ധർമ്മം. ഒന്നു മറെറാന്നിനു വിരുദ്ധമായിട്ടില്ല.

ധർമ്മത്തിന്റെ പ്രയോജനം സമസ്തപുരുഷാർത്ഥസിദ്ധിയാണു്. മനുഷ്യനു് ആവശ്യമുള്ളതെല്ലാം ധർമ്മം, അർത്ഥം, കാമം, മോക്ഷം, എന്നീ നാലിൽ പെടും. പണം സമ്പാദിക്കരുതെന്നു ഭാരതീയമതം പറയുന്നില്ല. എന്നാൽ പണം ഒരുപകരണം മാത്രമാണു്. എന്തിനു്? ധർമ്മത്തിനു്. ഇവിടെ ധർമ്മശബ്ദത്തിനർത്ഥം ലോകത്തിന്റെ നന്മയെന്നാണു്. സംസ്കൃതത്തിൽ ഒരേ പദംതന്നെ പല അർത്ഥത്തിൽ പ്രയോഗിക്കും. പണമുണ്ടാക്കണം. എന്നാൽ അതു പരമലക്ഷ്യത്തിനു പര്യാപ്തമല്ല. പണം തന്റെ സുഖത്തിനും ലോകത്തിന്റെ നന്മക്കുമുള്ള ഒരു ഉപകരണം. നമ്മുടെ പൂർവ്വികന്മാരായ ഋഷിമാർ പണക്കൊതിയന്മാരും പണത്തിനുവേണ്ടി രാജാക്കന്മാരെ സ്തുതിച്ചുനടന്ന പുരോഹിതന്മാരും ആളുകളെ കളിപ്പിച്ചു പണമുണ്ടാക്കി പണിയെടുക്കാതെ സുഖിക്കാൻ മതമെന്നൊന്നുണ്ടാക്കിയവരും ആണെന്നു് ഇന്നത്തെ ചില ചെറുപ്പക്കാർ പറയുന്നു. ഇതു് ശുദ്ധമേ തെററാണു്. ഇവർ ചരിത്രത്തിന്റെ ബാലപാഠംപോലും അറിയാത്തവരാണു്. ഋഷിമാരെല്ലാം പുരോഹിതന്മാരോ പൌരോഹിത്യം കൊതിച്ചവരോ ആയിരുന്നില്ല. അവർ പണം കൊതിച്ചവരുമല്ല. ഏററവും വലിയ മതാചാര്യന്മാർ എപ്പോഴും പണത്തിന്റെ ദോഷം ചൂണ്ടിക്കാണിച്ചവരാണു് ''ത്യാഗായ സംഭൃതാർത്ഥാനാം'' പണമുണ്ടാക്കുന്നതു് അന്യന്മാർക്കു പ്രതിഫലേച്ഛകൂടാതെ കൊടുക്കാനായിരിക്കണമെന്നായിരുന്നു അവരുടെ മതം. പണമുണ്ടാക്കണമെന്ന ആഗ്രഹംതന്നെ ആശയെന്ന പിശാചിന്റെ പ്രേരണയാലെന്നാണു് ശ്രീശങ്കരൻ സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹത്തിൽ പറയുന്നതു്.

''സുഖയതി ധനമേവേത്യന്തരാശാ പിശാച്യാ
ദൃഢതരമുപഗൂഢോ മൂഢലോകോ ജഡാത്മാ''

പണക്കാരനെ അദ്ദേഹം പൊട്ടക്കണ്ണനോടുപമിക്കുന്നു.

''സമ്പന്നോƒന്ധവദേവ കം ചിദപരം നോ വീക്ഷതേ ചക്ഷുഷാ''

കുഞ്ചൻനമ്പ്യാർപോലും പച്ചമലയാളത്തിൽ

''ധനികരുശത്രുക്കളസംഖ്യമുണ്ടാം മനക്കുരുന്നിൽ ഭയമേററമുണ്ടാം
തനിക്കലം ഭാവവുമില്ല പിന്നെ കനക്കവേ കൈതവമേററമുണ്ടാം''

എന്നു പറയുന്നു. എന്നിട്ടും പണക്കൊതിയന്മാർ അന്യന്മാരെ കബളിപ്പിച്ചു പണമുണ്ടാക്കാനുണ്ടാക്കിയതാണത്രേ മതം. അജ്ഞതയ്ക്കും ഒരതിരു വേണ്ടേ? പണം ധർമ്മത്തിനുള്ള ഉപകരണമായിരിക്കണമെന്നു

പറഞ്ഞുവല്ലോ. അതിനാൽ പണം ഒരു ലക്ഷ്യമല്ല. കാമവും ഒരു ലക്ഷ്യമല്ല. കാമമെന്നാൽ ഭൗതികസുഖാനുഭൂതി. അതു് അവസാനം വിരസവും അനർത്ഥദവുമാണു്. വിഷയങ്ങളെ വളരെ മിതമായേ സേവിക്കാവൂ. അതു് പരമലക്ഷ്യമല്ല. സ്ത്രീസുഖം പുത്രസുഖം ഇതെല്ലാം അല്പകാലത്തേയ്ക്കേ നിൽക്കൂ. അതു് ധർമ്മത്തിനു് വിരുദ്ധമല്ലാതെ മാത്രമേ അനുഭവിക്കാവൂ. ''ധർമ്മാഽവിരുദ്ധോ ഭൂതേഷു കാമോഽസ്മി'' എന്നാണു് ഗീത. എന്നാൽ മനുഷ്യജന്മത്തിന്റെ പരമോദ്ദേശ്യം മോക്ഷം അഥവാ നിത്യസുഖപ്രാപ്തിയാണു്. കാമങ്ങളുടെ പുറകെ ഓടിനടന്നാൽ അതു കിട്ടുകയില്ല. അതു് മനസ്സിനെ നേരെയാക്കുന്നതിനെ ആശ്രയിച്ചിരിക്കുന്നു. മനസ്സാണു് മോക്ഷത്തിനു കാരണം. ''മന ഏവ മനുഷ്യാണാം കാരണം ബന്ധമോക്ഷയോഃ'' ഈ പരമപുരുഷാർത്ഥമായ ധർമ്മത്തെപ്പറ്റി ആചാര്യന്മാർക്കു് വ്യത്യസ്തങ്ങളായ അഭിപ്രായമുണ്ടു്. പലർ പല കാലത്തു് സ്വതന്ത്രമായി ഗവേഷണംചെയ്തു് പരമപുരുഷാർത്ഥപ്രാപ്തിക്കു് പലേ ഉപായങ്ങളും കണ്ടുപിടിച്ചിട്ടുണ്ടു്. അങ്ങനെ കണ്ടുപിടിച്ചവരുടെ അഭിപ്രായങ്ങളാണു് പല മതങ്ങളും. ഈ മതങ്ങളൊന്നും തെറ്റല്ല. എല്ലാം ഓരോ നിലയിലുള്ള വീക്ഷണമാണു്. ഭാരതഭൂമിയിലുണ്ടായിട്ടുള്ള എല്ലാ മതങ്ങളേയും കൂട്ടിച്ചേർത്തതാണു് ഹിന്ദുമതം. ഹിന്ദുമതത്തിൽ നിരീശ്വരവാദം, അനാത്മവാദം, വൃക്ഷാരാധന, പിതൃപൂജ, ഏകേശ്വരവാദം, ഏകാത്മവാദം, അനേകാത്മവാദം, എല്ലാറ്റിനും സ്ഥാനമുണ്ടു്. ഒന്നിനേയും വെറുക്കുന്നില്ല. ഒന്നും തെറ്റെന്നു പറയുന്നില്ല. ഇതാണു് ഹിന്ദുമതത്തിന്റെ വൈശിഷ്ട്യം. ഏതു വാദം വന്നാലും സ്വീകരിക്കും. അതിന്നർഹതയുള്ള സ്ഥാനത്തു് അതിനെ നിറുത്തും. ഭാരതഭൂമിക്കു വെളിയിൽനിന്നു വന്നിട്ടുള്ള സിദ്ധാന്തങ്ങളേയും അതു സ്വാഗതംചെയ്യുന്നു. എന്നാൽ ഒററനോട്ടമേയുള്ളു. ധർമ്മ്യമാണോ അധർമ്മ്യമാണോയെന്നുമാത്രം. ധർമ്മവിരുദ്ധമാണെങ്കിൽ സ്വീകരിക്കയില്ല. റവ: ജെ. ടി. സൺടർലൻറു് ഏഷ്യയിലെ മഹാമതങ്ങൾ * എന്ന പുസ്തകത്തിൽ ഹിന്ദുമതത്തെ ഉന്നത പർവ്വതശിഖരങ്ങളിൽനിന്നുദ്ഭവിച്ചു് തന്റെ വ്യക്തിത്വത്തിനു് ഹാനിവരുത്താതെ, പോകുംവഴിക്കു് വന്നുചേരുന്ന എല്ലാ ഉപനദികളേയും തന്നിൽ ലയിപ്പിച്ചുകൊണ്ടു് സമുദ്രാഭിമുഖമായി പ്രയാണംചെയ്യുന്ന ഒരു മഹാനദിയോടു് ഉപമിച്ചിട്ടുണ്ടു്. ഇതു സത്യമാണു്. നിരീശ്വരവാദം, അനാത്മവാദം, അനീശ്വരവാദം തുടങ്ങിയ എല്ലാ മതങ്ങളും ഹിന്ദുമതത്തിലുണ്ടെന്നു് മാക്സു്മുള്ളർതന്നെ സമ്മതിച്ചിട്ടുണ്ടു്. ലോകത്തുണ്ടാ

* ഇതിന്റെ തർജ്ജമ കാലടി അദ്വൈതാശ്രമത്തിൽ നിന്നു് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്.

യിട്ടുള്ളതും ഇനി ഉണ്ടാകാനിടയുള്ളതും ആയ എല്ലാ ആത്മീയ ചിന്ത കളും ഹിന്ദുമതത്തിലുണ്ട്. അതുകൊണ്ടാണ് ഹിന്ദുമതം എല്ലാ മത ക്കാരേയും എല്ലാ മതാചാര്യന്മാരേയും ചരിത്രാതീതകാലം മുതൽ സ്വാഗതംചെയ്തിട്ടുള്ളത്. ഇന്നും സ്വാഗതംചെയ്യുന്നതും. ബുദ്ധമത ത്തിൻേറയും ജൈനമതത്തിൻേറയും ധമ്മ്യങ്ങളായ സകല അംശങ്ങ ളേയും നാം സ്വീകരിച്ചിട്ടുണ്ടെന്ന് മാത്രമല്ല ബുദ്ധനേയും ജിനനേയും തന്നെ നാം സ്വീകരിച്ചാദരിച്ചു. ബുദ്ധനെ ഒൻപതാം അവതാര മായി അംഗീകരിച്ചു.

''നിന്ദസി യജ്ഞവിധേരഹഹശ്രുതിജാതം
സദയഹൃദയ! ദശിതപശുഘാതം
കേശവ! ധൃതബുദ്ധശരീര!
ജയ ജഗദീശ! ഹരേ!'' എന്ന് യാഥാസ്ഥിതികബ്രാഹ്മ

ണനായ ജയദേവർ ഗീതഗോവിന്ദത്തിൽ പാടിയിരിക്കുന്നു. ഇതു് ഇന്നും കേരളത്തിലെ പല ക്ഷേത്രങ്ങളിലും ഉച്ചപ്പൂജയ്ക്കു് പാടുന്നു. ഇതിൻെറ അത്ഥമറിയാതെ ബ്രാഹ്മണർ അനുവദിച്ചതാണെന്ന് വിചാരിക്കരുതു്. പണ്ഡിതന്മാരായ നമ്പൂതിരിമാർ ധാരാളമുണ്ടാ യിരുന്ന കാലംമുതൽ ഇതുപയോഗിച്ചുവരുന്നുണ്ട്. ഇന്ന് യേശു ക്രിസ്തുവിൻെറ പടം അനേകം ഹിന്ദുഗൃഹങ്ങളിൽ ശ്രീകൃഷ്ണൻേറയും ശ്രീരാമൻേറയും പടത്തോടൊപ്പം മാന്യസ്ഥാനത്തു് വച്ചിരിക്കുന്നതു കാണുന്നില്ലേ? മുഹമ്മദിന് പടമില്ല. ഉണ്ടായിരുന്നെങ്കിൽ ഹിന്ദു ക്കൾ അതും വച്ചുപൂജിക്കുമായിരുന്നു. രാമകൃഷ്ണമിഷൻ മഠങ്ങളിൽ ക്രിസ്തുമസ് ആഘോഷിക്കുക പതിവുണ്ട്. ഇതെല്ലാം, എല്ലാ മതാ ചാര്യന്മാരും കണ്ടുപിടിച്ച മാർഗ്ഗങ്ങൾ ഭിന്നങ്ങളാണെങ്കിലും അവർ കണ്ടുപിടിച്ച മാർഗ്ഗങ്ങളുടെ ലക്ഷ്യം, നിത്യസുഖമായ മോക്ഷം എന്ന ഒന്നുതന്നെയാണെന്ന് ഹിന്ദുവിന്നറിയാവുന്നതുകൊണ്ടാണ്. ''പല മതസാരവുമേകം'' എന്ന് ശ്രീനാരായണഗുരു പറഞ്ഞതു് ഹിന്ദുമത തത്വമാണ്. സകലമതങ്ങൾക്കും ഹിന്ദുമതത്തിൽ സ്ഥാനമുണ്ട്. യേശുക്രിസ്തു പഠിപ്പിച്ചതും ബുദ്ധനുപദേശിച്ചതുമെല്ലാം ഹിന്ദുമത ത്തിലുണ്ട്. ഹിന്ദുമതം ഒരു പ്രത്യേക മതമല്ല. അതു് സവ്വമത സമാഹാരമാണ്.

സവ്വദശനസംഗ്രഹം എന്ന ഗ്രന്ഥത്തെപ്പററി അദ്ധ്യക്ഷൻ പറ ഞ്ഞുവല്ലോ. അതിൽ ''ജീവിച്ചിരിക്കുന്ന കാലത്തോളം സുഖമായി ജീവിക്കണം; കടം വാങ്ങിയും നെയ്യുകുട്ടണം പുണ്യപാപങ്ങളോ സ്വർഗ്ഗനരകവാസമോ ഇല്ല. ഭസ്മമായ ദേഹം എങ്ങനെ സ്വർഗ്ഗനരക ങ്ങളിൽ പോകും? അതെങ്ങനെ പുനർജനിക്കും? എന്നും, മരിച്ചു് പരലോകത്തു് പോയവനു് പിണ്ഡമുരുട്ടിവച്ചാൽ വിശപ്പടങ്ങുമെ

കിൽ വിദേശയാത്രചെയ്യുന്നവക്ക് ചോറുരുട്ടിവച്ച് ''സ്വാഹാ'' എന്നു പറഞ്ഞാൽ വയറു നിറയുകയില്ലേ? പിന്നെ ഹോട്ടലിൽ ഉണ്ണേണ്ട ആവശ്യമില്ലല്ലോ'' എന്നു പറയുന്ന ചാർവ്വാകമതസിദ്ധാന്തവും അതിൽ ഉദ്ധരിച്ചിട്ടുണ്ട്. ഇന്നത്തെ ചെറുപ്പക്കാർ വിശ്വസിക്കുന്നത് പണ്ടുള്ളവർ ഈ വാദമൊന്നുമറിഞ്ഞിരുന്നില്ലെന്നാണ്. അവർ അതു് നല്ലവണ്ണം മനസ്സിലാക്കി അതിനു് മറുപടിയും പറഞ്ഞിട്ടുണ്ട്. ഇങ്ങനെ, എല്ലാ മതത്തേയും അംഗീകരിക്കുന്നില്ലെങ്കിലും അവയുടെയെല്ലാം അവസാനത്തെ പടിയിലുള്ള പരമോച്ചസ്വഭാവം ഉപനിഷത്തുകളിലാണ് പ്രതിപാദിച്ചിട്ടുള്ളതു്. ഉപനിഷത്ത് എന്ന വാക്കിനു് തത്ത്വം, രഹസ്യം എന്നീ അർത്ഥത്തിൽ പ്രയോഗമുണ്ട്. വേദങ്ങളുടെ തത്ത്വം അഥവാ രഹസ്യമായതുകൊണ്ടും കൂടിയാണ് ഉപനിഷത്തുകൾ വേദാന്തമായതു്. വേദാന്തമെന്നാൽ വേദങ്ങളുടെ നിർണ്ണയം; വേദങ്ങളുടെ അവസാനതീർപ്പ് എന്നർത്ഥം. ഉപനിഷത്തുകളെപ്പററി പ്രസിദ്ധ ജർമ്മൻ തത്ത്വചിന്തകനായ ''ഷോപ്പൻ ഹവർ'' പറയുന്നതു് "In the whole world there is no study so benificial and so elevating as that of the upanishads. They have been the solace of my life; they will be the solace unto my death" എന്നാണ്. കാർലൈൽ എമേഴ്സൺ, പാംഡായിസൻ, മാക്സ്മുള്ളർ മുതലായവരെല്ലാം ഉപനിഷദ്മതാനുയായികളായിരുന്നു. ഇന്നും ഐഷർവുഡ്, ആംഡസ് ഹക്സിലി മുതലായ അനേകശതം പാശ്ചാത്യചിന്തകന്മാർ ഉപനിഷന്മതാനുഗാമികളാണ്. ഇത്ര വിശിഷ്ടമായ ഉപനിഷത്തുകളിലാണ് ഹിന്ദുമതത്തിൻെറ ഏററവും ഉച്ചമായ ഭാവം നാം കാണുന്നതു്.

ഉപനിഷത്തുകളുടെ ഉപദേശം ഒരു പദ്യത്തിൽ—അതിനെ മന്ത്രമെന്നാണ് പറയുന്നതു്—ഇങ്ങനെ സംഗ്രഹിച്ചിട്ടുണ്ട്.

''സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം
അന്തഃശരീരേ ജ്യോതിർമയോ ഹി ശുഭ്രോ
യം പശ്യന്തി യതയഃ ക്ഷീണ ദോഷാഃ''

ഒന്നാമത്തെ ഉപദേശം ഈശ്വരൻ ഉണ്ടെന്നും, അദ്ദേഹം ഏകനാണെന്നും ഉള്ളതാണ്. ഈശ്വരനെപ്പററി ഈശ്വരവിശ്വാസമുള്ള വിവിധമതങ്ങൾക്കുമുള്ള സങ്കല്പം മൂന്നു തരത്തിലാണ്. ഒന്നു്, പ്രപഞ്ചത്തിനു് വെളിയിലിരുന്നുകൊണ്ട് പ്രപഞ്ചത്തെ സൃഷ്ടിക്കയും രക്ഷിക്കയും സംഹരിക്കയും ജീവന്മാരെ സുഖദുഃഖങ്ങളനുഭവിപ്പിക്കുകയും ചെയ്യുന്നവനായിട്ടുള്ള സങ്കല്പം. മററൊന്നു് ഈശ്വരൻ അംശംകൊണ്ട് പ്രപഞ്ചവും ജീവന്മാരുമായിതീർന്നിരിക്കുന്നുവെന്നും

അങ്ങനെ സ്വാംശത്തെ ജീവനും പ്രപഞ്ചവുമാക്കി സൃഷ്ടിസ്ഥിതി സംഹാരലീല നടത്തുന്നുവെന്നുമുള്ള സങ്കല്പം. ഈശ്വരൻ തന്നെയാണ് ജീവനായും പ്രപഞ്ചമായും പ്രതിഭാസിക്കുന്നതെന്നും ഈശ്വരങ്കൽനിന്നന്യമായി ഒന്നുമില്ലെന്നും വ്യാവഹാരികദൃഷ്ട്യാ പ്രപഞ്ചമായും ജീവന്മാരായും തോന്നുന്നതു് പരമാത്ഥത്തിൽ ഈശ്വരൻതന്നെയാണെന്നുമുള്ള സങ്കല്പം ഇതിൽ മൂന്നാമത്തേതു് അദ്വൈതം. രണ്ടാമത്തേതു് വിശിഷ്ടാദ്വൈതം. ആദ്യത്തേതു് ദ്വൈതം * ഇവയിൽ ഓരോ പക്ഷത്തിന്റേയും അനുഗാമികൾ ഹിന്ദുമതത്തിലുണ്ടു്. ഓരോ പക്ഷക്കാരും അവരവരുടെ പക്ഷം സ്ഥാപിക്കാനായി അനവധി ഗ്രന്ഥങ്ങളെഴുതിയിട്ടുണ്ടു്. എങ്കിലും എന്റെ പക്ഷം അദ്വൈതമാണു് ഏററവും യുക്തിസഹമെന്നാണു്. ശ്രീശങ്കരൻ ദ്വൈതവിശിഷ്ടാദ്വൈതപക്ഷങ്ങളെ സമ്മതിച്ചുകൊണ്ടു് അദ്വൈതം സ്ഥാപിച്ചയാളാണു്. ശ്രീരാമകൃഷ്ണനും അങ്ങനെയുള്ള അദ്വൈതിയായിരുന്നു. ശ്രീനാരായണഗുരുവും അദ്വൈതിയായിരുന്നു.

''സർവ്വം ഹി സച്ചിദാനന്ദം നേഹ നാനാസ്തി കിഞ്ചന
യഃ പശ്യതീഹ നാനേവ മൃത്യോർമൃത്യും സ ഗച്ഛതി''
ഏകം സത്യം ന ദ്വിതീയം ഹ്യസത്യം ഭാതി സത്യവത്
ഏകമേവാദ്വിതീയം ബ്രഹ്മാസ്തി നാന്ന്യന്ന സംശയഃ
ഇതി വിദ്വാൻ നിവർത്തേത ദ്വൈതാന്നാവർത്തതേ പുനഃ''

ദർശനമാലയിലെ ഈ പദ്യങ്ങൾ ശ്രീ നാരായണഗുരു അദ്വൈതവാദിയായിരുന്നുവെന്നുള്ളതിനു് തെളിവാണു് ''എല്ലാം സച്ചിദാനന്ദംതന്നെ'' ഇവിടെ പലതായൊന്നുമില്ല ഇവിടെ പലതെന്നപോലെ കാണുന്നവർ പിന്നെയും പിന്നെയും മരണത്തെ പ്രാപിക്കുന്നു. സത്യമൊന്നു്, രണ്ടാമതൊന്നില്ല. അസത്യം സത്യമെന്നപോലെ പ്രകാശിക്കുന്നു. രണ്ടാമതൊന്നില്ലാത്ത ബ്രഹ്മം ഒന്നുതന്നെയുള്ളു. മററൊന്നുമില്ല. എന്നറിഞ്ഞു് വിദ്വാൻ ദ്വൈതത്തിൽ നിന്നു പിൻതിരിയണം. അവനു പിന്നെ പുനർജന്മമില്ല.

''ബ്രഹ്മൈവേദമമൃതം പുരസ്താത്
ബ്രഹ്മ പശ്ചാത് ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ
അധശ്ചോർദ്ധ്വം ച പ്രസൃതം
ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം.''

വികാരമില്ലാത്ത ബ്രഹ്മംതന്നെ മുമ്പിലും പിറകിലും ഇടത്തും വലത്തും താഴെയും മുകളിലും വ്യാപിച്ചുനില്ക്കുന്നു. ഈ കാണുന്ന

* ഈ പക്ഷങ്ങളെ വിശദമാക്കിക്കൊണ്ടു് ''ജീവേശ്വരബന്ധം'' എന്നൊരു പുസ്തകം കാലടി അദ്വൈതാശ്രമത്തിൽ നിന്നു് പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്.

പ്രപഞ്ചം മുഴുവൻ പരമോൽകൃഷ്ടമായ ബ്രഹ്മംതന്നെയാണ് എന്നു് ശ്രുതി പറയുന്നു. ഇതുതന്നെയല്ലേ ശ്രീനാരായണഗുരുവും പറഞ്ഞതു്.

''ഏകം സദ്വിപ്രാ ബഹുധാ വദന്തി''

ഈശ്വരൻ ഒന്നു്, അദ്ദേഹത്തെ വിദ്വാന്മാർ പല പേരു പറഞ്ഞു വിളിക്കുന്നു. ഇതു് ഋഗ്വേദസംഹിതയിലുള്ള മന്ത്രമാണു്. ''പുരുഷ ഏവേദം സർവ്വം യദ്ഭൂതം യച്ച ഭവ്യം'' ഉണ്ടായതും ഉണ്ടാകാൻ പോകുന്നതുമെല്ലാം ഈശ്വരൻ തന്നെ എന്നും സംഹിതയിലുണ്ടു്. ഇതു് പത്താം മണ്ഡലത്തിലാണു്. ഈശ്വരൻ ഒന്നെന്നും സർവ്വവ്യാപിയെന്നും കാണിക്കുന്ന വാക്യങ്ങൾ മററു മണ്ഡലങ്ങളിലുമുണ്ടു്.

''തദ്യദിദമാഹുരമും യജാമും യജേത്യേകൈകം ദേവമേ— തസൈ്യവ സാ വിസൃഷ്ടിരേഷ ഉ ഹ്യേവ സർവ്വേ ദേവാഃ'' എന്നു് ബൃഹദാരണ്യകത്തിലുമുണ്ടു്. ഇതാണു് ദേവരഹസ്യമെന്നു പറഞ്ഞതു്. വേദം ബഹുദേവതാത്മകമാണെന്നു് പ്രഥമദൃഷ്ടിയിൽ തോന്നും. രഹസ്യം മനസ്സിലാക്കുമ്പോൾ ഒന്നിനെത്തന്നെയാണു് ഗുണഭേദേന പല പേരുകളിൽ സ്തുതിക്കുന്നതെന്നു കാണാൻ കഴിയും. ശിവൻ വിഷ്ണു ഇത്യാദി പലേ പേരു പറയുന്നതും പലേ രൂപങ്ങളിൽ ഉപാസിക്കുന്നതും ഒന്നിനെത്തന്നെയാണു്. ശ്രീശങ്കരൻെറ വിഷ്ണുസഹസ്രനാമഭാഷ്യത്തിൽ ഇതു വിശദമാക്കിയിട്ടുണ്ടു്. പൂജകന്മാക്കു് പൂജ പഠിക്കാനുള്ള ഗ്രന്ഥമായ തന്ത്രസമുച്ചയത്തിലും വിഷ്ണു, ശിവൻ, ദുർഗ്ഗ, സുബ്രഹ്മണ്യൻ, ഗണപതി, ശാസ്താവു് ഇത്യാദികളെല്ലാം ഒരേ ദേവൻെറ വിഭൂതികളാണെന്നു പറഞ്ഞിട്ടുണ്ടു്. ഭാഗ്യദോഷത്താൽ ഇന്നു പൂജക്കാർ ചില തന്ത്രങ്ങളും അർത്ഥമറിയാതെ ചില മന്ത്രങ്ങളും മാത്രം പഠിക്കുന്നതാണു് കുഴപ്പം. ''സ ബ്രഹ്മാ സ ശിവഃ സ ഹരിഃ സേന്ദ്രഃ സോഽക്ഷരഃ പരമഃ സ്വരാട്'' 'സ ഏവ വിഷ്ണുഃ' എന്നു് ഉപനിഷത്തുകളിലുണ്ടു്. ശ്രീനാരായണഗുരുവും:—

''സ ബ്രഹ്മാ സ ശിവോ വിഷ്ണുഃ
സ പരഃ സർവ്വ ഏവ സഃ'' എന്നു് ദർശനമാലയിൽ പറയുന്നു. അടുത്ത കാലത്തു് ഹിന്ദുമുസ്ലീം ലഹളനടന്ന സ്ഥലത്തു് മഹാത്മജി ''ഈശ്വര! അള്ള തേരെ നാമ്'' എന്നു പാടി. ഇവിടെ ക്രിസ്ത്യാനികൾകൂടിയുള്ളതുകൊണ്ടു് ഞങ്ങളുടെ ആശ്രമത്തിൽ

''ഈശ്വര അള്ളാ തേരേ നാമ്
കൃഷ്ണ ബുദ്ധ തേരേ നാമ്
ഈശാ മസ്ദാ തേരേ നാമ്'' എന്നാണു് പാടുക

''ആകാശാത്പതിതം തോയം യഥാ ഗച്ഛതി സാഗരം
സർവ്വദേവനമസ്കാരഃ കേശവം പ്രതി ഗച്ഛതി'' എന്നു മഹാഭാരതം

ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ'' എന്നു് ഉപനിഷത്തു്. ശിവനും സുബ്രഹ്മണ്യനും ശാസ്താവും പ്രത്യേകം പ്രത്യേകമാണെന്നു് പറയുന്നവർ സത്യമറിയാത്തവരാണു്.

ഈശ്വരനെ കാണാമെന്നുള്ളതാണു് ഹിന്ദുമതത്തിന്റെ മറെറാരു സിദ്ധാന്തം. ഈശ്വരനുണ്ടെന്നു് കണ്ണടച്ചു വിശ്വസിക്കയല്ല. കാണേണ്ടവക്കു് കാണാം. കാണാൻ എങ്ങും ഓടി പോകേണ്ടതില്ല. ഈശ്വരനില്ലാത്ത സ്ഥലമില്ല. തൂണിലും തുരുമ്പിലും നാരിലും നരമ്പിലുമുണ്ടു് നാരായണൻ. നമ്മുടെ ആത്മാവാണദ്ദേഹം.

നമ്മുടെ കണ്ണിന്റെ കണ്ണും മനസ്സിന്റെ മനസ്സും പ്രാണന്റെ പ്രാണനുമാണദ്ദേഹം. കാണാനുള്ള വഴിയെന്തു്?

''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ'' സൂക്ഷ്മബുദ്ധികൊണ്ടു് കാണാം.

''ശമദമാദിസംസ്കൃതം മന ആത്മദർശനേ കരണം'' ശമം ദമം മുതലായവയാൽ സംസ്കരിക്കപ്പെട്ട മനസ്സാണു് ആത്മാവിനെ കാണാനുള്ള കരണം. ആദ്യം തന്റെ ഉള്ളിൽ കാണുക. പിന്നീടു് അതു തന്നെയെല്ലാമെന്നു് കാണുക.

''പൂർണ്ണാത്മാ സുസമീക്ഷ്യതാം
ജഗദിദം തത്ബാധിതം ദൃശ്യതാം''

പൂർണ്ണനായ ആത്മാവിനെ നല്ലവണ്ണം, വേണ്ടപോലെ കാണുക. ഈ ജഗത്തു് ആ ആത്മാവിനാൽ ബാധിക്കപ്പെട്ടതായും കാണുക. ഉള്ളിൽ ഈശ്വരനെ കണ്ടശേഷം വെളിയിലേക്കു നോക്കുക. അപ്പോൾ എല്ലാം ഈശ്വരമയമായി കാണാം.

''ഈശാവാസ്യമിദം സർവ്വം'' എന്നു് ഈശാവാസ്യോപനിഷത്തു്. ''ഈശൻ ജഗത്തിലെല്ലാം ആവസിക്കുന്നു'' എന്നു് ശ്രീനാരായണഗുരുസ്വാമികൾ പറയുന്നു. ഈശ്വരനെ കാണാൻ മനസ്സിനെ ശുദ്ധമാക്കണം. എങ്ങനെ ശുദ്ധമാക്കാം? സത്യം തപസ്സു് വിവേകം ബ്രഹ്മചര്യം എന്നിവയാണു് വഴി.

ഈശ്വരനെ കണ്ടാലെന്തുകിട്ടും? ''തരതി ശോകമാത്മവിദ്'' ആത്മജ്ഞാനി ദുഃഖത്തെ അതിക്രമിക്കുന്നു.

''ദ്വിതീയാദ്വൈ ഭയം ഭവതി''; ''അഭയം വൈ ബ്രഹ്മ''

''അഭയം വൈ ജനക പ്രാപ്തോഽസി''

''തത്ര കോ മോഹഃ കഃ ശോക ഏകത്വമനുപശ്യതഃ''

എല്ലാം ഒന്നായി നിരന്തരം കാണുന്നവനു് ദുഃഖമെവിടെ? മോഹമെവിടെ? ''ഛിദ്യന്തേ സർവ്വസംശയാഃ'' ജ്ഞാനിയുടെ സർവ്വസംശയങ്ങളും അററുപോകുന്നു.

''രസം ഹ്യേവായം ലബ്ധ്വാ ƒനന്ദീ ഭവതി'' ഈ ബ്രഹ്മാനുഭൂതി ലഭിച്ചവൻ നിത്യാനന്ദിയായിത്തീരുന്നു.

''തമാത്മസ്ഥം യേ ƒനുപശ്യന്തി ധീരാഃ
തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം''

ആത്മാവിൽതന്നെ ഇരിക്കുന്ന അവനെ കാണുന്ന ജ്ഞാനികൾക്കാണ് നിത്യശാന്തി. മററുള്ളവക്കില്ല.

ജ്ഞാനിക്ക് രാഗദ്വേഷങ്ങളില്ല. അയാൾ പ്രലോഭനങ്ങൾക്ക വശഗനാകുന്നില്ല. ശാന്തിയും ആനന്ദവും അയാളുടെ നിത്യസമ്പാദ്യമാണ്. ഇതെല്ലാമാണ് ഈശ്വരദശ്നഫലം.

അയാൾ സവ്വഭൂതങ്ങളുടേയും നന്മയിൽ തല്പരനായിരിക്കും ആക്കും അയാൾ ദ്വേഷം ചെയ്യുകയില്ല. അയാൾ അഹിംസാമൂത്തിയായിരിക്കും. എന്തെന്നാൽ അയാൾ എല്ലായിടത്തും സ്വാത്മാവായ ഈശ്വരനെ കാണുന്നു. അയാൾക്ക് രാഷ്ട്രീയകലഹമില്ല. മതകലഹമില്ല. ജാതിദ്വേഷമില്ല. ഇങ്ങനെയുള്ള പൗരന്മാരെ ആശ്രയിച്ചാണ് ലോകക്ഷേമം സ്ഥിതിചെയ്യുന്നതു്. അവരെ സൃഷ്ടിക്കാൻ മതത്തിനു മാത്രമേ കഴിയൂ.

ആ മതം കറുപ്പാണെന്നും വെളുപ്പാണെന്നും ആരോ പറയുന്നതു കേട്ട് നമ്മുടെ ചെറുപ്പക്കാർ എടുത്തുചാടുന്നതുകണ്ട് ഞാൻ വ്യസനിക്കുന്നു. എല്ലാവരും മതനിഷ്ഠയുള്ളവരായാൽ കമ്മ്യൂണിസവും സോഷ്യലിസവും വിപ്ലവവും ആവശ്യമില്ല. ഇതെല്ലാമെന്തിനു്? പട്ടിണികിടക്കുന്നവരെ സഹായിക്കാൻ, പട്ടിണിക്കാരെ ഇല്ലാതാക്കാൻ മതത്തിനു കഴിയും. ഓരോരുത്തനും സമ്പാദിക്കുന്നതു്, ദീന, ദരിദ്ര, ദുഃഖിത, നിസ്സഹായത, രോഗീരൂപങ്ങളിലുള്ള താൻ തന്നെയായ, ഈശ്വരനെ സേവിക്കാനാണെന്നു വന്നാൽ പിന്നെ പട്ടിണിയെങ്ങിനെയുണ്ടാകും? സവ്വത്ര സ്നേഹംമാത്രമേ പ്രചരിക്കു. ഹിന്ദുമതത്തിൻെറ ജീവനായ വേദാന്തംമാത്രമേ സകല വിഷമപ്രശ്നങ്ങൾക്കും പരിഹാരം നൽകുകയുള്ളു എന്നു കണ്ടിട്ട് അമേരിക്കയിലെ ചിന്തകന്മാർ വേദാന്തസന്ദേശത്തെ സ്വാഗതം ചെയ്യുന്നു. സോവിയററ് റഷ്യ മഹാഭാരതവും വാല്മീകിരാമായണവും മററും റഷ്യൻ ഭാഷയിൽ തജ്ജമചെയ്തു പ്രചരിപ്പിക്കുന്നു. ഈ അവസരത്തിൽ നമ്മുടെ ചെറുപ്പക്കാർ റഷ്യയാണ് നമ്മുടെ രക്ഷയെന്നു വിചാരിക്കുന്നതിൻെറ അത്ഥമെന്തു്? റഷ്യയും അമേരിക്കയും ഉൾപ്പെടെയുള്ള ഭൂലോകം ശാന്തിക്കും സമാധാനത്തിനുംവേണ്ടി ഇന്ത്യയുടെ സന്ദേശത്തെ നോക്കിയിരിക്കുകയാണ്. ലോകത്തെ ധമ്മത്തിൽ ഉറപ്പിച്ച് ലോകശാന്തിയുണ്ടാക്കേണ്ടതു് ഇന്ത്യയുടെ കടമയാണ്. അതിനു ഭാരതീയർതന്നെ ആദ്യം ധമ്മനിഷ്ഠരാകണം.

"A hundred thousand men and women fortified with the seal of holiness, nerved to lions courage by their sympathy for the poor, the downtrodden and the depressed must go about the length and breadth of India preaching the gospel of salvation, the gospel of equality, the gospel of social raising up" (ഒരു നൂറായിരം സ്ത്രീപുരുഷന്മാർ പരിശുദ്ധിയുടെ മുദ്രയാൽ കവചിതരായിട്ട്, പാവപ്പെട്ടവരും, പതിതരും, നിരാശ്രയരുമായവരോടുള്ള സഹാനുഭൂതിയാൽ സിരകളിൽ സിംഹതുല്യമായ ധൈര്യം ആവേശിക്കപ്പെട്ടിട്ട് ഭാരതത്തിൽ നെടുകയും കുറുകയും സ്വാതന്ത്ര്യത്തിന്റെ സുവിശേഷം, സമത്വത്തിന്റെ സന്ദേശം സമൂഹോദ്ധാരണത്തിന്റെ സന്ദേശം പ്രചരിപ്പിച്ചുകൊണ്ട് സഞ്ചരിക്കട്ടെ) എന്ന് സ്വാമി വിവേകാനന്ദൻ പറയുന്നു. ഇതിലേക്കു ശ്രദ്ധിക്കുവിൻ ഈ മഹാകാര്യം സാധിക്കാൻ നിങ്ങൾക്ക് ശ്രീകൃഷ്ണനും ശ്രീശങ്കരനും ശ്രീരാമകൃഷ്ണനും കരുത്തു നൽകട്ടെ.



# 28. ശ്രീശങ്കരന്റെ സന്ദേശം*

കേരളം വിഭക്തമായിപ്പോകാതിരിക്കാൻ ഇന്നു രാത്രി നിങ്ങളെല്ലാവരും വൈക്കത്തപ്പനോടു് പ്രാർത്ഥിക്കണമെന്നു് അദ്ധ്യക്ഷൻ പറഞ്ഞു. കേരളം വിഭക്തമാകാതിരുന്നാൽ മാത്രം പോരാ ഭാരതം തന്നെയും വിഭക്തമാകാതിരിക്കണമെന്നാണു് എനിക്കു പറയാനുള്ളതു്. ഭാഷാപരമായ അടിസ്ഥാനത്തിൽ ഭാരതം വിഭജിക്കപ്പെടാൻ പോകുന്നു. ഒരു ദേശത്തു് കൂടുതൽ ജനങ്ങൾ ഏതുഭാഷ സംസാരിക്കുന്നുവോ അതനുസരിച്ചു് വിഭജിക്കാനാണു് ഒരുക്കം. ഇതുനിമിത്തം ഇനി മററു ഭാഷ സംസാരിക്കുന്നവർ ഏതെങ്കിലും ഒരു ദേശത്തു ചെല്ലുമ്പോൾ അവരെ സംശയദൃഷ്ടിയോടുകൂടി നോക്കാനുള്ള വാസന ജനങ്ങൾക്കുണ്ടാകും. അവർ അവിടെ സ്ഥലം വാങ്ങിയാൽ അവരെ അവിടെനിന്നു് ഓടിക്കാൻ ശ്രമിക്കും. അത്രയുമല്ല, അന്യഭാഷക്കാർ ഒരു ദേശത്തു ചെല്ലുമ്പോൾ അവർ അവിടെ എന്തുദ്ദേശത്തോടുകൂടി വന്നുവെന്നു നോക്കാൻ ഓരോ പ്രോവിൻസും അതിന്റെ സി. ഐ. ഡി. കളെ ഏല്പ്പിടുത്തിയെന്നും വരും. കുറച്ചുകൂടി കഴിയുമ്പോൾ അവരെ അവിടന്നു പുറത്താക്കും.

പണ്ടു് നാം രാഷ്ട്രീയമായി ഒരു യൂണിററായി നിന്നിട്ടില്ല എങ്കിലും നമ്മുടെ ഐക്യം നിലനിന്നു. ഗ്രീസ്, റോം, ബാബിലോണിയ, ഈജിപ്റ്റ്, അസീറിയ മുതലായ സാമ്രാജ്യങ്ങൾ രാഷ്ട്രീയാടിസ്ഥാനത്തിൽ കുറെക്കാലം ഒരു യൂണിററായി നിന്നു. പിന്നീടു് എന്തായി? പൊട്ടിത്തെറിച്ചു് ഇങ്ങിനി വരാത്തവണ്ണം വിഭക്തങ്ങളായിപ്പോയി. ഭാരതമോ? ചില രാജാക്കന്മാരുടെ കാലത്തു് രാഷ്ട്രീയാടിസ്ഥാനത്തിൽ ഒന്നായിത്തീർന്നെങ്കിലും അതു് അധികനാൾ നിന്നില്ല. എങ്കിലും ഭാരതം ചരിത്രാതീതകാലം മുതൽ ഒന്നാണു്. ഇന്നുവരെ ഒന്നായി നിലകൊള്ളുന്നു. എന്തുകൊണ്ടു്? അടിയിൽ ഒരേ സംസ്കാരം നിലകൊള്ളുന്നതുകൊണ്ടു്. ആര്യസംസ്കാരം ദ്രാവിഡസംസ്കാരം കേരള സ്കാരം തമിഴ് സംസ്കാരം ബംഗാളിന്റെ സംസ്കാരമെന്നെല്ലാം ഇപ്പോൾ ആളുകൾ പറഞ്ഞുവരുന്നു. വാസ്തവത്തിൽ ഒരേ സംസ്കാരം തന്നെയാണു് ദേശകാലഭേദേന ഈഷദീഷദ് വ്യത്യാസങ്ങളോടുകൂടി ഭിന്നഭിന്നഭാവങ്ങളെ അവലംബിച്ചുകാണു

* 1955 ഡിസംബർ 7നു് വൈക്കത്തഷ്ടമിക്കു് ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ന്നതു്. ആസേതുഹിമാചലം ഒരേസംസ്കാരമാണു്, ഭാരതത്തെ ഇതര സംസ്കാരങ്ങളോടു താരതമ്യപ്പെടുത്തി പഠിക്കുന്നവർക്കു് കാണാൻ കഴിയുക. ഈ സംസ്കാരമാണു് ഭാരതത്തെ ഇന്നുവരെ ഒന്നാക്കി നില നിറുത്തിയിട്ടുള്ളതും ഇനി നിലനിറുത്താൻ പോകുന്നതും. ഇതു നശിച്ചാൽ ഭാരതം നശിക്കും. ഈ സത്യം സ്വാമി വിവേകാനന്ദനും മഹാത്മാഗാന്ധിയും ആവത്തിച്ചാവത്തിച്ചു പറഞ്ഞിട്ടുണ്ടു്. ഈ സംസ്കാരത്തിനു കേടുവരുമ്പോൾ അതിനെ ഉയത്തിക്കൊണ്ടുവന്നു രക്ഷിക്കുന്നവരാണു് അവതാരപുരുഷന്മാർ. അങ്ങനെയുള്ള അവതാര പുരുഷന്മാർ ഏഷ്യയിലേ ഉണ്ടായിട്ടുള്ളു. ഏഷ്യയിൽതന്നെ മററു ദേശങ്ങളിൽ ഒന്നോ രണ്ടോ മാത്രമേയുള്ളു. ഭാരതഖണ്ഡത്തിലാണു് അധികവും. എന്നാൽ ആ കൂട്ടത്തിൽ തെക്കെ ഇന്ത്യയിൽ ഈശ്വരാവതാരമായി ഒരാളേ ഉണ്ടായിട്ടുള്ളു എന്നാണു് പുരാണം പറയുന്നതു്. അതു് കേരളത്തിലെ ശ്രീശങ്കരനാണു്.

പുരാണങ്ങളിൽ ശ്രീശങ്കരനെ ശിവാവതാരമായി പ്രകീത്തിച്ചിട്ടുണ്ടു്. ശ്രീശങ്കരൻ ജഗത്ഗുരുവും കൂടിയാണു്. ഹൈന്ദവശാസ്ത്രത്തിൽ ഗുരുവിനു് ഈശ്വരനേക്കാൾ ഉയന്ന സ്ഥാനമാണുള്ളതു് എന്നു നിങ്ങൾക്കറിയാമല്ലോ.

''ഗുരുർബ്രഹ്മാ ഗുരുർവിഷ്ണർ ഗുരുർദേവോ മഹേശ്വരഃ
ഗുരുസ്സാക്ഷാത് പരം ബ്രഹ്മ''.
''ശിവേ രുഷ്ടേ ഗുരുസ്ത്രാതാ ഗുരൗ രുഷ്ടേ ന കശ്ചന''

ഗുരു ബ്രഹ്മാവും വിഷ്ണുവും ശിവനുമാണു്. ഗുരു സാക്ഷാൽ പരബ്രഹ്മമാണു്. അത്രയുമല്ല ശിവൻ കോപിച്ചാൽ ഗുരു രക്ഷിക്കും. ഗുരു കോപിച്ചാൽ രക്ഷിക്കാനാളില്ല. ശ്രീരാമനും ശ്രീകൃഷ്ണനും അവതാര പുരുഷന്മാരാണു്. എന്നാൽ ശ്രീശങ്കരൻ ഗുരുവും അവതാരവും കൂടിയാണു്. അത്രയുമല്ല അവതാരപുരുഷന്മാരിൽ മററാരും സ്വന്തം കൈകൊണ്ടു് ഗ്രന്ഥം നിമ്മിച്ചിട്ടില്ല. ശ്രീകൃഷ്ണൻ ഭാരതയുദ്ധമദ്ധ്യത്തിൽവച്ചു് ഗീത ഉപദേശിച്ചു. ഗീത ശ്രീകൃഷ്ണന്റെ വാക്കുകൾ തന്നെ, സംശയമില്ല. എന്തെന്നാൽ വ്യാസൻ പറയുന്നു:—

''യാ സ്വയം പത്മനാഭസ്യ മുഖപദ്മാദ്വിനിഃസൃതാ'' എന്നു്. എന്നാൽ അതു് ശ്ലോകമായിട്ടാണെന്നു തോന്നുന്നില്ല. എന്തുകൊണ്ടു്?

''പാത്ഥായ പ്രതിബോധിതാം ഭഗവതാ നാരായണേന സ്വയം
വ്യാസേന ഗ്രഥിതാം പുരാണമുനിനാ മദ്ധ്യേ മഹാഭാരതം''

എന്ന ശ്ലോകത്തിൽ വ്യാസനാണു് അതു് ശ്ലോകമാക്കിയതു് എന്നു പറയുന്നു. ശ്രീശങ്കരനും ഗീതാഭാഷ്യത്തിന്റെ ആദിയിൽ ''സവ്വജ്ഞോ ഭഗവാൻ വേദവ്യാസഃ സപ്തഭിഃ ശ്ലോകശതൈരുപനിബബന്ധ'' എന്നു പറയുന്നു. മാത്രമല്ല വ്യാ

സൻ തന്നെയും ''ശ്രീകൃഷ്ണാർജ്ജുനസംവാദത്തെ'' 'ഇങ്ങനെ' സഞ്ജയൻ ധൃധരാഷ്ട്രർക്ക് പറഞ്ഞുകൊടുത്തു എന്നാണ് പറയുന്നതു്. ഇന്നു കാണുന്ന മഹാഭാരതം തന്നെ വ്യാസൻെറ ആജ്ഞപ്രകാരം വൈശമ്പായനൻ ജനമേജയനു് ഉപദേശിച്ചുകൊടുക്കുന്നതായി സനകാദികൾ ശൗനകനു് പറഞ്ഞുകൊടുക്കുന്ന രൂപത്തിലാണ്. അങ്ങനെ ഗീതയും മററു കൈകളിൽ കൂടിയാണ് നമുക്കു കിട്ടിയിരിക്കുന്നതെന്നു് കാണാം. രാമായണത്തിൻേറയും കഥ ഇതുതന്നെ. അതുകൊണ്ടു് അതിലെ ഉപദേശങ്ങളെല്ലാം ഭഗവാൻെറതല്ലെന്നല്ല ഞാൻ പറയുന്നതു്. എങ്കിലും ഓരോ വാക്കും ഓരോ അക്ഷരവും അതേ ക്രമത്തിൽ തന്നെ ഭഗവാൻ പറഞ്ഞതാണെന്നു് വിശ്വസിക്കാൻ കഴിയുമെന്നു തോന്നുന്നില്ല. ശ്രീബുദ്ധനും ഗ്രന്ഥമെഴുതിയിട്ടില്ല. ശിഷ്യന്മാരാണ് പിടകങ്ങൾ നിർമ്മിച്ചതു്. യേശുക്രിസ്തുവിൻേറയും കഥ ഇതുതന്നെ. എന്നാൽ ഭഗവാൻ ശങ്കരൻ സ്വന്തം എഴുത്താണികൊണ്ടു് എഴുതിയ ഗ്രന്ഥങ്ങൾ ഇന്നു നമുക്കു കിട്ടിയിട്ടുണ്ടു്. അങ്ങനെ ശ്രീശങ്കരൻ മററുള്ള അവതാരപുരുഷന്മാരിൽനിന്നു് തുലോം വ്യത്യസ്ഥമായ ഒരു നിലയിലാണിരിക്കുന്നതു്. അങ്ങനെയുള്ള ഒരു അവതാരപുരുഷൻെറ വാക്കുകളെ അനുസരിക്കാതെയും അദ്ദേഹത്തെ ആദരിക്കാതെയും അദ്ദേഹത്തിൻെറ ജന്മസ്ഥലത്തെ ഒരു പുണ്യസ്ഥലമായി കരുതാതെയും ഇരുന്നതാണ് കേരളീയരുടെ അധഃപതനകാരണമെന്നാണ് എൻെറ വിശ്വാസം. ഇതിനെ ഞാൻ കേരളത്തിൻെറ ഭാവിയെന്ന ഗ്രന്ഥത്തിൽ വിശദീകരിച്ചിട്ടുണ്ടു്. ശ്രീശങ്കരൻെറ ജന്മസ്ഥലം തെക്കെ ഇന്ത്യയിലെ ഏററവും വലിയ പുണ്യസ്ഥലമാണ്. ചരിത്രപരമായി നോക്കിയാൽ കാലടിയെപ്പോലെ പ്രാധാന്യമുള്ള മറെറാരു പുണ്യസ്ഥലം കേരളത്തിലില്ല. കാലടി ഭാരതഭൂമിയുടെ ചരിത്രം സൃഷ്ടിച്ച സ്ഥലമാണ്. ശ്രീശങ്കരനില്ലായിരുന്നെങ്കിൽ ഇന്ത്യയിൽ ഇന്നു് ഹിന്ദുമതമുണ്ടാകുമായിരുന്നോ എന്നു ആർക്കറിയാം? പരസ്പരം കലഹിക്കുന്ന യുക്തിശൂന്യങ്ങളും അനാചാരജടിലങ്ങളും ആയ ശാക്ത—കാപാലികാദിമതങ്ങളിൽ നിന്നും ആത്മാവിലും ഈശ്വരനിലും വിശ്വസിക്കാത്ത അധഃപതിച്ച ബുദ്ധമതത്തിൽനിന്നും ഇന്ത്യയെ രക്ഷിച്ചതാരാണ്?

"Vedantha in its unfalsified form is the strongest support of pure morality. O! Indians keep to it"· (ദുർവ്യാഖ്യാനം ചെയ്യപ്പെടാത്ത രൂപത്തിലുള്ള വേദാന്തം ആണ് സദാചാരത്തിൻെറ സുശക്തമായ ആധാരം. ഭാരതീയരേ! നിങ്ങൾ അതു് സ്വന്തമാക്കി സൂക്ഷിക്കുക) എന്നു് ജർമ്മൻകാരനായ പാൾഡായിസനെക്കൊണ്ടു പറയിച്ചതാരാണ്. അമേരിക്കനായ ആൽഡസ് ഹക്

സിലിയെക്കൊണ്ടു് "Perennial Philosophy" (അനശ്വരതത്വ ശാസ്ത്രം) എഴുതിച്ചതാരാണു്? പ്രാർത്ഥനയുടെ നിരർത്ഥകതയെപ്പററി പറഞ്ഞുകൊണ്ടു് മഹാത്മജിയോടു് വഴക്കിനു മുതിൎന്ന യുവാവിനെ "Hardly there is anything in the world's literature which can surpas Sankara's Rationalism. But he yeilded the first place to prayer and faith" (ലോകസാഹിത്യത്തിൽ ശ്രീശങ്കരന്റെ യുക്തിവാദത്തെ കവച്ചുവയ്ക്കാൻ തക്കതായ മറെറാന്നില്ല. എന്നാൽ അദ്ദേഹം പ്രാർത്ഥനയ്ക്കും വിശ്വാസത്തിനും പ്രഥമസ്ഥാനം കൊടുക്കാൻ വഴങ്ങി—'യങ്ങ് ഇന്ത്യ' 14—10—26) എന്നു് മഹാത്മജിയ്ക്കെഴുതാൻ കരുത്തുകൊടുത്തതാരാണു്? ഭഗവാൻ ശങ്കരൻ. ആ ശങ്കരന്റെ ജന്മസ്ഥലംപോലെ വിശിഷ്ടമായി കേരളത്തിൽ മറേറതു സ്ഥാനമുണ്ടു്? ഗുരുവായൂരും ശബരിമലയും വക്കലയും പുണ്യസ്ഥലങ്ങളാണു്. എന്നാൽ ഒരവതാരപുരുഷന്റെ ബാലലീലകൊണ്ടു്, പരിപൂതമായ മറെറാരു സ്ഥലം കേരളത്തിലെവിടെയുണ്ടു്? ഹാ! കാലടി—അവിടത്തെ ഓരോ തരി മണലും ആ ദിവ്യപുരുഷന്റെ പാദധൂളിയല്ലേ?

അദ്ദേഹം കളിച്ചതും കുളിച്ചതും എഴുത്തു പഠിച്ചതും ഇരുന്നും നിന്നും ഗായത്രി ജപിച്ചതും സന്ധ്യാവന്ദനം കഴിച്ചതും വേദാദ്ധ്യയനം ചെയ്തതും ഭിക്ഷയെടുത്തതും കേരളഭൂപാലന്റെ ധനമദമടക്കി അദ്ദേഹത്തിന്റെ സാഷ്ടാംഗപ്രണാമം വാങ്ങിയതും അവിടെയല്ലേ? കന്യാകുമാരിയും ശുചീന്ദ്രവും തമിഴ്നാടിനോടു് ചേർത്തുപോയേക്കാം. എന്നാൽ കാലടി അവർക്കൊരിക്കലും കിട്ടുകയില്ല. അവകാശപ്പെടാൻ സാധിക്കുകയില്ല. ശൈവന്മാരെന്നും വൈഷ്ണവന്മാരെന്നും പറഞ്ഞു് തമ്മിൽത്തല്ലിക്കൊണ്ടിരുന്ന അവരെ വൈദികമതത്തിൽ പ്രതിഷ്ഠിച്ച ആ പരമാചാര്യന്റെ പുണ്യസ്ഥലം മലയാളവിദ്വേഷം നിമിത്തം അവർ വെറുക്കുമോ? മലയാളികളെ അവർ വെറുത്തേക്കാം—എന്നാൽ ശ്രീശങ്കരന്റെ ജന്മഭൂമി അവരുടെ പുണ്യസ്ഥലമാണു്. അവരും അവിടെ തീർത്ഥയാത്രയായി വരും. അങ്ങനെ മലയാളികളും തമിഴന്മാരും തമ്മിലകന്നാലും അവരെ ഭാവിയിൽ കൂട്ടിയിണക്കുന്ന സ്ഥലമായിരിക്കും കാലടി. ആ കാലടിയെ നിങ്ങൾ വിടാതിരുന്നാൽ കേരളം വീണ്ടും ഐശ്വര്യം പ്രാപിക്കും. ഇതാണെന്റെ മുഖവുര.

ഭഗവാൻ ശങ്കരന്റെ സന്ദേശമെന്തു്? കാവ്യങ്ങളും പുരാണങ്ങളും ഇതിഹാസങ്ങളുമെല്ലാം മൂന്നുവയസ്സിനുമുമ്പു് പഠിക്കുകയും എട്ടുവയസ്സായപ്പോഴേക്കു് വേദവേദാംഗങ്ങളിൽ നിഷ്ണാതനാകയും ചെയ്തശേഷം ഏകനായി നടന്നു് ഉത്തരദേശത്തുചെന്നു് നാരായണ,

പത്മഭ്രൂ, വസിഷ്ഠ, ശക്തി, പരാശര, വ്യാസ, ശുക, പരമ്പരയാ ലഭിച്ച അദ്ധ്യാത്മവിദ്യാരഹസ്യത്തെ ഗോവിന്ദഭഗവത്പാദരിൽ നിന്നു് ഗ്രഹിച്ചു് ശ്രവണമാത്രയിൽതന്നെ നിവ്വികല്പസമാധിലീന നായി സകലവും ബ്രഹ്മമയമെന്നനുഭവിച്ചറിഞ്ഞ ആ മഹായോഗി യുടെ ഒന്നാമത്തെ ഉപദേശം സനാതനധമ്മതത്വങ്ങളുടെ ഭണ്ഡാഗാരം ഉപനിഷത്തുകളും ഗീതയും വേദാന്തസൂത്രങ്ങളുമാണെന്നാകുന്നു. യഥാത്ഥ സനാതനധമ്മതത്വങ്ങരം അറിയേണ്ടവർ അവശ്യം പഠിക്കേണ്ട തിവയാണു്. ഇവയിലടങ്ങിയിരിക്കുന്ന തത്വങ്ങളെ വ്യാഖ്യാനി ക്കുകയാണു് സകല പുരാണേതിഹാസങ്ങളുടേയും ഉദ്ദേശ്യമെന്നാണു് ശങ്കരപക്ഷം. അങ്ങനെ ഇന്നു് ഹിന്ദുമതമെന്നു് വിളിച്ചുവരുന്ന മത ത്തിനു് ശ്രീശങ്കരൻ മൂലഗ്രന്ഥങ്ങളായി അംഗീകരിക്കപ്പെടേണ്ടവ യെന്തെല്ലാമെന്നു് കാണിച്ചു.

അദ്ദേഹം തൻെറ മതത്തിനു് ഹിന്ദുമതമെന്നല്ല പേരു് കൊടു ത്തതു്. വേദാന്തമെന്നാണു്. ''വേദാന്തം ഒരു പ്രത്യേകമതമല്ല. അതു് സവ്വമതങ്ങളുടേയും സയൻസാണു്'' എന്നു് സ്വാമി വിവേ കാനന്ദൻ ഒരിടത്തു് പറഞ്ഞിട്ടുണ്ടു്. വേദാന്തത്തിലെ ഏതാനും തത്വങ്ങരം ക്രിസ്തുമതമായും മററു ചില തത്വങ്ങരം ഇസ്ലാമായും വേറെ ചില തത്വങ്ങരം ബുദ്ധമതമായും തീന്നിരിക്കുകയാണു്.

വാസ്തവത്തിൽ വേദാന്തമെന്ന വാക്കിനത്ഥം വേദത്തിൻെറ അന്തം—അറിവിൻെറ അന്തം—എല്ലാ അറിവുകളും എന്തിനുവേണ്ടി യാണോ, ഏതിൽ ചെന്നവസാനിക്കുന്നുവോ, ഏതൊരറിവു ലഭി ച്ചാൽ എല്ലാ അറിവുകളുടേയും പരമഫലം ലഭിക്കുമോ, പിന്നൊന്നും അറിയേണ്ടതായിട്ടില്ലെന്നു് ഒരുവനു് അനുഭവമാകുമോ, അതാണു് വേദാന്തം. അതിലെത്താനുള്ള മാഗ്ഗം വിശദമായി വ്യാഖ്യാനിക്കു ന്നതു് ഉപനിഷത്തുകളിലാണെന്നാണു് ശ്രീശങ്കരൻെറ അഭിപ്രായം. അതുകൊണ്ടു് ലക്ഷണയാ ഉപനിഷത്തുകരം വേദാന്തമായി. ഉപ നിഷത്തുകളുടെ ആശയം ലളിതമായി പ്രതിപാദിക്കുന്നതുകൊണ്ടു് ഗീതയും വേദാന്തമായി. ഗീതയിലേയും ഉപനിഷത്തുകളിലേയും പ്രതിപാദ്യവിഷയങ്ങളെപ്പററി ചച്ചചെയ്തു് തീച്ച് കല്പിക്കുകയാണു് വേദാന്തസൂത്രം ചെയ്യുന്നതു്. ഈ മൂന്നിനുംകൂടി പ്രസ്ഥാനത്രയം എന്നു പേരു്. ഈ മൂന്നിൻേറയും ഭാഷ്യങ്ങളാണു് ശങ്കരൻെറ മുഖ്യകൃതി കരം. ഇതിനുപുറമെ അനവധി ഗ്രന്ഥങ്ങരം ശങ്കരൻ എഴുതിയിട്ടുണ്ടു്. ഇവയെപ്പററി "Wonders of the Modern Wor!d" ആധുനിക ലോകത്തിലെ ആശ്ചര്യങ്ങരം എന്നാണു് സ്വാമി വിവേകാനന്ദൻ പറയുന്നതു്. ''യൂറോപ്പു് ഒരഗ്നിപവ്വതത്തിന്മേലാണു് അതിനെ രക്ഷിക്കാൻ കഴിയുന്നതു് ഉപനിഷത്തുകളുടെ മതത്തിനുമാത്രമാണു്''

എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. ''ബലം, ബലമാണു് നമുക്കാവശ്യം. ബലം വേണമെങ്കിൽ ഉപനിഷത്തുകളെ മുറുകെപ്പിടിച്ചുകൊണ്ടു് 'ഞാൻ ആത്മാവാണെന്നു്' വിശ്വസിക്കുക'' എന്നു് സ്വാമിജി വേറൊരിടത്തു് പറയുന്നു. ഇന്ത്യയേയും ലോകത്തേയും രക്ഷിക്കാൻ കഴിവുള്ളതു് ഉപനിഷത്തുകൾക്കു് മാത്രമാണു്—വേദാന്തത്തിനു മാത്രമാണു്. ആ വേദാന്തത്തിന്റെ മുഖ്യപ്രവാചകനാണു് ശ്രീശങ്കരൻ. ശങ്കരനുശേഷവും ഉപനിഷത്തുകൾക്കും ഗീതയ്ക്കും ബ്രഹ്മസൂത്രത്തിനും പല വ്യാഖ്യാനങ്ങളുണ്ടായിട്ടുണ്ടു്. എങ്കിലും അവയെ അതിലംഘിച്ചു് ഇന്നും ശങ്കരമതം നിലനിൽക്കുന്നു. ശാങ്കരമതത്തിനു് അദ്വൈതമെന്നാണു് പേരു്. ശാങ്കരമതത്തിന്റെ സാരമടങ്ങിയ ഒരു ശ്ലോകമുണ്ടു്. അതു് ഇപ്രകാരമാണു്.

''പരം സദ് ബ്രഹ്മൈവാഽസദിദമഖിലം ജീവനിലയം
ജഗത് സ്വീയാഽവിദ്യാവിലസിതമിദം ചാനുഭവതി
വിനഷ്ടായാം യസ്യാം സ്വപരവിഷയാഽദ്വൈതകലയാ
സ്വകീയാമാപ്നോതി പ്രകൃതിമിതി ചാഽദ്വൈതപദവീ''

ശാങ്കരമതപ്രകാരം ബ്രഹ്മം മാത്രമാണു് സത്യം. ജീവന്മാരുടെ പ്രത്യേകസത്തയും ലോകവും മിഥ്യയാണു്. അടുത്തകാലത്തു് പാശ്ചാത്യദേശങ്ങളെല്ലാം ചുററിസഞ്ചരിച്ചുവന്ന യൂണിവേഴ്സിററി കോളേജ് പ്രിൻസിപ്പൽ ഡാക്ടർ വെങ്കിടേശ്വരൻ സയൻസിന്റെ ഏററവും പുതിയ കണ്ടുപിടുത്തങ്ങളെല്ലാം നോക്കി പരിചയപ്പെട്ട ശേഷം ശ്രീശങ്കരകോളേജ് സന്ദർശിച്ചയവസരത്തിൽ അവിടത്തെ വിദ്യാർത്ഥികളെ അഭിസംബോധനം ചെയ്തു നടത്തിയ പ്രസംഗത്തിൽ ''സയൻസിന്റെ കണ്ടുപിടുത്തങ്ങൾ ജഗന്മിഥ്യാത്വ പ്രഖ്യാപനത്തിലെത്തിയിരിക്കുന്നു'' എന്നു പറയുകയുണ്ടായി. ജഗത്തു്മിഥ്യയാണു്, നാമരൂപങ്ങൾ കല്പനയാണു് എന്നും നാമരൂപങ്ങൾക്കപ്പുറം ഏതോ ഒന്നുണ്ടെന്നും അവർ ഗ്രഹിച്ചിട്ടുണ്ടു്. അതെന്തെന്നു് സയൻറിസ്റ്റിനറിഞ്ഞുകൂടാ. അതിനപ്പുറമുള്ളതാണു് ''ബ്രഹ്മസത്യം'' എന്നതു്. അതുംകൂടി ശ്രീശങ്കരൻ പറഞ്ഞു. ബ്രഹ്മത്തിന്റെ ലക്ഷണം ഉപനിഷത്തുകൾ പറയുന്നു.

''യദ്വാചാനഭ്യുദിതം യേന വാഗഭ്യുദ്യതേ
തദേവ ബ്രഹ്മ ത്വം വിദ്ധി''

''യച്ഛ്രോത്രേണ ന ശൃണോതി യേന ശ്രോത്രമിദം ശ്രുതം
തദേവ ബ്രഹ്മ ത്വം വിദ്ധി''

''യന്മനസാ ന മനുതേ യേനാഹുർമനോ മതം
തദേവ ബ്രഹ്മ ത്വം വിദ്ധി''

(യാതൊന്നു് വാക്കുകൊണ്ടു് പറയപ്പെടാത്തതും യാതൊന്നുകൊണ്ടു് വാക്കുകഠം ഉദിക്കുകയും ചെയ്യുന്നുവോ, യാതൊന്നു് ചെവികൊണ്ടു് കേഠംക്കാൻ കഴിയാത്തതും യാതൊന്നിനാൽ ചെവികേഠംക്കുന്നതായും ശ്രവണശക്തി ലഭിക്കുന്നതായും ചെയ്യുന്നുവോ, യാതൊന്നു മനസ്സിനാൽ മനനം ചെയ്യപ്പെടാത്തതും എന്നാൽ യാതൊന്നുകൊണ്ടു് മനസ്സു് മനനം ചെയ്യുന്നതുമാകുന്നുവോ അതാണു് ബ്രഹ്മം).

''ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യത്''' ചെവിക്കു ചെവിയും മനസ്സിനു മനസ്സും ആയതാണു് ബ്രഹ്മം. ഇതിനെ ആക്കും നിഷേധിക്കാൻ സാധിക്കുകയില്ല. ഒന്നാമതു് ശങ്കരൻ പറയുന്നു ''ഇദം ചാനുഭവതി''. (ഇതു് അനുഭവവേദ്യമാണു്). ''കരതലാമലകവത് ബ്രഹ്മദശ്നം'' (ഉള്ളംകയ്യിലെ നെല്ലിക്കപോലെ ബ്രഹ്മദശ്നം സംഭവിക്കുന്നു). ''പൃണ്ണാത്മാ സ സമീക്ഷ്യതാം'' (എങ്ങും നിറഞ്ഞ ആത്മാവിനെ നല്ലപോലെ കാണുക). ഇതു് മരിച്ചശേഷം മറെറാരു ലോകത്തുവെച്ചല്ല. ഇവിടെത്തന്നെ. ''അത്ര ബ്രഹ്മസമശ്നുതേ'' ( ഇവിടെ ബ്രഹ്മത്തെ അനുഭവിക്കുന്നു). അത്രയുമല്ല ''ന ചേദിഹാവേദീന്മഹതീ വിനഷ്ടി'' (ഇവിടെവച്ചുതന്നെ അറിഞ്ഞില്ലെങ്കിൽ വലിയ നഷ്ടമാണു്. ഈ ബ്രഹ്മതത്ത്വം യുക്തികൊണ്ടും സമത്ഥിക്കാവുന്നതാണു്). സകല പരിമിതപദാത്ഥവും ഒരു അപരിമിതത്തിലിരിക്കുന്നു. പരിമിതങ്ങഠംക്കെല്ലാം ആധാരമായി ഒരു അപരിമിതമുണ്ടു്. അതു് ആക്കും നിഷേധിക്കാവുന്നതല്ല. ആ അപരിമിതമാണു് ബ്രഹ്മം. അതുതന്നെ ആത്മാവും.

''യാതൊന്നിൽ ആകാശവും ഭൂമിയും അന്തരീക്ഷവും മനസ്സും പ്രാണങ്ങളും കോത്തിടപ്പെട്ടിരിക്കുന്നുവോ ആ ഏകനായ ആത്മാവിനെ അറിയുക'' എന്നു ശ്രുതി പറയുന്നു. ആ ആത്മാവുതന്നെ നീ ''തത്വമസി ശ്വേത കേതോഃ'' ഇവിടെ അനാത്മവാദത്തിനും നിരീശ്വരവാദത്തിനും സ്ഥാനമില്ല. ഈ ലോകത്തിനു പുറത്തിരിക്കുന്ന ഒരു ഈശ്വരനിൽ വിശ്വസിക്കുന്നവനോടു മാത്രമേ നിരീശ്വരവാദം ഫലിക്കു. ഇവിടെ ശങ്കരൻ ചോദിക്കുന്നതു് ''നീയാരു്'' എന്നാണു്.

''യാ തിര്യങ് നരദേവതാഭിരഹമിത്യന്തഃസ്ഫുടാ ഗൃഹ്യതേ
യദ്ഭാസാ ഹൃദയാക്ഷദേഹവിഷയാ ഭ്രാന്തി സ്വതോ/ചേതനാ''

(സകല ജീവികളുടേയും ഉള്ളിൽ ''ഞാൻ ഞാൻ'' എന്നിങ്ങനെ തിളങ്ങുന്നതേതോ, സ്വയം ജഡങ്ങളായ ദേഹവും മനസ്സും ഇന്ദ്രിയങ്ങളും യാതൊന്നിന്റെ സാന്നിദ്ധ്യത്താൽ ചേതനങ്ങളെപ്പോലെ ഇരിക്കുന്നതേതോ അതാണു് ആത്മാവു്) ആത്മാവില്ലെന്നു പറയുന്നവൻ ''ഞാനില്ല'' എന്നു പറയുകയാണു്. ഞാനില്ല എന്നു് ആക്കെ

കിലും പറയാൻ കഴിയുമോ? പറഞ്ഞാൽ പിന്നെ പറച്ചിലുണ്ടോ? ''ഞാനുണ്ടു്'' എന്നതു് സകലക്കും അനുഭവമല്ലയോ? ആ ''ഞാൻ'' തന്നെയാണു് ആത്മാവു്. ആ ആത്മാവുതന്നെ ഈശ്വരൻ ''നീ നിന്നെ അറിയുക അപ്പോഠ നിനക്കു് ഈശ്വരനെ അറിയാറാകും എന്നു ശ്രീരാമകൃഷ്ണദേവൻ പറയുന്നു. ശ്രീശങ്കരൻെറ ഗ്രന്ഥങ്ങളിൽ ''ഞാൻ'' എന്നതു് ദേഹമോ മനസ്സോ ബുദ്ധിയോ ഇന്ദ്രിയങ്ങളോ ഒന്നുമല്ലെന്നും ആത്മാവാണെന്നും ആ ആത്മാവു് സർവ്വവ്യാപിയാണെന്നും അവിദ്യയാൽ ദേശകാലപരിഛിന്നനാണെന്നു് തോന്നുകയാണെന്നും യുക്തിപൂർവ്വം സമത്ഥിച്ചിട്ടുണ്ടു്. ശങ്കരവേദാന്തത്തിൻെറ മുമ്പിൽ കുയുക്തിവാദികഠക്കു് നിൽക്കാൻ സാധിക്കുകയില്ല. ആത്മാനുഭൂതികൊണ്ടു മാത്രമേ മോക്ഷം ലഭിക്കുകയുള്ളു എന്നും ശങ്കരൻ യുക്തികൊണ്ടു സമത്ഥിച്ചിട്ടുണ്ടു്. എന്താണു് മോക്ഷം? ഞാൻ എന്നതിൻെറ സ്വരൂപം അറിയായ്കയാണു് ബന്ധം. മോക്ഷം അതിൻെറ സ്വരൂപജ്ഞാനത്തിലാണിരിക്കുന്നതു്. ഈശ്വരൻ സർവ്വവ്യാപിയാണെങ്കിൽ ഈശ്വരങ്കൽനിന്നന്യമായി ഒന്നുമുണ്ടായിരിക്കുകയില്ല. അപ്പോഠ ജീവനും ഈശ്വരൻതന്നെയല്ലാതെ വരുമോ? ഈശ്വരങ്കൽനിന്നു ഭിന്നമായി വേറൊരു ജഗത്തുണ്ടാകുമോ?

''വേദാന്തസിദ്ധാന്തനിരുക്തിരേഷാ ബ്രഹ്മൈവ ജീവഃ
സകലം ജഗച്ച''

ബ്രഹ്മംതന്നെ ജീവനും ജഗത്തും. എന്നാൽ ഇതു വാക്കുകൊണ്ടു മാത്രം പറയാനുള്ളതല്ല. അനുഭവപ്പെടുത്താനുള്ളതാണു്. ശ്രീശങ്കരൻ പറയുന്നു.

''കുശലാ ബ്രഹ്മവാർത്തായാം വൃത്തിഹീനാഃ സുരാഗിണഃ
തേ ഹ്യജ്ഞാനിതമാഃ മൂഢാഃ പുനരായാന്തി യാന്തി ച''

''യേ ഹി വൃത്തിം ജഹാത്യേനാം ബ്രഹ്മാഖ്യാം പാവനീം പരാം
വൃഥൈവ തേ തു ജീവന്തി പശുഭിശ്ച സമാ നരാഃ''

(ബ്രഹ്മത്തെപ്പററി സംസാരിക്കുന്നതിൽ സമർത്ഥന്മാരും എന്നാൽ ബ്രാഹ്മീവൃത്തിയില്ലാതെ സംസാരസുഖത്തിൽ ആസക്തന്മാരുമായവർ ഏററവും അജ്ഞാനികളായ മൂഢന്മാരാണു്. അവർ സംസാരത്തിൽ ജനിക്കയും മരിക്കയും ചെയ്യുന്നു. അത്യന്തം ശുദ്ധമായ ബ്രാഹ്മീവൃത്തിയെ കൈവെടിയുന്ന അവരുടെ ജീവിതം വ്യർത്ഥം. അവർ മൃഗതുല്യർ). ഈ ബ്രാഹ്മീവൃത്തി അനുഭവപ്പെടുന്നതു് ദീർഘകാലാഭ്യാസം കൊണ്ടു് ചിത്തശുദ്ധിവരുമ്പോഴാണു്.

''ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ സൂക്ഷ്മദർശിഭിഃ''
(കഠോപനിഷത്)

''ശമദമാദിസംസ്കൃതം മന ആത്മദർശനേ കരണം'' എന്നു് ശങ്കരൻ പറയുന്നു. ശുദ്ധമായ മനസ്സുകൊണ്ടു് ആത്മാവിനെ കാണാം. എന്നാൽ മനസ്സു ശുദ്ധമാകുന്നതെങ്ങനെ? ഭക്തികൊണ്ടു്.

''കഥംവിനാ രോമഹർഷം ദ്രവതാ ചേതസാ വിനാ
വിനാഽനന്ദാശ്രുകലയാ ശുദ്ധ്യേത് ഭക്ത്യാ വിനാഽശയഃ''

ഭക്തികൂടാതെ ഹൃദയം ശുദ്ധമാകയില്ലെന്നു് ഭാഗവതം. ഭക്തിയുണ്ടാകാനെന്തുവേണം?

''സ്വവർണ്ണാശ്രമധർമ്മേണ തപസാ ഹരിതോഷണാത്''

(ഈശ്വരാർപ്പണബുദ്ധിയോടുകൂടി സ്വധർമ്മമനുഷ്ഠിക്കുക. അപ്പോൾ ഭഗവത്പ്രീതിയുണ്ടാകും. ഭഗവത്പ്രീതിയുണ്ടായാൽ ഭക്തിയുണ്ടാകും). ''തത്ര മഹത്കൃപയാ ഭഗവത് കൃപാലേശാദ്വാ'' അതു് ഭക്തന്മാരുടെ കൃപയോ ഭഗവത് കൃപാലേശമോകൊണ്ടു് ഉണ്ടാകുന്നു. അപ്പോൾ സാധാരണക്കാരൻ ആദ്ധ്യാത്മിക ജീവിതം ആരംഭിക്കേണ്ടതെങ്ങിനെയാണു്. ഈശ്വരാർപ്പണബുദ്ധിയോടുകൂടി സ്വധർമ്മം അനുഷ്ഠിച്ചിട്ടാണു്.

''സ്വകർമ്മണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ''

അവനവൻെറ കർമ്മംകൊണ്ടു് ഭഗവാനെ ആരാധിച്ചിട്ടു് മനുഷ്യൻ സിദ്ധിയെ പ്രാപിക്കുന്നു.

''സ്വേ സ്വേ കർമ്മണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ''

വേദങ്ങൾ രണ്ടുതരം കർമ്മങ്ങളെയാണു് ഗൃഹസ്ഥനു വിധിച്ചിരിക്കുന്നതു്. ഇവ രണ്ടും അനുഷ്ഠിക്കേണ്ടതുണ്ടു്. ഇവ പക്ഷിയുടെ രണ്ടു ചിറകുകൾ പോലെയാണു്. ഇവ ഇഷ്ടവും പൂർത്തവുമാകുന്നു. ഇഷ്ടമെന്നാൽ ദേവപൂജ, ജപം, ധ്യാനം, അതിഥിപൂജ, സ്വാദ്ധ്യായം, പിതൃസേവനം മുതലായവയാകുന്നു. പൂർത്തമെന്നാൽ അഗതിമന്ദിരങ്ങൾ, ആസ്പത്രികൾ, ദേവാലയങ്ങൾ മുതലായവ സ്ഥാപിക്കുകയും സമുദായസേവനം നടത്തുകയുമാകുന്നു. ഇവ പ്രതിഫലേച്ഛ കൂടാതെ ഈശ്വരോപാസനയായി ചെയ്യണം എന്നു് അദ്ധ്യക്ഷൻ പറഞ്ഞു. ഞാൻ പറയുന്നതു് ഈ ലോകം മുഴുവൻ തന്നെ ഭഗവാൻെറ ആലയമാണെന്നും ഇവിടെ കാണുന്ന സകല ജീവന്മാരും ദേവന്മാരാണെന്നും മനുഷ്യജന്മം ഈ ദേവന്മാരെ സേവിക്കാൻ കിട്ടിയിരിക്കുന്ന ദിവ്യാവസരമാണെന്നും അതിനാൽ ഓരോ മനുഷ്യനും തൻെറ കർത്തവ്യം പ്രതിഫലേച്ഛകൂടാതെ ഈശ്വരോപാസനയായി ചെയ്യണമെന്നുമാണു്. ഈശ്വരനെ അമ്പലത്തിനകത്തുമാത്രം ഉപാസിച്ചാൽ പോരാ പുറത്തും ഉപാസിക്കണം.

''ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി
പ്രണമേദ്ദണ്ഡവത് ഭൂമൗ ആശ്വചണ്ഡാലഗോഖരം''

എന്നു ഭാഗവതം. (യാഗാദി) ഇഷ്ടം മാത്രം പോര പൂർത്തവും (വാപീകൂപ തടാകാദിഖനനം) വേണം. ഇവിടെയാണ് ഇന്നു ലോകം രണ്ടുചേരിയിലായിരിക്കുന്നതു്. ഒരുപക്ഷക്കാർ ഇഷ്ടം അതായതു് അമ്പലത്തിനകത്തും മററുമുള്ള ഈശ്വരോപാസനയും ജപധ്യാനവ്രതതീർത്ഥാടനാദികളും കൊണ്ടു് തൃപ്തന്മാർ. മററൊരു കൂട്ടർ അതൊന്നും വേണ്ടെന്നും സമുദായസേവനം മാത്രം മതിയെന്നും ഉള്ളവർ. ഇതു രണ്ടും വേണം. ഈശ്വരൻ ക്ഷേത്രത്തിനകത്തു പരിമിതനല്ല. ജീവിതം മുഴുവൻ ഈശ്വരോപാസനയായിരിക്കണം. എന്നാൽ മാത്രമേ ഹൃദയം ശുദ്ധമാകയുള്ളൂ. അത്രയും പോരാ. ഇതിൻെറയെല്ലാം ചുവട്ടിൽ ഉറച്ച സദാചാരനിഷ്ഠ വേണം.

''നാഽവിരതോ ദുശ്ചരിതാ ന്നാശാന്തോ നാഽസമാഹിതഃ
നാഽശാന്തമനസോ വാഽപി പ്രജ്ഞാനേനൈനമാപ്നുയാത്''

എന്നു ശ്രുതി. ദുരാചാരങ്ങളിൽനിന്നു വിരമിക്കാതെ ഒരിക്കലും ആത്മലാഭമുണ്ടാകയില്ല. ബാഹ്യചടങ്ങുകൾകൊണ്ടു മാത്രം ഒരുവൻ ഭക്തനാകുകയില്ല.

''അഹിംസാ സത്യ ശൗച ദയാഽസ്തിക്യാദി ചാരിത്ര്യാണി പരിപാലനീയാനി'' എന്നു് ഭക്തരാജനായ നാരദൻ പറയുന്നു.

''അഗ്നിഹോത്രം തപഃ പൂജാ രാക്ഷസാനാം ഗൃഹേ ഗൃഹേ
സത്യം നാസ്തി ദയാ നാസ്തി ധർമ്മോ നൈവ ച നൈവ ച''

രാവണാദികളും ജപവും പൂജയും തപസ്സും അഗ്നിഹോത്രവും അനുഷ്ഠിച്ചിരുന്നു. എങ്കിലും അവരെ രാക്ഷസന്മാരായിട്ടാണ് ലോകം കരുതുന്നതു്. എന്തുകൊണ്ടു്? അഹിംസാ, സത്യം, അസ്തേയം, ബ്രഹ്മചര്യം മുതലായവയില്ലാത്തതു നിമിത്തം ദൈവീസമ്പത്തുണ്ടെങ്കിലേ മോക്ഷം കിട്ടൂ എന്നും ആസുരീ സമ്പത്തു് ബന്ധഹേതുവാണെന്നും ഗീത പറയുന്നു. ശ്രീശങ്കരൻെറ മതം ഗീതയുടെ മതം തന്നെയാണ്. ഗീത സ്വഭാവശുദ്ധിയ്ക്കു പ്രാധാന്യം കൊടുക്കുന്നുവെന്നുള്ളതിനു് ഇതിൽ കൂടുതൽ തെളിവു വേണ്ടല്ലോ.

ശാങ്കരമതപ്രകാരം പ്രതിഫലേച്ഛയാണ് പുനർജന്മത്തിനും ദുഃഖത്തിനും കാരണം. അതിനാൽ നിഷ്കാമമായി കർമ്മം ചെയ്യണം. നിഷ്കാമമായി ചെയ്യുന്ന കർമ്മം മാത്രമേ സത്വശുദ്ധിക്കു് കാരണമാകൂ. ശങ്കരൻ കർമ്മകാണ്ഡത്തിനു വിരോധിയല്ല. എന്നാൽ കർമ്മകാണ്ഡത്തിൽ നിത്യം, നൈമിത്തികം, കാമ്യം, നിഷിദ്ധം എന്നു നാലുതരം കർമ്മമുള്ളതിൽ നിത്യവും നൈമിത്തികവും മാത്രമേ ചെയ്യാവൂ. അതു പ്രതിഫലേച്ഛകൂടാതെ ചെയ്യുകയും വേണം. ശങ്കരൻ വേദപ്രമാണ്യവിശ്വാസിയാണ്. ''അപ്രത്യക്ഷേ ഹി വിഷയേ

ശ്രുതേഃ പ്രാമാണ്യം'' പ്രത്യക്ഷമല്ലാത്ത വിഷയത്തിൽ ശ്രുതിക്ക് പ്രാമാണ്യം എന്നാണ് അദ്ദേഹം പറയുന്നതു്.

''വേദോ നിത്യമധീയതാം തദുദിതം കർമ്മ സ്വനുഷ്ഠീയതാം
തേനേശസ്യ വിധീയതാമപചിതിഃ കാമ്യേ മതിസ്ത്യജ്യതാം
പാപൗഘഃ പരിധൂയതാം''.

ഇവിടെയാണ് ബുദ്ധമതവുമായുള്ള വലിയ വ്യത്യാസം. ബുദ്ധമതം ശ്രുതിപ്രാമാണ്യത്തെ അല്പംപോലും അംഗീകരിക്കുന്നില്ല. കർമ്മകാണ്ഡത്തെ ആദരിക്കുന്നില്ല. ശങ്കരൻ അങ്ങനെയല്ല. ശ്രുതിയിൽ പറഞ്ഞിട്ടുള്ള കാമ്യനിഷിദ്ധകർമ്മങ്ങളെ മുമുക്ഷു എടുക്കരുതെന്നേ അദ്ദേഹം പറയുന്നുള്ളു. ബുദ്ധമതം ഈശ്വരസത്തയിൽ വിശ്വസിക്കുന്നില്ല. ശങ്കരൻ സകല കർമ്മങ്ങളും ഈശ്വരാർപ്പണബുദ്ധിയോടുകൂടി ചെയ്യണമെന്നു പറയുന്നു. ശങ്കരൻെറ മതത്തിൽ ശ്രുതിക്കും യുക്തിക്കും അനുഭവത്തിനും സ്ഥാനമുണ്ടു്. ഒന്നാം സ്ഥാനം അനുഭവത്തിനു്. രണ്ടാം സ്ഥാനം ശ്രുതിക്കു്. മൂന്നാം സ്ഥാനമേയുള്ള യുക്തിക്കു്, ശ്രുതിയെന്നാൽ അനുഭവസ്ഥന്മാരുടെ (ആപ്തന്മാരുടെ) വാക്യമായതുകൊണ്ടും, യുക്തിക്കു് സ്ഥിരതയില്ലാത്തതുകൊണ്ടുമാണ് ശ്രുതിക്കു് യുക്തിയേക്കാരം കൂടുതൽ പ്രാമാണ്യം കല്പിച്ചിട്ടുള്ളതു്. ''ന തു പ്രത്യക്ഷവിഷയേ ശ്രുതേഃ പ്രാമാണ്യം'' പ്രത്യക്ഷവിഷയത്തിൽ ശ്രുതിക്കു് പ്രാമാണ്യമില്ല. ''സ്വാനുഭൂത്യനുസാരേണ തർക്ക്യതാം മാ കുതർക്ക്യതാം'' സ്വാനുഭവമനുസരിച്ചേ തർക്കിക്കാവൂ. കുതർക്കം ചെയ്യരുതു്

''ദുസ്തർക്കാത് സുവിരമ്യതാം ശ്രുതിമതസ്തർക്കോഽനുസന്ധീയതാം'' ദുസ്തർക്കത്തിൽനിന്നു് സമ്പൂർണ്ണം വിരമിക്കൂ. ശ്രുതിസമ്മതമായ തർക്കം അനുസന്ധാനം ചെയ്യൂ. എന്നിവയെല്ലാം ശ്രുതിയുക്ത്യാനുഭവങ്ങളുടെ ബലാബലങ്ങളെപ്പററിയുള്ള ശാങ്കരപക്ഷം എന്തെന്നു വ്യക്തമാക്കുന്നു.

ശങ്കരൻ വെറും ജ്ഞാനപക്ഷക്കാരനാണെന്നു ചിലർ ധരിച്ചുവെച്ചിട്ടുണ്ടു്. ജ്ഞാനംകൊണ്ടേ മോക്ഷം കിട്ടൂ എന്നു ശങ്കരനു പക്ഷമുണ്ടു്. എങ്കിലും ശാങ്കരമതത്തിൽ കർമ്മയോഗത്തിനും ഭക്തിയോഗത്തിനും രാജയോഗത്തിനും സ്ഥാനമുണ്ടു്. മുൻപറഞ്ഞതിൽനിന്നു് കർമ്മം ചെയ്യണമെന്നും അതു ഫലേഛ കൂടാതെ ചെയ്യണമെന്നുമാണ് ശാങ്കരപക്ഷമെന്നും കിട്ടുന്നു. ഗീതയിൽ പറയുന്നതുതന്നെ കർമ്മം ചെയ്യണം. അതു് ഫലേച്ഛ കൂടാതെ ചെയ്യണം. വീട്ടിൽ അരിവെയ്ക്കുന്നതുപോലും അന്യരെ സേവിക്കാനായിരിക്കണം, ''എനിക്കു്'' എന്ന ബുദ്ധിയോടുകൂടി ഒന്നും ചെയ്യരുതു് എന്നാണ്

''കുരു കർമ്മൈവ തസ്മാത്ത്വം'' ''കർമ്മ ജ്യായോ ഹ്യ കർമ്മണഃ''
''ഫലേ സക്തോ നിബദ്ധ്യതേ'' ''മാ ഫലേഷു കദാചന''
''ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത്''

എന്നാൽ കർമ്മത്തിൽ എന്നും ഇരിക്കണമെന്നില്ല. കർമ്മത്തിൻെറ പ്രയോജനം സത്വശുദ്ധിയാണ്.

''യോഗിനഃ കർമ്മകുർവ്വന്തി സംഗം ത്യക്ത്വാത്മശുദ്ധയേ''

(കർമ്മത്തിൻെറ പ്രയോജനം സത്യശുദ്ധിയാണ്). ശങ്കരനും പറയുന്നു. ''സത്വസ്യ ശുദ്ധയേ കർമ്മ'' ശാങ്കരമതത്തിൽ ഭക്തിക്കു സ്ഥാനമുണ്ട്. ശങ്കരൻെറ ശിവാനന്ദലഹരി, സൗന്ദര്യലഹരി മുതലായവ വായിച്ചാൽ ശങ്കരനേക്കാൾ വലിയ ഒരു ഭക്തനില്ല എന്നു കാണാം.

''ഗളന്തീ ശംഭോ! ത്വച്ചരിതസരിതഃ കില്ബിഷരജോ
ദലന്തീ ധീകുല്യാസരണിഷു പതന്തീ വിജയതാം
ദിശന്തീ സംസാരഭ്രമണപരിതാപോപശമനം
വസന്തീ മച്ചേതോഹ്രദഭുവി ശിവാനന്ദലഹരീ''

ഹാ! എന്തൊരാനന്ദമാണ് ആ ശ്ലോകത്തിൻെറ സ്മരണപോലും നമുക്ക് തരുന്നത്. ശങ്കരൻ അഷ്ടസിദ്ധിയുള്ള ആളായിരുന്നെന്നു ജീവചരിത്രം പറയുന്നു. അദ്ദേഹം അദ്വൈതവാദിയായിരുന്നതിനാൽ ജ്ഞാനിയായിരുന്നെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

''ക്വഗതം കേന വാ നീതം കുത്ര ലീനമിദം ജഗത്
അധുനൈവ മയാ ദൃഷ്ടം നാസ്തി കിം മഹദദ്ഭുതം''
''മയ്യഖണ്ഡസുഖാംഭോധൗ ബഹുധാ വിശ്വവീചയഃ
ഉദ്പദ്യന്തേ വിലീയന്തേ മായാമാരുതവിഭ്രമാത്''
''വാചാ വക്തുമശക്യമേവ മനസാ മന്തും ന വാ ശക്യതേ
സ്വാനന്ദാമൃതപൂരപൂരിതപരബ്രഹ്മാംബുധേർവൈഭവഃ
അംഭോരാശിവിശീർണ്ണവാഷികശിലാഭാവം ഭജൻ മേ മനഃ
യസ്യാംശാംശലവേ വിശീർണ്ണമധുനാ ƒ നന്ദാത്മനാ നിർവൃതം''

എന്നു തുടങ്ങിയ എത്ര ശ്ലോകങ്ങളാണ് ജ്ഞാനിയുടെ അനുഭവത്തേയും സുഖത്തേയും വർണ്ണിക്കുന്നതു്. ജ്ഞാനിയാകുന്നതുവരെ കർമ്മം ചെയ്യണമെന്നും ജ്ഞാനിയായാൽ പിന്നെ കർമ്മം നിർബന്ധമില്ലെന്നുമാണ് ശാങ്കരസിദ്ധാന്തം. എങ്കിലും മുപ്പത്തിരണ്ടുവർഷത്തെ ചുരുങ്ങിയ ആയുഷ്ക്കാലത്തിനകം തീവണ്ടിയും തീക്കപ്പലും ഇല്ലാത്ത കാലത്തു് ആസേതുഹിമാചലം കൊടുങ്കാററുപോലെ പലപ്രാവശ്യം സഞ്ചരിച്ച് തന്നോടെതിർത്ത ശാക്ത, പാശുപതകാപാലിക, ബൗദ്ധ, ജൈന, ഗാണപത്യ, സൗര, വൈഷ്ണവ ശൈവാദി മതാനുയായികളെ എല്ലാം വാദത്തിൽ ജയിച്ച് സ്വമതത്തിൽ ചേർത്തു് ഭാരത

ത്തിൻെറ നാലുദിക്കിലും നാലു വിജയസ്തംഭങ്ങളെന്നപോലെ നാലു മഠം സ്ഥാപിക്കുകയും സ്വസിദ്ധാന്തസ്ഥാപനത്തിനായി നാലായിരത്തിലധികം പേജുവരുന്ന ഗ്രന്ഥങ്ങളെഴുതുകയും ചെയ്ത അദ്ദേഹത്തേക്കാൾ വലിയ കർമ്മി ആരുണ്ട്? ''ശ്രീകൃഷ്ണഭഗവാൻെറ ക്ഷാത്രകർമ്മം പോലെയുള്ള പ്രവൃത്തിക്ക് കർമ്മമെന്ന പേരില്ല'' എന്നാണ് ശങ്കരൻെറ മതം. അതു് ഒരു ശരീരവ്യാപാരം മാത്രം. ശ്രീകൃഷ്ണൻ ഗീതയിൽ അതിനെ ലോകസംഗ്രഹമെന്നു പറയുന്നു.

ഗീതയുടെ സന്ദേശം കർമ്മയോഗമാണെന്നും കർമ്മയോഗത്തിനപ്പുറം യാതൊന്നുമില്ലെന്നും പറയുന്നവരുണ്ട്. എന്നാൽ കർമ്മയോഗത്തിൻെറ പരമോദ്ദേശ്യം ചിത്തശുദ്ധിയാണെന്ന് ഗീത സ്പഷ്ടമായി പറഞ്ഞിരിക്കുന്നതു് ഇവർ ഓർക്കുന്നില്ല.

''യോഗിനഃ കർമ്മകുർവ്വന്തി സംഗംത്യക്ത്വാഽത്മശുദ്ധയേ''

യോഗികൾ സംഗംവിട്ട് മനശ്ശുദ്ധിക്കായി കർമ്മം ചെയ്യുന്നു. മനഃശുദ്ധി വന്നു യോഗാരൂഢനായവന് കർമ്മം വേണമെന്നില്ല എന്നു ഗീത തെളിച്ചു പറയുന്നു.

''ആരുരുക്ഷോർമുനേര്യോഗം കർമ്മ കാരണമുച്യതേ
യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ''

ആരുരുക്ഷുവിനു കർമ്മം. ആരൂഢനായ അവനുതന്നെ ശമം. എന്താണിതിൻെറ അർത്ഥം?

''തസ്മാദസക്തഃ സതതം കാര്യം കർമ്മ സമാചര'' എന്ന ശ്ലോകംകൊണ്ട് കർമ്മം വിധിക്കുന്നുവെന്ന് ചിലർ പറയുന്നു. എന്നാൽ

''യസ്ത്വാത്മരതിരേവസ്യാൽ ആത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതെ''

എന്ന ശ്ലോകത്തിൽ 'കാര്യ'മായ കർമ്മമില്ലാത്തവരും ചിലരുണ്ടെന്നു് ശ്രീകൃഷ്ണൻ പറയുന്നുവെന്ന് അവരറിയുന്നില്ല.

''താവത്കർമ്മാണി കുർവ്വീത ന നിർവ്വിദ്യേത യാവതാ''

വിരക്തി വരുന്നതുവരെ കർമ്മം ചെയ്യണം എന്ന് ശ്രീകൃഷ്ണൻ ഭാഗവതത്തിൽ ഉദ്ധവരോട് പറയുന്നതും ഇതുതന്നെയാണ്. കർമ്മാനുഷ്ഠാനത്തിൻെറ ഫലമായി ''ജ്ഞാനം വാ ശുദ്ധമാപ്നോതി മദ്ഭക്തിം വാ യദൃച്ഛയാ'' എന്നും അവിടെത്തന്നെ പറഞ്ഞിട്ടുണ്ട്. ഇതിൽനിന്ന് കർമ്മം എന്നും ചെയ്തുകൊള്ളണമെന്നില്ല എന്നു സ്പഷ്ടം. ശ്രീരാമകൃഷ്ണദേവനും പറയുന്നു പൂർണ്ണഗർഭിണിയായാൽ കർമ്മമുണ്ടായിരിക്കുകയില്ലെന്ന്, മുഴക്കുടിയന് പ്രവൃത്തിയെടുക്കാൻ കഴിയുകയില്ലെന്ന്.

ജ്ഞാനം സന്യാസലക്ഷണം എന്ന വാക്യം ശങ്കരൻ ഗീതാഭാഷ്യത്തിൽ ഉദ്ധരിക്കുന്നു. ജ്ഞാനിക്കു കർമ്മമില്ല, ജ്ഞാനി സന്യാസിയാണു്, സന്യാസംകൊണ്ടേ മോക്ഷമുള്ളു. ഇതാണു് ശങ്കരപക്ഷം. എന്നാൽ എല്ലാവരും വീട്ടിലെന്തെങ്കിലും കുഴപ്പം നേരിട്ടാലുടൻ സന്യസിയ്ക്കാനധികാരിയാണെന്നു ശങ്കരനു പക്ഷമില്ല. കർമ്മം പ്രയാസമാണെന്നു കരുതി സന്യസിക്കുന്നതുകൊണ്ടു് ഫലമില്ല.

''ദുഃഖമിത്യേവ യത് കർമ്മ കായക്ലേശഭയാത്ത്യജേത്
സ കൃത്വാ രാജസം ത്യാഗം നൈവ ത്യാഗഫലം ലഭേത്'''

പണികിട്ടാത്തതുകൊണ്ടോ പണിയെടുക്കാൻ പ്രയാസമാണെന്നുള്ളതുകൊണ്ടോ സന്യസിക്കുന്നതു് നിഷ്ഫലമാണു്.

''പരീക്ഷ്യ ലോകാൻ കർമ്മചിതാൻ ബ്രാഹ്മണോ
നിർവേദമായാന്നാസ്ത്യകൃതഃ കൃതേന
തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭിഗച്ഛേത്
സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം''

കർമ്മംകൊണ്ടു് ഫലമില്ലെന്നും കർമ്മംകൊണ്ടു കിട്ടുന്നതല്ല തനിക്കു വേണ്ടതെന്നും അറിഞ്ഞു് വിരക്തനായിട്ടുവേണം സന്യസിക്കാൻ.

''ശ്രദ്ധാഭക്തിമതീം സതീം ഗുണവതീം പുത്രാൻ ശ്രുതാൻ സമ്മതാ
നക്ഷയ്യം വസു ധാന ഭോഗവിഭവൈഃ ശ്രീസുന്ദരം മന്ദിരം
സർവ്വം നശ്വരമിത്യവേത്യ കവയഃ ശ്രുത്യുക്തിഭിർ യുക്തിഭിഃ
സന്യസ്യന്ത്യപരേ തു തത്സുഖമിതി ഭ്രാമ്യന്തി ദുഃഖാർണ്ണവേ''

ശ്രദ്ധയും ഭക്തിയും മററു ഗുണങ്ങളും തികഞ്ഞ പതിവ്രതയായ ഭാര്യ, പഠിപ്പുള്ള സൽസ്വഭാവികളായ മക്കൾ, സർവ്വസമ്പൽസമൃദ്ധമായ ഗൃഹം എന്നിവയെല്ലാം ഉണ്ടെങ്കിലും അതെല്ലാം നശ്വരമാണെന്നു ശ്രുതിവാക്യങ്ങൾകൊണ്ടും യുക്തികൊണ്ടും മനസ്സിലാക്കിയിട്ടുവേണം സന്യസിക്കാൻ. അല്ലാതെ എന്തെങ്കിലും ഭൗതിക സാമഗ്രിയുടെ കുറവുകൊണ്ടായിരിക്കരുതു്.

''അവിരക്തസ്യ സന്യാസോ നിഷ്ഫലഃ'' വിരക്തിയില്ലാത്തവന്റെ സന്യാസം നിഷ്ഫലമെന്നു് ശങ്കരൻ തീർത്തുപറയുന്നു. സന്യാസിയായശേഷം പതിതനാകുന്നതു് അത്യന്തനിഷിദ്ധമാണു്. അങ്ങനെയുള്ളവരെ മരണശേഷം ഇന്ദ്രൻ വെട്ടിനുറക്കി ചെന്നായ്ക്കൾക്കു കൊടുക്കുമെന്നാണു് ഹൈന്ദവവിശ്വാസം. ബാഹ്യസന്യാസിയാകുന്നതിനുമുമ്പു് അന്തഃസന്യാസിയാകണം. ശരിയായ ഗൃഹസ്ഥൻ അന്തഃസന്യാസിയാണു്. ഗീതയിൽ മൂന്നുതരം സന്യാസത്തെപ്പററി പറയു

ന്നുണ്ടു്. ശരീരംകൊണ്ടു് കർമ്മം ചെയ്യാതെ വിഷയങ്ങളെ ധ്യാനിച്ചുകൊണ്ടു് കണ്ണടച്ചും മൂക്കുപിടിച്ചും ഇരിക്കുന്നവൻ ബാഹ്യസന്യാസി. അന്തഃസന്യാസത്തിൻെറ ഉച്ചഭാവം വന്നിട്ടു് വെളിയിലും കർമ്മങ്ങൾ വിട്ടിരിക്കുന്നവൻ അന്തർബഹിഃസന്യാസി.

''കർമ്മേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ മിത്ഥ്യാചാരഃ സ ഉച്യതേ''

ഇതു് ബാഹ്യസന്യാസിയെ കുറിക്കുന്നു.

''യസ്ത്വാത്മരതിരേവ സ്യാത്'' എന്ന ശ്ലോകം അന്തർബഹിസന്യാസിയെ കുറിക്കുന്നു. ഗീതയിലെ ഭക്തിയോഗത്തിൻെറ ഒടുവിൽ പറയുന്ന ഭക്തൻെറ ലക്ഷണം വാസ്തവത്തിൽ സന്യാസിയുടെ ലക്ഷണമാണു്. ഗീതയനുസരിച്ചു് ഉത്തമഭക്തൻ ജ്ഞാനിയാണല്ലോ. അതിനാൽ ശങ്കരൻ ഗീതോപദേഷ്ടാവിൻെറ ആശയം കർമ്മയോഗമായിരിക്കെ ജ്ഞാനയോഗവും സന്യാസവുമെല്ലാം അതിൽ വലിച്ചുകയററുകയാണു് ചെയ്തതെന്നു പറയുന്നതു് ശരിയല്ല. ശങ്കരൻ അന്തഃസന്യാസിയായ ഗൃഹസ്ഥൻെറ നിലയും സമ്മതിച്ചിട്ടുണ്ടു്.

''ക്രിയാപഥൈശ്ചൈവ പുരസ്താത് പശ്ചാത് സന്യാസശ്ച തയോഃ സന്യാസ ഏവാത്യരേചയത്'' എന്ന ശ്രുതി പറയുന്നതല്ലേ ശങ്കരൻ പറയുന്നുള്ളു. വാസ്തവത്തിലെല്ലാം ഈശ്വരമയമായി ആത്മമയമായി കണ്ടവനു് വേണമെങ്കിൽ ലോകസംഗ്രഹാർത്ഥം കർമ്മം ചെയ്യാമെന്നല്ലാതെ അയാളെ അനുശാസിക്കാൻ ആർക്കധികാരം?

ഇങ്ങനെ ശാങ്കരസിദ്ധാന്തം സനാതനധർമ്മത്തിൻെറ ശരിയായ ഉപദേശമെന്നു വ്യക്തമാകുന്ന സന്യാസം നിസ്സാരമെന്നും വേണ്ടാത്തതെന്നും പറയുന്നവർ ലോകം മുഴുവൻ ഇളക്കിയ ബുദ്ധനും ക്രിസ്തുവും ശങ്കരനും സ്വാമി വിവേകാനന്ദനും സന്യാസിമാരായിരുന്നുവെന്നോർക്കണം. പൗരാണിക ഗ്രന്ഥങ്ങളിൽപോലും സനകാദികൾക്കുള്ള സ്ഥാനം വസിഷ്ഠാദികൾക്കുണ്ടോ?

ശങ്കരൻെറ മതത്തിൽ ജാതിയില്ല. കുട്ടിയായിരിക്കുമ്പോൾതന്നെ ''നമേ ബന്ധുവർഗ്ഗോ ന മേ ജാതിഭേദഃ'' എന്നു പറഞ്ഞയാളാണദ്ദേഹം. മുക്തി വേണ്ടവൻ ''ജാതി നീതി കുല ഗോത്ര ദൂരഗ''മായ ആത്മാവാണു് താനെന്നു് മനനം ചെയ്യണമെന്നാണു് അദ്ദേഹം ഉപദേശിച്ചിട്ടുള്ളതു്. ''ജാത്യാദികളെ ത്യജിക്കണം'' എന്നുതന്നെ ഉപദേശസാഹസ്രിയിൽ തെളിച്ചു പറയുന്നു.

ഇന്നു യുക്തിവാദികളുടെ കാലമാണു്. രാമായണം, ഭാരതം, ഭാഗവതം മുതലായവയിലെ കഥകളെ കണ്ണടച്ചു വിശ്വസിക്കണമെന്നു പറഞ്ഞാൽ അതു സ്വീകരിക്കാൻ ആരും ഉണ്ടാകയില്ല. വിദ്യാ

ഭ്യാസവും സയൻസും വളൎന്നുവരികയാണു്. ഈ യുഗത്തിൽ മതം—യഥാൎത്ഥമതം നിലനിൽക്കണമെങ്കിൽ ശാങ്കരസിദ്ധാന്തം എല്ലാവരേയും പഠിപ്പിക്കണം. അങ്ങനെ ചെയ്താൽ ജാതിവഴക്കില്ലാത്തതും അന്ധവിശ്വാസമകന്നതും സന്മാൎഗ്ഗനിഷ്ഠയിൽ അടിസ്ഥാനമുറപ്പിച്ചതും ഓരോരുത്തനേയും പ്രതിഫലേച്ഛ കൂടാതെ സ്വധൎമ്മം ചെയ്വാനുപദേശിക്കുക നിമിത്തം കലഹമില്ലാതാക്കുന്നതും ദാരിദ്ര്യത്തിനു നിവൃത്തിയുണ്ടാക്കുന്നതും മതകലഹമവസാനിപ്പിക്കുന്നതും പുരോഹിത തന്ത്രത്തിനു വിധേയമല്ലാത്തതുമായ ഒരു മതം ലഭിക്കും.

അതിനാണു് നമ്മുടെ ശ്രമം. കാലടിയിലെ ശ്രീശങ്കരകോളേജും അതിനോടനുബന്ധിച്ച സ്ഥാപനങ്ങളും ശാങ്കരസിദ്ധാന്തമനുസരിച്ചു് കുട്ടികളെ വളൎത്തിക്കൊണ്ടുവരാനുള്ളതാണു്. ലോകക്ഷേമത്തെ—ഭാരതത്തിന്റെയെന്നല്ല—ലോകത്തിന്റെ—മുഴുവൻ അത്യാവശ്യമായ വേദാന്ത സിദ്ധാന്തത്തിന്റെ പ്രചാരത്തെ മുൻനിൎത്തി ചെയ്യുന്ന ശ്രമത്തിനു് നിങ്ങളുടെ സകല സഹായവും അഭ്യൎത്ഥിച്ചുകൊള്ളുന്നു.



# 29. ശ്രീരാമകൃഷ്ണനും യോഗങ്ങളും

## ഒരു ലേഖനം

''ശ്രീരാമകൃഷ്ണന്റെ വാകൃങ്ങളുടെ വെളിച്ചത്തിൽക്കൂടി വായിക്കുകയും ശ്രീരാമകൃഷ്ണന്റെ ജീവിതദ്വാരാ അവലോകനംചെയ്യുകയും ചെയ്യാതെ ആക്കും വേദവേദാന്തങ്ങളെ മനസ്സിലാക്കാനുള്ള ശക്തി ഉണ്ടാകുന്നതല്ല. അഥവാ മറെറാരുവിധം പറയുകയാണെങ്കിൽ വേദങ്ങളും മററു ശാസ്ത്രഗ്രന്ഥങ്ങളും ഇത്രകാലം ഇരുട്ടിൽ മൂടിക്കിടന്നിരുന്നു. ശ്രീരാമകൃഷ്ണനാണ് അവയെ ഒരിക്കൽക്കൂടി വെളിച്ചത്തു് കൊണ്ടു വന്ന വിളക്കു്''' എന്നു് സ്വാമി വിവേകാനന്ദൻ ഒരിടത്തു് പറഞ്ഞിട്ടുണ്ടു്. സ്വാമിജി മതഭ്രാന്തനാണെന്നു് അദ്ദേഹത്തിന്റെ ജീവിതമോ പ്രസംഗങ്ങളോ വായിച്ചിട്ടുള്ള ഒരുവനും പറയുന്നതല്ല. ''സ്വാമിജി അവതാരമല്ലെങ്കിൽ ഒരു ഋഷിയെങ്കിലുമാണു്''' എന്നു സമ്മതിക്കാത്ത ഒരു ആസ്തികനും ഉണ്ടായിരിക്കുകയില്ല. ഋഷിയെങ്കിലുമാണെന്നു് സമ്മതിക്കുന്നപക്ഷം

''ഋഷീണാം പുനരാദ്യാനാം വാചമർത്ഥോ/നുവർത്തതേ''

''ഋഷയഃ സത്യവചസഃ'' എന്നിവയും സമ്മതിക്കേണ്ടി വരും. സ്വാമിജി ഗുരുഭക്തിയുടെ ആധിക്യം നിമിത്തം കണ്ണുകാണാതെ എന്തെങ്കിലും വിളിച്ചുപറയുന്നയാളല്ലെന്നുള്ളതും തീർച്ചയാണു്. ഇന്നു് അങ്ങനെ ചിലരുണ്ടു്. ഒരാൾ ഏതുവിധേനയെങ്കിലും മറെറാരാളുടെ ശിഷ്യനാകാനിടവന്നാൽ പിന്നെ മറെറയാൾ പറയുന്നതൊക്കെ കണ്ണടച്ചു വിശ്വസിക്കുകയും അദ്ദേഹത്തെ നിർവ്യാജവിശ്വാസംകൊണ്ടോ ഫാഷനുവേണ്ടിയോ ഈശ്വരനാക്കുകയും ചെയ്യുന്ന പതിവുണ്ടു്. സ്വാമിജിയുടെ ജീവചരിത്രം വായിച്ചാൽ അദ്ദേഹവും ശ്രീരാമകൃഷ്ണനുമായുള്ള ബന്ധം അത്തരത്തിലുള്ളതായിരുന്നില്ലെന്നു് കാണാം. സ്വാമിജി ഓരോ മിനിട്ടിലും ശ്രീരാമകൃഷ്ണനുമായി യുക്തിവാദം ചെയ്തിരുന്നു. ശ്രീരാമകൃഷ്ണനെ പലവിധത്തിലും പരീക്ഷിച്ചിരുന്നു. അപ്പോൾ പിന്നെ സ്വാമിജി അങ്ങനെ പറയാൻ എന്തായിരിക്കും കാരണം?

സർവ്വമതങ്ങളുടേയും ലക്ഷ്യം ഒന്നാണു്. ആത്മസാക്ഷാത്ക്കാരം അഥവാ ഈശ്വരസാക്ഷാത്ക്കാരംകൊണ്ടു് നിത്യാനന്ദം സമ്പാദിക്കുക. നിത്യാനന്ദത്തിനാണു് എല്ലാവരും ശ്രമിക്കുന്നതു്. മനുഷ്യന്റെ സകല ശ്രമവും അതിനാണു്. എന്നാൽ എല്ലാവരും

അതിനുള്ള മാർഗ്ഗം അറിയുന്നില്ല. അവർ വിചാരിക്കുന്നതു് ഭോഗ സാമഗ്രികൾ വർദ്ധിപ്പിക്കുകയും അതിനുവേണ്ടി രാജ്യം മുഴുവൻ അല ഞ്ഞുനടക്കുകയും ചെയ്താൽ നിത്യസുഖം കിട്ടുമെന്നാണു്. എന്നാൽ അനുഭവനിഷ്ഠന്മാർ യുക്തിപൂർവ്വം പറയുന്നു.

''രസോ വൈ സഃ രസം ഹ്യേ വായം ലബ്ധ്വാ ആനന്ദീ ഭവതി''

''യത്ര നാന്യത് പശ്യതി നാന്യത് ശൃണോതി നാന്യദ്വിജാനാതി സ ഭൂമാ. അഥ യത്രാന്യത് പശ്യത് അന്യത് ശൃണോതി അന്യ ദ്വിജാനാതി തദല്പം.

''യോ വൈ ഭൂമാ തത്സുഖം, നാല്പേ സുഖമസ്തി. ഭൂമൈവസുഖം''

''ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന''

''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വ മനുപശ്യതഃ''

ആത്മാവു് രസമാണു്. ഈ രസത്തെ ലഭിച്ചിട്ടു് ഇവൻ ആന ന്ദിയായി ഭവിക്കുന്നു. യാതൊരിടത്തു് മറെറാന്നിനെ കാണുന്നില്ല, മറെറാന്നു് കേൾക്കുന്നില്ല, മറെറാന്നറിയുന്നില്ല അതു ഭൂമാവു്, യാ തൊരിടത്തു് മറെറാന്നിനെ കാണുന്നു, മറെറാന്നിനെ കേൾക്കുന്നു, മറെറാന്നിനെ അറിയുന്നു, അതു് അല്പം. ഭൂമാവു് യാതൊന്നാണോ അതു് സുഖം. അല്പത്തിൽ സുഖമില്ല. ഭൂമാവുതന്നെ സുഖം. ബ്രഹ്മ ത്തിൻെറ ആനന്ദമറിഞ്ഞവൻ ഒന്നിനെയും ഭയപ്പെടുന്നില്ല. എല്ലാം ഒന്നെന്നു് തുടന്നറിഞ്ഞവനു് മോഹമെവിടെ? ദുഃഖമെവിടെ?

ഇതിൽനിന്നു് സർവ്വമൂലകാരണവും തന്നിൽതന്നെയാണെന്നും, താനായിരിക്കുന്ന വസ്തുവിനെ കാണുന്നതിലാണു് നിത്യസുഖമിരി ക്കുന്നതെന്നും സ്പഷ്ടം.

''തമാത്മസ്ഥം യേƒനു പശ്യന്തി ധീരാഃ
തേഷാം സുഖം ശാശ്വതം നേതരേഷാം''

തന്നിൽതന്നെയിരിക്കുന്ന നിത്യവസ്തുവിനെ തുടന്നു കാണുന്ന വരാരോ അവക്കേ നിത്യസുഖമുള്ളു. മററുള്ളവക്കില്ല എന്നു് ശ്രുതി ഉറപ്പിച്ചു പറയുന്നു.

ഓരോ ആത്മാവും അന്തഃസാരത്തിൽ ദിവ്യമാണു്; ഈശ്വരാ ത്മകമാണു്.

''ലക്ഷ്യം ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ കീഴടക്കി ഉള്ളിലുള്ള ആ ദിവ്യത്വത്തെ പ്രകടമാക്കുകയാണു'' എന്നു് സ്വാമിജി പറയുന്നു.

''ഈ കാര്യം കർമ്മമോ ഉപാസനയോ മനോനിരോധനമോ തത്വചിന്തനമോ മുഖേന, ഇതിൽ ഒന്നോ ഒന്നിലധികമോ എല്ലാം തന്നെയോ കൊണ്ടു് സാധിച്ചു് മുക്തനാകുക. ഇതാണു് മതം മുഴുവൻ''

എന്നു് സ്വാമിജി പറയുന്നു. ഈ പ്രകടമാക്കലിനെയാണു് ആത്മാനുഭൂതിയെന്നു പറയുന്നതു്.

നിത്യസുഖം—ജരാമരണരോഗാദിനിവൃത്തി—സമ്പൂർണ്ണ സ്വാതന്ത്ര്യം. അതാണു് ലക്ഷ്യം. അതിനുള്ള ഉപായമോ? യോഗം.

''സ വൈ പുംസാം പരോ ധർമ്മോയദ് യോഗേനാത്മദർശനം''
യോഗംകൊണ്ടു് ആത്മദർശനം സമ്പാദിക്കുകയാണു് പരമധർമ്മം.

''വിനാ ദേവോ/പി യോഗേന ന മോക്ഷം ലഭതേ വിധേ''
''യോഗഹീനം കഥം ജ്ഞാനം മോക്ഷദം ഭവതീ വിഭോ''

യോഗമില്ലാത്ത ജ്ഞാനം—പാണ്ഡിത്യം—മോക്ഷം നൽകുകയില്ല. ദേവനായാൽക്കൂടിയും യോഗം കൂടാതെ മോക്ഷം ലഭിക്കുകയില്ല. എന്നു് യോഗശിഖോപനിഷത്തു്.

'യോഗേന രഹിതം ജ്ഞാനം മോക്ഷായ നോ ഭവേത്''

യോഗമില്ലാത്ത ജ്ഞാനം മോക്ഷത്തിനായി ഭവിക്കുകയില്ല എന്നു് യോഗബീജം. ഇവിടെയെല്ലാം ജ്ഞാനമെന്നു പറയുന്നതു് പുസ്തകപാണ്ഡിത്യമാണു്.

''വിനാ പരോക്ഷാനുഭവം ബ്രഹ്മശബ്ദൈർ ന മുച്യതേ''

അപരോക്ഷാനുഭൂതി കൂടാതെ ബ്രഹ്മം ബ്രഹ്മം എന്നു പറഞ്ഞാൽ മുക്തനാകുകയില്ല. എന്നു് ശങ്കരനും പറയുന്നു.

''ആത്മജ്ഞാനേന മുക്തിഃ സ്യാത് തച്ച യോഗാദൃതേ ന ഹി''

ആത്മജ്ഞാനംകൊണ്ടു് മുക്തി ലഭിക്കും. എന്നാൽ ആ ജ്ഞാനം യോഗം കൂടാതെ കിട്ടുന്നതല്ല എന്നു് സ്കാന്ദപുരാണം.

''യോഗാഗ്നിർ ദഹതി ക്ഷിപ്രം അശേഷം പാപപഞ്ജരം
പ്രസന്നം ജായതേ ജ്ഞാനം ജ്ഞാനാന്നിർവാണമൃച്ഛതി''
എന്നാണു് കൂർമ്മപുരാണം. എന്താണു് ഈ യോഗം?

''യോഗഃ സന്നഹനോപായ ധ്യാനസംഗതി യുക്തിഷു'' എന്നു് അമരകോശം. അതായതു് തയ്യാറാവുക, ഉപായം, ധ്യാനം, യോജിപ്പിക്കുക, യുക്തി എന്നീ അർത്ഥമെല്ലാം യോഗശബ്ദത്തിനുണ്ടു്. ഇതിൽ ഉപായം, ധ്യാനം, യോജിപ്പിക്കുക എന്നീ അർത്ഥങ്ങളാണു് ആത്മീയവിഷയത്തിൽ ഏററവും അനുയോജ്യം. ''തദ്ദർശനാഭ്യുപായോ യോഗഃ'' എന്നൊരു നിർവ്വചനമുണ്ടു്. ആത്മാവിനെ ദർശിക്കാനുള്ള ഉപായമാകുന്നു യോഗമെന്നർത്ഥം. ''യുജ് സമാധൗ'' എന്ന അർത്ഥത്തിലാണു് സമാധി, ധ്യാനം എന്നെല്ലാം അർത്ഥം വരുന്നതു്. യോജിപ്പിക്കുക ഏകാഗ്രപ്പെടുത്തുക എന്നും അർത്ഥമുണ്ടു്. മനസ്സിനെ വിഷയങ്ങളിൽനിന്നും വിരമിപ്പിച്ചു് ആത്മാവിൽ ഏകാഗ്രമാക്കി നി

ത്തുകയാണ് ആദ്ധ്യാത്മികമായി യോഗശബ്ദത്തിനു്, മുഖ്യമായ അ ത്ഥം. ചേക്കുക ചേച്ച് എന്ന അത്ഥത്തിലാണ് ജ്യോതിഷത്തിലും വൈദ്യത്തിലും യോഗശബ്ദം—രാജയോഗം, കേസരിയോഗം, വി ദാര്യാദിയോഗം. ദശമൂലകടുത്രയയോഗം മുതലായവ നോക്കുക— പ്രയോഗിക്കുന്നതു്.

കമ്മയോഗം ഭക്തിയോഗം എന്നിത്യാദികാ ഉപായമെന്ന അത്ഥത്തിലാണ് ചേരുന്നതു്. സ്വാമിജി മുമ്പുപയോഗിച്ച വാച കത്തിലും ആ അത്ഥത്തിലാണല്ലോ യോഗശബ്ദം പ്രയോഗിച്ചിരി ക്കുന്നതു്.

''യോഗാസ്ത്രയോ മയാ പ്രോക്താ നൃണാം ശ്രേയോ വിധിത്സയാ
ജ്ഞാനം കമ്മ ച ഭക്തിശ്ച നോപായോ ƒന്യോസ്തി കുത്രചിത്''

മനുഷ്യക്ക് ശ്രേയസ്സിനുവേണ്ടി ജ്ഞാനം കമ്മം ഭക്തി എന്നു് മൂന്നു യോഗങ്ങാ എന്നാൽ പറയപ്പെട്ടു. എങ്ങുംതന്നെ ഇല്ലാതെ മറ്റൊരു പായമില്ല എന്നു് ഭാഗവതം ഏകാദശത്തിൽ പറയുന്നു. ഇവിടെ രാജയോഗം ജ്ഞാനത്തിൽ ഉാപ്പെട്ടത്തിയിരിക്കുന്നതുകൊണ്ടാണ് പ്രത്യേകം പറയാത്തതെന്നു് തോന്നുന്നു. ലോകത്തിലുള്ള എല്ലാ മതങ്ങളും ഈ നാലിൽ ഏതെങ്കിലുമൊന്നാണുപദേശിക്കുന്നതു് എന്നും സ്വാമിജിയുടെ വാക്കിൽനിന്നും കിട്ടുന്നു. വേദവും വേദാന്തവു മെല്ലാം ഇവയെയാണ് പഠിപ്പിക്കുന്നതു്. ''ചടങ്ങുകളും നിയമ ങ്ങളും തത്വസംഹിതകളും പുസ്തകങ്ങളും പ്രതീകങ്ങളും ക്ഷേത്രങ്ങള മെല്ലാം ഇവയിലേയ്ക്കു് മനുഷ്യനെ തയ്യാറാക്കാനുള്ള അപ്രധാന വിസ്താരങ്ങളാകുന്നു'' എന്നും സ്വാമിജി പറഞ്ഞിട്ടുണ്ടു്. ആരു് ഈ നാലു യോഗങ്ങളിലും വിദഗ്ദ്ധനായിരിക്കുന്നുവോ ഈ നാലു യോഗ ങ്ങാവഴി ലക്ഷ്യാനുഭൂതി സമ്പാദിച്ചിരിക്കുന്നുവോ അയാാ സവ്വ ധമ്മസമന്വയമൂത്തിയാകുന്നു. അദ്ദേഹം സവ്വമതസാരജ്ഞനാകുന്നു.

ഇനി ശ്രീരാമകൃഷ്ണന്റെ ജീവിതത്തിലേയ്ക്കു് നമുക്കു് നോക്കാം. അദ്ദേഹം സാധന ആരംഭിക്കുന്നതു് ഭക്തനായിട്ടാണ്. ഗൗണീ ഭക്തിയിൽ ആരംഭിക്കുന്നു. പരാഭക്തിയിലെത്തുന്നു.

''യുഗായിതം നിമേഷേണ ചക്ഷുഷാ പ്രാവൃഷായിതം;
ശൂന്യായിതം ജഗത്സവ്വം ഗോവിന്ദ വിരഹേണ മേ'' എന്നു്

ശ്രീ ചൈതന്യൻ പറഞ്ഞതുപോലെ അമ്മയല്ലാതെ ഒന്നുമില്ലെന്നും അമ്മയെ കണ്ടില്ലെങ്കിൽ പ്രാണൻ പോകുമെന്നുമുള്ള അവസ്ഥ വന്നു ചേരുന്നു. ഭക്തിയൊന്നുകൊണ്ടുമാത്രം ദേവീദശനം സമ്പാദിക്കുന്നു. എല്ലാം ദേവീമയമായി കാണുന്നു. അപ്പോാ മഹായോഗിനിയായ ഭൈരവിബ്രാഹ്മണി വരുന്നു. അവരിൽനിന്നും താന്ത്രികസാധന കളും യോഗസാധനകളും അഭ്യസിക്കുന്നു. ''സവ്വഭൂതരുതജ്ഞാനം''

കൈവരുന്നു. അദ്വൈതാചാര്യനായ ശ്രീശങ്കരൻെറ പരമ്പരയിൽ പെട്ട പരമജ്ഞാനിയും അവധൂതനുമായ തോതാപുരി സ്വാമികളിൽ നിന്നു് സന്യാസം വാങ്ങി മഹാവാക്യോപദേശം ഗ്രഹിച്ചു് അദ്വൈതനിഷ്ഠനായി നിർവികല്പസമാധിയിൽ ത്രിപുടിരഹിതനായിത്തീരുന്നു. ബ്രഹ്മസമാജസമ്പർക്കത്താൽ സഗുണനിരാകാരപക്ഷപാതിയായിത്തീർന്ന നരേന്ദ്രനു് പ്രത്യക്ഷാനുഭൂതി കൊടുത്തു് സർവ്വം ബ്രഹ്മമയം എന്ന വിശ്വാസത്തിൽ പ്രതിഷ്ഠിതനാക്കുന്നു.

''ശിവജ്ഞാനേ ജീവേർ സേവാ'' എന്ന ഉപദേശത്താൽ അനായാസേന അനുഷ്ഠിക്കത്തക്കവണ്ണം കർമ്മയോഗത്തെ ലഘൂകരിക്കുന്നു. ഇങ്ങനെ ശ്രീരാമകൃഷ്ണൻ സർവ്വയോഗേശ്വരനായി വിരാജിക്കുന്നു. എല്ലാ യോഗങ്ങളും ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള വഴികളെന്നു് വെളിവാക്കുന്നു. വേദ വേദാംഗ ശാസ്ത്രങ്ങളുടെയെല്ലാം ഉപദേശം കർമ്മം, ഭക്തി, ജ്ഞാനം, അഷ്ടാംഗയോഗം അഥവാ രാജയോഗം എന്നിവ വഴിയായി തന്നിലുള്ള ആത്മതത്വത്തെ പ്രകാശിപ്പിച്ചു് ആത്മാവിനെ സർവ്വത്ര കാണുകയാണെങ്കിൽ, അങ്ങിനെ കണ്ടിട്ടുള്ള ശ്രീരാമകൃഷ്ണനല്ലയോ സർവ്വശാസ്ത്രജീവദൃഷ്ടാന്തം? ജ്ഞാനമാണു് ശ്രേഷ്ഠം കർമ്മമാണു് ശ്രേഷ്ഠം ഭക്തിയാണു് ശ്രേഷ്ഠം രാജയോഗമാണു് ശ്രേഷ്ഠം എന്നു് ശാസ്ത്രവാക്യങ്ങളെ പിടിച്ചോ അഥവാ ഏകമാർഗ്ഗം മാത്രം അഭ്യസിച്ചോ കലഹിക്കുന്നതിനു് ശ്രീരാമകൃഷ്ണൻ വിരാമമിടുന്നില്ലയോ? വെറുതെയല്ല സ്വാമിജി ശ്രീരാമകൃഷ്ണനിൽക്കൂടിയല്ലാതെ വേദവേദാന്തരഹസ്യം മനസ്സിലാക്കാൻ സാധിക്കയില്ലെന്നു പറഞ്ഞതു്. ശാസ്ത്രങ്ങളുടെ പരസ്പരവൈരുദ്ധ്യത്തിനു്—മതങ്ങളുടെ പരസ്പരവൈരുദ്ധ്യത്തിനു്—സമാധാനം പറയുന്നതിനുള്ള വെളിച്ചം ശ്രീരാമകൃഷ്ണനെപ്പോലെ അതിനു മുമ്പും പിമ്പും മററൊരാചാര്യൻ നൽകിയിട്ടില്ല. ഇന്നു് പലയിടത്തും ശാസ്ത്രപഠനം, ശാസ്ത്രങ്ങളും പരസ്പരം വിരുദ്ധങ്ങളെന്നു തോന്നിപ്പിച്ചു് നിരീശ്വരത്വവും മതവിശ്വാസമില്ലായ്മയും സൃഷ്ടിച്ചുവരുന്നു. ഇതിനു് പരിഹാരം ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങളും ജീവിതവും മാത്രമാണു്. ശ്രീരാമകൃഷ്ണദേവൻ ജനിച്ച ഈ യുഗത്തിൽ അദ്ദേഹത്തിൻെറ ജീവിതവും ഉപദേശങ്ങളും പഠിച്ചു് പ്രചരിപ്പിച്ചു് നിരീശ്വരത്വവും മതവിശ്വാസമില്ലായ്മയും ഇല്ലാതാക്കി, സത്യനിഷ്ഠയും ധർമ്മതല്പരതയും ഇല്ലാതെ താഴോട്ടു പൊയ്ക്കൊണ്ടിരിക്കുന്ന ഭാരതത്തേയും ലോകത്തേയും രക്ഷിക്കാൻ ആയിരക്കണക്കിനു് യുവാക്കന്മാർ മുന്നോട്ടുവരുന്നതിനു് ഈശ്വരൻ അനുഗ്രഹിക്കട്ടെ.



# 30. ഹിന്ദുമതം*

ഇന്നു് ഹിന്ദുക്കളുടെയിടയിൽ മൂന്നുപക്ഷക്കാരുണ്ടു്. മതമേ വേണ്ട എന്നു ഒരുകൂട്ടർ. വേണമെങ്കിൽതന്നെ ഏതു മതമായാലുംമതി യെന്നു് മറെറാരു കൂട്ടർ. മറേറതു മതമായാലും വേണ്ടില്ല, ഹിന്ദുമതം അത്യാവശ്യമല്ലെന്നു വേറൊരു കൂട്ടർ. ഇതിൽനിന്നെല്ലാം ഭിന്നമായി ട്ടു് ഹിന്ദുമതം തന്നെ വേണമെന്നു പറയുന്ന ഒരു ചെറിയ പക്ഷം. ഇതിലെ ന്യായാന്യായങ്ങളെ വിവേചനം ചെയ്യാനാണു് എൻെറ ഇന്നത്തെ ശ്രമം.

ഒന്നാമതു് മതം വേണ്ടെന്നു പറയുന്നവരുടെ വാദം നോക്കാം. മതമെന്നാലെന്താണെന്നു് അറിയാത്തവരും അറിയണമെന്നാഗ്രഹമി ല്ലാത്തവരും അഥവാ മതത്തെ തെററിദ്ധരിച്ചവരും ആണു് ഇവർ. എല്ലാവിധ പരിതഃസ്ഥിതികളിലും ഇളക്കമില്ലാത്ത മനോബലവും സാമ്യാവസ്ഥയും മനുഷ്യനു കൊടുക്കാൻ പററിയ അനുഷ്ഠാനങ്ങളാ ണു് മതത്തിൻെറ ജീവൻ. മതത്തിൻെറ ഫലം ആ സാമ്യാവസ്ഥ യാണു്. മതത്തിൽനിന്നു് അന്യമായി എന്തിനെങ്കിലും മനുഷ്യനു് ഈ അവസ്ഥ—നിത്യസുഖത്തിന്നാവശ്യമായ ഈ നില—കൊടുക്കാൻ കഴിയുമായിരുന്നെങ്കിൽ നമുക്കു മതം വേണ്ടെന്നുവയ്ക്കാമായിരുന്നു. പഞ്ചേന്ദ്രിയജന്യസുഖങ്ങൾ നശ്വരങ്ങളാണെന്നും രോഗിക്കു് വേദന കെടുക്കാൻ കൊടുക്കുന്ന കറപ്പിനേക്കാൾ അധികമായ ശക്തി അവ യ്ക്കില്ലെന്നും അനുഭവംകൊണ്ടു് കണ്ടിരിക്കുന്നു. ആലോചനയുള്ളവ ർക്കെല്ലാം മനസ്സിലാകുന്നതുമാണു്. അതുകൊണ്ടു് നിത്യസുഖത്തിനു മററുവഴി തേടേണ്ടതുണ്ടു്. സുഖം മനസ്സിൻെറ ഒരവസ്ഥയാണു്. അതു നിത്യമായിരിക്കണമെങ്കിൽ മനസ്സിനെ ചില അനുഷ്ഠാനങ്ങൾ കൊണ്ടു് നേരെയാക്കിവയ്ക്കണം. ഇതാണു് മതത്തിൻെറ ആവശ്യം. ഇതിൽനിന്നു് മതം മനുഷ്യൻെറ നിത്യസുഖത്തിനുള്ള വഴി തെളി ക്കുന്ന ഉപായമാണെന്നു കിട്ടുന്നു. ഇതു വേണ്ടെന്നു പറയാൻ ആർക്കവ കാശം. ചിലർക്കു വേണ്ടായിരിക്കാം. കുട്ടികളിൽ ചിലർക്കു കളിപ്പാ ട്ടം മതി. ചോറുപോലും ചിലപ്പോൾ വേണ്ട. അതുകൊണ്ടു് ആരും ചോറു് ആവശ്യമില്ലെന്നു പറയാറില്ലല്ലോ.

ഇനി ഏതുമതമായാലെന്തു്? എന്നു പറയുന്നവരുടെ കാര്യമാ ണു്. ലോകത്തു പല മതങ്ങളുണ്ടു്. അതു് ആദ്ധ്യാത്മികരംഗത്തു മാ

* ധനു 13–ാംതീയതി കവിയൂർ ക്ഷേത്രത്തിൽ വെച്ചു ചെയ്ത പ്രസം ഗത്തിൻെറ ചുരുക്കം.

ത്രമല്ല; എല്ലാ രംഗത്തുമുണ്ട്. എല്ലാ കാര്യത്തിലും വ്യത്യസ്തപക്ഷക്കാരുണ്ട്. നിത്യസുഖത്തിനുള്ള വഴിയെപ്പററിയും പല അഭിപ്രായക്കാരുണ്ട്. ഒരേ ലക്ഷ്യത്തിലേയ്ക്കു പലേ വഴികളുണ്ടാകാറുള്ളതുപോലെ നിത്യസുഖപ്രാപ്തിക്കും പലേ വഴികളുണ്ട്. അതിനുള്ള വഴിയല്ലാത്തതു് വഴിയാണെന്നു തെററിദ്ധരിച്ചവരും ആ തെററിദ്ധരിച്ചവരുടെ അഭിപ്രായം പ്രചരിപ്പിക്കുന്നവരുമുണ്ട്. ഇവയെ മതാഭാസങ്ങളെന്നു പറയാം. ഇങ്ങനെ ലോകത്തു് മതങ്ങളും മതാഭാസങ്ങളുമുണ്ട്. അവയെല്ലാം മതമാക്കി തദനുയായികൾ പ്രഖ്യാപനം ചെയ്യാറുണ്ട്. മതങ്ങളെ മതാഭാസങ്ങളിൽനിന്നു് വേർതിരിച്ചറിയേണ്ടതുണ്ട്. മതാഭാസങ്ങൾ പലപ്പോഴും വളരെ ദോഷങ്ങൾ ചെയ്യുമെന്നു് നാം അനുഭവംകൊണ്ടു് കണ്ടുകഴിഞ്ഞു. തീണ്ടൽ തൊടീൽ ആചരിക്കുന്നതു് നമ്മുടെ ആത്മീയോന്നതിക്കു് അത്യന്താപേക്ഷിതമെന്നു് കരുതിയിരുന്ന ഒരു കാലമുണ്ട്. ഇതു് മതാഭാസമാണെന്നു് ഇപ്പോൾ മനസ്സിലായി. ഇതുപോലെ ഇനിയുമുണ്ട്. മതാഭാസങ്ങളായവ തള്ളണം. അവയെ വേർതിരിക്കണം. അവ വച്ചുകൊണ്ടിരിക്കുന്നതു് സാമുദായികജീവിതത്തിനുതന്നെ ദോഷകരമാണ്. എല്ലാ മതങ്ങളും അവയുടെ സ്ഥാപകന്മാരായ ആചാര്യന്മാർ ഉദ്ദേശിച്ച അർത്ഥത്തിൽ ലക്ഷ്യപ്രാപ്തിക്കു് മതിയാകുമെങ്കിലും ഇന്നു കാണുന്ന രൂപത്തിൽ അവ മതിയാകയില്ല. അത്രയുമല്ല, മതത്തിന്റെ ഫലം പൊതുജീവിതത്തെ ചിലപ്പോൾ ബാധിക്കുകയും ചെയ്യും. മതമേതായാലും മതിയെന്ന ഉദാസീനഭാവം പോരാ. രാജ്യക്ഷേമത്തിനും ഐകമത്യത്തിനും സദാചാരവർദ്ധനയ്ക്കും പററിയ മതം പ്രചരിപ്പിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം.

മതത്തിന്റെ ഫലമെല്ലാം ഒന്നല്ലെന്നു ഞാൻ തെളിയിക്കാം. "സുരാമേരയമജ്ജപമാദം നാനാവേരമണി"? എന്നു് മദ്യവർജ്ജനത്തിൽ നിഷ്കർഷ വയ്ക്കുന്ന ബുദ്ധമതം അനുസരിക്കുന്നതിന്റേയും

"മദ്യം മാംസം ച മീനം ച മുദ്രാ മൈഥുനമേവ ച
പഞ്ച ഏവ മകാരാഃ സ്യുർ നരാണാം മോക്ഷദായകാ"

എന്നു പഠിപ്പിക്കുന്ന ശാക്തേയമതം അനുസരിക്കുന്നതിന്റേയും ഫലം ഒന്നാണോ? സാമുദായികമായും ആരോഗ്യപരമായും ധനപരമായും രണ്ടിന്റേയും ഫലം രണ്ടാണ്. മദ്യം തീരെ വർജ്ജിക്കണമെന്ന മതം പ്രചരിച്ചാൽ ഉള്ളകാശു് വീട്ടിൽ കിടക്കും. ജനങ്ങൾക്കു് കൂടുതൽ ആരോഗ്യമുണ്ടായിരിക്കും. അടിപിടിയും കൊലക്കേസ്സും കുറഞ്ഞിരിക്കും. "മദ്യം മാസം ച മീനം ച" എന്നതു പ്രമാണമാക്കി വിദേശീയ മദ്യത്തിന്റെ പുറകെ പോയാൽ രാജ്യമൊട്ടാകെത്തന്നെ ദാരിദ്ര്യത്തിലാണ്ടുപോകും. അല്ലെ

ങ്കിലും ആ മതം പ്രമാണമാക്കുന്ന വീടും സമുദായവും ദാരിദ്ര്യത്തിൽ പതിക്കും. ആ ദേശം ദുരാചാരത്തിന്റേയും അക്രമത്തിന്റേയും വിള നിലമായിത്തീരും. അനാരോഗ്യരായവരെക്കൊണ്ടു് നിറയും. അതിനാൽ ''മതമേതായാലും ഫലം ഒന്നുതന്നെ; ഏതുമതമായിക്കൊള്ളട്ടെ'' എന്നു വിടാവുന്ന കാര്യമല്ല. അയൽവീട്ടുകാരൻ ശാക്തേയനായാൽ മററു വീട്ടുകാർക്കും അവിടെ കിടന്നു പൊറുക്കാൻ പ്രയാസമായി വരും. ഇതുപോലെ ഗോമാംസം ഭക്ഷിക്കുന്നതു് മതതത്വമായി അംഗീകരിക്കുന്ന മതം ഒരു രാജ്യത്തു് പ്രചരിച്ചാൽ അവിടെ കൃഷിക്കു് ബുദ്ധിമുട്ടുണ്ടാകുമെന്നോർക്കണം. കത്തോലിക്കർക്കു പ്രാബല്യമുള്ള ചില അമേരിക്കൻ രാജ്യങ്ങളിൽ ഇന്നും Evolution Theory (ഉദ്ക്രാന്തി വാദം) പഠിപ്പിക്കുന്നതു് കുററകരമാക്കി വച്ചിരിക്കുന്ന വിവരം നിങ്ങളറിഞ്ഞിരിക്കുമല്ലോ. പണക്കാരനെ പണക്കാരനാക്കി സൃഷ്ടിക്കുന്നതു് ദൈവമാണെന്നും ദരിദ്രനെ ദൈവം സൃഷ്ടിച്ചിരിക്കുന്നതു് പണക്കാരനെ സേവിക്കാനാണെന്നും ഒരു മതം പഠിപ്പിക്കുകയാണെങ്കിൽ ആ മതം രാജ്യക്ഷേമത്തിനു ഗുണകരമാണോ? സ്ത്രീകളെ പുരുഷന്മാരുടെ അടിമകളായിരിക്കാനാണു് ദൈവം സൃഷ്ടിച്ചതെന്നും സ്ത്രീകൾ പുരുഷന്മാർക്കു് ആരാദ്ധ്യകളാണെന്നും പഠിപ്പിക്കുന്ന മതങ്ങൾ പ്രചരിക്കുന്ന ദേശത്തെ സ്ഥിതിഗതികൾക്കു വ്യത്യാസമുണ്ടായിരിക്കുകയില്ലേ? അതിനാൽ ''മതം ഏതായാലെന്തു്?'' എന്നു പറയുന്നവർ അതിന്റെ ഗൗരവം ആലോചിക്കാത്തവരാണു്. മതം വെറും പാരലൗകിക കാര്യമല്ല. ഇഹലോകത്തേയും ബാധിക്കുന്ന കാര്യമാണു്. അതിനു മററു് ഏതിനേക്കാളും അധികമായിട്ടു് ഇഹലോക കാര്യങ്ങളെത്തന്നെയും ബാധിക്കാൻ കഴിയും. ഇഹലോകകാര്യത്തിൽ ഇടപെടാതെ മതത്തെ മാററിനിർത്താൻ ചിലർ ശ്രമിക്കുന്നു. ഇതു കേവലം അസാദ്ധ്യമാണു്. ഒന്നുകിൽ അതു് മതത്തെ നശിപ്പിക്കും. അല്ലെങ്കിൽ തീച്ചയായും ഐഹിക കാര്യങ്ങളെ ബാധിക്കും. മതം ഏതാനും ചില വിശ്വാസങ്ങളായി മാത്രം നിൽക്കയില്ല.

മതത്തെ സമ്പൂർണ്ണം നശിപ്പിക്കാൻ സാധിക്കുമോ എന്നു നോക്കാം. മനുഷ്യന്റെ ജീവിതം അല്പകാലസ്ഥായിയായിരിക്കുന്നിടത്തോളം അവന്റെ ഉള്ളിൽനിന്നു് പൊങ്ങിവരുന്ന ''ഞാൻ ആരു്? എവിടെനിന്നു വന്നു? എന്തിനായി വന്നു? ഇവിടെനിന്നു എങ്ങോട്ടു് പോകുന്നു? ഇവിടെ ചെയ്യുന്നതു് ശരിയോ തെറേറാ? ഇവിടെനിന്നു പോകുമ്പോൾ, ഇവിടെ ചെയ്യുന്ന പ്രവൃത്തിയുടെ ഫലം എന്നെ തുടരുമോ ഇല്ലയോ?'' എന്ന ചോദ്യങ്ങളെ അടിച്ചമർത്താനോ, നീ വെറും മാംസമൂത്രാസ്ഥിമജ്ജാനിർമ്മിതപിണ്ഡം. നീ അകാരണമായി

ങ്ങനെയുണ്ടായി. ഈ ലോകത്തോടുകൂടിയെല്ലാം അവസാനിക്കും. പിന്നെ ഒന്നുമില്ല'' എന്ന ഉത്തരംകൊണ്ടു് അവർക്കു് സമാധാനം കൊടുത്തു് അവനെ അടക്കാനോ സാദ്ധ്യമല്ല. ആ മാതിരി വിദ്യ ഇന്ത്യയിൽ ഒരിക്കൽ പരീക്ഷിക്കപ്പെട്ടതാണു്. അതു് അധികകാലം നീണ്ടുനിന്നില്ല. അത്രമാത്രമല്ല; അതിന്റെ ഫലം പരദ്രോഹവും, വ്യഭിചാരവും, നാഡീബലക്ഷയവും ആണെന്നു കണ്ടുകഴിഞ്ഞു. ഇനി ആ രംഗം ഒരിക്കൽക്കൂടി ആവർത്തിക്കാതിരിക്കുകയാണു് നല്ലതു്. അതിനാൽ ശരിയായ മതം കൊടുക്കുകയാണു് വേണ്ടതു്. വിശന്നു കരയുന്ന കുഞ്ഞിനോടു് ''വിശപ്പു് ഞരമ്പുകളുടെ ഒരു വികാരമാണു്. അതു് വന്നും പോയും ഇരിക്കുന്നതാണു്'' എന്നും മററും ശരീരശാസ്ത്രം പറഞ്ഞാൽ അതടങ്ങുകയില്ല. അതുപോലെയാണു് മതത്തിന്റെ ആവശ്യവും. നിത്യസുഖം വേണമെന്നാഗ്രഹിക്കുന്നവർ പാട്ടും കൊട്ടും വീണയും കേട്ടു് കള്ളുകുടിച്ചു് സിനിമയും കണ്ടു് ഉറങ്ങിക്കൊള്ളാൻ പറഞ്ഞാൽ തൃപ്തിപ്പെടുകയില്ല. ഈ ആവശ്യങ്ങൾ സാധിക്കാൻ പററിയ മതം കൊടുക്കുകതന്നെവേണം.

ശരിയായ മതമേതെന്നു ചോദിച്ചാൽ എന്റെ ഉത്തരം ആദ്ധ്യാത്മികാനുഭൂതി സമ്പാദിച്ചവരുടെ മതമെന്നാണു്. ക്രിസ്തു, ബുദ്ധൻ, മുഹമ്മദു്, ശ്രീശങ്കരൻ, ശ്രീകൃഷ്ണൻ മുതലായ മഹാചാര്യന്മാരെല്ലാം ആദ്ധ്യാത്മികാനുഭൂതി ലഭിച്ചവരാണെന്നാണു് അവരുടെ ചരിത്രവും ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരും പറയുന്നതു്. അവരുടെ ഉപദേശങ്ങൾ തമ്മിൽ ചില സ്ഥലങ്ങളിൽ അഭിപ്രായവ്യത്യാസങ്ങൾ കാണുന്നുവല്ലോ എന്നു് ചിലർ ശങ്കിച്ചേക്കാം. ഇതിനു് രണ്ടു സമാധാനമാണു് പറയാനുള്ളതു്. ഒന്നാമതു് ഇവരുടെ ഉപദേശങ്ങളിൽ ചില സ്ഥലത്തു് പ്രക്ഷിപ്തവാക്യങ്ങൾ വന്നു കൂടിയിട്ടുണ്ടെന്നു ചരിത്രാന്വേഷികൾ പറയുന്നു. അഥവാ അല്ലാതെയും ഭിന്നാഭിപ്രായം വരാം. ഒരു രോഗിയെ പരിശോധിക്കുന്ന വൈദ്യന്മാർ തമ്മിൽ ചിലപ്പോൾ അഭിപ്രായഭേദം കാണാറുണ്ടു്. അതുകൊണ്ടു് അവരാരും വൈദ്യന്മാരല്ലെന്നു പറയുന്നതു് ശരിയല്ലല്ലോ. ഒരേ രോഗത്തിനു കൊടുക്കേണ്ട ഔഷധത്തെക്കുറിച്ചും ആചരിക്കേണ്ട വൈദ്യമുറകളെപ്പററിയും ഹോമിയോപ്പതി, അലോപ്പതി, ചിന്താമണി, ആയുർവ്വേദം, നാച്ചറോപ്പതി മുതലായവയിൽ വ്യത്യാസം കാണുന്നുണ്ടു്. അതുകൊണ്ടു് ഇതൊന്നും ശരിയായ വൈദ്യശാസ്ത്രമല്ലെന്നു പറയാമോ? ഈ ഓരോ ചികിത്സാസമ്പ്രദായം കൊണ്ടും അനേകം രോഗങ്ങൾ മാറുന്നതായി നാം കാണുന്നുണ്ടു്. ഈ വ്യത്യാസത്തിനു കാരണം അവയിലെ വീക്ഷണഗതിയുടെ ഭേദമാണു്. അതുപോലെ ഓരോ വീക്ഷണകോണിൽനിന്നു നോക്കിയവരാണു് ക്രിസ്തുവും, ബുദ്ധനും, ശ

ങ്കരനും, രാമാനുജനും, ചൈതന്യനും. അവരെല്ലാവരും തത്വദ്രഷ്ടാക്കളാണ്. എല്ലാവരും മനുഷ്യവർഗ്ഗത്തിന്റെ ഗുണം കാംക്ഷിച്ചവരും മനുഷ്യന്റെ നിത്യസുഖത്തിനുള്ള വഴി കണ്ടുപിടിച്ചവരുമാണ്. അവർ തമ്മിൽ അഭിപ്രായഭേദമുണ്ടാകാൻ കാരണമെന്തെന്ന് സഹിഷ്ണുതയോടുകൂടി ഒരു സയൻറിസ്റ്റിന്റെ നിലയിൽ അവയെ ചേർത്തു പഠിച്ചാൽ മനസ്സിലാകും. ഭാഷകൾ തമ്മിൽ വ്യത്യാസം വരാൻ—ഓരോ ഭാഷയിൽ തന്നെ ഭിന്നഭിന്ന പദങ്ങൾക്ക് ഭിന്നഭിന്ന പ്രത്യയങ്ങൾ വരാൻ—ഹേതുവെന്തെന്ന് ഭാഷയോടു ദ്വേഷബുദ്ധികൂടാതെ പഠിക്കുന്ന ഒരു ഭാഷാവിജ്ഞാനീയ ചിന്തകന്റെ നില മതവിജ്ഞാനീയ ചിന്തകനും അവലംബിച്ചാൽ ഈ വ്യത്യാസം മനസ്സിലാകും. അതുപോലെതന്നെയാണ് വൈദ്യത്തിലും ചെയ്യേണ്ടതു്. ഇങ്ങനെ പഠിക്കുന്നവനു് ഓരോ വൈദ്യശാസ്ത്രത്തിന്റേയും ആചാര്യന്റെ യഥാർത്ഥ ഉപദേശങ്ങൾ ഗ്രഹിക്കാനും കലപ്പുകൾ തള്ളിക്കളയാനും അഭിപ്രായഭേദങ്ങളെ സമന്വയിക്കാനും കഴിയും. അതിനു പകരം ''മതങ്ങൾ പരസ്പരവിരുദ്ധങ്ങളാണ്. അതിനാൽ അവ മനുഷ്യനു് ആവശ്യമില്ലാത്തവ ആണ്'' എന്നു പറഞ്ഞു് മതത്തെ പാടെ വെറുക്കുക അല്ല ബുദ്ധിമാന്മാർ ചെയ്യേണ്ടതു്.

ഇപ്രകാരം മതം പഠിക്കാൻ ശ്രമിക്കുമ്പോൾ സകല മതങ്ങളുടേയും മാതാവും ലോകത്തിൽ ഏററവും പ്രാചീനവുമായ വൈദികമതത്തിൽ എല്ലാ മതവും അന്തർഭവിച്ചിട്ടുള്ളതായി കാണാൻകഴിയും. വൈദികമതം സകല മതങ്ങളുടേയും മാതാവാണ്. അതുകൊണ്ടാണ് ശ്രീ വിവേകാനന്ദസ്വാമികൾ അമേരിക്കൻ മതമഹാസഭയിൽ വച്ചു് "I thank you in the name of the mother of religions" എന്നു പറഞ്ഞതു്. വൈദികമതത്തിൽ അന്തർഭവിക്കാത്ത മതതത്വങ്ങൾ ഒന്നുംതന്നെ ലോകത്തു് ഒരിടത്തും കാണുകയില്ല. ഈ തത്വം പ്രഫസർ മാക്സ്മുള്ളർ തന്നെ സമ്മതിച്ചിട്ടുണ്ടു്. ഈ വൈദികമതമാണ് യഥാർത്ഥ ഹിന്ദുമതം. പുരാണാദികളെല്ലാം വേദതത്വങ്ങളെ പ്രകാശിപ്പിക്കാനുണ്ടായിട്ടുള്ളവ മാത്രമാണ്. ഭക്തിയോഗം, കർമ്മയോഗം, ജ്ഞാനയോഗം, രാജയോഗം എന്നീ നാലുവിധ ആദ്ധ്യാത്മികാനുഷ്ഠാനങ്ങളും ദ്വൈതം വിശിഷ്ടാദ്വൈതം അദ്വൈതം എന്നീ മൂന്നു തത്വശാസ്ത്രങ്ങളും അവയുടെ ഉപവിഭാഗങ്ങളായ ശുദ്ധാദ്വൈതം അനുഭവാദ്വൈതം മുതലായവയും വൈദികമതത്തിലുണ്ടു്. ആകാശഗമനം, പരകായപ്രവേശം, അഗ്നിഭക്ഷണം, ജലസഞ്ചാരം മുതലായ സിദ്ധികൾ സമ്പാദിക്കാനുള്ള വഴികളും മന്ത്രവാദം ഇന്ദ്രജാലം മുതലായവയുടെ തത്വങ്ങളും നാനാഭാവങ്ങളും അവയുടെ രഹസ്യവും വൈദികമതത്തിൽനിന്നുല്പന്നമാണ്. ഈ മതത്തിലെ ആചാരങ്ങ

ളിൽ പലതും വൈദ്യശാസ്ത്രനിയമത്തിനും മനഃശാസ്ത്രതത്വത്തിനും ഒരുപോലെ യോജിച്ചവയാണ്. വ്രതനിയമങ്ങളും, ലേപനങ്ങളും, നമസ്കാരക്രമങ്ങളും എന്നിവയെല്ലാം ഉദാഹരണങ്ങളാണ്. സൂര്യനമസ്കാരംതന്നെയെടുക്കുക. ഇതു് നല്ല ഒരു വ്യായാമസമ്പ്രദായമാണ്. അതോടൊപ്പം ആത്മസമർപ്പണമെന്ന മാനസവൃത്തിയും നടക്കുന്നു. ആത്മസമർപ്പണമാണ് പല മതങ്ങളുടേയും ജീവൻ. എത്രകാലത്തോളം മനുഷ്യൻ ദേഹബുദ്ധിയോടുകൂടിയിരിക്കുന്നുവോ അതുവരെ അവൻ ദ്വൈതിയാണ്. ദ്വൈതിയായിരിക്കുന്ന കാലത്തോളം ഈശ്വരന് ആത്മസമർപ്പണംചെയ്യേണ്ടതു് ധർമ്മവുമാണ്. ഈ ആത്മസമർപ്പണമാണ് ആദ്ധ്യാത്മികമായി നമസ്കാരത്തിലടങ്ങിയിരിക്കുന്നതു്. ഇതും വ്യായാമവുംകൂടി ഒന്നിച്ചു നടക്കത്തക്കവണ്ണമുള്ള അനുഷ്ഠാനക്രമം കണ്ടുപിടിച്ച ഋഷിമാർ എത്ര ആലോചനയുള്ളവർ. ഇതരമതക്കാരുടെ ആരാധനയിൽ ഈ സാഷ്ടാംഗനമസ്കാരം കാണുന്നില്ല. അതിനാൽ അവിടെ ആത്മസമർപ്പണം സാധിച്ചാലും വ്യായാമം സാധിക്കുന്നില്ല. സൂര്യനമസ്കാരംകൊണ്ടു് ഇങ്ങനെ മനഃശുദ്ധിയും ശരീരശുദ്ധിയും ഏകകാലത്തു സിദ്ധിക്കുന്നു. ഇതുകൊണ്ടാണ് പല മഹാരോഗങ്ങളും സൂര്യനമസ്കാരംകൊണ്ടു് മാറുന്നതു്. അതു് സൂര്യരശ്മികൂടി തട്ടത്തക്കവണ്ണമാണെങ്കിൽ കൂടുതൽ ഗുണപ്രദമാണ്. സൂര്യരശ്മിക്കു് രോഗഹനനശക്തിയുണ്ടെന്നു് പ്രകൃതിശാസ്ത്രജ്ഞന്മാർ പറയുന്നുമുണ്ടു്. ഇതുപോലെ ഭസ്മചന്ദനാദിധാരണം ഔഷധത്തിന്റെ ആവശ്യം സാധിക്കുന്നു. അതിനുപുറമെ മതതത്വത്തെ പ്രതിനിധീകരിക്കുന്ന ഒരു ചിഹ്നമായും ഇരിക്കുന്നു. ഭസ്മം എന്തിനെ കാണിക്കുന്നു? ''ഭസ്മാന്തം ശരീരം'' എന്ന തത്വത്തെ ഈ ലോകമെല്ലാം ഒരു കാലത്തു് ഭസ്മമാകുമെന്നുള്ളതിനെയും കാണിക്കുന്നു. ഈ ശരീരവും ലോകവും അനിത്യമാണെന്നും ഈശ്വരൻ മാത്രമേ സത്യമായുള്ളവെന്നും ഉള്ള ബോധം മനുഷ്യനുണ്ടായാൽ മനുഷ്യർ അഹങ്കരിയ്ക്കുമോ? ശരീരം ഞാനെന്ന അഹന്തനിമിത്തമല്ലേ ധനത്തിലും കുലത്തിലും ജാതിയിലും പഠിപ്പിലും സൗന്ദര്യത്തിലും തെളിഞ്ഞു് മതിമറന്നു് പരദ്രോഹം ശോഷണം വ്യഭിചാരം മുതലായവയിൽ ഏർപ്പെടുന്നതു്. ഇതിനെ പാടെ നശിപ്പിക്കാൻ ശരീരത്തിന്റെ അനിത്യതയിലുള്ള ഓർമ്മ എപ്പോഴും മനുഷ്യനുണ്ടായിരിക്കണമെന്നു വിചാരിച്ചാണ് ഋഷിമാർ ഭസ്മം നമ്മുടെ ജാതീയ ചിഹ്നമാക്കിയതു്. ഇതു് എത്ര യുക്തിയുക്തമായിരിക്കുന്നു? ഇങ്ങനെ ഓരോന്നും എടുത്തുനോക്കുക.

ഇത്ര ഉൽകൃഷ്ടമായ മതം മറെറവിടെയാണുള്ളതു്? ഇതിന്റെ തത്വങ്ങളും കണ്ടുപിടിച്ച് ഋഷിമാർ മതശാസ്ത്രത്തിൽ മാത്രമല്ല; സ

കല ശാസ്ത്രത്തിലും വിദഗ്ദ്ധരായിരുന്നു. അതുകൊണ്ടു് അവർ എല്ലാ ശാസ്ത്രങ്ങളും ചേർത്താലോചിച്ചാണു് നിയമങ്ങളേർപ്പെടുത്തിയതു്. ഇതര മതങ്ങളുമായി താരതമ്യപ്പെടുത്തുമ്പോഠം ഈ വ്യത്യാസം നമുക്കറിയാം. Cleanliness is next to Godliness" എന്ന യൂറോപ്യൻ ഉപദേശം നമ്മുടെ മതാചാര്യന്മാർ എത്ര നിഷ്ഠയോടെ നമ്മെ പഠിപ്പിച്ചിട്ടുണ്ടു്. ശൗചം യോഗാഭ്യാസത്തിന്റെ ഒരംഗമാണു്. ശവം തൊട്ടവനോ, തൊട്ടവനെ തൊട്ടൻപോലുമോ കുളിക്കാതെ അകത്തു കടക്കരുതെന്നു വെച്ചിട്ടുള്ള നമ്മുടെ ദേവാലയങ്ങളും കാളറായും, മസൂരിയും, പ്ലേഗും വന്നവരെയെല്ലാം കഴിച്ചിടുന്നതിനുപയോഗിക്കുന്ന മററു ചില മതക്കാരുടെ ദേവാലയങ്ങളുംകൂടി താരതമ്യപ്പെടുത്തിനോക്കുക. എന്നാൽ ഇത്ര ഉൽകൃഷ്ടമായ മതത്തിന്റെ ഇന്നത്തെ സ്ഥിതിയെന്തു്? ഒരു നൂററിപത്തുകൊല്ലംകൊണ്ടു് തിരുവിതാംകൂറിൽതന്നെ പന്തീരായിരം ക്ഷേത്രങ്ങഠം നശിച്ചതായി കാണുന്നു. മതതത്വങ്ങഠം പഠിക്കുന്നവരോ അനുഷ്ഠിക്കുന്നവരോ വളരെ കുറവു് ഇത്ര ഉൽകൃഷ്ടമായ മതമുണ്ടായിരുന്നിട്ടും മതതത്വങ്ങളോടും മതത്തോടും ചെറുപ്പക്കാർക്കു് ഒരു അവജ്ഞ. മതോപദേശത്തിനുപകരം ചെണ്ട കൊട്ടും വെടിക്കെട്ടും മതിയെന്നു് ചെറുപ്പക്കാരും പഴമക്കാരും. ഈ നിലയിൽ നാം എത്രനാഠം മുന്നോട്ടുപോകും? നൂററിപത്തുകൊല്ലത്തിനകം പന്തീരായിരം ക്ഷേത്രം നശിച്ച സ്ഥിതിക്കു് ഇപ്പോഠം ബാക്കിയുള്ള ഒൻപതിനായിരം ക്ഷേത്രം നശിക്കാൻ എത്ര കൊല്ലം വേണം? നമ്മുടെ കാലത്തുതന്നെ ശ്രീ പത്മനാഭസ്വാമിക്ഷേത്രവും ശബരിമല അയ്യപ്പൻകോവിലും നശിക്കാൻ ഇടവരാതിരിക്കുന്നതിനു് നിങ്ങഠം ശ്രമിക്കണം. ''അക്കാര്യം ഭഗവാൻ നോക്കിക്കൊള്ളും നമ്മുടെ ജോലി പാലും പഴവും നിവേദിക്കുക മാത്രമാണു്'' എന്നു് പറയുന്നതു് തെററാണു്. മുഹമ്മദീയർ സോമനാഥക്ഷേത്രം ആക്രമിക്കാൻ വന്നപ്പോഠം ബ്രാഹ്മണർ സോമനാഥനു് ശക്തികൂടാൻ രുദ്രാഭിഷേകവും അതിരുദ്രഹോമവും നടത്തിയത്രേ. രജപുത്രന്മാർ പ്രദോഷവ്രതമനുഷ്ഠിച്ചു. അവർ വിചാരിച്ചു ഇതുകൊണ്ടു് സോമനാഥൻ ഓടിച്ചെന്നു് മുഹമ്മദീയരെ ഓടിക്കുമെന്നു്. ഫലമെന്തായി? മുഹമ്മദു് ഗസ്നി വന്നു് തന്റെ ഇരുമ്പുഗദകൊണ്ടു് രത്നപൂരിതമായ സോമനാഥവിഗ്രഹം അടിച്ചുടച്ചു് അതിലെ സ്വർണ്ണവും രത്നവുമെല്ലാം വാരിക്കൊണ്ടുപോയി.

സീതയെ രാവണൻ അപഹരിച്ചുകൊണ്ടുപോയതിനു് ശ്രീരാമൻ വാനരന്മാരോടു് രുദ്രാഭിഷേകം നടത്തിയാൽ മതിയെന്നല്ല പറഞ്ഞതു്. രാവണനോടു് കല്ലും തടിയും മരവുംകൊണ്ടു് യുദ്ധം ചെയ്യാനാണു് വാനരന്മാരോടാജ്ഞാപിച്ചതു്. അവർ രാമനാമം ജപി

ച്ചുകൊണ്ടു് യുദ്ധം ചെയ്യു. അതാണിന്നുവേണ്ടതു്. നമ്മുടെ ദേവാലയങ്ങളുടെ രക്ഷയ്ക്കുവേണ്ടി ശബരിമല അയ്യപ്പനിലോ വൈക്കത്തപ്പനിലോ ആറന്മുള ഭഗവാനിലോ അമ്പലപ്പുഴ കൃഷ്ണനിലോ നിങ്ങൾക്ക വിശ്വാസമുണ്ടെങ്കിൽ ജാത്യാഭിമാനം കളഞ്ഞു സംഘടിക്കണം. അന്ധവിശ്വാസരഹിതമായ വൈദികധർമ്മം പഠിക്കണം. ആ ധർമ്മത്തിൻെറ സാരം വെളിപ്പെടുത്തിയ ആളാണു് ശ്രീകൃഷ്ണൻ. അദ്ദേഹത്തിൻെറ ഗീത വേദസാരമാണു്. ഗീതയുടെ ആശയം വെളിപ്പെടുത്തിയ അവതാരപുരുഷനാണു് ശ്രീശങ്കരൻ. ശങ്കരൻെറ മതവും ഗീതയും ഇന്നത്തെ കാലസ്ഥിതിയ്ക്കനുസരിച്ചു് ജീവിച്ചുകാണിച്ചയാളാണ് ശ്രീരാമകൃഷ്ണദേവൻ. ശ്രീരാമകൃഷ്ണൻെറ തത്വം വെളിപ്പെടുത്തിയ ആളാണു് സ്വാമി വിവേകാനന്ദൻ. വേദസാരമായ ഉപനിഷത്തിൻെറ രഹസ്യമായ ഗീതയുടെ തത്വത്തെ അടിസ്ഥാനമാക്കിയ ഹിന്ദുമതത്തിൻെറ വിജയക്കൊടി യൂറോപ്പിലും അമേരിക്കയിലും പാറിപ്പറപ്പിച്ചയാളാണ് ശ്രീ വിവേകാനന്ദസ്വാമികൾ. അദ്ദേഹമാണ് നമ്മുടെ നേതാവു്. അദ്ദേഹമാണ് ഇന്ത്യയുടെ ആദ്ധ്യാത്മിക ഗുരു.

അദ്ദേഹത്തിൻെറ പടംനോക്കുവിൻ. അതു് കണ്ടാൽതന്നെ നിർഭയത്വവും വീര്യവും നിങ്ങൾക്ക് തനിയെ ഉണ്ടാകും. സ്വാമിജിയെ ആദർശമാക്കി സ്വാമിജിയുടെ ഉപദേശങ്ങളെ പ്രമാണമാക്കി ഹൈന്ദവ ധർമ്മത്തിനുവേണ്ടി വേല ചെയ്യുവിൻ.

ഇന്ത്യയുടെ ഭാവി ഹൈന്ദവ ധർമ്മത്തിലാണ് സ്ഥിതിചെയ്യുന്നതെന്നോക്കുവിൻ! ഹിന്ദുധർമ്മവിജയപതാക—ആർഷധർമ്മപതാക—സർവ്വമതമൈത്രിക്കുള്ള ദിവ്യപതാക—സർവ്വമതസംഗ്രാഹകശ്രീപതാക—സർവ്വാവതാര മഹർഷി പൂജോപകാര സർവ്വധർമ്മ ഭാവലിംഗക മഹാ പതാക—ഭൂലോകമെങ്ങും പാറിക്കളിപ്പിക്കുവിൻ.



# 31. മതൈക്യം*

ഇന്നു് ഇവിടെ മൂന്നു് പ്രസംഗങ്ങൾ നടന്നിരിക്കുന്നു. ശ്രീ വെൺകുളം പരമേശ്വരൻ പ്രകടനസഹിതം ചെയ്ത സൂര്യനമസ്കാര പ്രസംഗം സൂര്യനമസ്കാരം എങ്ങനെ അനേക രോഗങ്ങൾക്കു് പരിഹാരമുണ്ടാക്കുമെന്നു് അദ്ദേഹം വെളിവാക്കി. സൂര്യനമസ്കാരം ഹിന്ദുവിനു മാത്രമല്ല; മററുള്ളവക്കും രോഗശാന്തിയെ ഉണ്ടാക്കും. അതു് ഗായത്രീമന്ത്രസഹിതമായാൽ എങ്ങനെ കൂടുതൽ ഫലപ്രദമാകുമെന്നു് അദ്ദേഹത്തിന്റെ പ്രസംഗത്തിൽനിന്നു് എല്ലാവരും മനസ്സിലാക്കിയിരിക്കുമല്ലോ. ഇതു് പ്രത്യക്ഷവിദ്യയാണു്. ഇതിൽ ആക്കും വിവാദത്തിനവകാശമില്ല. എല്ലാ മതക്കാരും മതസ്പദ്ധകൂടാതെ സ്വീകരിച്ചാൽ നന്നു്.

മറെറാരു പ്രസംഗകൻ സമുദായസേവനമാണു് മതമെന്നു പറഞ്ഞു. സമുദായസേവനം മതത്തിന്റെ ഒരു വശം മാത്രമാണു്. മതം രണ്ടു കാര്യങ്ങൾ ചെയ്യുന്നു. ഒന്നു് അവനവന്റെ മനസ്സിനെ ശുദ്ധമാക്കുന്നതിനുള്ള വഴി പഠിപ്പിക്കുന്നു. മറെറാന്നു് ശുദ്ധമായ മനസ്സോടുകൂടി അന്യന്മാരെ സേവിച്ചു് അവരുടെ കഷ്ടതകൾ നീക്കുന്നതിനുള്ള വഴി നിർദ്ദേശിക്കുന്നു. രണ്ടാമത്തേതുപോലെതന്നെ ഒന്നാമത്തേതും അത്യാവശ്യമാണു്. സമുദായസേവനത്തിനിറങ്ങുന്നവൻ മനസ്സിനെ ശുദ്ധമാക്കുന്നതിനുള്ള അഭ്യാസങ്ങൾ ശീലിക്കണം. ശുദ്ധമായ മനസ്സു് അഥവാ ചാരിത്ര്യശുദ്ധിയില്ലാത്ത സമുദായ സേവകൻ രാജ്യത്തിനു് അനത്ഥകാരിയാണു്. ഇന്നത്തെ കോളേജുവിദ്യാത്ഥികൾ രാഷ്ട്രസേവനത്തിനായി വെക്കേഷൻ കാലങ്ങളിൽ സമുദായത്തിലേയ്ക്കയക്കപ്പെടുന്നുവെന്നു് വിചാരിക്കുക. അവരിൽ ഭൂരിപക്ഷവും ഗ്രാമങ്ങളിൽ ചെന്നാൽ അവിടത്തെ ജനങ്ങളെ പഠിപ്പിക്കുന്നതു് ടൗണിൽ വസിക്കുന്നവരുടെയിടയിലുള്ള വൃത്തികേടുകളായിരിക്കും. സിഗററുവലിക്കാത്ത ഗ്രാമീണബാലന്മാരെ അവർ സിഗററുവലി പഠിപ്പിക്കും. ഓരോ രാഷ്ട്രീയപാർട്ടിയിലുമുള്ള കുട്ടികൾ ജനങ്ങളെ രാഷ്ട്രീയകക്ഷികളിലേയ്ക്കു വലിച്ചിട്ടു് തമ്മിൽ തല്ലിക്കും. ജനങ്ങളുടെയിടയിൽ വല്ല ഈശ്വരവിശ്വാസവുമുണ്ടെങ്കിൽ അതു് ഇല്ലാതാ

---

* ജനുവരി 9–ാംനു- കാഞ്ഞിരംകുളത്തു നടന്ന സർവ്വമതസമ്മേളനത്തിൽ അദ്ധ്യക്ഷത വഹിച്ചുചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

ക്കം. സിനിമ കാണാത്തതും ബഡ്കോഫി കുടിക്കാത്തതും രാവിലെ എട്ടു മണിവരെ ഉറങ്ങാത്തതുമായ ജീവിതം നിഷ്പ്രയോജനമോ രസഹീനമോ ആണെന്നു് അവർ ഗ്രാമീണരെ മനസ്സിലാക്കും. അനാഡംബരമായി മിതഭോഗികളായി ജീവിക്കുന്ന ഗ്രാമീണരുടെയിടയിൽ പൗഡറും, ലിപ്സ്റ്റിക്കും, വാസ്ലിയനും, ഹെയർഓയിലും പ്രചരിപ്പിച്ചു് ദരിദ്രരായ ഗ്രാമീണരെ കൂടുതൽ ദാരിദ്ര്യത്തിലേക്കു് നയിക്കും. അങ്ങനെ പലതും ചെയ്യും. അതുകൊണ്ടു് സമുദായ സേവനത്തിനിറങ്ങുന്നതിനുമുമ്പു് ഒരു സേവകൻ പരിപൂർണ്ണ ആത്മസംയമനം സമ്പാദിക്കേണ്ടതുണ്ടു്. ഇതുകൊണ്ടാണു് പ്രാചീന കാലങ്ങളിൽ ഭാരതത്തിൽ ബ്രഹ്മചര്യം കഴിഞ്ഞേ ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കാവൂ എന്നു് നിയമമുണ്ടായിരുന്നതു്. ചതുരാശ്രമ വ്യവസ്ഥ ഭാരതം ലോകത്തിനു കൊടുത്തിട്ടുള്ള അതിവിശിഷ്ടസംഭാവനയാണു്. മറ്റൊരു രാജ്യത്തെ നാഗരികതയിലും ഇതു കാണുകയില്ല. ഇന്നു് ലോകത്തെ അലട്ടുന്ന ദാരിദ്ര്യത്തിനു് ഇതു് ഒന്നാംതരം സിദ്ധൗഷധമാണു്. മുപ്പത്തിയാറു വർഷം ബ്രഹ്മചര്യമനുഷ്ഠിച്ചതിനുശേഷമേ വിവാഹം ചെയ്യാവൂ. വിവാഹം കഴിഞ്ഞു് ഒന്നോ രണ്ടോ പുത്രന്മാരുണ്ടായാൽ അവർക്കു പ്രായമായശേഷം കുടുംബഭരണം അവരെ ഏല്പിച്ചിട്ടു് വാനപ്രസ്ഥം. ഇക്കാലത്തു് പിൻഗാമികൾക്കു ഭരണകാര്യങ്ങളിൽ വേണ്ട ഉപദേശം നൽകാം. പിൻഗാമികൾക്കു് കുടുംബഭരണത്തിൽ പഴക്കം കിട്ടാൻ താനിരിക്കെ തന്നെ തന്റെ മേൽനോട്ടത്തിൽ സൗകര്യം കൊടുക്കുക. ഒടുവിൽ ലോകത്തുനിന്നു് സമ്പൂർണ്ണം നിസ്പൃഹനായി മാറി നിർമ്മമനായി ആനന്ദലീനനായി ശരീരം ത്യജിക്കുക. തനിക്കും സമുദായത്തിനും എത്ര സുഖപ്രദമായ വ്യവസ്ഥയായിരുന്നു അതു്. 36 വർഷത്തെ ബ്രഹ്മചര്യം കൊണ്ടു് ഇന്ദ്രിയങ്ങളെ നല്ലവണ്ണം ജയിച്ചശേഷം കൈയിൽ എണ്ണ പുരട്ടിയിട്ടു് ചക്ക മുറിക്കുന്നതുപോലെ സംസാരത്തിലേക്കിറങ്ങി സേവനം ചെയ്തു ജീവിക്കുക. അങ്ങനെ വേണം സമുദായസേവനത്തിനിറങ്ങാൻ. അല്ലാതെ പുറപ്പെടുന്നതിന്റെ ഫലമാണു് ഇന്നത്തെ രാഷ്ട്രീയ ബഹളം. ധാർമ്മികങ്ങളായ അനുഷ്ഠാനങ്ങൾകൊണ്ടു് മനസ്സിനെ ജയിലിലിട്ടുവേണം സമുദായത്തെ നയിക്കുന്നതിനിറങ്ങാൻ.

''കച്ചിദാത്മാനമേവാഗ്രേ വിജിത്യ വിജിതേന്ദ്രിയഃ

പരാൻ ജിഗീഷസേ പാർത്ഥ! പ്രമത്താനജിതേന്ദ്രിയാൻ''

എന്നു് ഭാരതത്തിൽ ധർമ്മപുത്രരോടു് ചോദിക്കുന്നതു് ഇവിടെ ചിന്തിക്കേണ്ടതാണു്. അതിനാൽ സാമൂഹ്യസേവനമാണു് മതമെന്നു ധരിക്കരുതു്. മതത്തിൽ സമുദായസേവനവും ഉൾപ്പെടും.

ഇനി ഇസ്ലാമിനെപ്പററിയുള്ള പ്രസംഗമാണ്. ആ പ്രസംഗത്തിൽനിന്ന് ഇസ്ലാമെന്നാൽ സമാധാനമെന്നും മുസ്ലീമെന്നാൽ സമാധാനപ്രിയനെന്നും ആണ് അത്ഥമെന്ന നാം മനസ്സിലാക്കി. എന്നാൽ ലോകചരിത്രത്തിൽ നാമെന്താണ് കാണുന്നതു്? അറംഗസീബ് തല്ലിപ്പൊളിച്ച എത്ര ക്ഷേത്രങ്ങളുടെ അവശിഷ്ടങ്ങഠം ഇന്നും നാം കാണുന്നു. പാകിസ്ഥാൻ എന്താണ് നടത്തിയതു്? അനേകായിരം സ്ത്രീകളെ നഗ്നകളാക്കി പശുക്കളെയെന്നപോലെ ചാട്ടകൊണ്ടടിച്ച് റോഡുനീളെ രണ്ടുവശവും പുരുഷന്മാർ നിൽക്കെ നടത്തിയതു് ഈ ശതാബ്ദത്തിലല്ലേ? അറംഗസീബും ജിന്നയും ഖുറാൻ പഠിച്ചിട്ടില്ലെന്നു പറയാൻ സാധിക്കുമോ? ലക്ഷക്കണക്കിനു പെൺകുട്ടികളെ അപഹരിച്ച് അന്യരാജ്യത്തുകൊണ്ടുപോയി വിററതു് ഈ ശതാബ്ദത്തിലല്ലേ? ഇതിനു കൂട്ടുനിന്ന മൗലവിമാർ ഖുറാൻ പഠിച്ചിട്ടില്ലെന്നു പറയാൻ കഴിയുമോ? കാസിം റസ്വി ഖുറാൻ പഠിക്കാത്തയാളാണോ? പിന്നെ ഇതെങ്ങിനെ സംഭവിച്ചു? മതം രാഷ്ട്രീയകാര്യങ്ങഠം സാധിക്കാനുള്ള ഉപകരണമാക്കിയപ്പോഴാണ് ഇതെല്ലാം സംഭവിച്ചതു്. ''മതം മനുഷ്യനെ മയക്കുന്ന കറുപ്പാണ്'' എന്നു മതനിന്ദകന്മാർ പറയുന്നു. ''കടൽ വററിക്കാനുള്ള ഒരു യന്ത്രം കണ്ടുപിടിച്ചിരിക്കുന്നു. ആകാശത്തു് കൃഷിചെയ്യാനുള്ള വിദ്യയുണ്ടാക്കിത്തരാം'' എന്നെല്ലാം പറഞ്ഞു് ജനങ്ങളുടെ വോട്ടുവാങ്ങാൻ നടക്കുന്നവരെ നാം കാണുന്നില്ലേ? ഇതിനു മതമാണോ ഉത്തരവാദി? മതം സത്യം പറയണമെന്നല്ലേ പഠിപ്പിക്കുന്നതു്? മതമല്ല കലഹത്തിനു കാരണം. എല്ലാ മതവും അഹിംസയും സത്യവും ബ്രഹ്മചര്യവുമാണ് പഠിപ്പിക്കുന്നതു്. ഒരു മതവും മടിയനായിരുന്ന് ഉണ്ണാനോ അന്യനെ വെറുക്കാനോ പഠിപ്പിക്കുന്നില്ല.

''നിർമ്മല നദീജലം സാഗരം തന്നിൽ ചേന്നാൽ
നിശ്ചയം പുളിച്ചുപോമെന്നതു് കാണുന്നീലേ?''

എന്നു പറഞ്ഞതുപോലെ സവ്വമാനവസ്നേഹം പഠിപ്പിക്കുന്ന മതം ഭൗതികതയോടു കലന്നപ്പോഴാണ് വഴക്കിനിടയാകുന്നതു്. രാജ്യതന്ത്രം സ്വയം വഴക്കുണ്ടാക്കുന്നതാണ്. ''അതിനെ മതമാണ് മൃദുലപ്പെടുത്തുന്നതു്''. ''മതമില്ലാത്ത രാജ്യതന്ത്രം മരണക്കുടുക്കാണ്'' ''Politics bereft of religion is a death trap'' എന്നാണ് മഹാത്മാഗാന്ധി പറഞ്ഞിട്ടുള്ളതു്. എല്ലാ മതങ്ങളുടേയും ലക്ഷ്യമൊന്ന്. സാരമായ ഉപദേശങ്ങളൊന്ന്. അതു പഠിച്ച് അനുസരിച്ച് ജീവിക്കാതെ ഭൗതിക സുഖങ്ങഠംക്കുള്ള ഉപകരണമാക്കിയതാണ് കുഴപ്പത്തിനു കാരണം. എല്ലാ മതക്കാരും അന്യന്മാരെ പഠിപ്പിക്കാൻ പുറപ്പെടുന്നതിനുമുമ്പ് അവനവനെയും പിന്നീട് ആ മതാനുയായികളെ

ന്നു പറഞ്ഞു നടക്കുന്നവരെയും അതതു മതത്തിന്റെ തത്വം പഠിപ്പിക്കട്ടെ. അതാണ് മതകലഹമൊഴിവാക്കാനുള്ള വഴി.

ഇസ്ലാം മതപ്രസംഗകൻ തന്റെ മതത്തിലെ അടിസ്ഥാനവിശ്വാസം 'ഈശ്വരൻ ഒന്നേയുള്ളൂ' എന്നുള്ളതാണെന്നു പറഞ്ഞു. ഇതു തന്നെയാണ് യേശുവിന് പതിനായിരമോ ഇരുപതിനായിരമോ വർഷം മുമ്പ് രേഖപ്പെടുത്തപ്പെട്ട ഋഗ്വേദത്തിൽ കാണുന്നത്.

''ഏകം സദ്വിപ്രാഃ ബഹുധാ വദന്തി''

ഈശ്വരനൊന്ന്; അദ്ദേഹത്തെ പഠിപ്പുള്ളവർ പലേ പേർ പറഞ്ഞു വിളിക്കുന്നു ഈ ആശയംതന്നെയാണ് സ്വാമി വിവേകാനന്ദൻ അമേരിക്കൻ മതമഹാസഭയിൽ പ്രതിപാദിച്ചതും പിൽക്കാലത്ത് മഹാത്മാഗാന്ധി പാടിയതും

''ഈശ്വര അള്ളാ തേരേ നാമ് സബകോ സന്മതി ദേ ഭഗവൻ''

അത് കുറേക്കൂടി വിശാലമാക്കുമ്പോഴാം

''ഈശ്വര അള്ളാ തേരേ നാമ് കൃഷ്ണ ബുദ്ധ് തേരേ നാമ്
ഈശമസ്ദാ തേരേ നാമ് സബ്കോ സന്മതി ദേ ഭഗവൻ''

എന്നാകും. അങ്ങനെയാണ് ഞങ്ങളുടെ ആശ്രമത്തിൽ പാടുന്നത്.

ഈശ്വരൻ ഒന്നേയുള്ളൂ എന്നുമാത്രമല്ല ഈശ്വരങ്കൽ നിന്നന്യമായി ഒന്നുമില്ല എന്നുകൂടി വേദാന്തം പറയുന്നു.

''ഏകമേവാദ്വയം ബ്രഹ്മ നേഹ നാനാഽസ്തി കിഞ്ചന'' എന്നു ഉപനിഷത്ത്.

''ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവ്വഭൂതാന്തരാത്മാ''

''സർവ്വം ബ്രഹ്മമയം രേ രേ സർവ്വം ബ്രഹ്മമയം'' എന്ന് സദാശിവേന്ദ്രസരസ്വതി പാടുന്നു.

''ഈശ്വരനൊന്നുതാൻ സത്യം മററുള്ളതെല്ലാമസത്യം'' എന്നു ചില കവികൾ പാടിയിട്ടുണ്ട്.

ഈശ്വരങ്കൽനിന്നന്യമായി ഒന്നുമുണ്ടാകാൻ തരമില്ല. ഉണ്ടെന്നു പറയുന്നത് യുക്തിവിരുദ്ധമാണ്.

''സത്യം യദിസ്യാജ്ജഗദേതദാത്മനാഽ
നന്തത്വഹാനിർനിഗമാഽപ്രമാണതാ'' എന്ന് ശ്രീശങ്കരൻ. ഈ ലോകം നാം കാണുന്ന രൂപത്തിൽ സത്യമാണെങ്കിൽ ഈശ്വരൻ ദേശത്താൽ പരിഛിന്നനും അതുകൊണ്ട് വിഭാജ്യനും അങ്ങനെ നശ്വരനുമാണെന്നുവരും. അപ്പോൾ ഈശ്വരനാകയില്ല. ഈശ്വരനിൽനിന്നന്യമായി ഒന്നുമില്ല എന്നുള്ള വേദാന്തസിദ്ധാന്തം തന്നെ ശരി.

എല്ലാം ഈശ്വരനാണെങ്കിൽ പിന്നെ സർവ്വത്ര പ്രേമത്തിനല്ലാതെ സ്ഥാനമില്ല. അതുകൊണ്ട് എല്ലാ മതവും അനുശാസിക്കുന്നത്

സൎവ്വഭൂതദയയാണ്. ''സൎവ്വഭൂതഹിതേ രതാഃ'' എല്ലാ ജീവികളുടേയും നന്മയിൽ തല്പരനായിരിക്കണം എന്നു ഗീത പറയുന്നു. ''തതോ ന വിജുഗുപ്സതേ'' ആരെയും വെറുക്കരുത്. അപ്പോൾ മനുഷ്യസാഹോദര്യം ഏതെങ്കിലും മതക്കാരുടെ കുത്തകയാണോ? എന്നാൽ പലപ്പോഴും അതു പ്രവൃത്തിയിലില്ല. ''നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കണം'' എന്നു പറഞ്ഞ യേശുക്രിസ്തുവിന്റെ അനുഗാമികൾ അതനുസരിച്ചു ജീവിച്ചിരുന്നെങ്കിൽ ക്രിസ്തീയരാജ്യത്തു് ക്ഷാമമുണ്ടാകുമായിരുന്നോ? നമ്മുടെ രാജ്യത്തുതന്നെ ഒരു ക്രിസ്ത്യാനിയെങ്കിലും പട്ടിണി കിടക്കുന്നവനായി ഉണ്ടാകുമായിരുന്നോ? അതുപോലെതന്നെ മുസ്ലീമും. മുസ്ലീങ്ങൾ സൎവ്വസാഹോദര്യം പറയുന്നു. ഇസ്ലാമിൽ ജാതിയില്ല. സവൎണ്ണമുസ്ലീമും അവൎണ്ണമുസ്ലീമും ഇല്ല. എന്നാൽ അതുകൊണ്ടു മാത്രമായോ? എത്ര മുസ്ലീം ഭിക്ഷക്കാരുണ്ടു്. പണക്കാരായ ധാരാളം മുസ്ലീങ്ങളുള്ള ലോകത്തു്—മുസ്ലീം സാമ്രാജ്യങ്ങൾ തന്നെയുള്ള ഈ ഭൂമിയിൽ—ആയിരക്കണക്കിനു മുസ്ലീം ഭിക്ഷക്കാർ അലഞ്ഞുനടക്കുന്നതെന്തുകൊണ്ടു്?

''ലോകാഃ സമസ്താഃ സുഖിനോ ഭവന്തു'' എന്നു പ്രാൎത്ഥിക്കുന്ന ഹിന്ദു പാവങ്ങളുടെ പട്ടിണി പരിഹരിക്കാൻ എന്തുചെയ്യുന്നു? വെടിക്കെട്ടും ഉത്സവവും നടത്തുന്നു. പടയണി തുള്ളുന്നു. ഈശ്വരനെ സൎവ്വത്ര കാണുന്നവനാണ് ശരിയായ ഈശ്വരഭക്തൻ. ഈശ്വരന്റെ പ്രീതി പൂൎണ്ണമായി വേണമെന്നാഗ്രഹിക്കുന്നവർ ദീനന്മാരെയും ദരിദ്രന്മാരെയും രോഗികളേയും നിസ്സഹായരെയും ഈശ്വരനായി കണ്ടു് ആരാധിക്കണം. ഹിന്ദുക്കൾ സൎവ്വവ്യാപിയും സൎവ്വാന്തര്യാമിയുമാണ് ഈശ്വരനെന്നു് പുസ്തകത്തിൽ വായിച്ചിട്ടും അദ്ദേഹത്തെ ആ രൂപത്തിൽ ആരാധിച്ചില്ല. അതുകൊണ്ടാണ് അവർ അധഃപതിച്ചതു്. അതുകൊണ്ടാണ് അവൎക്കു സാമ്രാജ്യം നഷ്ടപ്പെട്ടതു്. ഇനിയും അങ്ങനെ ചെയ്യാതിരുന്നാൽ അവർ നശിക്കും. ഹിന്ദുവെന്നൊരു വൎഗ്ഗം പണ്ടുണ്ടായിരുന്നുവെന്നുമാത്രം ചരിത്രത്തിൽ രേഖപ്പെടുത്തേണ്ട കാലം വരും. മതം അന്ധവിശ്വാസമല്ല; അനാചാരമല്ല; കഥകളിലുള്ള വിശ്വാസമല്ല; മീററിംഗുകളിൽ പ്രസംഗിക്കുന്നതിനു മാത്രമുള്ളതല്ല. അതു് അനുഷ്ഠിക്കാനുള്ളതാണ്. അതു് പ്രവൃത്തിയിൽ കാണിച്ചുകൊടുക്കാനുള്ളതാണ്. ഓരോ മതക്കാരനും അവനവന്റെ മതത്തിന്റെ മാഹാത്മ്യം പ്രവൃത്തിയിൽ കാണിച്ചുകൊടുക്കണം. അവനവന്റെ ജീവിതശുദ്ധികൊണ്ടാണ് അവനവന്റെ മതത്തിന്റെ മാഹാത്മ്യം വെളിപ്പെടുത്തിക്കൊടുക്കേണ്ടതു്. അപ്പോൾ മതകലഹം നീങ്ങും. മതൈക്യമുണ്ടാകും.



# 32. മതൈക്യം*

പ്രിയ സഹോദരീസഹോദരന്മാരെ,

ശ്രീ നാരായണഗുരുസ്വാമികളുടെ പാദസ്പർശംകൊണ്ടു് പവിത്രമായ ഈ സ്ഥലത്തു് സ്വാമികൾ തന്നെ ആരംഭിച്ച സർവ്വമത സമ്മേളനത്തിന്റെ വാർഷികം നടത്തുന്ന അവസരത്തിൽ സ്വാമികളുടെ ശിഷ്യന്മാരായ രണ്ടു സഹോദര സന്ന്യാസിമാർ എന്നെ ക്ഷണിച്ചപ്പോൾ തീരെ നിരസിക്കാൻ നിവൃത്തിയില്ലാതിരുന്നതുകൊണ്ടാണ് ഞാനിവിടെ വന്നതു്. എന്റെ ശാരീരികമായ അസ്വസ്ഥത മറക്കാതെ ഞാൻ സ്വല്പസമയം മാത്രം സംസാരിച്ചു് ഈ സമ്മേളനം ഉൽഘാടനം ചെയ്യാനാഗ്രഹിക്കുന്നു.

''വാദിക്കാനും ജയിക്കാനുമല്ല; അറിയാനും അറിയിക്കാനുമാണ് സർവ്വമതസമ്മേളനം നടത്തുന്നതെന്നു് ശ്രീനാരായണഗുരുസ്വാമികൾ പറഞ്ഞതായി കേട്ടിട്ടുണ്ടു്. മതമെന്നതു് വാദിക്കാനും ജയിക്കാനുമുള്ള വിഷയമല്ല. ''മന് ജ്ഞാനേ'' എന്ന ധാതുവിൽനിന്നാണ് മതമെന്ന വാക്കുണ്ടായിട്ടുള്ളതു്. മതമെന്നാൽ അറിയപ്പെട്ടതു്—അറിവു്—എന്നാണർത്ഥം. അറിവു് പ്രമാണങ്ങളിൽനിന്നു് ഉണ്ടാകുന്നു. പ്രമാണങ്ങൾ പലതുണ്ടെങ്കിലും പ്രധാനമായി മൂന്നാണ്. പ്രത്യക്ഷം, അനുമാനം, ആഗമം. രണ്ടു മാത്രമേ സ്വീകരിക്കൂ എന്നുള്ളവരും ഇല്ലെന്നില്ല. എന്നാൽ മറ്റൊരു വശത്തു് പ്രമാണങ്ങൾ നാലു് അഞ്ചു് ആറു് എന്നെല്ലാം പക്ഷമുള്ളവരും ഉണ്ടു്. അതിനെപ്പറ്റി ഒരു ദീർഘനിരൂപണത്തിനും എന്റെപക്ഷം സ്ഥാപിക്കാനും ഇതല്ല അവസരം. എന്റെ അഭിപ്രായം മൂന്നു കാര്യങ്ങൾകൊണ്ടു ശരിയാകുമെന്നാണ്. അതുകൊണ്ടു് ആ മൂന്നിനെ പ്രധാനമായി ഞാൻ മുമ്പിൽ വയ്ക്കുന്നു. ഈ മൂന്നു പ്രമാണങ്ങളിൽതന്നെ അനുമാനം ആഗമം എന്നിവ പ്രത്യക്ഷത്തെ ആശ്രയിച്ചാണ് സ്ഥിതിചെയ്യുന്നതു്. പലരും അനുമാനം അഥവാ യുക്തി വളരെ പ്രധാനമാണെന്നു കരുതുന്നു. എന്നാൽ യുക്തി അഥവാ അനുമാനം പ്രത്യക്ഷാശ്രയിയാണെന്നു് അവർ അറിയുന്നില്ല. അനുമാനത്തിൽ ഉദാഹരണം സർവ്വപ്രധാനമാണ്. ഉദാഹരണം പ്രത്യക്ഷാശ്രയിയുമാണ്. പ്രത്യക്ഷത്തോടു യാതൊരു ബന്ധവുമില്ലാത്ത വിഷയത്തിൽ അനുമാനത്തിനു

---

* ആലുവാ സർവ്വമതസമ്മേളനം ഉൽഘാടനം ചെയ്തുകൊണ്ടു് ചെയ്ത പ്രസംഗം.

പ്രവേശമില്ല. ഈ കാര്യം യുക്തിവാദികളറിയണം. ആഗമം അഥവാ ശ്രുതിയും പ്രത്യക്ഷാശ്രയിയാണ്. ആഗമമെന്നാൽ അനുഭവിച്ചവർ പറഞ്ഞുകേട്ടറിഞ്ഞതെന്നാണ്. അതിനാൽ എല്ലാ പ്രമാണങ്ങൾക്കും ആശ്രയം പ്രത്യക്ഷമാണെന്നു് തീർത്തു പറയാം.

പ്രത്യക്ഷം രണ്ടു വിധമുണ്ട്. ലൌകികപ്രത്യക്ഷം അലൌകികപ്രത്യക്ഷം. ഇന്ദ്രിയങ്ങൾമൂലം കിട്ടുന്ന ജ്ഞാനം ലൗകികപ്രത്യക്ഷം ലൗകിക പ്രത്യക്ഷംപോലെതന്നെ സത്യമാണ് അലൌകികപ്രത്യക്ഷവും. ഇതു് ഇന്ദ്രിയങ്ങളെ അടക്കി അന്തർമുഖമാകുമ്പോളുണ്ടാകുന്നവെന്നുള്ളതു മാത്രമാണ് വ്യത്യാസം. ഈ അലൗകികപ്രത്യക്ഷമാണ് മതത്തിൻെറ അടിസ്ഥാനം. അഥവാ മറെറാരു തരത്തിൽ പറയുകയാണെങ്കിൽ ഈ അലൗകികപ്രത്യക്ഷജ്ഞാനം തന്നെ മതം

ലോകത്തിൽ ഇന്നുവരെയുണ്ടായിട്ടുള്ള ശരിയായ മതങ്ങളിൽ ഏതു പഠിച്ചാലും അതിൻെറ ആദ്യോപദേഷ്ടാക്കൾ അലൗകികപ്രത്യക്ഷജ്ഞാനം സിദ്ധിച്ചവരാണെന്നു് കാണാൻ കഴിയും. ഈ ജ്ഞാനത്തെയാണ് വിവേകാനന്ദസ്വാമികൾ Realisation എന്നു പറയുന്നതു്.

''ഇഹാസനേ ശുഷ്യതു മേ ശരീരം
ത്വഗസ്ഥിമാംസം വിലയം ച യാതു
അപ്രാപ്യ ബോധിം ബഹുകല്പദുർലഭാം
നൈവാസനാത് കായമതശ്ചലിഷ്യതി''

എന്ന ദൃഢനിശ്ചയത്തോടുകൂടി ബോധിവൃക്ഷത്തിൻെറ ചുവട്ടിൽ ശ്രീബുദ്ധൻ ഇരുന്നുവെന്നും തൽഫലമായി ബോധിപദം പ്രാപിച്ചെന്നും അനന്തരം ശുദ്ധോദനപുത്രൻ ബുദ്ധനായി ധർമ്മം ഉപദേശിച്ചെന്നും ബുദ്ധമതഗ്രന്ഥങ്ങൾ പറയുന്നു. പിശാചിൻെറ പ്രലോഭനങ്ങളെ ജയിച്ചു് തൻെറ ഈശ്വരപുത്രത്ത്വത്തെപ്പററി ബോധമുള്ളവനായപ്പോഴാണ് ജോസഫിൻെറ പുത്രൻ ക്രിസ്തുവായതെന്നു് ബൈബിൾ പഠിപ്പിക്കുന്നു. ഭഗവാൻ ശ്രീശങ്കരൻ

''വാചാ വക്തുമശക്യമേവ മനസാ മന്തും ന വാ ശക്യതേ
സ്വാനന്ദാമൃതപൂരപൂരിത പരബ്രഹ്മാംബുധേർ വൈഭവം
അംഭോരാശിവിശീർണ്ണവാർഷികശിലാഭാവം ഭജൻ മേ മനഃ
യസ്യാംശാംശലവേ വിശീർണ്ണമധുനാ ആനന്ദാത്മനാ നിർവൃതം''
എന്നു് അദ്വൈതാനുഭൂതിയെ വർണ്ണിക്കുന്നു.

''ക്വ ഗതം കേന വാ നീതം കുത്ര ലീനമിദം ജഗത്
അധുനൈവ മയാ ദൃഷ്ടം നാസ്തി കിം മഹദത്ഭുതം'' എന്നു
അനുഭൂതിയിലേയ്ക്കു് കടക്കുന്നവൻെറ അവസ്ഥയെ വർണ്ണിക്കുന്നു.

ബാഹ്യലോകം അയാളിൽനിന്നു മറയുന്നു. പിന്നീടു് ഒരു ആഭ്യന്തരലോകം പ്രത്യക്ഷപ്പെടുന്നു. ഒടുവിൽ അതും അന്തർദ്ധാനംചെയ്യുന്നു. അപ്പോഴാണു് അദ്വൈതാനുഭൂതി — ഈ അനുഭൂതിയാണു് ശങ്കരന്റെ അദ്വൈതത്തിന്റെ അടിസ്ഥാനം. അതു് യുക്തിക്കു് വിഷയമല്ല. ''യതോ വാചോ നിവർത്തന്തേ അപ്രാപ്യ മനസാ സഹ'' എന്നിങ്ങനെ വാക്കിനും മനസ്സിനും വിഷയമല്ലാത്ത ഒരു അനുഭൂതിയാണു് അദ്വൈതത്തിന്റെ അടിസ്ഥാനം. ''നൈഷാ തർക്കേണ മതിരാപനേയാ'' ഈ ജ്ഞാനം തർക്കംകൊണ്ടു് കിട്ടുന്നതല്ല. ''സ്വാനുഭൂത്യേകമാനായാ'' എന്നാണു് അതേപ്പററി പറയുവാൻ കഴിയുന്നതു്. സ്വാനുഭവം മാത്രമാണു് അതിനു പ്രമാണം. അതിലാണു് അദ്വൈതം ഉറപ്പിക്കപ്പെട്ടിരിക്കുന്നതു്. അതുപോലെ തന്നെ ദ്വൈതവും വിശിഷ്ടാദ്വൈതവും. ഇവയും രണ്ടു നിലയിലുള്ള അനുഭൂതികളാണു്. ഈ അനുഭൂതികൾ ഒരു സാധാരണ മനുഷ്യനെ അമാനുഷനാക്കുന്നു. മർത്ത്യനെ അമർത്ത്യനാക്കുന്നു. മനുഷ്യപുത്രനെ ഈശ്വരപുത്രനാക്കുന്നു.

തന്നെ കാണാൻ വന്ന പെററമ്മയോടു് ഹേ സ്ത്രീ! നീ ഏതു്?'' എന്നു ചോദിക്കത്തക്കവണ്ണം ജോസഫിന്റെ പുത്രനെ ദേഹാഭിമാനമില്ലാത്തവനാക്കിയതു് ഈ അവസ്ഥയാണു്. തന്റെ കൊട്ടാരത്തിന്റെ മുമ്പിലുള്ള വീഥികളിൽ ഭിക്ഷയെടുക്കാൻ പുറപ്പെട്ട ബുദ്ധനോടു്, ''നീ ഇങ്ങനെ ചെയ്യുന്നതെന്തു്?'' എന്നു് ശുദ്ധോദനമഹാരാജാവു് ചോദിച്ചപ്പോൾ ''ഇതു് എന്റെ പിതൃപിതാമഹന്മാരുടെ ധർമ്മമാണു്. എന്റെ പിതാക്കന്മാർ പൂർവ്വബുദ്ധന്മാരാണു്'' എന്നു ശ്രീബുദ്ധനെക്കൊണ്ടു പറയിച്ചതു് ഈ അനുഭൂതിയാണു്. ഇതിൽ നിന്നാണു് ബുദ്ധമതവും ക്രിസ്തുമതവും അദ്വൈതവും ദ്വൈതവുമെല്ലാം ഉണ്ടായതു്. അപ്പോൾ ഭിന്നമതങ്ങൾ എങ്ങനെയുണ്ടായിയെന്നു ചോദിക്കുമായിരിക്കാം. അതിനു രണ്ടു കാരണങ്ങളുണ്ടു്. ഒന്നു് ആദ്ധ്യാത്മികമായി അഭ്യാസംചെയ്തു് മുന്നോട്ടു പോകുന്നവനു് പല പടികളിൽ എത്തുമ്പോൾ വിഭിന്ന അനുഭവങ്ങളുണ്ടാവാം. ചിലർ ചില പടികളിൽവച്ചുണ്ടാകുന്ന അനുഭവംകൊണ്ടു തൃപ്തിപ്പെട്ടു് എല്ലാം സിദ്ധിച്ചു എന്നു കരുതി ആ അനുഭൂതിക്കപ്പുറമൊന്നുമില്ല എന്നു വിശ്വസിച്ചു് അതു പ്രഖ്യാപിക്കുന്നു. മറെറാന്നു് അനുഭൂതിനിഷ്ഠന്മാർ മററുള്ളവരെ മനസ്സിലാക്കാൻവേണ്ടി പറയുന്ന ദൃഷ്ടാന്തങ്ങളിൽ ഏതേതംശങ്ങൾകൊണ്ടാണു് സാധർമ്മ്യമെന്നു് ശരിക്കു് മനസ്സിലാക്കാൻ കഴിവില്ലാത്ത അനുഗാമികൾ ആ ദൃഷ്ടാന്തങ്ങളെ സന്ദർഭത്തിൽ നിന്നും അടർത്തിയെടുത്തു് സങ്കുചിതബുദ്ധിയിലും വാദപ്രതിവാദ

ത്തിലും ചെന്നു ചാടുന്നു. ഇങ്ങനെയാണു് മതത്തിൻെറ പേരിൽ വഴക്കും വാദവുമുണ്ടാകുന്നതു്.

മതത്തിൻെറ പേരിലുള്ള വഴക്കിനു് വേറൊരു കാരണവും കൂടിയുണ്ടു്. അതു് മതം രാജ്യതന്ത്രത്തോടുകൂടി കലത്തുന്നതുകൊണ്ടാണു്. അതായതു് മതത്തെ രാജ്യതന്ത്രത്തിനുള്ള ഉപകരണമായിട്ടുപയോഗിക്കുമ്പോഠം. ''മതത്തിൽ മക്കടമുഷ്ടിയില്ല എന്നു പഠിപ്പിച്ച നബിയുടെ അനുഗാമിയായ അറംഗസീബു് അനേകലക്ഷം ഹിന്ദുക്കളെ കൊല്ലാനിടയാക്കിയതെന്തു്? ഖുറാൻ പഠിക്കായ്കയല്ല. ഖുറാൻെറ അൎത്ഥം മനസ്സിലാകായ്കയുമല്ല. ഇന്ത്യയെ വെട്ടിമുറിക്കാൻ ജിന്നയെ പ്രേരിപ്പിച്ചതെന്തു്? സാമ്രാജ്യദുർമോഹം. ശത്രുവിനെ സ്നേഹിക്കുക എന്നു പഠിപ്പിച്ച ആചാര്യൻെറ അനുഗാമികഠം സ്വാഭിപ്രായത്തിൽനിന്നു ഭിന്നമായി അഭിപ്രായം പ്രകടിപ്പിച്ചവരെ തീയിലിട്ടുചുടാൻ പ്രേരിപ്പിച്ചതെന്തു്? ഭൗതികസുഖേച്ഛയും ദുഷ്പ്രഭുത്വദുർമ്മോഹവും.

''അനുഷ്ഠാതൃണാം കാമോത്ഭവാത് ഹീയമാനവിവേകവിജ്ഞാനഹേതുകേന അധർമ്മേണ അഭിഭൂയമാനേ ധൎമ്മേ പ്രവൎദ്ധമാനേ ച അധൎമ്മേ'' എന്നു് ശ്രീശങ്കരൻ ഒരിടത്തു പറയുന്നു. മതത്തിൻെറ അനുഗാമികഠംക്കു് പ്രത്യേകിച്ചു് ആചാര്യന്മാക്കു് കാമമുണ്ടാകുമ്പോഠം വിവേകജ്ഞാനം കുറയും. അതിൽനിന്നും അധൎമ്മമുണ്ടാകും. കാമമാണു് അനൎത്ഥഹേതു. കാമമെന്നാൽ ഭോഗേച്ഛ. അതിനും മതത്തിനും തമ്മിൽ യാതൊരു ബന്ധവുമില്ല. ''രാമനുള്ളിടത്തു കാമമില്ല. കാമമുള്ളിടത്തു രാമനുമില്ല'' ഈശ്വരവിചാരവും ഭോഗേച്ഛയും ഒരിക്കലും ഒന്നിച്ചിരിക്കുകയില്ല. ''മതമാണു രാജ്യത്തു് കുഴപ്പമുണ്ടാക്കുന്നതു്. അതുകൊണ്ടു് മതം നശിപ്പിക്കണം'' എന്നു് രാജ്യതന്ത്രാചാര്യന്മാർ പറയുന്നു. ശുദ്ധമേ കള്ളം. മതം—ശുദ്ധമതം—ഒരിടത്തും വഴക്കുണ്ടാക്കിയിട്ടില്ല. ഉണ്ടാക്കാൻ സാദ്ധ്യവുമല്ല. എന്തെന്നാൽ അതിൻെറ സ്വഭാവം തന്നെ മനോജയമാണു്. നേരെമറിച്ചു് രാജ്യതന്ത്രം അങ്ങനെയല്ല. അതാണു് വഴക്കിനെല്ലാം കാരണം. മതത്തെക്കൂടി പോളിററിഷൻസ് ചിലപ്പോഠം ആയുധമാക്കുന്നു. വാസ്തവത്തിൽ വഴക്കുണ്ടാകുന്നതു്, വാദിച്ചുജയിച്ചോ, പ്രസംഗിച്ചു ജനങ്ങളെ സ്വാധീനപ്പെടുത്തിയോ ബലാൽക്കാരേണ ജനങ്ങളെ കീഴ്പ്പെടുത്തിയോ, മതത്തിൻെറ പേരിൽ പുരോഹിതന്മാരും രാജ്യതന്ത്രജ്ഞന്മാരും ഭോഗങ്ങഠം സമ്പാദിക്കാൻ ശ്രമിക്കുക മൂലമാണു്. അതാണു് മതത്തിൻെറ പേരു് ദുഷിക്കാൻ കാരണം,

ഈ അനൎത്ഥങ്ങളൊന്നും വലിച്ചുവയ്ക്കാതെ താൻ അറിഞ്ഞതിതു്—താൻ അനുഭവപ്പെടുത്തിയതു് മററുള്ളവരെയും അറിയിക്കുവാനും

അവക്കു് അനുഭവപ്പെടുത്തിക്കൊടുക്കാനും ശ്രമിക്കുകയായിരിക്കണം ഓരോ മതത്തിന്റേയും മതപ്രചാരകന്റേയും ചുമതല. ആ ഉദ്ദേശത്തോടുകൂടിയാണു് ശ്രീനാരായണഗുരുസ്വാമികൾ സർവ്വമതസമ്മേളനം വിളിച്ചുകൂട്ടിയതു്. നാമും അങ്ങനെ ചെയ്യണം. ഓരോ മതപ്രതിനിധിയും സ്വാനുഭവത്തെ അടിസ്ഥാനപ്പെടുത്തി പ്രസംഗിക്കണം. ഇന്നു് ലോകത്തു് ഓരോ മതക്കാരനും താൻ സ്വീകരിച്ചിരിക്കുന്ന മതത്തിലെ തത്വങ്ങൾ എത്രമാത്രം അനുഷ്ഠാനത്തിൽ കൊണ്ടുവന്നിട്ടുണ്ടു്, കൊണ്ടുവരാൻ ശ്രമിക്കുന്നുണ്ടു് എന്നാലോചിക്കാതെ മതോപദേഷ്ടാവായി പുറപ്പെടുന്നതാണു് കുഴപ്പം. നാം ഉപദേശിക്കുന്ന—പ്രസംഗിക്കുന്ന—തത്വങ്ങളിൽ എത്രത്തോളം നമ്മുടെ ജീവിതത്തിൽ, പ്രവൃത്തിയിൽ കൊണ്ടുവന്നിട്ടുണ്ടെന്നു നാം ആദ്യമായി ആലോചിക്കണം. അതിനുശേഷം വേണം പ്രസംഗിക്കാൻ—മററുള്ളവരെ പഠിപ്പിക്കാൻ നമുക്കു കൈവശമില്ലാത്തതു് നാം അന്യനു് എങ്ങനെ കൊടുക്കും?

ലോകം വലിയ വലിയ ആദർശങ്ങളെപ്പററിയുള്ള പ്രസംഗം കേട്ടു മുഷിഞ്ഞിരിക്കുകയാണു്. ഒന്നാം ക്ലാസ്സിൽ പഠിക്കുന്ന കുട്ടിപോലും ഇന്നു പ്രസംഗക്കാരനാണു്. പരോപദേശപണ്ഡിതനാണു്. അതു മാത്രമല്ല ചന്തയും റോഡും എല്ലാം പ്രസംഗക്കാരെക്കൊണ്ടു നിറഞ്ഞിരിക്കുകയാണു്. എഴുത്തുപോലും പഠിക്കാത്ത പലരും ലോകോദ്ധാരണവ്രതം സ്വീകരിച്ചു് പ്രസംഗിക്കുന്ന കാലമാണിതു്. അതിനാൽ ബുദ്ധിയുള്ളവർ നാം എന്തു പ്രവർത്തിക്കുന്നു? നമ്മുടെ ഉപദേശത്തിൽ എത്ര അംശം പ്രവൃത്തിയിലുണ്ടു്? എന്നു് ആലോചിച്ചു നോക്കുന്നു. ഇന്നത്തെ പ്രസംഗകർ വാദകോലാഹലത്തിനും പാണ്ഡിത്യപ്രകടനത്തിനും ഒരുങ്ങാതെ സ്വാനുഭൂതിയെ അടിസ്ഥാനമാക്കി മതത്തിന്റെ പ്രായോഗികവശങ്ങളിലേയ്ക്കു് ജനശ്രദ്ധയെ ആകർഷിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

എല്ലാ മതങ്ങളും ഒരേ ലക്ഷ്യത്തിലേക്കുള്ള വഴികളാണു് എന്നു പ്രഖ്യാപിച്ച രണ്ടു് ആചാര്യന്മാർ അടുത്ത കാലത്തു ജീവിച്ചിരുന്നു. ഒന്നു് ശ്രീരാമകൃഷ്ണദേവൻ. മറെറാന്നു് കേരളക്കരയിൽ ശ്രീനാരായണഗുരുസ്വാമികൾ. നാമും പഠിക്കുകയും ചിന്തിക്കുകയും അഭ്യസിക്കുകയും ചെയ്താൽ ഈ തീർപ്പിൽ എത്തിച്ചേരുന്നതാണു്. മതത്തിന്റെ പരമ പ്രയോജനം ചിത്തം ശുദ്ധമാക്കി ഈശ്വരാനുഭൂതി തരികയാണു്. ബുദ്ധമതംപോലെയുള്ള ചില മതങ്ങൾ ഈശ്വരനെന്നുള്ള പദം ഉപയോഗിക്കുന്നില്ലായിരിക്കാം. സാരമില്ല. അതും അലൗകികമായ പരമസത്യത്തിന്റെ ജ്ഞാനത്തിൽ നമ്മെ എത്തി

ക്കം. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'' ബോധിയെന്നാൽ ജ്ഞാനമെന്നാണല്ലോ അത്ഥം.

മതത്തിനല്ലാതെ മനുഷ്യന്റെ മനസ്സിനെ ശുദ്ധമാക്കാൻ മറെറാന്നിനും കഴിയുകയില്ല ഫിസിക്സ് കെമിസ്ട്രി ഫിസിയോളജി മുതലായവയൊന്നും ചിത്തശുദ്ധിക്കുള്ള ഉപായം പഠിപ്പിക്കുന്നില്ല. ശുദ്ധചിത്തനുമാത്രമേ യഥാത്ഥത്തിൽ ലോകത്തിനു നല്ലതെന്തെന്നറിഞ്ഞു് ദീർഘദൃഷ്ടിയോടുകൂടി ലോകകല്യാണത്തിനുവേണ്ടി പ്രവത്തിക്കുവാൻ കഴിയുകയുള്ളു.

രാജ്യത്തിനുവേണ്ടി ജോലിചെയ്യണമെന്നു പലരും പറയുന്നു. ഈ അഭിപ്രായം ഇംഗ്ലീഷുവിദ്യാഭ്യാസം ശരിയായി ദഹിച്ചു സ്വായത്തമാക്കാത്തതിന്റെ ഫലമാണെന്നാണു് എനിക്കു് തോന്നുന്നതു്. ''അവനവന്റെ സ്വഭാവം നന്നാക്കാൻ കൊള്ളരുതാത്തവനെക്കൊണ്ടു് മററുള്ളവക്കു നന്മ ചെയ്യാൻ കഴിയുമോ?'' എന്നു് ശ്രീരാമകൃഷ്ണന്റെ ശിഷ്യനായ ശ്രീബ്രഹ്മാനന്ദസ്വാമികൾ ചോദിക്കുന്നു. ഇതു നാം പ്രത്യേകം ശ്രദ്ധിക്കണം. ഇന്നു് എല്ലാവക്കും ലോകോദ്ധാരണത്തിനാണു് തിരക്കു്. ഞാൻ ചോദിക്കുന്നു ലോകത്തിനു് നല്ലതെന്തെന്നു് ഇവർ കണ്ടുപിടിച്ചുകഴിഞ്ഞോ എന്നു്. ആ കണ്ണു വേണമെങ്കിൽ മനസ്സിനെ ആദ്യം രാഗദ്വേഷവിമുക്തമാക്കണം. അങ്ങനെയുള്ളവക്കേ യഥാത്ഥത്തിൽ ലോകത്തിനു നന്മ ചെയ്യാൻ കഴിയൂ. അല്ലാത്തവർ—ഒരു രൂപ കിട്ടിയാൽ അച്ഛനെ അച്ഛനെന്നു പറയാൻ മടിക്കുന്നവർ—അമ്മയെ വിൽക്കാൻ തയ്യാറുള്ളവർ—സമുദായത്തിന്റേയും രാഷ്ട്രത്തിന്റേയും നേതാക്കന്മാരായാലുള്ള അവസ്ഥയെന്തു്? ഇതു് നാം കാണുന്നില്ലേ?

ഒരു മഹാത്മജിയെ സൃഷ്ടിച്ചതെന്താണു്? മതം. മഹാത്മജിയെ കൊന്നതു മതമാണെന്നു ചിലർ പറയുന്നു. അബദ്ധം. അതു മതാഭാസമാണു്. മതാഭാസം ചെയ്യുന്ന തെററിനു് മതം ഉത്തരവാദിയല്ല. പോലീസുകാരന്റെ വേഷം കെട്ടി ഒരുവൻ മോഷ്ടിക്കുന്നതിനു് പോലീസ് ഡിപ്പാർട്ടു്മെൻറ് ഉത്തരവാദിയാണോ? ''ഈശ്വരപ്രാത്ഥനയാണു് എന്നെ രക്ഷിച്ചിട്ടുള്ളതു്. പ്രാത്ഥനയില്ലായിരുന്നെങ്കിൽ ഞാൻ എന്നേ ഭ്രാന്തനാകുമായിരുന്നു. എന്റെ ഉള്ളിലുണ്ടായിട്ടുള്ള നിരാശകളെ ദൂരീകരിക്കുന്നതിനു് എനിക്കു സാധിച്ചിട്ടുണ്ടെങ്കിൽ അതു് പ്രാത്ഥന ഒന്നുകൊണ്ടുമാത്രമാണു്. എന്റെ ആന്തരികശാന്തി എനിക്കു് മറെറാരിടത്തുനിന്നുമല്ല കിട്ടിയതു്. ഈശ്വരപ്രാത്ഥനയിൽനിന്നു മാത്രമാണു്'' എന്നു മഹാത്മജി പറയുന്നു. ഇന്നത്തെ കോൺഗ്രസ്സുകാരിൽ എത്രപേർ ഈശ്വരപ്രാത്ഥന ചെയ്യുന്നുണ്ടു്? മനുഷ്യന്റെ വാക്കും പ്രവൃത്തിയും തെററിൽ ചെന്നു ചാടാതെ

യഥാർത്ഥലോകക്ഷേമത്തിനുവേണ്ടി പ്രവർത്തിക്കണമെങ്കിൽ മനസ്സിനെ അന്തർമുഖമാക്കി ആത്മസംയമനപൂർവ്വകം ജീവിക്കണം. അങ്ങനെ ജീവിക്കുന്നവർക്ക് തെററും ശരിയും തിരിച്ചറിഞ്ഞ് ലോകകല്യാണത്തിനായി പ്രവർത്തിക്കാൻ സാധിക്കും. അതുകൊണ്ട് ഞാൻ പറയുന്നു. നമ്മുടെ ഭരണാധികാരികൾ നമുക്കു വാസ്തവമായി നന്മചെയ്യുന്നവരായിരിക്കണമെങ്കിൽ അടിയുറച്ച ഈശ്വരവിശ്വാസം, ആത്മസംയമനം എന്നിവയുള്ളവരായിരിക്കണമെന്ന്. അങ്ങനെയുള്ളവർ മാത്രമേ മേലാൽ നമ്മുടെ ഭരണാധികാരികളായി വരാൻ അനുവദിക്കാവൂ. അങ്ങനെയുള്ളവർക്കേ നിങ്ങൾ അടുത്ത പ്രാവശ്യം വോട്ടു കൊടുക്കാവൂ. സത്യവാന്മാർ, ആസ്തികന്മാർ, ചാരിത്രശുദ്ധിയുള്ളവർ അവർ ഒരിക്കലും തെററു ചെയ്യുകയില്ല. അങ്ങനെയുള്ളവർ ഭരിക്കുന്ന രാജ്യമേ ദീർഘകാലം ഐശ്വര്യത്തോടുകൂടി നിൽക്കൂ.

ഇതാണ് മതത്തിന് രാഷ്ട്രത്തിനുവേണ്ടി ചെയ്യാൻ കഴിയുന്നത്. മതംകൊണ്ടുള്ള പ്രായോഗിക പ്രയോജനവും ഇതാണ്. വ്യക്തിയുടെ ശാന്തി. ശാന്തമാനസനു മാത്രമേ ദീർഘദർശിത്വമുള്ളൂ. ദീർഘദൃഷ്ടി ഒരു രാജ്യതന്ത്രജ്ഞനു് അത്യന്താപേക്ഷിതമാണ്. അതില്ലാതെയുണ്ടാകുന്ന സാമ്രാജ്യം മണലിൽ ഉണ്ടാക്കിയ കോട്ടപോലെയാണ്. അതുകൊണ്ടാണ് ക്രിസ്തു പറഞ്ഞത് "Seek ye the kingdom of God first: everything else will be added unto you". അതായത് ''ആദ്യമായി നിങ്ങൾ ഈശ്വരസാമ്രാജ്യം അന്വേഷിക്കുക. മററുള്ളതെല്ലാം തനിയെ വന്നു ചേരും'' എത്ര സത്യം? എന്തു ശക്തിയായ ഭാഷ?

''അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം''

എന്നു ശ്രീകൃഷ്ണൻ പറയുന്നു. അതുപോലെ വളരെ വ്യക്തമായി ക്രിസ്തു പറഞ്ഞിട്ടുള്ള ഒരു വാക്യമിതാണ് — "Blessed are the pure in heart, for they shall see God". അതായത് ചിത്തശുദ്ധിയുള്ളവർ ധന്യന്മാർ, അവർ ഈശ്വരനെ കാണും.

''ശമദമാദിസംസ്കൃതം മനഃ ആത്മദർശനേ കരണം'' എന്ന് ശ്രീശങ്കരൻ പറയുന്നു. അവരെല്ലാം വാസ്തവത്തിൽ ഒരേ അഭിപ്രായക്കാരാണ്. അവർ രാഗദ്വേഷവിഹീനരായിരുന്നു; ലോകക്ഷേമകാംക്ഷികളായിരുന്നു. മതം വാസ്തവത്തിൽ ഒന്നാണ്. പല പടികളെ കുറിക്കുന്നവയാണ് പല മതങ്ങൾ. ശരിയായ രാജ്യതന്ത്രജ്ഞൻ ദീർഘദൃഷ്ടിയോടുകൂടി ലോകക്ഷേമത്തിനു പ്രവർത്തിക്കാൻ ശക്തനാകണമെങ്കിൽ മതനിഷ്ഠയുള്ളവനായിരുന്നെങ്കിലേ സാധിക്കൂ. ക്രിസ്തു

മതനിഷ്ഠയോ മുഹമ്മദ്ദ മതനിഷ്ഠയോ എന്നല്ല ചോദ്യം. മതനിഷ്ഠ, അത്രമാത്രം. എന്നാൽ അതു മതഭ്രാന്തല്ലെന്നോൎക്കണം. ഒരുവനു് ഏതെങ്കിലും മതത്തിലോ ഒന്നിലധികം മതങ്ങാം കൂട്ടിച്ചേൎത്തതിലോ നിഷ്ഠയുള്ളവനായിരിക്കുകയും ചെയ്യാം. മതകലഹവും മതനിന്ദയും ഉണ്ടാകുന്നതു് മതതത്ത്വങ്ങളെപ്പററിയും ഓരോ മതത്തിൻേറയും തത്വങ്ങാം അനുഷ്ഠാനത്തിൽ കൊണ്ടുവരാത്തതുകൊണ്ടുണ്ടാകുന്ന ഫലത്തെപ്പററിയും അറിവില്ലാതെ ബുദ്ധികൊണ്ടുമാത്രം പരസ്പരം മതങ്ങളെ അളക്കുന്നതുകൊണ്ടാകുന്നു. അങ്ങനെയുള്ള ദോഷങ്ങാം നീങ്ങത്തക്കവെണ്ണം ഇവിടെ വന്നിരിക്കുന്ന ഓരോ മതത്തിൻേറയും പ്രതിനിധികാം അവനവൻ അഭ്യസിച്ചിട്ടുള്ള മതത്തെ വിശദമായി വ്യാഖ്യാനിക്കുമെന്നു് ഞാൻ വിശ്വസിക്കുന്നു. ഇപ്രകാരം വാസ്തവത്തിൽ ഒന്നായ മതത്തിൻെറ പല നിലകളായ പല മതങ്ങളെ അഭ്യാസത്തിനു പ്രാധാന്യം കൊടുത്തു് വ്യാഖ്യാനിക്കാൻ ഇവിടെ വന്നിരിക്കുന്ന മതപ്രതിനിധികളോടു് അഭ്യൎത്ഥിച്ചുകൊണ്ടും അവരുടെ ഉപദേശങ്ങാം കോംക്കാൻ ഈ പുണ്യദിനത്തിൽ പുണ്യസ്ഥലത്തു വന്നിട്ടുള്ള ശ്രോതാക്കാംക്കു് മംഗളമാശംസിച്ചുകൊണ്ടും ഞാൻ ഈ സമ്മേളനം സസന്തോഷം ഉൽഘാടനം ചെയ്തുകൊള്ളുന്നു.



# 33. ശ്രീശങ്കരനും അദ്ദേഹത്തിൻെറ മതവും

അത്ഭുതകരമായ വീര്യവും വിപുലമായ കർമ്മശക്തിയുമുള്ളയാളായിരുന്ന ശ്രീശങ്കരൻ. പ്രപഞ്ചത്തിൽനിന്ന വിട്ടകന്നു് തൻെറ മൊട്ടത്തോടിനകത്തോ ഏതെങ്കിലും വനത്തിൻെറ മൂലയിലോ ലോകത്തു് അന്യന്മാക്കു് എന്തു സംഭവിക്കുന്നുവെന്ന നോക്കാതെ സ്വന്തം മോക്ഷം തേടിയിരുന്നവനല്ലായിരുന്ന അദ്ദേഹം. ഇന്ത്യയുടെ തെക്കെ അററത്തു കേരളത്തിൽ ജനിച്ചു് എണ്ണമില്ലാത്ത ജനങ്ങളുമായി കൂട്ടിമുട്ടി അവരോട വാദിക്കുകയും തർക്കിക്കുകയും യുക്തിവിചാരം ചെയ്യുകയും അവരിൽ തൻെറ സ്വന്തം അന്തർവേഗത്തിൻെറയും പ്രചണ്ഡമായ ഊജ്ജസ്സിൻേറയും ഒരംശം സന്നിവേശിപ്പിച്ചു് ബോദ്ധ്യപ്പെടുത്തി സമ്മതിപ്പിക്കുകയും ചെയ്തുകൊണ്ടു് ഇന്ത്യ മുഴവൻ നിരന്തരം സഞ്ചരിച്ചിരുന്ന ആളാണദ്ദേഹം. മുപ്പത്തിരണ്ടുവഷത്തെ ചുരുങ്ങിയ ആയുഷ്കാലത്തിനകം അനവധി നീണ്ട ജന്മങ്ങളിലെ പ്രവൃത്തി അദ്ദേഹം ചെയ്തുതീക്കുകയും ഇന്നും വളരെ പ്രത്യക്ഷമായി കാണത്തക്കവിധം ഇന്ത്യയുടെ മേൽ തൻെറ ശക്തിയേറിയ മനസ്സിൻേറയും സുസമുദ്ധമായ ചൈതന്യത്തിൻേറയും മുദ്ര പതിപ്പിക്കുകയും ചെയ്തു. തത്വജ്ഞാനി, പണ്ഡിതൻ, ആസ്തികൻ, യോഗി, കവി, ഭക്തൻ എന്നിവയ്ക്കു പുറമെ പ്രായോഗിക പരിഷ്കത്താവും ശ്രേഷ്ഠിമാനായ സംഘാടകനും കൂടിയായ ഒരു അത്ഭുതപ്രതിഭാസമായിരുന്ന അദ്ദേഹം.

എട്ടാം ശതകത്തിൽ ജനിച്ച ശങ്കരനശേഷം വളരെ വളരെ വ്യാഖ്യാതാക്കന്മാരുടേയും താക്കികപണ്ഡിതന്മാരുടേയും പരമ്പരയുണ്ടായിട്ടുണ്ടെങ്കിലും തത്വചിന്തയിൽ അദ്ദേഹത്തിന തുല്യനായ ഒരു വ്യക്തി ഉണ്ടായിട്ടില്ല, ''ഐശ്വര്യപൂണ്ണമായി ഹ്രസ്വജീവിതം നയിച്ചശേഷം മൺമറഞ്ഞു വിസ്മൃതിയിലമന്ന രാജാക്കന്മാരുടേയും രാജവംശങ്ങളുടേയും ചരിത്രം ഞാൻ പ്രസ്താവിച്ചു. എന്നാൽ ഇവരേക്കാളെല്ലാം വിശിഷ്ടനായി സകല രാജാക്കന്മാരേക്കാളും ചക്രവത്തിമാരേക്കാളും ഇന്ത്യയുടെ ചരിത്രത്തിൽ സുപ്രധാനമായ പങ്കുവഹിക്കാൻ നിയുക്തനായ ഒരു മനുഷ്യൻ ദക്ഷിണഭാരതത്തിൽ അവതരിച്ചു. ഈ ചെറുപ്പക്കാരൻ ശങ്കരാചാര്യരെന്ന പേരിൽ അറിയപ്പെടുന്നു. അദ്ദേഹം ഇന്ത്യയിൽ എല്ലായിടത്തും സഞ്ചരിച്ചു. പോയ സ്ഥ

ലങ്ങളിലെല്ലാം അദ്ദേഹം ജയിച്ചു. അദ്ദേഹം കാശിയിലേയ്ക്കു് ഒരു ജേതാവിനെപ്പോലെ ചെന്നു. എന്തിനെ പിടിച്ചടക്കുന്നവൻ? മനസ്സിനെ പിടിച്ചടക്കുന്നവൻ. അതും വാദത്തിലും'' എന്നും മററുമാണു് പണ്ഡിററു് ജവഹർലാൽ നെഹറു ശ്രീശങ്കരനെപ്പററി പറയുന്നതു്.

ഹിന്ദുമതവിശ്വാസപ്രകാരം ശ്രീശങ്കരൻ ഒരവതാരപുരുഷനായി കരുതപ്പെടുന്നു. അവതാരമെന്നതിനു് ഗീതയിലെ ''യദാ യദാ ഹി ധർമ്മസ്യ എന്ന ശ്ലോകപ്രകാരം കിട്ടുന്ന നിർവ്വചനം ''ധർമ്മം ക്ഷയിച്ചു് അധർമ്മം അഭിവൃദ്ധി പ്രാപിക്കുന്ന കാലത്തു് സജ്ജനങ്ങളെ രക്ഷിച്ചു ദുർജ്ജനങ്ങളുടെ ബലം നശിപ്പിച്ചു് ധർമ്മം സ്ഥാപിക്കുന്ന ദിവ്യകർമ്മവാൻ'' എന്നാണു് ചുരുങ്ങിയ കാലത്തെ അഭ്യാസം കൊണ്ടു് അവതാരപുരുഷൻ ഈശ്വരനുമായി അഭേദഭാവം അനുഭവപ്പെടുത്തുന്നു. താൻ ഈശ്വരനിൽ നിന്നന്യനല്ലെന്നുള്ള ബോധത്തോടുകൂടിത്തന്നെ മനുഷ്യഭാവം വച്ചുകൊണ്ടു് ലോകസംഗ്രഹത്തിനായി പ്രവർത്തിക്കുകയും ചെയ്യുന്നു. ഈ ലക്ഷണമനുസരിച്ചാണു് ശ്രീശങ്കരൻ അവതാരമായി കരുതപ്പെടുന്നതു്.

ഇന്ത്യ മതകലഹവും ധർമ്മാഭാവവും മൂലം വിഷമിക്കുന്ന ഒരു കാലഘട്ടമുണ്ടായിരുന്നു. നിരീശ്വരവാദികളായ ചാർവാകന്മാർ, കാപാലികന്മാർ, പാശുപതന്മാർ, വേദവാക്യങ്ങളുടെ ഏകദേശം മാത്രം ഗ്രഹിച്ചു് വളച്ചൊടിച്ചു് വ്യാഖ്യാനിക്കുന്ന ഗാണപത്യന്മാർ, സൗരന്മാർ, ഐന്ദ്രന്മാർ, യാമ്യന്മാർ, പ്രത്യേക ദേവതയിൽക്കൂടി മാത്രമേ മോക്ഷം കിട്ടുകയുള്ളുവെന്നു വാദിക്കുന്ന വൈഷ്ണവന്മാർ, ശൈവന്മാർ, കർമ്മാരായ മീമാംസകർ തുടങ്ങിയ അനേകം വിഭാഗങ്ങൾ അവരവരുടെ മുഷ്ടിബലം കൊണ്ടും വാദപാടവംകൊണ്ടും പ്രലോഭനങ്ങൾകൊണ്ടും ജനങ്ങളെ കുഴക്കിയിരുന്നു. സത്യധർമ്മാദിനിഷ്ഠന്മാർ വളരെ വിഷമിച്ചു. ആ ഘട്ടത്തിലാണു് ശ്രീശങ്കരൻ ജനിച്ചതു്.

ശങ്കരൻെറ ജന്മകാലത്തെപ്പററി പണ്ഡിതന്മാരുടെയിടയിൽ അഭിപ്രായവ്യത്യാസമുണ്ടു്. ക്രിസ്തുവിനു മുമ്പു് ഒന്നാം നൂററാണ്ടു മുതൽ ക്രിസ്തുവിനു ശേഷം എട്ടാംശതകം വരെയുള്ള പലകാലങ്ങൾ പലർ നിർദ്ദേശിക്കുന്നു.

''നിധിനാഗേഭവഹ്ന്യബ്ദേ വിഭവേ മാസി മാധവേ
ശുക്ലപക്ഷേ തു പഞ്ചമ്യാം ശങ്കരാര്യോദയഃ സ്മൃതഃ'' എന്നാണു കേരളത്തിലെ ഐതിഹ്യം. ഇതനുസരിച്ചു് കൊല്ലവർഷത്തിൻെറ ആരംഭത്തിലാണു് ശങ്കരൻെറ ജനനമെന്നു വരുന്നു. പ്രാചീനഭാരതത്തിൽ മഹാന്മാരുടെ പോലും ജനനകാലം രേഖപ്പെടുത്തുക പതിവില്ലായിരുന്നു. അവർ ചരിത്രരേഖയേക്കാൾ തത്വങ്ങൾക്കു് പ്രാധാന്യം കൊടുക്കുകയായിരുന്നു പതിവു്. അതുകൊണ്ടായിരിക്കാം അങ്ങനെ

സംഭവിച്ചതു്. ജനനകാലത്തെപ്പററി തീച്ചയില്ലെങ്കിലും ആദിശങ്കരന്റെ ജനനസ്ഥലം പെരിയാററിൻതീരത്തുള്ള കാലടിയാണെന്നുള്ളതിൽ ചരിത്രകാരന്മാർ മിക്കവാറും ഏകപക്ഷക്കാരാണു്. എല്ലാ അവതാരപുരുഷന്മാരുടേയും ചരിത്രങ്ങളിലെന്നപോലെ ശ്രീശങ്കരന്റെ കാര്യത്തിലും ജനനകാലത്തു് പല അത്ഭുതങ്ങളും സംഭവിച്ചതായി ജീവചരിത്രകത്താക്കൾ പ്രസ്താവിക്കുന്നു.

''മൃഗേന്ദ്ര—ഗജ—സപ്പ—ആഖു—തരക്ഷു—ഹരിണാദയഃ
ഹിത്വാഽന്യോന്യം തദാ വൈരം ജന്തവോ വ്യാഹരന്തി തേ
പുഷ്പാണി പുഷ്പിതാ വൃക്ഷാ മുമുചുശ്ച തഥാ ലതാഃ
സുപ്രസന്നജലാ നദ്യഃ നിഷ്കമ്പാഃ സിന്ധവോഽഭവൻ''

എന്നും മററും ഗോവിന്ദനാഥനും

''തസ്മിൻ ദിനെ മൃഗകരീന്ദ്ര—തരക്ഷു—സിംഹ
സപ്പാഖു—മുഖ്യബഹുജന്തുഗണാ ദ്വിഷന്തഃ
വൈരം വിഹായ സഹചേരുരതീവ ഹൃഷ്ടാ
കണ്ഡൂമപാകൃഷത സാധുതയാ നിഘൃഷ്ടാഃ''

എന്നും മററും വിദ്യാരണ്യസ്വാമികളും വണ്ണിച്ചിട്ടുണ്ടു്.

കുട്ടി ബാല്യത്തിൽതന്നെ അസാമാന്യബുദ്ധിമാനായിരുന്നുവെന്നു് ചരിത്രകാരന്മാർ രേഖപ്പെടുത്തിയിരിക്കുന്നു. ഒന്നാമത്തെ വയസ്സിൽത്തന്നെ ശങ്കരൻ മാതൃഭാഷയിലെ എല്ലാ അക്ഷരങ്ങളും പഠിച്ചെന്നും രണ്ടാംവയസ്സിൽ വായിക്കാൻ സമത്ഥനായെന്നും മൂന്നാമത്തെ വയസ്സിൽ കാവ്യപുരാണങ്ങളെല്ലാം കേട്ടു മനസ്സിലാക്കിയെന്നും അടുത്തവയസ്സിൽ ചൗളം കഴിഞ്ഞു് കാവ്യങ്ങളും തക്കവും പഠിച്ചെന്നും അനന്തരം പിതൃമരണം കഴിഞ്ഞു് അഞ്ചാമത്തെ വയസ്സിൽ ഉപനയിക്കപ്പെട്ടശേഷം നാലുവേദങ്ങളും ആറു ശാസ്ത്രങ്ങളും രണ്ടുമൂന്നു മാസംകൊണ്ടു് ഗ്രഹിച്ചെന്നും മററും വിദ്യാരണ്യൻ പറയുന്നു.

''ഏകവാരം ലിഖിത്വാ സ ജഗ്രാഹ ലിപിസഞ്ചയം
കാവ്യാനി ചേതിഹാസാനി പുരാണാന്യഖിലാനി ച
യഥാ സ ജഗൃഹേ ധീമാൻ പ്രയതേ വത്സരത്രയേ''

എന്നു് ഗോവിന്ദനാഥൻ എഴുതുന്നു. ബ്രഹ്മചാരിയായിരുന്നപ്പോൾ, ദീനാനുകമ്പനിമിത്തം, ദൂരെക്കൂടി ഒഴുകിയിരുന്ന പൂണ്ണാനദിയെ അമ്മയ്ക്കുവേണ്ടി ഗൃഹസമീപത്തുകൂടി ഒഴുക്കിയതും ഒരു ദരിദ്രകുടുംബത്തെ സ്വണ്ണാമലകവൃഷ്ടിയാൽ അനുഗ്രഹിച്ചതും ആയ രണ്ടു അത്ഭുതങ്ങൾ പ്രവത്തിച്ചതായി ഐതിഹ്യം പറയുന്നു. ബാല്യത്തിൽതന്നെ ശാസ്ത്രപാഠത്തിന്റെ ഫലമായി അദ്ദേഹം സാധനചതുഷ്ടയസമ്പന്നനായിത്തീൻ. ബ്രഹ്മവിദ്യയ്ക്കുവേണ്ടി സദ്ഗുരുവിനെ കണ്ടുപിടിക്കുന്നതിലേയ്ക്കു് പുറപ്പെടാൻ മാതാവിനോടു് അനുവാദം ചോദിച്ച

ശങ്കരൻ ഒരേ ഒരു പുത്രൻ, വേറെ പറയത്തക്ക ബന്ധുക്കളില്ല. കമ്മ കാണ്ഡനിഷ്ഠയായ ആ അന്തർജനമുണ്ടോ അതിനനുവദിക്കുക? ശങ്കരൻ യോഗശക്തികൊണ്ടു് ഒരു മുതലയെ സൃഷ്ടിച്ചു് മുതലയുടെ വായിൽപെട്ടു്, കിടന്നു നിലവിളിച്ചു് അമ്മയുടെ അനുവാദം വാങ്ങി. എങ്കിലും അമ്മയുടെ മരണകാലത്തു് വന്നുകൊള്ളാമെന്നു പറഞ്ഞു് ആശ്വസിപ്പിച്ചിട്ടാണു് പോയതു്.

''നാരായണം പത്മഭവം വസിഷ്ഠം
ശക്തിം ച തൽപുത്രപരാശരം ച
വ്യാസം ശുകം ഗൗഡപദം മഹാന്തം
ഗോവിന്ദയോഗീന്ദ്രമഥാസ്യശിഷ്യം'' എന്ന ക്രമത്തിനു് അനാദിപരമ്പരയിലുള്ള ഗോവിന്ദ ഗുരുവിനെ ചെന്നുകണ്ടു വന്ദിച്ചു. ഗുരു ചോദിച്ചു നീ ആരെന്നു്.

''ന ച പ്രാണസംജ്ഞോ ന വൈ പഞ്ചവായു
ൎന്ന വാ സപ്തധാതുൎന്ന വാ പഞ്ചകോശഃ
ന വാക്പാണിപാദം ന ചോപസ്ഥപായു
ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം
ന മൃത്യുർ ന ശങ്കാ ന മേ ജാതിഭേദഃ
പിതാ നൈവ മേ നൈവ മാതാ ച ജന്മ
ന ബന്ധുർ ന മിത്രം ഗുരുർ നൈവശിഷ്യ—
ശ്ചിദാനന്ദരൂപഃ ശിവോഽഹം ശിവോഽഹം''

''ഞാൻ പ്രാണനല്ല; പഞ്ചവായുക്കളല്ല; സപ്തധാക്കളല്ല; പഞ്ചകോശമല്ല; വാക്കു് കയ്യു് കാലു് ഇവയല്ല; മലമൂത്രേന്ദ്രിയങ്ങളല്ല; സച്ചിദാനന്ദ സ്വരൂപനായ ശിവനാണു് ഞാൻ. ശിവനാണു് ഞാൻ. എനിക്കു മരണമില്ല; സംശയമില്ല; ജാതിഭേദമില്ല; അച്ഛനില്ല; അമ്മയില്ല; ജന്മവുമില്ല; ബന്ധുവില്ല; മിത്രമില്ല; ഗുരുവില്ല; ശിഷ്യനില്ല. സച്ചിദാനന്ദരൂപനായ ശിവനാണു് ഞാൻ. ശിവനാണു് ഞാൻ. എന്നിങ്ങനെയായിരുന്നു ശാസ്ത്രങ്ങൾ പഠിച്ചു് നല്ലവണ്ണം മനനംചെയ്തു് തത്വം ഗ്രഹിച്ചുറപ്പിച്ചിരുന്ന ശിഷ്യൻെറ മറുപടി. അതുകേട്ടു് ശിഷ്യൻ ഉത്തമാധികാരി എന്നറിഞ്ഞു് ഗുരു ബ്രഹ്മവിദ്യോപദേശം ചെയ്യുകയും സഹസാ ജ്ഞാനം ജ്ഞാതാവു് ജ്ഞേയം എന്നീ ത്രിപുടിയററു്നിർവികല്പസമാധിയിൽ ശിഷ്യൻ പ്രവേശിക്കുകയും ചെയ്തു.

''അജരോഽഹമക്ഷരോഽഹം
പ്രജ്ഞോഽഹം പ്രത്യഗാത്മബോധോഽഹം
പരമാനന്ദമയോഽഹം

പരമശിവോഽഹം ഭവാമി പരിപൂൎണ്ണഃ
ചിദമൃതസുഖരാശൗ ചിത്തഫേനം വിലീനം
ക്ഷയമധിഗത ഏവ വൃത്തിചഞ്ചത്തരങ്ഗഃ
സ്തിമിതസുഖസമുദ്രോ നിഷ്ചേഷ്ടഃ സുപൂൎണ്ണഃ
കഥമിഷ മമദുഃഖം സൎവ്വദൈകോഽഹമസ്മി
ആനന്ദരൂപോഽഹമഖണ്ഡബോധഃ
പരാത്പരോഽഹം ഘനചിത്പ്രകാശഃ
മേഘാ യഥാഽപ്യേ വ്യോമ ന ച സ്പൃശന്തി
സംസാരദുഃഖാനി ന മാം സ്പൃശന്തി'' എന്നു് അനുഭവപ്പെട്ട ശിഷ്യൻ കൃതാൎത്ഥനായി ഗുരുവിനെ നമസ്കരിച്ചു. ഗുരുവാകട്ടെ ശിഷ്യനോടു് സ്വാനുഭൂതിബലത്തേയും ബുദ്ധിബലത്തേയും പാണ്ഡിത്യത്തേയും ആസ്പദമാക്കി എല്ലായിടത്തും ധൎമ്മം പ്രചരിപ്പിച്ചു് ഭാരതഭൂമിയെ മുഴുവനും അധൎമ്മത്തിൽനിന്നു വീണ്ടെടുത്തു് ധൎമ്മമാൎഗ്ഗത്തിൽ പ്രതിഷ്ഠിയ്ക്കുവഴി ഗുരുവിനോടുള്ള കൎത്തവ്യം നിറവേററാൻ ആജ്ഞാപിച്ചു. ശ്രീശങ്കരൻ ബുദ്ധമതകേന്ദ്രമായ സാരനാഥത്തിനു സമീപമുള്ള കാശിയിൽ എത്തുകയും അവിടെവച്ചു് ബ്രഹ്മസൂത്രഭാഷ്യം രചിക്കുകയും വ്യാസനുമായി വാദപ്രതിവാദംചെയ്തു് ഭാഷ്യത്തിനു് അദ്ദേഹത്തിൻെറ അംഗീകാരം വാങ്ങുകയും ചെയ്തു. പിന്നീടു് ഉപനിഷദ്ഭാഷ്യം ഗീതാഭാഷ്യം എന്നിവയും രചിച്ചു. അവിടെവെച്ചുതന്നെ പത്മപാദർ അദ്ദേഹത്തിൻെറ ശിഷ്യനായി. അനന്തരം ദിഗ്വിജയത്തിനായി പുറപ്പെട്ടു് മാഹിഷ്മതിയിൽ എത്തി വിശ്വരൂപനെന്നും പേരുള്ള മണ്ഡനനെ വാദത്തിൽ ജയിച്ചു സുരേശ്വരനെന്നനാമം നല്കി സന്യാസിയാക്കി. പോകുന്ന ദിക്കിലെല്ലാം വിജയിയായി ദക്ഷിണഭാരതയാത്ര തുടന്നു. ഗോകൎണ്ണത്തുവെച്ചു് ഒരു മൂകബാലനെ സംസാരിപ്പിച്ചു് ഹസ്താമലകനെന്നപേരിൽ ശിഷ്യനാക്കി. ആനന്ദഗിരിയേയും അവിടെവച്ചുതന്നെ സംഘത്തിൽ ചേൎത്തു. ഇന്ത്യയുടെ നാലുഭാഗങ്ങളിലായി ശൃംഗേരി, ദ്വാരക, ബദരി, ഗോവൎദ്ധന (പുരി) എന്നീ സ്ഥലങ്ങളിൽ നാലു മഠങ്ങൾ സ്ഥാപിച്ചു. ശൃംഗേരി മഠത്തിലിരിക്കുമ്പോൾ മാതാവിൻെറ ചരമം ആസന്നമെന്നറിഞ്ഞു് കേരളത്തിലെത്തി മാതാവിനു് അന്ത്യോപദേശം നൽകി ആശ്വസിപ്പിച്ചു. മാതാവിൻെറ മരണാനന്തരം കേരള ബ്രാഹ്മണർ സഹകരിക്കായ്കയാൽ ഏകനായി മാതൃസംസ്കാരം നടത്തി. നാലു ശിഷ്യന്മാരെ നാലു മഠങ്ങളിൽ വാഴിച്ചു് ധൎമ്മപ്രചരണത്തിനുള്ള വ്യവസ്ഥകൾ ചെയ്തു. കാശ്മീരത്തുവെച്ചു് സൎവ്വജ്ഞപീഠം കയറി.

മുപ്പത്തിരണ്ടാമത്തെ വയസ്സിൽ ശരീരം ത്യജിച്ചു. ശരീരം ത്യജിച്ച സ്ഥലം എവിടെയെന്നു് ആൎക്കും തീൎച്ചയില്ല. ചിലർ തൃശ്ശൂരെ

ന്നും മററു ചിലർ ബദരിയിലെന്നും വേറെ ചിലർ കേദാരത്തിലെ ന്നും പിന്നെ ചിലർ കൈലാസത്തിലെന്നും പറയുന്നു. എവിടെ യായാലെന്തു്?

''പുണ്യാശ്രമേ വാ നദ്യാം വാ ഗ്രാമേ വാ നഗരേ/ഥവാ
പണ്ണം പതതി ചേത്തേന തരോഃ കിം നു ശുഭാശുഭം''
''യത്ര ക്വാപി വിശീണ്ണം പണ്ണമിവ തരോർവപുഃ പതതാത്''
എന്നു് ആചാര്യന്മാർ തന്നെ പറഞ്ഞിട്ടുണ്ടു്. അതു് അദ്ദേഹത്തി ൻെറ കാര്യത്തിലും സാത്ഥമായി.

ശങ്കരൻെറ ജീവിതത്തിലെ ചില സംഭവങ്ങളെപ്പററി അഭി പ്രായവ്യത്യാസങ്ങളുണ്ടു്. അദ്ദേഹത്തിൻെറ ജീവിതത്തിൽ പറയുന്ന അത്ഭുത സംഭവങ്ങൾ നടന്നിട്ടില്ലെന്നു ചിലർ വാദിക്കുന്നു. അദ്ദേഹ ത്തിൻെറ ജീവിതത്തോടു ബന്ധപ്പെട്ട സ്ഥലങ്ങളെപ്പററിയും പലേ അഭിപ്രായങ്ങളുണ്ടു്. അതുകൊണ്ടെന്തു്? സ്ഥലംഏതെങ്കിലുമാകട്ടെ. അത്ഭുതങ്ങൾ നടക്കട്ടെ, നടക്കാതിരിക്കട്ടെ. എന്നാൽ ആക്കും നി ഷേധിക്കാൻ കഴിയാത്ത അത്ഭുതമാണു് അദ്ദേഹം ലോകത്തിനു കൊ ടുത്തിട്ടുള്ളതു്. അതു് അദ്ദേഹത്തിൻെറ ഗ്രന്ഥങ്ങളും അതിലെ ആശ യങ്ങളുമാണു്. ഇന്നു് ശ്രീശങ്കരൻേറതായി പ്രസിദ്ധപ്പെടുത്തിയിട്ടു ള്ള പലതും അദ്ദേഹത്തിൻെറയല്ലെന്നും വാദിക്കുന്നവരുണ്ടു്. എ ന്നാൽ വാണീവിലാസം പ്രസ്സിൽനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുള്ള ശ്രീശങ്കരഗ്രന്ഥാവലി—അയ്യായിരത്തോളം പുറം വരുന്ന ആ മഹാ സാഹിത്യം ശൃംഗേരി മഠത്തിൽ ശ്രീ നൃസിംഹഭാരതി സ്വാമികളുടെ കാലംവരെ ഗുരുശിഷ്യപരമ്പരയാ ആദിഗുരുവിൻെറ നാമധേയ ത്തിൽ പഠിപ്പിക്കപ്പെട്ടുവന്നിരുന്നവയാണെന്നോക്കേണ്ടതാണു്. ആ പാരമ്പര്യം വച്ചു നോക്കുമ്പോൾ അതെല്ലാം ആചാര്യരുടേതെന്നു് സമ്മതിക്കേണ്ടിവരും. ഇത്ര വളരെ ഗ്രന്ഥങ്ങൾ അനികേതനനായി യദൃച്ഛാലാഭസന്തുഷ്ടനായി നിരന്തരം സഞ്ചരിച്ചിരുന്ന ഒരു യതി എഴു തിയെന്നുള്ളതുതന്നെ അത്ഭുതമാണു്. ശിവാനന്ദലഹരി, സൗന്ദര്യ ലഹരി മുതലായ ഭക്തിഗ്രന്ഥങ്ങളിലും വേദാന്തപ്രകരണഗ്രന്ഥങ്ങ ളിലും കാണുന്ന കാവ്യമാധുരി ഏതൊരു കവിക്കും അസൂയാജനക മാണു്. ഗദ്യഗ്രന്ഥങ്ങളിൽ കാണുന്ന നിസർഗ്ഗസുന്ദരമായ ഭാഷാപ്ര വാഹം ഏതു ഗദ്യകൃത്തിനും അനുകരണീയമാണു്. ഏതു പൂവ്വപ ക്ഷിയേയും തലതല്ലിക്കുന്ന, ഫലിതപൂണ്ണമായ, ആരാലും തടുക്കാൻ കഴിയാത്ത യുക്തിയുടെ പോക്കാണു് അതിലും അത്ഭുതം. അച്ചടിയും അകാരാദിയുമില്ലാത്ത അക്കാലത്തു് വെറും സഞ്ചാരിയായി കഴിച്ചു കൂട്ടിയ അദ്ദേഹം ഓമ്മയിൽ വച്ചിരുന്ന ഗ്രന്ഥങ്ങളുടെ സഞ്ചയം ഗ്രന്ഥങ്ങളിൽ സവ്വത്ര നിഴലിച്ചു കാണുന്നതു് അതിലും അത്ഭുതം.

യാതൊരു ഗതാഗതസൗകര്യവുമില്ലാത്തഅക്കാലത്തു് അദ്ദേഹം പല വട്ടം ഹിമവത്സേതുപര്യന്തം സഞ്ചരിച്ച എല്ലായിടത്തും വിജയ ക്കൊടി നാട്ടിയതു് മറെറാരു മഹാത്ഭുതം. അദ്ദേഹം പഠിപ്പിച്ച മതവും അതിൽക്കൂടി അദ്ദേഹം ലോകത്തിനു നൽകിയ സന്ദേശവു മാണു് സർവ്വാത്ഭുതം.

ശ്രീശങ്കരൻെറ മതവും അതിൽക്കൂടി നൽകിയ സന്ദേശവുമെ ന്തു്? അദ്ദേഹം തന്നെ സ്വമതം സംഗ്രഹിച്ചു് ഇപ്രകാരം പ്രതി പാദിക്കുന്നു.

സ്വതശ്ചിത്സദാനന്ദാദ്വിതീയ ബ്രഹ്മരൂപോഽപ്യാത്മാ സ്വാശ്ര യയാ സ്വ വിഷയയാ അവിദ്യയാ സ്വാനുഭവഗമ്യയാ സാഭാസയാ സ്വാഭാവിക ചിത്സദാനന്ദാഽദ്വിതീയ ബ്രഹ്മാത്മ ഭാവാത്പ്രച്യുതഃ അനാത്മനി ദേഹാദാവാത്മഭാവമാപന്നഃ അപ്രാപ്താശേഷപുരു- ഷാർത്ഥഃ പ്രാപ്താശേഷാനർത്ഥഃ അവിദ്യാ കർമ്മ പരികല്പിതൈരേവ സാധനൈരിഷ്ടപ്രാപ്തി മനിഷ്ടപരിഹൃതിം ചാകാംക്ഷൻ ലൗകിക വൈദിക സാധനൈരനുഷ്ഠി തൈരപി പരമപുരുഷാർത്ഥ മോക്ഷാഖ്യ മലഭമാനോ മകരാദിഭിരിവ രാഗദ്വേഷാദിഭിരതസ്തത ആകൃഷ്യ- മാണഃ സുരനരതിര്യഗാദി പ്രഭേദഭിന്നാസു നാനായോനിഷു പരി വർത്തമാനോ മുഹ്യമാനഃ സംസരൻ പുണ്യവശാദ്വേദോദിതേന ഈശ്വരാർത്ഥകർമ്മാനുഷ്ഠാനേന അപഗതരാഗാദിമലഃ അനിത്യാദി ദോഷദർശനേനോല്പന്നേഹാമുത്രഫലഭോഗവിരാഗഃ വേദാന്തേഭ്യഃ പ്രതീയമാനം ബ്രഹ്മാത്മതത്വം ബുഭുത്സുഃ വേദോദിതശമദമാദി സാധനസമ്പന്നഃ ബ്രഹ്മവിദമാചാര്യമുപേത്യ ആചാരാനുസാരേണ വേദാന്തഽശ്രവണാദിനാ അഹം ബ്രഹ്മാസ്മി ഇതി ബ്രഹ്മാത്മതത്വ മവഗമ്യ നിവൃത്താജ്ഞാനതൽകാര്യഃ ബ്രഹ്മരൂപോഽവതിഷ്ഠതേ ഇതീയം വേദാന്താനാം മര്യാദാ * ഇതിൽനിന്നു കിട്ടുന്ന ആശയമി താണു്. ജീവൻ വാസ്തവത്തിൽ യഥാർത്ഥ സ്വരൂപത്തിൽ സച്ചിദാ നന്ദ വസ്തുവാണു്. അവൻ അവിദ്യയാൽ സ്വസ്വരൂപം മറന്നു് ദേ ഹാദികളാ ആത്മാവെന്നു ധരിച്ചു. അതു നിമിത്തം സകല അനർത്ഥ ങ്ങളുമുണ്ടായി. ആ അനർത്ഥങ്ങൾക്കു് പരിഹാരം അവിദ്യയിൽപെട്ട കർമ്മങ്ങൾകൊണ്ടുതന്നെ നേടാമെന്നു കരുതി ലൗകികങ്ങളും വൈദി കങ്ങളുമായ കർമ്മങ്ങൾ ചെയ്യുന്നു. എന്നാൽ അതുകൊണ്ടു് ഒരിക്കലും പരമാനന്ദം—പരമശാന്തിയെന്നറിയപ്പെടുന്ന മോക്ഷം—കിട്ടാതെ നാ നായോനികളിൽ ചുററിത്തിരിഞ്ഞുഴലുന്നു. അങ്ങനെയിരിക്കെ ഒരി ക്കൽ എങ്ങനെയോ പുണ്യവശാൽ വേദോക്തകർമ്മങ്ങൾ ഈശ്വരാ

* ആചാര്യസ്വാമികളുടെ ദീർഘസമാസമില്ലാതെ ഓജസ്സോടുകൂടി പ്രവ ഹിക്കുന്ന ഭാഷ നോക്കുക.

പ്പ്ണമായി ചെയ്യണമെന്നു തോന്നുന്നു. അപ്പോഠം മനസ്സിനെ ബാധി ച്ചിരിക്കുന്ന രാഗാദിമലങ്ങഠം നീങ്ങുന്നു. അവനു് വസ്തുക്കളുടെ യ ഥാൎത്ഥസ്വഭാവം അറിയാനിടവരുന്നു. ഈ ലോകത്തും സ്വൎഗ്ഗാദിക ളിലുമുള്ള ഭോഗാസക്തി അയാളെ വിട്ടൊഴിയുന്നു. സ്വസ്വരൂപത്തെ അറിയാനുള്ള ആഗ്രഹം ഉണ്ടാകുന്നു. ശമദമാദികഠം അയാഠം അഭ്യ സിക്കുന്നു. അനന്തരം ബ്രഹ്മനിഷ്ഠനായ സദ്ഗുരുവിനെ ശരണംപ്രാ പിച്ചു് ഗുരുമുഖത്തുനിന്നു് വേദാന്തരഹസ്യം മനസ്സിലാക്കി മനന നിദിദ്ധ്യാസനങ്ങളാൽ ''ഞാൻ ബ്രഹ്മം'' എന്നറിയുന്നു. അതോടു കൂടി അയാളുടെ അജ്ഞാനം എന്നേയ്ക്കുമായി വിട്ടുമാറുന്നു. അയാഠം ബ്രഹ്മസ്വരൂപനായി സ്ഥിതിചെയ്യുന്നു.

ശ്രീശങ്കരന്റെ മതപ്രകാരം എല്ലാ മനുഷ്യരും മുക്തിക്കൎഹരാ ണു്. മുക്തിയെന്നാൽ ദുഃഖം ഇങ്ങിനി വരാത്തവണ്ണം വിട്ടുപോയിട്ടു നിത്യാനന്ദം അനുഭവിക്കുന്ന അവസ്ഥയാണു്. ഇതു് മനുഷ്യനു ഇ വിടെ ഈ ശരീരത്തിലിരിക്കുമ്പോഠം തന്നെ അനുഭവിക്കാവുന്നതാ ണു്. അതുയുമല്ല അതനുഭവിക്കാത്തവനും മൃഗവും തമ്മിൽ വ്യത്യാ സമില്ല.

''വൃഥൈവ തേ തു ജീവന്തി പശുഭിശ്ച സമാ നരാഃ''

ശ്രീശങ്കരൻ മതത്തിന്റെ പ്രയോജനമെന്തെന്നു് നമുക്കു് കാ ണിച്ചുതരുന്നു. ആ പ്രയോജനം ഇവിടെവച്ചുതന്നെ അനുഭവിക്കാവു ന്നതാകയാൽ ഏതു നിരീശ്വരവാദിക്കും നിഷേധിക്കാവുന്നതല്ല. ഈ അനുഭൂതിക്കു് മനോമലത്യാഗമത്യാവശ്യം. മനസ്സിന്റെ മലങ്ങളാ ണല്ലോ ചാരിത്രശുദ്ധിയെ നശിപ്പിക്കുന്നതു്. അതിനാൽ ശങ്കരമതം ചാരിത്രശുദ്ധിക്കു് സൎവ്വപ്രാധാന്യം കൊടുക്കുന്നു എന്നു മാത്രമല്ല മനു ഷ്യൻ എന്തുകൊണ്ടു് ശുദ്ധചരിതനായിരിക്കണമെന്നും പഠിപ്പി ക്കുന്നു. രാഗദ്വേഷാദികളെ കളയുന്നതിനുള്ള ഉപകരണമായിട്ടു മാത്ര മേ വൈദികകൎമ്മങ്ങളെപ്പോലും കരുതുന്നുള്ളു. അദ്ദേഹം മനുഷ്യനോ ടു് എന്നും വേദങ്ങളുടെ അടിമയായിരുന്നുകൊള്ളാൻ ആവശ്യപ്പെടു ന്നില്ല. വേദങ്ങളും അവയിൽ വിധിച്ചിരിക്കുന്ന കൎമ്മങ്ങളും ചിത്ത ശുദ്ധിക്കുള്ള ഉപകരണങ്ങഠം മാത്രം. വൈദിക കൎമ്മങ്ങഠം തന്നെ സ്വാൎത്ഥതയോടുകൂടി ചെയ്താൽ—ഫലേച്ഛയോടുകൂടി ചെയ്താൽ—അതു് പരമപുരുഷാൎത്ഥത്തിനു സഹായകമാകയില്ല. വൈദിക കൎമ്മങ്ങഠം ഈശ്വരാൎപ്പണബുദ്ധിയോടുകൂടി അനുഷ്ഠിച്ചാൽ മനഃശുദ്ധിയും ശുദ്ധ മനസ്സനു് വസ്തുക്കളുടെ അസത്യാദിദോഷങ്ങഠം മനസ്സിലാക്കാനുള്ള ശക്തിയും ആ ശക്തി കൈവന്നവനു് വിരക്തിയും വിരക്തനു് ശമാ ദിയുമുണ്ടാകുന്നു. ഇവ സിദ്ധിച്ചവനു് സദ്ഗുരുസംഗം നിമിത്തം സ്വസ്വരൂപബോധം എന്ന ബ്രഹ്മജ്ഞാനം സിദ്ധിക്കുന്നു.

ശ്രീശങ്കരൻ കർമ്മത്തേയോ ഭക്തിയേയോ യോഗത്തേയോ നിഷേധിക്കുന്നില്ല. അദ്ദേഹത്തിന്റെ മതത്തിൽ എല്ലാററിനും സ്ഥാനമുണ്ടു്. എന്നാൽ ജ്ഞാനമാണു് പരമോൽക്കൃഷ്ടം. ജ്ഞാനമെന്നാൽ ''എല്ലാം ബ്രഹ്മമാൺ്'' എന്ന പ്രത്യക്ഷാനുഭൂതി എന്നർത്ഥം. വാസ്തവത്തിൽ എല്ലാം ബ്രഹ്മമല്ലേ? ബ്രഹ്മത്തിൽനിന്നന്യമായി എന്തെങ്കിലുമുണ്ടോ? ഉണ്ടാകാൻ തരമുണ്ടോ? ഉണ്ടെന്നു പറഞ്ഞാൽ മൂന്നുദോഷമുണ്ടെന്നദ്ദേഹം പറയുന്നു.

''സത്യം യദി സ്യാജ്ജഗദേതദാത്മനാ
നന്തത്വഹാനിർ നിഗമാ/പ്രമാണതാ
അസത്യവാദിത്വമപീശിതുഃ സ്യാ—
ന്നൈതത്രയം സാധു ഹിതം മഹാത്മനാം''

എന്നതാണു് യുക്തി. ബ്രഹ്മത്തിൽനിന്നന്യമൊന്നുണ്ടെന്നു വന്നാൽ ബ്രഹ്മം അനന്തമല്ലെന്നു വരും. അനന്തമല്ലാത്തതു സാവയവം; സാവയവം വിഭാജ്യം. നശ്വരം.

''ബ്രഹ്മൈവേദമമൃതം പുരസ്താത്
ബ്രഹ്മപശ്ചാത് ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ
അധശ്ചോർദ്ധ്വം ച പ്രസൃതം
ബ്രഹ്മൈവേദം വിശ്വമിദം വരിഷ്ഠം'' എന്നു ശ്രുതി പറയുന്നു.

അതിനാൽ ബ്രഹ്മം ഉല്പാദ്യമോ ആപ്യമോ അല്ല. ശുദ്ധവും ഏകവുമാകയാൽ സംസ്കാര്യമല്ല. അദ്വിതീയമായതുകൊണ്ടു് തന്നെ വികാര്യവുമല്ല. അപ്പോഠം പിന്നെ ബ്രഹ്മാനുഭൂതിക്കു വേണ്ടതു് ജ്ഞാനം മാത്രമാണു്. നാമും ലോകവും ഇപ്പോഠം തന്നെ ബ്രഹ്മമാണു്. പിന്നെ എന്തുകൊണ്ടു് ബ്രഹ്മമായി കാണുന്നില്ല? അജ്ഞാനം കൊണ്ടുമാത്രം. രജ്ജുവിനെ പന്നഗമായി കാണുന്നതുപോലെ. രജ്ജുവിൽ കാണുന്ന പന്നഗത്തെ മാററാൻ എന്തു കർമ്മമാണു് വേണ്ടതു്? എന്തു് ഉപാസനയാണു് അനുഷ്ഠിക്കേണ്ടതു്? ഒന്നും വേണ്ടതില്ല. അജ്ഞാനദൂരീകരണം മാത്രം മതി. അജ്ഞാനം നീങ്ങുന്നതോ വസ്തുജ്ഞാനംകൊണ്ടു്. അപ്പോഠം പിന്നെ കർമ്മമെന്തിനു്?

''സത്വസ്യ ശുദ്ധയേ കർമ്മ'' ''ഇഹവാ അതീതേഷു ബഹുഷു ജന്മാന്തരേഷു തപ ആദിഭിഃ കൃതസത്വശുദ്ധേർജ്ഞാനം സമുല്പദ്യതേ''

മനസ്സു ശുദ്ധമാക്കാൻ കർമ്മം — ഈ ജന്മത്തോ കഴിഞ്ഞ പല ജന്മങ്ങളിലോ തപസ്സു് ദാനം യജ്ഞം മുതലായവയാൽ മനസ്സു ശുദ്ധമാക്കിയവനേ ജ്ഞാനമുണ്ടാകൂ.

ഉപാസനയും കർമ്മത്തിന്റെ അംഗമാണു്. ധ്യാനയോഗാദികളും ചിത്തശുദ്ധിക്കുള്ള ഉപകരണങ്ങളാണു്. അതുകൊണ്ടാണു് ഗീ

താകത്താവും രണ്ടു നിഷ്ഠയെപ്പററി മാത്രം പ്രതിപാദിച്ചതു്. ''ലോകേƒസ്മിൻദ്വിവിധാ നിഷ്ഠാ പുരാ പ്രോക്താ'' എന്നു്.

ശ്രീശങ്കരൻ കമ്മത്തിനു വിരോധിയാണെന്നും എല്ലാ കമ്മങ്ങളും ത്യജിച്ചു് അലസനായി നടക്കണമെന്നാണു് പഠിപ്പിച്ചതെന്നും ചിലർ ധരിച്ചുവച്ചിരിക്കുന്നതു് തെററാണു് എന്നു ഇതിൽനിന്നു കിട്ടുന്നു. അദ്ദേഹം ജ്ഞാനിക്കു് കമ്മം ചെയ്യേണ്ടതില്ലെന്നു പറയുന്നു. എന്തുകൊണ്ടെന്നാൽ ജ്ഞാനി ആപ്തകാമനാണു്. ''ആപ്തകാമസ്യ കാ സ്പൃഹാ'' കാമങ്ങളെല്ലാം സാധിച്ചു് ഇനിയൊന്നും സാധിക്കാനില്ലാത്തവൻ പിന്നെ എന്തിനുവേണ്ടി കമ്മം ചെയ്യണം?

''കിമിച്ഛൻ കസ്യകാമായ ശരീരമനുസംജ്വരേത്''

എന്നാൽ ആ ജ്ഞാനം അനേകജന്മങ്ങളിലെ തപസ്സു് മുതലായവ കൊണ്ടേ സിദ്ധിക്കൂ എന്നു് അദ്ദേഹത്തിനു പക്ഷമുണ്ടു്. അദ്ദേഹത്തിന്റെ കമ്മപദത്തിൽ കൃഷി, കച്ചവടം, വ്യവസായം, ഗോരക്ഷ, യുദ്ധം, രാജ്യപാലനം മുതലായവ ഉംപ്പെടുകയും ചെയ്യുന്നു. എന്തെന്നാൽ അദ്ദേഹം വണ്ണാശ്രമവിശ്വാസിയാണു്.

''സ്വവണ്ണാശ്രമധമ്മേണ തപസാ ഹരിതോഷണാത്
സാധനം പ്രഭവേത് പുംസാം വൈരാഗ്യാദിചതുഷ്ടയം''

ക്ഷത്രിയാദിവണ്ണങ്ങളുടെ കമ്മത്തിൽ പെട്ടതാണല്ലോ യുദ്ധ—രാജ്യപാലന കൃഷിവാണിജ്യാദികളും. അതുകൊണ്ടു് അദ്ദേഹം കമ്മപദം കൊണ്ടു് യാഗാദികളെ മാത്രമല്ല ഉദ്ദേശിച്ചിട്ടുള്ളതെന്നു് സ്പഷ്ടം ജ്ഞാനിയും കമ്മം ചെയ്യരുതെന്നദ്ദേഹത്തിനു പക്ഷമില്ല.

''യസ്യ തു........യജ്ഞേന ദാനേന തപസാ
വിശുദ്ധസത്വസ്യ ജ്ഞാനം ഉല്പന്നം പരമാത്ഥതത്വ
വിഷയം ഏകമേവ ഇദം സവ്വം ബ്രഹ്മ അകൎത്തൃ ച
ഇതി തസ്യ കമ്മണി കമ്മപ്രയോജനെ ച നിവൃത്തേƒപി
ലോകസംഗ്രഹാത്ഥം യത്നപൂവ്വം യഥാ പ്രവൃത്തഃ തഥാ
ഏവ കമ്മണി പ്രവൃത്തസ്യ യത് പ്രവൃത്തിർ യഥാ
ഭഗവതോ വാസുദേവസ്യ ക്ഷാത്രകമ്മരൂപംദൃശ്യതേ ന തത് കമ്മ''

എന്നയിടത്തു് ജ്ഞാനിയുടെ പ്രവൃത്തിരൂപമായി കാണുന്ന വ്യാപാരത്തെ കമ്മമെന്നു പറഞ്ഞുകൂടാ എന്നേ ആചാര്യക്കഭിപ്രായമുള്ളു. ഉദാഹരണത്തിനു് ഭഗവാൻ ശ്രീകൃഷ്ണന്റെ കർമ്മത്തെ കർമ്മമെന്നു പറഞ്ഞുകൂടായെന്നു പറയുന്നു. ആചാര്യർ ഒരു മിനിട്ടുപോലും വിശ്രമിക്കാതെ ചെയ്ത പ്രവൃത്തികൊണ്ടുതന്നെ ജ്ഞാനി കർമ്മം ചെയ്യുമെന്നു കാണിച്ചിരിക്കെ ആചാര്യർ കർമ്മത്തിനു വിരോധിയായിരുന്നെന്നു് എങ്ങനെ പറയും?

ശ്രീശങ്കരൻ ബുദ്ധമതാനുയായിയാണെന്നു ചിലർ പറയുന്നു. എന്നാൽ അനാത്മവാദമോ ശൂന്യവാദമോ പഠിപ്പിക്കുന്ന നിരീശ്വരമായ, വേദപ്രാമാണ്യം അംഗീകരിക്കാത്ത ബുദ്ധമതത്തിന്റെ അനുഗാമിയാകാൻ അദ്ദേഹത്തിനു എങ്ങനെ കഴിയും?. ഈശ്വരാർപ്പണബുദ്ധ്യാ വേദോക്തകർമ്മം ചെയ്തു് ചിത്തശുദ്ധി സമ്പാദിച്ചു് നിത്യമായ സ്വാത്മാവിന്റെ യഥാർത്ഥസ്വരൂപം അറിഞ്ഞു് നിത്യാനന്ദപ്രതിഷ്ഠിതനാകുകയാണു് മനുഷ്യന്റെ കർത്തവ്യമെന്നു് പഠിപ്പിക്കുന്നു ശ്രീശങ്കരൻ.

ശ്രീശങ്കരന്റെ മതം ശ്രുതിക്കു് പ്രാമാണ്യം കല്പിക്കുന്നതോടൊപ്പം അനുഭവത്തിനും യുക്തിക്കും തുല്യപ്രാധാന്യം കല്പിക്കുന്നു. ''നൂറുവേദം ഒന്നിച്ചുനിന്നു് തീയ്ക്കു് തണുപ്പാണു്. പ്രകാശമില്ല എന്നു പറഞ്ഞാൽ അതു് പ്രമാണമാകയില്ല'' എന്നു പറഞ്ഞു് വേദത്തോടുള്ള വെല്ലുവിളി നോക്കുക. എന്നാൽ അദ്ദേഹം വെറും യുക്തിവാദി അല്ല. ''ദുസ്തർക്കാത് സുവിരമ്യതാം ശ്രുതിമതസ്തർക്കോഽനുസന്ധീയതാം'' എന്നു് ആചാര്യൻ പറയുന്നു. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ പ്രത്യേകിച്ചും ബ്രഹ്മസൂത്രഭാഷ്യത്തിൽ സർവ്വത്ര യുക്തിവാദം മുന്നിട്ടുനിൽക്കുന്നതു കാണാം. വിശേഷിച്ചും നൈയായികന്മാരോടും ബൗദ്ധന്മാരോടുമുള്ള വാദത്തിൽ. ഭക്തിയുടെ പാരമ്യം സ്തോത്രഗ്രന്ഥങ്ങളിലും ഗീതാഭാഷ്യത്തിലും തെളിഞ്ഞുകാണാം.

''നരത്വം ദേവത്വം നഗവനമൃഗത്വം മശകതാ
പശുത്വം കീടത്വം ഭവതു വിഹഗത്വാഭിജനനം
സദാ തത്പാദാബ്ജസ്മരണ പരമാനന്ദലഹരീ
വിഹാരാസക്തം ചേത് ഹൃദയമിഹ കിം തേന വപുഷാ''

എന്ന ശ്ലോകം അതിനുദാഹരണമാണു്.

അദ്ദേഹത്തെ ശൈവനെന്നു ചിലർ പറയുന്നു. ബാല്യത്തിൽ തന്നെ ശ്രീകൃഷ്ണക്ഷേത്രം സ്ഥാപിക്കുകയും വിഷ്ണുസഹസ്രനാമഭാഷ്യം എഴുതുകയും ഭജഗോവിന്ദം പാടുകയും ഗീതയിൽ സർവ്വത്ര വിഷ്ണു—വാസുദേവ മഹിമ കീർത്തിക്കുകയും ചെയ്തയാൾ ശൈവനായതെങ്ങനെ? അദ്ദേഹം ശൈവനും വൈഷ്ണവനും ശാക്തനും എല്ലാമാണു്. നിരാകാരനായ ഈശ്വരനെ നിഷ്കാമമായി ഏതു രൂപത്തിലെങ്കിലും ഉപാസിച്ചാൽ ചിത്തശുദ്ധി കിട്ടുമെന്നു പഠിപ്പിച്ചയാളാണദ്ദേഹം. ശ്രീശങ്കരൻ കേരളത്തിൽ തീണ്ടലേർപ്പെടുത്തിയെന്നു പറയുന്നതും ശരിയല്ല. മനീഷാപഞ്ചകകർത്താവിന്നു് ഒരുകാലത്തു് പൂർവ്വസംസ്കാരവശാൽ ജാതിയെ ആശ്രയിച്ച ഉച്ചനീചത്വബുദ്ധിയുണ്ടായിരുന്നെങ്കിൽ

തന്നെ അതു് തെററെന്നു് മനസ്സിലാക്കുകയാണു് അദ്ദേഹം ചെയ്തിട്ടുള്ളതു്.

ശ്രീശങ്കരൻ ഗൃഹസ്ഥനു കൊടുക്കുന്ന മുഖ്യോപദേശം,

''ഗേയം ഗീതാ നാമസഹസ്രം ധ്യേയം ശ്രീപതിരൂപമജസ്രം
നേയം സജ്ജനസംഗേ ചിത്തം ദേയം ദീനജനായ ച വിത്തം.''

എന്നാണു്. ബ്രഹ്മചാരിക്കും വാനപ്രസ്ഥനും സന്യാസിക്കും പണമില്ലല്ലോ. ഗൃഹസ്ഥൻ പഞ്ചമഹായജ്ഞങ്ങൾ കഴിച്ചു് യജ്ഞശിഷ്ടാശിയായി മിതാഹാരനായി മിതഭോഗിയായി ജീവിച്ചുകൊണ്ടു് ബാക്കിവരുന്നതെല്ലാം ദീനന്മാക്കു് കൊടുക്കാനാണു് ശങ്കരൻ പറയുന്നതു്. എല്ലാ ഗൃഹസ്ഥന്മാരും അങ്ങനെ ജീവിച്ചിരുന്നെങ്കിൽ ധനം ഇന്നു് ചിലയിടത്തു് കൂടിക്കിടക്കുമോ? ധനികൻ എട്ടുനേരം ഉണ്ടു് അജീണ്ണം കൊണ്ടു് മരിക്കുമ്പോൾ പാവങ്ങൾ പട്ടിണികൊണ്ടു ചാകുമോ?

ശങ്കരൻെറ മതം എല്ലാ ജീവന്മാരും ഈശ്വരനാകുന്ന അഗ്നിയുടെ സ്ഫുലിംഗങ്ങളാണെന്നും അതിനാൽ സമന്മാരാണെന്നും പഠിപ്പിക്കുന്നു. മനുഷ്യൻെറ യഥാത്ഥപ്രകൃതി ഈശ്വരത്വമായതുകൊണ്ടു് ഈശ്വരസാമ്രാജ്യം അവൻെറ സ്വന്തമാണെന്നും അതു് ഇപ്പോൾ തന്നെ അവൻെറ പക്കലുണ്ടെന്നും ഭ്രാന്തു പിടിപെട്ട ഒരു രാജാവിനെപ്പോലെ അവൻ അതറിയാത്തതു മാത്രമേ കുഴപ്പമുള്ളവെന്നും ആ ഭ്രമം നീക്കാൻ ആർക്കും സ്വപ്രയത്നംകൊണ്ടു് കഴിയുമെന്നും ശങ്കരമതം നമ്മെ പഠിപ്പിക്കുന്നു. ജീവന്മാർ തമ്മിലുള്ള സമത്വം പ്രഖ്യാപിക്കയാൽ സമത്വത്തിൻേറയും ബാഹ്യപ്രകൃതിയെപ്പോലെതന്നെ ആന്തരപ്രകൃതിയേയും ജരാമരണക്ഷുത്പിപാസാദികളേയും ജയിച്ചു നിത്യമുക്തനാകാൻ ഏതു മനുഷ്യനും കഴിയുമെന്നു പഠിപ്പിക്കയാൽ സ്വാതന്ത്ര്യത്തിൻേറയും എല്ലാ ജീവന്മാരും ബ്രഹ്മമാകുന്ന ഒരേ വസ്തുവിൽനിന്നു് ഉല്പന്നമാണെന്നുപദേശിക്കയാൽ സാഹോദര്യത്തിൻേറയും മതമാണു് ശങ്കരമതം. അങ്ങനെയുള്ള ഒരു മതമല്ലയോ ഇന്നു ലോകത്തിനാവശ്യം? ഈശ്വരനെ ഏതു നാമത്തിലും രൂപത്തിലും രൂപമില്ലാതെയും ഉപാസിച്ചാലും അതു് ചിത്തശുദ്ധിദ്വാരാ മുക്തിക്കു് കാരണമാകുമെന്നും, ഏതു ജാതിയായാലും ജ്ഞാനത്തിനോ മുക്തിക്കോ തടസ്സമല്ലെന്നും മതത്തിൻെറ പരമലക്ഷ്യമായ നിത്യാനന്ദം ഇവിടെവെച്ചുതന്നെ അനുഭവിക്കാമെന്നും മററും പഠിപ്പിച്ചു, സവ്വജീവന്മാരും ഒരേ ഈശ്വരൻെറ അംശമാണെന്നും അതിനാൽ എല്ലാവരിലും മൈത്രിവസ്കയാണു് മനുഷ്യധർമ്മമെന്നും ഉപദേശിച്ച ശ്രീശങ്കരൻെറ, യുക്തിവാദിയെ ഭയപ്പെടാത്ത മതം സവ്വത്ര പ്രചരിക്കട്ടെ!

അദ്ദേഹം നമ്മുടെ ഭാഗ്യംകൊണ്ടു് ഈ കേരളത്തിൽ ജനിച്ചു. എന്നാൽ കേരളീയർ അന്നും അദ്ദേഹത്തെ ആദരിച്ചില്ല. ഇന്നും ആദരിക്കുന്നില്ല. അതിൻെറ ഫലമാണ് ഇന്നത്തെ ഇവിടത്തെ കഴപ്പമെല്ലാം. കേരളീയർ ഇനിയെങ്കിലും ശങ്കരനെപ്പററി പഠിച്ചു് കേരളത്തിൻെറ മാലിന്യം നീക്കാനിടവരട്ടെ. പാശ്ചാത്യചിന്തകന്മാർ ശങ്കരനെപ്പററി പഠിച്ചു് അദ്ദേഹത്തിൻെറ പേരു പറയുന്നിടത്തു് സാഷ്ടാംഗം നമിക്കുമ്പോൾ കേരളീയരായ നമുക്കു് ഇനിയെങ്കിലും അദ്ദേഹത്തിൻെറ ഉപദേശങ്ങളുടെ ഗാംഭീര്യം മനസ്സിലാക്കാനുള്ള താല്പര്യമുണ്ടാകാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ!



# 34. ശ്രീനാരായണഗുരുസ്വാമികളുടെ ജീവിത മാതൃക

സഹോദരരേ,

കേരളത്തിലെ വലിയ ആദ്ധ്യാത്മിക പുരുഷന്മാരിൽ ഒരാളായ ശ്രീനാരായണഗുരുവിൻെറ ജന്മദിനം ആഘോഷിക്കുന്ന ഈയവസരത്തിൽ സ്വാമികളെ നേരിട്ടു കാണാൻ സാധിച്ച പലരും ജീവിച്ചിരിക്കുന്ന ഈ സ്ഥലത്തു് അദ്ധ്യക്ഷനായി ക്ഷണിച്ചതിനു് നന്ദി പറയുന്നു.

മഹാപുരുഷന്മാരുടെ ജീവിതത്തിൽനിന്നാണു് അവരുടെ ഉപദേശങ്ങളിൽനിന്നുള്ളതിലധികം പഠിക്കാനുള്ളതു്. അവരുടെ ഉപദേശം ചിലപ്പോഠം പിൽക്കാലത്തു് ദുർവ്യാഖ്യാനിക്കപ്പെടാം. എന്നാൽ ജീവിതം അങ്ങനെ തെററായി വ്യാഖ്യാനിക്കപ്പെടാൻ സാധിക്കയില്ല. അത്രയുമല്ല അവരുടെ ജീവിതത്തിലുള്ള അനുഭവങ്ങളുടേയും ചിന്തകളുടേയും ഒരംശം മാത്രമാണു് വാക്കുകളിൽക്കൂടി വെളിയിൽ വരുന്നതു്. സ്വാമികളെ കാണാൻ സാധിച്ചവരായി ഇന്നും ജീവിച്ചിരിപ്പുള്ളവർ അവരുടെ സ്മരണകഠം ഗ്രന്ഥരൂപത്തിൽ പ്രസിദ്ധപ്പെടുത്തുന്നതു് വലിയൊരനുഗ്രഹമായിരിക്കും. ഉത്തമന്മാർ ജീവിച്ചിരിക്കുന്ന ആ ജീവിതത്തിൻെറ ഒരംശം വാക്കുകളിൽക്കൂടി വെളിയിൽ വരുന്നു. മദ്ധ്യമന്മാർ നല്ലതു പ്രസംഗിക്കുന്നു. അതിൻെറ ഒരംശം പ്രവൃത്തിയിൽ കാണിക്കുകയും ചെയ്യുന്നു. അധമന്മാർ ജീവിക്കുന്നുമില്ല ഉപദേശിക്കുന്നുമില്ല. അഥവാ അവർ ജീവിക്കുന്നതും ഉപദേശിക്കുന്നതും തെററും അധമ്മവുമായിരിക്കും. അതുകൊണ്ടാണു് സ്വാമികളുടെ ജീവിതത്തിൻെറ കഴിയാവുന്നത്ര വശങ്ങഠം വെളിക്കു കൊണ്ടുവരണമെന്നു ഞാൻ പറയുന്നതു്. സ്വാമികളെ കാണാൻ സാധിച്ചവരുടെ എണ്ണം നാഠംതോറും കുറഞ്ഞാണു് വരുന്നതു്. അതുകൊണ്ടു് കഴിയുന്നത്ര വേഗത്തിൽ അദ്ദേഹത്തെ കണ്ടവർ അവരുടെ സ്മരണകഠം പൊതുജനസമക്ഷം സമപ്പിക്കേണ്ടതത്യാവശ്യമാണു്. അവരിൽ പലരും ഗ്രന്ഥമോ ലേഖനമോ എഴുതാൻ കഴിവില്ലാത്തവരായിരിക്കാം. അങ്ങനെയുള്ളവരുടെ മൊഴികഠം പഠിപ്പുള്ളവർ വിശ്വാസയോഗ്യമാംവണ്ണം ശേഖരിച്ചു പ്രസിദ്ധപ്പെടുത്തണം.

ഈ സ്ഥലത്തു് സ്വാമികളെ കാണാൻ സാധിച്ച ചിലരുമായി സംസാരിച്ചതിൽനിന്നു് എനിക്കു് ചില വിവരങ്ങളറിയാൻ

കഴിഞ്ഞു. എനിക്കും അഞ്ചാറുപ്രാവശ്യം അദ്ദേഹത്തെ കാണാനും സംസാരിക്കാനും അദ്ദേഹത്തിന്റെ നിസ്തുലസ്നേഹത്തിനു പാത്രമാകാനും സാധിച്ചിട്ടുണ്ട്. അദ്ദേഹവും ഞാനുമായി സംസാരിച്ചതെല്ലാം ആദ്ധ്യാത്മികവിഷയങ്ങളെപ്പററിയാണ്. അതു വച്ചുകൊണ്ടാണ് ഞാൻ സ്വാമികളെപ്പററി സംസാരിക്കുന്നതു്. എനിക്ക അത്യാവശ്യമെന്നുകണ്ടായിരിക്കാം അദ്ദേഹം എന്നോട്ട് ആ വിഷയങ്ങളെപ്പററി മാത്രം സംസാരിച്ചതു്. സാമുദായികമോ രാഷ്ട്രീയമോ ആയ കാര്യങ്ങളിൽ താല്പര്യമുള്ളവരോട്ട് അദ്ദേഹം അവയെപ്പററി മാത്രം സംസാരിക്കും. എന്നാൽ അതുകൊണ്ട് അദ്ദേഹത്തെ ഒരു സമുദായ പരിഷ്കർത്താവായി മാത്രം ചിലർ വ്യാഖ്യാനിക്കുന്നതു് ശരിയല്ലെന്നു് ഞാൻ തുറന്നു പറയുന്നു. അതു മാത്രമല്ല അദ്ദേഹത്തെ നിരീശ്വരവാദിയായും അദ്ദേഹത്തിന്റെ ചില വാക്യങ്ങളെ നിരീശ്വരപരങ്ങളായും വ്യാഖ്യാനിക്കുന്നവരുണ്ട്. അതു കേൾക്കുമ്പോൾ എനിക്ക് അത്ഭുതം തോന്നുന്നു. ചിലർ വ്യാഖ്യാനിക്കുന്നു; അദ്ദേഹത്തിന്റെ ''ഒരു ജാതി ഒരു മതം ഒരു ദൈവം മനുഷ്യനു്'' എന്ന വാക്യത്തിനു് ''ജാതി വേണ്ട; മതം വേണ്ട; ഈശ്വരനില്ല'' എന്നാണർത്ഥമെന്നു്. അത്ഭുതം തന്നെ. ജാതിയെപ്പററി എനിക്ക ചോദ്യമില്ല എന്നാൽ അദ്ദേഹം മതം വേണ്ടെന്നും ഈശ്വരനില്ലെന്നുമാണ് പഠിപ്പിച്ചതെന്നു പറഞ്ഞാൽ ബുദ്ധിയുള്ള ആർക്കെങ്കിലും വിശ്വസിക്കാൻ കഴിയുമോ? ഇതേപ്പററി വിസ്തരിച്ചു് ഞാൻ മററു ചില സ്ഥലങ്ങളിൽ ചെയ്ത പ്രസംഗം പുസ്തകരൂപേണ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതിനാൽ ഇന്നു് ഇവിടെ അതു് വിസ്തരിക്കാൻ സമയമെടുക്കുന്നില്ല. എങ്കിലും ഞാൻ ചോദിക്കുന്നു ശ്രീനാരായണഗുരു ആരെന്നാണ് ഇവർ മനസ്സിലാക്കിയിരിക്കുന്നതെന്നു്? അദ്ദേഹം ഒന്നാമതായി ഒരു യോഗിയും സന്യാസിയുമായിരുന്നുവെന്നു് ഇവർ മറന്നുകളയുന്നു. മരുത്വാമലയിലും മററനേകം ഏകാന്തസ്ഥലങ്ങളിലും പോയി അദ്ദേഹം അനുഷ്ഠിച്ച തപസ്സും യോഗാഭ്യാസങ്ങളുമാണ് അദ്ദേഹത്തെ നാരായണഗുരുവാക്കിയതു്. ഇവയെല്ലാം സമയംനഷ്ടമായിപ്പോയെന്നും ആ സമയംകൂടി സമുദായസേവനത്തിനു ചെലവാക്കിയിരുന്നെങ്കിൽ നന്നായിരുന്നെന്നും ഒരിക്കലും പശ്ചാത്താപത്തോടുകൂടി അദ്ദേഹം പറഞ്ഞതായി ഞാൻ കേട്ടിട്ടില്ല. വക്കലവച്ചു കണ്ടപ്പോൾ ആദ്ധ്യാത്മികാഭ്യാസങ്ങളുടെ ആവശ്യത്തെപ്പററിയാണ് അദ്ദേഹം എന്നോട്ട് പറഞ്ഞതു്. അല്ലാതെ ആദ്ധ്യാത്മികാഭ്യാസങ്ങളെല്ലാം നിരർത്ഥകങ്ങളാണെന്നും സമുദായസേവനം മാത്രം മതിയെന്നുമല്ല. അന്നു ഞാൻ ഒരു വിദ്യാർത്ഥി മാത്രമായിരുന്നു അതിനാൽ എനിക്ക് അദ്ദേഹത്തോടൊരുമിച്ചു് വളരെ ദിവസങ്ങൾ താമസിച്ചു

അഭ്യാസങ്ങരം ചെയ്യുന്നതിന്ന അസൗകര്യമുണ്ടായിരുന്നു. ഗൃഹം ത്യജിച്ച് സന്യാസജീവിതം തുടങ്ങിയപ്പോഴേയ്ക്ക് അദ്ദേഹം ശരീരം ത്യജിച്ചു. അല്ലെങ്കിൽ ഞാൻ അദ്ദേഹത്തോടൊരുമിച്ച് വളരെ ദിവസങ്ങളോ മാസങ്ങളോ വഷങ്ങളോ കഴിച്ച് കൂടുതൽ ആദ്ധ്യാത്മികാഭ്യാസങ്ങരം ശീലിക്കുമായിരുന്നു. അദ്ദേഹത്തെപ്പോലെ ഉയന്ന നിലയിൽ എത്തിയിട്ടുള്ള ആദ്ധ്യാത്മികപുരുഷന്മാർ കേരളത്തിലില്ലല്ലോയെന്ന ഞാൻ വ്യസനിക്കുകയാണ്. ഉണ്ടെങ്കിൽ എനിക്ക് ഇന്നു് എത്ര ആനന്ദമായിരുന്നു. ആദ്ധ്യാത്മികാഭ്യാസമാണു് അദ്ദേഹത്തെ ഗുരുവാക്കിയതു്.

ശ്രീനാരായണഗുരുവിൽ ഭക്തിയുള്ള ചെറുപ്പക്കാരോടു് ഞാൻ പറയുന്നതു് അദ്ദേഹത്തിന്റെ ഏതാനും ചില വാക്കുകരം ഉരുവിട്ടു് അതിന്റെ ഭൗതികാത്ഥവും പ്രസംഗിച്ചു നടക്കാതെ അദ്ദേഹത്തിന്റെ ജീവിതം കണ്ടുപഠിച്ചു് അതു് അനുകരിക്കാനാണു്. യൗവ്വനത്തിൽത്തന്നെ ഗൃഹവും ബന്ധുക്കളേയും ഉപേക്ഷിച്ചു് സത്യാന്വേഷിയായി പുറപ്പെട്ടു പ്രാചീനാചാര്യന്മാരുടെ മാഗ്ഗത്തിൽ സഞ്ചരിച്ചു് അദ്ദേഹം തത്വരത്നങ്ങളെ അനുഭവപ്പെടുത്തി. ആ അനുഭവത്തിന്റെ ബലത്തോടുകൂടിയാണു് അദ്ദേഹം പിന്നീടു് ലോകത്തു് ലൗകികതയിലൊട്ടാതെ ജീവിച്ചു് ലൗകികന്മാക്കും അലൗകികന്മാക്കും അവരവക്കു പററിയ ഉപദേശങ്ങരം നൽകിയതു്. ആ ജീവിതം ചെറുപ്പക്കാർ കണ്ടു പഠിക്കണം.

അദ്ദേഹം മതം അഭ്യസിച്ച ആളാണു്. അദ്ദേഹം തപസ്സുകൊണ്ടു് ആദ്ധ്യാത്മികശക്തി സമ്പാദിച്ചു. പിന്നീടു് ലോകസേവനത്തിനായി ആ ശക്തി വിനിയോഗിച്ചു. അദ്ദേഹത്തിന്റെ ജീവിതത്തിൽ ഏററവും മുന്നിട്ടുനിൽക്കുന്നതു് തപസ്സും ബ്രഹ്മചര്യവുമാണു്. അദ്ദേഹത്തിന്റെ ബ്രഹ്മചര്യനിഷ്ഠ അനന്യസുലഭമാണു്. അദ്ദേഹം താഴ്ന്നതെന്നു് പറയപ്പെട്ട സമുദായത്തിൽ ജനിച്ചു. താഴ്ന്നവരുടെയിടയ്ക്കാണു് അധികം ജീവിച്ചതു്. അവരുടെ ആരാധനാമൂത്തിയായിട്ടാണറിയപ്പെട്ടിരുന്നതു്. അക്കാലത്തു് ജാതിസ്പദ്ധ കേരളത്തിൽ അതിന്റെ മൂദ്ധന്യാവസ്ഥയിൽ എത്തിയിരുന്നു. ഉയന്ന സമുദായത്തിലെ പണ്ഡിതന്മാക്കു് അദ്ദേഹത്തെപ്പററി അസൂയയുണ്ടായിരുന്നു. അതിനാൽ അദ്ദേഹത്തെപ്പററി സ്വല്പമെങ്കിലും ദോഷം പറയാനുണ്ടെങ്കിൽ പണവും പഠിപ്പും രാഷ്ട്രീയ സ്വാധീനവും സമുദായബലവുമുള്ള ഉയന്ന സമുദായക്കാർ അദ്ദേഹത്തെ വെറുതെ വിടുകയില്ലായിരുന്നു.

തന്റെ കുട്ടിക്കാലം മുതൽ മലയാളത്തുള്ള എല്ലാ സന്യാസിമാരെപ്പററിയും ഞാൻ അന്വേഷിച്ചിട്ടുണ്ടു്. അവരെ കാണാൻ പോയിട്ടുമുണ്ടു്. ചിലരെക്കുറിച്ചു കേട്ടിട്ടുള്ള കഥകരംമൂലം അവർ അടുത്ത

വീട്ടിലുണ്ടെന്നറിഞ്ഞാൽപ്പോലും കാണാൻ ഞാൻ പോകാതിരുന്നിട്ടുണ്ട്. കടുകുമണിയോളമെങ്കിലും ദോഷമുണ്ടെങ്കിൽ അതിനെ വലുതാക്കി പറയുന്നവരോടാണ് ഞാൻ പലപ്പോഴും അന്വേഷണം നടത്തിയിട്ടുള്ളത്. എന്നാൽ ഒരാളെങ്കിലും നാരായണഗുരുസ്വാമികളെപ്പററി ചെറിയ ദോഷം പോലും പറഞ്ഞിട്ടില്ല. അദ്ദേഹത്തിന്റെ ബ്രഹ്മചര്യനിഷ്ഠ അത്രമാത്രം അടിയുറച്ചതായിരുന്നു. അതാണദ്ദേഹത്തിന്റെ സർവ്വ മഹിമകളും കാരണം. സ്വാമികൾ ഒരേ സമയത്ത് പല സ്ഥലത്തും പ്രത്യക്ഷപ്പെട്ടതായി നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. ഇതേപ്പററി സ്വാമികളോടൊരുമിച്ച് വളരെക്കാലം വസിച്ച് ആദ്ധ്യാത്മികാഭ്യാസം ചെയ്തിട്ടുള്ള അന്തരിച്ച ശ്രീ ശാന്തലിംഗസ്വാമികൾ കാലടി ആശ്രമം സന്ദർശിച്ചപ്പോൾ കുട്ടികളോട് പറഞ്ഞത് ശ്രീനാരായണഗുരുസ്വാമികൾക്ക്, ബ്രഹ്മചര്യബലത്താൽ യാതൊരു ക്ഷീണവും കൂടാതെ അതിവേഗത്തിൽ അനേകം മൈൽ നടന്ന് ഒരേദിവസം പലേ സ്ഥലത്തെത്താൻ കഴിഞ്ഞിരുന്നുവെന്നതിൽനിന്നുണ്ടായ കഥയാണിതെന്നാണ്.

ബ്രഹ്മചര്യത്തിന്റെ മഹിമ അന്യാദൃശ്യമാണ്. ബ്രഹ്മചര്യമാണ് തപസ്സുകളിൽവെച്ച് മഹാതപസ്സ്. ''ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ'' എന്ന് യോഗിരാജനായ പതഞ്ജലി പറയുന്നു. ''കാള പെററു'' എന്നു കേട്ടാൽ കയറെടുക്കാൻ ചാടി പുറപ്പെടുന്ന ഇന്നത്തെ ചെറുപ്പക്കാരുടെ ആത്മനിയന്ത്രണാഭാവത്തിനു കാരണം ബ്രഹ്മചര്യമില്ലായ്മയാണ്. ശ്രീനാരായണഗുരുസ്വാമിയിൽനിന്നു ചെറുപ്പക്കാർ പഠിക്കേണ്ട ഒരു വലിയ പാഠം ബ്രഹ്മചര്യമാണ്, സ്വാമികളുടെ നേർക്ക് ആദരവുണ്ടെന്നഭിമാനിക്കുന്ന യുവാവായ ഒരു സമുദായ പ്രവർത്തകൻ ഈയിടെ ഒരു പത്രത്തിൽ ''ബ്രഹ്മചര്യമെന്നാൽ അസഹായത'' എന്ന് അർത്ഥമെഴുതിയതായി കേട്ടു. അത് ഒരർത്ഥത്തിൽ ശരിയാണ്. അതുപോലെ വീക്ഷിച്ചാൽ ഗാർഹസ്ഥ്യമെന്നാൽ അടിമത്തമെന്നും വാനപ്രസ്ഥമെന്നാൽ മൃഗീയതയെന്നും സന്യാസമെന്നാൽ തെണ്ടിത്തരമെന്നും അർത്ഥം പറയാം. അതിനാൽ ഇതു് നാലും തെററ്. അഞ്ചാമതൊന്നു ഇവർ കണ്ടുപിടിക്കട്ടെ, ബ്രഹ്മചര്യം അസഹായത തന്നെ. കല്യാണം കഴിച്ചാൽ ഭാര്യയും മക്കളും അയാളെ നോക്കാനുണ്ടാകും. ''അസാരേ ഖലു സംസാരേ സാരം ശ്വശുരമന്ദിരം. ഹരിഃ ശേതേ തു ക്ഷീരാബ്ധൗ ഹരഃ ശേതേ ഹിമാചലേ'' എന്നു പണ്ടേ പറഞ്ഞിട്ടുള്ളതാണ്. കല്യാണം കഴിച്ചവനു് ഭാര്യയുണ്ട്. അമ്മായിയച്ഛനുണ്ട്. അമ്മായിയമ്മയുണ്ട്. ഭാര്യയുടെ ജ്യേഷ്ഠത്തിയുണ്ട്. അനുജത്തിയുണ്ട്. അവരുടെ ഭർത്താക്കന്മാരുണ്ട്. പിന്നെ അളിയന്റെ ഭാര്യയുണ്ട്. ഭാര്യാവീട്ടുകാരുണ്ട്. മക്കളുണ്ട്.

മക്കളുടെ ഭാര്യാവീട്ടുകാരുണ്ട്. പെൺമക്കളുടെ ഭർത്താക്കന്മാരുണ്ട്. അവരുടെ വീട്ടുകാരുണ്ട്. അങ്ങിനെയങ്ങിനെ ആയിരം ബന്ധുക്കളും അവരുടെ പണവും സ്വാധീനശക്തിയുമുണ്ട് ഭാര്യമാരുടെ എണ്ണം കൂടുതലുണ്ടെങ്കിൽ ഇതെല്ലാം അത്രയ്ക്കു കൂടുതലുമുണ്ട്. ബ്രഹ്മചാരിക്ക്—നിത്യബ്രഹ്മചാരിക്ക്—ആരുമില്ല. അതു സത്യം തന്നെ.

എന്നാൽ സ്വാതന്ത്ര്യമുണ്ട്. ലോകത്തിലെ വലിയ മഹാന്മാർ ബ്രഹ്മചര്യനിഷ്ഠരായിരുന്നെന്നോർക്കണം. അവർ വിവാഹം കഴിച്ചെങ്കിൽത്തന്നെ പിന്നീട് ഭാര്യാബന്ധം വിട്ടവരായിരുന്നെന്നും ഓർക്കണം. ബ്രഹ്മചര്യനിഷ്ഠയുള്ളവരാണ് ബുദ്ധനും ക്രിസ്തുവും ശ്രീശങ്കരനും ശ്രീരാമാനുജനും സ്വാമി വിവേകാനന്ദനും ശ്രീനാരായണഗുരുവും ശ്രദ്ധാനന്ദനും ദയാനന്ദസരസ്വതിയും മററും. പുരാണങ്ങളിലെ വ്യാസവസിഷ്ഠാദികളേക്കാൾ വളരെയുയർന്നനിലയാണ് സനകാദികൾക്കും നാരദനും ഉണ്ടായിരുന്നതു്. എന്തെന്നാൽ ഗാർഹസ്ഥ്യത്തിൽ സ്വാതന്ത്ര്യമില്ല. ഗൃഹസ്ഥൻ അടിമയാണ്. അയാൾ എന്തുചെയ്യുമ്പോഴും ഭാര്യയുടെ ഹിതം; മുൻപറഞ്ഞ ഓരോരുത്തരുടേയും ഹിതം നോക്കണം. എവിടെപ്പോയാലും വീടിനെപ്പററിയും ഭാര്യയെപ്പററിയും കുട്ടികളെപ്പററിയും ഉള്ള ചിന്ത അയാളെ അലട്ടും. ആ ചിന്തയുടെ ദാസനാണ് അയാൾ. കുട്ടിക്ക് സുഖക്കേട് പിടിപെട്ടാൽ മതി അയാളുടെ മനസ്സ് അസ്വസ്ഥമാകാൻ. അയാൾക്ക് രാഗദ്വേഷങ്ങളിൽനിന്ന് സമ്പൂർണ്ണം ഒഴിഞ്ഞുനിൽക്കാൻ ഒരിക്കലും സാദ്ധ്യമല്ല. അയാൾക്ക് എപ്പോഴും സ്ഥാപിതതാല്പര്യമുണ്ട്. അയാൾ സമുദായത്തിന്റേയും രാഷ്ട്രത്തിന്റേയും സാമുദായിക വ്യവസ്ഥകളുടേയും ദാസനാണ്. ഇങ്ങനെ ആയിരം ബന്ധുക്കളുടെ അടിമയാണ്. അതുകൊണ്ടാണ് മഹാന്മാർ സംസാരത്തെ കാരാഗൃഹമായി കല്പിച്ചിട്ടുള്ളതു്.

''ഗൃഹസ്പൃഹാ പാദനിബദ്ധശൃംഖലാ
ഭാര്യാസുതാശാ പടുകണ്ഠപാശഃ
ശീർഷേ/പതത് ഭൂര്യശനിർഹി സാക്ഷാത്
പ്രാണാന്തഹേതുഃ പ്രബലാ ധനാശാ'' എന്നാണ് ഗൃഹസ്ഥ ജീവിതത്തെ ശ്രീശങ്കരൻ ചിത്രീകരിക്കുന്നതു്. സംസാരം കാരാഗൃഹമെന്നറിഞ്ഞതുകൊണ്ട് അതിന്റെ അഴികളെ ഛേദിച്ച് പുറത്തു ചാടിയവരാണ് ബുദ്ധനും ശ്രീശങ്കരനും ശ്രീനാരായണഗുരുവും.

''നിർഗച്ഛതി ജഗജ്ജാലാത് പഞ്ജരാദിവ കേസരീ''

അതിനാൽ ഗാർഹസ്ഥ്യം അടിമത്തമാണ്. പുത്രപൗത്രശതങ്ങളുടെ ബന്ധനത്താൽ ബദ്ധമാണ്. വാനപ്രസ്ഥമോ? കാട്ടിൽ കായും കിഴങ്ങും തിന്നുള്ള ജീവിതം. അതു് വെറും കാട്ടാളത്തം; മൃഗത്വം.

സന്യാസമോ? സ്വന്തം സ്വത്തില്ലാതെ ഭിക്ഷാശിയായി അനികേതനനായി നടക്കുന്ന അവസ്ഥ. അതു തെണ്ടിത്തം തന്നെ. ഇതിനെല്ലാം കുററമുണ്ട്. ഇതൊന്നുമില്ലാത്തതു് ഈ പരിഷ്ക്കാരികൾ കണ്ടുപിടിക്കട്ടെ. കുററമില്ലാത്തതു്. അതാണു് എനിക്കുള്ള ഉത്തരം. ഏതായാലും ശ്രീനാരായണഗുരു ബ്രഹ്മചര്യനിഷ്ഠനായിരുന്നു. അദ്ദേഹത്തിൽ ഭക്തിയുണ്ടെങ്കിൽ നിങ്ങൾ അദ്ദേഹത്തെപ്പോലെ ബ്രഹ്മചര്യനിഷ്ഠയുള്ളവരായിരിക്കണം.

അദ്ദേഹത്തിൽനിന്നു പഠിക്കേണ്ട മറെറാരു പാഠം ത്യാഗമാണു്. അനവധി മഹാരോഗങ്ങൾ അദ്ദേഹം മാററി. ആനേകായിരം ഉറുപ്പികയും പലതരത്തിലുള്ള സ്വത്തുക്കളും അദ്ദേഹത്തിൻെറ പാദത്തിൽ വന്നുചേൻ്നു. അതൊന്നും അദ്ദേഹം സ്വന്തമാക്കിയില്ല. അതെല്ലാം സമുദായ നന്മയ്ക്കായി സമപ്പിച്ചു. അത്രയുമല്ല, ഇത്രയും ധനവും ഭക്തന്മാരുമുണ്ടായിട്ടും ഏററവും ആഡംബരരഹിതനായിട്ടു് സാധാരണ നിഢ്ന സന്യാസിയെപ്പോലെയാണു് അദ്ദേഹം ജീവിച്ചതു്. അദ്ദേഹം ഒരുവൻേറയും സേവയ്ക്കു നിന്നിട്ടില്ല. ആരുടെയും മുഖം നോക്കുകയോ പ്രീത്യപ്രീതികളെ ഗണിക്കുകയോ ചെയ്തില്ല. അദ്ദേഹം യദൃച്ഛാലാഭസന്തുഷ്ടനായി രാഗദ്വേഷരഹിതനായിട്ടാണു് ജീവിച്ചതു്. ഇന്നു് ലോകത്തിനാവശ്യമായിരിക്കുന്നതു് ത്യാഗമാണു്. പണക്കാരൻ പണം ഭോഗങ്ങൾക്കായി ഉപയോഗിക്കുന്നു. അവന്നു് എത്ര കിട്ടിയാലും മതിയാകയില്ല. അതുകൊണ്ടാണു് രാജ്യത്തെ കുഴപ്പമെല്ലാം. പാവങ്ങൾ പട്ടിണി കിടക്കാനിടവരുന്നതു് പണക്കാരൻെറ ഭോഗഭ്രമം നിമിത്തമാണു്. പണം പാവങ്ങളെ ശുശ്രൂഷിക്കാനുള്ള ഒരുപകരണം മാത്രമാണെന്നു് പണക്കാരൻ എന്നു മനസ്സിലാക്കുന്നുവോ അന്നു ലോകത്തിലെ കലാപങ്ങളിൽ അധികവും അവസാനിക്കും. പണക്കാരൻ വിചാരിക്കുന്നു പണമാണു് ലോകത്തിൽ വലുതെന്നു്. പണം എന്തിനുകൊള്ളാം? ചാകുമ്പോൾ ഒരു കാതററ സൂചിപോലും നമ്മോടുകൂടി കൊണ്ടുപോകാൻ സാദ്ധ്യമല്ല. പണത്തിനു് നാം വ്യാവഹാരികമായി കല്പിക്കുന്ന വില മാത്രമേയുള്ളൂ. ഉണ്ണാനും ഉടുക്കാനും മററു ആവശ്യങ്ങൾ സാധിക്കാനും അതു് ഒരു പാധി മാത്രം. പണമില്ലെങ്കിൽ വണ്ടിക്കൂലി കൊടുത്തു് ഇവിടെ വന്നു് പ്രസംഗിക്കാൻ സാധിക്കയില്ലെന്നു് എനിക്കറിയാം. എന്നാലും അതിനു് ഇത്രയേ വിലയുള്ളൂ. മററു ചിലതിനുള്ള ഒരുപായംമാത്രം പണമുണ്ടാക്കുകയെന്നതു് ജീവിതലക്ഷ്യമല്ല. ആക്കാനും പാടില്ല. ഇന്നല്ലെങ്കിൽ നാളെ ഏതോ വിചാരിക്കാത്ത നിമിഷത്തിൽ മൃത്യുവന്നു് നമ്മെ പിടിക്കും. അതിനു നാം തയ്യാറായിരിക്കണം. ചിലർ വിചാരിക്കുന്നു കീത്തിയാണു് ജീവിതലക്ഷ്യമെന്നു്.

കാർളൈൽ എന്ന മഹാൻ കീർത്തിയെ Goose goddess (ബുദ്ധിശൂന്യരുടെ ദേവി) എന്നാണ് വിളിക്കുന്നതു്. കീർത്തികൊണ്ടു് ഞാൻ കണ്ടിട്ടുള്ള പ്രയോജനം എവിടെ ചെന്നാലും അത്താഴം കിട്ടും. രാത്രി കയറിക്കിടക്കാൻ സ്ഥലവും കിട്ടും. അത്രമാത്രം. മനുഷ്യൻ ഇവയിൽ ഭ്രമിക്കരുതു്. ഈ തത്വം ശ്രീനാരായണഗുരു കാണിച്ചുതന്നിട്ടുണ്ടു്. ചെറുപ്പക്കാർ ഇതു കണ്ടുപഠിക്കണം.

ശ്രീനാരായണഗുരുവിന്റെ വഴിയെതുടർന്നു് നിങ്ങളും ആദ്ധ്യാത്മികതയുള്ളവരായിരിക്കണം. ആദ്ധ്യാത്മികത (Spirituality) മാത്രമാണു് ഈ ലോകത്തെ ദോഷങ്ങൾക്കുള്ള ഏകപരിഹാരം. ലോകമിന്നു് ലക്ഷ്യമെന്തെന്നറിയാതെ കുഴങ്ങുകയാണു്. അശാന്തിയിൽ പെട്ടിരിക്കുകയാണു്. ധനം ഒരു ലക്ഷ്യമല്ല, ലക്ഷ്യം നിത്യസുഖമാണു്. കീർത്തി ഒരു ലക്ഷ്യമല്ല. ഭോഗങ്ങളുമല്ല. ലക്ഷ്യം നിത്യസുഖമാണു്. നിത്യസുഖം ഒരിക്കലും ഭോഗങ്ങളിൽനിന്നു കിട്ടുന്നതല്ല. നിത്യസുഖം ആത്മാനുഭൂതിയിലാകുന്നു. ആത്മാനുഭൂതി ലഭിച്ചവരാണു് ലോകത്തെ സനാഥമാക്കുന്നതു്. അങ്ങനെയുള്ള മഹാത്മാക്കളുടെ കുറവാണു് ഇന്നു് ലോകത്തെ മണൽക്കാടാക്കിമാററിയിരിക്കുന്നതു്. ലോകത്തെ അനുഗ്രഹിക്കണമെങ്കിൽ നിങ്ങൾ ലക്ഷ്യബോധമുള്ളവരായി ജീവിക്കണം. ലക്ഷ്യമെന്തെന്നു് ശ്രീനാരായണഗുരു കാണിച്ചുതന്നിട്ടുണ്ടു്. അതിനെ മുറുകെപ്പിടിച്ചു് ചെറുപ്പക്കാർ മുന്നോട്ടുപോയില്ലെങ്കിൽ അവർ വഴിതെററും. ലോകത്തെ കുഴപ്പത്തിലാക്കുകയും ചെയ്യും.

ശ്രീനാരായണഗുരു ബുദ്ധനാണെന്നു് ചിലർ പറഞ്ഞുപ്രചരിപ്പിക്കുന്നു. ഇവർ ഇന്ത്യയേയും ലോകത്തേയും ബുദ്ധമതത്തിലേയ്ക്കാകർഷിക്കാൻ ശ്രമിക്കുന്നു. അതിന്റെ അർത്ഥം എനിക്കു മനസ്സിലാകുന്നില്ല. സ്വാമിജി ജീവിച്ചിരിക്കുമ്പോൾതന്നെ ഈ ചോദ്യം ഞാൻ സ്വാമികളോടു നേരിട്ടു ചോദിച്ചു. സ്വാമികളുടെ ഒരു ശിഷ്യൻ ഒരിക്കൽ എന്റെ വേദാന്തപ്രസംഗത്തെ അധിക്ഷേപിച്ചു് ബുദ്ധമതത്തിന്റെ വൈശിഷ്ട്യം വെളിപ്പെടുത്താൻ ശ്രമിച്ചു. ഞാൻ വിചാരിച്ചു ഇതിനു് ഞാൻ മറുപടി പറയുന്നതിനുപകരം ശ്രീനാരായണഗുരുസ്വാമികളെക്കൊണ്ടുതന്നെ പറയിക്കണമെന്നു്. പിന്നീടു് ഞാൻ സ്വാമികളെ കണ്ടപ്പോൾ സ്വാമികളുടെ ചില ശിഷ്യന്മാർ വേദാന്തത്തേക്കാൾ ബുദ്ധമതപ്രതിപത്തി കാണിക്കുന്ന വിവരമറിയിച്ചു. ആ ശിഷ്യന്റെ പേരും പറഞ്ഞു. സ്വാമികൾ പിന്നീടു് ആ ശിഷ്യനെ കണ്ടപ്പോൾ "എന്താ—ബുദ്ധമതമോ? എന്താ ബുദ്ധമതം നല്ലതല്ലേ? സ്വാമീ" എന്നായി ശിഷ്യൻ. "ബുദ്ധമതം നല്ലതുതന്നെ." ബുദ്ധമതമെന്നാലെന്തു്? ബുദ്ധന്റെ മതം. ബോധമുള്ളവന്റെ മതം. ബോ

ധവുള്ള ആരുടേയും മതം സ്വീകരിക്കാമല്ലോ. അതോ ഗൗതമന്റെ മതം തന്നെ സ്വീകരിക്കണമെന്നുണ്ടോ? എന്നു് സ്വാമികൾ ശിഷ്യനോടു ചോദിച്ചു. ശിഷ്യൻ തല താഴ്ത്തി ''അങ്ങിനെയാകാം സ്വാമീ'' എന്നു് മറുപടി പറയുകയുണ്ടായി. അപ്പോൾ സ്വാമികൾ എന്നാൽ ശങ്കരാചാര്യരുടേയും മററും മതമാകാമല്ലോ എന്നും പറഞ്ഞു. ഒരു എസ്.എൻ.ഡി.പി. യോഗത്തിൽവച്ചു് മതംമാററ ബഹളം നടക്കമ്പോൾ ശ്രീ ബോധാനന്ദസ്വാമികളുടെ പക്കൽ ''മതം മാറേണ്ടവരെല്ലാം സനാതനധർമ്മം സ്വീകരിക്കണമെന്നു'' സ്വാമികൾ ഒരു സന്ദേശം കൊടുത്തയച്ച കഥ അദ്ദേഹത്തിന്റെ ജീവിതചരിത്രത്തിൽ വായിച്ചിരിക്കുമല്ലോ. സ്വാമികൾ ബുദ്ധമതക്കാരനായിരുന്നില്ല. ബുദ്ധന്റെ ഉപദേശമായിരുന്നു സ്വാമികളുടേതു്. ബുദ്ധൻ നിരീശ്വരവാദവും അനാത്മവാദവും പ്രചരിപ്പിച്ചിരുന്ന ആളായിട്ടാണു് ബുദ്ധമതക്കാർ ചിത്രീകരിക്കുന്നതു്. എന്റെ അഭിപ്രായം അങ്ങനെയല്ല. ചില സൂക്തികളിൽനിന്നു് ബുദ്ധൻ അദ്വൈതവാദിയായിരുന്നെന്നാണു് എന്റെ അഭിപ്രായം. ഏതായാലും ഇന്നത്തെ ബുദ്ധമതക്കാർ നിരീശ്വരവാദികളും അനാത്മവാദികളുമാണു്. ഈയിടെ ഭിക്ഷു ധർമ്മതിലകൻ തന്നെ അങ്ങനെ ബലമായി സ്ഥാപിച്ചുകൊണ്ടു് ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിക്കണ്ടു. അതെങ്ങനെയായാലും ശ്രീനാരായണ നിരീശ്വരവാദിയും അനാത്മവാദിയുമായിരുന്നില്ല.

''ഈശ്വരൻ ജഗത്തിലെല്ലാമാവസിക്കുന്നതിനാലെ നീ
ചരിക്കമുക്തനായാശിക്കരുതാരുടെയും ധനം'' എന്നും
''ദൈവമേ സച്ചിദാനന്ദ ദൈവമേ ഭക്തവത്സല!
ദൈവമേ നിന്റെ കാരുണ്യം ദീർഘകാലം വരേണമേ'' എന്നും

മററുമെഴുതിയ ആൾ ഒരിക്കലും നിരീശ്വരവാദിയായിരിക്കയില്ല. ആയതിനാൽ അങ്ങനെയുള്ളവരുടെ പ്രചരണവലയിൽ ചെറുപ്പക്കാർ പെട്ടുപോകരുതെന്നാണു് എനിക്കു് പറയാനുള്ളതു്. ശ്രീനാരായണഗുരുവിന്റെ ജന്മദിനാഘോഷം അനേകം ചെറുപ്പക്കാരുടെ ജീവിതത്തിൽ ആത്മീയമായ പരിവർത്തനം വരുത്താനിടയാകട്ടെയെന്നാശംസിക്കുന്നു.



# 35. ഹിന്ദുക്കൾ എന്തുചെയ്യണം?

ഇക്കൊല്ലത്തെ ഒടുവിലത്തെ പ്രസംഗമാണിതെന്നു പറയാം. ഞാൻ മതപ്രസംഗം തുടങ്ങിയിട്ട് ഇപ്പോൾ നാല്പതുകൊല്ലമായി. ഇതിൽനിന്നു് ഞാൻ പഠിച്ച പാഠങ്ങൾ പ്രവൃത്തിയിൽ കൊണ്ടുവരാൻ ശ്രമിക്കണമെന്നാണു് എൻെറ ആഗ്രഹം. ഞാൻ പഠിച്ച പാഠമെന്തു്? എൻെറ പതിന്നാലാമത്തെ വയസ്സിലാണു് റിട്ടയേഡ് ആയുർവ്വേദകോളേജ് പ്രിൻസിപ്പാൾ മി. ശങ്കരപ്പിള്ളയിൽനിന്നു് ആദ്യമായി വിവേകാനന്ദസ്വാമികളെപ്പററി കേട്ടതു്. അന്നു് അദ്ദേഹം സംസാരിച്ച കൂട്ടത്തിൽ ശ്രീരാമകൃഷ്ണദേവനെപ്പററി പ്രതിപാദിക്കുകയും ശ്രീരാമകൃഷ്ണനെ ഒരു ഈശ്വരാവതാരമായി അദ്ദേഹത്തിൻെറ ശിഷ്യന്മാർ ആരാധിക്കുന്നുവെന്നു് പറയുകയും ചെയ്തു. നാല്പതു വർഷത്തെ ലോകചരിത്രപഠനം പ്രത്യേകിച്ചും ഇന്ത്യാ ചരിത്രത്തിൻേറയും ഹിന്ദുസമുദായ ചരിത്രത്തിൻേറയും മതചരിത്രത്തിൻേറയും പഠനം ശ്രീരാമകൃഷ്ണൻ ഈ യുഗത്തിലെ അവതാരമാണെന്നും ശ്രീരാമകൃഷ്ണനിൽകൂടിയല്ലാതെ ഹിന്ദുക്കൾക്കും ഇന്ത്യയ്ക്കും ലോകത്തിനും രക്ഷയില്ലെന്നും ഉള്ള വിശ്വാസത്തിൽ എന്നെ എത്തിച്ചിരിക്കുന്നു. സ്വാമി വിവേകാനന്ദൻ അൻപത്താറുവർഷം മുമ്പു് പറഞ്ഞതിൻെറ ഗൗരവം ഇന്നു ഞാൻ മനസ്സിലാക്കിത്തുടങ്ങിയിരിക്കുന്നു. ലോകത്തിൻെറ രക്ഷ ഇന്ത്യയെ ആശ്രയിച്ചിരിക്കുന്നു. ഇന്ത്യയുടെ രക്ഷ ഉപനിഷത്തുകൾ മുതലായ ശാസ്ത്രങ്ങളിലെ തത്വങ്ങൾ രാജ്യം മുഴുവൻ പ്രചരിച്ചിരിക്കുന്നതിനെ ആശ്രയിച്ചിരിക്കുന്നു. ഈ ശാസ്ത്രങ്ങളുടെ രഹസ്യം ശ്രീരാമകൃഷ്ണൻെറ ജീവിതത്തിൻേറയും ഉപദേശങ്ങളുടേയും വെളിച്ചത്തിലല്ലാതെ ശരിയായി മനസ്സിലാക്കാൻ സാധിക്കുകയില്ല. ഇതാണു് സ്വാമിജി പറഞ്ഞതു്. "Before flooding India with socialistic and political ideas first deluge the land with spiritual ideas. The first work that demands our attention is to bring out the great truths lying hidden in our serpture, in our puranas, in our upanishads and spread them, broadcast all over the land". 'ഇന്ത്യയെ സ്ഥിതിസമത്വപരവും രാഷ്ട്രീയവുമായ ആശയങ്ങളുടെ പ്രവാഹത്തിൽ മുക്കുന്നതിനുമുമ്പു് ഒന്നാമതു് രാജ്യത്തെ ആദ്ധ്യാത്മികാശയപ്രളയത്തിൽ ആഴ്ത്തുക. നമ്മുടെ സവിശേഷ ശ്രദ്ധയെ അർഹിക്കുന്ന ഒന്നാമത്തെ കൃത്യം വേദങ്ങളിലും പുരാണങ്ങളിലും ഉപനിഷത്തുക്കളിലും

ഒളിഞ്ഞു കിടക്കുന്ന ആശയത്തെ പുറത്തുകൊണ്ടുവന്നു് രാജ്യം മുഴുവൻ പ്രചരിപ്പിക്കുകയാണു്'' എന്നു സ്വാമിജി പറയുന്നു.

"Europe is a valcano, she will crumble into dust within fifty years if she is not mindful to change her position. What will save Europe is the message of the upanishads". യൂറോപ്പു് ഒരഗ്നിപർവ്വതത്തിൻെറ മുകളിലിരിക്കുകയാണു്. അവളുടെ നില മാററിയില്ലെങ്കിൽ അൻപതു കൊല്ലത്തിനകം അവരം പൊടിഞ്ഞു തരിപ്പണമായിപ്പോകും. യൂറോപ്പിനെ രക്ഷിക്കുവാൻ കഴിയുന്നതു് ഉപനിഷത്തുക്കളുടെ സന്ദേശത്തിനു മാത്രമാണു് എന്നദ്ദേഹം മററൊരിടത്തു പറയുന്നു. "No one has the power to understand the vedas and vedanta, unless one reads them in the light of his (Sri Ramakrishna's) utterances and study them through the medium of his life". 'ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങളുടെ വെളിച്ചത്തിൽക്കൂടി നോക്കുകയും അദ്ദേഹത്തിൻെറ ജീവിതത്തിൽക്കൂടി അതുറപ്പിക്കുകയും ചെയ്യാതെ ഒരുവനും വേദവും വേദാന്തവും മനസ്സിലാക്കാൻ ശക്തിയുണ്ടാകയില്ല എന്നു സ്വാമിജി എഴുതുന്നു. ഇതു് മററു പരമ്പരക്കാർക്കു് സ്വല്പം അസുഖമുണ്ടാക്കിയേക്കാം. അതിശയോക്തിയായി തോന്നിയേക്കാം' എന്നാൽ ഇതെഴുതുന്നതു് സ്വാമി വിവേകാനന്ദനാണെന്നോർക്കണം. ഏററവും വിശാലവീക്ഷണത്തോടുകൂടി ജീവിതമാരംഭിച്ചു ഞാനും നാല്പതുവർഷത്തെ ലോകചരിത്രപഠനത്തിൻേറയും പല വിപ്ലവങ്ങരം കണ്ടതിൻേറയും ഫലമായി മതഭ്രാന്തിൻെറ പാരമ്യമെന്നു തോന്നാവുന്ന ഈ തീർപ്പിലെത്തിച്ചേർന്നിരിക്കുന്നു. ജീവിതശേഷം ശ്രീരാമകൃഷ്ണധർമ്മമെന്ന ഒന്നിൻെറ മാത്രം പ്രചരണത്തിനുവേണ്ടി ചെലവാക്കാൻ തീർച്ചയാക്കിയിരിക്കുന്നു. "The advent of Bhagavan Sri Ramakrishna the embodiment of mercy has been especially for the preservation of this Hindu race and religion". 'കരുണാമൂർത്തിയായ ഭഗവാൻ ശ്രീരാമകൃഷ്ണൻെറ അവതാരം പ്രത്യേകിച്ചും ഈ ഹൈന്ദവജാതിയുടേയും മതത്തിൻേറയും രക്ഷയ്ക്കാണു്'' എന്നു് സ്വാമിജി പറയുന്നതു് പ്രത്യേകിച്ചും എല്ലാ ഹിന്ദുവും ഓർക്കണം.

ഇന്നു് ഹിന്ദുസമുദായം എങ്ങോട്ടാണു് പോകുന്നതു്? ഇന്ത്യ എങ്ങോട്ടാണു് പോകുന്നതു്? ഇതെന്തുകൊണ്ടു് നേതാക്കന്മാർ കാണുന്നില്ല? ഇന്നു് ഹിന്ദുക്കരംക്കു് മതവിശ്വാസമുണ്ടോ? മതത്തിനും സമുദായത്തിനും വേണ്ടി പ്രവർത്തിക്കുന്നവർക്കുതന്നെ ഹിന്ദുമതത്തിൽ അടിയുറച്ച വിശ്വാസമുണ്ടോ? ഇല്ല. മതം പ്രസംഗിക്കുന്ന സന്യാസിമാർക്കും പ്രസംഗകന്മാർക്കും തന്നെ മതത്തിൽ ഉറച്ച വിശ്വാസ

മില്ല ഇങ്ങനെയായാൽ ഹിന്ദുക്കരം നശിച്ചുപോകം. ഇതിനുള്ള പരിഹാരം ശ്രീരാമകൃഷ്ണൻേറയും വിവേകാനന്ദസ്വാമിയുടേയും ഗ്രന്ഥങ്ങരം പഠിക്കുകയാണു്. പഴയ പുരാണങ്ങളിലേയ്ക്കു് വിശ്വാസം പണ്ടത്തെപ്പോലെ തിരിച്ചുകൊണ്ടുവരാൻ ഇനി സാദ്ധ്യമല്ല പഴയ ഉപദേശം പുതിയ രൂപത്തിൽ തന്നെ കൊടുക്കണം.

ഹിന്ദുമതം തത്വപ്രധാനമാണു്. എന്നാൽ തത്വങ്ങരം വ്യക്തികളുടെ ജീവിതത്തോടു ഘടിപ്പിച്ചു് പഠിപ്പിച്ചെങ്കിലേ സുഗ്രാഹ്യമാകൂ. അതുകൊണ്ടാണല്ലോ വേദതത്വം പഠിപ്പിക്കാൻ പുരാണമുണ്ടായതു്. മൂന്നു ദിവ്യപുരുഷന്മാരാണു് ചരിത്രകാലത്തു് ഹിന്ദുധർമ്മത്തെ രക്ഷിച്ചതു്. ഒന്നു ഭഗവാൻ കൃഷ്ണൻ. ഔപനിഷദന്മാരും ഭാഗവതന്മാരും പാഞ്ചരാത്രന്മാരും മീമാംസകന്മാരും മററും ചേൎന്നു് മതതത്ത്വങ്ങളെ താറുമാറാക്കിയപ്പോരം ശ്രീകൃഷ്ണൻ അവതരിച്ചു. ധർമ്മരഹസ്യം ഗീതവഴി വെളിവാക്കി. ഗീതയുടെ അൎത്ഥംതന്നെ പലർ പലവിധത്തിൽ വ്യാഖ്യാനിച്ചു കുഴപ്പമുണ്ടാക്കുകയും ശാക്തം, ഗാണപത്യം, കാപാലികം, പാശുപതം തുടങ്ങിയ ക്ഷുദ്രമതങ്ങരം വളരുകയും ചെയ്ത കാലത്തു് ശ്രീശങ്കരനവതരിച്ചു. ഗീതയേയും ഉപനിഷത്തുക്കളേയും ശരിയായി വ്യാഖ്യാനിച്ചും കുവാദങ്ങളെ ജയിച്ചും ധർമ്മസംസ്ഥാപനം ചെയ്തു. മിഷണറിമാർ വിദ്യാലയങ്ങരം സ്ഥാപിച്ചു് ഹിന്ദുക്കുട്ടികളുടെ മതവിശ്വാസം നശിപ്പിക്കുകയും വെള്ളക്കാർ രാഷ്ട്രീയ സ്വാധീനം ചെലുത്തി ഹൈന്ദവാചാരങ്ങളെ ധ്വംസിക്കാൻ ശ്രമിക്കുകയും ശങ്കരനു് ശേഷമുണ്ടായ ആചാര്യന്മാർ ഗീതയെ പരസ്പരവിരുദ്ധമാക്കി വ്യാഖ്യാനിക്കുകയും മതകലഹം വൎദ്ധിപ്പിക്കുകയും ചെയ്ത ആധുനിക കാലത്തു് ഇവയ്ക്കു് പരിഹാരമുണ്ടാക്കി ധർമ്മത്തെ പ്രായോഗികമായവിധം വ്യാഖ്യാനിക്കാനാണു് ശ്രീരാമകൃഷ്ണൻ ശിഷ്യനായ സ്വാമി വിവേകാനന്ദനോടുകൂടി ആവിർഭവിച്ചതു്. ഇന്നു ഹിന്ദുക്കരം എന്തുചെയ്യണമെന്നു് അവർ നമുക്കു കാണിച്ചുതന്നിരിക്കുന്നു. ധർമ്മരക്ഷയ്ക്കുവേണ്ടി അവരെ പിന്തുടരുക.

ഹിന്ദുക്കരം ഉണൎന്നിരിക്കുന്നുവെന്നു കേരംക്കുന്നു. എന്തിനു്? വെടിക്കെട്ടിനുവേണ്ടി ലക്ഷക്കണക്കിനു പണം ചെലവാക്കാനോ? ഹിന്ദുഗൃഹങ്ങളിൽനിന്നു വെളുപ്പിനു് നാമജപം നാം കേരംക്കുന്നുണ്ടോ? സന്ധ്യയ്ക്കു കീൎത്തനം പാടുന്നതു കേരംക്കുന്നുണ്ടോ? ക്ഷേത്രങ്ങളിലും ഹിന്ദുസമ്മേളനങ്ങളിലും കേരംക്കുന്നതെന്താണു്? സിനിമാ പാട്ടുകരം. പട്ടണത്താരുടേയും തായുമാനവരുടേയും ത്യാഗരാജൻേറയും കീൎത്തനങ്ങളെവിടെ? ഹിന്ദുക്കരം ഭസ്മം തൊടുന്നതു് അപമാനമായി കരുതുന്നു. ഹിന്ദുഗൃഹങ്ങളിൽ പലയിടത്തും പോയി ചോദിക്കുമ്പോരം അവിടെ ഭസ്മമേയില്ല. ഒരു കുട്ടിയോടു് ''നീ ഭസ്മം തൊ

ടാറുണ്ടോ?'' എന്ന ചോദിച്ചപ്പോരം മുത്തശ്ശിയമ്മ തൊടുന്നതു കണ്ടിട്ടുണ്ടു്'' എന്ന പറഞ്ഞു. ഈ മട്ടിൽ പോയാൽ ഹിന്ദുസംസ്കാരം നശിക്കും. അതോടുകൂടി സമുദായവും നശിക്കും. മതം ആചാരമല്ലെങ്കിലും, മതത്തെ രക്ഷിക്കാൻ ആചാരം വേണം. ശ്രീരാമകൃഷ്ണൻ പറഞ്ഞിട്ടുണ്ടു് മതവും ആചാരവും തമ്മിലുള്ള സംബന്ധം ചെടിയും വേലിയും പോലെയാണെന്നു്—ആരംഭദശയിൽ—മതനിഷ്ഠ ഉറയ്ക്കുന്നതുവരെ—ആചാരം വേണം.

ഇന്നു് രാജ്യമൊട്ടാകെ വ്യാപിച്ചിരിക്കുന്ന മഹാവിപത്തു് character—ചാരിത്ര്യം—ഇല്ലായ്മയാണു്. മന്ത്രിമാക്കും വാദ്ധ്യാന്മാക്കും പ്രസംഗകക്കുമെല്ലാമുള്ള കുഴപ്പം അതാണു്. അതു് ശരിയായ ഈശ്വരവിശ്വാസവും മതനിഷ്ഠയും മൂലമേ പരിഹരിക്കപ്പെടാൻ സാധിക്കൂ. ചാരിത്രശുദ്ധിയുടെ മൂർത്തീകരണമായിരുന്ന ശ്രീരാമകൃഷ്ണൻ.

ഹിന്ദു കൺവെൻഷൻ നടക്കുന്ന സ്ഥലത്തു് പരസ്പരവിരുദ്ധങ്ങളായ പ്രസംഗങ്ങരം നിമിത്തം ശ്രോതാക്കളുടെ മതവിശ്വാസം നശിക്കാനിടവരുന്നു. വാസ്തവത്തിൽ ഹിന്ദുമതോപദേശങ്ങരംക്കു് പരസ്പരവിരുദ്ധതകരം എങ്ങനെ പരിഹരിക്കാമെന്നു് ശ്രീരാമകൃഷ്ണന്റെ ജീവിതവും ഉപദേശവും നമ്മെ പഠിപ്പിക്കുന്നു. ഹിന്ദുമതത്തിലെ ചില ശാഖകരം ദേവപൂജയ്ക്കെതിരായി പ്രചരണം ചെയ്യുന്നു. ഉദാഹരണം ബ്രഹ്മസമാജവും ആനന്ദസമാജവും തന്നെ. ഇവ ഹൈന്ദവരുടെ ആയിരംവഷത്തെ പാരമ്പര്യത്തിനു് ഉടവുണ്ടാക്കുന്നു. ശ്രീരാമകൃഷ്ണോപദേശം അങ്ങനെയല്ല. അതു് വിഗ്രഹാരാധനയ്ക്കു് സ്ഥാനം കൊടുക്കുന്നു. എന്നാൽ വിഗ്രഹാരാധനകൊണ്ടു് എല്ലാമായെന്നു പറയുന്നില്ല. ഗീതയുടെ ജീവദൃഷ്ടാന്തമായിരുന്നു ഭഗവാൻ ശ്രീരാമകൃഷ്ണൻ. അതുകൊണ്ടു് ഞാൻ ഹിന്ദുക്കളോടു് പറയുന്നതു് ഗീത പഠിക്കുക. ഗീതയുടെ ശാങ്കരഭാഷ്യം മനസ്സിലാക്കുക. ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരുടെ ജീവിതം ഉപദേശം എന്നിവയുടെ വെളിച്ചത്തിൽ ഗീതാതത്ത്വമറിഞ്ഞു് ഇന്നത്തെ കാലത്തിനു് അനുസരിച്ചു് സമുദായരംഗത്തു് ഗീത എങ്ങനെ പ്രവൃത്തിയിൽ കൊണ്ടുവരണമെന്നു് മനസ്സിലാക്കി ജീവിക്കുക എന്നതാണു്. നിങ്ങരംക്കു് ശുഭംഭവിക്കട്ടെ. *

---

* 1951 ജൂൺ 3-ാംനു- മലയാളരാജ്യം ദിനപത്രത്തിൽ പ്രസിദ്ധീകരിച്ചതു്.



# 36. ഹിന്ദുമതപഠനം*

സഹോദരീ സഹോദരരേ,

ഞാൻ സഞ്ചരിച്ച സ്ഥലത്തെല്ലാം ഇന്നും ഹിന്ദുക്കൾ ഭൗതികമായിക്കൂടിയും അധഃപതിക്കുന്നതായി കാണുന്നു. മററുള്ളവർ ഉയന്നു വരുന്നു. ഇതിന്റെ കാരണമെന്താണെന്നും ഞാൻ ചിന്തിച്ചു. എനിക്കു് കിട്ടിയ ഉത്തരം പറയാം. മററു മതക്കാർ അവരുടെ മതം പഠിക്കുന്നു. ഹിന്ദുക്കൾ പഠിക്കുന്നില്ല. മററുള്ളവർ അവരുടെ മതതത്വങ്ങളനുസരിച്ചു ജീവിക്കുന്നുവെന്നല്ല ഞാൻ പറയുന്നതു്. അവർ അവരുടെ മതം പഠിക്കയെങ്കിലും ചെയ്യുന്നു. ഹിന്ദുക്കൾ അതുപോലും ചെയ്യുന്നില്ല. ക്രിസ്ത്യാനികൾ അവരുടെ പള്ളികളിൽ പോയാൽ പ്രാത്ഥനയും കമ്മവും മാത്രം കഴിച്ചു് മടങ്ങുകയല്ല ചെയ്യുന്നതു്. അതോടുകൂടി അവരുടെ മതപുരോഹിതൻ നടത്തുന്ന മതപ്രസംഗം കേട്ടു് കുറച്ചുസമയമെങ്കിലും ആലോചിച്ചിട്ടാണു് മടങ്ങുന്നതു്. നാമാകട്ടെ അമ്പലത്തിൽ പോയാൽ പത്തുപേക്കൊന്നിച്ചു് പരസ്പരം തള്ളാതെ നിൽക്കാൻ സ്ഥലമില്ലാത്ത ശ്രീകോവിലിന്റെ മുമ്പിൽ ചെന്നു് ഒരു ഇടിപിടി നടത്തി അവിടെയും സ്വാത്ഥതയും ബലവും പ്രയോഗിച്ചു് വളരെ കുറച്ചുസമയം ദേവദശ്നം നടത്തുക മാത്രംകൊണ്ടു് തൃപ്തിപ്പെട്ടു് മടങ്ങുന്നു. ക്രിസ്ത്യാനി പള്ളിയിൽ പോയിട്ടു മടങ്ങുന്നതു് അകത്തോട്ടു കടക്കുന്നതിനേക്കാൾ കൂടുതൽ കാര്യങ്ങൾ ഗ്രഹിച്ചുകൊണ്ടാണു്. നാം അങ്ങനെ ചെയ്യുന്നില്ല. ദേവദശ്നം ചെയ്യേണ്ട എന്നല്ല പറഞ്ഞതു്. എന്നാൽ ഹിന്ദുക്കളുടെ ദേവാലയത്തിൽ അതിനുമാത്രമേ ഇപ്പോൾ സൗകര്യമുള്ളു. അതുകൊണ്ടുമാത്രം നാം തൃപ്തിപ്പെടുന്നു. ദേവൻ ആരാണു് ദേവത്വം എന്താണു്? ദശനത്തിന്റെ അത്ഥമെന്താണു്? എന്നറിയാൻ നമുക്കു സൗകര്യമില്ല. അഥവാ സൗകര്യം കിട്ടിയാൽതന്നെ നാം അറിയണമെന്നാഗ്രഹിക്കുന്നില്ല. അതിനുപുറമെ ക്രിസ്ത്യാനികളുടെ കുട്ടികൾക്കു് ചെറുപ്പം മുതൽ മതപഠനം നടത്താൻ രവിവാരപാഠശാലകളുണ്ടു്. അവരുടെ സ്കൂളുകളിൽ കുറച്ചുസമയം നിർബന്ധിതമായി മതഗ്രന്ഥങ്ങൾ പഠിപ്പിക്കുന്നുണ്ടു്. അവരുടെ മതോപദേഷ്ടാക്കൾ എട്ടും പത്തും കൊല്ലം മതഗ്രന്ഥങ്ങൾ പഠിച്ചവരുമാണു്. മുസൽ

* 1120 വൃശ്ചികം 20നു് വൈക്കത്തുവച്ചു് ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

മാന്മാക്കും മതപാഠനം നിർബന്ധമാണു്. അറബിയും ഖുറാനും പഠിക്കാത്ത ഒരു മുസൽമാനേയും നാം കാണുന്നില്ല. അവരുടെ നിഷ്കർഷ നിമിത്തം ഗവണ്മെൻറ്തന്നെ അറബി മുൻഷിമാരെ പ്രത്യേകം നിയമിച്ചിരിക്കുന്നു. ഈ ദേശത്തെഭാഷയോടു് യാതൊരു ബന്ധവുമില്ലാത്ത അറബി ഭാഷ പഠിപ്പിക്കാൻ മുസൽമാന്മാർ നിർബന്ധം വച്ചിരിക്കുന്നു. ഹിന്ദുക്കരം എന്തു ചെയ്യുന്നു?

മലയാളം ശരിയായി സംസാരിക്കാനും എഴുതാനും സംസ്കൃതം അത്യാവശ്യമാണു്. നമ്മുടെ മതഗ്രന്ഥങ്ങരം എഴുതപ്പെട്ടിട്ടുള്ള സംസ്കൃതഭാഷ പഠിപ്പിക്കാൻ നാം കുട്ടികളെ നിർബ്ബന്ധിക്കുന്നില്ല. സംസ്കൃതസ്കൂളുകളിൽ കുട്ടികളെ അയക്കുന്നെങ്കിൽ അതു് മിക്കവാറും ദരിദ്രന്മാർമാത്രം. മതം പഠിച്ചറിഞ്ഞു് ആചരിക്കാനുള്ളതാണെന്നു് നമ്മുടെ ആളുകരം അറിയുന്നില്ല. വംശപരമ്പരയാ വന്നിട്ടുള്ള ആചാരങ്ങളിൽ ഇഷ്ടമുള്ള ചിലതെല്ലാം ആചരിച്ചാൽ അതുകൊണ്ടു് യഥാർത്ഥ ഹിന്ദുക്കളായി എന്നാണു് അവർ വിചാരിക്കുന്നതു്.

മതം വേണ്ടെന്നു വിചാരിക്കുന്ന അനവധി ഹിന്ദുക്കളുണ്ടു്. വിശേഷിച്ചു് വിദ്യാർത്ഥികരം-ഹിന്ദു-വിദ്യാർത്ഥികളുടെ ഇടയിലുള്ളിടത്തോളം നാസ്തികന്മാർ മറെറങ്ങും കാണുന്നതല്ല. മതമെന്താണെന്നു് മനസ്സിലാക്കിയിട്ടു് അതു വേണ്ടാത്തതാണെന്നു് അവർ പറഞ്ഞിരുന്നെങ്കിൽ അതിനർത്ഥമുണ്ടായിരുന്നു. രാമായണവും ഭാഗവതവും മുഴുവൻ വായിച്ചവർ ഇന്നത്തെ വിദ്യാസമ്പന്നന്മാരിൽ തീരെ കുറവാണു്. നൂറിനു് എഴുപത്തഞ്ചുപേർ വായിച്ചിട്ടില്ലെന്നതു തീർച്ചതന്നെ. പുസ്തകങ്ങരം ഏതു കടയിലും ചുരുങ്ങിയ വിലയ്ക്കു് കിട്ടുന്ന ഇക്കാലത്തേക്കാരം കൂടുതൽ രാമായണ ഭാഗവതപരിചയം മുൻകാലത്തുണ്ടായിരുന്നുവെന്നാണു് എനിക്കു് തോന്നുന്നതു്. അന്നു് എല്ലാവക്കും എഴുതാനും വായിക്കാനും അറിയാമായിരുന്നില്ല. എങ്കിലും കക്കിടകം വൃശ്ചികം മുതലായ മാസങ്ങളിലെങ്കിലും വീട്ടിലുള്ളവരെല്ലാം ചേർന്നിരുന്നു് എഴുത്തറിയാവുന്ന ഒരാളെയിരുത്തി വായിച്ചു കേരംക്കാറുണ്ടായിരുന്നു, ഇന്നു് ആ പതിവു് നിന്നുപോയി.

ക്രിസ്ത്യാനികളും മുഹമ്മദീയരും കുട്ടികളെ ചെറുപ്പംമുതൽ മതം വേണമെന്നു പഠിപ്പിക്കുമ്പോരം ഹിന്ദുക്കരം അവരുടെ കുട്ടികളുടെ മതപാഠനകാര്യത്തിൽ യാതൊരു ശ്രദ്ധയും പതിപ്പിക്കുന്നില്ലെന്നുള്ളതു് വളരെ കഷ്ടമാണു്. സന്ധ്യയ്ക്കു് ഈശ്വരനാമം ജപിക്കുന്ന വീടുകരം ഇന്നു് എത്രയുണ്ടു്? ക്രിസ്ത്യാനികരം രാവിലെയും രാത്രിയിലും വീട്ടിലുള്ള എല്ലാവരേയും ചേർത്തു് പ്രാർത്ഥന നടത്തുന്നു. മുസൽമാന്മാർ നിഷ്കർഷയായി പ്രാർത്ഥിക്കുന്നുണ്ടു്. ഹിന്ദുക്കരം എന്താണു്

ചെയ്യുന്നതു്? കുട്ടികളെ സിനിമയും നാടകവും നൃത്തവും കാണിക്കുന്നതുകൊണ്ടു് തൃപ്തിപ്പെടുന്നു. സിനിമയും നാടകവും ചീത്തയാണെന്നല്ല ഞാൻ പറയുന്നതു്. സന്മാർഗ്ഗപാഠം നൽകുന്നതിനുപകരിക്കുന്നവയാണെങ്കിൽ അവ കാണുന്നതും കാണിക്കുന്നതും നല്ലതു തന്നെ. എന്നാൽ ഈശ്വരവിചാരം ചെയ്യേണ്ട സമയം വിനോദത്തിനു് ചെലവാക്കുന്നതു് ശരിയല്ലെന്നു് ഞാൻ നിർബന്ധമായി പറയുന്നു. ഹിന്ദുക്കളുടെയിടയിൽ പ്രായമായവർകൂടി—വിദ്യാഭ്യാസംചെയ്തു് ഉദ്യോഗം ഭരിച്ചു പണമുണ്ടാക്കി യമപുരിയിലേക്കു പുറപ്പെടാറായവരിൽ ചിലർപോലും സന്ധ്യാസമയത്തു് ചീട്ടുകളിച്ചും വെടിപറഞ്ഞും സമയം കളയുന്നതു് ഞാൻ കണ്ടിട്ടുണ്ടു്. സന്ധ്യാസമയം ഈശ്വരവിചാരത്തിനുള്ളതാണെന്നു് അവരറിയുന്നില്ല.

മതം പഠിക്കാനും അറിയാനും അറിഞ്ഞാചരിക്കാനുമുള്ളതാണു്. ഭഗവാൻ ശ്രീകൃഷ്ണൻ യുദ്ധക്കളത്തിൽവച്ചു് ഒരു മണിക്കൂർ സമയം അർജ്ജുനനുമായി സംസാരിച്ചതു് മററുള്ളവർകൂടി പഠിക്കണമെന്നു് വിചാരിച്ചാണു്. ''സ്വപ്രയോജനാഭാവേ ƒ ഭൂതാനുജിഘൃക്ഷയാ വൈദികം ധർമ്മദ്വയം അർജ്ജുനായ ശോകമോഹമഹോദധൗ നിമഗ്നായ ഉപദിദേശ ഗുണാധികൈർഹി ഗൃഹീതോ ƒ നുഷ്ഠീയമാനശ്ച ധർമ്മഃ പ്രചയം ഗമിഷ്യതീതി'' എന്നു ശങ്കരാചാര്യർ പറയുന്നു. ശ്രീശങ്കരാചാര്യരും രാമാനുജാചാര്യരും മററും വളരെ ബുദ്ധിമുട്ടി ഭാഷ്യങ്ങളെഴുതിയതും അതു പ്രചരിപ്പിക്കാൻ ശ്രമിച്ചതും മതം പഠിച്ചാചരിക്കാനുള്ളതായതുകൊണ്ടാണു്.

ഇന്നു് ''ഒരു ജാതി മതി'' എന്നു് എല്ലാവരും പറയുന്നു. ഇതേപ്പററി ശ്രീവിവേകാനന്ദസ്വാമികൾ പറയുന്നതു് നോക്കുക. "In the begining of the sathyayuga there was one caste, the Brahmins, and then by difference of occupations they went on deviding themselves into different castes, and that is the only true and rational explanation that has been given. And in the coming Satyayuga all the other castes will have to go back to the same condition. The solution of the caste problem in India therefore assumes this form, not to degrade the higher castes not to crush out the Brahmin. The Brahminhood is the ideal of humanity in India" സത്യയുഗത്തിൻെറ ആരംഭത്തിൽ ബ്രാഹ്മണർ എന്ന ഒരു ജാതിയേ ഉണ്ടായിരുന്നുള്ളു പിന്നീടു് അവർ കർമ്മഭേദമനുസരിച്ചു് പല ജാതികളായി പിരിഞ്ഞുതുടങ്ങി. ഇതു മാത്രമാണു് സത്യവും യുക്തിയുക്തവുമായ സമാധാനം. ഇനി വരുന്ന സത്യയുഗ

ത്തിലും മററുള്ള എല്ലാ ജാതികളും മടങ്ങി പൂർവ്വാവസ്ഥയിലെത്തേണ്ടതുണ്ടു്. ഇന്ത്യയിലെ ജാതിപ്രശ്നത്തിൻെറ സമാധാനം ഈ രൂപമാണു്. അതായതു് ഉയർന്ന ജാതിക്കാരെ അധഃപതിപ്പിക്കുന്നതല്ല. ബ്രാഹ്മണനെ ചവിട്ടി പുറത്താക്കുന്നതല്ല. ബ്രാഹ്മണ്യമാണു് ഇന്ത്യയിൽ മനുഷ്യൻെറ ആദർശം (The future of India) ഇതനുസരിച്ചു് എല്ലാവരും മതം പഠിക്കേണ്ടതുണ്ടു്. ''സാംഗോ വേദോ ƒദ്ധ്യേതവ്യ'' ''വേദമധീത്യ സ്നായാത്'' എന്നാണു് ബ്രാഹ്മണനു്വിധി. വേദം അതിൻെറ അംഗങ്ങളോടും മീമാംസയോടുംകൂടി പഠിക്കണം. ബ്രാഹ്മണൻ അതിനുശേഷം വേണം സമാവർത്തനം ചെയ്യാൻ എന്നർത്ഥം. വേദം സാംഗമായി പഠിക്കാത്ത ബ്രാഹ്മണൻ ശൂദ്രനാണെന്നു് മനു പറയുന്നു.

''അനധീത്യ ദ്വിജോ വേദാൻ അന്യത്ര കുരുതേ ശ്രമം
സ ജീവന്നേവ ശൂദ്രത്വം ആശു ഗച്ഛതി സാന്വയഃ''

അതായതു് വേദം പഠിക്കാത്ത ബ്രാഹ്മണൻ ശൂദ്രനാണെന്നർത്ഥം. അത്രയുമല്ല വ്രതാനുഷ്ഠാനവും വേദാദ്ധ്യയനവുമില്ലാത്ത ബ്രാഹ്മണനു് ചോറുകൊടുക്കുന്നവരെ കള്ളന്മാൎക്ക ചോറുകൊടുക്കുന്നവരെ ശിക്ഷിക്കുന്ന വകുപ്പനുസരിച്ചു് രാജാവു് ശിക്ഷിക്കണമെന്നുകൂടി സ്മൃതിയുണ്ടു്. ബ്രാഹ്മണ്യമാണു് ലക്ഷ്യമെങ്കിൽ എല്ലാവരും വേദശാസ്ത്രങ്ങൾ പഠിക്കേണ്ടതാണെന്നു സിദ്ധിക്കുന്നു. ഇന്നു ബ്രാഹ്മണർ എന്നു പറയുന്നവരുടെ നിലയെന്തു്? സാംഗവേദാദ്ധ്യയനം പോയി. പിന്നീടു് വെറും വേദാദ്ധ്യയനമായി അതു കഴിഞ്ഞു നിത്യകർമ്മങ്ങൾക്കാവശ്യമുള്ളിടത്തോളമായി അതു കഴിഞ്ഞു് ഇപ്പോൾ ഗായത്രിതന്നെയും അറിയാൻ പാടില്ലാത്തവരുണ്ടു്. ജപിക്കാത്തവർ അസംഖ്യമാണു്. മതം തന്നെ എന്തിനാണെന്നു ചോദിക്കുന്ന പരദേശികളും നമ്പൂതിരിമാരും എത്രയോ ഉണ്ടു്. ഇതു് ഹിന്ദുസമുദായത്തിനു ദോഷമാണു്. മാതാപിതാക്കന്മാർ കുട്ടികളെ മതം പഠിപ്പിക്കണം.

മാതാപിതാക്കന്മാരുടെ വിചാരം കുട്ടികളെ കുറെ ഇംഗ്ലീഷു പഠിപ്പിച്ചു് ഉദ്യോഗത്തിലാക്കി അവൎക്കു് കുറെ പണമുണ്ടാക്കിക്കൊടുത്താൽ പിതൃധർമ്മം നിർവ്വഹിച്ചുവെന്നാണു്. ഇതു് ശരിയല്ല. കലികാലത്തു് രണ്ടേ പുരുഷാർത്ഥമുണ്ടായിരിക്കു എന്നു് ഭാഗവതത്തിലുണ്ടു്. അതായതു് അർത്ഥവും കാമവും. ധർമ്മമോക്ഷങ്ങളെപ്പററി ചിന്തിക്കയില്ല ആരെങ്കിലും നാമം ജപിക്കുന്നെങ്കിൽ അതും അർത്ഥകാമങ്ങൾ സാധിക്കാൻ ആ വഴിക്കു് പരീക്ഷിച്ചുനോക്കാമെന്നു വച്ചായിരിക്കും. അർത്ഥകാമങ്ങൾ സാധിക്കാൻ പുത്രനെ ശക്തനാക്കിത്തീർക്കുന്നതും അർത്ഥസമ്പാദനത്തിനും അർത്ഥസംരക്ഷണത്തിനുമുള്ള അറിവു് കൊടുക്കുന്നതുമാണു് പിതൃധർമ്മമെന്നു വിചാരിക്കുന്ന പിതാവു്

പുത്രൻെറ കൈകൊണ്ടു് മരണം വരിക്കാൻ ഒരുങ്ങുകയാണു്. വൃദ്ധനായ അച്ഛനെ പുലർത്തേണ്ടിവരുന്നതു് അൎത്ഥഹാനിക്കു കാരണമാണെന്നു് കാണുന്ന പുത്രൻ അച്ഛനെ വധിക്കുവാൻ ഒരുങ്ങുകയില്ലെന്നും ആരുകണ്ടു? അതുകൊണ്ടു് പിതൃധൎമ്മം അവിടെയും അപ്രസാനിക്കുകയില്ല. ധൎമ്മശാസ്ത്രവും മോക്ഷശാസ്ത്രവുംകൂടി പുത്രനെ പഠിപ്പിക്കേണ്ടതു പിതൃധൎമ്മമാണു്.

മതംകൊണ്ടെന്തുകിട്ടുമെന്നു ചോദിച്ചേക്കാം. മതബോധമാണു് സദാചാരത്തിൻെറ അടിസ്ഥാനം—"എന്തുകൊണ്ടു് മനുഷ്യൻ സത്യവാനായിരിക്കണം? നിസ്സ്വാൎത്ഥിയായിരിക്കണം?" എന്ന ചോദ്യത്തിനു് ശരിയായ ഉത്തരം മതത്തിൽനിന്നേ കിട്ടു മതബോധം കുറഞ്ഞതുകൊണ്ടാണു് മനുഷ്യൻ പള്ളിക്കൂടപഠിത്തം ധാരാളം സമ്പാദിച്ചിട്ടും സർട്ടിഫിക്കറ്റുകൾ വേണ്ടത്ര വാങ്ങിയിട്ടും സത്യനിഷ്ഠയില്ലാത്തവനും അക്രമിയും ആഡംബരഭ്രാന്തനും ആയിത്തീരുന്നതു് മതമില്ലാത്ത മനുഷ്യൻ ശരിയായ ലക്ഷ്യമില്ലാതെ ജീവിതം നയിക്കുന്നവനാണു് എന്നുംകൂടിയുണ്ടു്.

സത്യനിഷ്ഠയും ധൎമ്മനിഷ്ഠയുമുണ്ടായിരുന്നെങ്കിൽ ഇന്നു് ഇന്ത്യാക്കാർ ഒരിക്കലും പട്ടിണി കിടക്കേണ്ടിവരികയില്ലായിരുന്നു ധൎമ്മബോധംകൊണ്ടുമാത്രമേ ഇന്ത്യയിൽ ഐക്യമുണ്ടാവുകയുള്ളു. ധൎമ്മപ്രചരണം നമുക്കു് അത്യന്താപേക്ഷിതമാണു്. "നാം ചെയ്യേണ്ട ഒന്നാമത്തെ കൃത്യം നമ്മുടെ വേദങ്ങളിലും പുരാണങ്ങളിലും നിഗൂഢങ്ങളായിക്കിടക്കുന്ന തത്വങ്ങൾ പുറത്തുകൊണ്ടുവന്നു് ലോകം മുഴുവൻ വ്യാപിപ്പിക്കുകയാണു്. ഇതാണു് ഇന്ത്യൻ നേഷൻെറ ഘടനയ്ക്കു് നാം ആദ്യം ചെയ്യേണ്ടതു്" എന്നു് വിവേകാനന്ദസ്വാമി പറയുന്നു.

ഇന്ത്യയുടെ മതമാണു് ഹിന്ദുമതം. ഹിന്ദുമതമാണു് ലോകത്തെ രക്ഷിക്കാൻ ശക്തിയുള്ള മതം. ശുദ്ധമായ ഹിന്ദുമതം വേദാന്തമാണു്. ഉപനിഷത്തുകളിൽ അടങ്ങിയിരിക്കുന്നതും ശ്രീകൃഷ്ണൻ ഗീത മുഖേന ലളിതഭാഷയിൽ വെളിപ്പെടുത്തിയതും ശ്രീശങ്കരൻ പ്രചരിപ്പിക്കുന്നതിനുദ്ദേശിച്ചു് കഠിനാദ്ധ്വാനം ചെയ്തെങ്കിലും കാലദേശാവസ്ഥകളുടെ വൈപരീത്യംകൊണ്ടു് വളരെ കുറച്ചുമാത്രം പ്രചരിച്ചതും ഇന്നു ശ്രീ വിവേകാനന്ദസ്വാമികൾ ലോകം മുഴുവൻ വ്യാപിപ്പിക്കത്തക്കവണ്ണം നവീനദൃഷ്ടാന്തങ്ങളോടുകൂടി വ്യാഖ്യാനിച്ചു തന്നിട്ടുള്ളതുമായ മതമാണു് ഞാൻ ഹിന്ദുമതമെന്നു പറയുന്നതു്. യഥാൎത്ഥ ഹിന്ദുമതം പഠിക്കാനുണ്ടു്; ആലോചിക്കാനുണ്ടു്; ആചരിക്കാനുണ്ടു്; പ്രചരിപ്പിക്കാനുണ്ടു്. ഇതു പ്രചരിപ്പിച്ചെങ്കിലേ ലോകശാന്തിയുണ്ടാകു. ഈ സത്യം ഡോക്ടർ പാൾഡ്യൂസൻ, ഷോപ്പൻഹവർ തുടങ്ങിയ നി

സ്വാത്ഥികളും ലോകക്ഷേമകാംക്ഷികളും ചിന്തകന്മാരുമായ വെള്ള ക്കാർതന്നെ സമ്മതിച്ചിട്ടുണ്ട്.

"Vedanata in it's unfalsified form is the sfrongest supports of pure morality. Indians, keep to it" എന്നു ഡ്യൂസൻ പറയുന്നു. അദ്ദേഹത്തെക്കൊണ്ട് ഇപ്രകാരം പറയിക്കാൻ ഇട യായ കാരണമെന്തു്? അദ്ദേഹം ജന്മനാ ഹിന്ദുവായതുകൊണ്ടല്ല: ഇന്ത്യാക്കാരനായതുകൊണ്ടല്ല; ഹിന്ദുക്കളുടെ സമുദായ നേതാവാകാ മെന്നു വെച്ചല്ല; പിന്നെ എന്തുകൊണ്ട്? സത്യം അതായതുകൊണ്ടു മാത്രം. "No Study is so benificial and so elevating as that of the upanishads. They have been the solace of my life and they will be the solace unto my death" എന്നു ഷോപ്പൻ ഹവർ പറയുന്നു. എന്തുകൊണ്ട്? സത്യം അതായതുകൊണ്ട്. അ തിനാൽ ഹിന്ദുക്കളെല്ലാവരും ഹിന്ദുമതം പഠിക്കണം. കുട്ടികളെ പഠിപ്പിക്കണം. അതു പഠിക്കുമ്പോഴറിയാം ഉപനിഷത്തുക്കളുടെ ഗൗരവം. വേദാന്തമെന്നു പറഞ്ഞാൽ അതു കാടു കയറുന്നതാണെന്നു ചിലർ ധരിക്കാം. അതു സത്യമല്ല. രാമായണത്തിലും ഭാഗവത ത്തിലും വേദാന്തമടങ്ങിയിരിക്കുന്നുവെന്നു് ശ്രദ്ധിച്ചു വായിക്കുന്നവ ക്ക് കാണാം. അതു് വായിച്ചു് നമ്മുടെ പൂർവ്വികന്മാർ കാടുകയറി യില്ല. കയറിയിരുന്നുവെങ്കിൽ നാം ഇന്നിവിടെ ഉണ്ടാകുമായിരു ന്നില്ലല്ലോ. അതുകൊണ്ട് ഭയപ്പെടാനില്ല. പഠിക്കുകയും പഠിപ്പി ക്കുകയും വേണം.

പഠിച്ചാൽ അതുകൊണ്ട് നമുക്കു് ഈ ലോകത്തുതന്നെ ഐശ്വ ര്യമുണ്ടാകും. നമ്മിൽ വളരെ ആളുകൾ ഇത്രകാലം ഹിന്ദുക്കളായി ജീവിച്ചെങ്കിലും യഥാത്ഥ ഹിന്ദുമതം പഠിക്കാൻ ശ്രദ്ധിച്ചില്ല. അതു കൊണ്ടാണ് അന്ധവിശ്വാസവും അനാചാരവും പരസ്പരകലഹവും വദ്ധിച്ചതു്. അതു നിമിത്തമാണ് നാം നശിച്ചതും നശിക്കുന്നതും. നമ്മുടെ തോൽവിക്കും കാരണം അതുതന്നെ.

''യതോ ധമ്മസ്തതഃ കൃഷ്ണഃ യതഃ കൃഷ്ണസ്തതോ ജയഃ''

ധമ്മമുള്ളിടത്തു് കൃഷ്ണൻ അല്ലെങ്കിൽ ഈശ്വരനുണ്ട് ഈശ്വരനു ള്ളിടത്തോളം ജയവുമുണ്ട്.

''യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാത്ഥോ ധനുദ്ധരഃ
തത്ര ശ്രീർവിജയോ ഭൂതിർധ്രുവാ നീതിർമതിർമമ'' എന്നുണ്ട്
''കൗന്തേയ! പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി''
തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം''

എന്നും ഭഗവാൻതന്നെ പറയുന്നു. ഭഗവൽഭക്തന്മാർ ഒരിക്കലും നശി

ക്കയില്ല. അവരുടെ കുടുംബം ഒരിക്കലും ക്ഷയിക്കുകയില്ല. അവരുൾപ്പെടുന്ന സമൂഹം ഐശ്വര്യം പ്രാപിക്കും ദേശം ഉന്നതിയെ പ്രാപിക്കും. എന്നാൽ മൂഢഭക്തി പോര. ''ജ്ഞാനമിശ്രഭക്തി വേണം'' എന്നു വിവേകാനന്ദസ്വാമികൾ പറയുന്നു.

''ജ്ഞാനീ ത്വാത്മൈവ മേ മതം

തേഷാം ജ്ഞാനീ നിത്യയുക്ത ഏകഭക്തിർ വിശിഷ്യതേ''

എന്നു ശ്രീകൃഷ്ണഭഗവാൻ തന്നെ പറയുന്നു. അതിനാൽ ജ്ഞാനമിശ്രഭക്തി 'തന്നെ വേണം. ഈ തത്വം മനസ്സിലാക്കി ഹിന്ദുക്കൾ മതപഠനത്തിലേർപ്പെടട്ടെ. കുട്ടികളെ മതം പഠിപ്പിക്കുകയും സന്ധ്യയ്ക്കു നാമം ജപിപ്പിയ്ക്കുകയും ചെയ്യട്ടെ! അവർക്ക് അധഃപതനം നീങ്ങി ഉന്നതിയുണ്ടാകും.

ഹിന്ദുമതം പഠിക്കാനുള്ളതാണ്. യേശുക്രിസ്തു ഒരാളുടെ ഉപദേശമടങ്ങിയ ബൈബിൾ മതഗ്രന്ഥമാക്കിയിരിക്കുന്ന ക്രിസ്തുമതവും മുഹമ്മദുനബിയുടെ ഉപദേശങ്ങളിന്മേൽ അഥവാ അനുഭൂതി വാക്യങ്ങളിൽ അടിസ്ഥാനമുറപ്പിച്ചിരിക്കുന്ന ഖുറാനെന്ന മതഗ്രന്ഥവും വളരെനാൾ പഠിക്കാനുണ്ടെങ്കിൽ, സകല മതതത്വങ്ങളും തത്വശാസ്ത്രങ്ങളും വാദമുഖങ്ങളുമടക്കം അനേകശതം ആദ്ധ്യാത്മികപുരുഷന്മാരുടേയും അവതാരപുരുഷന്മാരുടേയും ഉപദേശാനുഭൂതികളെ അസ്പദമാക്കി സർവ്വവ്യാപകമായി സ്ഥിതിചെയ്യുന്ന ഹിന്ദുമതം പഠിക്കാനില്ലെന്നു വിചാരിക്കുന്നതു് എത്ര മൗഢ്യമാണ്.

''എന്റെ അമ്പലത്തിൽവന്നു കുളിച്ചുതൊഴുതാൽ മതി, പാപമെല്ലാം നീങ്ങും, മോക്ഷം കിട്ടും'' എന്നു മാത്രമായിരുന്നു ശ്രീകൃഷ്ണന്റെ ഉപദേശമെങ്കിൽ കുരുക്ഷേത്രത്തിൽവച്ചു് അർജ്ജുനനോടു് അതുമാത്രം പറഞ്ഞാൽ മതിയായിരുന്നല്ലോ! അതല്ല ഭഗവാന്റെ സങ്കല്പം. നമുക്കു് ഗീത പഠിക്കാനുണ്ടു്; ഗീതാഭാഷ്യം പഠിക്കാനുണ്ടു്.

''പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി''

എന്നു ഗീതയിലും മററും കണ്ടിട്ടു് ''ഭക്തി മാത്രം മതി ഒന്നും പഠിക്കേണ്ടതില്ല'' എന്നു ചിലർ വിചാരിക്കുന്നു. ''ഭക്ത്യാ'' എന്ന പദം ഇവിടെ പ്രധാനമാണ്. ഭക്തി വന്നാൽ അതു മതി. എന്നാൽ ഭക്തി ആർക്കുണ്ടു്? അതു കിട്ടാൻ എത്രകാലം എന്തെല്ലാം ചെയ്യണം? അതു മാത്രമല്ല ഭക്തിയുണ്ടെങ്കിൽ ഭഗവാൻ പറയുന്നതു കേൾക്കുമല്ലോ! ഭഗവാൻ പറയുന്നതെന്താണ്? എങ്ങനെ നടക്കണമെന്നാണ്? എന്നറിയാൻ ആഗ്രഹമില്ലാത്തവൻ ഭക്തനാകുന്നതെങ്ങനെ? ഭക്തിയുണ്ടെങ്കിൽ ഭഗവാന്റെ വാക്യങ്ങൾ പഠിക്കാനും അറിയാനും ശ്രദ്ധയുണ്ടാകാതിരിക്കുകയില്ല. അതിനു പുറമേ ഗീതയിൽ ഭഗവാൻ പറയുന്നതു്.

''തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാകാര്യ വ്യവസ്ഥിതൗ''

''യഃ ശാസ്ത്രവിധിമുത്സൃജ്യ വർത്തതേ കാമകാരതഃ

ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം'' എന്നാണ്. അതായതു് ശരിയും തെററും അറിഞ്ഞുനടക്കാൻ ശാസ്ത്രജ്ഞാനം വേണമെന്നർത്ഥം. ആ നിലക്കു ശാസ്ത്രാഭ്യാസം ആവശ്യമാണ്. തീവ്രവിരക്തിനിമിത്തം ലൗകികജീവിതം വിട്ടു് ഭഗവദൈകശരണന്മാരായിത്തീർന്നിട്ടുള്ള പരമഭാഗവതന്മാരുടെ കാര്യത്തിൽ പഠനം ആവശ്യമില്ലെന്നു പറഞ്ഞാൽ അതു ശരി. മററുള്ളവക്കു വേണം. അതുകൊണ്ടു് ഹിന്ദുമതം പഠിക്കുന്നതിൽ ഹിന്ദുക്കൾ ശ്രദ്ധവെയ്ക്കണം. ക്ഷേത്രദർശന—തീർത്ഥയാത്രാദികളെക്കൊണ്ടുമാത്രം തൃപ്തിപ്പെട്ടിരിക്കരുതു്. തീർത്ഥാടനക്ഷേത്രദർശനാദികൾപോലും ശരിയായ ഫലം നൽകണമെങ്കിൽ അവയുടെ ഉദ്ദേശ്യവും തത്വവും മനസ്സിലാക്കേണ്ടതുണ്ടു്. അതിനാൽ ഹിന്ദുക്കൾ കുട്ടികളെ ലൗകികവിദ്യ പഠിപ്പിക്കുന്നതോടുകൂടി മതഗ്രന്ഥങ്ങളും പഠിപ്പിക്കുന്നതിനു് ഏർപ്പാടുചെയ്യാനിടവരട്ടെ. മതപാഠശാലകൾ ധാരാളമായി ഉണ്ടാകട്ടെ. അധഃപതനം നീങ്ങി അഭ്യുന്നതി ഉണ്ടാകാൻ ഈശ്വരൻ അനുഗ്രഹിക്കട്ടെ.



# 37. ഹിന്ദുധർമ്മം*

യാതൊരുത്സവച്ചടങ്ങുമില്ലാതെ മതപരമായ പ്രസംഗം കേൾക്കാൻ ഇവിടെ കൂടിയിരിക്കുന്ന ഈ വമ്പിച്ച സദസ്സുകണ്ടു് ഞാൻ വളരെ സന്തോഷിക്കുന്നു. ഹിന്ദുക്കൾ എന്തുചെയ്യണമെന്നു പറയാൻ ഈ അവസരത്തിൽ ഞാൻ വിചാരിക്കുന്നു. ഹിന്ദുമതം ഒരു വിഷമസന്ധിയിൽക്കൂടി കടന്നുപോവുകയാണു്. ഇപ്പോൾ ഉണർന്നുപ്രവർത്തിക്കേണ്ടതു് ഓരോ ഹിന്ദുവിൻേറയും കടമയാണു്. നമ്മുടെ കാര്യം മററാരെങ്കിലും നോക്കിക്കൊള്ളുമെന്നു വിചാരിച്ചു് ഹിന്ദുക്കൾ അലസന്മാരായിരിക്കുന്നതു് മൗഢ്യമാണു്. ഹിന്ദുക്കളുടെ കാര്യം അവർ തന്നെ നോക്കണം. ഈ ഘട്ടത്തിൽ പോലും ഹിന്ദുക്കൾ കേവലം വിനോദംകൊണ്ടു് തൃപ്തിപ്പെടുന്നതായി കാണുന്നതിൽ ഞാൻ വ്യസനിക്കുന്നു. ഹിന്ദുക്കളായി ജനിച്ചവർ ഹിന്ദുമതമെന്താണെന്നറിയാതെയും അറിയാൻ ആഗ്രഹിക്കാതെയും അറിഞ്ഞവർ മററുള്ളവർക്കു് മനസ്സിലാക്കിക്കൊടുക്കാൻ ശ്രമിക്കാതെയും ആണു് മിക്കവാറും ഇപ്പോഴും കഴിയുന്നതു്. ഇതു് വളരെ പരിതാപകരമാണു്. ഈ കാലത്തും ഹിന്ദുസമുദായത്തിൽപെട്ട അനവധി ചെറുപ്പക്കാർ മതംവേണ്ടെന്നും മതമാണു് ഇന്ത്യയുടെ അധഃപതനകാരണമെന്നും പറഞ്ഞു നടക്കുന്നതാണു് അതിലും കഷ്ടം.

തിരുവിതാംകൂറിലെ ഹിന്ദുക്കളുടെയിടയിൽ എൻ. എസ്സ്. എസ്സ്., എസ്സ്. എൻ. ഡി. പി., നമ്പൂതിരി യോഗക്ഷേമസഭ, പുലയർ മഹാസഭ തുടങ്ങിയ ചില സംഘടനകളുണ്ടു്. എന്നാൽ ഇവയിൽ ഉൾപ്പെടാത്തവരും ഉൾപ്പെടാൻ നിവൃത്തിയില്ലാത്തവരുമായി ചിലരുണ്ടു്. ഇവരെയുൾക്കൊള്ളുന്നതും ഹിന്ദുത്വത്തിനു പ്രാധാന്യം കല്പിക്കുന്നതുമായ ഒരു സംഘം ഉണ്ടാകേണ്ടതാവശ്യമാണെന്നു് പാലായിലെ ചില വിദ്യാർത്ഥികൾക്കു് തോന്നിയതിൻെറ ഫലമായി ''ഹിന്ദു യുവജനസംഘം'' എന്നൊരു സംഘമുണ്ടായിട്ടുണ്ടു്.

ഈ ഘട്ടത്തിൽ കമ്യൂണിസ്റ്റുകാരെന്നു പറയുന്ന ചില ഹിന്ദുയുവാക്കൾ മതം വേണ്ടെന്നു വാദിക്കുന്നു. ഇതെന്തുകൊണ്ടു്? ഹിന്ദുക്കൾക്കു് മതമെന്തെന്നറിഞ്ഞുകൂടാ. മതത്തിൻെറ പ്രയോജനമെന്തെ

---

* 1121 വൃശ്ചികം 21നു് നൂറനാട്ടുവെച്ചു് ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

ന്നു് അവർ അറിഞ്ഞിട്ടില്ല. അതുകൊണ്ടാണു്. മതം വേണ്ടെന്നുപറയുന്നവരോട് ഞാൻ ചോദിക്കുന്നു. ''മതമെന്നുവെച്ചാലെന്താണെന്നു നിങ്ങൾക്കറിയാമോ'' എന്നു്. വാസ്തവത്തിൽ അവക്കറിഞ്ഞുകൂടാ. അവർ എന്തോ ചിലതു് മതത്തെപ്പററി ധരിച്ചുവച്ചിട്ടുണ്ടു്. അതാണു് മതം വേണ്ടെന്നു പറയുന്നതുകൊണ്ടു് അവർ ഉദ്ദേശിച്ചിട്ടുള്ളതു്. ഞാൻ ചിലപ്പോൾ നേരംപോക്കായി അവരോടു് ചോദിക്കാറുണ്ടു് ''മതം വേണ്ടെന്നു നിങ്ങൾ പറയുന്നല്ലോ — മതമെന്നുവെച്ചാൽ ഇഡ്ഢലിയെന്നാണത്ഥമെങ്കിൽ അതു് വേണ്ടെന്നു പറയാൻ നിങ്ങൾക്കു ധൈര്യമുണ്ടോ?'' എന്നു്, വാസ്തവത്തിൽ ഹിന്ദുക്കളിലധികംപേക്കം മതമെന്തെന്നറിഞ്ഞുകൂടാ. അതുകൊണ്ടാണു് അവർ മതം വേണ്ടെന്നു പറയുന്നതു്.

അതിനാൽ മതം വേണമോ എന്നും വേണമെങ്കിൽത്തന്നെ ഏതു മതമായാലും പോരായോ എന്നും ഹിന്ദുമതത്തിനെന്താണു് പ്രത്യേകതയെന്നും ഹിന്ദുക്കളുടെ ഇന്നത്തെ നിലയെന്താണെന്നും ഹിന്ദുക്കൾക്കു് ഉന്നതി ലഭിക്കാൻ എന്താണു് ചെയ്യേണ്ടതെന്നും പറയാനാണു് വിചാരിക്കുന്നതു്. മനുഷ്യനു് കായികവും മാനസികവുമായ അവശതയുണ്ടു്. മഹാരോഗം ആകസ്മികശസ്ത്രാദിപാതം മുതലായവയിൽനിന്നുണ്ടാകുന്നതൊന്നു്. ബന്ധുമിത്രാദികളുടെ അവിചാരിത വിരഹം, മരണം, ഉദ്ദിഷ്ടകാര്യപരാജയം മുതലായവയിൽനിന്നുണ്ടാകുന്നതു് മറെറാന്നു്. ഈ രണ്ടുതരം അവശതകൾ വന്നു നേരിട്ടാലും ചാഞ്ചല്യം പററാത്ത മനോബലം അഥവാ സാമ്യാവസ്ഥ നിലനിത്തുന്നതിനു ശക്തി നൽകുന്നതു് യാതൊന്നോ അതാണു് മതം. മതമെന്നതു് വെറും വാക്കുകളുടെ കൂട്ടമല്ല. അനുഷ്ഠാനങ്ങളും അഭ്യാസങ്ങളും വഴി ഈ നില നൽകുന്നതാണു് മതം. ഈ അവസ്ഥ സ്വായത്തമാക്കുന്നതു് നിഷ്പ്രയോജനമാണെന്നോ വേണ്ടാത്തതാണെന്നോ പറയാൻ ആക്കു കഴിയും? മനുഷ്യന്റെ പരമലക്ഷ്യം സുഖമാണു്. മനസ്സിന്റെ നിലയാണു് സുഖദുഃഖങ്ങൾക്കു കാരണം. മനസ്സിനെ സാമ്യാവസ്ഥയിൽ കൊണ്ടുവരാൻ കഴിയുന്നവനു് നിത്യസുഖിയായിരിക്കാൻ സാധിക്കും. അവനു മാത്രമേ നിർഭയനും ധീരനുമായിരിക്കാൻ കഴിയൂ. ഏതെങ്കിലും ഒന്നു ലക്ഷ്യമാക്കി പ്രവത്തിക്കുകയും അതു സാധിക്കാതെ വരുമ്പോൾ ആത്മഹത്യ ചെയ്യുകയും ചെയ്യുന്നവൻ ധീരനല്ല; ഭീരുവാണു്; ദുർബലമാനസനാണു്. ഈയിടെ ആത്മഹത്യ ധീരന്റെ പ്രവൃത്തിയാക്കി അഭിനന്ദിക്കുന്ന സാഹിത്യം പുറപ്പെട്ടിരിക്കുന്നതായി കാണുന്നു. ഇതു മനഃശാസ്ത്രമറിയാൻ പാടില്ലാത്തതുകൊണ്ടാണു്. ആത്മഹത്യ മനോബലമുള്ളവന്റെ ലക്ഷണമല്ല. ദുർബലമാനസന്റെ ലക്ഷണമാണു്. പരദ്രോഹം

ചെയ്യുന്നതും ബലമുള്ള മനസ്സിന്റെ ലക്ഷണമല്ല അതു് കേടുള്ള മനസ്സിന്റെ ചിഹ്നമാണു്. ലോകഹിതത്തിനുവേണ്ടി പ്രവൎത്തിക്കുന്നതും നിരാശയെന്തെന്നറിയാത്തതും എല്ലാ പരിതഃസ്ഥിതിയിലും സാമ്യാവസ്ഥ വെച്ചുകൊണ്ടിരിക്കാൻ കഴിവുള്ളതുമായ ഒരു മനസ്സിനെ സൃഷ്ടിക്കാൻ പര്യാപ്തങ്ങളായ അനുഷ്ഠാനങ്ങളും അഭ്യാസങ്ങളും പഠിപ്പിക്കുന്നതും ആ അവസ്ഥ അനുഭവപ്പെടുത്തുന്നതുമാണു് മതം. ഇതിന്റെ പ്രായോഗികമായ പ്രയോജനം അതു് സമ്പാദിച്ചുകൊണ്ടു ഏതു രംഗത്തു പ്രവൎത്തിക്കുന്നവനും അനുഭവമാകുന്നതാണു്.

ഈ ഉദ്ദേശ്യത്തോടുകൂടിയാണു് എല്ലാ മതങ്ങളും ഉൽഭവിച്ചിട്ടുള്ളതു്. യഥാൎത്ഥ മതനിഷ്ഠന്മാരെല്ലാം ഈ അവസ്ഥ അനുഭവപ്പെടുത്തിയിട്ടുണ്ടു്. എല്ലാ മതങ്ങളും അവയുടെ സ്ഥാപകന്മാർ ഉദ്ദേശിച്ച അൎത്ഥത്തിൽ സ്വീകരിക്കുന്നപക്ഷം ഈ അവസ്ഥയിലേയ്ക്കു് നയിക്കുന്നവയുമാണു്.

അപ്പോൾ പിന്നെ ഹിന്ദുമതത്തിന്റെ വൈശിഷ്ട്യമെന്തെന്നാണു് അടുത്ത ചോദ്യം. ഒന്നാമതു് അതു് ഇന്ത്യയിൽത്തന്നെയുണ്ടായി ഇന്ത്യൻ നാഗരികതയുടെ വളൎച്ചയെ പ്രകാശിപ്പിച്ചുകൊണ്ടു് ഇന്ത്യൻ വാസനയ്ക്കനുയോജ്യമാംവിധം വളൎന്നിട്ടുള്ള മതമാണു്. ക്രിസ്തുമതം പാലസ്തയിനിനും ഇസ്ലാം അറേബ്യയ്ക്കും അഭിമാനം നൽകുന്നതുപോലെ ഇന്ത്യയ്ക്കഭിമാനം നൽകുന്ന മതമാണു് ഹിന്ദുമതം. വാളുകൊണ്ടല്ല പ്രവചനംകൊണ്ടാണു് മതം പ്രചരിപ്പിക്കേണ്ടതു് എന്നു അനാദികാലം മുതൽ നിശ്ചയം ചെയ്തുകൊണ്ടു് എല്ലാവിധ ചിന്താഗതികളേയും ഉൾക്കൊള്ളുന്ന മതമാണു് ഹിന്ദുമതം. പൗരോഹിത്യവുമായി യാതൊരു ബന്ധവുമില്ലാത്ത സന്യാസിമാരെ ആയിരക്കണക്കിനു നൽകി പുരോഹിത തന്ത്രത്തെ ഇടയ്ക്കിടെ അമൎത്തിനിൎത്തി നിയന്ത്രണത്തിൽ വയ്ക്കുക നിമിത്തം ആദ്ധ്യാത്മികശക്തി ഒരുകാലത്തും നശിക്കാതെ ഇതഃപര്യന്തം സചേതനമായി നിലനിന്നിട്ടുള്ള മതമാണു് ഹിന്ദുമതം. ദിവ്യപുരുഷന്മാർ ഒരു ദേശക്കാരുടേയും പ്രത്യേക സ്വത്തല്ലെന്നും മോക്ഷം ഒരു വൎഗ്ഗക്കാരുടേയും കുത്തകയല്ലെന്നും എല്ലാ മഹാത്മാരും—അവർ ഏതു ദേശക്കാരോ ഏതു വൎഗ്ഗക്കാരോ ആയിരുന്നാലും—ആദരണീയരാണെന്നും പഠിപ്പിക്കുന്ന മതമാണു് ഹിന്ദുമതം. സൎവ്വോപരി വേദങ്ങൾ ഉപദേശിച്ചതും. യുക്തിവാദികൾക്കുപോലും അത്ഭുതം തോന്നുമാറു്, കുശാഗ്രബുദ്ധികളിൽ അഗ്രേസരനായ ശ്രീശങ്കരന്റെ വ്യാഖ്യാനംവഴി പ്രകാശിപ്പിച്ചതുമായ തത്വങ്ങൾ ഈ കാലത്തും സത്യങ്ങളും അനുഭവവേദ്യങ്ങളുമാണെന്നു് ശ്രീരാമകൃഷ്ണദേവൻ സ്വജീവിതത്തിലൂടെ വെളിവാക്കിയതു് ഏതു മതത്തിലായിരുന്നുവോ അതാണു് ഹിന്ദുമതം. അതു് എല്ലാ മതങ്ങ

ളുടേയും മാതാവാണെന്നു് ശ്രീ വിവേകാനന്ദസ്വാമികൾ തന്നെ പറഞ്ഞിട്ടുണ്ടു്. സർവ്വമതസമ്മേളനത്തിൽ അമേരിക്കയിൽവച്ചു് അദ്ദേഹം അങ്ങനെ സധൈര്യം പ്രസ്താവിച്ചിട്ടുണ്ടു്. അതാണു് ഹിന്ദുമതത്തിൻെറ പ്രത്യേകത.

ചുരുക്കത്തിൽ ഹിന്ദുമതത്തിൻെറ തത്വമെന്തു്?

''സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ്ജ്ഞാനേന ബ്രഹ്മചര്യേണ നിത്യം
അന്തഃശരീരേ ജ്യോതിർമയോ ഹി ശുഭ്രോ
യം പശ്യന്തി യതയഃ ക്ഷീണദോഷാഃ'' എന്നു് ഉപനിഷന്മന്ത്രത്തിൽ ഹിന്ദുമതസാരം അടങ്ങിയിരിക്കുന്നുവെന്നാണു് എൻെറ വിശ്വാസം. വേദങ്ങളാണല്ലോ ഹിന്ദുക്കളുടെ മുഖ്യപ്രമാണഗ്രന്ഥങ്ങൾ. അതിൽ കർമ്മകാണ്ഡം ജ്ഞാനകാണ്ഡം എന്ന രണ്ടുഭാഗമുണ്ടു്. ഇതിൽ ആദ്യത്തേതു് ഹിന്ദുക്കൾ അനുഷ്ഠിക്കേണ്ട കർമ്മങ്ങളെപ്പററി പറയുന്നു. കർമ്മം നിരർത്ഥകമല്ല. എന്നാൽ അതു് ജ്ഞാനത്തിനേക്കാൾ മീതെയുമല്ല. ഹിന്ദുക്കൾക്കു് കർമ്മമൊന്നുമില്ലെന്നു് ക്രിസ്ത്യാനികൾ വിചാരിക്കുന്നു. ഇതു ശരിയല്ല. ഒരു ഹിന്ദുവിനു് നിത്യം അനുഷ്ഠിക്കേണ്ടതായി ചില കർമ്മങ്ങളുണ്ടു്. വിശേഷാവസരങ്ങളിൽ അനുഷ്ഠിക്കേണ്ടതായും വേറെ ചിലതുണ്ടു്. ഇവയാണു് നിത്യനൈമിത്തിക കർമ്മങ്ങളെന്നു പറയുന്നതു്. ഇതിനു പുറമെ ചില കാര്യങ്ങൾക്കു വേണ്ടി അനുഷ്ഠിക്കേണ്ട കാമ്യകർമ്മങ്ങളുമുണ്ടു്. നിത്യനൈമിത്തിക കർമ്മങ്ങൾ ഓരോ ഹിന്ദുവും അനുഷ്ഠിക്കണമെന്നു നിയമമുണ്ടു്. ഇവ അനുഷ്ഠിക്കാത്തവരെയാണു് അനാര്യന്മാരെന്നും ശൂദ്രരെന്നും മ്ലേച്ഛന്മാരെന്നും ഹൈന്ദവപ്രമാണഗ്രന്ഥങ്ങളായ വേദങ്ങളിൽ പറഞ്ഞിട്ടുള്ളതു്. അനാര്യന്മാർ മ്ലേച്ഛന്മാർ എന്നെല്ലാം പറയുന്നതു് ഒരു ജാതിക്കാരുടെ പേരാണെന്നു് ചില ചരിത്രകാരന്മാർ നമ്മെ തെററിദ്ധരിപ്പിച്ചിരിക്കുകയാണു്. ഇന്നധികവും അനാര്യന്മാർ—പൂണൂലിട്ട അനാര്യന്മാരും പൂണൂലില്ലാത്ത അനാര്യന്മാരും—അത്രയേ വ്യത്യാസമുള്ളു. ഈ കർമ്മങ്ങളെല്ലാം കർമ്മകാണ്ഡത്തിലെ വിഷയമാണു്. ജ്ഞാനകാണ്ഡമാണു് മതതത്വം പഠിപ്പിക്കുന്നതു്. അതിലെ ഒരു ഭാഗമാണു് ഞാൻ മുൻപുദ്ധരിച്ചതു്. അതിലെ ആശയം മനുഷ്യജന്മത്തിൻെറ പരമോദ്ദേശ്യം ഈശ്വരലാഭമാണെന്നും അതു് മനുഷ്യനു് ഇവിടെവെച്ചുതന്നെ ലഭിക്കുമെന്നും, ഈശ്വരൻ സർവ്വവ്യാപിയാണെങ്കിലും അദ്ദേഹത്തെ കാണാൻ കഴിയാത്തതു് മനക്കണ്ണിനു്—അക്കാനലാദി വെളിവൊക്കെ ഗ്രഹിക്കുമൊരു കണ്ണിനു കണ്ണായ മനസ്സിനു്—രാഗദ്വേഷാദികളായ ദോഷംവന്നു പിടിപെട്ടിട്ടുള്ളതുകൊണ്ടാണെന്നും ആ ദോഷങ്ങളെ സത്യം, തപസ്സു്, സമ്യഗ്

ജ്ഞാനം, ബ്രഹ്മചര്യം എന്നിവയാൽ നീക്കാൻ കഴിയുമെന്നും അങ്ങനെ നീങ്ങിയവക്കെല്ലാം ഈശ്വരലാഭമുണ്ടായിട്ടുണ്ടെന്നുമാണ്. ഇവിടെ തപസ്സെന്നാൽ പട്ടിണിയെന്നു ചിലർ തെററിദ്ധരിച്ചതു് ഹിന്ദുസമുദായത്തിനു പററിയ ഒരു വലിയ ദോഷമാണ്. തപസ്സ് എന്നാൽ ചിത്തൈകാഗ്ര്യമെന്നാണ് സർവ്വശാസ്ത്രസാരജ്ഞനായ ശ്രീശങ്കരാചാര്യസ്വാമികൾ കൊടുക്കുന്ന അർത്ഥം. ഇവിടെ ആക്കും ഈശ്വരനെ കാണാൻ കഴിയുമെന്നു പറയുന്നു. ഇക്കാലത്തും ശ്രീരാമകൃഷ്ണദേവൻ കണ്ടു; സ്വാമി വിവേകാനന്ദനു് അനുഭവപ്പെടുത്തിക്കൊടുത്തു. അവരുടെ ജീവചരിത്രം നിങ്ങൾ വായിക്കണം. അപ്പോൾ ഈശ്വരനുണ്ടോ? കാണാൻ കഴിയുമോ? ആരെങ്കിലും കണ്ടിട്ടുണ്ടോ? എന്നെല്ലാമുള്ള കുചോദ്യങ്ങൾ അസ്തമിക്കും.

ഈശ്വരൻ പ്രത്യക്ഷവേദ്യനാണെന്നു് ഇക്കാലത്തു പഠിപ്പിക്കുന്ന മതം ഹിന്ദുമതം മാത്രമാണ്. അതേസമയത്തു് മുൻകാലത്തു് ഈശ്വരനെ കണ്ടവരെ വന്ദിക്കാനും പഠിപ്പിക്കുന്നു. ഇതാണ് ഹിന്ദുമത വൈശിഷ്ട്യം. അതിൽ ചടങ്ങുകൾക്കു് സ്ഥാനമുണ്ടെങ്കിലും ചടങ്ങുകളുടെ ഇടുങ്ങിയ വൃത്തത്തിൽ ബദ്ധമല്ല. ഇങ്ങനെയുള്ള ഒരു മതമാണ് ഇന്നത്തെ ആവശ്യം. യുക്തിവാദം അംഗീകരിക്കുന്നതും സയൻസിനെ ഭയപ്പെടാത്തതും ആരെയും സ്നേഹപൂർവ്വം സ്വാഗതം ചെയ്യുന്നതുമായ ഒരു മതമാണിന്നാവശ്യം. അതിൽ ക്രിസ്തുവിനും മുഹമ്മദിനും ബുദ്ധനും സ്ഥാനമുണ്ട്. ഇതാണ് അതിന്റെ പ്രത്യേകത.

ഏതുമതമായാലും പോരേ? എന്നു ചോദിച്ചാൽ പോരാ എന്നതാണ് സമാധാനം. യൂറോപ്യൻ ചരിത്രം നമ്മെ പഠിപ്പിക്കുന്നു. ക്രിസ്തു പറഞ്ഞതെല്ലാം ശരി. എന്നാൽ ചർച്ചുകൾ അതിനു കൊടുത്ത വ്യാഖ്യാനം എത്രയോ വ്യത്യസ്ഥമായിരുന്നു. മതത്തിന്റെ പേരിൽ ലക്ഷക്കണക്കിനു ആളുകളെകൊല്ലാൻ അതു് ഇടയാക്കി. സയൻസ് പണ്ഡിതന്മാരെ അതു് ദഹിപ്പിച്ചു. മനഃശക്തിദ്യോതകങ്ങളായ ചില സിദ്ധികൾ കാണിച്ചവരെയെല്ലാം പിശാചിന്റെ വാഹനങ്ങളെന്നു പറഞ്ഞു് തീയിലെരിച്ചു. മതത്തിന്റെ പേരിൽ പാവങ്ങളെ മർദ്ദിച്ചു. പാവങ്ങൾ വേലയെടുത്തുണ്ടാക്കിയ ധനംകൊണ്ടു് മണിമാളിക പണിയിച്ചു. പുരോഹിതന്മാൎക്കു് ഭോഗപൂർണ്ണവും ആഡംബരപൂർവ്വവുമായ ജീവിതം നയിക്കാൻ വഴിതെളിച്ചു. മനുഷ്യനിൽ രാപ്പകൽ നരകഭയമുദിപ്പിച്ചു് അവനെ ഭീരുവാക്കി. ''എനിക്കാണ് സ്വർഗ്ഗാവകാശം, എനിക്കാണ് സ്വർഗ്ഗാവകാശം'' എന്നുള്ള കലഹത്താൽ ഭൂമിയെ—ഈശ്വരസൃഷ്ടികളിൽവച്ചു് അത്യുത്തമമായ ഭൂമിയെ—നരകമാക്കി. ഇതാണ് ചർച്ച് ചരിത്രം.

ഇസ്ലാം എന്തുചെയ്തു? നബി പറഞ്ഞതു ശരി, നബി വിശാലൻ തന്നെ. എന്നാൽ മുസ്ലീങ്ങരം എന്തുചെയ്തു? സോമനാഥക്ഷേത്രവും കാശി വിശ്വനാഥക്ഷേത്രവും വൃന്ദാവനത്തിലെ മനോഹരഹൎമ്മ്യങ്ങളും ആലുവാപ്പുഴയുടെ തീരത്തുണ്ടായിരുന്ന അനവധി ദേവാലയങ്ങളും എന്താണു് വ്യക്തമാക്കുന്നതു്? ഇതാണു് ഏതുമതമായാലും പോരാ എന്നു ഞാൻ പറഞ്ഞതു്. എല്ലാത്തരം ആരാധനകളേയും സ്വാഗതം ചെയ്യുന്ന ഒരു മതം വേണം. അല്ലെങ്കിൽ യൂറോപ്പിൽ നടന്ന രംഗം ഇവിടെയും ആവൎത്തിക്കപ്പെടും. ആദ്യം മതകലഹം. അതു കാണുന്ന ബുദ്ധിമാന്മാരുടെ നാസ്തികമതസ്വീകരണം. അനന്തരം ആത്മനിയന്ത്രണം ആദ്ധ്യാത്മികത എന്നിവയെ ബലികഴിക്കുന്നതിന്റെ ഫലമായുണ്ടാകുന്ന ഭൗതികത. ഭോഗേച്ഛാവൎദ്ധന. തൽഫലമായുള്ള ഭയങ്കര യുദ്ധങ്ങരം. ഇതെല്ലാമാണു് യൂറോപ്പിലെ രംഗങ്ങരം. അതാവശ്യമില്ലെങ്കിൽ സൎവ്വമതങ്ങളുടേയും തത്വങ്ങരം ഉരംക്കൊള്ളുന്നതും സൎവ്വമതാചാര്യന്മാക്കും സ്ഥാനം കൊടുത്തു് അവരെ ആരാധിക്കാൻ പഠിപ്പിക്കുന്നതും അന്ധവിശ്വാസത്തിൽ നിന്നകന്നുനിൽക്കുന്നതും സയൻസിനേയും യുക്തിവാദിയേയും സ്വാഗതം ചെയ്യുന്നതും ആയ ഒരു മതം വേണം. അതാണു് ഇന്ത്യയ്ക്കു് ലോകത്തിനു കൊടുക്കാനുള്ള വിശിഷ്ടദാനമായ ഹിന്ദുമതം അഥവാ വേദാന്തമതം.

ഈ വേദാന്തമതം തങ്ങളുടേതാണെന്നു് രജിസ്റ്റർ എഴുതി ഒപ്പിടുന്ന ഹിന്ദുവിന്റെ ഇന്നത്തെ നിലയെന്തു്? മതത്തിന്റെ ഏ ബി സി ഡി പോലും അറിയാൻ പാടില്ലായ്മ; ദാരിദ്ര്യം; ദാസ്യത്തിൽ തൃപ്തി; അന്ധവിശ്വാസത്തിലെ ആറാട്ടു്; ഇതു നിമിത്തം നമ്മുടെ സ്വത്തുക്കരം അന്യാധീനമായി; നശിച്ചു. ബാക്കിയുള്ളതു കാട്ടു് കയറി. ജനസംഖ്യ കുറഞ്ഞു. രാഷ്ട്രീയശക്തി ക്ഷയിച്ചു. സാമൂഹ്യസംഘടന തകൎന്നു. അനാഥാവസ്ഥയിലെത്തി. ഇതെല്ലാം മതത്തെ തെററിദ്ധരിക്കുകയോ തെററായി വ്യാഖ്യാനിക്കുകയോ ചെയ്തതിന്റെ ഫലമാണു്. 1820–ൽ തിരുവിതാംകൂറിൽമാത്രം ഹിന്ദുക്കരംക്കുണ്ടായിരുന്നതു് ഇരുപത്തിഒന്നായിരം ക്ഷേത്രമാണു്. 1931 ആയപ്പോഴേയ്ക്കു് അതു് ഒൻപതു് ആയിരമായി. മുൻപു് ഹിന്ദുക്കരംക്കുണ്ടായിരുന്ന സ്വത്തെവിടെ? പദവി എവിടെ? എന്നാൽ ക്രിസ്ത്യാനികരംക്കിതെല്ലാം കിട്ടിയതു് ഹിന്ദുമതം കൊണ്ടല്ലല്ലോ! അപ്പോരം ക്രിസ്തുമതമല്ലേ ശ്രേഷ്ഠം? എന്നു ചിലർ ചോദിച്ചേക്കാം. ക്രിസ്തുമതം ഹിന്ദുമതത്തിന്റെ ഒരു കിളുന്താണു്. "My religion is that of which christanity is an offshot and Buddhism is a rebel child" എന്നാണു് ശ്രീ വിവേകാനന്ദസ്വാമികരം പറഞ്ഞിട്ടുള്ളതു്. വാസ്തവത്തിൽ ക്രിസ്ത്യാനികളുടെ ഐശ്വൎയ്യത്തിനു കാരണമായി

നിൽക്കുന്നതു് ക്രിസ്തുമതമെന്ന പേരിൽ അവക്കു കിട്ടിയിട്ടുള്ള ഏതാനം വേദാന്തതത്വങ്ങളാണ്. ഉദാഹരണമായി കൃത്യനിഷ്ഠ അതു് ഹിന്ദുമതത്തിലെ ഒന്നാമത്തെ പാഠമാണ്. അവർ ആചരിക്കുന്ന ഞായറാഴ്ചപോലും ഹിന്ദുധമ്മത്തിലുള്ളതാണ്. ഞായർ=സൂര്യൻ, ഞായറാഴ്ച=Sunday=സൂര്യവാരം. ഇതു് ക്രിസ്തുമതത്തിൽ എങ്ങനെ കിട്ടിയെന്നു് ഇപ്പോഠം ആലോചിക്കേണ്ട ആവശ്യമില്ല. ക്രിസ്ത്യാനികളുടെ Baptism ഹിന്ദുക്കളുടെ ജാതകമ്മത്തിന്റെ ഒരു രൂപാന്തരമല്ലെന്നു ആക്കു പറയാം. ''വേലയെടുത്തു വിയത്ത പുരികത്തോടുകൂടി നീ നിന്റെ ആഹാരം കഴിക്കുക'' എന്ന ക്രിസ്തീയോപദേശം ഹിന്ദുമതത്തിലെ അപരിഗ്രഹമാണ്. ഇങ്ങനെ ക്രിസ്ത്യാനികളുടെ ഐശ്വര്യത്തിനു ഹേതുഭൂതമായിട്ടുള്ള സകല സദുപദേശവും ഹിന്ദുധമ്മാന്തർഗതമാണെന്നു് തെളിയിക്കാൻ കഴിയും. ഹിന്ദുക്കഠം പക്ഷെ അവയെ ആചരിക്കുന്നില്ല. അതിനാൽ അവർ അധഃപതിക്കുന്നു.

ഈ നിലയിൽനിന്നുയരാൻ എന്താണ് ചെയ്യേണ്ടതെന്നാണ് അടുത്ത ചോദ്യം. ഒന്നാമതു് അവർ അവരുടെ മതം പഠിക്കണം. അതിനു് ആദ്യമായി ക്രിസ്ത്യാനികഠം അവരുടെ മതം പഠിക്കാനും പഠിപ്പിക്കാനും പ്രചരിപ്പിക്കാനും ചെയ്തിരിക്കുന്ന എല്ലാ ഏപ്പാടുകളും ഹിന്ദുക്കഠംക്കുമുണ്ടാകണം. അവരുടെ കുട്ടികളെ മതം പഠിപ്പിക്കാൻ പള്ളിക്കൂടങ്ങളിൽ ഏപ്പാടുണ്ടു്. നമ്മുടെ പള്ളിക്കൂടങ്ങളിലും അതുപോലെ ഏപ്പാടുണ്ടാകണം. അവർ പള്ളികളിൽ അതായതു് ആരാധനാലയങ്ങളിൽ ആരാധന നടത്തുന്നതിനു പുറമെ മതബോധനത്തിനും വ്യവസ്ഥ ചെയ്തിട്ടുണ്ടു്. നമ്മുടെ ദേവാലയങ്ങളിലും അതുപോലെ ചെയ്യണം. വാസ്തവത്തിൽ കമ്മം ജ്ഞാനപൂർവ്വകമായിരിക്കണമെന്നാണ് നിയമം. പള്ളികളിലുള്ളപോലെ ക്ഷേത്രങ്ങളിലും ദശ്നത്തിനു പോകുന്നവക്കു് ദശ്നം കഴിയുമ്പോഠം മതപ്രസംഗങ്ങഠം കൊടുക്കാൻ ഏപ്പാടു ചെയ്യണം. അവരുടെ കുട്ടികഠം ഉറച്ച മതബോധത്തോടുകൂടി ബാല്യം മുതൽ വളരത്തക്കവണ്ണം രവിവാരപാഠശാലകഠം ഏപ്പെടുത്തിയിട്ടുണ്ടു്. നമുക്കും രവിവാരപാഠശാലകഠം ഉണ്ടാകണം. അവക്കു് മതഗ്രന്ഥശാലകളുണ്ടു്. നമുക്കും മതഗ്രന്ഥശാലകഠം വേണം. അവർ സാധുക്കഠംക്കു് കേറിക്കിടക്കാൻ അനാഥമന്ദിരങ്ങളും ധമ്മാസ്പത്രികളും അനവധി സ്ഥാപിച്ചിരിക്കുന്നു. നമ്മളും അതുപോലെ ചെയ്യണം. നാം വെറുതെ പ്രസംഗിച്ചതുകൊണ്ടു് കാര്യമില്ല. പട്ടിണി കിടന്നു വലയുന്ന പാവങ്ങഠംക്കു് ക്രിസ്ത്യാനികഠം കഞ്ഞി കൊടുത്താൽ ആ സാധുക്കഠം ക്രിസ്തുമതത്തിൽ ചേരും. അതു് അവരുടെ കുററമല്ല. അവർ പോകാതിരിക്കണമെങ്കിൽ നമ്മളും അ

വക്കു് കയറിക്കിടക്കാനും ആഹാരം ലഭിക്കാനും വേണ്ട ഏപ്പ്ാട്ട ചെയ്യണം. ''അവക്കു് അതെല്ലാം ചെയ്യാൻ പണമുണ്ടു്. നമുക്കു് ഒന്നുമില്ലല്ലോ'' എന്നു് ഹിന്ദുക്കറം പറയാറുണ്ടു്. ഒരുകാലത്തു് ഹിന്ദുക്കളായിരുന്നില്ലേ ഇവിടത്തെ സവ്വാധിപന്മാർ? വേദങ്ങളിലും ശാസ്ത്രങ്ങളിലുമുള്ളതിരിക്കട്ടെ. വൈദിക കാലത്തും പൗരാണിക കാലത്തും ചെയ്തതിരിക്കട്ടെ. കഴിഞ്ഞ അഞ്ഞൂറു വഷമായിട്ടു് നാം എന്തുചെയ്തു. നാം എന്തുകൊണ്ടു് ധമ്മാസ്പത്രികറം പണിയിച്ചില്ല? ഹിന്ദുക്കളുടെയിടയിൽ പരീക്ഷ ജയിച്ചവരും കുടുംബത്തിൽ ധാരാളം സ്വത്തുള്ളവരും ആയ അനവധി ഡോക്ടർമാരില്ലേ? അവർ എന്തുകൊണ്ടു് ഒരു ദിവസം രണ്ടു മണിക്കൂർ സൗജന്യമായി ആതുരശുശ്രൂഷ ചെയ്യാൻ തയ്യാറില്ല? നമ്മുടെ പൂവ്വകഥ പോകട്ടെ. ഇന്നു ക്രിസ്ത്യാനികറംക്കാണു് അധികം പണം. ഹിന്ദുക്കറംക്കു് കുറവാണു്, അതുശരി. അതുകൊണ്ടു് ഹിന്ദുക്കളുടെ വകയായി ധമ്മസ്ഥാപനങ്ങറം വേണ്ടെന്നാണോ പറയുന്നതു്. ഇപ്പോറം ചെയ്തില്ലെങ്കിൽ എന്നു ചെയ്യാനാണു്? ഒരിക്കലും വേണ്ടെന്നോ? അങ്ങനെ നശിച്ചു പോയിക്കൊള്ളട്ടെ എന്നാണോ വിചാരം?

''ഇന്ത്യ നശിക്കുമോ? അപ്പോറം ആദ്ധ്യാത്മികത ലോകത്തിൽ നിന്നു മറയും; സകല സദാചാരനിഷ്ഠകളും നശിക്കും. ആത്മാവിനെ മധുരിപ്പിക്കുന്ന മതനിഷ്ഠ പോകും. ആദശ്മെല്ലാം ഇല്ലാതാകും. അതിന്റെ സ്ഥാനത്തു് കാമം, രാഗം ഇവ രണ്ടും സ്ത്രീപുരുഷദേവതകളായി ചെങ്കോലേടുക്കും; പണം അതിനു പുരോഹിതനായിരിക്കും. വഞ്ചന, ബലപ്രയോഗം; മത്സരം ഇവ ആരാധനാസമ്പ്രദായങ്ങളായും മനുഷ്യാത്മാവു് അതിനു ബലിയായും തീരും. അങ്ങനെ ഒരു സംഗതി ഒരിക്കലും സംഭവിക്കയില്ല'' എന്നു് വിവേകാനന്ദ സ്വാമികറം പറയുന്നു. ആ ഭയങ്കരാവസ്ഥ ഒന്നാലോചിക്കുക. നാം ആരെ നമ്മളേക്കാളധികം സ്നേഹിക്കുന്നുവോ, ആക്കുവേണ്ടി നാം സകല സുഖങ്ങളും ത്യജിച്ചു് വേലചെയ്യുന്നുവോ നിങ്ങളുടെ ആ മക്കറം മൃഗതുല്യം ഭോഗലാലസനിമിത്തം പരസ്പരം കലഹിച്ചു രാജ്യം രക്തത്തിൽ കുളിപ്പിക്കുന്ന കാലം ഒന്നാലോചിക്കുക—ഇതിൽ നിന്നും രാജ്യത്തെ രക്ഷിക്കാൻ നിങ്ങറംക്കു കഴിയുകയില്ലെന്നോ? അതിനാൽ പണമില്ലെന്നു പറയരുതു്. ഇതിനു പണമില്ലെങ്കിൽ പിന്നെ എന്തിനാണു് പണമുള്ളതു്? നിങ്ങളുടെ മക്കറം മൃഗങ്ങളായി തീരാതെ—പരസ്പരം കലഹിച്ചു നശിക്കുന്ന ഭാവിയെ തടയാൻ പണമില്ലെങ്കിൽ പിന്നെ എന്തിനാണു് പണമുള്ളതു്? പണം കൂടാതെ സാദ്ധ്യമല്ല.

ഇനിയൊന്നു പറയുന്നു. നമ്മുടെ ക്ഷേത്രങ്ങളിലെ പണത്തിന്റെ പ്രയോജനമെന്തു്? ഭഗവാനു് പാലും വെണ്ണയും പാൽപായസവും കൊടുക്കാനാണോ? ''ഭഗവാന്റെ കുഞ്ഞുങ്ങൾ പട്ടിണികിടന്നു ചാകുമ്പോൾ പാലിനും പായസത്തിനും പാൽക്കട്ടിക്കും പണം ചെലവാക്കുന്നതു് ഏററവും മഹാപാപമാണു്'' എന്നത്രേ ശ്രീ വിവേകാനന്ദസ്വാമികൾ പറയുന്നതു്. സ്വാമിജി സമുദായപരിഷ്കർത്താവല്ല; രാജ്യതന്ത്രാചാര്യനല്ല. ഈശ്വരസാക്ഷാൽക്കാരം സമ്പാദിച്ചശേഷം ഈശ്വരസാക്ഷാൽക്കാരത്തിനുള്ള വഴി ലോകത്തിനുപദേശിച്ച മഹായോഗിയാണദ്ദേഹം. വിഗ്രഹാരാധന വേണ്ടെന്നു് അദ്ദേഹം പറയുന്നില്ല. വിഗ്രഹാരാധന വഴി ഈശ്വരസാക്ഷാൽക്കാരം സമ്പാദിച്ച ശ്രീരാമകൃഷ്ണദേവന്റെ ശിഷ്യനാണദ്ദേഹം. അദ്ദേഹം പറയുന്നതു് ഗംഗാജലവും തുളസീദളവും കൊണ്ടു് പൂജ നടത്തിയശേഷം ബാക്കി പൂജയ്ക്കു ചെലവാക്കുന്ന പണം സാധുസേവയ്ക്കു ചെലവാക്കണമെന്നാണു്. സ്വാമിജിയുടെ ഉപദേശം ശ്രദ്ധിച്ചു കേൾക്കണം. ക്ഷേത്രത്തിലെ ഉത്സവത്തിനും പൂജയ്ക്കുമുള്ള ചെലവു ചുരുക്കി ബാക്കി പണം ധർമ്മസ്ഥാപനങ്ങൾക്കു ചെലവാക്കണം. നമുക്കു് മതപ്രചാരകന്മാർ ധാരാളം വേണം. അവരെ പഠിപ്പിക്കുന്ന പള്ളിക്കൂടങ്ങളും കോളേജുകളും വേണം. ഇന്നു ഹിന്ദുവിനു് കുറെ ഇടിഞ്ഞു പൊളിഞ്ഞ അമ്പലങ്ങളും കുറെ അന്ധവിശ്വാസവും അസൂയയും ആണു് സ്വത്തായിട്ടുള്ളതു്. ഈ അവസ്ഥയിൽനിന്നു് ഉണർന്നു പ്രവർത്തിക്കണം. അതിലേയ്ക്കുള്ള ശ്രദ്ധയും താല്പര്യവുമുണ്ടാകാൻ ഈശ്വരൻ നിങ്ങളെ അനുഗ്രഹിക്കട്ടെ. നിങ്ങൾ മനോബലവും ബുദ്ധിബലവും ത്യാഗശീലവും യഥാർത്ഥ ധർമ്മസ്നേഹവും ഉള്ളവരായിത്തീർന്നു് ഹൈന്ദവധർമ്മത്തെ പുനരുജ്ജീവിപ്പിക്കാൻ ഇടവരട്ടെ.



# 38. ഇന്ത്യയുടെ സന്ദേശം*

അദ്ധ്യക്ഷനെന്ന നിലയിൽ എന്റെ ചുമതല മുഖ്യമായി മററു ള്ളവർ ചെയ്ത പ്രസംഗത്തെപ്പററി നിരൂപണം ചെയ്യുകയാണ്. പിന്നീട് വേണമെങ്കിൽ സ്വന്തമായി എന്തെങ്കിലും പറയുകയും ചെയ്യാം. പ്രസംഗകൻ, നിങ്ങൾ പ്രായോഗികമായി ചെയ്യണ മെന്നു പറഞ്ഞ സകലതിനോടും ഞാൻ യോജിക്കുന്നു. ഒന്നാമതായി അദ്ദേഹം പറഞ്ഞതു് നിങ്ങൾ എല്ലാ ദിവസവും അഞ്ചു മിനിട്ടെ ങ്കിലും നിങ്ങളെപ്പററി ചിന്തിക്കുകയും നിങ്ങളെ പ്രപഞ്ചത്തോട് മുഴുവൻ ഐക്യപ്പെടുത്തി ഭാവന ചെയ്യുകയും വേണമെന്നാണ്. ഇതു് വളരെ ശരിയാണ്. തന്നെപ്പററി ചിന്തിക്കുന്നവർ വളരെ കുറവാണ്.

''കഃ കാലഃ കാനി മിത്രാണി കോ ദേശഃ കൗ വ്യയാഗമൗ
കശ്ചാഹം കാ ച മേ ശക്തിരിതി ചിന്ത്യം മുഹുർ മുഹു''

കാലമേതു്? മിത്രങ്ങളാരു്? ദേശമേതു്? വരവുചെലവുക ളെന്തെല്ലാം? ഞാനാരു്? എന്റെ കഴിവെന്തു്? എന്നു് പിന്നെയും ചിന്തിക്കണം എന്നു് പ്രാചീനന്മാർ പഠിപ്പിച്ചതുപോലെ ചിന്തി ക്കുന്നവർ

''കസ്ത്വം കോ*ſ*ഹം കുത ആയാതഃ കാ മേ ജനനീ കോ മേ താതഃ
ഇതി പരിഭാവയ സർവ്വമസാരം വിശ്വം ത്യക്ത്വാ സ്വപ്നവിചാരം''

'നീയാരു്? ഞാനാരു്? എവിടെനിന്നു വന്നു? എന്റെ അമ്മ യാരു്? അച്ഛനാരു്? ഈ നിസ്സാരമായ പ്രപഞ്ചമെന്ന സ്വപ്നത്തെ പ്പററിയുള്ള ചിന്ത വിട്ട് ഇങ്ങനെ ചിന്തിക്കണം' എന്നു് ശ്രീശങ്കര ഭഗവത്പാദർ പറഞ്ഞതുപോലെ ചിന്തിക്കുന്നവർ അതിലും കുറ വാണ്. ഈ രണ്ടുവിധ ചിന്തയും അത്യാവശ്യം. ലോകം ഇന്നു് അദ്വൈതത്തിലേയ്ക്കു് പോകയാണ്. സയൻസിന്റെ ഏററവും വലിയ കണ്ടുപിടുത്തം നമ്മെ അദ്വൈതത്തിലേയ്ക്കെത്തിച്ചിട്ടുണ്ട്.

പക്ഷെ, സയൻസ് പറയുന്നതു് എല്ലാം പ്രകൃതിയിൽനിന്നു ണ്ടായിയെന്നാണ്. എല്ലാം ജഡം. ഈ സിദ്ധാന്തം സകല സന്മാർഗ്ഗ നിഷ്ഠയുടേയും ധർമ്മത്തിന്റേയും മനുഷ്യത്വത്തിന്റേയും വേരറുക്കും. ഇതിനുമപ്പുറത്തു് ഒന്നുണ്ട്. അതു് എല്ലാം ചൈതന്യമാണെന്നുള്ള

* 1952 നവമ്പർ 26ന് ഓച്ചിറ ഹൈന്ദവസമ്മേളനത്തിൽ ചെയ്ത അദ്ധ്യ ക്ഷപ്രസംഗത്തിന്റെ ചുരുക്കം.

സിദ്ധാന്തമാണ്. അതാണ് ഭാരതഭൂമിക്ക് ലോകത്തിനു കൊടുക്കാനുള്ള സംഭാവന. അതാണ് സകല സന്മാർഗ്ഗസംഹിതയുടേയും യുക്തിയുക്തമായ അടിത്തറ. ആ അദ്വൈതം വെറും യുക്തിയിൽ സ്ഥാപിതമല്ല.

''പൂർണ്ണാത്മാ സു സമീക്ഷ്യതാം ജഗദിദം തദ്ബാധിതം ദൃശ്യതാം'' എന്നാണ് ശങ്കരൻ പറയുന്നത്. എങ്ങും നിറഞ്ഞ ആത്മാവിനെ നല്ലവണ്ണം കാണുക. ഈ ലോകം അതിനാൽ ബാധിതമെന്നും കാണുക. ''സു'' ''സം'' എന്നീ ഉപസർഗ്ഗങ്ങൾ ഈക്ഷ്യതാം എന്നതിനോട് ചേർന്നിരിക്കുന്നത് നോക്കുക. ഒടുവിൽ ''ദൃശ്യതാം'' കാണുക എന്നും പറയുന്നു. കാണുകയാണിതെല്ലാം, വിചാരിക്കുകയല്ല. അതാണ് ലക്ഷ്യം. ഇങ്ങനെ ചെയ്താൽ

''ഞാനെന്ന ഭാവമിഹ തോന്നായ്ക വേണമിഹ
തോന്നുന്നതാകിലഖിലം ഞാനിതെന്ന വഴി
തോന്നണമേ വരദ നാരായണായ നമഃ'' എന്ന അർത്ഥത്തിലെത്തിച്ചേരും.

അതിനുള്ള വഴിയായി കള്ളം പറയായ്ക, കക്കായ്ക കൊലചെയ്യായ്ക, പരസ്ത്രീകളെ പരിഗ്രഹിക്കായ്ക, കുടിക്കായ്ക എന്ന ബുദ്ധന്റെ പഞ്ചശീലങ്ങളനുഷ്ഠിക്കാൻ പ്രസംഗകൻ പറഞ്ഞു. ആദ്യത്തെ നാലും എല്ലാ മതക്കാരുടേയും സ്വത്താണ്, അഞ്ചാമത്തേതിന്റെ സ്ഥാനത്തു് ഓരോ മതക്കാർ ഓരോന്നാണ് പ്രയോഗിക്കുന്നതു്. ഇതെല്ലാം വേണമെന്നാണ് എന്റെ പക്ഷം. ഇതെല്ലാം സനാതനസിദ്ധാന്തമാണ്. സനാതനധർമ്മത്തിൽ ജനിച്ച ഒരു മഹായോഗിയായിരുന്നു ബുദ്ധൻ. അദ്ദേഹത്തിന്റെ ധർമ്മസംഹിത യോഗശാസ്ത്രത്തിൽ നിന്നും രൂപംകൊണ്ടതുമാണ്. അതിൽനിന്നാണ് ക്രിസ്തുമതവും ഇസ്ലാംമതവും കാലദേശഭേദം നിമിത്തം ഈഷദീഷദ് ഭേദങ്ങളോടുകൂടി അവയുടെ ധർമ്മസംഹിത രൂപവൽക്കരിച്ചതു്. അതുകൊണ്ടു് ഇവിടെ ഈ ഓച്ചിറയിൽ ഭജനം പാർക്കുന്ന സനാതനധർമ്മവിശ്വാസികളെല്ലാം ഇവയെ ജീവിതകാലം മുഴുവൻ അനുഷ്ഠിക്കണമെന്ന് പറഞ്ഞതിനോട് ഞാൻ പൂർണ്ണമായി യോജിക്കുന്നു.

അടുത്തതു് നിങ്ങൾ നിഃസ്വാർത്ഥരായിരിക്കണമെന്നുള്ളതാണ്. അമ്പലത്തിൽ പോകുമ്പോഴും ജനങ്ങൾ സ്വാർത്ഥതയുള്ളവരാണെന്ന് അദ്ദേഹം പറഞ്ഞതു ശരിയാണ്. മററുള്ളവരെ തള്ളിനീക്കിയിട്ട് എനിക്ക്തൊഴണമെന്നാണ് ക്ഷേത്രങ്ങളിൽ ദീപാരാധനസമയത്തും ഓരോരുത്തരുടേയും ബുദ്ധി. ക്ഷേത്രനിർമ്മാണ തത്വത്തെപ്പററി വളരെ ഗവേഷണം ചെയ്ത് പുസ്തകങ്ങൾ തയ്യാറാക്കിയിട്ടുള്ള ഒരാളാണ് ഡോക്ടർ രവിവർമ്മ. അദ്ദേഹം അതേപ്പററിയുള്ള തത്വങ്ങൾ

ശരിയായി കണ്ടുപിടിച്ചിട്ടുണ്ട്. അവ നല്ലതുമാണ്. എന്നാലും ഇന്നു ക്ഷേത്രങ്ങൾ വളരെപേരുടെ ഒന്നിച്ചുള്ള ആരാധനയ്ക്കു പററിയതല്ല എന്നാണ് എന്റെ അഭിപ്രായം. വൈക്കത്തഷ്ടമിക്കുള്ള തള്ളും ഇടിയും നിങ്ങൾ കണ്ടിട്ടില്ലേ? അച്ഛനും അമ്മയും നാലു് ആൺമക്കളും അവരുടെ ഭാര്യമാരും രണ്ടു പെൺമക്കളും അവരുടെ ഭർത്താക്കന്മാരുംകൂടി ഒരു കുടുംബത്തിലെ അംഗങ്ങൾക്കുതന്നെ പരസ്പരം ഇടിക്കാതെ ദീപാരാധനസമയത്തു് എത്ര ക്ഷേത്രത്തിൽ മണ്ഡപത്തിനു മുമ്പിൽനിന്നു് തൊഴാൻ കഴിയും? ഇതു് ക്ഷേത്രനിർമ്മാണത്തിലുള്ള തകരാറാണ്. അതുകൊണ്ടു് മൗലികമായി ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതെന്തുതന്നെയായാലും ഇനി പണിയിക്കുന്ന ക്ഷേത്രങ്ങൾ വളരെയാളുകൾക്കു് ഒരേസമയത്തു് നിന്നോ ഇരുന്നോ ദീപാരാധന തൊഴാനും പൂജ കാണാനും മററും പററിയതായിരിക്കണം. എങ്കിലും അങ്ങനെയുള്ള ക്ഷേത്രങ്ങൾ ഉണ്ടാകുന്നതുവരെ വെറുതെയിരിക്കരുതു്. നാം തൊഴാൻ പോകുമ്പോൾ അന്യന്മാരും തൊഴാനുണ്ടെന്നോർക്കണം. അതുപോലെ നാം പ്രാർത്ഥിക്കുന്നതും സ്വാർത്ഥതയ്ക്കായിട്ടല്ലാതെ ലോകകല്യാണത്തിനായിരിക്കണം ലോകകല്യാണം വരുമ്പോൾ നമ്മുടെ കാര്യവും വരുമല്ലോ.

''ലോകാഃ സമസ്താഃ സുഖിനോ ഭവന്തു'' എന്നു പ്രാർത്ഥിച്ചാൽ അതിൽ നമ്മുടെ സുഖവും പെടാതിരിക്കുമോ?

അടുത്തതു് വീട്ടിൽപോയാലും നാം ഇവിടെ പന്ത്രണ്ടുദിവസം താമസിച്ചു് ഭജിച്ച സംസ്കാരം വിടരുതെന്നുള്ളതാണ്. അതു വളരെ ശരിയാണ്. ഇവിടത്തെ താമസം ജീവിതത്തിൽ ഒരു പരിവർത്തനം വരുത്തുന്നതായിരിക്കണം. വലിയ പണക്കാരൻ പോലും ഇവിടെ വന്നു് കുടിലിൽ താമസിക്കുന്നു. സാത്വികാഹാരം കഴിച്ചു് ബ്രഹ്മചര്യത്തോടും ഭാഗവതാദിപാരായണത്തോടും നാമജപത്തോടുംകൂടി ജീവിക്കുന്നു. ഇതു് എന്നും നിങ്ങൾക്കു് പാഠമായിരിക്കണം. മിതാഹാരത്തോടെ മിതഭോഗികളായി സമദൃഷ്ടികളായിട്ടു് നിങ്ങൾ എന്നും ജീവിക്കണം.

ശ്രീ നാരായണഗുരുസ്വാമികൾ പറഞ്ഞ ''അവനവനാത്മസുഖത്തിനാചരിക്കുന്നവയപരന്നുപകാരമായ്‌വരേണം'' എന്നതും ആചരിക്കണം. എന്നാൽ അതാണ് സന്മാർഗ്ഗസംഹിതയുടെ പരമോച്ചഭാവമെന്നു ഞാൻ സമ്മതിക്കയില്ല. അത്രയേ സാമാന്യജനങ്ങളെക്കൊണ്ടു സാധിക്കൂ എന്നു വിചാരിച്ചാണ് അദ്ദേഹം അതു പറഞ്ഞതു് എന്നാണ് എന്റെ അഭിപ്രായം. ഇറച്ചിതന്നെതിന്നു ജീവിക്കുന്ന ജനങ്ങളുടെയിടയിൽചെന്നു് അതു് ഉടനടി നിറുത്തണമെന്നു പറ

ഞ്ഞാൽ ഫലിക്കുകയില്ല. അതുകൊണ്ടു് ചിലതിനെ തിന്നരുതെന്നു് ആദ്യം പറയുമെന്നു് പ്രസംഗകൻ പറഞ്ഞില്ലേ? അതുപോലെ പരമലക്ഷ്യം ആത്മവിസ്മൃതിയാണു്. തന്നെ മറന്നും അന്യനു വേണ്ടി ജീവിക്കണം, രന്തിദേവൻ, ശിബി, മഹാഭാരതത്തിലെ ഉഞ്ഛവൃത്തിബ്രാഹ്മണൻ, ശ്രീബുദ്ധൻ അദ്ദേഹത്തിൻെറ പൂർവ്വജന്മങ്ങളിൽ, നാഗാനന്ദത്തിലെ ജീമൂതവാഹനൻ മുതലായവർ അതിനു് ദൃഷ്ടാന്തമാണു്. ശ്രീനാരായണഗുരുവും അങ്ങനെ ജീവിച്ചിരുന്ന ആളാണു്. ''പരോപകാരാത്ഥമിദം ശരീരം'' അതു പറഞ്ഞാൽ സാധാരണക്കാരൻ അനുസരിക്കുകയില്ല. അതുകൊണ്ടു് സമ്പൂർണ്ണ സ്വാത്ഥത്യാഗം ചെയ്യാൻ കഴിയാത്തവർ, അവനാത്മസുഖത്തിനാചരിക്കുന്നവ അപരന്നുപകാരമായ് വരേണമെന്ന തത്വമനുസരിച്ചെങ്കിലും ജീവിക്കണം.

ഇങ്ങനെയുള്ള പ്രായോഗികകാര്യങ്ങളിലെല്ലാം ഞാനും പ്രസംഗകനും യോജിക്കുന്നു. നിങ്ങൾ അവയെ നിങ്ങളുടേയും ലോകത്തിൻേറയും നന്മക്കുവേണ്ടി അനുസരിക്കണം. എന്നാൽ ചരിത്രപരമായ ഒരഭിപ്രായം പ്രസംഗകൻ പറഞ്ഞതു് മുഴുവൻ ശരിയാണെന്നു ഞാൻ സമ്മതിക്കുകയില്ല. അദ്ദേഹം പറഞ്ഞതു് ഒരുവശംമാത്രമാണു്. അതിനു് മറെറാരു വശമുണ്ടു്. ആര്യന്മാർ ഇന്ത്യയിൽ കുടിയേറിപ്പാക്കുന്നതിനുമുമ്പുള്ള, അതിനേക്കാളും വളരെ പഴക്കമുള്ള ഒരു നാഗരികത ഇന്ത്യയിലുണ്ടെന്നും അതു് മോഹൻജോദാരോ ഹരപ്പ മുതലായ സ്ഥലങ്ങളിൽ കാണപ്പെടുമെന്നും അതു് ഇന്ത്യ മുഴുവൻ വ്യാപിച്ചിരുന്നുവെന്നും അതിൽ പ്രതീകോപാസനയില്ലായിരുന്നുവെന്നും ഗുരുവിൽനിന്നു് ജ്ഞാനോപദേശം ഗ്രഹിക്കുകമാത്രമേ ഉണ്ടായിരുന്നുള്ളുവെന്നും അതിൻെറ അനന്തരാവകാശിയാണു് വേദാന്തമെന്നും മററും പറഞ്ഞതിനോടു് യോജിക്കാൻ നിവൃത്തിയില്ല. ആര്യന്മാർ കുടിയേറിപ്പാർത്തിട്ടുണ്ടെങ്കിലല്ലേ അങ്ങനെ ഒരു കാലവും അതിനുമുമ്പു് ഒരു കാലവും അവിടെ ഭിന്നനാഗരികതയും ഉണ്ടു് എന്നു് സമ്മതിക്കാൻ കഴിയൂ.

ആ സിദ്ധാന്തംതന്നെ തെററാണെന്നാണു് ഞാൻ പറയുന്നതു്. ഇതു നമ്മെ തമ്മിലടിക്കാൻവേണ്ടി സായിപ്പു് ഇവിടെ ഇറക്കുമതി ചെയ്ത ഒരു 'തിയറി'യാണു്. സ്വാമി വിവേകാനന്ദൻ പറയുന്നു. ''ദ്രാവിഡൻ എന്നൊരു മനുഷ്യവംശം ദക്ഷിണഭാരതത്തിൽ വസിച്ചിരുന്നു എന്നൊരു സിദ്ധാന്തമുണ്ടായിട്ടുണ്ടു്. ഇവർ ഉത്തരഭാരതത്തിലെ ആര്യന്മാരെന്നവരിൽനിന്നു് സർവ്വഥാ ഭിന്നരാണത്രേ. വടക്കുനിന്നുവന്ന ആര്യന്മാർ തെക്കുള്ള ബ്രാഹ്മണർമാത്രം. ഇവിടെയുള്ള മറെറല്ലാ മനുഷ്യരും ദക്ഷിണഭാരതത്തിലെ ബ്രാഹ്മണരേക്കാൾ

തുലോം ഭിന്നമായ ജാതിയിലും വംശത്തിലും പെട്ടവരാണു്. ഹേ ഭാഷാശാസ്ത്രവിത്തേ! നിങ്ങളോടു ഞാൻ ക്ഷമാപൂർവ്വം പറയട്ടെ ഈ സിദ്ധാന്തം ശുദ്ധമേ അബദ്ധമാണു്. ഇതിനുള്ള ഒരേ തെളിവു് വടക്കും തെക്കും തമ്മിൽ ഭാഷാപരമായ വ്യത്യാസമുണ്ടെന്നാണു്. മററു വ്യത്യാസമൊന്നും എനിക്കു കാണാൻ കഴിയുന്നില്ല. വടക്കുനിന്നു വന്ന പല മനുഷ്യരും ഇപ്പോഴം ഇവിടെയുണ്ടു്. യൂറോപ്പിൽനിന്നു വന്ന എൻെറ സുഹൃത്തുക്കളോടു ഞാൻ പറയുന്നു ഈ സഭയിലുള്ള വടക്കരേയും തെക്കരേയും തിരിഞ്ഞുമാററാൻ. വ്യത്യാസമെവിടെ? ഭാഷാപരമായ സ്വല്പം ഭേദംമാത്രം. എന്നാൽ സംസ്കൃതം സംസാരിക്കുന്നവരായി ഇവിടെ വന്ന മറെറാരു വംശമാണുപോലും ബ്രാഹ്മണർ. ശരി; അവർ വന്നു് ദ്രാവിഡഭാഷ കൈക്കൊള്ളുകയും സംസ്കൃതം മറക്കുകയും ചെയ്തു. മററു ജാതികളിൽ പെട്ടവരും എന്തുകൊണ്ടു് അങ്ങനെ ചെയ്തതായിക്കൂടാ? മററു ജാതിക്കാരൊക്കെയും വടക്കുനിന്നു് ഒന്നൊന്നായി വന്നു് ദ്രാവിഡം കൈക്കൊാുകയും സ്വന്തം ഭാഷ മറക്കുകയും ചെയ്തതായിക്കൂടാത്തതെന്തുകൊണ്ടു്? രണ്ടു വശത്തേയ്ക്കും നീട്ടാവുന്ന ഒരു വാദഗതിയാണിതു്. ഇമ്മാതിരി വിഡ്ഢിത്തരങ്ങൾ വിശ്വസിക്കരുതു്. ഇവരെല്ലാം വടക്കുനിന്നുവന്ന ആര്യന്മാർതന്നെ. ഭാരതമാസകലം ആര്യമല്ലാതെ മറെറാന്നല്ല.

''ശൂദ്രജാതിക്കാർ ആദിമവാസികളാണു് എന്നതത്രേ മറെറാരാശയം. അവരാരാണു്? അടിമകൾ. ചരിത്രം ആവർത്തിക്കുന്നു എന്നു പറയപ്പെടുന്നു അമേരിക്കൻ ഇംഗ്ലീഷുകാർ ഡച്ചുകാർ പോർത്തുഗീസുകാർ എന്നിവർ പാവത്താന്മാരായ ആഫ്രിക്കരെ പിടികൂടി ജീവിച്ചിരിക്കുന്നിടത്തോളംകാലം അവരെക്കൊണ്ടു് എല്ലുനുറുങ്ങെ പണിയെടുപ്പിച്ചു. അവരുടെ സങ്കരസന്താനങ്ങൾ അടിമകളായിജനിക്കുകയും ഏറെക്കാലം ആ നിലയിൽ കഴിയുകയും ചെയ്തു. അത്ഭുതമായ ആ ദൃഷ്ടാന്തത്തിൽനിന്നു് പുരാവിത്തിൻെറ മനസ്സു് പരസഹസ്രം കൊല്ലങ്ങൾ പിമ്പിലേക്കു കുതിച്ചുചാടുന്നു. എന്നിട്ടു് അതൊക്കെതന്നെ ഇവിടെയും സംഭവിച്ചു എന്നു കല്പിക്കുന്നു ഭാരതത്തിലാകമാനം കരികണ്ണന്മാരായ ആദിമവാസികൾ പാർത്തുവന്നു എന്നു കിനാവു കാണുകയാണു് ഈ പുരാവിത്തു്. തിളങ്ങി വിളങ്ങിയ ആര്യന്മാർ വന്നു. എവിടെനിന്നു് എന്നു് ഈശ്വരനേ അറിയാവൂ. ചിലർ പറയുന്നു. ടിബററിൻെറ മദ്ധ്യഭാഗത്തുനിന്നെന്നു്. മററു ചിലർ പറയുന്നു മദ്ധ്യഏഷ്യയിൽനിന്നെന്നു്. ആര്യന്മാർ സ്വിററ്സർലണ്ടിലുള്ള തടാകങ്ങളുടെ കരയിലാണു് പാർത്തിരുന്നതെന്നു കാട്ടാനുള്ള ഒരു ശ്രമം അടുത്തകാലത്തു നടന്നു. അവരെല്ലാവരും, ഈ സിദ്ധാന്തവുമെല്ലാംകൂടി തടാകങ്ങളിൽ മുങ്ങിച്ചത്താലും എനിക്കു സങ്കടമി

ല്ല. അവർ ഉത്തരധ്രുവത്തിലാണ് പാർത്തുവന്നതെന്ന് ചിലർ ഇപ്പോഴം പറയുന്നുണ്ട്. ആര്യന്മാരെയും അവരുടെ പാർപ്പിടങ്ങളേയും ഭഗവാൻ അനുഗ്രഹിക്കട്ടെ. ഈവക സിദ്ധാന്തങ്ങളുടെ സത്യത്തെപ്പററി പറഞ്ഞാൽ നമ്മുടെ ശാസ്ത്രങ്ങളിൽ ഒരു വാക്കുമില്ല, ഭാരതത്തിനു വെളിയിൽ വല്ലയിടത്തുനിന്നും വന്നവരാണ് ആര്യന്മാർ എന്നു കാണിക്കത്തക്കതായിട്ട്. പ്രാചീനഭാരതത്തിൽ അഫ്ഗാനിസ്ഥാൻ ഉൾപ്പെട്ടിരുന്നു. ഇത്രമാത്രം.'' (വിവേകാനന്ദസാഹിത്യസർവ്വസ്വം)

## ആര്യദസ്യുശബ്ദങ്ങൾ

ഇതാണ് സത്യം. വെള്ളക്കാരൻ പഠിപ്പിച്ചതു് നാം ബാല്യത്തിലേ ഉരുവിട്ട് പഠിച്ച് രക്തത്തിൽ കയററിയതുകൊണ്ടാണ് ഈ ആര്യൻ കടിപാർപ്പുസിദ്ധാന്തം വിശ്വസിക്കുന്നതു്. ഇതു് അടിസ്ഥാനരഹിതമാണ്. വേദത്തിൽ ഇതിനു തെളിവില്ല. ഋഗ്വേദത്തിൽ ആര്യശബ്ദത്തിന് വർഗ്ഗവാചിയായ ഒരർത്ഥവുമില്ല. അവിടെ അതു് മുപ്പത്തിയെട്ടുപ്രാവശ്യമേ ഉപയോഗിച്ചിട്ടുള്ളു. (അപ്പോഴ് സദസ്സിലൊരാൾ 'ദസ്യു' ശബ്ദം എഴുപത്തിയെട്ടുപ്രാവശ്യം പ്രയോഗിച്ചിട്ടുണ്ടെന്നും അതു് ഒരു വർഗ്ഗത്തെക്കുറിക്കുന്നതാണെന്നു സർ രാധാകൃഷ്ണൻ മുതലായ പണ്ഡിതന്മാർ പറയുന്നുവെന്നും പറഞ്ഞു. അതിനു മറുപടിയായി ദസ്യുശബ്ദത്തിന് അങ്ങനെ അർത്ഥമില്ല. വേദങ്ങൾ എനിക്കും നിങ്ങൾക്കും വായിക്കാവുന്നതാണ്. അതു പണ്ഡിതന്മാരുടെ പ്രത്യേകസ്വത്തല്ല. ''ദസ് ഉപക്ഷയേ'' എന്നതനുസരിച്ച് ദസ് ധാതുവിന് നശിക്കുകയെന്നാണർത്ഥം. അതു വർഗ്ഗവാചിയാണെങ്കിൽ ദസ്യുക്കൾ പുറത്തുനിന്നു വന്നവരും ആര്യന്മാർ ഇവിടത്തെ സ്ഥിരതാമസക്കാരുമാണെന്നാണ് വരിക. സർ രാധാകൃഷ്ണൻ പറഞ്ഞാലും പകൽ പകൽതന്നെ. രാത്രി രാത്രിതന്നെ.

"Aryavartic home of the Aryans'' (ആര്യന്മാരുടെ ആര്യാവർത്തിഗൃഹം) എന്നു് മററു സകല തിയറികളും പുറപ്പെട്ടശേഷം അവയെ ഖണ്ഡിച്ച് ഒരു പുസ്തകമെഴുതിയിട്ടുണ്ട്. അതു സായിപ്പിന് പിടിച്ചില്ല. അതുകൊണ്ടാണ് അതു് സ്കൂളുകളിൽ പഠിപ്പിക്കാത്തതു്.

## വേദോൽപ്പത്തി

സരസ്വതീനദി പ്രവഹിക്കുന്ന കാലത്താണ് വേദങ്ങൾ രേഖപ്പെടുത്തപ്പെട്ടതെന്ന് വേദങ്ങളിൽനിന്ന് കാണാം. അതൊഴുകാതായിട്ട് ഇരുപതിനായിരം വർഷത്തോളമായി എന്ന് ഭൂഗർഭശാസ്ത്രജ്ഞന്മാർ പറയുന്നു. അതിനുമുമ്പുള്ള ഒരു നാഗരികതയെപ്പററി എന്തു

തെളിവാണുള്ളതു്. ''മോഹൻജദാരോ ഹരപ്പ നാഗരികത വൈദിക ആര്യനാഗരികത തന്നെയാണെന്നു് ശ്രീശങ്കരാനന്ദസ്വാമികൾ അതിനെപ്പററി പഠിച്ചു് ചിന്തിച്ചു് പുസ്തകദ്വാരാ തെളിയിച്ചിട്ടുണ്ടു്. അവിടെ കാണുന്ന ശിവൻ ആര്യദേവനാണു്. ശിവൻ ദ്രാവിഡദേവനാണെന്നു പറയുന്നതു ശരിയല്ല''. നീലഗ്രീവനും, ശിതികണ്ഠനും. വൃപ്തകേശനും, കപർദ്ദിയും, ധന്വിയും ആയ ദേവൻ വേദത്തിൽ സ്തുതിക്കപ്പെട്ടിട്ടുണ്ടു്. ശിവനെന്ന നാമവും അദ്ദേഹത്തിനുണ്ടു്. ''കൈലാസാദ്രീശകോണത്തിൽ വടവിടപിതലത്തിൽ'' ഇരിക്കുന്ന യോഗിയായ ദേവൻ ആരുടേയും പ്രത്യേക സ്വത്തല്ല. ദേവന്മാരെ ആര്യനും ദ്രാവിഡനുമാക്കിത്തിരിക്കാനുള്ള ശ്രമം ദുരുദ്ദേശപരമാണു്. അതു നമ്മെ അധഃപതിപ്പിക്കും. വേദാന്തം ദ്രാവിഡരുടേതാണെന്നു പറയുന്നതു ശരിയല്ല. വേദത്തിന്റെ അന്തമാണു് വേദാന്തം, ഒടുവിലത്തേതു്. ബ്രാഹ്മണങ്ങളുടേയും അന്ത്യഭാഗമാണു്. ബ്രാഹ്മണങ്ങൾ ക്രിയാപ്രധാനങ്ങളാണു്. വേദങ്ങളുടെ സാരമാണു് വേദാന്തം. വേദാന്തങ്ങളിൽ സർവ്വത്ര വ്യാപിച്ചുകിടക്കുന്ന ആശയങ്ങളുടെ സാരമാണു് അതു്. അതുകൊണ്ടാണു് ശ്രീശങ്കരൻ അതിനെ ''ശ്രുതിശിരസ്സു്'' എന്നു പറയുന്നതു്. സനകാദികളാണു് അതിന്റെ ആദി പ്രവാചകന്മാർ. അവർ ദ്രാവിഡരൊന്നുമല്ല. ശ്രീശങ്കര ഭഗവത്പാദർ തന്നെ ഗൗഡപാദശിഷ്യനാണു്. ഗൗഡപാദർ ഉത്തരദേശീയനാണു്. അദ്ദേഹത്തിന്റെ പരമഗുരുവായ വസിഷ്ഠൻ വേദത്തിലെ അനേകമന്ത്രങ്ങളുടെ ഋഷിയാണു്. ഒരു നല്ല പ്രസംഗകൻ പ്രസംഗാവസാനത്തിൽ അതിന്റെ സാരം പറയുന്നതുപോലെയാണു് വേദാന്തസാരം വേദാന്തത്തിൽ പറയുന്നതു്.

''തിലേഷു തൈലവദ്വേദേ വേദാന്തഃ സു പ്രതിഷ്ഠിതഃ'' എന്നു രാമഗീത പറയുന്നു. വേദാന്തങ്ങളുടെ സംഹിതയിൽപെട്ടതാണു് ഈശാവാസ്യോപനിഷത്തു്—വേദാന്തസാരമായ ഉപനിഷത്തു്. സംഹിതയിലെ വാക്യങ്ങളിൽനിന്നു് ഉപനിഷത്തത്വങ്ങളായിരിക്കുന്നവയെ എടുത്തു് വ്യാഖ്യാനിച്ചുകൊണ്ടു് മഹാമണ്ഡലേശ്വരൻ ശ്രീമഹേശ്വരാനന്ദജി ഋഗ്വേദസംഹിതോപനിഷച്ഛതകം, യജുർവേദസംഹിതോപനിഷച്ഛതകം, അഥർവ്വണ സംഹിതോപനിഷച്ഛതകം എന്നു മൂന്നു ഗ്രന്ഥങ്ങൾ സംസ്കൃതത്തിലെഴുതിയിട്ടുണ്ടു്.

''ഋതം സത്യം പരം ബ്രഹ്മ പുരുഷം കൃഷ്ണ പിംഗലം
ഊർദ്ധ്വരേതം വിരൂപാക്ഷം വിശ്വരൂപായ വൈ നമഃ''

എന്നതു് സംഹിതയിലെ മന്ത്രമാണു്. ''സഹസ്രശീർഷം പുരുഷം'' ഇത്യാദിയും സുപ്രസിദ്ധമാണു്. ഇതു് സർവ്വവ്യാപിയായ ഈശ്വരോപാസന സംഹിതാസമ്മതമാണെന്നു തെളിയിക്കുന്നു. ഇതു്

ബ്രാഹ്മണർ ദിവസവും ജപിക്കേണ്ട ഒരു മന്ത്രമാണ്. വേദങ്ങളിലും വേദാന്തത്തിലും ഇന്ത്യയൊട്ടാകെ അന്നേ പ്രതീകോപാസനയുണ്ട്, അഗ്നി, സൂര്യൻ മുതലായവ പ്രതീകമാണ്. ഓംകാരം പ്രതീകമാണ്. കേനോപനിഷത്തിലെ ''ഉമാ ഹൈമവതി'' ഒരു പ്രതീകമാണ്. ശ്രീശങ്കരൻ ''ദ്വിവിധോഹി വേദോക്തോ ധർമ്മഃ പ്രവൃത്തിലക്ഷണോ നിവൃത്തിലക്ഷണശ്ച എന്നു പറയുന്നു. രണ്ടും വൈദികമാണെന്ന് ഇതുകൊണ്ടു കിട്ടുന്നു. നിവൃത്തിലക്ഷണധർമ്മമാണ് ഉപനിഷത്തിന്റെ പ്രധാനോപദേശം. പരിവ്രാജകസന്ന്യാസിമാരെയും നാം വേദങ്ങളിൽ കാണുന്നു.

അതുകൊണ്ട് ഇന്നതെല്ലാം ആര്യന്മാരുടേതു്, ഇന്നതെല്ലാം ദ്രാവിഡരുടേതു് എന്നു പറയുന്നതു ശരിയല്ല ഇന്ത്യ ഒന്നാണ്. ഇന്ത്യയുടെ സന്ദേശം ഒന്നാണ്. മനുഷ്യലക്ഷ്യം ഈശ്വരസാക്ഷാൽക്കാരം. അതിനുള്ള വഴികൾ പലതു്. സർവ്വമതസാരം ഇതാണ്.

''ഇന്ദ്രിയങ്ങളെ അടക്കുക, മനസ്സിനെ അടക്കുക; മനസ്സിനെ ഉള്ളിലേക്കു തിരിക്കുക; താൻ ആരെന്നറിയുക; താൻതന്നെ എല്ലാമെന്നറിയുക; നിത്യാനന്ദപ്രതിഷ്ഠിതനാകുക'' ഇതിനപ്പുറമൊന്നുമില്ല.

''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ''

''ദ്വിതീയാദ്വൈ ഭയം ഭവതി''

''ആനന്ദം ബ്രഹ്മണോ വിദ്വാൻ ന ബിഭേതി കുതശ്ചന.''

അദ്വൈതം ഈ ലോകത്തു് ഈ ശരീരത്തിൽവച്ചുതന്നെ അനുഭവപ്പെടുത്താവുന്നതാണ്. സ്വാമി വിവേകാനന്ദന്റെ ചരിത്രം വായിക്കുക. അദ്ദേഹം ഗുരുകൃപകൊണ്ട് ''കാഞ്ചനേ കടകാദിവത്'' പ്രപഞ്ചം മുഴുവൻ ബ്രഹ്മമയമായി എങ്ങനെ അനുഭവപ്പെടുത്തിയെന്ന് കാണാം. ശ്രീശങ്കരനും അതു് അനുഭവപ്പെടുത്തിയതിനുശേഷമാണ് ഭാഷ്യാദികൾ നിർമ്മിച്ചതും പണ്ഡിതന്മാരെ ജയിച്ചു ദിഗ്വിജയം ചെയ്തതും മഠങ്ങൾ സ്ഥാപിച്ചതും.

''ദേഹാഭിമാനേ ഗളിതേ വിജ്ഞാതേ പരമാത്മനി

യത്ര യത്ര മനോ യാതി തത്രതത്ര സമാധയഃ'' എന്ന് ദൃഗ്ദൃശ്യവിവേകം പറയുന്നു. ഇതു് ഒരിക്കൽ അനുഭവിച്ചാൽ പിന്നെ പ്രപഞ്ചം അവനെ ബാധിക്കുകയില്ല. ഇതിനെ ഗൗഡപാദൻ അസ്പർശയോഗമെന്നു പറയുന്നു. ഇതു സകല യോഗങ്ങൾക്കും മീതെയാണ്. ''അസ്പർശയോഗോ വൈ നാമ ദുസ്പർശഃ സർവ്വയോഗിഭിഃ'' എന്നു ഗൗഡപാദകാരിക.

**ജീവന്മുക്തി:—**

ഇതു പ്രാപിച്ചാൽ പിന്നെ മരണഭയമില്ല. ഇതാണ് അമൃതത്വം. ജീവന്മുക്തി. അവനെ പിന്നെ വിഷയങ്ങൾ തീണ്ടുകയില്ല.

''വിജ്ഞാതബ്രഹ്മതത്വസ്യ യഥാ പൂർവ്വം ന സംസൃതി''
എന്നു് ശങ്കരൻ പറയുന്നു.

''രസോƒപ്യസ്യ പരം ദൃഷ്ട്വാ നിവർത്തതേ'' എന്നു് ഗീത.

''ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ്വ സംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേ പരാവരേ''
എന്നു് ശ്രുതി.

''ഏഷാ ബ്രാഹ്മീ സ്ഥിതിഃ ഇതാണ് ബ്രാഹ്മീനില. ഇതു് പ്രാപിച്ചവൻ ബ്രഹ്മവിത്തല്ല ബ്രഹ്മംതന്നെയാണ്.

''ബ്രഹ്മൈവ ന ബ്രഹ്മവിത്''. ഇതിനപ്പുറമൊന്നുമില്ല. ഹിന്ദുക്കൾ ഇപ്പോൾതന്നെ വിഭക്തരാണ്. കലഹിച്ചുയാണ്. ''ശിവൻ മീതെ; ശക്തി മീതെ; വിഷ്ണു മീതെ എന്നു മതത്തിന്റെ പേരിലും കലഹിക്കുകയാണ്. രാമാനുജൻ പരമോൽകൃഷ്ടൻ; ശങ്കരൻ പരമോൽകൃഷ്ടൻ; വല്ലഭൻ പരമോൽകൃഷ്ടൻ; ചൈതന്യൻ പരമോൽകൃഷ്ടൻ; എന്റെ ഗുരു വലുതു്; നിന്റെ ഗുരു താഴെ എന്നിപ്രകാരം വ്യക്തിയെപ്പിടിച്ചു കലഹിക്കുകയാണ്. ഇതിനു പുറമെ ആര്യദ്രാവിഡ വഴക്കുണ്ടാകരുതു്. ആര്യൻ, ദ്രാവിഡൻ, ആദികർണ്ണാടകൻ എന്നിങ്ങനെ കലഹിക്കാൻ വഴി തെളിക്കരുതു്. ''വിഗ്രഹാരാധന മാത്രം ശരി; മററുള്ളതൊക്കെ തെററ്''. ''വിഗ്രഹാരാധന തെററു്: നിർഗ്ഗുണം മാത്രം ശരി''. ഈ രീതിയിലുള്ള വഴക്കു ഉണ്ടാകരുതു്. ഹിന്ദുക്കളെ ഭാഗിക്കുന്ന യാതൊരു സിദ്ധാന്തവും നാം അനുവദിച്ചു കൊടുക്കരുതു്. സായിപ്പു് പോയതോടുകൂടി അയാളുടെ തിയറിയും പോകണം. ഹിന്ദുക്കളെല്ലാം ഒന്നായിരിക്കണം. എന്തിനു്? ലോകത്തെ മുഴുവൻ ഐക്യത്തിൽ കൊണ്ടുവരാൻ—ലോകത്തു് ആദ്ധ്യാത്മികത പുലർത്താൻ—ഇതു ചെയ്യില്ലെങ്കിൽ നാം നശിക്കും. ആദ്യം ഹിന്ദുക്കൾ നശിക്കും. പിന്നീടു് ലോകം നശിക്കും. അതായതു് മൃഗീയതയിലേക്കു താഴും—ഹിന്ദുക്കൾക്കു് പഞ്ചാബിലെ ദയനീയ സ്ഥിതി—അവരുടെ ഭാര്യമാരേയും പെൺകുട്ടികളേയും പശുക്കളെപ്പോലെ നഗ്നകളാക്കി ചാട്ടകൊണ്ടടിച്ചു്, രണ്ടുവശത്തും ആളുനിന്നു കൈകൊട്ടി ചിരിച്ചുകൊണ്ടു് പോകുന്ന കാഴ്ച—ഇവിടെയും ഉണ്ടാകാതിരിക്കാൻ യോജിക്കണം. ആയിരംവർഷം പരസ്പരം വൈരികളാ

യി നിന്നു് യുദ്ധംചെയ്ത ഇംഗ്ലണ്ടും ഫ്രാൻസും യോജിച്ചു നിന്നതു് നിങ്ങൾ കണ്ടില്ലേ? അതിനാൽ നാം ഒന്നിച്ചുനിന്നു് ധമ്മം പഠിക്കാനും ധമ്മം പ്രചരിപ്പിക്കാനും ശ്രമിക്കുകയാണു് വേണ്ടതു്. നാം ഒന്നെന്നു് ഓക്കണം. നമ്മെ ഭിന്നിപ്പിക്കുന്ന യാതൊരു തിയറിയും ഈ രാജ്യത്തു നടപ്പാക്കാൻ അനുവദിക്കരുതു്. ഇതാണു് എനിക്കു പറയാനുള്ളതു്. നമ്മെ പരസ്പരം യോജിപ്പിക്കുന്ന ചരിത്രത്തിൻെറ ഏടുകൾ മറിച്ചു നോക്കുവിൻ. ''സംഗഛ ധ്വം സംവദധ്വം''.



# 39. തീർത്ഥാടനം*

ഈ സമ്മേളനം ഉൽഘാടനം ചെയ്യാൻ എന്നെ ക്ഷണിച്ചതിൽ ഞാൻ അതീവ കൃതജ്ഞനായിരിക്കുന്നു. ഞാൻ അല്പസമയം തീർത്ഥാടനത്തെപ്പററി സംസാരിക്കാം.

തീർത്ഥങ്ങളുടെ ഉല്പത്തി പുണ്യപുരുഷന്മാരിൽനിന്നാണ്. പുണ്യപുരുഷന്മാരുടെ സമ്പർക്കമേല്ക്കുന്നതുവരെ തീർത്ഥങ്ങൾ സാധാരണ ജലങ്ങളും തീർത്ഥഭൂമി സാധാരണ ഭൂമിയുമാണ്. പുണ്യപുരുഷന്മാരുടെ സമ്പർക്കമാണ് അവയെ തീർത്ഥങ്ങളാക്കുന്നത്. പുരാണരഹസ്യമായ ഭക്തിതത്വം വ്യാസനു് നാരദൻ ഉപദേശിച്ചതിൽ ഒരിടത്തു് ഭക്തന്മാർ ''തീർത്ഥീകുർവ്വന്തി തീർത്ഥാനി'' അതായതു് ഭക്തന്മാരാണു് തീർത്ഥങ്ങളെ തീർത്ഥങ്ങളാക്കുന്നതെന്നു പറഞ്ഞിട്ടുണ്ടു്. ഭക്തന്മാരും ജ്ഞാനികളും യോഗികളുമായ മഹാപുരുഷന്മാരുടെ മഹിമ അനന്തമാണു്. ''മഹാന്മാരും ഈശ്വരനും തമ്മിൽ ഭേദമില്ല'' എന്നു നാരദൻ പറഞ്ഞിട്ടുണ്ടു്. ''തസ്മിംതജ്ജനേ ഭേദാഭാവാത്'' മഹാന്മാരുടെ സംസർഗ്ഗം വളരെ വിശിഷ്ട ഫലങ്ങളെ ചെയ്യുന്നതാണു്. അവരുടെ സാമീപ്യത്താൽ സംസാരദുഃഖത്തിൽ വലയുന്നവർക്കു് ശാന്തിയും ആനന്ദവും ഉണ്ടാവുമെന്നു് എനിക്കും എന്നേപ്പോലെ പലർക്കും അനുഭവമുള്ളതാണു്. അടുത്ത കാലത്തു് ജീവിച്ചവരാണു് ശ്രീരാമകൃഷ്ണൻ, സ്വാമി വിവേകാനന്ദൻ, ശ്രീനാരായണഗുരുസ്വാമികൾ എന്നിവർ. ഇവരെപ്പററിയുള്ള സ്മരണകൾ അനുഭവസ്ഥന്മാർ യാതൊരതിശയോക്തിയും കൂടാതെ എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതും പ്രസിദ്ധപ്പെടുത്തി വരുന്നതും നിങ്ങൾ വായിക്കുന്നുണ്ടാകാം. ശ്രീ വിവേകാനന്ദസ്വാമികളെപ്പററിയുള്ള സ്മരണ ഡാക്ടർ നഞ്ചുണ്ടറാവു എന്നൊരു മാന്യൻ 1914—ൽ എഴുതി വേദാന്തകേസരി മാസികയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. വെറും നിരീശ്വരനായിരുന്ന ശിങ്കാരവേലു മുതലിയാർ എന്ന ക്രിസ്ത്യൻ കോളേജിലെ സയൻസ് പ്രൊഫസർ വിവേകാനന്ദസ്വാമികളുടെ സ്പർശത്താൽ എങ്ങനെ സംസാരവിരക്തനായി എന്നു് അതിൽ വിവരിക്കുന്നു. ശ്രീ നഞ്ചുണ്ടറാവു അതിനു ദൃക്സാക്ഷിയാണു്. അതുപോലെ എത്രയോ കഥകളുണ്ടു്. ശിവഗിരി മാസികയിൽ പ്രസിദ്ധപ്പെടുത്തിവരുന്ന ശ്രീനാ

* ശിവഗിരി തീർത്ഥാടന സമ്മേളനം ഉൽഘാടനം ചെയ്തുകൊണ്ടു് നടത്തിയ പ്രസംഗത്തിന്റെ ചുരുക്കം.

രായണഗുരു സ്മരണകരം നിങ്ങരം വായിച്ചിരിക്കുമല്ലോ. സ്വാമികളുടെ സാന്നിദ്ധ്യത്തിൽ എത്ര ശാന്തിയും ആനന്ദവും ജനങ്ങളനുഭവിച്ചിരുന്നു. മഹാപുരുഷന്മാർ ഇരിക്കുകയും ജനിക്കുകയും തപസ്സുചെയ്യുകയും വിഹരിക്കുകയും ചെയ്യുന്ന സ്ഥലങ്ങളെല്ലാം വിശിഷ്ടങ്ങളാണ്. അവരിൽനിന്നു പുറപ്പെടുന്ന ആദ്ധ്യാത്മികശക്തിയുടെ അംശം ആ സ്ഥലങ്ങളിലുമുണ്ട്. അതുകൊണ്ടാണ് അവ തീർത്ഥങ്ങളായി തീരുന്നത്.

തീർത്ഥാടനത്തിനു യാതൊരു മഹിമയുമില്ലെന്നു ചില സംസ്കൃത ശ്ലോകങ്ങളുദ്ധരിച്ച് ലേഖനങ്ങളും പുസ്തകങ്ങളും എഴുതിവിടുന്ന ചില ഹൈന്ദവ സമ്പ്രദായക്കാരുണ്ട്. ഹിന്ദുക്കളെല്ലാതെ ആരും ഇങ്ങനെ എഴുതിവിടുന്നതു് ഞാൻ കണ്ടിട്ടില്ല. മററു മതക്കാരിൽ ചില വ്യക്തികരം കാണും. എന്നാൽ മതം വേണ്ടതാണെന്നു സമ്മതിച്ചുകൊണ്ട് ഒരു സമ്പ്രദായക്കാരെന്ന നിലയിൽ ഇങ്ങനെ എഴുതിവിടുന്നവരെ ഞാൻ മററു സമുദായങ്ങളിൽ കണ്ടിട്ടില്ല.

''കാലയജ്ഞതപോദാനതീർത്ഥ ദേവാർച്ചനഭ്രമൈഃ

ചിരമാധിശതോപേതാഃ ക്ഷപയന്തി മൃഗാ ഇവ'' എന്നതു് അവർ ഉദ്ധരിക്കാറുള്ള ശ്ലോകങ്ങളിലൊന്നാണ്. ഈ ശ്ലോകം ''ന ഹി നിന്ദാന്യായം'' അനുസരിച്ചുള്ളതാണ്. ''ന ഹി നിന്ദാ നിന്ദ്യാൻ നിന്ദിതും പ്രവർത്തതേ കിന്തു വിധേയം സ്തോതും'' എന്നുണ്ട്. അതായതു് ഒന്നിനെ നിന്ദിക്കുന്നതു് അതിനെ നിന്ദിക്കാനല്ല; പിന്നെയോ മറെറാന്നിനെ സ്തുതിക്കാനാണ്. അതായതു് മറെറാന്നിൻെറ പ്രാധാന്യം വെളിവാക്കാനാണ്. ഇതുകൂടി തീർത്ഥാടനാദികളോടൊപ്പം ചെയ്യണം. എന്നാലെ തീർത്ഥാടനാദികരം ശരിയായ ഫലത്തെ തരു എന്നു ഫലിപ്പിക്കാനാണ്. ഇങ്ങനെ എല്ലാ ആചാര്യന്മാരും ചെയ്തിട്ടുണ്ട്.

''കുരുതേ ഗംഗാസാഗരഗമനം വ്രതപരിപാലനമഥവാ ദാനം

ജ്ഞാനവിഹീനേ സർവ്വമനേന മുക്തിർ ഭവതി ന ജന്മശതേന''

എന്നു് ശങ്കര ഭഗവത്പാദർ പറയുന്നു. ഇവിടെ തീർത്ഥാടനം നിഷ്പ്രയോജനമെന്നല്ല അർത്ഥം. മുക്തി മറെറന്തെല്ലാമുണ്ടായാലും ജ്ഞാനമില്ലാതെ സാദ്ധ്യമല്ല എന്നാണ് ആശയം. ജ്ഞാനമുണ്ടാകാൻ തീർത്ഥാടനം സഹായിക്കുമോ എന്നാണെങ്കിൽ സത്വശുദ്ധിദ്വാരാ സഹായകമാകുമെന്നു് അതേ ആചാര്യൻ തന്നെ പറഞ്ഞിട്ടുണ്ട്. ഇതുപോലെ തന്നെയാണ്.

''പ്രത്യക്ബ്രഹ്മവിചാരപൂർവ്വമുഭയോ-

രേകത്വ ബോധാദ്വിനാ

കൈവല്യംപുരുഷസ്യ സിദ്ധിതിപര—
ബ്രഹ്മാത്മതാലക്ഷണം
ന സ്നാനൈരപിചന്ദനൈരപി ജപൈർ
നോ കൃച്ഛ്റചാന്ദ്രായണൈ
ര്നോ വാ ƒപ്യദ്ധ്വരയജ്ഞദാന നിഗമൈർ
നോ മന്ത്രതന്ത്രൈ പി'' എന്ന

ശ്ലോകത്തിലേയും സ്നാനജപാദിനിന്ദ. ഈ തത്വമറിയാത്തവർ തീർത്ഥാടനത്തെ ദൂഷിക്കുന്നു. ജനങ്ങൾ അതിൽ വഞ്ചിതരാകാതിരിക്കട്ടെ.

മഹാപുരുഷന്മാരുടെ സമ്പർക്കമാണ് തീർത്ഥസ്ഥലങ്ങളെ ഉണ്ടാക്കിയിട്ടുള്ളതെന്നു പറഞ്ഞുവല്ലോ. എന്നാൽ ഹിന്ദുക്കളുടെ മിക്ക തീർത്ഥസ്ഥലങ്ങളും ചരിത്രാതീത—ഐതിഹാസിക—പുരുഷന്മാരോടു ബന്ധിച്ചിട്ടുള്ളതാണ്. ചരിത്രസമ്മതപുരുഷന്മാരുടെ ആയാൽ തന്നെ പലപ്പോഴും പല തീർത്ഥങ്ങളുടേയും ഉല്പത്തി ചിന്തകന്മാർക്ക് വിശ്വസിക്കാൻ കഴിയാത്ത ചില കഥകളോടു ബന്ധപ്പെട്ടുണ്ടായിട്ടുള്ളവയാണ്. ഇന്ത്യയിലെല്ലായിടത്തും ഇങ്ങനെതന്നെ. കേരളത്തിലേയും സ്ഥിതി വ്യത്യസ്തമല്ല. ആറന്മുള, കന്യാകുമാരി, ഓച്ചിറ മുതലായവ ദൃഷ്ടാന്തങ്ങളാണ്. എന്നാൽ ആക്കും നിഷേധിക്കാൻ കഴിയാത്ത രണ്ടു ചരിത്രപുരുഷന്മാരുടെ ജീവിതത്തോട് സംശയത്തിന് യാതൊരവകാശവുമില്ലാത്തവണ്ണം ബന്ധപ്പെട്ട രണ്ടു തീർത്ഥസ്ഥലങ്ങളാണ് കാലടിയും ശിവഗിരിയും. കാലടി ശ്രീശങ്കരൻെറ ജനനസ്ഥലം. അദ്ദേഹം ജനിച്ചതും ബാല്യലീല നടത്തിയതും പഠിച്ചതും അവിടെയായിരുന്നുവെന്ന് തീർച്ചയുണ്ട്. ശ്രീനാരായണഗുരുവിൻെറ ജീവിതത്തോടു ബന്ധപ്പെട്ട വളരെ സ്ഥലങ്ങൾ കേരളത്തിലുണ്ട്. അവയെല്ലാം തീർത്ഥസ്ഥലങ്ങളാണ്. അവയിൽവെച്ച് കൂടുതൽ പ്രാധാന്യം ശിവഗിരിക്കാണെന്നു മാത്രം. ശ്രീശങ്കരൻെറ ജീവിതത്തിലെ അധികഭാഗവും വെളിയിൽ കഴിച്ചതുകൊണ്ട് ജനനസ്ഥലം മാത്രമേ നമുക്കറിയാൻ സാധിച്ചിട്ടുള്ളൂ ഇങ്ങനെയുള്ള ചരിത്രസമ്മതരായ പുണ്യപുരുഷന്മാരോടു ബന്ധപ്പെട്ട സ്ഥലങ്ങളെ തീർത്ഥസ്ഥലങ്ങളായി കരുതുന്നതിലാണ് ഹിന്ദുക്കളുടെ ഭാവി സ്ഥിതിചെയ്യുന്നത്.

ശ്രീശങ്കരൻ ആയിരത്തി ഇരുന്നൂറിൽപരം വർഷംമുമ്പു ജനിച്ചു. അദ്ദേഹത്തിൻെറ ജന്മസ്ഥലം പുണ്യസ്ഥലമായി ഇവിടത്തെ ജനങ്ങൾ കരുതിയില്ല. അദ്ദേഹത്തിൻെറ ഉപദേശങ്ങൾ ഇവിടത്തെ ജനങ്ങൾ വേണ്ടപോലെ പഠിച്ചില്ല. അദ്ദേഹം പ്രചരിപ്പിക്കാനാഗ്രഹിച്ച അദ്വൈതസിദ്ധാന്തം ഇവിടത്തെ സാമാന്യജനങ്ങളുടെയിട

യിൽ പ്രചരിപ്പിക്കാൻ വേണ്ടതു ചെയ്തില്ല. അതിൻെറ ഫലമായി ഇവിടത്തെ ഹിന്ദുക്കളധഃപതിച്ചു. ജനസംഖ്യയിൽ കുറഞ്ഞു. സാമ്പത്തികമായി ക്ഷയിച്ചു. ശ്രീശങ്കരനാണ് ഇവിടത്തെ ജാതിയുണ്ടാക്കിയതെന്ന് ചിലർ പറയുന്നതു് നിങ്ങൾ കേട്ടിരിക്കും. അതു് ശരിയല്ല.

''ന മേ ബന്ധുവർഗ്ഗോ ന മേ ജാതിഭേദഃ''

''ന സാംഖ്യം ന ജൈനം ന തത് പാഞ്ചരാത്രം
ചിദാനന്ദരൂപഃ ശിവോ/ഹം ശിവോ/ഹം''

എന്നു ബാല്യത്തിൽ തന്നെ പ്രഖ്യാപിച്ച ശങ്കരൻ ജാതിമതഭേദാതീതനായിരുന്നു. ആത്മാവാണ് താനെന്ന് എപ്പോഴും അനുസന്ധാനം ചെയ്തിരുന്നയാളാണ് അദ്ദേഹം. അദ്വൈതമായിരുന്നു അദ്ദേഹത്തിൻെറ മതം. അതു് അനുഭവിച്ചറിഞ്ഞ അദ്ദേഹം അതു് സർവ്വത്ര പ്രചരിപ്പിക്കാനാണ് വേലചെയ്തതു്. അദ്ദേഹത്തിൻെറ ഭാഷ്യങ്ങളുടെ മഹിമ ഷോപ്പൻഹെവർ, പോൾഡ്യൂസൻ മുതലായ പാശ്ചാത്യചിന്തകന്മാർ മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്. മതേതര രാഷ്ട്രവാദിയായ ജവഹർലാൽ പോലും അദ്ദേഹത്തിൻെറ Discovery of India യിൽ ശങ്കരമഹിമ വാഴ്ത്തിയിട്ടുണ്ട്. അക്കൂട്ടത്തിൽ അദ്ദേഹം പറയുന്നതു അനേകജന്മംകൊണ്ടു ചെയ്യേണ്ട പ്രവൃത്തികൾ ശങ്കരൻ മുപ്പത്തിരണ്ടു കൊല്ലംകൊണ്ട് ചെയ്തുതീർത്തുവെന്നാണ്. ആ ശ്രീശങ്കരൻെറ അദ്വൈത സിദ്ധാന്തത്തെ ശ്രീനാരായണഗുരുസ്വാമികൾ സാധാരണക്കാരനുപോലും മനസ്സിലാകത്തക്കവണ്ണം ആത്മോപദേശശതകം, ദർശനമാല മുതലായവവഴി പ്രചരിപ്പിക്കുകയാണ് ചെയ്തതു്. സ്വാമികളുടെ മതം അദ്വൈതമായിരുന്നു. മനുഷ്യജന്മത്തിൻെറ പരമലക്ഷ്യമെന്തെന്ന് അദ്ദേഹം ദർശനമാലയിൽ വെളിവാക്കിയിട്ടുണ്ട്. ജീവന്മുക്തിയാണതു്, ജീവന്മുക്തൻ അദ്വൈതനിഷ്ഠനാകുന്നു. അദ്വൈതമാണ് സകല മതങ്ങളുടേയും അടിസ്ഥാനം. മുസ്ലീമിൻെറ ലാ ഇലാഹ് ഇല്ലല്ലായും ക്രിസ്ത്യാനിയുടെ ഞാനും പിതാവും ഒന്നാകുന്നു എന്നുള്ളതും അദ്വൈതപ്രതിപാദമാകുന്നു. ഇതറിഞ്ഞിട്ടാണ് ശ്രീനാരായണ ഗുരുസ്വാമികൾ ''പലമതസാരവുമേകം'' എന്നു പറഞ്ഞതു്.

സ്വാമികൾ, ശങ്കരാദ്യാചാര്യന്മാർ ഉപദേശിച്ച മുറയനുസരിച്ചു ആത്മീകാഭ്യാസം ചെയ്തു് അദ്വൈതം അനുഭവപ്പെടുത്തി. അതിനുശേഷം ആത്മാനുഭൂതി എല്ലാ മനുഷ്യർക്കും ഉണ്ടാകുന്നതിലേക്കുള്ള വഴി തെളിക്കാൻ വേലചെയ്തു. മനുഷ്യൻെറ ആദ്ധ്യാത്മികോന്നതിക്ക് ജാതിവ്യത്യാസം തടസ്സമായി നില്ക്കുന്നതുകണ്ട് ശാസ്ത്രവിരുദ്ധമായ ജാതിയെ ഉച്ചാടനം ചെയ്യാൻ അദ്ദേഹം വേലചെയ്തു. സ്വാമികൾക്ക ശ്രീശങ്കരനോടുണ്ടായിരുന്ന ഭക്തി അപാരമായിരുന്നു. ഭാഷ്യത്തിൻെറ

മഹിമയെപ്പററി അദ്ദേഹം എന്നോടു പറഞ്ഞിട്ടുണ്ടു്. അദ്ദേഹത്തെ കണ്ടു് നാലഞ്ചുപ്രാവശ്യം ആത്മീകവിഷയങ്ങളെപ്പററി സംസാരിക്കാനുള്ള ഭാഗ്യം എനിക്കു ലഭിച്ചിട്ടുണ്ടു്. സ്വാമികളുടെ വൈശിഷ്ട്യം മുഴുവൻ ആദ്ധ്യാത്മികമാണു്. ആദ്ധ്യാത്മികാഭ്യാസംകൊണ്ടു് രാഗദ്വേഷങ്ങളെ സമ്പൂർണ്ണം ജയിച്ചിരുന്നുവെന്നതാണു് അദ്ദേഹത്തിൻെറ മഹിമ—മതത്തിൻെറ പ്രയോജനം ഇതാണു്. മനസ്സിനെ സമ്പൂർണ്ണം രാഗദ്വേഷവിമുക്തമാക്കുക. രാഗദ്വേഷവിമുക്തമായ മനസ്സിനേ ശാന്തിയുള്ളു. ശാന്തിയില്ലാതെ നിത്യാനന്ദം കൈവരികയില്ല. മനസ്സിനെ രാഗദ്വേഷവിമുക്തമാക്കുന്നതിനുള്ള അഭ്യാസങ്ങളെ മതം തരുന്നു. രസതന്ത്രവും ഊർജ്ജതന്ത്രവും ഖഗോളശാസ്ത്രവും ഭൂഗർഭശാസ്ത്രവും ഒന്നുംതന്നെ അതു് പഠിപ്പിക്കുന്നില്ല. മനുഷ്യനു് അത്യാവശ്യമുള്ളതെന്തു്? ശാന്തി. നിത്യാനന്ദം. ലോകത്തിനു് ഇന്നു് ആവശ്യമായിരിക്കുന്നതും അതുതന്നെ. അതിനുള്ള വഴി മറേറതുശാസ്ത്രം പഠിപ്പിക്കുന്നു? രാഗദ്വേഷങ്ങളുടെ അടിമയായ മനുഷ്യനുണ്ടോ ശാന്തി? അങ്ങനെയുള്ള മനുഷ്യരെക്കൊണ്ടു നിറഞ്ഞ നേഷനുണ്ടോ ശാന്തി? ലോകം ശാന്തിക്കുവേണ്ടി എരിപൊരി കൊള്ളുന്നു. അതുകൊടുക്കാൻ മതത്തിനല്ലാതെ മറെറന്തിനു കഴിയും? രാജ്യതന്ത്രത്തിനോ സമുദായ പരിഷ്കാരത്തിനോ കഴിയുകയില്ല. മതം നമ്മോടു പറയുന്നു:—''ഇന്ദ്രിയങ്ങളെ അടക്കുക മനസ്സിനെ ശുദ്ധമാക്കുക; മനസ്സിനെ ഉള്ളിലേയ്ക്കു് തിരിക്കുക; നീയാരെന്നറിയുക; നിൻെറ സ്വഭാവം ഗ്രഹിക്കുക; നിത്യശാന്തിയിലും നിത്യാനന്ദത്തിലും പ്രതിഷ്ഠനാകുക'' എന്നു്. ഇതാണു് സകലമതങ്ങളുടേയും ലക്ഷ്യം.

ചീഫു് മിനിസ്റ്റർ പറഞ്ഞു അദ്ദേഹം മതഭക്തനല്ല; നാരായണഭക്തനാണെന്നു്. അദ്ദേഹം പെട്ടെന്നു പോയതിൽ ഞാൻ വ്യസനിക്കുന്നു. മതത്തിലല്ലെങ്കിൽ പിന്നെ എന്തിലാണു് ശ്രീനാരായണഗുരുവിൻെറ മഹിമ ഇരിക്കുന്നതെന്നു ഞാൻ ചോദിക്കുന്നു. അദ്ദേഹം ഒരു വലിയ വാഗ്മിയായിരുന്നോ? ശാസ്ത്രജ്ഞനായിരുന്നോ? രാജ്യതന്ത്രജ്ഞനായിരുന്നോ? വ്യവസായിയായിരുന്നോ? ഭരണാധികാരിയായിരുന്നോ? മതപരമായ അഭ്യാസംകൊണ്ടു് മനസ്സിനെ സമ്പൂർണ്ണമായി ജയിച്ചു് അതിനെ രാഗദ്വേഷലേശമില്ലാതാക്കിയതാണു് അദ്ദേഹത്തിൻെറ വലിപ്പം. എന്തിലാണു് തൻെറ വലിപ്പമെന്നും മനുഷ്യൻ എന്തിലാണു് വലുതാകേണ്ടതെന്നും അദ്ദേഹം ദർശനമാലയിൽക്കൂടി വെളിവാക്കിയിട്ടുണ്ടു്.

രാഗദ്വേഷരഹിതമായ മനസ്സു സമ്പാദിക്കാനുള്ള വഴിയായും സമ്പാദിച്ചതിൻെറ ഫലമായും അദ്ദേഹം അഹിംസ, സത്യം, ബ്രഹ്മചര്യം, തപസ്സു് എന്നിവയിൽ തീവ്രനിഷ്ഠനായിരുന്നു. അതാണു് അദ്ദേഹത്തെ ലോകം ആരാധിക്കാനിടയാക്കുന്നതു്. ശ്രീശങ്കരൻ

പ്രചരിപ്പിക്കാനാരംഭിച്ചതും അന്നത്തെ കാലസ്ഥിതിയുടെ നില കൊണ്ടും അദ്ദേഹത്തിൻെറ ചുരുങ്ങിയ ആയുഷ്കാലത്തിനുള്ളിൽ ഇന്ത്യയിൽ മുഴുവൻ വേലചെയ്യേണ്ടിയിരുന്നതുകൊണ്ടും കേരളത്തിൽ വേണ്ടവണ്ണം പ്രചരിക്കാതിരുന്നതും ആയ അദ്വൈതസിദ്ധാന്തത്തിൻെറ പ്രവാചകനായിരുന്ന ശ്രീനാരായണഗുരുസ്വാമികൾ. മതത്തിൽക്കൂടിയാണ് ലോകം അദ്ദേഹത്തെ ആദരിക്കുന്നതും ബഹുമാനിക്കുന്നതും.

അദ്ദേഹത്തിൽ പ്രകാശിച്ചിരുന്ന മുഖ്യഗുണങ്ങൾ അഹിംസ, സത്യം, ബ്രഹ്മചര്യം, തപസ്സ് എന്നിവയാണെന്ന് ഞാൻ പറഞ്ഞല്ലോ. ഇവിടെ വരുന്ന തീർത്ഥാടകരും ഈ ഗുണങ്ങളുള്ളവയായിരിക്കണം. ഏതെങ്കിലും സ്ഥലത്തെ തീർത്ഥമാക്കുന്നതിനു കാരണഭൂതന്മാരായ മഹാത്മാക്കളുടെ ആദ്ധ്യാത്മികശക്തിപ്രസരം ആ തീർത്ഥസ്ഥാനത്തുണ്ടെന്നുള്ളതു് സത്യമാണ്. എന്നാൽ ആ ആദ്ധ്യാത്മികശക്തിപ്രസരം കുറഞ്ഞുപോകാതെ നോക്കേണ്ടതു് അവിടേയ്ക്കു ചെല്ലുന്ന തീർത്ഥാടകരുടെ ചുമതലയാണ്. അതുകൊണ്ടാണ് തീർത്ഥാടനം ചെയ്യുന്നവർ വ്രതനിഷ്ഠയോടുകൂടി വേണമെന്നു ശാസ്ത്രങ്ങൾ ഘോഷിക്കുന്നതു്. ഇവിടെ വരുന്നവർ സ്വാമികളിൽ തിളങ്ങിയിരുന്ന അഹിംസ, സത്യം, ബ്രഹ്മചര്യം, തപസ്സ് എന്നിവയിൽ നിഷ്ഠ വയ്ക്കണം. തീർത്ഥയാത്ര പുറപ്പെടുന്നതിനു ഒരുമാസം മുതലെങ്കിലും ഇവ സ്വീകരിക്കണം.

ഒന്നാമതു് അഹിംസ; ശ്രീനാരായണഗുരുസ്വാമികൾ അഹിംസയുടെ മൂർത്തിയായിരുന്നു. മനസാ വാചാ കർമ്മണാ ഒരു ജീവിക്കും ഒരുപദ്രവവും ചെയ്യാത്ത അഹിംസാവ്രതക്കാരനായിരുന്നു അദ്ദേഹം. മത്സ്യമാംസഭക്ഷണം അദ്ദേഹം ഒട്ടും അനുകൂലിച്ചിരുന്നില്ല. ''പല മതസാരവുമേകം'' എന്നു പഠിപ്പിച്ച ശ്രീരാമകൃഷ്ണൻെറ ശിഷ്യനായ ശ്രീ വിവേകാനന്ദസ്വാമികളും അതേ ഉപദേശം കേരളത്തിൽ പച്ച മലയാളത്തിൽ പഠിപ്പിച്ച നാരായണഗുരുവും തമ്മിലുള്ള ഒരു വ്യത്യാസമിതാണ്. ബ്രാഹ്മണർ പോലും മത്സ്യം ഭക്ഷിക്കുന്ന ബംഗാളിൽ ജനിച്ചു് മാംസഭുക്കുകളായ പാശ്ചാത്യരുടെയിടയിൽ ധർമ്മപ്രചരണം ചെയ്യേണ്ടിവന്ന വിവേകാനന്ദസ്വാമികൾ മാംസഭക്ഷണത്തെ നിഷേധിച്ചിരുന്നില്ല. മത്സ്യമാംസം ഭക്ഷിക്കുന്നവർ കൈകഴുകിയ വെള്ളം വീണ സ്ഥലത്തു് ചവിട്ടിയാൽ കുളിക്കുന്ന മലയാള ബ്രാഹ്മണരുടെ രാജ്യത്തു ജനിച്ചു്, കേരളം തൻെറ മുഖ്യപ്രവർത്തനരംഗമാക്കിയിരുന്ന ശ്രീനാരായണഗുരുസ്വാമികൾ അഹിംസയെ ഏററവും വ്യാപകമായ അർത്ഥത്തിൽ തന്നെ അംഗീകരിച്ചിരുന്നു. അതുകൊണ്ടു് ഞാൻ ഇവിടെ വരുന്ന തീർത്ഥാടകരോടു പറയുന്നതു്

ശിവഗിരി തീർത്ഥദർശനത്തിന് ഒരുമാസം മുൻപുമുതൽ മത്സ്യമാംസ ഭക്ഷണത്തിൽനിന്നു സമ്പൂർണ്ണം വിരമിച്ച് വളരെ നിവൃത്തിയില്ലാതെ വരുന്ന ഘട്ടത്തിലൊഴിച്ച് ഒരു ജീവിക്കും ഉപദ്രവം ചെയ്യാതെ ജീവിക്കണമെന്നാണ്.

രണ്ടാമത്തു് സത്യം. സ്വാമികൾ സത്യനിഷ്ഠനായിരുന്നു. സത്യത്തിനുവേണ്ടി ജീവിച്ചയാളാണ്. സത്യത്തെ അനുഭവപ്പെടുത്താൻ വേണ്ടി ലൗകികഭോഗങ്ങൾ ത്യജിച്ചയാളാണ്. നിങ്ങളും സത്യത്തിനുവേണ്ടി സത്യനിഷ്ഠരായി ജീവിക്കണം. ഈ വ്രതക്കാലത്തെങ്കിലും സത്യനിഷ്ഠ സമ്പൂർണ്ണം പരിപാലിക്കണം.

മൂന്നാമത്തു് ബ്രഹ്മചര്യം. നാരായണഗുരുസ്വാമികളുടെ മാഹാത്മ്യത്തിനുള്ള മുഖ്യകാരണം അദ്ദേഹത്തിന്റെ ബ്രഹ്മചര്യനിഷ്ഠയാണ്. നമ്മുടെ ഋഷിമാർ ത്രികാലജ്ഞന്മാരായിരുന്നു. അവർ പരലോകവിഷയം മാത്രമല്ല: ഇഹലോകവിഷയവും നല്ലപോലെ ആലോചിച്ച് എപ്രകാരമായാൽ നേരെ നടക്കുമെന്നു വിധിച്ചവരാണ്. ഈ കാലത്തു് ക്ഷയിച്ചുവരുന്നതു് ബ്രഹ്മചര്യനിഷ്ഠയാണ്.

''ഷാട്ത്രിംശതാബ്ദികം ചര്യം ഗുരൗ ത്രൈവേദികം സ്മൃതം''

മുപ്പത്താറുവർഷം ബ്രഹ്മചര്യം രക്ഷിക്കണമെന്നു മനു പറയുന്നു. എട്ടാംവയസ്സിൽ ഗുരുകുലവാസമാരംഭിക്കുന്നു. അന്നുമുതൽ മുപ്പത്താറു വർഷം. അതിനുശേഷം

''അവിപ്ലുതബ്രഹ്മചര്യോ ഗൃഹസ്ഥാശ്രമമാവിശേത്''

അതായതു് ബ്രഹ്മചര്യത്തിനു സ്വല്പംപോലും ഹാനി.വരുത്താതെ ജീവിച്ചിട്ട് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കണം. മനുവിനെപ്പററിയും മററും പല ആക്ഷേപങ്ങൾ നിങ്ങൾ കേട്ടിരിക്കും. എന്നാൽ മനുവിന്റെ ഗ്രന്ഥങ്ങളിലുള്ള ഇത്തരം വിശിഷ്ടോപദേശങ്ങൾ പുറത്തുകൊണ്ടുവരാൻ ആളില്ല. മനുസ്മൃതിയിൽ പല കലർപ്പുകളും വന്നിട്ടുണ്ട്. അതുകൊണ്ടാണ് ചിലതെല്ലാം തെററായിക്കാണുന്നതു്. പന്ത്രണ്ടുകൊല്ലം പരിശുദ്ധ ബ്രഹ്മചര്യമനുഷ്ഠിച്ചാൽ ''മേധാനാഡി'' എന്നൊന്നുണ്ടാകുമെന്ന് ശ്രീരാമകൃഷ്ണദേവൻ പറഞ്ഞിട്ടുണ്ട്. വൈദ്യശാസ്ത്രം പറയുന്നു.

''ധർമ്മം യശസ്യമായുഷ്യം ലോകദ്വയരസായനം
അനുമോദമഹേ ബ്രഹ്മചര്യം ഏകാന്തനിർമ്മലം''

ബ്രഹ്മചര്യം ആയുർവർദ്ധകവും രണ്ടു ലോകത്തേക്കും പററിയ രസായനവുമാണെന്നു പ്രകീർത്തിക്കപ്പെട്ടിരിക്കുന്നു. ''ബ്രഹ്മചര്യപ്രതിഷ്ഠായാം വീര്യലാഭഃ'' എന്നാണ് യോഗിരാജനായ പതഞ്ജലി പറയുന്നതു്. ബ്രഹ്മചര്യം രക്ഷിക്കുന്നതു് അത്ര എളുപ്പമുള്ള കാര്യമല്ല.

''വേധാ ദ്വേധാ ഭ്രമം ചക്രേ കാന്താസു കനകേഷു ച
താസു തേഷ്വപ്യനാസക്തഃ സാക്ഷാൽ ഭർഗ്ഗോ നരാകൃതിഃ''

എന്നാണ് നമ്മുടെ കവികഠം പറഞ്ഞിട്ടുള്ളതു്. കാമകാഞ്ചനങ്ങളെ ജയിച്ചവൻ സാക്ഷാൽ ശിവനാണ്. ശിവനെന്നു പറഞ്ഞാൽ പോരാ. പുരാണശിവനല്ല. പുരാണശിവൻ വിഷ്ണുവിൻെറ മോഹിനീരൂപം കണ്ടു ഭ്രമിച്ചയാളാണ്. ശിവൻപോലും സ്ത്രീദർശനത്തിൽ ചലിതനായി. അതുകൊണ്ടു് ബ്രഹ്മചര്യം അത്ര പ്രയാസമാണെന്നാണ് ഗ്രന്ഥകാരൻെറ ആശയം. വാസ്തവത്തിൽ ശിവൻ കാമഭ്രാന്തനായിരുന്നെങ്കിൽ ബ്രഹ്മചര്യനിഷ്ഠനായ ശ്രീനാരായണഗുരു ശിവപ്രതിഷ്ഠ നടത്തുകയില്ലായിരുന്നു. പുരാണങ്ങളിൽ വളരെ അർത്ഥവാദങ്ങളുണ്ടു്. വേദത്തിൽപോലുമുണ്ടു്. അർത്ഥവാദങ്ങളിലൊന്നാണ് ശിവൻെറ ഭ്രമകഥ. ഏതായാലും ശിവനുപോലും പൗരാണികൻെറ അഭിപ്രായത്തിൽ, സാധിക്കാത്ത സമ്പൂർണ്ണബ്രഹ്മചര്യം സ്വാമികഠക്കുണ്ടായിരുന്നു. അതായിരുന്നു അദ്ദേഹത്തിൻെറ രഹസ്യം. ബ്രഹ്മചര്യമില്ലാത്തവനു് ഒന്നും സാധിക്കുകയില്ല. അവനു് നട്ടെല്ലില്ല. ലോകം മുഴുവൻ കാൽചുവട്ടിൽ കിടന്നു മറിഞ്ഞാലും ശിരസ്സു് വെട്ടിക്കീറിയാലും ശരീരത്തിൻെറ ഓരോ അംശം ഇഞ്ചിഞ്ചായി അരിഞ്ഞു ഹോമിച്ചാലും സത്യത്തിൽനിന്നു ചലിക്കാതിരിക്കാനുള്ള മനോബലം ബ്രഹ്മചര്യം കൊണ്ടേ സിദ്ധിക്കൂ.

ബ്രഹ്മചര്യമാണ് ഇന്നു ലോകത്തിലെ വിഷമപ്രശ്നങ്ങഠക്കുള്ള ഏക പരിഹാരം. ഇന്നു നമ്മഠ കാണുന്നതെന്താണ്? ബസ്സുകയറാൻ ചെല്ലുമ്പോഠ സ്ത്രീകഠ ആറുവയസ്സിനു താഴെയുള്ള അഞ്ചാറുകുട്ടികളെ കൈക്കുപിടിച്ചും തോളിലെടുത്തും കൊണ്ടുവന്നു് തട്ടിൻപുറത്തു തേങ്ങാ പറുക്കി വൺ, ടൂ, ത്രീ എന്നു് എണ്ണിയിടുന്നതുപോലെ ബസ്സിലേയ്ക്കു് എറിയുന്ന കാഴ്ചയാണ്. ഒരു ദരിദ്രവാസി മരിക്കുന്നതിനു മുമ്പു് നൂറു ദരിദ്രവാസിയെ ജനിപ്പിക്കും. ഇങ്ങനെയായാൽ ഭക്ഷ്യക്ഷാമം എങ്ങനെ തീരും? തീരാൻ പോകുന്നില്ല. സന്താനവർദ്ധന മാത്രമല്ല ഭക്ഷ്യക്ഷാമത്തിനു കാരണം. അമിതഭക്ഷണം. മുമ്പുള്ളവർ തിന്നിരുന്നതിൻെറ നാലിരട്ടിയാണ് ഇന്നു് അധികപേരുടേയും തീററി. എന്നിട്ടും ആരോഗ്യമില്ല. ഭക്ഷ്യക്ഷാമമെന്ന മുറവിളിയും അമിതാഹാരമാണ് ഇന്നത്തെ വലിയൊരു കുഴപ്പം. ബ്രഹ്മചാരി ഒരിക്കലും അമിതാഹാരനായിരിക്കരുതു്. അതുകൊണ്ടു് ബ്രഹ്മചര്യമാണ് ഇന്നത്തെ ഭക്ഷ്യക്ഷാമത്തിനു പരിഹാരമെന്നു ഞാൻ ഉറപ്പിച്ചു പറയുന്നു. നാരായണഗുരുസ്വാമികളുടെ ബ്രഹ്മചര്യനിഷ്ഠ നിങ്ങഠ കണ്ടുപഠിക്കണം. ഈ വ്രതകാലത്തെങ്കിലും നിങ്ങഠ സമ്പൂർണ്ണബ്രഹ്മചര്യം അനുഷ്ഠിക്കാൻ മനസ്സിരുത്തണം. സ്വാമികളുടെ സകല സി

ദ്ധിയും ബ്രഹ്മചര്യത്തിൽനിന്നുണ്ടായതാണ്. ഇതു സ്വാമികളുടെ ശിഷ്യനും എൻെറ സ്നേഹിതനുമായി അടുത്തകാലത്തു് ശരീരം ത്യജിച്ച ശാന്തലിംഗസ്വാമികൾ ആശ്രമത്തിൽ വന്നപ്പോൾ എന്നോടു് പറയുകയുണ്ടായി. അന്നു് അദ്ദേഹത്തോടൊരുമിച്ചു് ഈ ഇരിക്കുന്ന ശിവഗിരി മഠാധിപതി സ്വാമികളും ഉണ്ടായിരുന്നു. അദ്ദേഹം പറഞ്ഞതു് സത്യമാണ്.

നാല്പത്തിനാലു വയസ്സുവരെ ബ്രഹ്മചര്യമനുഷ്ഠിക്കണമെന്നതിനു പുറമെ ഒന്നോ രണ്ടോ കുട്ടികളുണ്ടായാൽ ഗൃഹസ്ഥന്മാർ വാനപ്രസ്ഥം സ്വീകരിക്കണമെന്നു് ശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ടു്. വാനപ്രസ്ഥമെന്നാൽ കൊടുംകാട്ടിൽ പോവുകയെന്നർത്ഥമില്ല. വനമെന്നു പറയുന്നതു് വൻകാടല്ല. വനമെന്നാൽ വളരെ ആൾത്തിരക്കില്ലാതെ അകലെയകലെ വീടുകളുള്ള പ്രദേശമെന്നേ അർത്ഥമുള്ളു. ഏതായാലും ഒന്നുരണ്ടു സന്താനം ജനിച്ചുകഴിഞ്ഞാൽ ക്രമേണ ഭാര്യാഭർത്താക്കന്മാർ അകന്നു ജീവിക്കാൻ ശ്രമിക്കണം. ഇതു് അവനവൻെറ മനഃശാന്തിക്കും ആരോഗ്യത്തിനും രാജ്യത്തെ ഭക്ഷ്യക്ഷാമം പരിഹരിക്കാനും ആവശ്യമാണ്. അങ്ങനെയായാൽ ദരിദ്രന്മാർ ഇന്നു കാണുന്ന അനേകം സന്താനങ്ങളെ കൈയ്യിൽപ്പിടിച്ചു് തെണ്ടുന്ന കാഴ്ച കാണാൻ ഇട വരികയില്ല.

നാലാമത്തേതു് തപസ്സ്. സ്വാമികൾ പലയിടത്തുമിരുന്നു് കഠിനതപസ്സ് ചെയ്തിട്ടുള്ള കഥകൾ നിങ്ങൾ കേട്ടിരിക്കുമല്ലോ. തപസ്സിൽവച്ചു് പ്രധാനം ആഹാരനിയന്ത്രണമാണ്. പട്ടിണിയല്ല. പട്ടിണി കിടക്കുന്നവനു യോഗിയാകാൻ സാധിക്കയില്ലെന്നു ഗീത പറയുന്നു. ഞാൻ മുമ്പുപറഞ്ഞതുപോലെ മിതമായിട്ടു മാത്രമേ— ശരീരരക്ഷയ്ക്കു വേണ്ടിടത്തോളം മാത്രമേ—ഭക്ഷണം കഴിക്കാവൂ. അതോടുകൂടി ഈശ്വരധ്യാനവും. ഇങ്ങനെ അഹിംസയും സത്യവും ബ്രഹ്മചര്യവും തപസ്സും ഉള്ളവരായിരിക്കണം തീർത്ഥാടകർ. സർവ്വോപരി ബ്രഹ്മചര്യം. ശ്രീനാരായണഗുരു സ്വാമികൾ കഠിന സാധനയും ബ്രഹ്മചര്യവും അഹിംസയും സത്യവുംകൊണ്ടു് ഈ സ്ഥലത്തു് ആദ്ധ്യാത്മികശക്തി സംഭരിച്ചു. നിങ്ങൾ ഇവിടെവന്നു് അതിൻെറ അംശം പററിക്കൊണ്ടുപോയാൽ മാത്രം പോരാ. നിങ്ങളും സ്വാമികളെപ്പോലെയാകാൻ ശ്രമിക്കണം. സ്വാമികൾക്കുണ്ടായിരുന്ന ഗുണങ്ങളായ അഹിംസയും സത്യവും ബ്രഹ്മചര്യവും തപസ്സും നിങ്ങളും ശീലിക്കണം. ഇവയുണ്ടായാൽ നിങ്ങളുടെ മനസ്സു ശുദ്ധമാകും. ശുദ്ധമായ മനസ്സ്—രാഗദ്വേഷങ്ങൾ വിട്ട മനസ്സ്—ഈശ്വരസാക്ഷാൽക്കാരത്തിനുള്ള ഉപകരണമാണ്. ''ശമദമാദിസംസ്കൃതം മന ആത്മ

ദർശനേ കാരണം'' എന്നാണ് ശ്രീശങ്കരഭഗവത്പാദർ പറയുന്നതു്. ശുദ്ധമാനസനായി രാഗദ്വേഷവിമുക്തനായി ബ്രഹ്മചര്യത്തിന്റെ മാതൃകയായി ജീവിച്ച ശ്രീനാരായണഗുരു സ്വാമികളുടെ ഭക്തന്മാരായ നിങ്ങളും അദ്ദേഹത്തെപ്പോലെ ശുദ്ധമാനസരായിത്തീരാൻ ഇടവരട്ടെ! എന്നാശംസിച്ചുകൊണ്ടു് ഈ സമ്മേളനം ഉൽഘാടനം ചെയ്തുകൊള്ളുന്നു.



# 40. ശ്രീശങ്കരൻ *

ശ്രീ ശങ്കരഭഗവാൻ കേരളത്തിൽ ജനിച്ചിട്ട് ആയിരത്തില ധികം വർഷം കഴിഞ്ഞു. കേരളത്തിലെന്നല്ല തെക്കേഇന്ത്യയിലൊട്ടാകെതന്നെ ഉണ്ടായിട്ടുള്ള ചരിത്രസമ്മതനും പുരാണസമ്മതനുമായ ഏക അവതാരപുരുഷൻ ശ്രീശങ്കരനാണ്. അദ്ദേഹം കേരളത്തിൽ ജനിച്ചെങ്കിലും അദ്ദേഹത്തിന്റെ ജീവിതകാലത്ത് കേരളീയർ അദ്ദേഹത്തെ വേണ്ടപോലെ ആദരിക്കുകയോ അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ചു നടക്കുകയോ ചെയ്തില്ല. പിന്നീടും അതു ചെയ്വാൻ ശ്രമിച്ചില്ല. ഇതിന്റെ ശിക്ഷയാണ് കേരളത്തിലെ ഹിന്ദുക്കളുടെ അധഃപതനം. അദ്ദേഹത്തെപ്പോലെയുള്ള മററൊരാരാൾ കേരളത്തിലുണ്ടായിട്ടില്ലായെന്നു തീർച്ചപറയാം. അഞ്ചു വയസ്സായപ്പോഴേയ്ക്ക് അദ്ദേഹം കാവ്യപുരാണേതിഹാസങ്ങളെല്ലാം പഠിച്ചു. എട്ടു വയസ്സായപ്പോഴേയ്ക്ക് വേദങ്ങളും ഉപനിഷത്തുകളും പഠിച്ചു. എട്ടാമത്തെ വയസ്സിൽ മാനുഷജന്മത്തിന്റെ പരമോദ്ദേശ്യവും സ്വാവതാരോദ്ദേശ്യവും സാധിക്കുന്നതിനു് സന്യസിക്കാൻ തീർച്ചയാക്കി, അമ്മയോടനുവാദവും വാങ്ങി പുറപ്പെട്ടു്, നർമ്മദാതീരത്തു് ഗുഹാവാസിയായിരുന്ന ഗോവിന്ദഭഗവത്പാദരുടെ അടുത്തെത്തി. ഗുഹയുടെ വാതിൽ ബന്ധിച്ചിരുന്നു. താൻ പുറത്തുവന്നുനില്ക്കുന്ന വിവരം ശ്രീശങ്കരൻ അറിയിച്ചു. ''നീയാരു്?'' എന്നു് ഗോവിന്ദാചാര്യർ ചോദിച്ചു. ശ്രീശങ്കരൻ പറഞ്ഞ മറുപടി ''ഞാൻ മനസ്സല്ല; ബുദ്ധിയല്ല; ചിത്തമല്ല; കണ്ണല്ല; മൂക്കല്ല; ചെവിയല്ല; നാക്കല്ല; പഞ്ചഭൂതമൊന്നുമല്ല; സച്ചിദാനന്ദസ്വരൂപനായ ശിവനാണു് ഞാൻ'' എന്നാണു്. പറഞ്ഞതാരു്? എട്ടു വയസ്സുള്ള കുട്ടി. അദ്ദേഹം അത്ഭുതകൃത്യങ്ങൾ പലതും അതിനുമുമ്പ് ചെയ്തിരുന്നു. ഉപനയനംകഴിഞ്ഞു് ഒരു ഇല്ലത്തു ഭിക്ഷയ്ക്കു പോയി. അവിടെ ഒന്നും ഇല്ലാഞ്ഞിട്ട് അവർ ഒരു നെല്ലിക്കാ കൊടുത്തു. അപ്പോൾതന്നെ ഒരു സ്തോത്രം ഉണ്ടാക്കിച്ചൊല്ലി, അവിടെ സ്വർണ്ണനെല്ലിക്കാ വർഷിപ്പിച്ചു് ആ കുടുംബത്തെ അനുഗ്രഹിച്ചു. വാർദ്ധക്യം നിമിത്തം ഏറെദൂരം നടന്നുപോകാൻ ശക്തിയില്ലാതിരുന്ന അമ്മയെ തൃപ്തിപ്പെടുത്താനായി നദിയുടെ ഗതിമാററി. അതു് ഇന്നും കാലടിക്കടുത്തു കാണാൻ കഴിയും. സന്യാസത്തിനു്

---

* 1953 നവമ്പർ 27–ാംതീയതി വൈക്കത്തുവച്ചു ചെയ്ത പ്രസംഗത്തിന്റെ ചുരുക്കം.

അനുവാദം ചോദിച്ചിട്ടു് അമ്മ കൊടുക്കാതിരുന്നപ്പോഠം ആ ചെറിയ കുട്ടി യോഗശക്തികൊണ്ടു് ഒരു മുതലയെ സൃഷ്ടിച്ചു് കാലിൽ കടിപ്പിച്ചു് അമ്മയിൽനിന്നു് അനുവാദം വാങ്ങിച്ചു. അന്നത്തെ കേരളഭൂപാലനെ എട്ടുവയസ്സിനുമുമ്പുതന്നെ ഉപദേശം നല്കിയനുഗ്രഹിച്ചു. ഇതെല്ലാം ഒരു സാധാരണ മനുഷ്യനു് കഴിയുമോ? ഇങ്ങനെയുള്ള മറെറാരാഠം കേരളത്തിൽ ജനിച്ചതായി നാം കേട്ടിട്ടുണ്ടോ? ഗോവിന്ദഭഗവത്പാദരിൽനിന്നും സന്യാസം സ്വീകരിച്ചു് മഹാവാക്യം ശ്രവിച്ചമാത്രയിൽതന്നെ ശങ്കരൻ നിർവ്വികല്പസമാധിലീനനായി. വ്യുത്ഥാനദശയിൽ എല്ലാം ബ്രഹ്മമെന്നുകണ്ടു് ആനന്ദനിമഗ്നനായ പരിവ്രാജകനാകാൻ അദ്ദേഹം ആഗ്രഹിച്ചു. അപ്പോഠം ഗുരു അവതാരോദ്ദേശ്യം ഓർമ്മിപ്പിച്ചു. പിന്നീടു് ഭാഷ്യാദികഠം നിർമ്മിച്ചു. പതിനാറു വയസ്സിനുമുമ്പു് രചിച്ചതാണു് അദ്ദേഹത്തിൻെറ മുഖ്യകൃതികഠം. പിന്നീടു് തീവണ്ടിയും തീക്കപ്പലും വിമാനവും അച്ചടിയും വർത്തമാനപ്പത്രവും കമ്പിത്തപാലും ഇല്ലാതിരുന്ന കാലത്തു് കൊടുങ്കാററുപോലെ ചുററിസഞ്ചരിച്ചു് ഇന്ത്യ മുഴുവൻ സനാതനധർമ്മം സ്ഥാപിച്ചു എങ്ങനെയാണു് സ്ഥാപിച്ചതു്? പണം കൊടുത്തോ മററു വിധത്തിൽ പ്രലോഭിപ്പിച്ചോ അല്ല. "Born in Malabar in the far South of India he travelled incessantly all over India, meeting inumerable people arguing, debating reasoning convencing and filling them with a part of his own passion and tremendous vitality" 'ഇന്ത്യയുടെ തെക്കെ അററത്തുള്ള മലബാറിൽ ജനിച്ചു് എണ്ണമററ ജനങ്ങളുമായി കണ്ടുമുട്ടി അവരോടു് വാദിച്ചു് തർക്കിച്ചു് യുക്തിവാദംചെയ്തു് തൻെറ സിദ്ധാന്തം ശരിയെന്നു് അവരെക്കൊണ്ടു് സമ്മതിപ്പിച്ചു് തൻെറ മനോവികാരത്തിൻേറയും ഉഗ്രവീര്യത്തിൻേറയും ഒരംശം അവരിലേയ്ക്കു് സംക്രമിപ്പിച്ചുകൊണ്ടു് അദ്ദേഹം ഇടവിടാതെ ഇന്ത്യ മുഴുവൻ സഞ്ചരിച്ചു'' എന്നു് ജവഹർലാൽ നെഹ്റു ആ ദിഗ്വിജയത്തെപ്പററി പ്രസ്താവിക്കുന്നു.* അദ്ദേഹത്തെപ്പററി മഹാത്മാഗാന്ധി പറയുന്നതു് യുക്തിവാദികളുടെ രാജാവെന്നാണു്. ''ശങ്കരൻെറ യുക്തിവാദത്തെ ജയിക്കാൻ തക്കവണ്ണം ലോകസാഹിത്യത്തിലൊന്നുംതന്നെ ഉണ്ടെന്നു പറയാൻ പ്രയാസമാണു്'' എന്നാണു്. മഹാത്മജി പിന്നീടൊരിടത്തു പറയുന്നതു് മുപ്പത്തിരണ്ടു വയസ്സിനകം ഇന്ത്യ മുഴുവൻ തൻെറ ഉപദേശത്തിൻെറ മഹിമ അനുഭവപ്പെടുത്തി ഭാരതഭൂമിയുടെ ദേശീയ ഐക്യം എന്നും നിലനിത്തണമെന്നാഗ്രഹിച്ചു് ബോധപൂർവ്വം പ്രവർത്തിച്ച ആദ്യത്തെ വ്യക്തിയാണു് അദ്ദേഹം.

---

* Discovery of India.

ഭാഗ്യദോഷത്താൽ അദ്ദേഹത്തിന്റെ മതം കേരളത്തിൽ പ്രചരിച്ചില്ല. അതാണ് ഇവിടെ ഹിന്ദുക്കൾ അധഃപതിച്ചത്. അദ്ദേഹത്തിന്റെ മതം ഇവിടെ പ്രചരിച്ചിരുന്നെങ്കിൽ ഇവിടെ മതകലഹം ഉണ്ടാകുമായിരുന്നില്ല. ഹിന്ദുക്കളിൽ ലക്ഷക്കണക്കായ ജനങ്ങൾ വിദേശീയ മതങ്ങളെ അവലംബിക്കുകയില്ലായിരുന്നു. ഇവിടെ തീണ്ടലും തൊടീലും ഉണ്ടാകുമായിരുന്നില്ല. മനീഷാപഞ്ചകം വഴിയാണ് തീണ്ടൽ നിരർത്ഥകമാണെന്ന് അദ്ദേഹം നമ്മെ പഠിപ്പിച്ചത്. വ്യാവഹാരികപ്രപഞ്ചത്തിൽ ചാതുർവർണ്യ വ്യവസ്ഥ അദ്ദേഹം അംഗീകരിച്ചെങ്കിലും ജാതിയില്ലെന്നാണ് അദ്ദേഹം പഠിപ്പിച്ചത്. ''ന മൃത്യുർ ന ശങ്കാ ന മേ ജാതിഭേദഃ എനിക്ക് മരണമില്ല, ശങ്കയില്ല; ജാതിഭേദവുമില്ല. എന്ന് അദ്ദേഹം പറയുന്നു.

''ജാത്യാദീൻ സംപരിത്യജ്യ നിമിത്തം കർമ്മണാം ബുധഃ
കർമ്മഹേതുവിരുദ്ധം യത് സ്വരൂപം ശാസ്ത്രതഃ സ്മരേത്''

ബുദ്ധിമാൻ കർമ്മങ്ങൾക്ക് കാരണമായ ജാതി മുതലായവയെ വെടിഞ്ഞിട്ട് ശാസ്ത്രമനുസരിച്ച് കർമ്മകാരണങ്ങളോട് പൊരുത്തമില്ലാത്തതായ ആത്മസ്വരൂപത്തെ സ്മരിക്കണം എന്ന് അദ്ദേഹം ഉപദേശസാഹസ്രിയിൽ പറയുന്നു. അദ്ദേഹത്തിനു മതവഴക്കുമില്ല. ഏകമത സന്ദേശവാഹകനാണ് അദ്ദേഹം.

''ന സാംഖ്യം ന ശൈവം ന തത് പാഞ്ചരാത്രം
ന ജൈനം ന മീമാംസകാദേർ മതം വാ
വിശിഷ്ടാനുഭൂത്യാ വിശുദ്ധാത്മകത്വാ—
ത്തദേകോഽവശിഷ്ടഃ ശിവഃ കേവലോഽഹം''

എന്നിങ്ങനെ അന്നുള്ള സാംപ്രദായികമതങ്ങളോടൊന്നും തനിക്ക് സംബന്ധമില്ലെന്നദ്ദേഹം പറയുന്നു. അദ്ദേഹത്തെ ആദരിക്കുന്ന ജനങ്ങൾ ലക്ഷക്കണക്കിനു യൂറോപ്പിലും അമേരിക്കയിലുമുണ്ട്. അദ്ദേഹം പഠിപ്പിച്ചത് മനസ്സിനെ രാഗദ്വേഷങ്ങളററതാക്കുകയാണെന്നാണ്. അദ്ദേഹത്തിന്റെ ഉപദേശങ്ങളുടെ കാലാനുസൃതമായ വ്യാഖ്യാനമാണ് വിവേകാനന്ദസ്വാമികളുടെ പ്രസംഗങ്ങൾ.

''യസ്യാത്മബുദ്ധിഃ കുണപേ ത്രിധാതുകേ
സ്വധീഃ കളത്രാദിഷു ഭൗമ ഇജ്യ ധിഃ
ജലാദികേ തീർത്ഥമതിർ ന്ന കർഹിചിത്
ജനേഷ്വഭിജ്ഞേഷു സ ഏവ ഗോഖരഃ'' എന്ന് ഭാഗവതത്തിൽ ഒരു ശ്ലോകമുണ്ട്. ശരീരം ആത്മാവെന്ന് വിചാരിക്കുക; ഭാര്യാദികളാണ് തന്റേതെന്നു കരുതുക; വിഗ്രഹോപാസനയാൽ കൃതാർത്ഥനാകുക; ജലാദികൾ തീർത്ഥമാക്കി സങ്കല്പിക്കുക; ജ്ഞാനി

കളെ ആദരിക്കാതിരിക്കുക. ഇങ്ങനെയുള്ളവൻ കാളക്കഴുതയാണ്. അതായതു് കാളകളിൽവച്ചു് കഴുതയാണെന്നർത്ഥം. ഇതല്ല ശാങ്കര മതം. ശമദമാദികളില്ലാത്തവന് ഒരിക്കലും മോക്ഷം കിട്ടുകയില്ലെ ന്നാണ് ശാങ്കരസിദ്ധാന്തം. ശാങ്കരമതം അഹിംസയും സത്യവും തപസ്സും ബ്രഹ്മചര്യവും പഠിപ്പിക്കുന്നു. ''മതം അനുഭൂതിയാണ്, ചാരിത്രശുദ്ധിയാണ് അനുഭൂതിയുടെ മാനദണ്ഡം'' എന്നു് സ്വാമി വിവേകാനന്ദൻ പറയുന്നതു് ശാങ്കരമതമാണ്. സ്വാമിജി ശങ്കര പരമ്പരയിൽപ്പെട്ട ദശനാമി സന്യാസിയായിരുന്നു. ശങ്കരൻ വേദ പ്രാമാണ്യം സ്ഥാപിച്ചയാളാണ്. വേദവിശ്വാസമാണ് ഹിന്ദു മതത്തെ ഇത്രയും കാലം നശിപ്പിക്കാതെ നിലനിർത്തിയതെന്നു് സ്വാമി വിവേകാനന്ദൻ പറയുന്നു. ബൈബിളിലുള്ള വിശ്വാസം എന്നു് തകരുന്നുവോ അന്നു് ക്രിസ്തുമതവും ക്രിസ്തീയ സംഘടനകളും പൊടിയും. ഖുറാനിലുള്ള വിശ്വാസം എന്നു നശിക്കുന്നുവോ അന്നു് മുഹമ്മദുമതവും ഇസ്ലാമി സംഘടനകളും തകരും. ഇതു് ഹിന്ദുക്കളും ഓർത്തുകൊള്ളണം. വേദങ്ങളിൽ ചില കുറവുകളുണ്ടെന്നു് തോന്നി യാലും ഹിന്ദുക്കൾ നശിക്കാതിരിക്കണമെങ്കിൽ വേദവിശ്വാസം നിലനിറുത്തിക്കൊള്ളണം. ഇതാലോചിച്ചാണ് ശ്രീശങ്കരൻ വേദ പ്രാമാണ്യം സ്ഥാപിച്ചതു്. ഇങ്ങനെ ഹിന്ദുമതരക്ഷകനായി കേര ളത്തിലവതരിച്ചു് അഖിലലോകപ്രശസ്തിയും ആരാദ്ധ്യതയും സമ്പാ ദിച്ച ആചാര്യരുടെ ഒരു സ്മാരകം സ്ഥാപിക്കുന്നതിൽ ഏർപ്പെട്ടിരി ക്കുകയാണ് ഞാനെന്നു് നിങ്ങളറിഞ്ഞിരിക്കുമല്ലോ. അദ്ദേഹത്തി ൻെറ ജന്മഭൂമി ഗോമാംസഭുക്കുകൾക്കും മദ്യഷാപ്പിനും വിട്ടുകൊടുത്തി രിക്കുകയാണ് ഹിന്ദുക്കൾ എന്നു് വെളിയിലുള്ളവർ ചൊരിയുന്ന ആക്ഷേപത്തിനു് പരിഹാരം തേടുകയാണ് ഞാൻ.

ശ്രീശങ്കരഭഗവത്പാദരുടെ പേരിൽ സ്ഥാപിക്കുന്ന കോളേജ് തിരുവിതാംകൂർ സർവ്വകലാശാലയുടെ മററു കോളേജുകളിൽ പഠി പ്പിക്കുന്ന വിഷയമെല്ലാം പഠിപ്പിക്കുമെങ്കിലും ആ കോളേജിൽ ചില പ്രത്യേകതകളെല്ലാം ഉണ്ടായിരിക്കുന്നതാണ്. ശ്രീശങ്കരൻെറ ഈ സ്മാരകം—ലോകത്തിൻെറ നാനാഭാഗത്തുമുള്ള ചിന്തകന്മാരേയും പണ്ഡിതന്മാരേയും ആകർഷിക്കാൻ പര്യാപ്തമായ ഈ സ്മാരകം— വളരെ വേഗം വളൎന്നു് പുഷ്ടിപ്പെടുന്നതിനു് നിങ്ങളുടെയെല്ലാം സഹായമഭ്യർത്ഥിക്കുന്നു.



# 41. ശ്രീനാരായണഗുരുസ്വാമികൾ*

''മതമെന്നാൽ അനുഭൂതി'' എന്നാണു് വിവേകാനന്ദസ്വാമി കൾ പറഞ്ഞിട്ടുള്ളതു് "Religion is realisation" വേദാന്തം സർവ്വ സാരമാകുന്നു. വേദമെന്നാൽ ജ്ഞാനം. അതിന്റെ അവസാന മാണു് വേദാന്തം. അതായതു് എല്ലാ ജ്ഞാനവും അവസാനിക്കുന്ന നിലയാണു് വേദാന്തം.

''യദാ തേ മോഹകലിലം ബുദ്ധിർ വ്യതിതരിഷ്യതി
തദാ ഗന്താസി നിർവേദം ശ്രോതവ്യസ്യ ശ്രുതസ്യ ച''

എന്നു് ഗീതപറയുന്ന അവസ്ഥയാണു് അതു്.

''ജ്ഞാനജ്ഞാതൃജ്ഞേയശൂന്യമനന്തം നിർവികല്പകം'' എന്നു് വിവേകചൂഡാമണിയും പറയുന്നു. ഈ നില അദ്വൈതമാണു്.

''യത്ര ഹി ദ്വൈതമിവ ഭവതി തദിതര ഇതരം പശ്യതി തദിതര ഇതരം ജിഘ്രതി തദിതര ഇതരം രസയതേ തദിതര ഇതരം അഭിവദതി തദിതര ഇതരം ശൃണോതി തദിതര ഇതരം മനുതേ, തദിതര ഇതരം സ്പൃശ്യതി, തദിതര ഇതരം വിജാനാതി, യത്ര ത്വസ്യ സർവ്വമാത്മൈവാഭൂത്തത് കേന കം പശ്യേത്, തദ് കേന കം ജിഘ്രേത്, തദ് കേന കം രസയേത്, തദ് കേന കം അഭി വദേത്, തദ് കേന കം ശൃണുയാത്, തദ് കേന കം മന്വീത തദ് കേന കം സ്പൃശേത്, തദ് കേന കം വിജാനീയാത്'' എന്നു് ബൃഹദാരണ്യകോപനിഷത്തിൽ പറഞ്ഞിരിക്കുന്നു. ഈ അനുഭൂതി യെ ആസ്പദമാക്കിയായിരുന്നു ശ്രീനാരായണഗുരുസ്വാമികൾ പ്രവ ർത്തിച്ചിരുന്നതു്. അദ്ദേഹത്തിന്റെ മതം അദ്വൈതാനുഭൂതിയെ അടി സ്ഥാനമാക്കിയതായിരുന്നു. അതിനു് തെളിവു് അദ്ദേഹം അദ്വൈതാ ശ്രമം സ്ഥാപിച്ചുവെന്നുള്ളതുതന്നെ. അദ്വൈതത്തിൽ വ്യാവഹാരി കമായി ദ്വൈതത്തിനും സ്ഥാനമുണ്ടു്. അതുകൊണ്ടാണു് അദ്ദേഹം ദ്വൈതകാര്യങ്ങളായ സംഘസ്ഥാപനാദികളും ചെയ്തതു്. വേദാന്ത ത്തെ സ്പഷ്ടമായി പ്രതിപാദിക്കുന്ന ഗ്രന്ഥം ഉപനിഷത്താകയാൽ ഉപനിഷത്തിനേയും വേദാന്തമെന്നു പറയുന്നു. വേദാന്തമാണു് എല്ലാ മതങ്ങളുടേയും ലക്ഷ്യം. സകല മനുഷ്യരുടേയും പ്രവൃത്തി സുഖത്തി

* 1945-ൽ മലയാളരാജ്യം തിരുനാൾ വിശേഷാൽപ്രതിയിൽ പ്രസി ദ്ധപ്പെടുത്തിയതു്.

നവേണ്ടിയാണല്ലോ. യഥാത്മമായ സുഖം—നിത്യസുഖം—ദ്വൈ തത്തിലില്ല അദ്വൈതത്തിലുണ്ടുതാനും.

''ദ്വിതീയാദ്വൈ ഭയം ഭവതി'' രണ്ടുള്ളിടത്തു് ഭയത്തിനവകാശമുണ്ടു്.

''തത്ര കോ മോഹഃ കഃ ശോകഃ ഏകത്വമനുപശ്യതഃ'' എല്ലാം ഒന്നായികണ്ടവനു് മോഹമെവിടെ? അതിനാൽ സകല മതങ്ങളുടേയും ലക്ഷ്യം അദ്വൈതം—അഭയാവസ്ഥ—തന്നെ. ഈ നില പ്രാപിച്ച ആളായിരുന്നു ശ്രീ നാരായണഗുരുസ്വാമികൾ. അദ്ദേഹം ജ്ഞാനിയായിരുന്നു. അഭേദദർശനമാണു് ജ്ഞാനം.

ജ്ഞാനപ്രാപ്തിക്കു് മുഖ്യമായി നാലു സാധനങ്ങളാണു് വേദാന്തശാസ്ത്രം പറയുന്നതു്. അവ സത്യം, തപസ്സു്, വിവേകം നിത്യബ്രഹ്മചര്യം എന്നിവയാണു്. ശ്രീനാരാണഗുരുസ്വാമികൾ ഈ നാലിലും സ്ഥിരപ്രതിഷ്ഠനായിരുന്നു. അദ്ദേഹം ചെയ്തിട്ടുള്ള അതികഠിനതപസ്സുകളെപ്പററി ജീവചരിത്രവുമായി പരിചയമുള്ളവക്കെല്ലാം അറിയാം. വിവേകം അദ്ദേഹത്തിൻെറ സഹജഗുണമായി ഞാൻ കണ്ടിട്ടുണ്ടു്. സദാ സമയവും മനസ്സിൻെറ ഒരു ഭാഗം അദ്ദേഹം അന്തർമുഖമാക്കിവച്ചിരുന്നു. വക്കലെ ക്യാമ്പ് ഷെഡ്ഡിൽ തിരുവിതാംകൂറിലെ ഒരു ദിവാൻ ചെന്ന സമയത്തു് ശിവഗിരിയിൽ വിശ്രമിച്ചിരുന്ന സ്വാമികളോടു് ദിവാൻജിയെ കാണാൻ പോകുന്നുവോ എന്നു് ഒരു ഭക്തൻ ചോദിച്ചു. അദ്ദേഹം പറഞ്ഞ മറുപടി ''നാം ആരുടേയും ഒന്നും മോഷ്ടിച്ചിട്ടില്ലല്ലോ'' എന്നാണു്. മഹാ പ്രഭുക്കന്മാരുടേയോ വലിയവരുടേയോ സേവയോ പരിചയമോ എത്ര വലിയ കാര്യമായിട്ടാണു് ലൗകികർ കരുതുന്നതു്. എന്നാൽ സ്വാമികളാകട്ടെ അതു് നിസ്സാരമായി കരുതിയതു് അദ്ദേഹത്തിൻെറ വിവേകശക്തികൊണ്ടാണു്. അദ്ദേഹത്തിൻെറ ബ്രഹ്മചര്യം പ്രശംസിക്കാത്തവർ ആരുമില്ല. ഈ നാലു സാധനകളിൽനിന്നു കിട്ടിയ അദ്ധ്യാത്മികശക്തിയോടുകൂടിയാണു് അദ്ദേഹം ജീവിച്ചതു്. അദ്ദേഹത്തെ നായർ സർവ്വീസ് സൊസൈററി സ്ഥാപകനെപ്പോലെയോ അഭിനവഭാരതസംസ്ഥാപകനെപ്പോലെയോ ഒരു സമുദായപരിഷ്കർത്താവായി മാത്രം കരുതുന്നതു് മൗഢ്യമാണു്. അദ്ദേഹം അദ്ധ്യാത്മശക്തിയുടെ കേന്ദ്രമായിരുന്നു. അതിലാണു് അദ്ദേഹത്തിൻെറ ജീവൻ ഇരുന്നിരുന്നതു്.

ഗുരുസ്വാമികൾ ഒരു മഹാസന്യാസിയായിരുന്നു കേവലം സമുദായപരിഷ്കാരിയാകാൻ ബന്ധുമിത്രാദികളെ ത്യജിക്കേണ്ട; ഗിരിഗുഹാദികളിൽ വസിക്കേണ്ട. അദ്ദേഹത്തിൻെറ ജീവിതം എല്ലാ മതങ്ങളുടേയും ഉൽകൃഷ്ടസിദ്ധാന്തത്തെയാണു് പഠിപ്പിച്ചതു്.

സന്യാസത്തിൻേറയും ത്യാഗത്തിൻേറയും മഹത്വം മനസ്സിലാക്കാത്തവക്ക് അദ്ദേഹത്തെപ്പററി വളരെ കുറച്ചുമാത്രമേ അറിയാൻ കഴിയുകയുള്ളു. ''എപ്പോഴും വിവേകം ചെയ്യണ''മെന്നു് സ്വാമികൾ എന്നെപ്പോലെയുള്ളവരോടു് പറഞ്ഞിട്ടുണ്ടു്. അദ്ദേഹത്തിൻെറ അനുഗാമികൾ പടംവച്ചു പൂജിക്കുന്നതിനേക്കാൾ അദ്ദേഹത്തിൻെറ ജീവിതവും സ്വഭാവശുദ്ധിയും പകത്താൻ ശ്രമിക്കണമെന്നാണു് എൻെറ അഭിപ്രായം. അദ്ദേഹം ഒരു ദിവസം പ്രഭാതത്തിൽ ശൗചാദികൾ കഴിഞ്ഞു് ഒരു വീടിൻെറ വരാന്തയിൽ ഇരിക്കുമ്പോൾ വീട്ടുടമസ്ഥൻ കുളിയുംകഴിഞ്ഞു് അകത്തുചെന്നു് പൂജാമുറിയിൽ വച്ചിരുന്ന സ്വാമികളുടെ പടത്തിൻെറ മുമ്പിൽ കൽക്കണ്ടവും പഴവും മററുംവച്ചു് മണികിലുക്കി പൂജ തുടങ്ങിയെന്നും ഈ വിവരം അദ്ദേഹത്തിൻെറ അടുത്തുവന്നു് പറഞ്ഞയാളോടു് ''അതൊന്നും നമ്മുടെ മുമ്പിൽ വയ്ക്കുകയില്ല പടം തിന്നുകയില്ലല്ലോ. നമ്മുടെ മുമ്പിൽ വച്ചാൽ നാം ഭക്ഷിച്ചുകളയും അതുകൊണ്ടാണു് വയ്ക്കാത്തതു്'' എന്നു് നേരംപോക്കായി പറഞ്ഞുവെന്നും കേട്ടിട്ടുണ്ടു്. പടം വയ്ക്കാനും പൂജിക്കാനുമെളുപ്പം. എന്നാൽ ആ ജീവിതത്തിൻെറ അംശമെങ്കിലും പകത്താൻ വളരെ പ്രയാസമാണു്. എന്നാലും അതിനായിട്ടാണു് ശ്രമിക്കേണ്ടതു്.

ശ്രീരാമകൃഷ്ണനെപ്പററി നിങ്ങൾ കേട്ടിരിക്കുമെന്നു് വിശ്വസിന്നു. അദ്ദേഹത്തിനു് സ്വന്തം ഭാഷയായ ബംഗാളി ശരിയായി എഴുതാൻപോലും അറിഞ്ഞിരുന്നില്ല. എങ്കിലും മഹാ പണ്ഡിതന്മാരെ തൻെറ തിരുവായ്മൊഴികളാൽ അത്ഭുതപരതന്ത്രരാക്കിയിട്ടുണ്ടു്. അദ്ദേഹത്തിൻെറ സംഭാഷണങ്ങൾ ഒരു ശിഷ്യൻ കുറിച്ചെടുത്തു പ്രസിദ്ധപ്പെടുത്തിയ ഒരു പുസ്തകമുണ്ടു്. അതിനു് കഥാമൃതമെന്നാണു് പേരു്. എൻെറ ഒരു സ്നേഹിതൻ ആ ഗ്രന്ഥവുമായി ഒരിക്കൽ ആലുവായിൽ വിശ്രമിച്ചുകൊണ്ടിരുന്ന ശ്രീ നാരായണഗുരുസ്വാമികളെ സമീപിച്ചു് അതിൽ കുണ്ഡലിനീഷട്ചക്രങ്ങളിൽ ഓരോന്നിലുംകൂടി കടന്നുപോകുമ്പോൾ ഉണ്ടാകുന്ന അനുഭവങ്ങളെപ്പററി ശ്രീ രാമകൃഷ്ണൻ പറയുന്ന ഭാഗം വായിച്ചുകേൾപ്പിച്ചു അപ്പോൾ നാരായണഗുരുസ്വാമികൾ 'ഞാനും ഈ അനുഭൂതികളിൽകൂടി കടന്നുപോകുകയായിരുന്നു' എന്നാണു് പറഞ്ഞതു്. ഇതിൽനിന്നു് സ്വാമികൾ ഒരു വലിയ യോഗിയായിരുന്നുവെന്നറിയാവുന്നതാണു്. യോഗത്തിൻെറ ശക്തി നിശ്ചയിക്കുന്നതു് സിദ്ധികൾകൊണ്ടല്ല; ആദ്ധ്യാത്മിക നിലകൊണ്ടാണു്. സിദ്ധികൾ സമാധിക്കു വിഘ്നങ്ങളാണു്. ''തേ സമാധാനവുപസർഗ്ഗാ വ്യുത്ഥാനേ സിദ്ധയഃ'' എന്നാണു് യോഗശാസ്ത്രപരമാചാര്യനായ പതഞ്ജലിമഹഷി പറയുന്നതു്.

സ്വാമികളുടെ ഉപദേശങ്ങളിൽ ചിലതു് ഇന്നു് സർവ്വത്ര പ്രചരിച്ചുവരുന്നതു് നിങ്ങൾക്കറിയാം. അതു് ഇന്നു് ഭാരതഭൂമിക്കു് എത്ര അത്യന്താപേക്ഷിതമായിരിക്കുന്നുവെന്നു് ഞാൻ പ്രത്യേകിച്ചു പറയേണ്ടതില്ല.

പലമതസാരവുമേകമെന്നപാരാ
ത്തുലകിലൊരാനയിലന്ധരെന്നപോലെ
പലപല യുക്തിപറഞ്ഞു പാമരന്മാ—
രലവതുപോലലയാതിരുന്നിടേണം'' എന്ന ശ്ലോകം

ഇന്നു പ്രസംഗകർ ഉദ്ധരിക്കാറുണ്ടു്.

ക്രിസ്തുവർഷം 1875—ൽ ശ്രീരാമകൃഷ്ണദേവൻ സുപ്രസിദ്ധ ബ്രഹ്മസമാജനേതാവും വാഗ്മിയും പണ്ഡിതനും ബംഗാളി യുവജനങ്ങളുടെ ആരാധനാമൂർത്തിയുമായ കേശവചന്ദ്രസേനനെ കാണാൻ പോയപ്പോൾ സംസാരിച്ചതും ഇതുതന്നെയാണു്. പൊട്ടക്കണ്ണന്മാർ ആനയുടെ രൂപം ചൂലുപോലെയാണു്, ആന പഴമുറംപോലെയാണു് എന്നും മററും വഴക്കുപിടിക്കുന്നതുപോലെയാണു് മതകലഹമുണ്ടാക്കുന്നവർ എന്നത്രേ അദ്ദേഹം പറഞ്ഞതു്. ഒരേ ദൃഷ്ടാന്തം—ഒരേ തത്വം—രണ്ടു വലിയ ആചാര്യന്മാർ ഉപദേശിക്കുന്നു. ഒരാൾ ബംഗാളിൽനിന്നു് തെക്കോട്ടുവരുന്നു, മറെറാരാൾ മലയാളത്തു നിന്നു വടക്കോട്ടുപോകുന്നു. ശ്രീരാമകൃഷ്ണന്റെ മുഖ്യഉപദേശം ' യത മത തത പഥ'' അതായതു് എത്ര മതങ്ങളുണ്ടോ അത്രയും ലക്ഷ്യപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളാണു് എന്നത്രേ ''പലമതസാരവുമേകം'' എന്നതു് ഇതുതന്നെയല്ലേ? അക്ഷരാഭ്യാസമില്ലാത്ത ശ്രീ രാമകൃഷ്ണൻ ഈ തത്വം പല മതാചാര്യന്മാരിൽനിന്നു് ഉപദേശം ഗ്രഹിച്ചു് അനുഷ്ഠിച്ചു് അനുഭവപ്പെടുത്തി വെളിവാക്കി.

''മതമേതായാലും മനുഷ്യൻ നന്നായാൽ മതി'' എന്നുള്ള സ്വാമികളുടെ മറെറാരു സന്ദേശത്തെ ഒരു പ്രസംഗകൻ ചൂണ്ടിക്കാണിച്ചു. ഇവിടെ "Man making is my religion" എന്നു വിവേകാനന്ദസ്വാമികൾ പറയുന്നതും നാം ഓർക്കുമ്പോൾ ഉപദേശസാമ്യം സ്പഷ്ടമാണു്.

ജാതിയുടെ ഏകീകരണത്തെപ്പററി ഒന്നു പറയാനുണ്ടു്. ആഹാരം പാകംചെയ്യുക, അതു വിളമ്പുക മുതലായ കാര്യങ്ങളിൽ എല്ലാ സമുദായക്കാർക്കും ഐകരൂപ്യം വരുത്തക്കവണ്ണമുള്ള ഒരു പരിപാടി വെളിപ്പെടുത്തുന്ന ഒരു പുസ്തകമുണ്ടാകേണ്ടതു് അത്യാവശ്യമാണു്. അതില്ലെങ്കിൽ ചില സ്ഥലങ്ങളിൽ ഊണു കഴിക്കാൻ ചിലർക്കു് ബുദ്ധിമുട്ടുണ്ടായേക്കുമെന്നാണു് എന്റെ അനുഭവം.

മതത്തെ അടിസ്ഥാനമാക്കി ഇന്ത്യയെ രണ്ടായി വെട്ടിപ്പിളക്കണമെന്ന വാദം ശക്തിയായി പ്രചരിപ്പിക്കുന്ന ഈ കാലത്തു് വംഗഭാഷയിൽ ശ്രീരാമകൃഷ്ണദേവനും ഇംഗ്ലീഷിൽ ശ്രീ വിവേകാനന്ദസ്വാമികളും മലയാളത്തിൽ ശ്രീനാരായണസ്വാമികളും നൽകിയ ഉപദേശങ്ങൾ ശരിയായി വായിച്ചു മനസ്സിലാക്കേണ്ടതത്യാവശ്യമാണു്. മതം വേണ്ടായെന്നു വാദിക്കുന്നവരുമുണ്ടു്. അവർ ചിലർ റഷ്യയിൽ മതം വേണ്ടായെന്നു പറഞ്ഞുവെന്നാണു് ഹേതുവായി പറയുന്നതു്. സ്വാമി വിവേകാനന്ദൻ തന്റെ സന്ദേശം പ്രചരിപ്പിക്കാൻ അമേരിക്കയിൽ പോയതെന്തുകൊണ്ടാണെന്നു് ഇന്നു നാം കാണുന്നു. യൂറോപ്പിലെ ക്രിസ്തുമതമെന്തെന്നു നാം കണ്ടുകഴിഞ്ഞു. ചൈനയിലേയും ജപ്പാനിലേയും ബുദ്ധമതത്തിന്റെ സ്വരൂപം വെളിപ്പെട്ടുകഴിഞ്ഞു. ഭാരതീയ സംസ്കാരത്തിലടിയുറച്ചു് ഭാരതീയർ നില്ക്കുന്ന പക്ഷം ശ്രീരാമകൃഷ്ണൻ, ശ്രീ വിവേകാനന്ദസ്വാമികൾ, ശ്രീനാരായണഗുരുസ്വാമികൾ മുതലായ ഭാരതീയാചാര്യന്മാരുടെ ഉപദേശങ്ങളനുസരിച്ചു് ജീവിക്കാൻ ഭാരതീയർ തയ്യാറുള്ളപക്ഷം ഭാരതഭൂമിയുടെ ചൈതന്യം വീണ്ടും ഉദ്ബുദ്ധമാകും. ഭാരതത്തിന്റെ ആദ്ധ്യാത്മികശക്തി ലോകമെങ്ങും വ്യാപിക്കും. ലോകം ശാന്തിയെ അനുഭവിക്കും. അതു കാണാനും അതിനുവേണ്ടി പ്രവർത്തിക്കാനും ഉള്ള ഭാഗ്യം നമുക്കു സർവ്വേശ്വരൻ നൽകട്ടെ.



# 42. യോഗം*

ജനങ്ങൾ എന്നോട് പല സ്ഥലത്തുവച്ചും യോഗം അഭ്യസി ച്ചിട്ടുണ്ടോ എന്നു ചോദിക്കാറുണ്ട്. ഇതെല്ലാം കേൾക്കുമ്പോൾ ഞാൻ മിക്കവാറും മൗനമവലംബിക്കയാണ് പതിവ്. എന്തെന്നാൽ അ ധികം ആളുകളും 'യോഗം' എന്ന വാക്ക് അതിൻെറ അത്ഥമറിയാ തെയാണ് ഉപയോഗിക്കുന്നതെന്നറിയുന്നതുകൊണ്ടാണ്. അവരെ പഠിപ്പിക്കാൻ അവസരം വഴിയിലല്ലല്ലോ, സമയവും.

'യോഗം' എന്ന വാക്ക് ഏകാഗ്രമാക്കുക, കൂട്ടിച്ചേർക്കുക എന്നു രണ്ടർത്ഥമുള്ള ''യുജ്''' ധാതുവിൽനിന്നാണുണ്ടാകുന്നതു്. ഇതിൽ രണ്ടാമത്തെ അർത്ഥത്തിലാണ് ജ്യോതിശ്ശാസ്ത്രത്തിലും വൈദ്യശാസ്ത്ര ത്തിലും ഈ പദം ഉപയോഗിക്കുന്നതു്. ചില ഗ്രഹങ്ങളുടെ പ്രത്യേ കവിധം ചേർച്ചക്ക് യോഗം എന്ന് ജ്യോതിഷത്തിലും, ചില ഔഷ ധങ്ങളുടെ പ്രത്യേകവിധം ചേർച്ചയ്ക്ക് വൈദ്യത്തിലും. സാധാരണ ''ഭാഷയിൽ'' അതു് അവൻെറ യോഗമാണ് എന്നു പറയാറുണ്ട്. ഇതു് ജ്യോതിഷത്തിൽനിന്നു കിട്ടിയതാണ്. അവിടെ ഗ്രഹങ്ങളുടെ യോഗത്തിൻെറ ഫലമെന്നർത്ഥം.

അദ്ധ്യാത്മശാസ്ത്രത്തിലെ യോഗം വേറെയാണ്. അവിടെ ചിത്തൈകാഗ്ര്യമെന്നാണർത്ഥം. യോഗശ്ചിത്തവൃത്തിനിരോധഃ എന്നാണ് യോഗദർശനാചാര്യനായ പതഞ്ജലി മഹർഷി പറയുന്നതു്. ഇതു് പലതരത്തിൽ സാധിക്കുന്നുണ്ട്. അതിന്നനുസരിച്ച് 'ഹഠ യോഗം' 'ലയയോഗം' 'മന്ത്രയോഗം' 'രാജയോഗം' 'ഭക്തിയോഗം' 'ജ്ഞാനയോഗം' 'കമ്മയോഗം' എന്നു പല വിഭാഗങ്ങളുണ്ട്. ഇവ യ്ക്കെല്ലാം ചുവടായിട്ടു നില്ക്കുന്നതു് അഹിംസ, സത്യം, ബ്രഹ്മചര്യം, അപരിഗ്രഹം എന്നിവയാണ്. സാധാരണയായി ആളുകൾ ധരിച്ചി രിക്കുന്നതു് കുറെ പ്രാണായാമമോ ആസനമോ ശീലിച്ചാൽ ഒരാൾ യോഗിയായെന്നാണ്. എന്നാൽ യോഗത്തിൻെറ പ്രധാനാംശം ചിത്തൈകാഗ്ര്യമാണെന്നും അഹിംസാ അഥവാ അദ്വേഷം സത്യം മുതലായവയില്ലാതെ അതു സാധിക്കയില്ലെന്നും അവർ അറിയു ന്നില്ല. ദ്വേഷാധീനമായ മനസ്സ് ഒരിക്കലും ഏകാഗ്രമാകയില്ല.

---

* 1945 ഡിസംബർ 10-ാം തീയതി ധർമ്മദേശം ആഴ്ചപ്പതിപ്പിൽ പ്രസി ദ്ധീകരിച്ചത്.

''രാഗദ്വേഷവിയുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ
ആത്മവശ്യൈർവിധേയാത്മാ പ്രസാദമധിഗച്ഛതി
പ്രസാദേ സർവ്വദുഃഖാനാം ഹാനിരസ്യോപജായതേ
പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ'' എന്ന ഗീതാമതം എത്രയും യുക്തിയുക്തവും അനുഭവവേദ്യവുമാണ്. അസത്യത്തിനു പ്രേരകമായി നിൽക്കുന്നതും രാഗദ്വേഷങ്ങളാണ്. ഏതെങ്കിലും ഒന്നു കിട്ടാനുള്ള ആഗ്രഹം അഥവാ രാഗം, ഏതെങ്കിലും ഒന്നിനെ നശിപ്പിക്കാനുള്ള ഇച്ഛ അഥവാ ദ്വേഷം എന്നിവയില്ലാതെ അസത്യവുമുണ്ടാകയില്ല. അബ്രഹ്മചര്യം രാഗത്തിൻെറ രൂപാന്തരമായ കാമത്തിൽനിന്നാണല്ലോ ഉണ്ടാകുന്നത്. പരിഗ്രഹവും രാഗത്തിൻെറ ഫലംതന്നെ. അതിനാൽ യോഗം വേണമെന്നുള്ളവൻ മനസ്സിനെ രാഗദ്വേഷങ്ങളിൽനിന്ന് വിടുർത്തി അഹിംസാദികളെ ആദ്യമായി ശീലിക്കണം.

ഭക്തിയോഗം, മന്ത്രയോഗം, ലയയോഗം മുതലായവ അനുഷ്ഠിക്കുന്നതുകൊണ്ട് മനസ്സ് തനിയെ രാഗദ്വേഷവിമുക്തമാകുമെന്നും അങ്ങനെ യോഗി അനായാസേന അഹിംസാഭിമാനഹീനായിത്തീരുമെന്നും ചിലക്കു പക്ഷമുണ്ട്. ഇതും തെററല്ല. എന്നാലും ഇവയില്ലാത്തവൻ യോഗിയാകയില്ല എന്ന പക്ഷത്തിന് മാററമില്ല. ചാരിത്രശുദ്ധിയിലും സദാചാരത്തിലും ശ്രദ്ധിക്കാത്തവൻ ഒരിക്കലും യോഗിയല്ല. അയാരം വെറും ഭോഗിയാണ്.

അത്രമാത്രമല്ല ജനങ്ങരം വിചാരിക്കുന്നതുപോലെ പ്രാണായാമവും ആസനവും യോഗത്തിനാവശ്യവുമില്ല. ഇവ രണ്ടും മുഖ്യമായിരിക്കുന്നത് ഹഠയോഗത്തിലാണ്. ഹഠയോഗം പ്രധാനമായി ശ്രദ്ധിക്കുന്നത് ശരീരത്തെ അരോഗവും ദൃഢവുമാക്കാനാണ്. ശരീരത്തിൽ അഴുക്കിരിക്കുന്നതുകൊണ്ടാണ് രോഗമുണ്ടാകുന്നത്. അഴുക്കു കളയാൻ ഹഠയോഗി പലേവിധം ശോധനകരം ചെയ്യുന്നു. പിന്നീടു ശരീരത്തിലെ ഓരോ നാഡിക്കും ശരിയായ വ്യായാമം കൊടുത്തു് രക്തസഞ്ചാരത്തെ ശരിപ്പെടുത്തുന്നു. ഇതിനു ചില പ്രത്യേകതരം ആസനവും ആവശ്യമാണ്. അപ്പോരം ഹഠയോഗത്തിനും ചിത്തൈകാഗ്ര്യത്തിനും തമ്മിലെന്താണ് ബന്ധമെന്ന് ചിലർ ചോദിച്ചേക്കാം. "A strong mind in a strong body". ബലമുള്ള ശരീരത്തിൽ ബലമുള്ള മനസ്സ് എന്ന സിദ്ധാന്തം വെള്ളക്കാരൻ പുത്തനായി ഇവിടെ കൊണ്ടുവന്നതല്ല. ഇതിനു ചിലപ്പോരം അപവാദം കണ്ടേക്കാം. എങ്കിലും സാധാരണയായി ശരീരത്തിനും മനസ്സിനും തമ്മിൽ ബന്ധമുണ്ട്. ആ ബന്ധം വേർപെടുത്തി ശരീരം ദുർബലമായാലും മനസ്സ് ബലവത്താക്കി വയ്ക്കാൻ ചില അഭ്യാസങ്ങളെ

ക്കൊണ്ടു് സാധിക്കമെന്നു മാത്രമേ ഈ അപവാദംകൊണ്ടു് മനസ്സിലാക്കേണ്ടതുള്ളു. ഹഠയോഗം വാസ്തവത്തിൽ രാജയോഗത്തിനുള്ള ഒരു പടി എന്ന നിലയിലാണു് ചിത്തൈകാഗ്ര്യോപയോഗിയായിരിക്കുന്നതു്. ''രാജയോഗപദം പ്രാപ്തും സുഖോപായോ/ല്പചേതസാം'' എന്നാണു് അതിനെപ്പററി യോഗികൾ പറഞ്ഞിരിക്കുന്നതു്. എന്നാൽ ഹഠയോഗത്തിനും ബ്രഹ്മചര്യം അത്യന്താപേക്ഷിതമാണു്. ഇല്ലെങ്കിൽ വീര്യനാശവും രോഗവുമുണ്ടാകും. എങ്കിലും ഇതിൽ ചില വൃത്തികെട്ട അനുഷ്ഠാനങ്ങളും സ്ഥലംപിടിച്ചിട്ടുണ്ടെന്നു ഹഠയോഗപ്രദീപിക നോക്കിയാൽ കാണാം. അവയും ചിത്തൈകാഗ്ര്യത്തിനു ശരീരബലദാനംവഴി പിന്നീടു് സഹായകമാകുമായിരിക്കാം. ആദ്ധ്യാത്മികമായ അനുഭൂതിക്കു് ഏതായാലും ഇങ്ങനെയല്ലാതെ ഹഠയോഗം നേരിട്ടു് ഉപകരിക്കുന്നില്ല.

മററു യോഗങ്ങൾ നേരിട്ടു് മനസ്സിനോടു് ബന്ധമുള്ളവയാണു്. മനസ്സിനെ ആദ്യം ശബ്ദം രൂപം മുതലായവയിലും പിന്നീടു് അശബ്ദം അരൂപം മുതലായതിലും ലയിപ്പിച്ചു് ശീലിക്കുന്നതു് ലയയോഗം. മന്ത്രജപദ്വാരാ മനോനിയന്ത്രണം സാധിക്കുന്നതു് മന്ത്രയോഗം. അഷ്ടാംഗയോഗം തന്നെ രാജയോഗം. എന്നാൽ അതിൻെറ ബഹിരംഗങ്ങളിൽ ചിലതു് ഇല്ലാതെയും അതു് സാധിക്കാം. ഗുണമാഹാത്മ്യാസക്തി രൂപാസക്തി, പൂജാസക്തി മുതലായ പതിനൊന്നു വിധം ആസക്തികളിൽ ഒന്നോ അധികമോ കൊണ്ടു് ചിത്തൈകാഗ്ര്യവും അതിൻെറ മൂദ്ധന്യാവസ്ഥയിലെ സമാധിയും സാധിക്കുന്നതു് ഭക്തിയോഗം. പ്രപഞ്ചമിത്ഥ്യാത്വം ഭാവനചെയ്തു മനസ്സിനു സഞ്ചരിക്കാൻ വിഷയമില്ലെന്നു മനസ്സിനെ പഠിപ്പിച്ചു് ചിത്തം നിരുദ്ധമാക്കി സമാധിയനുഭവിക്കുന്നതു് ജ്ഞാനയോഗം. കമ്മയോഗം സ്വതന്ത്രമല്ലെന്നു് ഒരുപക്ഷമുണ്ടു്—ചിലർ കമ്മയോഗത്തെ ഭക്തിയോഗത്തിൻെറ അംഗമായി പറയുന്നു. ചിലർ ജ്ഞാനാംഗമായി പറയുന്നു. മേല്പത്തൂർ ഭട്ടതിരിപ്പാടിൻെറ നാരായണീയം നോക്കുക.

''അത്യായാസകരാണി കമ്മപടലാന്യാചര്യ നിര്യന്മലാ
ബോധേ ഭക്തിപഥേ/ഥവാ/പ്യുചിതരാ മായാന്തി കിം താവതാ''
എന്നാണു് ഭട്ടതിരിയുടെ മതം.

''നിർവിണ്ണാനാം ജ്ഞാനയോഗേ ന്യാസിനാമിഹകമ്മസു
തേഷ്വനിർവിണ്ണചിത്താനാം കമ്മയോഗോ വിധീയതേ''
എന്നു ഭാഗവതം.

''ചിത്തസ്യ ശുദ്ധയേ കമ്മ ന തു വസ്തൂപലബ്ധയേ'' എന്നു ശങ്കരൻ. ഭഗവാങ്കൽ ഫലം അപ്പിച്ചു കമ്മം ചെയ്യുന്നതാണു് കമ്മ

യോഗമെന്നും അതിനാൽ അതു് ഭക്തിയോഗത്തിന്റെ ഒരു രൂപംതന്നെയാണെന്നും ചിലർക്കു് പക്ഷമുണ്ടു്.

''പരോപകാരാത്ഥമിദം ശരീരം''

''സന്നിമിത്തേ വരം ത്യാഗോ വിനാശേ നിയതേ സതി''

ശരീരം ഇന്നല്ലെങ്കിൽ നാളെ നശിക്കും. അതിനാൽ അതു ലോകസേവനത്തിനായി ഐതിഹമോ ആമുഷ്മികമോ ആയ യാതൊരു ഫലവും ഇഛിക്കാതെ നീക്കിവയ്ക്കുന്നു. അതു് ഈശ്വരപ്രീതിക്കുമല്ല മോക്ഷത്തിനുമല്ല. ഈ നിലയാണു് കമ്മയോഗമെന്നു ചിലർക്കഭിപ്രായമുണ്ടു്. വാസ്തവത്തിൽ ഇതാണു് ശുദ്ധമായ കമ്മയോഗം. ശ്രീബുദ്ധൻ സാമാന്യജനങ്ങൾക്കുപദേശിച്ചതു് ഈ കമ്മയോഗമാണു്. എന്നാൽ ഇതനുസരിക്കാൻ വളരെ പ്രയാസമാണു്. ഓരോ അവസരത്തിലും ''ഞാൻ'' എന്റേതു് എന്ന വിചാരം ഉള്ളിൽനിന്നു് തള്ളിക്കയറുമ്പോൾ ഇതനുഷ്ഠിക്കാൻ വളരെ പണിയുണ്ടു്. അതുകൊണ്ടാണു് നെടുനെടുങ്കൻ പ്രസംഗങ്ങൾ ചെയ്യുന്ന പല പൊതുജനസേവകന്മാരും പ്രവൃത്തിയിൽ സ്വാത്ഥികളായി കാണപ്പെടുന്നതു്. ഇതു മനസ്സിലാക്കിയിട്ടുതന്നെ ആചാര്യന്മാർ കമ്മയോഗത്തോടുകൂടി ഭക്തിയേയോ ജ്ഞാനത്തേയോ ചേർത്തു് ഉപദേശിച്ചിരിക്കുന്നു.

ഈ യോഗങ്ങളിൽ ഓരോന്നും പരമലക്ഷ്യപ്രാപ്തിക്കു് സഹായകമാണു്. എങ്കിലും മിക്കസ്ഥലത്തും മിക്ക ഗ്രന്ഥങ്ങളിലും ഇവയിലൊന്നിലധികം ചേർത്തിണക്കി വിരിച്ചിരിക്കുന്നതു് കാണാം. അതിനാൽ ആരു ഭക്തിയോഗി, ആരു കമ്മയോഗി, ആരു ജ്ഞാനയോഗി എന്നും മറ്റും ഒരാളെ കണ്ടാൽ വേർതിരിക്കാൻ സാദ്ധ്യമല്ലെ—ന്നുമാത്രം പറയാം. ആരു് സദാചാരനിഷ്ഠനല്ലയോ ആരു് ഭൂതദയയുള്ളവനല്ലയോ ആരു് സ്വാത്ഥിയോ അവൻ യോഗിയല്ല എന്നതു് തീർച്ചതന്നെ. ഈ യോഗങ്ങളിലൊന്നെങ്കിലും ഇല്ലാതെ ആക്കും മോക്ഷം സാദ്ധ്യമല്ല.

''വിനാ ദേവോ ƒപി യോഗേന ന മോക്ഷം ലഭതേ വിധേ''

ലോകത്തുള്ള എല്ലാ മതസ്ഥാപകന്മാരും ഇവയിലൊന്നിനേയോ ഒന്നിലധികമോ കേന്ദ്രീകരിച്ചാണു് തങ്ങളുടെ മതം ഉപദേശിച്ചിട്ടുള്ളതു്. ഈ തത്വം മനസ്സിലാക്കിയാൽ ആരും മതത്തിന്റെ പേരിൽ കലഹിക്കുകയില്ല. സദാചാരത്തിൽനിന്നു വ്യതിചലിക്കയില്ല. അന്ധവിശ്വാസത്തിനടിമയാകയില്ല.

ഭാരതം ഈ തത്വം മനസ്സിലാക്കി ഉന്നതി പ്രാപിക്കട്ടെ.



# 43. ഹിന്ദുമതം - ലോകരക്ഷാമാർഗ്ഗം*

ആദ്യമായി ഞാൻ നിങ്ങളെ ശ്രീശങ്കരജയന്തിക്കു ക്ഷണിക്കാനാണു് വന്നതെന്നുള്ള സംഗതി അറിയിച്ചുകൊള്ളട്ടെ. കാലടിയിൽ ശ്രീശങ്കരൻേറയും ശ്രീരാമകൃഷ്ണൻേറയും ജന്മദിനം ഒന്നിച്ചാഘോഷിക്കപ്പെടുന്നു. ഹിന്ദുക്കളുടെ രക്ഷ ഈ രണ്ടു ദിവ്യപുരുഷന്മാരുടെ സന്ദേശങ്ങളെ സ്വീകരിക്കുന്നതിലാണിരിക്കുന്നതു്. ബൗദ്ധന്മാർ, ജൈനന്മാർ, ചാർവ്വാകന്മാർ മുതലായ അവൈദികരും കാപാലികന്മാർ, ഗാണപത്യന്മാർ, സൗരന്മാർ തുടങ്ങിയ ദുഷിച്ച ഹിന്ദുക്കളും കൂടി സനാതനധർമ്മത്തെ ഇല്ലാതാക്കാൻ തുടങ്ങിയ കാലത്തു് ശ്രീശങ്കരൻ കേരളത്തിലവതരിച്ചു് ഇന്ത്യ മുഴുവൻ ഏകനായി സഞ്ചരിച്ചു് ധർമ്മപ്രചാരം ചെയ്തു് കുവാദികളെ കീഴടക്കി സനാതനധർമ്മത്തെ രക്ഷിച്ചു. ശ്രീശങ്കരനില്ലായിരുന്നെങ്കിൽ ഇന്ത്യയിൽ ഇന്നു് ഹിന്ദുമതം കാണുകയില്ലായിരുന്നു. അതുപോലെ തന്നെ ശ്രീ രാമകൃഷ്ണദേവൻ പാശ്ചാത്യപരിഷ്കാരത്തിലും അന്ധവിശ്വാസത്തിലും മുങ്ങിയ ഇന്ത്യയേയും ലോകത്തേയും രക്ഷിക്കാൻ അവതരിച്ച ദിവ്യാത്മാവാണു്. ''സകല മതങ്ങളേയും പ്രത്യേകിച്ചു് ഹിന്ദുമതത്തേയും രക്ഷിക്കാനാണു് ശ്രീ രാമകൃഷ്ണദേവൻ അവതരിച്ചതു്'' എന്നു് വിവേകാനന്ദ സ്വാമികൾ സ്പഷ്ടമായി പറഞ്ഞിട്ടുണ്ടു്. ഈ പുണ്യപുരുഷന്മാരുടെ ജന്മദിനം ഒന്നിച്ചു് കാലടിയിൽ ആഘോഷിക്കുകയാണു്. നിങ്ങൾക്കവിടെവന്നു് ആദ്ധ്യാത്മിക ചിന്തകളുദിപ്പിക്കുന്ന പ്രസംഗങ്ങൾ ധാരാളം കേട്ടു് കലാപ്രകടനങ്ങളിലും രസിച്ചു് ആനന്ദമായി മൂന്നുനാലുദിവസം കഴിക്കാം. കാലടിയിൽ തീർത്ഥയാത്രയായി വരാൻ സൗകര്യമില്ലാത്തവർ ശ്രീശങ്കരൻെറ ജന്മദിനമായ വൈശാഖപഞ്ചമി ഒരു പുണ്യദിനമായി വീട്ടിൽവെച്ചു് ആചരിക്കണം. ശിവരാത്രി കഴിഞ്ഞുവരുന്ന വെളുത്ത ദ്വിതീയയിലാണു് ശ്രീ രാമകൃഷ്ണൻ ജനിച്ചതു്. ഇതു രണ്ടും ആചരിക്കുന്നതു് വെറും വഴിപാടിനായിട്ടല്ല. അവരുടെ ജീവിതവും ഉപദേശങ്ങളും പഠിച്ചനുഷ്ഠിക്കുന്നതിൻെറ മുഖവുരയായിട്ടാണു്. നിങ്ങൾ മറേറതെല്ലാം തീർത്ഥസ്ഥലങ്ങളിൽ പോയാലും വ്രതമനുഷ്ഠിച്ചാലും ഇവരുടെ ഉപദേശങ്ങളുടെ ജ്ഞാനമില്ലാതെ മുക്തി ലഭ്യമല്ല.

---

* കടമ്പനാടു ക്ഷേത്രസന്നിധിയിൽ വച്ചു് മീനം 31-ാംതീയതി ചെയ്ത പ്രസംഗത്തിൻെറ ചുരുക്കം.

''കുരുതേ ഗംഗാസാഗരഗമനം വ്രതപരിപാലനമഥവാ ദാനം
ജ്ഞാനവിഹീനേ സർവ്വമതേന മുക്തിർഭവതി ന ജന്മശതേന''

എന്ന ഉപദേശം ഓർത്തുകൊള്ളണം. ഇത്രയും മുഖവുരയായി പറഞ്ഞുകൊണ്ടു് ഞാൻ വിഷയത്തിലേയ്ക്കു പ്രവേശിക്കുന്നു.

ഹിന്ദുമതത്തിൽ കൂടിയല്ലാതെ ലോകരക്ഷ സാദ്ധ്യമല്ലെന്നാണു് എന്റെ ദൃഢവിശ്വാസം. ഇതു മതഭ്രാന്തുകൊണ്ടോ ഞാൻ ഹിന്ദുവായി ജനിച്ചതുകൊണ്ടോ പറയുന്നതല്ല. ഇതു് ചിന്തയുടേയും അനുഭവത്തിന്റേയും ഫലമായി ലഭിച്ചിട്ടുള്ള ദൃഢവിശ്വാസമാണു്. ഇതിനെ വിശദമാക്കാൻ ശ്രമിക്കാം.

ലോകത്തിന്റെ ഭാവി മനുഷ്യൻ നന്നാകുന്നതിലാണിരിക്കുന്നതു്. ഈ ലോകത്തുള്ള സകല കുഴപ്പവും മനുഷ്യരുണ്ടാക്കുന്നതാണു്. കോടികോടി മനുഷ്യരുടെ അകാലമരണത്തിനും ലക്ഷംലക്ഷം സ്ത്രീകളുടെ ദൂഷണത്തിനും മനുഷ്യൻ തന്നെയാണുത്തരവാദി. മനുഷ്യൻ നന്നായാൽ ലോകം നന്നായി. അതുകൊണ്ടാണു് ശ്രീനാരായണഗുരുസ്വാമികൾ ''മതമേതായാലും മനുഷ്യൻ നന്നായാൽമതി'' എന്നു പറഞ്ഞതു്. എന്നാൽ മനുഷ്യൻ നന്നാകുക എന്ന വാക്കിനർത്ഥമെന്താണു്? ''നന്നാകേണ്ടിയിരിക്കുന്നു'' എന്നു പറഞ്ഞാൽ ഇപ്പോൾ നന്നായിട്ടില്ലെന്നും എന്തോ ദുഷിച്ചിട്ടുണ്ടെന്നും തീർച്ചയാണു്. എവിടമാണു് ദുഷിച്ചതു്? ശരീരമല്ല. ശരീരം ദുഷിച്ചാൽ അതിനു മരുന്നും കത്തിവെപ്പും മററും കൊണ്ടു് നിവാരണമുണ്ടാക്കാം. ''ലോകം പുരോഗമിക്കുന്നു'' എന്നു ചിലർ പറയുന്നു. പുരോഗമിക്കുന്നോ പൃഷ്ഠതോഗമിക്കുന്നോ അധോഗമിക്കുന്നോ എന്നു വാസ്തവത്തിൽ തീർച്ചയില്ല. കോടിക്കണക്കിനു മനുഷ്യരെ ഒന്നിച്ചു് ഒരു മിനിട്ടുകൊണ്ടു് സംഹരിക്കാനുള്ള വിദ്യകൾ കണ്ടുപിടിക്കുന്ന ലോകം പുരോഗമിക്കുകയാണോ ചെയ്യുന്നതു്? ഇന്നു് ലോകത്തു് എവിടെ നോക്കിയാലും മുമ്പിലത്തേക്കാൾ കലഹം വർദ്ധിച്ചല്ലേ കാണുന്നതു്? കലഹവും ശാന്തിയും ഒന്നിച്ചിരിക്കുമോ? ശാന്തിയുള്ളിടത്തല്ലേ ആനന്ദമുള്ളൂ? ഇന്ത്യയ്ക്കു് സ്വരാജ്യം കിട്ടിയാൽ എല്ലാമായി എന്നു് രാഷ്ട്രീയ നേതാക്കന്മാർ പ്രഖ്യാപിച്ചു ഇപ്പോൾ സ്വരാജ്യം കിട്ടിയിട്ടു ഫലമെന്തു്? ശാന്തിയോ? അശാന്തിയോ? തിരുവിതാംകൂറിൽ സർ സി. പി. ഭരിച്ചപ്പോൾ ഈ വിദേശീയഭരണം പോയാൽ എല്ലാം നേരെയാകുമെന്നു നേതാക്കന്മാർ പറഞ്ഞു. ഇപ്പോൾ സ്വദേശീയഭരണം വന്നു. എന്നിട്ടു് എന്തു വ്യത്യാസമുണ്ടായി?

ലോകത്തിന്റെ ഭാവി മനുഷ്യൻ നന്നാകുന്നതിലാണു് ഇരിക്കുന്നതെന്നു് ഞാൻ മുമ്പു പറഞ്ഞു. മനുഷ്യൻ നന്നാകാൻ എന്തുവേണം? മനുഷ്യന്റെ മനസ്സു നന്നാകണം. മനുഷ്യന്റെ മനസ്സിൽ രണ്ടു

രാക്ഷസന്മാർ കുടിപാർപ്പിച്ചിരിക്കുന്നു. നിങ്ങൾ നളചരിതം കഥകളി കണ്ടിട്ടില്ലേ? നളനും പുഷ്കരനും സഹോദരന്മാരായി വർത്തിച്ചിരുന്നു. നളൻ സന്ധ്യാവന്ദനത്തിനു കാലുതേച്ചു കഴുകിയപ്പോൾ അതു വൃത്തിയായി ചെയ്തില്ല. ആ ഭാഗത്തുകൂടി കലി പ്രവേശിച്ചു. കലിയും ദ്വാപരനും കൂടി ഭ്രാതൃഭക്തിയോടെ വർത്തിച്ചിരുന്ന പുഷ്കരനെ വശപ്പെടുത്തി ജ്യേഷ്ഠനെ ചൂതിനു വിളിപ്പിച്ചു. ജ്യേഷ്ഠൻ ചൂതുപോരിനു വിധേയനായി. ഒടുവിൽ രാജ്യഭ്രഷ്ടനായി. ഇവിടെ നളനിലും പുഷ്കരനിലും കലി പ്രവേശിച്ചതു കണ്ടില്ലേ? എന്താണ് ഈ കലി? അശ്രദ്ധയും ഭോഗേച്ഛയും. അശ്രദ്ധ മടിയിൽനിന്നുണ്ടാകുന്നു. മടിയനായിരുന്നു വേലയെടുക്കാതെ ഉണ്ണാനും സുഖിക്കാനുമുള്ള ആഗ്രഹമാണ് കലി ഇതിനെ കാമമെന്നു ശാസ്ത്രത്തിൽ പറയും. ഈ കാമവും കൂടപ്പിറപ്പായ ക്രോധവുമാണ് നമ്മുടെ ഉള്ളിൽ കയറി നമ്മെ ചീത്തയാക്കിയിരിക്കുന്ന രാക്ഷസന്മാർ. ഇവരാണ് ഇന്നു ലോകത്തെ മുഴുവൻ വട്ടംകറക്കുന്നതു്.

''കാമ ഏഷ ക്രോധ ഏഷ രജോഗുണസമുദ്ഭവഃ
മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹ വൈരിണം''

ഇവനെ ശത്രുവെന്നറിയണമെന്നു് ഗീത പറയുന്നു. അത്രയുമല്ല ഇവൻ എത്ര തിന്നാലും മതിയാകാത്തവനാണ്. സകല മഹാപാപങ്ങളും ചെയ്യിക്കുന്നവനാണ്. പരമാർത്ഥത്തിൽ കാമൻ തന്നെയാണ് ക്രോധൻ. ഇരട്ടപെററ സഹോദരന്മാർ. അഥവാ രണ്ടു രൂപമെടുത്ത ഒരേ വ്യക്തി. ഇവനാണ് മനുഷ്യൻെറ ശത്രു. ഇവനെ നശിപ്പിക്കാതെ ലോകം നന്നാകാൻ പോകുന്നില്ല. ഈ കാമക്രോധങ്ങളുടെ അപ്രൗഢാവസ്ഥയിലുള്ള പേരാണ് രാഗദ്വേഷങ്ങളെന്നു്. ഇവയെ ഇല്ലാതാക്കാനാണ് മതം ഉണ്ടായതു്. ആളുകൾ മതം എന്തെന്നറിയാതെ മതത്തോടു പടവെട്ടാനൊരുങ്ങുന്നു. ചിലർ മതോപദേഷ്ടാക്കന്മാരായും നടക്കുന്നു. ആരു് രാഗദ്വേഷങ്ങളിൽ കുറവുള്ളവനോ അവൻ മതത്തിൽ ഉയർന്നവൻ; ആരു് രാഗദ്വേഷങ്ങൾ കൂടുതലുള്ളവനൊ അവൻ മതത്തിൽ താണവൻ. ഞാൻ പഠിച്ചിടത്തോളം ലോകത്തിലെ പ്രധാന മതങ്ങളിൽ ഒന്നിൻേറയും സ്ഥാപകന്മാർ രാഗദ്വേഷാധീനരായിരുന്നില്ലെന്നു കാണുന്നു. വെറുതെ ഇരുന്നു്, വേല എടുക്കാതെ ഊണുകഴിക്കാൻ വേണ്ടി ചില ബുദ്ധിയുള്ള മനുഷ്യർ ഉണ്ടാക്കിയതാണ് മതമെന്നു് ചിലർ പറയുന്നു. ശുദ്ധമേ തെററു്. ക്രിസ്തുവും ബുദ്ധനും ശങ്കരനും കൃഷ്ണനും വിവേകാനന്ദനും ഗുരുനാനാക്കും ജരദുഷ്ടനും കൺഫ്യൂഷ്യസും മററും അങ്ങനെ ആയിരുന്നതായി കാണുന്നില്ല. അവരെല്ലാവരും അഹോരാത്രം വിശ്രമമില്ലാതെ പണി എടുത്തതായിട്ടു് അവരുടെ ചരിത്രം നമ്മെ പഠിപ്പിക്കുന്നു. എന്തിനു്?

സ്വന്തം ബന്ധുക്കളെ പോററാനല്ല. ബന്ധുക്കളെ അവർ മറന്നാണ് പ്രവർത്തിച്ചതു്. പിന്നെ എന്തിനു്? മനുഷ്യരുടെ മനസ്സിൽ രാഗദ്വേഷങ്ങളില്ലാതാക്കാൻ. മതത്തിന്റെ ഉദ്ദേശ്യ്യംതാണ്. മനുഷ്യനെ നന്നാക്കുക.

എന്നാൽ ഭാഗ്യദോഷത്താൽ അഹോരാത്രം നാളത്തെ കാര്യത്തെപ്പററി ആലോചിക്കാതെ ലോകത്തിന്റെ നന്മയ്ക്കുവേണ്ടി പണിയെടുത്ത മതസ്ഥാപകന്മാരുടെ അനന്തരഗാമികരം രാഗദ്വേഷങ്ങരംക്കു് വിധേയരാകുന്നു. അവരുടെ ശിഷ്യന്മാർ ഭോഗലാലസരാകുന്നു. അവർ തങ്ങളുടെ ഗുരുക്കന്മാരുടെ ഉപദേശങ്ങളെ തങ്ങളുടെ ഭോഗത്തിനു തക്കവണ്ണം വ്യാഖ്യാനിക്കുന്നു. അങ്ങനെ മതം ദുഷിക്കുന്നു. മതങ്ങരം ദുഷിക്കുമ്പോരം വീണ്ടും ദിവ്യന്മാർ വരുന്നു. അവരുടെ ഉപദേശത്തെ അനുസരിക്കുകയാണു് ബുദ്ധിയുള്ള ലോകം ചെയ്യേണ്ടതു്. ഇന്നു ലോകത്തിലേയ്ക്കു കണ്ണോടിച്ചു നോക്കിയാൽ എവിടെയും കാണുന്നതെന്താണു്? ഭോഗതൃഷ്ണയുടെ ഫലമായിട്ടുള്ള പോരാട്ടം. അതു സാധിക്കാൻ വേണ്ടി ആരെയും കൊല്ലാനുള്ള സന്നദ്ധത. മതത്തെക്കൂടി അതിനുള്ള ഉപകരണമാക്കിയിരിക്കുകയാണു്. ഇന്നു് മതം മനുഷ്യനെ രാഗദ്വേഷവിമുക്തമാക്കാനുള്ള ഉപകരണമല്ല, മനുഷ്യന്റെ രാഗദ്വേഷങ്ങരം സാധിക്കാനുള്ള ഉപകരണം.

ഈ അവസരത്തിൽ ഹിന്ദുക്കരംക്കു് ഒരു കർത്തവ്യമുണ്ടു്. ഹിന്ദുമതം പഠിച്ചു് അതു ലോകത്തു് പ്രചരിപ്പിക്കുക. ഹിന്ദുക്കരംക്കു് മാത്രമെന്താണു് ഈ കർത്തവ്യം? മററു മതങ്ങരംക്കില്ലാത്ത ചില വൈശിഷ്ട്യങ്ങരം ഹിന്ദുമതത്തിനുണ്ടു്. അതുകൊണ്ടുതന്നെ. മററു മതങ്ങരം ഇനി നേരെയാക്കാൻ സാധിക്കാത്തവണ്ണം കഴപ്പത്തിൽ പെട്ടിരിക്കുന്നു. ഒന്നാമതു് അവ മതകലഹമുണ്ടാക്കുന്നതിനുള്ള ഉപകരണങ്ങളായിരിക്കുന്നു. ഓരോ ക്രിസ്ത്യാനിയും പറയുന്നതു് ''എന്റെ മതത്തിൽക്കൂടി മാത്രമേ മോക്ഷമുള്ളു'' എന്നാണു്. അത്രയല്ല, ഓരോ മതവിഭാഗത്തിലും പെട്ട ക്രിസ്ത്യാനി ''എന്റെ മതവിഭാഗത്തിൽക്കൂടി മാത്രമേ മോക്ഷമുള്ളു'' എന്നുകൂടി പറയുന്നു. ക്രിസ്തുവിൽ വിശ്വസിക്കാത്തവർക്കു് മോക്ഷമില്ലത്രേ. ഈശ്വരൻ ഇത്ര സങ്കുചിതനാണോ? അവരുടെ അഭിപ്രായപ്രകാരം ഈ ലോകം ആറായിരംവർഷം മുമ്പു് സൃഷ്ടിച്ചശേഷം ഈശ്വരൻ ആദിമനുഷ്യനെ സൃഷ്ടിച്ചു. അയാരം ഈശ്വരനെ അനുസരിച്ചില്ലെന്ന കുററത്താൽ ഭ്രഷ്ടനാക്കപ്പെട്ടു. അയാളുടെ സന്തതികളായതുകൊണ്ടു് മനുഷ്യരെല്ലാം പാപികളായി. അവരുടെ പാപപരിഹാരത്തിനു് ആയിരത്തിതൊള്ളായിരം വർഷം മുമ്പു് ദൈവം ഒരു കന്യകയിൽ പുത്രനെ ജനിപ്പിച്ചു് കുരിശിൽ കൊല്ലിച്ചു. അങ്ങനെ പാപപരിഹാരം നേടിയത്രേ. ഈ കുരിശിൽ

മരിച്ച വ്യക്തിയാണ് യേശു. ക്രിസ്തുവിലും കുരിശിൽ മരണത്തിലും വിശ്വസിക്കാത്തവരൊക്കെ നരകത്തിൽ പോകുമത്രെ. എന്തസംബന്ധം! എത്ര അന്ധവിശ്വാസം! എന്തൊരു ഈശ്വരനിന്ദ! അപാര കരുണാമൂർത്തിയും പ്രേമസ്വരൂപനുമായ ഈശ്വരൻ മനുഷ്യൻ പാപി ആയ ശേഷം മൂവായിരത്തിഅഞ്ഞൂറുവർഷം നോക്കിയിരുന്നുവത്രേ! അതിനുശേഷം സ്വർഗ്ഗത്തിലേയ്ക്ക് ഒററവാതിൽമാത്രം തുറന്നുവത്രേ! ഇതിനുമീതെ ഒരു ഈശ്വരനിന്ദയെന്തുള്ളു? ഇങ്ങനെ പറയുന്നതു് മഹാപാപമാണ് എന്നു അവരറിയുന്നില്ല വാസ്തവത്തിൽ ജന്മപാപമെന്നു ക്രിസ്ത്യാനികൾ പറയുന്നതെന്തെന്നവക്കറിഞ്ഞുകൂടാ. അതു് കാമമാണ്.

''കാമാന്മാതാപിതാചൈനം യദുൽപാദയതോമിഥഃ'' എന്നു മനു പറയുന്നു. കാമങ്ങളുടെ ഫലം അല്ലാതെ ചില വിശിഷ്ടവ്യക്തികളുണ്ടായിരിക്കാം. എങ്കിലും അധികം മനുഷ്യരും കാമത്തിൽ നിന്നാണുത്ഭവിക്കുന്നതു്. ഈ കാമത്തെ നശിപ്പിക്കാൻവേണ്ടി ക്രിസ്തു രാഗദ്വേഷങ്ങളെ ജയിച്ചശേഷം മനുഷ്യരുടെ ഇടയിൽ അവരുടെ രാഗദ്വേഷങ്ങളെ ഇല്ലാതാക്കാൻ പ്രവർത്തിച്ച് അതിനുവേണ്ടി അന്ത്യനിമിഷത്തിലും ശത്രുക്കളുടെ നേരെ ദ്വേഷം തോന്നാതെ ശരീരം ത്യജിച്ചുവെന്നു വിശ്വസിക്കുന്നതു് നല്ലതാണ്. ആ ദർശനം ഉള്ളിൽ വച്ചു പ്രവത്തിച്ചാൽ ക്രിസ്തുവിനെപ്പോലെ രാഗദ്വേഷങ്ങളെ ജയിക്കാൻ നമുക്കും സാധിക്കും. അങ്ങനെ നമുക്കും നിത്യസ്വർഗ്ഗമെന്ന മുക്തി ലഭിക്കും. അങ്ങനെ ജീവിച്ച ആരിൽ വിശ്വസിച്ചാലും മുക്തി കിട്ടുകയും ചെയ്യും. എന്നാൽ അതനുസരിച്ച് ജീവിക്കാൻ ശ്രമിക്കാതെ ഈശ്വരകൃപയ്ക്കു പരിമിതി കല്പിച്ച് ക്രിസ്തുവിൻെറ പേരു തന്നെയും രാഗദ്വേഷങ്ങൾക്കുള്ള ഉപകരണമാക്കിയിരിക്കുകയാണ് ഇന്നു്. കത്തോലിക്കരും പ്രോട്ടസ്റ്റൻറുകാരും ''എൻെറ മതത്തിലാണ് സ്വർഗ്ഗം'' ''എൻെറ മതത്തിലാണ് സ്വർഗ്ഗം'' എന്നു മത്സരിച്ച് എത്രലക്ഷം ജനങ്ങളെയാണ് കൊന്നൊടുക്കിയതു്. ക്രിസ്തുമതം ഈ ചർച്ചുകളുടെ കയ്യിലിരിക്കുന്ന കാലത്തോളം അതിനു് ലോകശാന്തി ഉണ്ടാക്കാൻ സാദ്ധ്യമല്ല.

അതുപോലെതന്നെ ഇസ്ലാം ലോകത്തിൻെറ അന്ത്യപ്രവാചകനായി മുഹമ്മദു നബിയെ കരുതുന്നു. ഖുറാനിലെ ഒററവാക്യംപോലും വള്ളിപുള്ളി തെററിക്കാൻ പാടില്ലെന്നു് അവർ പറയുന്നു. ഖുറാൻെറ വ്യാഖ്യാനത്തിലുള്ള അഭിപ്രായഭേദമോ? കാസിം റസ്വിയും അബ്ദുൽകലാം ആസാദും കാണുന്ന ഖുറാൻ രണ്ടാണ്. ഒന്നു് അന്യമതസ്ഥരെയെല്ലാം കൊന്നൊടുക്കുന്ന ഖുറാൻ. മറെറാന്നു് അന്യമതങ്ങളെ പൊറുക്കുന്ന ഖുറാൻ. അതുകൊണ്ടു് ഇവിടെയും ബുദ്ധിമുട്ടുണ്ടു്. അത്ര

യുമല്ല ഖുറാൻെറ ചില വ്യാഖ്യാനങ്ങൾ ലോകത്തുണ്ടാക്കിയതും ഇന്നുമുണ്ടാക്കുന്നതുമായ രക്തപ്പുഴ ആരാണറിയുന്നതു്.

ബുദ്ധമതമാണെങ്കിൽ ശ്രീബുദ്ധൻ ഉപദേശിച്ച ബുദ്ധമതം ഇന്ന ഹീനയാനവും മഹായാനവും വിജ്ഞാനവാദവും ശൂന്യവാദവും നിരീശ്വരവാദവും അനാത്മവാദവുമായിത്തീൎന്നിരിക്കുന്നു. മററു മതങ്ങളെ ഞാൻ ഇവിടെ എടുക്കുന്നില്ല.

ഈയവസരത്തിൽ സൎവ്വമതങ്ങളേയും ഉൾക്കൊള്ളുന്നതും സൎവ്വ മതാചാര്യന്മാരേയും ആദരിക്കാൻ പഠിപ്പിക്കുന്നതുമായ ഒരു മതമാണു് ആവശ്യമായിരിക്കുന്നതു്. ഹിന്ദുമതം അങ്ങനെയുള്ള ഒരു മതമാണു്. മുഹമ്മദു നബിയെയും ക്രിസ്തുവിനേയും ശ്രീരാമനേയും ശ്രീകൃഷ്ണനേയും ആദരിക്കാൻ അതു പഠിപ്പിക്കുന്നു. ശ്രീകൃഷ്ണൻേറയും ശ്രീരാമൻേറയും പടങ്ങളോടൊപ്പം യേശുക്രിസ്തുവിൻെറ പടം വച്ചാരാധിക്കുന്ന ഹിന്ദുകുടുംബങ്ങൾ അനവധിയുണ്ടു്. അങ്ങനെയുള്ള ഒരു ക്രിസ്ത്യൻ കുടുംബമെങ്കിലും ഞാൻ കണ്ടിട്ടില്ല. ഉള്ളതായി കേട്ടിട്ടുമില്ല. നിങ്ങൾ ആരെങ്കിലും കണ്ടിട്ടുണ്ടോ എന്നു ഞാൻ ചോദിക്കുന്നു. മുസ്ലിം വിഗ്രഹാരാധനയുടെ വിരോധിയുമാണു്. ബൗദ്ധൻ ഈശ്വരവിശ്വാസത്തിനു വിരോധിയാണെന്നു ഞാൻ പറഞ്ഞുവല്ലോ. എങ്ങനെ ഇവരെ യോജിപ്പിക്കും? ഇവരെ യോജിപ്പിക്കാൻ ഹിന്ദുമതത്തിനു കഴിയും.

''നിന്ദസി യജ്ഞവിധേരഹഹ ശ്രുതിജാതം
സദയഹൃദയദൎശിതപശുഘാതം
കേശവധൃത—ബുദ്ധ—ശരീര ജയജഗദീശഹരേ''

എന്നു് നമ്മുടെ അമ്പലങ്ങളിൽ പാടുന്നതു് കേട്ടിട്ടില്ലേ? നിരീശ്വരവാദിയായ ബുദ്ധനെ അവതാരമായി സ്വീകരിച്ചവരാണു് ഹിന്ദുക്കൾ. ഇതിനപ്പുറം എന്തുവേണം? നമുക്കു ക്രിസ്തുവിനേയും മഹമ്മദിനേയും ഒരുപോലെ സ്വീകരിക്കാൻ പ്രയാസമില്ല. നാം സ്വീകരിച്ചു കഴിഞ്ഞു. ലോകത്തു് രാഗദ്വേഷമില്ലാതാക്കാനുണ്ടായ മതത്തിൻെറ പേരിലുള്ള കലഹം—രാഗദ്വേഷവളൎച്ച—ഇല്ലാതാക്കാൻ ഹിന്ദുമതത്തിനേ കഴിയൂ.

അതുപോലെ അതിൻെറ തത്വങ്ങൾ. ലോകത്തിലെ എല്ലാ മതത്തിൻേറയും തത്വങ്ങളെ അതു് ഉൾക്കൊള്ളുന്നു. ഒരു മുസ്ലിമിനോടു് അയാൾ ഇന്നു ചെയ്യുന്ന അഭ്യാസങ്ങളോ അനുഷ്ഠാനങ്ങളോ ഉപേക്ഷിക്കാൻ അതു പറയുന്നില്ല. അതുപോലെ ഒരു ക്രിസ്ത്യാനിയോടും ഒരു ബൗദ്ധനോടും. എന്തെന്നാൽ ഹിന്ദു പറയുന്ന ഇതെല്ലാം ഒരേ ലക്ഷ്യത്തിലേയ്ക്കുള്ള വഴികളാണെന്നു്. വാസ്തവത്തിൽ ലോക

ത്തിലെ എല്ലാ മതതത്ത്വങ്ങളും ഹിന്ദുക്കൾ ഭക്തിയോഗം കർമ്മയോഗം രാജയോഗം ജ്ഞാനയോഗം എന്നു പറയുന്ന അഭ്യാസങ്ങളിൽ പെടുന്നു. ഇവയിൽ ഒന്നോ രണ്ടോ മൂന്നോ ചേർത്തു് കാലദേശാവസ്ഥാനുസരണം ഉപദേശിക്കപ്പെട്ടവയാണു് ഈ ഭിന്നമതങ്ങൾ. ഈ തത്വം മററു മതക്കാർ അറിയുന്നില്ല. ഹിന്ദുമതം പഠിച്ച ഹിന്ദു അറിയുന്നു.

ഹിന്ദുമതം ഒരു പ്രത്യേക വ്യക്തിക്കു പ്രാധാന്യം കല്പിക്കുന്നില്ല. അതു് ഒരു പ്രത്യേക വ്യക്തിയുടെ ആരാധനയ്ക്കു പ്രാമാണ്യതയുണ്ടെന്നു പറയുന്നില്ല. ഇതുകൊണ്ടു് ഒരു മുസ്ലീമിനും കൃസ്ത്യാനിക്കും അവനവനു് ബഹുമാനമുള്ള വ്യക്തിയെ പുറംതള്ളാതെ ഹിന്ദുവാകാൻ കഴിയും. ഒരു കൃസ്ത്യൻ മുസ്ലീമാകുമ്പോൾ ക്രിസ്തു മുഹമ്മദുനബിയേക്കാൾ എന്തോ കുറവുള്ളവനാണെന്നു് സമ്മതിക്കേണ്ടിവരുന്നു. അതുപോലെ ഒരു മുസ്ലിം ക്രിസ്ത്യാനിയാകുമ്പോഴും. ഇവക്കു് ഇരുകൂട്ടർക്കും ഒരിക്കലും അവരുടെ ആദർശങ്ങൾക്കു് സമൂലപരിവർത്തനം വരുത്താതെ ബൌദ്ധനാകാൻ സാധിക്കുകയില്ല. എന്നാൽ ഒരു ഹിന്ദുവാകുന്നതുകൊണ്ടു് ഒരു ക്രിസ്ത്യനോ മുസ്ലീമിനോ ഒന്നുംതന്നെ നഷ്ടപ്പെടുന്നില്ല. ''എന്റേതുമാത്രം ശരി'' എന്ന തോന്നൽ മാത്രമേ അയാൾ നശിപ്പിക്കേണ്ടതുള്ളു. ഹിന്ദുമതം തത്വങ്ങളിലാണു് സ്ഥാപിക്കപ്പെട്ടിരിക്കുന്നതു്. അതിനു് ഏതാനും ചില മുഖ്യതത്വങ്ങളുണ്ടു്. അവയെ ആരു സ്വീകരിക്കുന്നുവോ അയാൾ ഹിന്ദുവായിത്തീരുന്നു. ക്രിസ്തു മുഹമ്മദിനു താഴെയെന്നോ, മുഹമ്മദ്, ക്രിസ്തുവിനു താഴെന്നോ ഇവർ രണ്ടുപേരും ബുദ്ധനു താഴെയെന്നോ അയാൾക്കു് പറയേണ്ടിവരുന്നില്ല.

ഹിന്ദുമതത്തിനുള്ള മറെറാരു വൈശിഷ്ട്യം അതു യുക്തിയെ ഭയപ്പെടുന്നില്ലെന്നുള്ളതാണു് യുക്തിവാദം അതിനു് സുപരിചിതമാണു് ലോകത്തുള്ള സകല യുക്തിവാദികളോടും അതു് മല്ലിടാൻ തയ്യാറാണു്. അതേ സമയത്തു് അതിന്റെ സിദ്ധാന്തം ''നൈഷാ തർക്കേണ മതിരാപനേയാ'' ഈ ജ്ഞാനം തർക്കംകൊണ്ടു കിട്ടുന്നതല്ല.'' തർക്കോ*ƒ*പ്രതിഷ്ഠഃ'' തർക്കത്തിനു് ഒരിടത്തും ഉറച്ച നിലയില്ല. എന്നാണു്. അതു തർക്കത്തെ ഭയപ്പെടുകയില്ല. എന്തെന്നാൽ അതു് അനുഭവത്തെ അടിസ്ഥാനപ്പെടുത്തിയതാണു്. എത്ര യുക്തികൊണ്ടു സ്ഥാപിച്ചിലും വെയിലിനു ചൂടില്ലെന്നോ സൂര്യനു പ്രകാശമില്ലെന്നോ കണ്ണും ശരീരവുമുള്ള ഒരുവനെ വിശ്വസിപ്പിക്കുവാൻ സാധിക്കുമോ? ''വേദാന്തജ്ഞാനം അനുഭവസമ്പത്തുള്ളതാണു്'' എന്നു് ശ്രീശങ്കരനും ശ്രീരാമകൃഷ്ണനും സ്വാമി വിവേകാനന്ദനും അതുപോലെ അനുഭവിച്ച ലക്ഷംലക്ഷംപേരും പറഞ്ഞിട്ടുണ്ടു്. അനുഭവത്തെ അ

ടിസ്ഥാനമാക്കി വാദിച്ച് എതിരാളിയെ തോല്പിക്കുന്നതിൽ ഒട്ടും പിന്നോക്കമല്ല ഹിന്ദുക്കൾ. ഭഗവാൻ ശ്രീശങ്കരൻ തീവണ്ടിയും തീക്കപ്പലും മോട്ടോറും സൈക്കിളും ഇല്ലാതിരുന്ന കാലത്ത് ഏകനായി ഇന്ത്യ മുഴുവൻ സഞ്ചരിച്ച് എതിരാളികളെ വെല്ലുവിളിച്ചു തോല്പിച്ച കഥ സുപ്രസിദ്ധമാണല്ലോ. അതുപോലെ കയുക്തിവാദികളെ വേട്ടയാടി തൻെറ ബുദ്ധിയാകുന്ന കുന്തത്തിൽ കോർത്തുകൊണ്ടു് വിവേകാനന്ദസ്വാമികൾ സഞ്ചരിച്ചു. ഇന്നും പണ്ഡിതന്മാർ സഞ്ചരിക്കുന്നു. യൂറോപ്പിൽ ക്രിസ്തുമതത്തിനു് ഇളക്കം തട്ടിയതെന്തുകൊണ്ടു്? യുക്തിവാദത്തിൻെറ മുമ്പിൽ നില്ക്കാൻ ശക്തിയില്ലാഞ്ഞിട്ടു്. നിങ്ങൾ തോമസ് പെയിൻ എഴുതിയ "Age of Reason" യുക്തിയുഗം എന്ന പുസ്തകം വായിച്ചിട്ടുണ്ടോ? ഇംഗ്ലീഷറിയാവുന്ന ഓരോ കുട്ടിയും അതു വായിക്കണം. അപ്പോഴറിയാം ക്രിസ്തുമതം എന്തുകൊണ്ടു് യൂറോപ്പിനെ കീഴടക്കാൻ ശക്തമായില്ലെന്നു്. ക്രിസ്ത്യാനിക്കു് മതവും തത്വശാസ്ത്രവും രണ്ടാണു്. ഹിന്ദുവിനു് രണ്ടും ഒന്നാണു്. അഥവാ ഒന്നിൻെറ രണ്ടുവശമാണു്. ഇപ്രകാരമുള്ള മതത്തിനേ ഇനി ബുദ്ധിയുള്ളവരെ കീഴ്പ്പെടുത്താൻ സാധിക്കൂ. അല്ലെങ്കിൽ ആ മതം രാഷ്ട്രീയകാര്യങ്ങൾക്കു് കക്ഷിപിടിക്കാനുള്ള ഒരുപകരണം മാത്രമായിരിക്കും. പാവങ്ങളെ കളിപ്പിക്കാനും കൊള്ളാം.

ഇനി ഒന്നു് ഹിന്ദുമതം ഭാരതീയമെന്നുള്ളതാണു്. ഭാരതീയർ പ്രത്യേകിച്ചും ഹിന്ദുമതത്തെപ്പററി അഭിമാനിക്കേണ്ടതാണു്. എന്തെന്നാൽ അതിൻെറ ഉല്പത്തിസ്ഥാനം ഭാരതമാണു്. അതിലെ പുണ്യസ്ഥലങ്ങളെല്ലാം ഭാരതീയങ്ങളാണു്. അതിലെ ആരാധ്യപുരുഷന്മാരെല്ലാം ഭാരതഭൂജാതരാണു് അതുകൊണ്ടു് ഓരോ ഭാരതീയനും ഹിന്ദുവായിരിക്കേണ്ടതാണു് എന്നാണു് എൻെറ അഭിപ്രായം. സ്വദേശാഭിമാനമുള്ള ഏതു ഭാരതീയനും ഹിന്ദുവാകാൻ ആഗ്രഹിക്കുമെന്നാണു് എൻെറ ദൃഢവിശ്വാസം. ഒരു ഹിന്ദുവായതുകൊണ്ടു് മററു ദേശത്തെ മഹന്മാരെ ആദരിച്ചുകൂടെന്നില്ല എന്നു ഞാൻ പറഞ്ഞല്ലോ. എന്നാൽ ഹിന്ദുമതം നമ്മുടെ മാതാവിൻെറ—ഭാരതമാതാവിൻെറ—മതമാണു്.

"ഹിന്ദുമതത്തിൻെറ ഉല്പത്തിസ്ഥാനം മദ്ധ്യഏഷ്യയാണു് ക്രിസ്തുമതത്തിൻെറ ഉല്പത്തിസ്ഥാനവും മദ്ധ്യേഷ്യയാണു്. അതുകൊണ്ടു് ക്രിസ്തുമതം ഹിന്ദുമതത്തിനോളംതന്നെ ഭാരതീയമാണു്" എന്നു് ഈയിടെ ക്രിസ്ത്യൻ കോൺഫറൻസിൽ ചില ക്രിസ്തീയ പ്രമാണികൾ പ്രസംഗിച്ചതായി പത്രത്തിൽ കണ്ടു. ഇതിനുമീതെ അസംബന്ധമൊന്നുമില്ല. ഹിന്ദുമതത്തിൻെറ ഉല്പത്തിസ്ഥാനം മദ്ധ്യേഷ്യയോ? "ഹിന്ദു" എന്ന വാക്കു് സിന്ധു എന്ന പദത്തിൻെറ തത്ഭവമാണു്.

''ഹിന്ദു'' മതം=സിന്ധുമതം=സിന്ധുവൊഴുകുന്ന ദേശത്തു് ഉല്പന്നമായ മതം എന്നു് അർത്ഥമറിയാത്ത, ചരിത്രം പഠിച്ച ആരാണു് ഉള്ളതു്. സിന്ധു മദ്ധ്യഏഷ്യയിൽ കൂടിയാണോ ഒഴുകുന്നതു്? അതുപോലെ പാലസ്റ്റയിൻ സിറിയ ഈജിപ്തു് ഇതെല്ലാം മദ്ധ്യേഷ്യയിലാണോ? ഇവർ ആരോടാണു് പറയുന്നതു്? കേൾക്കുന്നവർ എഴുത്തുപഠിക്കാത്തവരാണെന്നോ ഇവർ വിചാരിക്കുന്നതു്? ഞാൻ ചോദിക്കുന്നു ഇവരുടെ മുഖ്യമതഗ്രന്ഥത്തിൽ ഇന്ത്യയേയും ഇന്ത്യയിൽ ജനിച്ചു വളർന്ന വിശിഷ്ടന്മാരായ, ക്രിസ്തുവിനു് മുമ്പും പിമ്പുമുള്ള മഹാത്മാരേയുംകുറിച്ചു് ഒററവാക്കെങ്കിലുമുണ്ടോയെന്നു്; ഭാരതഭൂമിയുടെ പരിപാവനതയെ പഠിപ്പിക്കുന്ന ഒററ വരിയുണ്ടോ എന്നു്. ഇവരുടെയിടയിൽ, ഈ അടുത്തകാലത്തു് ചിലതു് വെളിയിൽ പറയുന്നതൊഴിച്ചു്, ഭാരതീയഭാഷയിലുള്ള ഒററ നാമമെങ്കിലും ഒരാൾക്കുണ്ടോ എന്നു്. ഹിന്ദുവായിരുന്നപ്പോൾ ഇട്ട പേരു് മതംമാറിയിട്ടും മാററാതെ വച്ചുകൊണ്ടിരിക്കുന്നുണ്ടായിരിക്കാം. അതിരിക്കട്ടെ. ഇതിൽനിന്നു് ഇവക്കു് ഭാരതീയനാമങ്ങളോടുപോലും ഇഷ്ടമില്ലെന്നു സ്പഷ്ടമല്ലേ? അല്ലെങ്കിൽ തങ്ങളുടെ പ്രിയസന്താനങ്ങളെ ഭാരതീയനാമംകൊണ്ടു വിളിക്കാൻ ഇഷ്ടപ്പെടാതിരിക്കുമോ? അതാണോ ഹിന്ദുക്കളുടെ സ്ഥിതി?

''ഹിന്ദുക്കളുടെ മുഖ്യമതഗ്രന്ഥം വേദമാണു്. അതിൻെറ ഉല്പത്തിസ്ഥാനം മദ്ധ്യഏഷ്യയാണു്. അതുകൊണ്ടു് ഹിന്ദുമതം മദ്ധ്യഏഷ്യയിലുണ്ടായതാണു് എന്നു് ഇവർ പറയുമായിരിക്കാം. വേദങ്ങൾ മദ്ധ്യഏഷ്യയിലാണുണ്ടായതെന്നതിനു് തെളിവെന്തു്? വേദങ്ങളുടെ ഉല്പത്തിസ്ഥാനം മദ്ധ്യഏഷ്യയല്ല. സ്മൃതി പുരാണഇതിഹാസങ്ങളൊന്നും വെളിയിലുണ്ടായതല്ല. സ്മൃതികളിൽവച്ചു് ഏററവും പ്രാചീനവും മുഖ്യവുമായ മനുസ്മൃതി ഏററവും പ്രധാന പുണ്യസ്ഥലമായി കരുതുന്ന ബ്രഹ്മാവർത്തത്തിലാണു് ഉണ്ടായതു്. അതു് ഭാരതഭൂമിയിലുമാണു്.

പിന്നെ ഒരർത്ഥത്തിലേ ക്രിസ്തുമതം ഭാരതീയമാകൂ. അതു് ക്രിസ്തു ബുദ്ധമതത്തിൻെറ വ്യാപ്തിയുള്ള ദേശത്താണു് ജനിച്ചതും തൻെറ ആശയങ്ങളെ രൂപവൽക്കരിച്ചതും എന്നതാണു്. അതു സത്യവുമാണു്. ക്രിസ്തു ക്രിസ്തുവാകുന്നതിനു് വളരെ വഷം മുമ്പും എവിടെയായിരുന്നെന്നു് ബൈബിളിലൊന്നും പറയുന്നില്ല. അദ്ദേഹം ഇന്ത്യയിലായിരുന്നെന്നും ടിബററിലായിരുന്നെന്നും ഉള്ള പക്ഷമുണ്ടു്. ആ അർത്ഥത്തിൽ ശരി. അതു് ക്രിസ്ത്യാനികൾ സമ്മതിക്കുമെങ്കിൽ ശരി.

ഹിന്ദുമതംപോലെ ഭാരതഭൂമിയിൽ ജനിച്ച് ഭാരതഭൂമിയിൽ വളൎന്ന് ഭാരതീയൎക്ക് യോജിച്ചതായ മറെറാരു മതവുമില്ല. മനുഷ്യന്റെ നാനാവാസനസ്സു യോജിച്ച ഉപദേശങ്ങളടങ്ങിയ മതവും വേറെയില്ല. ഇത്ര വളരെ മഹാത്മാക്കളേയും അവതാരപുരുഷന്മാരേയും ജനിപ്പിച്ച മതവും വേറെയില്ല. രാഗദ്വേഷങ്ങളെ സമൂലനം നശിപ്പിച്ച അനേകശതം ജീവന്മുക്തന്മാരെ ലോകത്തിനു നൽകിയ മതവും മററില്ല. സൎവ്വോപരി ശ്രീരാമകൃഷ്ണദേവനെ ഈ കാലത്തു ജനിപ്പിച്ച മതമാണ് അതു്. അതിലഭിമാനിക്കുവിൻ! മനുഷ്യനു് നാനാകാരണങ്ങളാലുണ്ടാകുന്ന രാഗദ്വേഷങ്ങളെ നശിപ്പിക്കാനുണ്ടായ മതങ്ങൾതന്നെ രാഗദ്വേഷങ്ങൾക്ക് കാരണമായി, മനുഷ്യരെ കലഹിപ്പിച്ചിരിക്കുന്ന സ്ഥിതിക്ക് സൎവ്വമതമൈത്രിമാത്രമല്ല: സൎവ്വമതാംഗീകരണം ഉപദേശിക്കുന്ന ഹിന്ദുമതത്തിനല്ലാതെ ലോകശാന്തി കൈവരുത്താൻ സാദ്ധ്യമല്ലെന്നു പറയുന്നതിൽ എന്തു തെററു്? അതിൽ മതഭ്രാന്തെവിടെ?

എന്നാൽ ഹിന്ദുമതം ഇത്ര വിശിഷ്ടമാണെന്നറിഞ്ഞതുകൊണ്ട് ഫലമില്ല. അതു പഠിക്കണം. ഓരോ കുട്ടിയേയും അതിൽ വളൎത്തണം. അല്ലെങ്കിൽ ലോകത്തിനും നിങ്ങൾക്കും നാശമാണ് ഫലം. അതു് പഠിപ്പിക്കാൻ പാഠശാലകളേൎപ്പെടുത്തണം. ആദ്യം രവിവാരപാഠശാലകൾ ചെറിയ കുട്ടികൾക്കു പഠിക്കാൻ. ചെറുപ്പം മുതൽ മതം പഠിക്കണം. അങ്ങനെയാണ് ശ്രീരാമകൃഷ്ണവാക്യം. രവിവാരപാഠശാലകൾക്ക് ധനസഹായം ചെയ്യാൻ ദേവസ്വംബോൎഡിനോടു പറയണം. പിന്നെ മതഗ്രന്ഥശാലകൾ വേണം. മതമഹാപാഠശാല വേണം. മതമറിയാത്ത ഒരൊററ ബാലനുണ്ടായിരിക്കരുതു്. അത്രയുമല്ല മതമനുഷ്ഠിക്കാത്ത ഒരാളെങ്കിലുമുണ്ടായിരിക്കരുതു്. മതം അപ്രധാനമാക്കിയാൽ ആപത്താണ്. ലോകത്തെ രക്ഷിക്കാൻ പൎയ്യാപ്തമായ ആ മതത്തെ വേണ്ടപോലെ പഠിപ്പിച്ച് പ്രചരിപ്പിച്ചില്ലെങ്കിൽ നിങ്ങൾ നിങ്ങൾക്കും നിങ്ങളുടെ കുട്ടികൾക്കും ലോകത്തിനും അനൎത്ഥമാണുണ്ടാക്കുന്നതു്. ഇതിലേക്കായിരിക്കണം ഹിന്ദുക്കൾ പണം പിരിക്കുന്നതും വിനിയോഗിക്കുന്നതും മററുള്ളതെല്ലാം ബുദ്ധിയോടുകൂടി നോക്കിയാൽ ഒടുവിൽ വ്യൎത്ഥശ്രമമാണെന്നു് മനസ്സിലാകും. അതുകൊണ്ടു് യഥാസമയം വേണ്ടതു ചെയ്യുന്നതിനു് ഈശ്വരൻ നിങ്ങൾക്ക് സൽബുദ്ധി നൽകട്ടെ!!



# 44. ശ്രീരാമകൃഷ്ണനും ഇന്നത്തെ വിഷമപ്രശ്നങ്ങളും*

''ശ്രീരാമകൃഷ്ണൻ ജനിച്ച അന്നേദിവസംമുതൽ സത്യയുഗം ആരംഭിച്ചിരിക്കുന്നു. അന്നുമുതൽ സകല ഭേദങ്ങൾക്കും അവസാനം വന്നിരിക്കുന്നു. താഴ്ന്ന ചണ്ഡാലൻവരെ എല്ലാവരും ഈശ്വരപ്രേമത്തിൽ പങ്കാളികളായിത്തീർന്നിരിക്കുന്നു. പുരുഷനെന്നും, സ്ത്രീയെന്നും, ധനവാനെന്നും, ദരിദ്രനെന്നും, പഠിച്ചവനെന്നും, പഠിക്കാത്തവനെന്നും, ബ്രാഹ്മണനെന്നും, ചണ്ഡാലനെന്നും ഉള്ള വേർതിരിപ്പിനെയെല്ലാം വേരോടെ പറിച്ചുകളയാനാണ് അദ്ദേഹം ജീവിച്ചത്. അദ്ദേഹം ശാന്തിയുടെ സന്ദേശവാഹകനായിരുന്നു. ഹിന്ദുക്കളും മുഹമ്മദീയരും തമ്മിലും ഹിന്ദുക്കളും ക്രിസ്ത്യാനികളും തമ്മിലും ഉള്ള വേർതിരിപ്പെല്ലാം ഒരു പഴഞ്ചൻ കഥയാണ്. വ്യത്യാസങ്ങളെ അടിസ്ഥാനമാക്കിയ കലഹമെല്ലാം ഒരു മുൻ യുഗത്തിലെ കാര്യമാണ്. ഈ സത്യയുഗത്തിൽ ശ്രീരാമകൃഷ്ണന്റെ പ്രേമമാകുന്ന വൻതിരയടി എല്ലാവരേയും യോജിപ്പിച്ചുകഴിഞ്ഞിരിക്കുന്നു.'' എന്നാണ് സ്വാമി വിവേകാനന്ദൻ പറയുന്നത്. യോഗശാസ്ത്രത്തിൽ, യമനിയമങ്ങളിൽ ഓരോന്നിലും സിദ്ധനാകുന്നവന്റെ ലക്ഷണം പറഞ്ഞിട്ടുണ്ട്. അക്കൂട്ടത്തിൽ സത്യത്തിൽ സിദ്ധനാകുന്നവനെപ്പററി പറയുന്നത് ''സത്യപ്രതിഷ്ഠായാം ക്രിയാഫലാശ്രയത്വം'' എന്നാണ്. സത്യത്തിൽ ഉറപ്പുവന്നാൽ അയാളുടെ വാക്കുകൾ ഫലിക്കും. ഋഷിമാരുടെ ഋഷിത്വം എന്താണെന്ന് പലകാലം ഞാൻ ആലോചിച്ചു. ഋഷിമാരിൽ വിശ്വാമിത്രനെപ്പോലെ ചിലർ കാമാധീനരായിട്ടുണ്ട്. ദുർവാസാവിനെപ്പോലെ ചിലർ മഹാകോപികളായുണ്ട്. അസൂയയുള്ളവരായി ചിലർ ഇരുന്നിട്ടുണ്ട്. പിന്നെ അവരുടെ ഋഷിത്വം എവിടെയാണെന്നും ഞാൻ ചിന്തിച്ചുകൊണ്ടിരുന്നു. അപ്പോഴാണ് അമരകോശത്തിൽ ''ഋഷയഃ സത്യവചസഃ'' എന്നു കണ്ടത്. ഒരു ഋഷിയെങ്കിലും കളവു പറഞ്ഞതായി കേട്ടിട്ടില്ല. അതിൽ നിന്നു ഞാൻ മനസ്സിലാക്കിയത് ഒരിക്കലും കളവു പറയുകയില്ലെന്നു വ്രതമെടുത്ത്, അതിൽ സിദ്ധന്മാരായവർ ഋഷികൾ എന്നാണ്. കളവിനു മൂന്നു രൂപമുണ്ട്. ജിഹ്മം, അനൃതം, മായ, ഈ മൂന്നും

* 1960 ഏപ്രിൽ 21ന് പൂങ്കുന്നം ആശ്രമത്തിൽ ചെയ്ത പ്രസംഗം.

ഉപേക്ഷിച്ചാലേ ഒരുവൻ ഋഷിയാകൂ. മായയെന്നാൽ വെളിയിൽ ഒരു തരത്തിൽ നടിച്ചുകൊണ്ടു് മററു വിധത്തിൽ കാര്യം ചെയ്യുന്നതു്. ഈ മൂന്നും കള്ളത്തിൻെറ വകഭേദങ്ങളാണു്. ഇതു മൂന്നുമില്ലാതെ പന്ത്രണ്ടുകൊല്ലം ഒരുവൻ ജീവിച്ചാൽ അയാൾ പറയുന്നതെല്ലാം ഫലിക്കുമെന്നാണു് ശാസ്ത്രസിദ്ധാന്തം. സ്വാമിജി ഈ മൂന്നിനും വിരോധിയായിരുന്നു. ഈ മൂന്നും ഉപേക്ഷിച്ചു ജീവിച്ചയാളാണു്. അതുകൊണ്ടു് സ്വാമിജിയുടെ വാക്കു് അക്ഷരംപ്രതി സത്യമാണു്.

''ഋഷീണാം പുനരാദ്യാനാം വാചമർത്ഥോഽനുവർത്തതേ''

എന്നുണ്ടല്ലോ. സ്വാമിജി അതിശയോക്തി പറയുന്ന ആളായിരുന്നില്ല. ഗുരുഭക്തികൊണ്ടു് വൃഥാ ഗുരുസ്തുതിചെയ്യുന്ന ആളുമായിരുന്നില്ല. അതുകൊണ്ടു് ശ്രീരാമകൃഷ്ണൻ ജനിച്ച തീയതിമുതൽ സത്യയുഗം ആരംഭിച്ചു എന്നുള്ളതു് സത്യമാണു്.

അപ്പോൾ നിങ്ങൾ ചോദിക്കുമായിരിക്കാം:— ''ശ്രീരാമകൃഷ്ണൻ ജനിച്ചിട്ടു വളരെ വർഷമായല്ലോ എന്നിട്ടും ഇപ്പോൾ കൃതയുഗലക്ഷണമല്ലല്ലോ കാണുന്നതു്. അതെന്തുകൊണ്ടു്?'' എന്നു്. കൃതയുഗലക്ഷണം, എല്ലാവരും സത്യവാന്മാരായി, ദീർഘായുഷ്മാന്മാരായി പരസ്പരം രാഗദ്വേഷാദികൾ കൂടാതെയിരിക്കുന്നതാണു്. ഇന്നു് അങ്ങനെയല്ലല്ലോ. അതെന്തുകൊണ്ടു്? അതു് നമ്മുടെ കുററമാണു്. ലോകത്തെ സത്യയുഗത്തിലേക്കു നയിക്കാനുള്ള സന്ദേശം ഭഗവാൻ നൽകി. എന്നാൽ നാം അതു് ലോകം മുഴുവൻ വ്യാപിപ്പിച്ചില്ല. ഒരു സത്യം നമ്മുടെ കൈയ്യിൽ കിട്ടിയാൽ നാം ചെയ്യേണ്ടതു് നാലു കാര്യമാണു്. അധീതി, ബോധം, ആചരണം, പ്രചാരണം. അതു പഠിക്കുക; അതിനെപ്പററി നല്ലവണ്ണം ആലോചിച്ചു മനസ്സിൽ ഉറപ്പിക്കുക; അതിനെ അനുഷ്ഠിക്കുക; പിന്നീടു പ്രചരിപ്പിക്കുക. ഇത്രയും ചെയ്യണം. ശ്രീരാമകൃഷ്ണൻെറ ഉപദേശങ്ങൾ ചിലർ വായിച്ചു. ചിലർ അതിനെ സ്തുതിച്ചു. ചിലർ അതിനെപ്പററി ആലോചിച്ചു ശരിയെന്നുറപ്പിച്ചു. ചിലർ അതു് അനുഷ്ഠിക്കാൻ ശ്രമിച്ചു. എന്നാൽ വളരെ കുറച്ചുപേരേ അതു പ്രചരിപ്പിക്കാൻ ശ്രമിച്ചുള്ളു. അതു പോരാ. അതല്ല ഋഷിമാർ നമ്മോടു പറഞ്ഞിട്ടുള്ളതു്. നാരദൻ വ്യാസൻ മുതലായ മുനിമാർ തത്ത്വാനുഭൂതി സമ്പാദിച്ചു കേവലം ഗുഹാവാസികളായിരിക്കുകയല്ല ചെയ്തതു്. നാരദനെപ്പററി പറയുന്നതു് ''പരാനുഗ്രഹവാഞ്ഛയാ പര്യടൻ സകലാൻ ലോകാൻ'' എന്നാണു്. അതായതു് അന്യന്മാരെ അനുഗ്രഹിക്കാനുള്ള ആഗ്രഹംകൊണ്ടു് സകല ലോകങ്ങളിലും സഞ്ചരിച്ചുകൊണ്ടിരുന്നുവെന്നർത്ഥം. വ്യാസൻ തൻെറ ശിഷ്യനായ ജൈമിനിമുഖേന കർമ്മകാണ്ഡവും സ്വയം ജ്ഞാനകാണ്ഡവും

സ്ഥാപിച്ചിട്ടും ലോകം ആദ്ധ്യാത്മികമാർഗ്ഗത്തിൽ പുരോഗമിക്കുന്നില്ലല്ലോ എന്നുകണ്ടു് വ്യാകുലനായി നാരദനെ ശരണം പ്രാപിച്ചു് ഭക്തിമാർഗ്ഗം ഗ്രഹിച്ചു് ഭാഗവതമെഴുതിയെന്നാണു് പുരാണം പറയുന്നതു്. വൈദികമായ ഒരു മന്ത്രത്തിന്റെ ഫലശ്രുതിയിൽ പറയുന്നതു് ഇതു് ചുരുങ്ങിയതു് എട്ടു ബ്രാഹ്മണരെയെങ്കിലും പഠിപ്പിച്ചില്ലെങ്കിൽ വെള്ളപ്പാണ്ടുരോഗിയോ കുഷ്ഠരോഗിയോ കഴിനഖക്കാരനോ ആകും, അടുത്ത ജന്മത്തു് എന്നാണു്. ''സ്വകാര്യം ഭക്ഷിച്ചാൽ സൂകരം.'' ഏതെങ്കിലും നല്ല സാധനം കിട്ടിയിട്ടു് തനിച്ചു തിന്നാൽ അടുത്ത ജന്മം പന്നിയായി പിറക്കുമെന്നു് ഐതിഹ്യം പറയുന്നു. അതുകൊണ്ടു് ശ്രീരാമകൃഷ്ണസന്ദേശം ഗ്രഹിച്ചവരുടെ ചുമതല അതു് ആലോചിച്ചു് അനുഷ്ഠിക്കുക മാത്രമല്ല അന്യന്മാരുടെയിടയിൽ ധാരാളമായി പ്രചരിപ്പിക്കുകയും കൂടിയാണു്. അങ്ങനെ പ്രചരിപ്പിച്ചാൽ വിവേകാനന്ദസ്വാമികൾ പ്രവചിച്ച കൃതയുഗം ഉടൻവരും. അപ്പോൾ ഇന്നു് ലോകത്തെ ഇട്ടുലട്ടുന്ന എല്ലാ പ്രശ്നങ്ങൾക്കും പരിഹാരമുണ്ടാകും.

ഇന്നത്തെ മുഖ്യപ്രശ്നങ്ങളെന്തൊക്കെയാണു്? ഓരോരുത്തൻ ഓരോന്നായിരിക്കാം കാണുന്നതു്. അതിൽ ഞാൻ കാണുന്ന ചിലതു പറയാം. അവയെ രണ്ടായി തരംതിരിക്കാം. ചിലതു് ഇന്ത്യയെ മാത്രം സ്പർശിക്കുന്നതു്. മററു ചിലതു് ലോകത്തെ മുഴുവൻ സ്പർശിക്കുന്നതു്. ഇവയിൽ ഇന്ത്യയെമാത്രം സ്പർശിക്കുന്നതു് ജാതിവഴക്കും മതവഴക്കുമാണു്. വിശേഷിച്ചും കേരളത്തിൽ. കേരളത്തിൽ മുമ്പു് ജാതിഭേദമുണ്ടായിരുന്നു. ജാതിയെ അടിസ്ഥാനമാക്കിയുള്ള ഉച്ചനീചത്വമുണ്ടായിരുന്നു. അതുകൊണ്ടു് ചിലക്കു് ക്ഷേത്രത്തിലും പൊതുനിരത്തിലും പ്രവേശനമുണ്ടായിരുന്നില്ല. അതുകണ്ടിട്ടു് സ്വാമി വിവേകാനന്ദൻ കേരളത്തെ ഭ്രാന്തശാലയെന്നു വിളിച്ചു. ഇന്നു് കേരളം ജാതിയെ അടിസ്ഥാനമാക്കി ഒരു മഹാഭ്രാന്താലയമായി മാറിയിരിക്കുകയാണു്. മുമ്പു് ജാതിവിദ്വേഷമുണ്ടായിരുന്നില്ല. ഇന്നു് അതും മൂദ്ധന്യാവസ്ഥയിലെത്തിയിട്ടുണ്ടു്. ഇപ്പോൾ എവിടെയും ജാതിചോദ്യമേയുള്ളു. ഉദ്യോഗം കൊടുക്കുന്നിടത്തും വിദ്യാലയങ്ങളിൽ പ്രവേശനം കൊടുക്കുന്നിടത്തും പരസ്പരം ഹൃദയംതുറന്നു സംസാരിക്കുന്നതിലും സ്നേഹിക്കുന്നതിലും ജാതിചിന്തയാണു് ഇന്നു മുന്നിട്ടു നില്ക്കുന്നതു്. മുമ്പു് ജാതി കുത്തഴിഞ്ഞുകിടക്കുകയായിരുന്നു. ഇന്നു് അതു് സംഘടിച്ചിരിക്കുകയാണു്. ഈശ്വരനെപ്പോലും തന്റെ ജാതിക്കാരനല്ലെങ്കിൽ പുറംതള്ളിക്കളയുമെന്നാണു് ചിലർ പറയുന്നതു്. അഥവാ ഈശ്വരനു് ജാതിയില്ലാത്തതുകൊണ്ടു് അദ്ദേഹത്തെ ചിലർ പുറംതള്ളിയിരിക്കുകയാണു്.

അടുത്തതു് മതവഴക്കു്. മതവഴക്കും ഇന്നു് ഒരുതരത്തിൽ ജാതിവഴക്കുതന്നെയാണു്. തന്റെ അച്ഛൻ ഏതുമതക്കാരനാണെന്നു് നോക്കിയാണു് മിക്കവരും മതത്തെപ്പററി അഭിമാനിക്കുന്നതു്. ''എന്റെ മതമാണു് ലോകത്തിൽവച്ചു് ശ്രേഷ്ഠം. എന്തുകൊണ്ടു്? എന്റെ അച്ഛൻ ആ മതക്കാരനായിരിക്കുകയും അങ്ങനെ ഞാൻ ആ മതത്തിൽ ജനിക്കുകയും ചെയ്തതുകൊണ്ടു്.'' തന്റെ മതത്തെ ഇതരമതങ്ങളോടു ചേർത്തുപഠിച്ചു് തന്റെ മതമാണു് ഉൽകൃഷ്ടമെന്നു കണ്ടിട്ടാണോ ഓരോ മതക്കാരും മററു മതക്കാരോടു വഴക്കുണ്ടാക്കുവാൻ പോകുന്നതു്? ഒരിക്കലുമല്ല. അതുകൊണ്ടു് മിക്കവാറും മതവഴക്കും ഒരുതരം ജാതിവഴക്കുതന്നെയാണു്. ഇന്ത്യയിൽ ഇതുമൂത്തു് വളരെക്കാലംനിന്നു് ഇന്നു് ഇന്ത്യയെ—ചരിത്രാതീതകാലംമുതൽ ഒന്നായിരുന്ന ഭാരതഖണ്ഡത്തെ—രണ്ടായി വെട്ടിമുറിച്ചിട്ടിരിക്കുന്നു. അത്രയുമല്ല അതിൽ ഒരു ഭാഗത്തുള്ള ഭൂരിപക്ഷമതക്കാർ മററുമതക്കാരെ നിഷ്ഠുരണം പീഡിപ്പിച്ചു് ഓടിക്കുകയും ചെയ്യുന്നു. കേരളത്തിലും അതിന്റെ ഉപദ്രവം കുറവല്ല. പള്ളികളുടെ മുമ്പിൽ മററു മതക്കാർ ഘോഷയാത്രപോകുന്നവെന്നുപറഞ്ഞുള്ള വഴക്കും അടിപിടിയും ധാരാളം. ഉദ്യോഗം കൊടുക്കുന്ന കാര്യം വരുമ്പോഴും മതവും മതവിഭാഗവും നോക്കുകതന്നെ പ്രധാനം.

ഇനി ലോകമൊട്ടുക്കുള്ള പ്രശ്നങ്ങളിൽ പ്രധാനം നേഷനും നേഷനും തമ്മിലുള്ള വഴക്കാണു്. അതു് ആററംബോമ്പു്, ഹൈഡ്രജൻ ബോമ്പുവരെയായിട്ടുണ്ടു്. ഓരോ നേഷനും മററു നേഷനെ സംശയദൃഷ്ടിയോടുകൂടി വീക്ഷിക്കുന്നു. ഉള്ളിൽ വെറുക്കുന്നു. മററു നേഷനെ സംഹരിക്കാൻ മാരകായുധങ്ങളും കോടിക്കണക്കിനു തയ്യാറാക്കുന്നു. ഓരോ നേഷനിലേയും ബുദ്ധിമാന്മാരിൽ പലരും മററു നേഷനെ നശിപ്പിക്കുന്നതിനുള്ള ആയുധങ്ങളും നിർമ്മിക്കുന്നതിലും സൈന്യം തയ്യാറാക്കുന്നതിലും തന്നെ സമയം ചെലവാക്കുന്നു. ചുരുക്കത്തിൽ മിക്ക നേഷനും ലോകസംഹാരത്തിനു് വട്ടംകൂട്ടുന്നു.

അതിനെ അപേക്ഷിച്ചു് ചെറുതാണെങ്കിലും കറുത്തവൻ വെളുത്തവൻ എന്ന മത്സരം ഇനിയും അവസാനിച്ചിട്ടില്ല. ഇപ്പോഴും അതു് ചില രാജ്യങ്ങളിലെല്ലാമുണ്ടു്.

ജനസംഖ്യപ്പെരുപ്പവും തൊഴിലില്ലായ്മയും ഇന്നു് ലോകത്തെ ഇട്ടലട്ടുന്ന ഏററവും പ്രധാന പ്രശ്നമാണു്. ഇന്നത്തെ ജാതിവഴക്കിന്റേയും മതവഴക്കിന്റേയും നേഷനും നേഷനും തമ്മിലുള്ള വഴക്കിന്റേയും അടിയിൽ കളിക്കുന്നതു് പ്രധാനമായി അതാണു്. അതു് പരിഹരിക്കപ്പെടാമെങ്കിൽ മററു പലതിനും കുറെ പരിഹാരമുണ്ടാകും.

ഇതിനെല്ലാം പരിഹാരമുണ്ടാക്കാൻ രാഷ്ട്രീയനേതാക്കന്മാർ പാർലിമെൻറു മുഖേന ശ്രമിക്കുകയാണു്. എന്നാൽ സ്വാമി വിവേകാനന്ദനും അദ്ദേഹത്തിന്റെ അനുഗാമികളായ ഞങ്ങളും പറയുന്നതു് ഈ പ്രശ്നമൊന്നും പാർലമെൻറു നിയമംകൊണ്ടു് പൂർണ്ണമായി തടയാൻ സാധിക്കുകയില്ലെന്നാണു്. സ്വാമിജി പറയുന്നു. "The basis of all systems, Social or political, rests upon the goodness of men. No nation can be great or good because its men are great and good. Religion goes to the root of the matter. If it is right all is right. Man Cannot be made vertuous by an act of parliament. And that is why religion is of deeper importance than politics. Since it goes to the roots and deals with the essencials of conduct" (സാമുദായികമോ രാഷ്ട്രീയമോ ആയ എല്ലാ വ്യവസ്ഥിതികളും മനുഷ്യന്റെ നന്മയെ ആശ്രയിച്ചിരിക്കുന്നു. ഒരു നേഷനും, അതിലെ മനുഷ്യർ നല്ലവരും വലിയവരുമാകുന്നതുകൊണ്ടല്ലാതെ പാർലിമെൻറു് ഈ നിയമമോ ആ നിയമമോ പാസാക്കുന്നതുകൊണ്ടു് വലുതോ നല്ലതോ ആകാൻ സാദ്ധ്യമല്ല. മതം കാര്യങ്ങളുടെ വേരുവരെ ചെല്ലുന്നു. അതു ശരിയായിരുന്നാൽ എല്ലാം ശരിയാകും. പാർലിമെൻറ് നിയമം പാസാക്കുന്നതുകൊണ്ടു് മനുഷ്യരെ ധാർമ്മികന്മാരാക്കാൻ കഴിയുകയില്ല. അതുകൊണ്ടാണു് മതം രാജ്യതന്ത്രത്തേക്കാൾ കൂടുതൽ പ്രധാനമായിരിക്കുന്നതു്. എന്തെന്നാൽ അതു് വേരുവരെ പോകുകയും നടപടികളുടെ (സ്വഭാവത്തിന്റെ) സാരാംശങ്ങളെ സ്പർശിക്കുകയും ചെയ്യുന്നു). രാഷ്ട്രീയനേതാക്കന്മാരും ഞങ്ങളും തമ്മിലുള്ള വ്യത്യാസം ഇതാണു്. അവരുടെ അഭിപ്രായത്തിൽ മതം അപ്രധാനമാണു്. രാജ്യതന്ത്രമാണു് എല്ലാം ശരിപ്പെടുത്തുന്നതു്. എന്നാൽ മതവും രാജ്യതന്ത്രവും ഒരുപോലെ എടുത്തുപഴകിയിട്ടുള്ള മഹാത്മാഗാന്ധിയുടെ അഭിപ്രായത്തിൽ ''മതമില്ലാത്ത രാജ്യതന്ത്രം മരണക്കുടുക്കാണു്.'' രാജ്യതന്ത്രമില്ലാത്ത മതം അപകടത്തിലാണെന്നു് അദ്ദേഹം ഒരിടത്തും പറഞ്ഞിട്ടില്ല. ഭാരതത്തിന്റെ പ്രാചീന പാരമ്പര്യവും രാജ്യതന്ത്രം മതത്തിനധീനമായിരിക്കണമെന്നാണു് പഠിപ്പിക്കുന്നതു്. അതുകൊണ്ടാണു് ബ്രാഹ്മണർക്കധീനമായിരിക്കണം ക്ഷത്രിയരെന്നു വച്ചിരുന്നതു്. ബ്രാഹ്മണരെന്നാൽ ധാർമ്മിക ജീവിതം നയിച്ചു് ലോകത്തിനു് ധർമ്മോപദേശം ചെയ്യുന്നവരെന്നർത്ഥം. മഹാഭാരതത്തിൽ വ്യാസൻ പറയുന്നു:—

''ഊർദ്ധ്വബാഹുർ വിരൗമ്യേഷ ന ച കശ്ചിത് ശൃണോതി മേ
ധർമ്മാദർത്ഥശ്ച കാമശ്ച സ കിമർത്ഥം ന സേവ്യതേ''

ധർമ്മത്തിൽനിന്നാണ് അർത്ഥവും കാമവും. അതിനെ ജനങ്ങൾ എന്തുകൊണ്ട് സേവിക്കുന്നില്ല? എന്നു രണ്ടു കൈയും പൊക്കി ഞാൻ വിളിച്ചുപറയുന്നു. എന്നിട്ടും എന്റെ വാക്ക് ആരും കേൾക്കുന്നില്ലല്ലോ.

''ധർമ്മാദർത്ഥഃ പ്രഭവതേ ധർമ്മാത്പ്രഭവതേ സുഖം
ധർമ്മേണ ലഭതേ സർവ്വം ധർമ്മസാരമിദം ജഗത്''

'ധർമ്മത്താൽ ധനമുണ്ടാകും ധർമ്മത്താൽ സുഖവും വരും. ധർമ്മത്താൽ ലഭ്യമാമെല്ലാം ഈ ലോകം ധർമ്മസാരമാം. ധർമ്മത്തിനെ ഹനിച്ചെന്നാൽ ധർമ്മം നമ്മെ ഹനിച്ചിടും ധർമ്മത്തെ രക്ഷ ചെയ്യെന്നാൽ രക്ഷിക്കും നമ്മെ ധർമ്മവും'.

ഇതുതന്നെയാണ് സ്വാമിജി പറയുന്നതു്. മതം നമ്മുടെ സ്വഭാവത്തെ രൂപവൽക്കരിക്കുന്നു. മതം ശരിയായിരുന്നാൽ രാജ്യവും സമുദായവും ശരിയാകും. അല്ലെങ്കിൽ എത്ര നിയമം പാസ്സാക്കിയാലും മനുഷ്യർ നേരെയാകയില്ല. അതുകൊണ്ടു് മതം, ധർമ്മം (ശരിയായ മതമാണ് ധർമ്മം) ക്ഷയിക്കുമ്പോൾ ലോകനാഥനായ ഭഗവാൻ ആവിർഭവിച്ച് ധർമ്മം സ്ഥാപിച്ച് ലോകത്തെ രക്ഷിക്കുന്നു. ഇത് ലോകചരിത്രത്തിൽ–പ്രത്യേകിച്ച് ധർമ്മഭൂമിയായ ഭാരതത്തിൽ—നാം പലപ്പോഴും കണ്ടിട്ടുള്ളതാണല്ലോ. ഭാരതമാണ് ലോകത്തിന്റെ ആദ്ധ്യാത്മികകലവറ.

''കർമ്മഭൂമിരിയം സ്വർഗ്ഗമപവർഗ്ഗം ച ഗച്ഛതാം'' സ്വർഗ്ഗവും മോക്ഷവും പ്രാപിക്കേണ്ടവർക്കുള്ള കർമ്മഭൂമിയാണ് ഇതു്. ''അതഃ സംപ്രാപ്യതേ സ്വർഗ്ഗോ മുക്തിമസ്മാത് പ്രയാന്തി വൈ'' ഇവിടെനിന്നു് ജനങ്ങൾ സ്വർഗ്ഗം പ്രാപിക്കുന്നു. ഇവിടെനിന്നുതന്നെ മോക്ഷവും പ്രാപിക്കുന്നു. എന്നു വിഷ്ണുപുരാണം.

''സ്വർഗ്ഗാƒപവർഗ്ഗങ്ങളിവയ്ക്കു രണ്ടിനും മാർഗ്ഗം തരും ഭാരതഭൂമിഭാഗേ പിറന്നിടും മാനുഷരെങ്ങളേക്കാളുറച്ച ഭാഗ്യം പെരുകുന്ന ധന്യർ''.

എന്നു ദേവന്മാർപോലും ഭാരതമഹിമ പാടിപ്പുകഴ്ത്തുന്നതായി പുരാണം പറയുന്നു. അവസാന ജന്മം സ്വീകരിക്കുന്നതിനു് ജീവന്മാർ ശരീരം ഗ്രഹിക്കുന്ന പുണ്യഭൂമിയാണ് ഭാരതമെന്നു് സ്വാമി വിവേകാനന്ദനും പറഞ്ഞിട്ടുണ്ടു്. അങ്ങനെയുള്ള ഈ പുണ്യഭൂമിയിൽ ഉണ്ടായിട്ടുള്ളതിൽവച്ച് ഏററവും വലിയ മഹാനാണ് ശ്രീരാമകൃഷ്ണൻ. "Take it from me, never did come to this earth Such an allperfect man as Sri Ramakrishna" ഈ ഭൂമിയിൽ ശ്രീരാമകൃഷ്ണനെപ്പോലെ സർവ്വപൂർണ്ണനായ മറെറാരാൾ ഒരിക്കലും വന്നിട്ടില്ലെന്നു് ഞാൻ പറയുന്നതു് സ്വീകരിക്കുക എന്നു വിവേകാന

ന്ദസ്വാമികറം പറയുന്നു. ആ ദിവ്യപുരുഷന്റെ സന്ദേശം ലോകത്തിലെ സകല വിഷമപ്രശ്നങ്ങറംക്കും പരിഹാരം നൽകുന്നു. അങ്ങനെ പരിഹാരമുണ്ടാക്കാനാണ് അദ്ദേഹം വന്നതു്. അത് എങ്ങനെ?

അദ്ദേഹത്തിന്റെ ജീവിതത്തിൽനിന്നു് മതമെന്നാലെന്തെന്നു പഠിച്ച സ്വാമി വിവേകാനന്ദൻ പറയുന്നു മതമെന്നാൽ അനുഭൂതിയാണു്. തന്റെ ഉള്ളിൽതന്നെയുള്ള ഈശ്വരത്വത്തെ ആവിഷ്കരിച്ചു് തന്നത്താൻ അനുഭവിക്കുകയും മറ്റുള്ളവക്കു് അനുഭവപ്പെടുത്തിക്കൊടുക്കുകയുമാണു്—എന്നു് "Men must realise God. See God talk to God, that is religian" മനുഷ്യൻ ഈശ്വരനെ അനുഭവപ്പെടുത്തണം. ഈശ്വരനെ ആസ്വദിക്കണം അതാണു് മതം, We have to Sense God, to be convinced that there is God. We must sence the facts of religion to know that they are facts." ഒരു ഈശ്വരനുണ്ടെന്നുള്ള ബോദ്ധ്യം വരണമെങ്കിൽ നമുക്കു് ഈശ്വരനെ അനുഭവപ്പെടുത്തേണ്ടതുണ്ടു്. മതത്തിന്റെ യാഥാത്ഥ്യങ്ങളാണെന്നറിയണമെങ്കിൽ അവയെ അനുഭവപ്പെടുത്തേണ്ടതുണ്ടു്. എന്നു് സ്വാമിജി പറയുന്നു. ശ്രീരാമകൃഷ്ണൻ ജീവിതത്തിൽ ഈശ്വരനെ സാക്ഷാൽക്കരിക്കുക മാത്രമല്ല ഈശ്വരനെ മറ്റുള്ളവക്കു് അനുഭവപ്പെടുത്തിക്കൊടുക്കുകയും ചെയ്തു. അങ്ങു് ഈശ്വരനെ വിശ്വസിക്കുന്നുണ്ടോ? അങ്ങേയ്ക്കു് അതു തെളിയിക്കുവാൻ കഴിയുമോ?'' എന്നു ചോദിച്ചു് അടുത്തുചെന്ന വിവേകാനന്ദസ്വാമിക്കു് ശ്രീരാമകൃഷ്ണദേവൻ നൽകുന്ന ഉത്തരം ''ഞാൻ ഈശ്വരനിൽ വിശ്വസിക്കുന്നു. എന്തെന്നാൽ ഞാൻ നിന്നെ ഇവിടെ കാണുന്നതുപോലെ അദ്ദേഹത്തെ കാണുന്നു. കുറെക്കൂടി നിബിഡഭാവത്തിലാണെന്നുമാത്രം'' എന്നു പറയുന്നതു് പ്രത്യേകം ശ്രദ്ധേയമാണു്. ഈ സംഭാഷണം രേഖപ്പെടുത്തുന്നതു് സ്വാമിജി തന്നെയാണെന്നോക്കണം. അത്രയുമല്ല ''മറ്റു ലോകത്തുള്ള ഏതു വസ്തുവിനേക്കാളും കൂടുതൽ സത്യമായിട്ടു്, കൂടുതൽ തൊട്ടറിയത്തക്കവണ്ണം, മതം 'കൊടുക്കാനും' 'എടുക്കാനും' കഴിയും എന്നു് തന്റെ ഗുരുദേവൻ പറയാറുണ്ടായിരുന്നെന്നും മതം മറെറാരുവനു് കൊടുക്കാൻ കഴിയുന്നതാണെന്നു് താൻ വാസ്തവത്തിൽ കണ്ടു എന്നും സ്വാമിജി പറയുന്നു. അങ്ങനെ മതമെന്നതു് പുരോഹിതതന്ത്രമോ മയക്കുവിദ്യയോ അന്ധവിശ്വാസമോ അല്ലെന്നു കാണിച്ചുകൊടുത്ത, മതത്തിന്റെ ജീവദൃഷ്ടാന്തമായിരുന്ന ശ്രീരാമകൃഷ്ണൻ ഇന്നത്തെ മുൻപറഞ്ഞ വിഷമപ്രശ്നങ്ങറംക്കു് എങ്ങനെ പരിഹാരം നൽകിയിരിക്കുന്നുവെന്നു് നമുക്കു് നോക്കാം.

മതത്തിന്റെ അനുഭൂതിയ്ക്കുള്ള ശ്രമത്തിന്റെ ഒന്നാമത്തെ ആദർശം ത്യാഗമാണു്. എന്തിന്റെ ത്യാഗം? അഹന്താമമതാദികളുടെ

ത്യാഗം. മമതയുടേയും ചുവട് അഹന്തതന്നെ. എന്തിലെ അഹന്ത? ശരീരത്തിലെ അഹന്ത'' സകല മതങ്ങളിലും ഉള്ളതായി അദ്ദേഹം കണ്ട ഏക ആശയം ''നാഹം നാഹം തുമി തുമി'' ഞാനല്ല അങ്ങാണ് എന്നുള്ളതാണ്. ഞാനല്ല എന്നു പറയുന്നവൻെറ ഹൃദയത്തിൽ ഭഗവാൻ നിറയുന്നു. ഈ ചെറിയ ''ഞാൻ'' എത്ര കുറയുന്നുവോ അത്രയും കൂടുതൽ ഈശ്വരൻ അവനിലുണ്ട്.'' എന്നു് വിവേകാനന്ദസ്വാമി പറയുന്നു. ശ്രീരാമകൃഷ്ണനു് ലേശംപോലും അഹന്തയുണ്ടായിരുന്നില്ല.

''ദേഹേന്ദ്രിയാദാവസതി ഭ്രമോദിതാം
വിദ്വാനഹന്താം ന ജഹാതി യാവത്
താവന്ന തസ്യാഽസ്തി വിമുക്തിവാർത്താ
പ്യസ്ത്വേവ വേദാന്തനയാന്തദർശീ''

എന്നു ശ്രീശങ്കരനും പറയുന്നു. ദേഹം ഇന്ദ്രിയം മുതലായവയിൽ ഭ്രമംകൊണ്ടുണ്ടാകുന്ന അഹന്ത ഉപേക്ഷിക്കുന്നതുവരെ എത്രെല്ലാം വേദാന്തവും തർക്കവും പഠിച്ച് ശാസ്ത്രങ്ങളുടെ മറുകര കണ്ട പണ്ഡിതനായാലും ഒരുവനു് മോക്ഷത്തിൻെറ പേരുപോലും ഗ്രഹിക്കാൻ സാധിക്കയില്ല എന്നർത്ഥം. ശ്രീരാമകൃഷ്ണദേവൻ ഈ വിഷയത്തിൽ എത്രയും പ്രയോഗകുശലനായിരുന്നു. ശ്രീരാമകൃഷ്ണൻ ഒന്നാമതു് ശ്രമിച്ചതു് തൻെറ ജാത്യഹന്ത കളയാനാണ്. ജാത്യഹന്ത ഈശ്വരാനുഭൂതിക്കു തടസ്സമാണെന്നു് അദ്ദേഹം കണ്ടു. ഉൽകൃഷ്ടബ്രാഹ്മണകുലത്തിൽ ജനിച്ച വൈദികാചാരനിഷ്ഠനായ അദ്ദേഹം പറയൻെറ കക്കൂസുകഴുകി തൻെറ നീണ്ട തലമുടികൊണ്ടു് തുടച്ചുകൊണ്ടു് ദേവിയോടു് ''അമ്മേ! എന്നെ പറയൻേറയും ദാസനാക്കണേ! ഞാൻ പറയനേക്കാൾ താണവനാണെന്നുള്ള ബുദ്ധി എനിക്കു് തരേണമേ'' എന്നു പ്രാർത്ഥിച്ചു. ശ്രീരാമകൃഷ്ണദേവൻെറ ഈ പ്രവൃത്തിയാണ് ഹരിജനസേവനത്തിൻെറ നാന്ദി. അതിനെ അടിസ്ഥാനമാക്കിയാണ് സ്വാമിജി ജാതിക്കും മതത്തിനും തമ്മിൽ ബന്ധമില്ലെന്നു് ഉറപ്പിച്ചു പറഞ്ഞതു്. സ്വാമിജിയുടെ ഈ പറച്ചിലാണ് മഹാത്മാ ഗാന്ധിക്കു് മതത്തിനും തീണ്ടൽ തൊടീലിനും തമ്മിൽ ബന്ധമൊന്നുമില്ലെന്നു പറയാൻ ധൈര്യം കൊടുത്തതു്. സ്വാമിജിയുടെ ഗ്രന്ഥങ്ങളാണ് തനിക്കു് മതതത്വങ്ങളെ നിർണ്ണയിക്കുന്നതിൽ മാർഗ്ഗദർശകമായിരുന്നിട്ടുള്ളതെന്നു് മഹാത്മജി ബേലൂർമഠം സന്ദർശിച്ചപ്പോൾ അവിടെവച്ചു് തുറന്നുസമ്മതിച്ചിട്ടുണ്ടു്. അത്രയുമല്ല മതത്തിൻെറ ലക്ഷ്യം ഈശ്വരാനുഭൂതിയാണ്. ഈശ്വരനെ പ്രത്യക്ഷമായി അനുഭവിച്ച ഒരാൾക്കല്ലേ മതത്തിനു് എന്തിനോടെല്ലാം സംബന്ധമുണ്ടെന്നു് ഉറപ്പിച്ചുപറയാൻ അവകാശമുള്ളു. ജാത്യഹന്ത വച്ചുകൊണ്ടിരി

ക്കുന്നവന്ന് ഒരിക്കലും ഈശ്വരാനുഭൂതി സിദ്ധിക്കുകയില്ലെന്ന് തെളിയിച്ച് ജാതിവഴക്കിനു് ശ്രീരാമകൃഷ്ണദേവൻ പരിഹാരമുണ്ടാക്കി. എന്നാൽ ഇതു് ശ്രീരാമകൃഷ്ണദേവൻ പുത്തനായി കൊണ്ടുവന്ന ഒരു സിദ്ധാന്തമല്ല.

''ജന്മൈശ്വര്യശ്രുതശ്രീഭിരേധമാനമദഃ പുമാൻ
നൈവാർഹത്യഭിതാതും വൈ ഹരിം നിഷ്കിഞ്ചനപ്രിയം''
(ജന്മൈശ്വര്യശ്രുതശ്രീകളാൽ മദം വാച്ച പുരുഷൻ
നിഷ്കിഞ്ചനപ്രിയൻ കൃഷ്ണൻ പേരും ചൊല്ലാനനർഹനാം)

എന്നു് പണ്ടേ ഭാഗവതത്തിലുണ്ടു്. എന്നാൽ ഭാഗവതം വായനക്കാർ അത്ര ശ്രദ്ധിച്ചിരുന്നില്ല. ശ്രദ്ധിച്ചിരുന്നെങ്കിൽ ഇന്ത്യയിൽ കോടിക്കണക്കായി മർദ്ദിതർ ഉണ്ടാകയില്ലായിരുന്നു. എന്നാൽ ഭഗവാൻ ശ്രീരാമകൃഷ്ണൻ ആ തത്വം സ്വജീവിതംവഴി ജനതയുടെ ശ്രദ്ധയിൽ കൊണ്ടുവന്നു് ഭാരതത്തിൽ അഭ്യുന്നതിക്കു തടസ്സമായി നിന്ന ജാതിവഴക്കിനു പരിഹാരം നിർദ്ദേശിച്ചു. മതമുള്ളവൻെറ—മതനിഷ്ഠൻെറ ലക്ഷണം തീണ്ടൽ തൊടീൽ ആചരിക്കുകയാണെന്ന ബുദ്ധി കളഞ്ഞു് അതു് ആചരിക്കാതിരിക്കലാണു് മതനിഷ്ഠാലക്ഷണം—ആത്മാഭിമുഖമായി പ്രയാണം ചെയ്യുന്നവൻെറ ലക്ഷണം—എന്നദ്ദേഹം സ്ഥാപിച്ചു.

അടുത്തതു് മതവഴക്കാണു്. അദ്ദേഹം ഇന്ത്യയിൽ പ്രചാരമുള്ള ഏററവും മുഖ്യമതങ്ങളിൽ സാധനചെയ്തു് എല്ലാ മതങ്ങളുടേയും ലക്ഷ്യം ഒന്നാണെന്നു് അനുഭവപ്പെടുത്തി. "To proclaim and make clear the fundamental unity underlying all religions was the mission of my master" എല്ലാ മതങ്ങളുടേയും അടിയിൽ കിടക്കുന്ന മൗലികമായ ഐക്യം പ്രഖ്യാപിക്കുകയായിരുന്നു എൻെറ ഗുരുവിൻെറ ആദേശം എന്നു് സ്വാമിജി പ്രസ്താവിച്ചിട്ടുണ്ടു്. എൻെറ ഗുരുവിൽനിന്നു് ഞാൻ പഠിച്ച പാഠം ഒരുപക്ഷെ ഏററവും മുഖ്യമായതു് ലോകത്തിലെ മതങ്ങൾ പരസ്പരവിരുദ്ധങ്ങളോ തമ്മിൽ വൈരമുള്ളവയോ അല്ലെന്നുള്ളതാണു്. അവയെല്ലാം ഒരേ സനാതന മതത്തിൻെറ നാനാദർശനങ്ങൾ മാത്രമാണു്. എൻെറ മതം നിൻെറ മതം എൻെറ ദേശീയമതം നിങ്ങളുടെ ദേശീയമതം എന്നൊന്നും ഒരിക്കലും ഉണ്ടായിരുന്നിട്ടില്ല. ഒരിക്കലും പല മതങ്ങളുണ്ടായിട്ടില്ല. എന്നും ഒരു മതമേയുള്ളു. ഒരേ അനാദ്യനന്തമതം എല്ലാ കാലവും നിലനിന്നിരുന്നു. എന്നും നിലനിൽക്കുകയും ചെയ്യും. ഈ മതം പലേ രാജ്യത്തു് പലേ വഴികളിൽ തന്നത്താൻ വ്യക്തമാകുകയാണു് ചെയ്യുന്നതു്'' എന്നു് സ്വാമിജി പറയുന്നു. ഈ സത്യവും ഇന്ത്യൻ ചരിത്രാതീതകാലം മുതൽ അറിയപ്പെട്ടിരുന്നതാണു്.

''ഏകം സദ്വിപ്രാ ബഹുധാ വദന്തി'' എന്നു് വേദത്തിലുണ്ടു്. ''സ ബ്രഹ്മാ സ ശിവഃ സ ഹരിഃ സേന്ദ്രഃ സോഽക്ഷരഃ പരമ സ്വരാട്''' എന്നു് ഉപനിഷത്തിലുണ്ടു്.

''യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം
മമ വർത്മാനുവർത്തന്തേ മനുഷ്യാഃ പാർത്ഥ സർവ്വശഃ''

എന്നു് ഗീതയിലുണ്ടു്.

''ആകാശാത് പതിതം തോയം യഥാ ഗച്ഛതി സാഗരം
സർവ്വദേവനമസ്കാരഃ കേശവം പ്രതി ഗച്ഛതി''

എന്നു് മഹാഭാരതത്തിലുണ്ടു്.

''ശിവായ വിഷ്ണുരൂപായ ശിവരൂപായ വിഷ്ണവേ'' എന്നു് ശാസ്ത്രത്തിലുണ്ടു്.

എല്ലാവരും ആരാധിക്കുന്നതു് ഒരേ ഈശ്വരനെയാണെന്നു് ഉദയനന്റെ കുസുമാഞ്ജലിയിലുണ്ടു് എന്നാൽ നാം അതെല്ലാം മറന്നു. ശാസ്ത്രങ്ങളുടെ തത്വങ്ങൾ നാം വിസ്മരിച്ചു ശിവന്റേയും വിഷ്ണുവിന്റേയും കാളിയുടേയും ഗണപതിയുടേയും പേരിൽ നാം പരസ്പരം കലഹിക്കുക മാത്രമല്ല പരസ്പരം വെറുക്കുകയും മർദ്ദിക്കുകയും പീഡിപ്പിക്കുകയും ചെയ്തു. ഇന്ത്യയ്ക്കു് പുറത്തുണ്ടായ കഥ അതിഭയങ്കരം. കത്തോലിക്കർ പ്രോട്ടസ്റ്റൻറുകാരേയും പ്രോട്ടസ്റ്റൻറുകാർ കത്തോലിക്കരേയും പതിനായിരക്കണക്കിനു് തീയിലിട്ടു ചുട്ടു. പെരുവിരൽ ഞെരുക്കിയും പച്ചിരുമ്പുവാളുപയോഗിച്ചും മനുഷ്യനെ ഇഞ്ചിഞ്ചായി പറിച്ചെടുക്കുകയും ഞെരുക്കുകയുംചെയ്തു. എന്തിനു്? ദ്വേഷം കൊണ്ടല്ല; സ്നേഹംകൊണ്ടു്. ശത്രുവിന്റെ ആത്മാവിനെ നരകത്തിൽ പോകാതെ രക്ഷിക്കാൻ. അറംഗസീബും തൈമൂറും ജംഗിസ്ഖാനും ഹിന്ദുക്കളെ എന്തുചെയ്തു? വെട്ടിയരിഞ്ഞു് ചോരപ്പുഴയൊഴുക്കി ആറ്റാടിച്ചു. പരിഷ്കാരവും വിദ്യാഭ്യാസവും ധാരാളമായി പ്രചരിച്ചിരിക്കുന്നുവെന്നു് വിചാരിക്കുന്ന ഈ ഇരുപതാം നൂററാണ്ടിലും പാകിസ്ഥാൻ വാദികൾ എന്തുചെയ്തു? ഇന്നും എന്തുചെയ്യുന്നു? ഇന്ത്യയ്ക്കകത്തുതന്നെ മതകലഹം—പരസ്പരമതവിദ്വേഷം—അവസാനിച്ചോ? ഇന്നും ക്രിസ്ത്യാനികളും മുസൽമാന്മാരും മതപരിവർത്തനത്തിനു് എന്തെല്ലാം ശ്രമങ്ങളാണു് നടത്തുന്നതു്? എത്ര പണമാണു് ചെലവാക്കുന്നതു്? അടുത്ത കാലത്തു് നടന്ന ഒരു മുസ്ലീം കോൺഫറൻസിൽ മുസ്ലീങ്ങളല്ലാത്തവർക്കു് പരലോകമില്ലെന്നു് ഒരു നേതാവു് പ്രസ്താവിച്ചതായി പത്രത്തിൽ കണ്ടു. മററു മതങ്ങളിൽ രക്ഷയില്ലെന്നുള്ള ലഘുലേഖകൾ ഇന്നും ക്രിസ്ത്യാനികളുടെ ഓരോ വിഭാഗക്കാരും എത്രയാണു് പ്രചരിപ്പിക്കുന്നതു്? ഇതെല്ലാം പരമകാരുണികനും സർവ്വപിതാവുമായ ജഗദീശ്വരന്റെ പേരിലാണു്.

ഇതിനെല്ലാം കാരണമെന്തു്? ''ഏകം സദ് വിപ്രാ ബഹുധാ വദന്തി'' എന്നു് ആ ചരിത്രാതീതകാലത്തു് ഭാരതത്തിലെ മഹർഷിമാർ നൽകിയ സന്ദേശം ഭാരതത്തിലെ സാമാന്യജനങ്ങളും വെളിയിലുള്ളവരും മറക്കുകയോ പഠിക്കാതിരിക്കുകയോ ചെയ്തതുകൊണ്ടു്. ''ഏകം സദ്വിപ്രാ ബഹുധാ വദന്തി'' എന്നതു് സത്യമാണെന്നു് എങ്ങനെ അറിയാം? അതറിയിക്കാനാണു് ശ്രീരാമകൃഷ്ണൻ വന്നതു്. ശ്രീരാമകൃഷ്ണനുമുമ്പു് അതു് പുസ്തകത്തിലുണ്ടായിരുന്നു. പണ്ഡിതന്മാർ പ്രസംഗിച്ചിരുന്നു. താർക്കികന്മാർ യുക്തികൊണ്ടു് സ്ഥാപിച്ചിരുന്നു എന്നാൽ ''ഒരേ ഈശ്വരൻതന്നെയാണു് കൃഷ്ണനായും കാളിയായും ശിവനായും രാമനായും അള്ളാവായും സ്വർഗ്ഗസ്ഥപിതാവായും ഇരിക്കുന്നതെന്നു് ഞാൻ നേരിട്ടു് കണ്ടിരിക്കുന്നു.'' എന്നു് പറയുന്ന ഒരാളും ഉണ്ടായിരുന്നില്ല. അതു് പറയുന്നതു് ആദ്യമായി ശ്രീരാമകൃഷ്ണനാണു്. അതാണു് അദ്ദേഹത്തിന്റെ അതുല്യത്വം. തന്റെ അനുഭവത്തെ അടിസ്ഥാനമാക്കി ഈശ്വരൻ ഓന്തിനെപ്പോലെ പല രൂപം ധരിക്കാൻ ശക്തനാണെന്നു് അദ്ദേഹം ബഹുജനങ്ങളെ പഠിപ്പിക്കുകയും ചെയ്തു. വെള്ളം എന്ന ഒരേ പദാർത്ഥത്തിനു് പാനി, അകു, ജലം മുതലായി പലേ പേരുകളുള്ളതുപോലെയാണു് ഒരേ ഈശ്വരനു് പലേ പേരുകളെന്നും അദ്ദേഹം പ്രഖ്യാപിച്ചു. അങ്ങനെ ഇന്നത്തെ മതകലഹവും മതത്തിന്റെ പേരിലുള്ള വടംവലിയും സങ്കുചിതബുദ്ധിയും അവസാനിപ്പിക്കാൻ അദ്ദേഹം വഴിതെളിച്ചു.

എങ്കിലും പിന്നെ ഒരു പ്രശ്നം അവശേഷിച്ചു. ശിവവിഷ്ണ്വാദികളെല്ലാം രൂപങ്ങളാണു്. ഈശ്വരനെ നിരാകാരനെന്നു് ശാസ്ത്രങ്ങളും പറയുന്നു. ഈശ്വരൻ നിരാകാരനായിരിക്കണമെന്നു് യുക്തിയും സ്ഥാപിക്കുന്നു. എന്തെന്നാൽ ആകാരമുള്ളതെല്ലാം ദേശകാലനിമിത്തങ്ങളാൽ പരിമിതമാണു്. പരിമിതമായതെല്ലാം നശ്വരമാണു്. അപ്പോൾ ഈശ്വരനും സാകാരനാണെങ്കിൽ നശ്വരനാകുമല്ലോ അതിനുത്തരം ശ്രീരാമകൃഷ്ണൻ ഈശ്വരനെ ജലത്തോടുപമിച്ചു നൽകുന്നു. ഒരേ ജലംതന്നെ ചിലപ്പോൾ പരിമിതിയോടുകൂടിയ മഞ്ഞുകട്ടിയാകാറുണ്ടല്ലോ. എങ്കിലും അതു് ജലംതന്നെ. അതുപോലെ ഈശ്വരനും സാകാരനുമാണു് നിരാകാരനുമാണു്. അത്രയുമല്ല നിർഗ്ഗുണനുമാണു്.

''ശ്രുതിഭിർ മഹാപുരാണൈഃ സഗുണഗുണാതീതയോരൈക്യം
യത് പ്രോക്തം ഗൂഢതയാ തദഹം വക്ഷ്യേƒതിവിശദാർത്ഥം''

ശ്രുതികളും പുരാണങ്ങളും ഗൂഢമായി പ്രതിപാദിച്ചിട്ടുള്ളതായ സഗുണനിർഗ്ഗുണങ്ങളുടെ ഐക്യം ഞാൻ വിസ്തരിച്ചുപറയാൻ പോകുന്നുവെന്നു് പ്രബോധസുധാകരത്തിൽ ശങ്കരാചാര്യർ പറയുന്നു.

ഇവിടെ സഗുണവും നിർഗ്ഗുണവുമായതു് ഒന്നാണെന്നു് ശങ്കരൻ പ്രസ്താവിച്ചു. കാളിതന്നെ ബ്രഹ്മമെന്നു് ശ്രീരാമകൃഷ്ണൻ അനുഭവപ്പെടുത്തി. അങ്ങനെ ഈശ്വരന്റെ പേരുപറഞ്ഞുള്ള എല്ലാ വഴക്കുകൾക്കും അദ്ദേഹം വിരാമമിട്ടു.

ഇനി വെളുത്തവനും കറുത്തവനുമെന്ന വഴക്കും നേഷനും നേഷനും തമ്മിലുള്ള വഴക്കുമാണു്. ഇതും ദേഹാഭിമാനത്തിൽനിന്നുണ്ടാകുന്നതാണു്. പുനർജന്മസിദ്ധാന്തം ദേഹാഭിമാനത്തെ നശിപ്പിക്കുന്നു.

''അസുരന്മാർ സുരന്മാരായീടുന്നു,
അമരന്മാർ മരങ്ങളായീടുന്നു,
അജം ചത്തു ഗജമായ് പിറക്കുന്നു,
ഗജം ചത്തങ്ങജവുമായീടുന്നു,
നരി ചത്തു നരനായ് പിറക്കുന്നു,
നാരിചത്തുടനോരിയായ് പോകുന്നു,
കൃപകൂടാതെ പീഡിപ്പിച്ചീടുന്ന,
നൃപൻ ചത്തു കൃമിയായ് പിറക്കുന്നു,
ഈച്ചചത്തൊരു പൂച്ചയായീടുന്നു.''

ഇങ്ങനെ രാജാക്കന്മാർ കൃമികളായും സ്ത്രീകൾ കുറുക്കനായും പുലി ചത്തു മനുഷ്യനായും പിറക്കുമെന്നിരിക്കെ ഇന്നത്തെ കറുത്ത മനുഷ്യൻ നാളെ വെളുത്തവനായും ഇംഗ്ലീഷുകാരൻ ജർമ്മൻകാരനായും റഷ്യക്കാരൻ അമേരിക്കക്കാരനായും ഇന്ത്യാക്കാരൻ ഫ്രഞ്ചുകാരനായും ജനിക്കുന്നതു് സംഭാവ്യമല്ലേ? അപ്പോൾ ഒരു നേഷനിൽ ഒരാൾ ജനിച്ചുവെന്ന കാരണത്താൽ അയാൾക്കു് മറെറാരു നേഷനിൽ മറെറാരാൾ ജനിച്ചുവെന്നതുകൊണ്ടു് അയാളെ നിന്ദിക്കാനോ വെറുക്കാനോ എന്തവകാശം? ഇന്നത്തെ ദരിദ്രൻ നാളെ ധനികന്റെ മകനാകുന്നു. ഇന്നത്തെ ബലിഷ്ഠശരീരൻ നാളെ വംശപരമ്പരയാ സാംക്രമിക മഹാരോഗികളുടെ കുലത്തിൽ ബലഹീനനായി ജനിക്കുന്നു. ഇന്നത്തെ സുന്ദരദൃഢഗാത്രൻ നാളെ പൊട്ടക്കണ്ണനും, ചെകിടനും, ഞൊണ്ടിയും, കൂനനുമായി പിറക്കാനിടവരുന്നു. ഇങ്ങനെയിരിക്കെ ആക്കു് ആരെ വെറുക്കാനോ നിന്ദിക്കാനോ അവകാശമുണ്ടു്?

എന്നാൽ പുനർജന്മമുണ്ടെന്നുള്ളതിനു് തെളിവെന്തു്? ശ്രീരാമകൃഷ്ണൻ പുനർജന്മമുണ്ടെന്നു് തെളിയിച്ചു. തന്റെ ഭാവി ശിഷ്യന്മാരാകാനുള്ളവരുടെ പ്രഥമദർശനത്തിൽതന്നെ അദ്ദേഹം അവർ പൂർവ്വജന്മത്തിലാരായിരുന്നുവെന്നു് പ്രവചിച്ചിരുന്നു. വിവേകാനന്ദസ്വാമിയെ സ്വീകരിച്ചതുതന്നെ അദ്ദേഹത്തെ വർത്തമാനശരീരബോധമില്ലാതാക്കി പൂർവ്വജന്മത്തിൽ ആരായിരുന്നുവെന്നു് പറയിച്ചശേഷമാണു്.

സ്വാനുഭവത്തെ അടിസ്ഥാനമാക്കി സ്വാമിജി പുനർജന്മസിദ്ധാന്തത്തെ യുക്തിയുക്തം പ്രസംഗങ്ങളിൽ സ്ഥാപിക്കുകയും ചെയ്തിട്ടുണ്ടു്.

പുനർജന്മസിദ്ധാന്തത്തോടു ബന്ധപ്പെട്ടതാണു് പുണ്യപാപവിശ്വാസം. ഇന്നു ജനങ്ങൾക്കു് പുണ്യപാപങ്ങളിൽ വിശ്വാസമില്ലാതായിരിക്കുന്നു. അസത്യം, മോഷണം, പരസ്ത്രീഗമനം, ഗുരുനിന്ദ, ഹിംസ, മദ്യപാനം മുതലായവ പാപങ്ങളാണെന്നും അങ്ങനെയുള്ള കർമ്മങ്ങൾ ചെയ്താൽ അവ മനസ്സിൽ, സൂക്ഷ്മശരീരത്തിൽ, ഒരു അച്ചുണ്ടാക്കുമെന്നും അതു് സ്വർഗ്ഗനരകങ്ങൾക്കോ അടുത്ത ജന്മത്തിലെ സുഖദുഃഖാനുഭവങ്ങൾക്കോ ഇടയാക്കുമെന്നും ജനങ്ങൾക്കു് ഒരുകാലത്തു് വിശ്വാസമുണ്ടായിരുന്നു. അന്നു് ജനങ്ങളുടെയിടയിൽ അനീതിയും അക്രമവും അധർമ്മവും കുറഞ്ഞിരുന്നു. ഇന്നു് പലേ കാരണങ്ങളാൽ അതു് നശിച്ചുപോയിരിക്കുന്നു. അതുകൊണ്ടാണു് ഇന്നു് രാജ്യത്തു് വലിയ പഠിത്തക്കാരും പരീക്ഷാവിജയികളും സമുദായനേതാക്കന്മാരും ഉദ്യോഗസ്ഥന്മാരും കൈക്കൂലി വാങ്ങുകയും ഒന്നുപറഞ്ഞു് മറ്റൊന്നു് പ്രവർത്തിക്കുകയും ചെയ്യുന്നതു്. കള്ളക്കച്ചവടവും കരിഞ്ചന്തയും അതിൽനിന്നുതന്നെയാണുണ്ടാകുന്നതു്. ഇവിടെ ചെയ്യുന്ന കർമ്മത്തിന്റെ ഫലം അവർ പലിശകൂട്ടി ലോകാന്തരങ്ങളിലോ മററു ജന്മങ്ങളിലോ അനുഭവിക്കുമെന്നറിഞ്ഞു് അതു വിശ്വസിച്ചിരുന്നെങ്കിൽ അവർ ഈ ദുഷ്കർമ്മങ്ങളിൽ ഏർപ്പെടുകയില്ലായിരുന്നു. ഇതിനുള്ള പരിഹാരം രാഷ്ട്രീയപ്രസംഗമോ ബില്ലുപാസ്സാക്കലോ കൊണ്ടു് ഉണ്ടാകയില്ല. അതു് പുണ്യപാപവിശ്വാസം പുനഃസ്ഥാപിക്കുന്നതുകൊണ്ടേ ഉണ്ടാകൂ. ആ വിശ്വാസം ശ്രീരാമകൃഷ്ണദേവന്റെ ജീവിതം നമുക്കുണ്ടാക്കിത്തരുന്നു. ശ്രീരാമകൃഷ്ണനു് ഒരാളെക്കണ്ടാൽ ഉടൻ അയാളുടെ സൂക്ഷ്മശരീരത്തിന്റെ സ്വരൂപമറിയാൻ കഴിയുമായിരുന്നു. പാപികളെ തൊട്ടാൽ—അവർ പാപികളാണെന്നറിയാതെതന്നെയും തൊട്ടാൽ—അദ്ദേഹത്തിന്റെ അവയവങ്ങൾ വിറയ്ക്കുമായിരുന്നു. ഒരിക്കൽ ശ്രീ ബ്രഹ്മാനന്ദസ്വാമികൾ വീട്ടിൽവച്ചു് നേരമ്പോക്കായി ഒരു പൊളിപറയാനിടവന്നു. അന്നു് അദ്ദേഹം ശ്രീരാമകൃഷ്ണദേവനെ കാണാൻ വന്നപ്പോൾ ശ്രീരാമകൃഷ്ണദേവൻ ചോദിച്ചു 'ഇന്നു് നിന്റെ മുഖത്തു് ഒരു കറുത്ത പാടുകാണുന്നുണ്ടല്ലോ. അതെന്തുകൊണ്ടു്? എന്നു്. ബ്രഹ്മാനന്ദസ്വാമി ആലോചിച്ചിട്ടു് ഒരു കാരണവും കണ്ടില്ല ഒടുവിൽ ഭഗവാൻ ചോദിച്ചു ''നീ ഇന്നു് ഒരു പൊളി പറഞ്ഞില്ലേ?'' എന്നു്. ബ്രഹ്മാനന്ദസ്വാമി വളരെ ആലോചിച്ചപ്പോൾ അതു് ഓർമ്മ വന്നു. പിന്നീടു് ഭഗവാൻ അദ്ദേഹത്തെക്കൊണ്ടു് ഗംഗാജലം സേവിപ്പിച്ചു് ആ മാലിന്യം കളഞ്ഞു. ഇങ്ങനെ അനവധി സംഭവങ്ങൾ ശ്രീ രാമകൃഷ്ണദേവ

ന്റെ ജീവിതത്തിലുണ്ട്. ഇതുപോലെ ചിലതു് ബ്രഹ്മാനന്ദസ്വാമിയെ സംബന്ധിച്ചും ഉണ്ടായിട്ടുണ്ട്. ഇതിൽനിന്നു് പുണ്യപാപങ്ങൾ ഉണ്ടെന്നും സൂക്ഷ്മശരീരമുണ്ടെന്നും പുണ്യപാപങ്ങൾ സൂക്ഷ്മശരീരത്തിന്മേൽ അടയാളം പതിപ്പിക്കുമെന്നും അവയുടെ ഫലം പ്രായശ്ചിത്തം ചെയ്തില്ലെങ്കിൽ അനുഭവിക്കുമെന്നും കിട്ടുന്നു. ശ്രീരാമകൃഷ്ണചരിതപഠനംകൊണ്ടു് മനുഷ്യനു് പുണ്യപാപങ്ങളിലുള്ള വിശ്വാസമുറയ്ക്കുകയും മനുഷ്യൻ അധർമ്മത്തിൽനിന്നു് പിന്തിരിയാനിടവരുകയും ചെയ്യുന്നു. അതു് ഇന്നത്തെ ഒട്ടധികം വിഷമപ്രശ്നങ്ങൾക്കു് പരിഹാരം നൽകും. പുണ്യപാപവിശ്വാസത്തോടുകൂടി പുനർജ്ജന്മവിശ്വാസം ഉറയ്ക്കുകയും ചെയ്താൽ അതോടുകൂടി ഒരു നേഷനിലേയോ ഒരു ജാതിയിലേയോ വർണ്ണത്തിലേയോ ആളുകളെ നിന്ദിക്കാതാകും. എന്തെന്നാൽ ആർക്കറിയാം ഏതു നേഷനിലോ ഏതു ജാതിയിലോ ഏതു വർണ്ണത്തിലോ ആണു് നാം അടുത്തുജനിക്കാൻപോകുന്നതെന്നു്? നാം നിന്ദിക്കുന്നതു് പുനർജന്മമെടുത്ത നമ്മുടെ അച്ഛനേയോ അമ്മയേയോ മകനേയോ സഹോദരനേയോ അല്ലെന്നു് ആർക്കു പറയാം?

ഒരിക്കൽ ഒരു യാഥാസ്ഥിതിക ബ്രാഹ്മണനുണ്ടായിരുന്നു. അയാൾ വലിയ പിശുക്കനായിരുന്നു. അയാൾ അന്യായമായി പലിശ വാങ്ങി വളരെ പണം സമ്പാദിച്ചു. വാർദ്ധക്യത്തിൽ മരിച്ചു. അയാളുടെ മകൻ ശാസ്ത്രവിധിപ്രകാരം സംസ്കാരാദി കർമ്മങ്ങളെല്ലാം നടത്തി. വത്സരദീക്ഷയും കഴിച്ചു് സപിണ്ഡിയും നിർവ്വഹിച്ചു. ആണ്ടുതോറും ധാരാളം ബ്രാഹ്മണരെ ക്ഷണിച്ചുവരുത്തി ക്രിയകളെല്ലാം വളരെ നിഷ്ഠയോടെ നടത്തി. വാർഷികശ്രാദ്ധവും നടത്തിവന്നു. അങ്ങനെ നാലു വർഷവും കഴിഞ്ഞു. അഞ്ചാംവർഷത്തെ ശ്രാദ്ധദിനം വന്നു. അന്നും കേമമായി ബ്രാഹ്മണസദ്യയ്ക്കും കർമ്മങ്ങൾക്കും ഏർപ്പാടു ചെയ്തു. മദ്ധ്യാഹ്നത്തിൽ അടുത്തുള്ള നദിയിൽ ചെന്നു് വാദ്ധ്യാരുടെ ഉപദേശപ്രകാരം അതിശ്രദ്ധയോടെ ബൗധായനീയസ്നാനവും തർപ്പണവുമെല്ലാം കഴിഞ്ഞു് ബാക്കി ശ്രാദ്ധക്രിയയ്ക്കായി വീട്ടിലേയ്ക്കു് പുറപ്പെട്ടു. വരുംവഴിയിൽ സമീപത്തു് ഒരു മുളങ്കാടുണ്ടായിരുന്നു. അവിടെ ബ്രാഹ്മണകുടുംബത്തിലെ അടിമകളായ പറയരുടെ വീട്ടിലെ അഞ്ചു വയസ്സുള്ള, സർവ്വാംഗം ചൊറിയും വ്രണവും ബാധിച്ച ഒരു കുട്ടി ഇരിക്കുന്നുണ്ടായിരുന്നു. ബ്രാഹ്മണൻ കുളിച്ചു ശുദ്ധമായിട്ടു വരുന്ന വഴിക്കു് ആ കുട്ടിയുടെ വളരെയടുത്തെത്തി. അപ്പോഴാണു് അവിടെ കുട്ടിയിരിക്കുന്നതു കണ്ടതു്. കുട്ടിയോടു് വളരെയടുത്തതു കൊണ്ടു് ബ്രാഹ്മണൻ അശുദ്ധനായി. ബ്രാഹ്മണനു് വല്ലാത്ത കോപവും വ്യസനവുമുണ്ടായി. തന്റെ അച്ഛന്റെ ശ്രാദ്ധം അലങ്കോല

മായയുകൊണ്ടു് അച്ഛനു് നരകം വരുമല്ലോ എന്നോർത്തു് വലിയ ദുഃഖവും, ഈ അടിമച്ചെറുക്കൻേറയും വീട്ടുകാരുടേയും പെരുമാററ മോർത്തു് കോപവും. ഉടൻതന്നെ ഒരു മുളയുടെ കമ്പു് ഒടിച്ചു് മുള്ള പോലും കളയാതെ ആ കുട്ടിയുടെ, വ്രണംനിറഞ്ഞ ശരീരത്തിൽ നിർദ്ദയം പ്രഹരിച്ചു. ചോര എല്ലായിടത്തുനിന്നും പൊട്ടിയൊഴുകി. കുട്ടി ബോധംകെട്ടുവീണു. അതിനെ വലിച്ചു് ദൂരെ കളയാൻ ഭൃത്യരോടാജ്ഞാപിച്ചിട്ടു് അദ്ദേഹം വീണ്ടും സ്നാനംചെയ്തു് പ്രായശ്ചിത്തം കഴിച്ചു് ശ്രാദ്ധം നടത്തി. ബ്രാഹ്മണർക്കെല്ലാം ധാരാളം ദക്ഷിണ കൊടുത്തു് അവരെ പ്രസാദിപ്പിച്ചു. ക്രിയയുമെല്ലാം വളരെ നിഷ്ഠയോടെയാണു് നടത്തിയതു്. ശ്രാദ്ധം അവസാനിപ്പിച്ചു് അദ്ദേഹം ഭക്ഷണത്തിനാരംഭിച്ചു. അപ്പോഠം അവിടേയ്ക്കു് ഒരു സിദ്ധൻ വരുന്നതായി അറിവുകിട്ടി. ബ്രാഹ്മണൻ ഉടൻതന്നെ ''അച്ഛൻെറ ശ്രാദ്ധദിവസം ഒരു സിദ്ധനെക്കൂടി സൽക്കരിച്ചു ഭുജിപ്പിക്കാൻ സാധിച്ചുവല്ലോ. എൻെറ ജന്മം സഫലം. അച്ഛനു് തീച്ച്യായും മുക്തി തന്നെ'' എന്നു് തീർച്ചപ്പെടുത്തി ആ സിദ്ധനെ സൽക്കരിക്കാൻ അർഘ്യപാദ്യാദികളുമായി പുറപ്പെട്ടു. ആ സിദ്ധനെ കാൽ കഴുകിക്കാനായി ബ്രാഹ്മണൻ അടുത്തപ്പോഠം സിദ്ധൻ പറഞ്ഞു ''അച്ഛനെ തല്ലിയ മഹാപാപി, നീ എന്നെ തൊടരുതു്'' എന്നു്. ബ്രാഹ്മണൻ വിചാരിച്ചു: ''എന്തു്? അച്ഛനെ തല്ലുകയോ? ഞാൻ അച്ഛനു് ഒര ഹിതവും ചെയ്തിട്ടില്ലല്ലോ'' എന്നു്. അനന്തരം സിദ്ധനോടു് ചോദിച്ചു:— അങ്ങു് പറഞ്ഞതിൻെറ അത്ഥമെന്താണു്? ഞാൻ ഒരിക്കലും അച്ഛനെ തല്ലിയിട്ടില്ലെന്നു മാത്രമല്ല ഒരിക്കലും അച്ഛനു് ഒരഹിതവും ചെയ്തിട്ടുമില്ല. അപ്പോഠം സിദ്ധൻ പറഞ്ഞു: ''നീ ഇന്നു കുളി കഴിഞ്ഞു വന്നപ്പോഠം തല്ലിയതു് നിൻെറ അച്ഛനെയാണു്; അന്യായമായി ധനം സമ്പാദിച്ചതുകൊണ്ടു് നിൻെറ കുടുംബത്തിലെ അടിമകളായ പറയരുടെ കുലത്തിൽ അദ്ദേഹമാണു് മഹാരോഗിയായി ജനിച്ചിരിക്കുന്നതു്'' എന്നു്. അതുകേട്ടു് ബ്രാഹ്മണൻ വളരെ വ്യസനത്തോടുകൂടി ആ പറയക്കുട്ടിയേയും കുടുംബത്തേയുംവരുത്തി അവക്കു് വേണ്ടതെല്ലാം കൊടുക്കുകയും അന്നുമുതൽ തീണ്ടൽ ഭ്രമം ദൂരെ തള്ളുകയും ചെയ്തു. ആ കുടുംബത്തിനു് പശ്ചാത്താപപൂർവ്വം വേണ്ടതെല്ലാം കൊടുത്തുകഴിഞ്ഞപ്പോഠം സിദ്ധൻ അവിടന്നു് സൽക്കാരം സ്വീകരിച്ചു് അനുഗ്രഹിച്ചു് മടങ്ങി. ഈ കഥ നമ്മെ എന്തു് പഠിപ്പിക്കുന്നു? നമുക്കു് ആരെയും വെറുക്കാനോ നിന്ദിക്കാനോ താണവരായി കരുതാനോ അവകാശമില്ല. ശ്രീരാമകൃഷ്ണദേവൻ ഈ തത്വം മനസ്സിലാക്കിയാണു് ജീവിച്ചതും ശിഷ്യന്മാരേയും ലോകത്തേയും ഉപദേശിച്ചതും.

ഇനി അടുത്തതു് ജനസംഖ്യാപ്പെരുപ്പവും തൊഴിലില്ലായ്മയുമാണു്. ജനസംഖ്യാപ്പെരുപ്പമാണല്ലോ തൊഴിലില്ലായ്മയ്ക്കു് മുഖ്യകാരണം. ഇതിനെ തടയാൻ ഗവണ്മെൻറു് എല്ലാ ദിക്കിലും ജനനനിയന്ത്രണയന്ത്രങ്ങളും പ്രചരിപ്പിക്കുകയാണു്. ഇതു് എല്ലാ മതത്തിൻേറയും തത്വങ്ങൾക്കു് വിരുദ്ധമാണു്. ക്രിസ്ത്യാനികളും മുസ്ലീങ്ങളും ഇതിനെ ശക്തിയായി എതിർക്കുന്നു. ഹിന്ദുക്കൾക്കു് മതതത്വങ്ങളറിഞ്ഞുകൂടാ. അതുകൊണ്ടു് അവർ അതിനെ ശ്ലാഘിക്കുന്നു.

''വൃഥാടനം വൃഥാ ദാനം വൃഥാ ച പശുമാരണം
ന കർത്തവ്യം ഗൃഹസ്ഥേന വൃഥാ ദാരപരിഗ്രഹഃ''

എന്നാണു് ശാസ്ത്രോപദേശം.

''നപുംസകേഷു വന്ധ്യാസു വിയോനൌ പൃഥിവീതലേ
ഉത്സർഗ്ഗോ രേതസസ്തേഷു ന കാര്യോ ധർമ്മകാംക്ഷിഭിഃ
''ഏതേഷു ബീജം പ്രക്ഷിപ്തം നച രോഹതി വൈ പ്രിയേ
യത്രവാ തത്രവാ ബീജം ധർമ്മാർത്ഥീ നോത്സൃജേത് പുനഃ
നരോ ബീജവിനാശേന ലിപ്യതേ ബ്രഹ്മഹത്യയാ''

എന്നു് മഹാഭാരതം അനുശാസനപർവ്വം.

''തയാ ധർമ്മം ചരേന്നിത്യം സഹിതഃ സംയതേന്ദ്രിയഃ
ഋതുകാലേ ƒ ങ്ഗനാസേവാം കുര്യാത് പ്രാജ്ഞഃ സമന്ത്രകം
ധർമ്മാർത്ഥം ജീവനം യേഷാം സന്താനാർത്ഥം ച മൈഥുനം
തേ മുച്യന്തേ ഹി സംസാരാന്നാന്യേ നാരകിണഃ സദാ''

എന്നു് സൂതസംഹിത.

മഹാത്മജിയും യന്ത്രോപകരണങ്ങളുപയോഗിച്ചുള്ള സന്താനനിയന്ത്രണത്തിനെതിരായിരുന്നു. "If we took the practice of birth control as it is being advocated in the west in ten years there will be a race of eunuches in India" പശ്ചാത്യരാജ്യത്തു് അനുകൂലമായി സ്വീകരിക്കാറുള്ളതുപോലെയുള്ള ജനനനിയന്ത്രണ പരിശീലനം നാം സ്വീകരിക്കുകയാണെങ്കിൽ ഇന്ത്യയിൽ പത്തുകൊല്ലത്തിനകം ഒരു വലിയ നപുംസകന്മാരുടെ സമൂഹമുണ്ടാകുംഎന്നു് 3-8-1938ലെ അമൃതബസാർപത്രികയിൽപ്രസിദ്ധപ്പെടുത്തിയിട്ടുള്ള മഹാത്മജിയുടെ സംഭാഷണത്തിൽ പറഞ്ഞിരിക്കുന്നു. ''സയൻസിൻെറ പേരിൽ സന്താനനിയന്ത്രണങ്ങളും നടപ്പാക്കുന്നതും പേരെടുത്ത സമുദായ നേതാക്കന്മാർ അതിനു് ലൈസൻസ് കൊടുക്കുന്നതും സാമുദായികജീവിതത്തിൻെറ പരിശുദ്ധിക്കുവേണ്ടി വേല ചെയ്യുന്ന ദോഷഹാരികളുടെ പ്രവർത്തനത്തെ തൽക്കാലം അസാദ്ധ്യമാക്കിത്തീർത്തിട്ടുണ്ടു്. ധർമ്മപ്രചാരകന്മാർക്കുള്ള ഉത്സാഹത്തോടും ശ്ര

ഷ്ടാന്തിയോടും വീറോടുംകൂടി സന്താനനിയന്ത്രണയന്ത്രങ്ങളുപയോഗി ക്കുന്നതിനു് അനുകൂലമായ പ്രചരണോദ്യമത്തിലേർപ്പെട്ടിരിക്കുന്ന പഠിത്തക്കാരായ ആ സ്ത്രീപുരുഷന്മാർ രാജ്യത്തെ യുവതീയുവാക്കന്മാ ക്കു്, ഒരിക്കലും പരിഹരിക്കാൻ കഴിയാത്ത ദോഷമാണു് ചെയ്യുന്ന തെന്നുള്ളതിൽ എനിക്കു് സംശയമില്ല'', എന്നും മററും മഹാത്മജി 28–3–1936–ലെ ഹരിജനിൽ എഴുതുന്നു. ഇപ്പോഴ് ജനസംഖ്യ ഇങ്ങനെ വദ്ധിച്ചു് രാജ്യം തൊഴിലില്ലായ്മയിലും നിത്യദാരിദ്ര്യ ത്തിലും മുങ്ങിക്കൊള്ളട്ടെയെന്നാണോ അഭിപ്രായമെന്നു ചോദിച്ചേ ക്കാം. ഇവിടെയാണു് ശ്രീരാമകൃഷ്ണൻെറ ഉപദേശത്തിൻെറ ഗൗരവം വെളിപ്പെടുത്തുന്നതു്. കഴിവുള്ളവർ നിത്യബ്രഹ്മചാരികളായിരി ക്കണമെന്നും അല്ലാത്തവർ ഗൃഹസ്ഥാശ്രമം സ്വീകരിച്ചശേഷം ഒന്നോ രണ്ടോ കുട്ടികളുണ്ടായാൽ പിന്നെ ഭാര്യമാരെ സഹോദരിമാരെപ്പോ ലെയോ വീക്ഷിച്ചു് ജീവിക്കണമെന്നുമാണു് ഭഗവാൻെറ ഉപദേശം. ഇതുതന്നെയാണു് ഭാഗവതത്തിൻേറയും സന്ദേശം.

''ലോകേ വ്യയാവാമിഷ മദ്യസേവാ—
രതിസ്സു ജന്തോർ നഹി തത്ര ചോദനാ
വ്യവസ്ഥിതിസ്തേഷു വിവാഹയജ്ഞ
സുരാഗ്രഹൈരാശു നിവൃത്തിരിഷ്ടാ.

വിവാഹം മനസ്സിനെ സമ്പൂർണ്ണം അടക്കാൻ ശക്തിയില്ലാത്ത വക്കു് അവരുടെ ആഗ്രഹത്തെ ഒരിടത്തു നിയന്ത്രിക്കാനാണു്. സമ്പൂ ർണ്ണ നിവൃത്തിയാണു് ശാസ്ത്രത്തിനു് ഇഷ്ടം. ഇതു് സാദ്ധ്യമാണെ ന്നു് ശ്രീരാമകൃഷ്ണദേവൻ നമുക്കു കാണിച്ചുതരുന്നു. നവയൗവനയുക്ത യായ ഭാര്യയെ സമീപത്തു വസിപ്പിച്ചുകൊണ്ടു് ഭഗവാൻ അവരെ അമ്മയായികണ്ടു് സമ്പൂർണ്ണബ്രഹ്മചര്യമനുഷ്ഠിച്ചു അമ്മയെ ദേവിയാ യി ആരാധിച്ചു. അപ്പോഴ് മററുള്ളവക്കെന്തുകൊണ്ടു് ആത്മനിയ ന്ത്രണം സാധിക്കുകയില്ല? ജനസംഖ്യപ്പെരുപ്പത്തിനു് നമ്മുടെ ശാസ്ത്ര ങ്ങൾ പഠിപ്പിച്ചിട്ടുള്ള വഴി മൂന്നാണു്. 1. കഴിയാവുന്നത്രയാളുകൾ നൈഷ്ഠികബ്രഹ്മചാരികളായിരിക്കുക 2. മുപ്പത്തിയാറുവഷം, എട്ടു വയസ്സുമുതൽ എല്ലാവരും ബ്രഹ്മചര്യമനുഷ്ഠിച്ചശേഷം വിവാഹത്തി ലേപ്പെടുക. ഇല്ലെങ്കിൽ ഇരുപതുവയസ്സുവരെയെങ്കിലും.

''ഷട്ത്രിംശദാബ്ദികം ചര്യം ഗുരൗ ത്രൈവേദികം സ്മൃതം
അവിപ്ളുതബ്രഹ്മചര്യോ ഗൃഹസ്ഥാശ്രമമാവിശേത്'' എന്നു മനുസ്മൃതി.

3, വിവാഹം ചെയ്യുവൻ അൻപതുവയസ്സുകഴിഞ്ഞു് വാനപ്രസ്ഥം സ്വീകരിച്ചു് ബ്രഹ്മചര്യാദിനിഷ്ഠയോടുകൂടി ജീവിക്കുക.

''ദ്വിതീയമായുഷോ ഭാഗം കൃതദാരോ ഗൃഹേവസേത്
ഏവം ഗൃഹാശ്രമേ സ്ഥിത്വാ വിധിവത്സ്നാതകോ ദ്വിജഃ
വനേ വസേത്തു നിയതോ യഥാവത്‌വിജിതേന്ദ്രിയഃ''(മനു)

ഗൃഹസ്ഥൻ എന്തായാലും വാദ്ധക്യലക്ഷണം കണ്ടാൽ തീർച്ചയായും സന്യസിക്കണമെന്നാണ് വിധി.

''ഗൃഹസ്ഥസ്തു യദാ പശ്യേത് വലീപലിതമാത്മനഃ
അപത്യസ്യൈവ ചാപത്യം തദാരണ്യം സമാശ്രയേത്''

എന്ന് മനു പറയുന്നു. ഈ മൂന്നു നിയമങ്ങളും അനുഷ്ഠിച്ചാൽ ജനസംഖ്യപ്പെരുപ്പം കുറെയൊക്കെ തടയാം. ഇതാണ് ഭാരതീയമാർഗ്ഗം. ഇതാണ് പ്രകൃതിക്കു യോജിച്ചതും പ്രത്യാഘാതമുണ്ടാകാത്തതും. മനുസ്മൃതിയേയും മററും നിന്ദിക്കാനും വലിച്ചെറിയാനും വളരെയെളുപ്പം. അതിൽ പറഞ്ഞതനുസരിക്കാനാണ് പ്രയാസം. ശ്രീരാമകൃഷ്ണനും ഇതുതന്നെയാണ് വിധിച്ചതു്. സ്ത്രീകളെ മാതൃഭാവത്തിൽ കാണാനാണ് അദ്ദേഹം നമ്മെ പഠിപ്പിച്ചതു്. ഇതു പണ്ടേതന്നെ ദേവീമാഹാത്മ്യത്തിലുണ്ടായിരുന്നു.

''സ്ത്രീയഃ സമസ്താ സ്സകലാ ജഗത്സു
ത്വയൈകയാ പൂരിതമംബയൈതത്
കാ തേ സ്തുതിഃ സ്തവ്യപരാപരോക്തിഃ''

എന്നാൽ നാം ദേവീമാഹാത്മ്യം ഉരുവിട്ടതല്ലാതെ അതിന്റെ അർത്ഥം ആലോചിച്ചില്ല. അതാണ് നാം അധഃപതിച്ചതു്. സ്ത്രീകളേയും സാമാന്യജനങ്ങളേയും അവഗണിച്ചതാണ് ഇന്ത്യയുടെ അധഃപതനകാരണമെന്ന് സ്വാമിജി പറയുന്നു. യൂറോപ്പ് സ്ത്രീകളെ ആദരിച്ചു. എന്നാൽ അതു് ഭാര്യയായിട്ടാണ്. അതുകൊണ്ടാണ് യൂറോപ്യൻ നാഗരികതയ്ക്ക് ഉറപ്പില്ലാത്തതു്. അതുപോരാ. അമ്മയായിട്ടാദരിക്കണം അപ്പോഴാം ലോകം ഒരു പുതിയ യുഗത്തിലേക്കു് കാലുവയ്ക്കും. സ്ത്രീകളുടെ ഉന്നതനില സ്ഥാപിക്കുകയെന്നതാണ് ശ്രീരാമകൃഷ്ണന്റെ മുഖ്യസന്ദേശങ്ങളിലൊന്നു്. അദ്ദേഹം ആദ്യത്തെ ഗുരുവായി വരിച്ചതു് ഒരു സ്ത്രീയെയാണ്. ദേവിയെയാണ് മുഖ്യമായി ആരാധിച്ചതു്. ഒരു സ്ത്രീ സ്ഥാപിച്ച ക്ഷേത്രത്തിലാണ് വസിച്ചതു്. സഹധർമ്മിണിയെ പൂജിച്ചാണ് തപസ്സവസാനിപ്പിച്ചതു്.

കുടുംബകലഹത്തിനും ധനികദരിദ്രകലഹത്തിനും ശ്രീരാമകൃഷ്ണദേവൻ ശമനമാർഗ്ഗം കാണിച്ചുതന്നിട്ടുണ്ട്. എല്ലാ കലഹത്തിനും കാരണം മനസ്സിലെ രാഗദ്വേഷങ്ങളാണ്. ഇവയില്ലാതാക്കാനുള്ള എളുപ്പവഴി എല്ലായിടത്തും ഈശ്വരനെ കാണാൻ പഠിക്കുകയാണ്.

''ഈശ്വരോ ജീവകലയാ പ്രവിഷ്ടോ ഭഗവാനിതി
പ്രണമേദ് ദണ്ഡവത് ഭൂമൗ ആശ്വചണ്ഡാലഗോഖരം''

എന്നു് ഭാഗവതം പറയുന്നു. ''ശിവജ്ഞാനേ ജീവേർ സേവാ'' എന്നു ശ്രീരാമകൃഷ്ണൻ പറയുന്നു. ശിവനാണെന്ന ബുദ്ധിയോടുകൂടി ജീവനെ സേവിക്കുക. ഭാര്യ ഭർത്താവിനെ ഈശ്വരബുദ്ധിയോടുകൂടി വീക്ഷിക്കുക; കുട്ടികൾ മാതാപിതാക്കന്മാരെ ഈശ്വരബുദ്ധിയോടുകൂടി വീക്ഷിക്കുക; ഭൃത്യന്മാർ യജമാനന്മാരെ ഈശ്വരബുദ്ധിയോടുകൂടി വീക്ഷിക്കുക; യജമാനന്മാർ ഭൃത്യന്മാരെ ഈശ്വരബുദ്ധിയോടുകൂടി വീക്ഷിക്കുക; മുതലാളികൾ തൊഴിലാളികളെ ഈശ്വരബുദ്ധിയോടുകൂടി വീക്ഷിക്കുക; തൊഴിലാളികൾ മുതലാളിമാരെ ഈശ്വരബുദ്ധിയോടുകൂടി വീക്ഷിക്കുക എന്നിങ്ങനെ വന്നാൽ പിന്നെ രാഗദ്വേഷങ്ങൾക്കു മനസ്സിൽ സ്ഥാനമെവിടെ? എല്ലായിടത്തും ഓരോരുത്തരും ചെയ്യുന്ന പ്രവൃത്തി ഈശ്വരോപാസ—അവനവൻെറ മുക്തിക്കുള്ള മാർഗ്ഗം——എന്ന നിലയിൽ ചെയ്താൽ പിന്നെ പരസ്പരം ദ്വേഷത്തിനോ സ്വാർത്ഥതയ്ക്കോ മത്സരത്തിനോ ഇടയെവിടെ? ഭിക്ഷക്കാരനു് ഭിക്ഷ കൊടുക്കുന്നതു് ഈശ്വരനെ പൂജിക്കുകയാണെന്ന ബുദ്ധിയോടുകൂടിയായിരിക്കണം. അതുകൊണ്ടാണു് സ്വാമിജി ''ദരിദ്രനാരായണസേവ'' എന്ന പദം ഏർപ്പെടുത്തിയതു്. ഒരിക്കൽ ഒരിടത്തു് ക്ഷാമനിവാരണം നടത്തവേ, സാധുക്കൾക്കു് അരിവിതരണം ചെയ്യുമ്പോൾ തിരക്കുകൂട്ടിയ ഒരാളെ അടിച്ചതിനു് ഒരു സന്യാസിയെ രാമകൃഷ്ണമിഷനിൽനിന്നു കുറെക്കാലത്തേയ്ക്കു പ്രേമാനന്ദസ്വാമി സസ്പെണ്ടു് ചെയ്തതായി എനിക്കറിയാം. സകല കർമ്മങ്ങളും ഈശ്വരാർപ്പണബുദ്ധിയോടുകൂടി ചെയ്തു് മനഃശുദ്ധി സമ്പാദിച്ചാലേ മനുഷ്യജന്മത്തിൻെറ ലക്ഷ്യത്തിലെത്താൻ സാധിക്കുവെന്നും അതുകൊണ്ടു് അങ്ങനെ ചെയ്തുകൊള്ളണമെന്നും ശ്രീശങ്കരനും ഗീതയും അനുശാസിച്ചിട്ടുണ്ടു്. ''ഈശ്വരാർപ്പണബുദ്ധ്യാ അനുഷ്ഠീയമാനം കർമ്മ സത്വശുദ്ധയേ ഭവതി ഫലാഭിസന്ധി വർജ്ജിതം. ശുദ്ധസത്വസ്യ ച ജ്ഞാനനിഷ്ഠായോഗ്യതാപ്രാപ്തിദ്വാരേണ ജ്ഞാനോല്പത്തി ഹേതുത്വേന ച നിശ്രേയസഹേതുത്വമപി പ്രതിപദ്യതേ'' ഈശ്വരാർപ്പണബുദ്ധിയോടുകൂടി ചെയ്യുന്ന, ഫലത്തിൽ ഇച്ഛ വെടിഞ്ഞ കർമ്മം മനശ്ശുദ്ധിക്കുപകരിക്കുന്നു. മനഃശുദ്ധി വന്നവനു് ജ്ഞാനനിഷ്ഠായോഗ്യത കൈവരുക വഴിയായി ജ്ഞാനോല്പത്തിയുണ്ടാകുകയും അതുമൂലം ആ കർമ്മം മോക്ഷത്തിനു കാരണമാകുകയും ചെയ്യുന്നു. എന്നു് ശങ്കരൻ പറയുന്നു.

''യോഗിനഃ കർമ്മ കുർവ്വന്തി സംഗം ത്യക്ത്വാത്മശുദ്ധയേ
യുക്തഃ കർമ്മഫലം ത്യക്ത്വാ ശാന്തിമാപ്നോതി നൈഷ്ഠികീം.
മയി സർവ്വാണി കർമ്മാണി സന്യസ്യാദ്ധ്യാത്മചേതസാ
നിരാശീർന്നിർമ്മമോ ഭൂത്വാ യുദ്ധ്യസ്വ വിഗതജ്വരഃ''

എന്നെല്ലാം ഗീത പറയുന്നു. ഇതു ലോകം കേട്ടില്ല; അനുസരിച്ചില്ല. അതുകൊണ്ടു് ഇന്നത്തെ കുഴപ്പമെല്ലാം നടക്കുന്നു. വിദ്യാർത്ഥികൾ വേണ്ടതുപോലെ പഠിക്കുന്നില്ല. ഉദ്യോഗസ്ഥന്മാർ ശരിക്കു ജോലി ചെയ്യുന്നില്ല. വക്കീലന്മാർ വേണ്ടതുപോലെ കേസു പഠിക്കുന്നില്ല. പോലീസുകാർ അക്രമം ചെയ്യുന്നു. ഇതെല്ലാം ഗീതയുടേയും ശങ്കരൻേറയും തത്വം ഗ്രഹിക്കായ്കയാലാണു്.

ശ്രീരാമകൃഷ്ണൻ ഒരു പുതിയ മതം പഠിപ്പിക്കാനല്ല വന്നതു്. "It is no new truths that Ramakrishna Paramahamsa has come to preach. He was the embodiment of all the past religious thoughts of India. His life alone made me understand what sastras meant and the whole plan and scope of Sastras" ശ്രീരാമകൃഷ്ണൻ ഉപദേശിക്കാൻ വന്നതു് പുതിയ തത്വങ്ങളല്ല ഇന്ത്യയിലെ പണ്ടേയുള്ള ആത്മീയചിന്തകളുടെയെല്ലാം മൂർത്തിയായിരുന്നു അദ്ദേഹം. അദ്ദേഹത്തിൻെറ ജീവിതത്തിലൂടെയാണു് ശാസ്ത്രങ്ങളുടെ അർത്ഥമെന്താണെന്നും അവയുടെ ഉദ്ദേശവും താല്പര്യവുമെന്താണെന്നും എനിക്കു് മനസ്സിലാക്കാൻ ഇടയാക്കിയതു്) എന്നു് സ്വാമിജി പറയുന്നു. "Sri Ramakrishna was a practical demonstration of Vedanta, the one principle of which all religions are only applications" (യാതൊരു തത്വത്തിൻെറ പ്രായോഗികഭാവങ്ങൾ മാത്രമാണോ എല്ലാ മതങ്ങളും, അങ്ങനെയുള്ള വേദാന്തത്തിൻെറ പ്രത്യക്ഷനിദർശനമായിരുന്നു ശ്രീരാമകൃഷ്ണൻ) എന്നും സ്വാമിജി പറയുന്നു. അതുകൊണ്ടു് ''ശ്രീരാമകൃഷ്ണസന്ദേശം ലോകത്തു പ്രചരിക്കുകയും ലോകം അനുസരിക്കാൻ തുടങ്ങുകയും ചെയ്യുന്ന ദിവസം മുതൽ ലോകം കലഹമോ, അസത്യമോ, അക്രമമോ, അനീതിയോ ജാതിവിദ്വേഷമോ, മതദ്വേഷമോ, ദാരിദ്ര്യമോ, നേഷനും നേഷനും തമ്മിലുള്ള വൈരമോ ഇല്ലാത്ത ഒരു പുതിയ യുഗത്തിലേയ്ക്കു കാലുവയ്ക്കും''. ''ഹിന്ദുവർഗ്ഗം അനേകയുഗങ്ങളിൽ ചിന്തിച്ചതെല്ലാം അദ്ദേഹം ഒരേ ജീവിതത്തിൽ ജീവിച്ചു. അദ്ദേഹത്തിൻെറ ജീവിതം എല്ലാ നേഷൻേറയും വേദങ്ങളുടെയും സജീവഭാഷ്യമായിരുന്നു.'' എന്നും സ്വാമിജി പറഞ്ഞിട്ടുണ്ടു്. ''ശ്രീരാമകൃഷ്ണനു തുല്യനില്ല. ഇതിനു മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്ത ആ പൂർണ്ണതയും സകലരോടും അതിരുകവിഞ്ഞൊഴുകുന്ന സ്നേഹവും ബന്ധനസ്ഥനായ മനുഷ്യനോ

ട്ടുള്ള ആ സഹതാപവും ലോകത്തു് മറെറാരാളിലും ഇത്രയേറെ ഉണ്ടാ യിട്ടില്ല. അത്ര വലിയ ഒരു അപാരദയാസിന്ധുവായി അദ്ദേഹത്തെ മാത്രമേ ഞാൻ കണ്ടിട്ടുള്ളു.'' എന്നു് സ്വാമിജി മറെറാരിടത്തു പറയു ന്നു. അനേകം പ്രസംഗങ്ങൾ ചെയ്തു് ദിഗ്വിജയിയായി ഭാരതത്തി ൻെറ വിജയപതാക പാശ്ചാത്യരാജ്യം മുഴുവൻ പറപ്പിച്ച സ്വാമിജി പറയുന്നതു് ''ലോകത്തു് എവിടെയെങ്കിലും ഞാൻ സത്യം നിറ ഞ്ഞ ഒരു വാക്കു്—ആദ്ധ്യാത്മികതയുടെ ഒരു വാക്കു്—പറഞ്ഞിട്ടുണ്ടെ ങ്കിൽ അതിനു് ഞാൻ എൻെറ ഗുരുവിനു കടപ്പെട്ടിരിക്കുന്നു. തെററു കൾ വന്നുപോയെങ്കിൽ അതുമാത്രമാണു് എൻേറതു്'' എന്നാണു് (എൻെറ ആചാര്യദേവൻ) എന്ന പുസ്തകത്തിൽ അദ്ദേഹം പറഞ്ഞി ട്ടുള്ളതു്. ''ശ്രീരാമകൃഷ്ണൻ—അദ്ദേഹത്തിൻെറ ജീവിതവും ഉപദേശ ങ്ങളും'' എന്ന പുസ്തകം നിരൂപണം ചെയ്യുന്നിടത്തു് സ്വാമിജി പറ യുന്നു ''ഈ ലേഖകൻ ശ്രീരാമകൃഷ്ണൻെറ ഒരു നിസ്സാരദാസനാണു്'' എന്നു്.

ശ്രീരാമകൃഷ്ണൻെറ അന്ത്യസമയത്തുകൂടിയും 'ഇദ്ദേഹം ഒരു അവ താരമാണോ'യെന്നു സംശയിക്കുകയും അദ്ദേഹത്തിൻെറ ശരീരത്യാഗ ശേഷം മറെറാരു ഗുരുവിൽനിന്നു് കൂടുതൽ രാജയോഗതത്ത്വം ഗ്രഹി ക്കാൻ ശ്രമം നടത്തുകയും ഓരോ സെക്കൻഡിലും ശ്രീരാമകൃഷ്ണനോടു് വാഗ്വാദം ചെയ്യുകയും ചെയ്ത വിമർശകാഗ്രണിയായ സ്വാമിവിവേകാ നന്ദൻ ഗുരുഭക്തികൊണ്ടു കണ്ണുമൂടിപറഞ്ഞ വാക്കുകളല്ല ഇവയെന്നോ ർക്കണം. ഇന്ത്യയും ലോകത്തിൻെറ മറെറല്ലാ പ്രധാനഭാഗങ്ങളും ചുററി നടന്നു് കുടിൽമുതൽ കൊട്ടാരംവരെ കണ്ടുപഠിച്ച കുശാഗ്രബുദ്ധിയായ സ്വാമി വിവേകാനന്ദനാണു് പറയുന്നതു്. "India can only rise by sitting at the feet of Sri Ramakrishna. His life and his teachings are to be spread far and wide, are to be made to penetrate every pore of Hindu Society" ശ്രീരാമകൃഷ്ണൻെറ പാദത്തിലിരുന്നാൽ മാത്രമേ ഇന്ത്യക്കു് ഉയരാൻ കഴിയൂ. അദ്ദേഹ ത്തിൻെറ ജീവിതവും ഉപദേശങ്ങളും എല്ലായിടവും വിശാലമായി പ്രചരിപ്പിക്കപ്പെടണം. ഹിന്ദു സമുദായത്തിൻെറ ഓരോ രോമകൂപ ത്തിലും കടത്തിവിടണം'' എന്നു്. ഹിന്ദു സമുദായത്തിൻെറ രക്ഷ യ്ക്കു് അതേ വഴിയുള്ളൂ. ലോകത്തിൻെറ രക്ഷക്കു് അതേ വഴിയുള്ളൂ. മതമാണു് ഇന്ത്യയുടെ ജീവൻ. Political greatness or military power is never the mission of our race; It never was and mark my words, it never will be.....................India's gift to the world is the light spiritual." (രാഷ്ട്രീയമഹത്വമോ സൈനികശക്തിയോ അല്ല നമ്മുടെ വർഗ്ഗത്തിൻെറ നിയോഗം. അ

ത് ഒരിക്കലും ആയിരുന്നിട്ടില്ല. എന്റെ വാക്കുകൾ കുറിച്ചുകൊള്ളുവിൻ—അത് ഒരിക്കലും ആകാൻ പോകുന്നുമില്ല............ലോകത്തിനുള്ള ഇന്ത്യയുടെ സംഭാവന ആദ്ധ്യാത്മികവെളിച്ചമാണ്. എന്ന് സ്വാമിജി ഉദ്ഘോഷിക്കുന്നു. ''നമ്മുടെ വീര്യം, നമ്മുടെ ബലം, അത്രയല്ല, നമ്മുടെ ദേശീയജീവിതം മതത്തിലാണ്. നിങ്ങൾ അതുപേക്ഷിച്ചാൽ കഷണം കഷണമായി അടിച്ചുടയ്ക്കപ്പെടും. മതമാണ് ഭാരതീയജാതിയുടെ ശക്തി. അതിനു ബലംകൊടുത്തു കൊള്ളണം.) എന്നു സ്വാമിജി നമുക്കു താക്കീതു തരുന്നു. "Religion and religion alone is the life of India, and when that goes, India will die in spite of social reforms, in spite of Kubera's wealth poured upon the head of every one of her children" (മതം, മതംമാത്രമാണ് ഇന്ത്യയുടെ ജീവൻ. അതുപോയാൽ രാജ്യതന്ത്രമുണ്ടായാലും സമുദായപരിഷ്കാരങ്ങളുണ്ടായാലും ഇന്ത്യയിലെ ഓരോ കുഞ്ഞിന്റെ തലയിലും കുബേരന്റെ ധനം വർഷിച്ചാലും ഇന്ത്യ നശിച്ചുപോകും) എന്നു സ്വാമിജി പ്രഖ്യാപിക്കുന്നു. "Mark you, if you give up that spirituality, leaving it aside to go after the materialising civilisation of the west. the result will be that in three generations you will be an extinct race" (കുറിച്ചുകൊള്ളുവിൻ നിങ്ങൾ പാശ്ചാത്യഭൂമിയുടെ ഭൗതികനാഗരികതയുടെ പുറകെ പോകാൻവേണ്ടി ആദ്ധ്യാത്മികതയെ പുറം തള്ളി ഉപേക്ഷിക്കുകയാണെങ്കിൽ അതിന്റെ ഫലമായി മൂന്നുതലമുറയ്ക്കകം നിങ്ങൾ നാമാവശേഷമായിത്തീർന്ന ഒരു വർഗ്ഗമായിത്തീരും) C.W. III P 153. ഇങ്ങനെ ഭാരതത്തിന്റെ രക്ഷയ്ക്ക് ഭാരതീയമായ മതം—സർവ്വമതസാരമായ വേദാന്തം—നിലനിറുത്താൻ സ്വാമിജി നമ്മോട് ആജ്ഞാപിക്കുന്നു. അത്രയുമല്ല, ലോകത്തെ മുഴുവൻ രക്ഷിക്കാൻ വേദാന്തത്തിനേ കഴിയൂ എന്ന് സ്വാമിജി ശക്തിയായി ഘോഷിക്കുന്നു. ''ആദ്ധ്യാത്മികാടിസ്ഥാനമില്ലെങ്കിൽ പാശ്ചാത്യനാഗരികത മുഴുവൻ അടുത്ത അൻപതു കൊല്ലത്തിനകം പൊടിഞ്ഞു തരിപ്പണമാകും. യൂറോപ്പിനെ രക്ഷിക്കാൻ കഴിയുന്നത് ഉപനിഷത്തുകളുടെ മതത്തിനാണ്'' എന്ന് സ്വാമിജി ഉറപ്പിച്ചു പറയുന്നു. "The world will die if this treasure is not distributed. Bring it out, distribute it broadcast" (നമ്മുടെ പൂർവ്വികന്മാർ നമുക്കു തന്നിട്ടുള്ള ഈ നിധി നാം വിതരണം ചെയ്യില്ലെങ്കിൽ ലോകം നശിച്ചുപോകും. അതു പുറത്തുകൊണ്ടുവന്ന് പരക്കെ വിതരണം. ഇപ്രകാരം ലോകരക്ഷയ്ക്കു പര്യാപ്തമായ വേദാന്തത്തിന്റെ ജീവദ്ദൃഷ്ടാന്തമായിരുന്നു ശ്രീരാമകൃഷ്ണദേവനെങ്കിൽ, ''ശ്രീരാമ

കൃഷ്ണദേവൻെറ ജീവിതത്തിൻെറ വെളിച്ചത്തിൽ വായിക്കുകയും അദ്ദേഹത്തിൻെറ മാദ്ധ്യമത്തിൽക്കൂടി പര്യാലോചിക്കുകയും ചെയ്യാതെ ആക്കും വേദവേദാന്തങ്ങളുടെ രഹസ്യം മനസ്സിലാക്കാൻ സാധിക്കുകയില്ല.'' എന്നു് സ്വാമിജി പറഞ്ഞിട്ടുള്ളതു് സത്യമാണെങ്കിൽ, ഇന്നത്തെ സകല വിഷമപ്രശ്നങ്ങൾക്കും പരിഹാരം നൽകുന്ന ശ്രീരാമകൃഷ്ണസന്ദേശം ലോകത്തു പ്രചരിപ്പിക്കാൻ ആയിരക്കണക്കിനു് ആളുകൾ മുന്നോട്ടുവരേണ്ടതല്ലേ? അവരുടെ മുന്നോട്ടുവരവിനെ ആശ്രയിച്ചിരിക്കുന്നു ലോകത്തിൻെറ ഭാവി. ഈ വേല ആരുചെയ്യും? ശ്രീരാമകൃഷ്ണൻെറ പതാകയുമേന്തി ലോകത്തെ രക്ഷിക്കാൻവേണ്ടി നടക്കാൻ ആരുണ്ടു്? പേരും പെരുമയും ധനവും സുഖവും മാത്രമല്ല ഇഹലോകപരലോകങ്ങളിലെ സകല ആശകളും ബലികഴിച്ചു് ഈ അധഃപതനപ്രവാഹത്തെ തടഞ്ഞുനിറുത്താനുള്ളവരെവിടെ? എന്നു് സ്വാമിജി ചോദിക്കുന്നു. പൊതുജനങ്ങളുടെ കൈയിൽ രാജ്യഭരണം കിട്ടിയിരിക്കുന്ന ഇന്നാണു് മുമ്പുള്ള ഏതുകാലത്തെക്കാളും അധികമായി ധർമ്മപ്രചാരകന്മാർ ആവശ്യമായിരിക്കുന്നതു്. അതിലേയ്ക്കു് ഒരു ലക്ഷം ചെറുപ്പക്കാർ ഉടൻ മുന്നോട്ടുവരേണ്ടിയിരിക്കുന്നു. സ്ത്രീകളും പുരുഷന്മാരും. ''സാമുദായികപൂർണ്ണത എപ്പോഴെങ്കിലും സിദ്ധമാകുമോയെന്നുള്ളതിൽ എനിക്കു സംശയമുണ്ടു്. എന്നാൽ അതു വന്നാലും വന്നില്ലെങ്കിലും നമ്മിൽ ഓരോരുത്തരും അതു നാളെത്തന്നെ വരുമെന്നും ആ വരവു് തൻെറ വേലയെത്തന്നെ ആശ്രയിച്ചിരിക്കുന്നുവെന്നും ഉള്ള വിചാരത്തോടുകൂടി പ്രവർത്തിക്കണം. ലോകത്തു് മററുള്ള ഓരോരുത്തനും തൻെറ വേലചെയ്തുകഴിഞ്ഞെന്നും ലോകത്തെ സമ്പൂർണ്ണമാക്കാൻ. പരിശുദ്ധമാക്കാൻ ബാക്കി ശേഷിച്ചിരിക്കുന്നതു് താൻ ചെയ്യേണ്ട വേലമാത്രമാണെന്നും ഉള്ള വിചാരത്തോടുകൂടി നാം ഓരോരുത്തരും പ്രവർത്തിക്കണം'', എന്നു് സ്വാമിജി ആജ്ഞാപിക്കുന്നു. അതിനാൽ ഓരോ ഭാരതീയയുവാവും ഇതു ഗ്രഹിച്ചു വേല തുടങ്ങണം. വിജയം തീർച്ചയാണു്.'' കാലഃ ക്രീഡതി ഗച്ഛത്യായുഃ''

''ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ അവരുടെ ശക്തിയെ പകന്നതും പൂർവ്വാവതാരങ്ങളുടെ ജീവിതസാരം നിക്ഷേപിച്ചതും ആയ വേദമഹാസമുദ്രം കടഞ്ഞെടുത്തു കിട്ടിയ ദിവ്യാമൃതം അതിൻെറ പൂർണ്ണതയിൽ ശ്രീരാമകൃഷ്ണൻ തൻെറ മൂർത്തിയിൽ ധരിക്കുന്നു'' CW VIP 242. ആ അമൃതമാസ്വദിച്ചു് ലോകത്തിലെ സകല മനുഷ്യരേയും അമൃതന്മാരാക്കാൻ ലക്ഷക്കണക്കിനുള്ള ആളുകൾ എവിടെ? ഭാരതമാതാവിൻെറ വീര്യം നശിച്ചിട്ടില്ല. ശ്രീ രാമകൃഷ്ണനും വിവേകാനന്ദസ്വാമിയും ഈ യുഗത്തിലാണല്ലോ ജീവിച്ചതു്. തീർച്ചയായും അ

വർ വരും. അവരെ ജനിപ്പിക്കുന്ന വീരമാതൃവ്രതം ഭാരതീയ വനിതകൾ സ്വീകരിക്കണം. ഓരോ കുടുംബവും ഓരോ യുവാവിനെ ശ്രീരാമകൃഷ്ണധർമ്മപ്രചാരണത്തിനായി സമർപ്പിക്കണം. അതിനുള്ള പ്രചാരണംമാത്രമേ ആവശ്യമുള്ളു. ആ പ്രചാരണത്തിനു് ഇന്നു് ഇവിടെയിരിക്കുന്ന സ്ത്രീപുരുഷന്മാർ മുന്നിട്ടിറങ്ങാൻ അവതാരവരിഷ്ഠനായ ശ്രീരാമകൃഷ്ണൻ അനുഗ്രഹിക്കട്ടെ. ആ ശ്രമത്താൽ അനേകലക്ഷം വീരന്മാരുണ്ടായി അവരുടെ മാതൃകാജീവിതവും ഉപദേശവും ലോകം മുഴുവൻ വ്യാപിച്ചു് ലോകത്തിലെ സകല വിഷമപ്രശ്നങ്ങളും പരിഹൃതങ്ങളാകട്ടെ. ലോകത്തു് സ്വാമിജി വിഭാവനം ചെയ്ത സത്യയുഗം വളരെവേഗം വരാൻ ഇടവരട്ടെ.



# 45. ശ്രീശങ്കരനും അദ്വൈതവും*

അനാദിയായ സനാതനധർമ്മത്തിന്റെ സാരാംശമാകുന്ന വേദാന്തമതം. അതിന്റെ പരമോച്ചമായ വിഭാഗമാകുന്ന അദ്വൈതം. നിർവിശേഷാഖണ്ഡബ്രഹ്മത്തിന്റെ അപരോക്ഷസാക്ഷാൽക്കാരമാകുന്ന അദ്വൈതസാധനയുടെ പരമപ്രയോജനം. ഉപനിഷത്തുകളാണ് വേദാന്തചിന്തയുടെ മൂലഗ്രന്ഥം. അനേകായിരം വർഷങ്ങളായി ഹിന്ദുക്കളുടെയിടയിൽ അസാമാന്യമായ സ്വാധീനശക്തി ചെലുത്തിയിരുന്ന ഈ ചിന്തയുടെ ഒരു തുടർച്ചയായ പ്രവാഹം ഭാരതീയരുടെ ആദ്ധ്യാത്മികജീവിതത്തെ പോഷിപ്പിച്ചുകൊണ്ട് ഇവിടെ നിലനില്ക്കുന്നുണ്ട്. ബുദ്ധമതത്തിന്റെ അധഃപതനകാലത്തു് അതിനോടുള്ള സമ്പർക്കം നിമിത്തം ഹിന്ദുമതത്തിനും അധഃപതനം സംഭവിച്ചു. അങ്ങനെയുള്ള ഒരു പരിതഃസ്ഥിതിയിലാണ് ശ്രീശങ്കരൻ അവതരിച്ച് ജനങ്ങൾക്ക് ശ്രുതിയുടെ അടിസ്ഥാനത്തിലുള്ള സനാതനമായ ഉത്തമാദർശത്തെ കാണിച്ചുകൊടുത്തു് ഹിന്ദുമതത്തെ ഉദ്ധരിച്ചതു്. അദ്ദേഹം വേദാന്തധർമ്മത്തെ ശ്രുതിയുക്ത്യനുഭവങ്ങളുടെ ഏറ്റവും വ്യാപകവും വിശാലവുമായ അടിസ്ഥാനത്തിൽ ഉറപ്പിച്ചു. അക്കാലത്തെ ബുദ്ധമതാനുയായികളായ തത്ത്വജ്ഞാനികളെ വാദത്തിൽ തോല്പിക്കുന്നതിന് വേദാന്തധർമ്മത്തിലെ പരമോച്ചമായ അദ്വൈതസിദ്ധാന്തം ഒന്നുകൊണ്ടുമാത്രമേ സാധിക്കുകയുള്ളുവെന്ന് കണ്ടറിഞ്ഞ ശ്രീശങ്കരൻ സനാതനമതത്തിന്റെ മൂലഗ്രന്ഥങ്ങളായ ഉപനിഷത്തുകളേയും ഗീതയേയും ബ്രഹ്മസൂത്രത്തേയും ശ്രുതിയുടെ അടിസ്ഥാനത്തിൽ അദ്വൈതസിദ്ധാന്താനുസാരം യുക്തിയുക്തവും ക്രമീകൃതവും വ്യവസ്ഥാപിതവുമായി വ്യാഖ്യാനിക്കുകയും ആ അദ്വൈതമാകുന്ന ബ്രഹ്മാസ്ത്രംകൊണ്ട് ബുദ്ധമതത്തെ ഭാരതത്തിൽ നാമാവശേഷമാക്കുകയും ചെയ്തു.

ബുദ്ധന്റെ കാലത്തിനുശേഷമുണ്ടായിട്ടുള്ള ഹൈന്ദവാചാര്യന്മാരിൽ അഗ്രഗണ്യനായിരുന്നു ശ്രീശങ്കരൻ. ശാങ്കരസിദ്ധാന്താനുസാരിയായ വേദാന്തമതം അദ്ദേഹത്തിന്റെ ആവിർഭാവത്തിനുശേഷമുണ്ടായിട്ടുള്ള മറ്റെല്ലാ വേദാന്തമതവിഭാഗങ്ങളേയും സാമാന്യമായി ഉൾക്കൊള്ളുന്നു. വേദാന്തചിന്തയ്ക്കു് അനേകം വിഭാഗങ്ങളുണ്ടെങ്കിലും,

---

* 1960 മെയ്മാസത്തിലെ പ്രബുദ്ധകേരളം മാസികയിൽ പ്രസിദ്ധപ്പെടുത്തിയത്.

വേദാന്തമെന്നാൽ പൊതുവിൽ ജനങ്ങൾ മനസ്സിലാക്കുന്നത് ശങ്കരൻ ചിന്തിച്ചതും ഉപദേശിച്ചതും അനുഷ്ഠിച്ചതുമായ അദ്വൈതമതമെന്നാണ്. ഇതു കാണിക്കുന്നതു് ശങ്കരസിദ്ധാന്തപ്രകാരമുള്ള മതത്തിനു് ജനങ്ങളുടെയിടയിൽ അത്ര പ്രചാരം ലഭിച്ചിട്ടുണ്ടെന്നാണ്.

ശങ്കരനെഴുതിയ ഗീതാഭാഷ്യത്തിന്റെ ഉപോദ്ഘാതത്തിൽ ഗീതയ്ക്കു് ഒരു സംക്ഷിപ്തമായ ഭാഷ്യമെഴുതുന്നതിനു് തന്നെ പ്രേരിപ്പിച്ചതു് എന്താണെന്നു് അദ്ദേഹം പറയുന്നുണ്ടു്. ''ഗീതയിലെ സാരോപദേശങ്ങളെ വിവരിക്കുന്നതിനു് അനേകം വ്യാഖ്യാതാക്കന്മാർ അതിനെ പദംപ്രതി വ്യാഖ്യാനിച്ചു് പരിശോധിച്ചിട്ടുണ്ടെങ്കിലും അവയെല്ലാം ലൗകികന്മാരെ അന്യോന്യവിരുദ്ധങ്ങളായ അർത്ഥങ്ങളെ പഠിപ്പിക്കുന്നതായും അനേകാർത്ഥങ്ങളോടുകൂടിയവയായും കാണപ്പെടുന്നു. അതിനാൽ ഞാൻ ശരിയായി അർത്ഥനിർണ്ണയം ചെയ്യുന്നതിനു് സംക്ഷേപമായി ഒരു വിവരണമെഴുതുന്നു.'' പ്രധാന ഉപനിഷത്തുകളുടേയും ബ്രഹ്മസൂത്രങ്ങളുടേയും ഭാഷ്യരചനയ്ക്കു് അദ്ദേഹത്തെ പ്രേരിപ്പിച്ചതും മേൽപറഞ്ഞ സംഗതിതന്നെയായിരിക്കണം. ഇങ്ങനെ ഹിന്ദുമതത്തിലെ മൂലഗ്രന്ഥങ്ങളിൽനിന്നു് നിഷ്കൃഷ്ടവും നിശ്ചിതവുമായ അർത്ഥം ഗ്രഹിക്കാൻ കഴിവുണ്ടാക്കുന്നതിനുവേണ്ടിയാണു് ശ്രീശങ്കരൻ അവയ്ക്കു് ഭാഷ്യങ്ങൾ രചിച്ചതു്. ഹൈന്ദവമതപരിധികളിൽ അവൈദികങ്ങളായ മതസമ്പ്രദായങ്ങളുടെ പ്രചാരം തടയുന്നതിനുവേണ്ടിയും അദ്ദേഹം ഇങ്ങനെ ഒരു വഴക്കം ഉണ്ടാക്കിയെന്നു വിചാരിക്കാം. ഈ ഏർപ്പാടു നിമിത്തമാണു് ശ്രീശങ്കരന്റെ പ്രസ്ഥാനത്രയഭാഷ്യനിർമ്മാണത്തിനുശേഷം ഏതെങ്കിലും ഒരു മതസമ്പ്രദായം വൈദികമായി ഗണിക്കപ്പെടണമെന്നുണ്ടെങ്കിൽ ആ മതകർത്താവിനു് തന്റെ മതസിദ്ധാന്തങ്ങൾക്കനുരൂപമായി പ്രസ്ഥാനത്രയത്തിനു് ശാസ്ത്രീയമായി ഭാഷ്യങ്ങൾ എഴുതേണ്ടതായിവന്നതു്. തൽഫലമായി കുപഥത്തിലൂടെ പ്രയാണംചെയ്തിരുന്ന പല മതശാഖകളും അഗണ്യകോടിയിൽപെട്ടു് ക്രമേണ നശിച്ചുപോയി.

തന്റെ ഭാഷ്യങ്ങൾ വഴിയായും സ്വതന്ത്രകൃതികൾ വഴിയായും ശങ്കരൻ പണിചെയ്ത വേദാന്തഹർമ്മ്യം ഇന്നും ലോകത്തു് നിസ്തുലകീർത്തിയോടെ പരിലസിച്ചുകൊണ്ടിരിക്കുന്നു. കൂടാതെ അദ്ദേഹത്തിന്റെ ഭാഷ്യങ്ങൾക്കും മററു കൃതികൾക്കും ഭാരതത്തിലും പാശ്ചാത്യരാജ്യങ്ങളിലും പ്രചുരപ്രചാരം ലഭിച്ചുകൊണ്ടുമിരിക്കുന്നു. കഴിഞ്ഞ പന്ത്രണ്ടു നൂറാണ്ടുകൾക്കിടയിൽ അനേകം ആചാര്യന്മാർ പ്രസ്ഥാനത്രയത്തിനു് ഭാഷ്യങ്ങളെഴുതിയിട്ടുണ്ടെങ്കിലും അവയുടെ പ്രചാരം അധികമായും ആ ആചാര്യന്മാർ സ്ഥാപിച്ച മതസമ്പ്രദായക്കാരുടെ ഇടയിൽ മാത്രമാണു് ഉള്ളതു്. മാത്രമല്ല ഭാഷ്യകാരൻ എന്ന വാക്കു

കൊണ്ടു് ജനങ്ങരം സാധാരണയായി ഗ്രഹിക്കുന്നതു് ശ്രീശങ്കരനെയാണെന്നാലോചിക്കുമ്പോരം അദ്ദേഹത്തിനു് വേദാന്താചാര്യന്മാരുടെയിടയിലുള്ള സ്ഥാനം സർവ്വോത്തമമാണെന്നു് ഊഹിക്കാവുന്നതാണു്. ഭാരതത്തിലോ ഭാരതത്തിനു പുറത്തോ ഉണ്ടായിട്ടുള്ള ഏതൊരാചാര്യൻേറയും തത്വസംഹിതയ്ക്കു്, ചിന്തകളുടെ ധീരതയേയും, ആഴത്തേയും, സൂക്ഷ്മതയേയുംപററി ആലോചിക്കുമ്പോരം ശാങ്കരസിദ്ധാന്തമായ അദ്വൈതത്തിനോടു് കിടപിടിക്കാൻ കഴിയുകയില്ലെന്നു്, ശങ്കരൻെറ ബ്രഹ്മസൂത്രഭാഷ്യം ആദ്യമായി ഇംഗ്ലീഷിലേക്കു ഭാഷാന്തരംചെയ്ത ഡോ: തീബോ പറയുന്നു. മാക്സു്മുള്ളർ മുതലായ മററു പാശ്ചാത്യപണ്ഡിതന്മാരുടേയും അഭിപ്രായം ഇതുതന്നെയാണു്.

ശങ്കരൻെറ അദ്വൈതസിദ്ധാന്തത്തിൽ പറയപ്പെടുന്ന മായാവാദം ശ്രുതികളിൽ കാണപ്പെടാത്തതാണെന്നും ബുദ്ധമതത്തിൽനിന്നും അദ്ദേഹം സ്വീകരിച്ചതാണെന്നും ചിലരുടെയിടയിൽ അഭിപ്രായമുണ്ടു്. എന്നാൽ അതു തീരെ അടിസ്ഥാനരഹിതമാണു്.

''മായാം തു പ്രകൃതീം വിദ്ധി മായിനം തു മഹേശ്വരം''

(ശ്വേതാശ്വതരം)

പ്രകൃതിയെ മായയെന്നും മഹേശ്വരനെ മായി എന്നും അറിഞ്ഞാലും.

''പ്രാണാ വൈ സത്യം തേഷാമേഷ സത്യം.'' പ്രാണങ്ങരം സത്യമാണു്. ഇതു് അവയുടേയും സത്യമത്രേ. അതായതു് പ്രാണങ്ങരം സത്യമാണെങ്കിൽ ബ്രഹ്മം അവയുടേയും സത്യമത്രേ. (ബൃഹദാരണ്യകം) മറെറാരുവിധം പറയുമ്പോരം ബ്രഹ്മത്തിൻെറ സത്യം മററുള്ളവയുടേതിൽനിന്നും വ്യത്യസ്തമായ ഒന്നാണു്. ഇതിൻെറ താല്പര്യം ജഗത്തിൻേറയും മററും സത്യത്വം ബ്രഹ്മത്തിൻേറതിനേക്കാരം താണനിലയിലുള്ളതാണെന്നാണു്. ബ്രഹ്മത്തിൻേറയും ജഗത്തിൻേറയും സത്യത്വം ജാഗ്രല്ലോകത്തിൻേറയും സ്വപ്നലോകത്തിൻേറയും സത്യത്വംപോലെയാണെന്നു പറയാം. ജഗത്തു് മായയാണെന്നോ മിത്ഥ്യയാണെന്നോ പറയുന്നതിനു് അതിൻെറ സത്യം ബ്രഹ്മത്തിൻേറതിൽനിന്നു താണതരത്തിലുള്ളതാണെന്നേ അർത്ഥമുള്ളു.

അദ്വൈതവേദാന്തത്തിനു് ലോകജീവിതവുമായി യാതൊരു ബന്ധവുമില്ലെന്നു് ചിലർപറയാറുണ്ടു്. എന്നാൽ അതിൽ യാതൊരു സത്യവുമില്ലെന്നു് ശ്രീശങ്കരൻെറ ജീവിതംതന്നെതെളിയിക്കുന്നുണ്ടു്. അവർ സാധാരണയായി വിചാരിക്കുന്ന അർത്ഥത്തിലല്ല ശങ്കരൻ ലോകത്തെ മിത്ഥ്യയെന്നോ അയഥാർത്ഥമെന്നോ പറയുന്നതു്. അദ്ദേഹം ഭക്ഷണപാനീയങ്ങരം കഴിച്ചു. ക്ഷേത്രങ്ങളും മഠങ്ങളും സന്ന്യാസി പരമ്പരകളും സ്ഥാപിച്ചു. നിത്യജീവിതത്തിലെ വൈചിത്ര്യങ്ങളെ ഉപേക്ഷിച്ചില്ല. എല്ലാ ഹിന്ദു ദേവീദേവന്മാരെയും വന്ദിക്കു

കയും നമസ്കരിക്കുകയും അവരെ സ്തുതിച്ചുകൊണ്ടുള്ള സ്തോത്രകീർത്ത നാദികൾ രചിക്കുകയും ചെയ്തു. താന്ത്രികപൂജയെ അനുകൂലിക്കുകയും അതുസംബന്ധമായ ഗ്രന്ഥങ്ങൾ രചിക്കുകയും ചെയ്തു. അധാർമ്മിക ങ്ങളും ദുർബലങ്ങളുമായ സർവ്വ ആശയങ്ങളേയും ഹിന്ദുധർമ്മപരിധി യിൽനിന്നും നിർമ്മാർജ്ജനംചെയ്തു. ഇങ്ങനെയുള്ള നാനാ കർമ്മങ്ങൾ ചെയ്തു പരിശുദ്ധ ഹിന്ദുമതത്തെ പുനഃസ്ഥാപിച്ച ശ്രീശങ്കരൻ വാസ്ത വത്തിൽ ജ്ഞാനിയും ഭക്തനും യോഗിയും കർമ്മിയും എല്ലാം ഒരുമിച്ച് സമഞ്ജസമായി ചേർന്ന ഒരു മഹാപുരുഷനായിരുന്നു.

''ഏകം സദ്‌വിപ്രാ ബഹുധാ വദന്തി'' സത്യം ഒന്നു മാത്രം. ഋഷിമാർ അതിനെ പലതായി പറയുന്നു. ഏററവും ഉച്ചമായ അനു ഭൂതിയിൽ കേവലമായ ബ്രഹ്മം സാക്ഷാൽക്കരിക്കപ്പെടുന്നു. എ ന്നാൽ ലൗകികജീവിതത്തിൽ വിഭിന്നതകളുണ്ട്. അദ്വൈതമായ പാരമാർത്ഥികസത്യത്തെ സാക്ഷാൽക്കരിച്ച ഒരാൾ ലൗകികജീവിത ത്തിലെ ഭിന്നതകളെ നിഷേധിക്കുകയില്ല. ജനങ്ങൾ വളർച്ചയുടെ പലേ പടികളിൽ സ്ഥിതിചെയ്യുന്നവരായതുകൊണ്ട് അവരുടെ സത്യഗ്രഹണശക്തിയിലും വിഭിന്നതകൾ ഉണ്ടാകാതെ കഴിയുക യില്ല എന്ന് അയാൾ കാണുന്നു.

''താനകൃത്സ്നവിദോ മന്ദാൻ കൃത്സ്നവിന്ന വിചാലയേത്'' കൃത്സ്നമായി (പൂർണ്ണമായി) അറിഞ്ഞിട്ടില്ലാത്ത ആ മന്ദബുദ്ധികളെ സർവ്വജ്ഞനായവൻ ചലിപ്പിക്കരുത് എന്നാണല്ലോ ഗീതാചാര്യനും പറയുന്നത്. മഹാപുരുഷന്മാർ എപ്പോഴും തങ്ങൾ ഉപദേശിക്കാൻ ഇച്ഛിക്കുന്നവരുടെ നിലയിലേക്കിറങ്ങിവന്ന് ആ നിലയിൽനിന്നു അവരെ ക്രമേണ ഉയർത്തിക്കൊണ്ടുപോകാനാണു ശ്രമിക്കുന്നത്. ശങ്ക രൻ അനുശാസിച്ചതും ഈ പുരാതനമായ മാർഗ്ഗംതന്നെയാണെന്ന് അദ്ദേഹത്തിൻെറ ഭാഷ്യങ്ങൾ നല്ലപോലെ വെളിപ്പെടുത്തുന്നുണ്ട്. കിഞ്ചിജ്ഞനായവൻ പണ്ഡിതനെന്ന ഭാവത്തിൽ ജനങ്ങളെ തെ ററായ വഴിയിൽക്കൂടി നയിക്കാൻ തുടങ്ങുമ്പോഴാണ് അദ്വൈതിക്ക് അവൻെറ തെററ് ചൂണ്ടിക്കാണിക്കേണ്ടതായി വരുന്നത്. വാസ്തവം പറയുകയാണെങ്കിൽ അദ്വൈതി ദുർബലന്മാരുടെ കുറവുകളിൽ അസ ഹിഷ്ണുവാകുന്നതിനു് പകരം സർവ്വരിലും ഒരേ ആത്മാവുതന്നെ സ്ഥി തിചെയ്യുന്നുവെന്ന് കാണുന്നതുകൊണ്ട് തൻെറ കാര്യത്തിലെന്ന പോലെ മററുള്ളവരുടെ ഗുണത്തിനുവേണ്ടി പ്രവർത്തിക്കുന്നതിനും ശ്രദ്ധയും താല്പര്യവുമുള്ളവനായിരിക്കുന്നു. അതുകൊണ്ട് അദ്വൈത മാകുന്നു നൈതികവും ധാർമ്മികവും സാന്മാർഗ്ഗികവുമായ ജീവിത ത്തിനു് ഏററവും പ്രേരകവും സ്വാഭാവികവുമായ അടിസ്ഥാനം. മാത്രമല്ല വാസ്തവമാലോചിച്ചാൽ ധാർമ്മികവും സാന്മാർഗ്ഗികവുമായ

സകല നിയമങ്ങൾക്കുമുള്ള ഏക അടിസ്ഥാനം അദ്വൈതം തന്നെ യാണെന്നു കാണാം.

ശങ്കരൻെറ അദ്വൈത സിദ്ധാന്തപ്രകാരം ജഗത്ത് വെറും മായികമോ ശൂന്യപ്രായമോ ആണെന്നു് ഒരാക്ഷേപമുണ്ടു്. അതു് എത്രമാത്രം നീതീകരിക്കപ്പെടാവുന്നതാണെന്നു് നോക്കാം. ശങ്കരൻെറ മതമനുസരിച്ചു് ജഗത്തിനെ സംബന്ധിച്ചുള്ള നമ്മുടെ അനുഭവം വെറുമൊരു മായികമായ ഉപലബ്ധിയല്ല. കാരണം, അദ്ദേഹത്തിൻെറ സിദ്ധാന്തപ്രകാരം വെറുമൊരു അസദ്വസ്തു നമ്മുടെ ഉപലബ്ധിയ്ക്കോ അനുഭവത്തിനോ വിഷയമാകുന്നതല്ല. എല്ലാത്തരം ഉപലബ്ധിയോ ജ്ഞാനമോ ഒരു സദ്വസ്തുവിൻേറതല്ലാതെ, തീരെ അസത്തായ ഒന്നിൻേറതാകുകയെന്നതു് അസംഭാവ്യമാകുന്നു. നമ്മുടെ നിത്യാനുഭവങ്ങൾക്കു് വിഷയമായതും തീരെ അസത്തുമായ കാനൽജലം മുതലായവസ്തുപോലും അവയുടെ അടിസ്ഥാനമായി ഒരു സദ്വസ്തു ഉണ്ടെന്നാണു് ശങ്കരൻ സിദ്ധാന്തിക്കുന്നതു്. മങ്ങിയ ഇരുട്ടിൽ ഒരു കയറിൻെറ കഷണത്തെ സർപ്പമെന്നു് തെററിദ്ധരിക്കുന്നു. നമ്മുടെ തെററു് കണ്ടുപിടിക്കുമ്പോൾ നാം കണ്ടതു് ഒരു കയറിൻെറ കഷണമായിരുന്നുവെന്നും സർപ്പമെന്നുള്ള വിചാരം മിഥ്യാദർശനമായിരുന്നുവെന്നും നാം അറിയുന്നു. അതുകൊണ്ടു് നാം കണ്ടതു് തീരെ അസത്തായ ഒന്നല്ലെന്നാണു് ശങ്കരൻ പറയുന്നതു്. കാരണം, സർപ്പദർശനം സാദ്ധ്യമാക്കിയതു് വാസ്തവത്തിൽ അതിൻെറ അടിസ്ഥാനമായി ഉണ്ടായിരുന്ന കയറാകുന്ന സദ്വസ്തു ആയിരുന്നു. സർപ്പത്തിൻേറയോ കാനൽ ജലത്തിൻേറയോ ദർശനത്തിനു് ഹേതുവാകുന്നതു് അവസ്ഥു് ആസ്പദങ്ങളായുള്ള സദ്വസ്തുക്കളാകുന്നു. എപ്പോഴെങ്കിലും നമുക്കു് ഉപലബ്ധിയുണ്ടാകുമ്പോൾ അതിനു് അധിഷ്ഠാനമായി എന്തെങ്കിലും ഒരു പാരമാത്ഥികവസ്തു ഉണ്ടാകാതെ കഴിയുകയില്ല. ''നഹി നിരാസ്പദാരജ്സർപ്പ മൃഗതൃഷ്ണികാദയഃ കചചിത് തു ഉപലഭ്യന്തേ കേനചിത്'' ഒരടിസ്ഥാനമില്ലാതെ രജ്ജുസർപ്പം മൃഗതൃഷ്ണിക മുതലായവയെ ഒരിടത്തും ഒരുവനും കണ്ടിട്ടില്ല. എന്നു് മാണ്ഡൂക്യകാരികാഭാഷ്യം.

''സദാസ്പദം ഹി സർവ്വം സർവ്വത്ര, സദ്ബുദ്ധ്യനുഗമാത്
നഹി മൃഗതൃഷ്ണികാദയഃ അപി നിരാശ്രയാ ഭവന്തി''

സദ്ബുദ്ധി സർവ്വവ്യാപ്തമാകുന്നു. അതുകൊണ്ടു് സത്തു് സർവ്വത്തിൻേറയും അധിഷ്ഠാനമത്രേ. മൃഗതൃഷ്ണികാദി മിഥ്യാ പദാത്ഥങ്ങൾ പോലും അധിഷ്ഠാനത്തോടുകൂടാത്തതല്ല. എന്നു് ഗീതാഭാഷ്യം. ബ്രഹ്മമാകുന്ന ലോകത്തിൻെറ ഉപലബ്ധിക്കു് ഉപാദാനവും അധിഷ്ഠാനവുമെന്നു് ശങ്കരൻ പറയുന്നു.

''ഉപാദാനം പ്രപഞ്ചസ്യ ബ്രഹ്മണോ ƒ ന്യന്ന വിദ്യതേ''
പ്രപഞ്ചത്തിന്റെ അധിഷ്ഠാനവും യഥാർത്ഥ ഉപാദാനവും ബ്രഹ്മമല്ലാതെ മറ്റൊന്നുമല്ല. (അപരോക്ഷാനുഭൂതി 45)

ജഗത്തിന്റെ ഉപാദാനം ബ്രഹ്മമാണെങ്കിൽ ബ്രഹ്മസാക്ഷാത്ക്കാരം ഉണ്ടാകാതെ ജഗദ്ദർശനം ഉണ്ടാകാൻ കാരണമെന്തു്? ബ്രഹ്മം ജഗത്തിന്റെ യഥാർത്ഥ ഉപാദാനം മാത്രമാണു്. അതിനു് മായാകാര്യമായ ചില നിമിത്തകാരണങ്ങൾകൂടെയുണ്ടു്. അതുകൊണ്ടാണു് യഥാർത്ഥ ബ്രഹ്മദർശനം ഉണ്ടാകാത്തതു്.

''ഏഷാ ƒ വൃതിർന്നാമതമോഗുണസ്യ
ശക്തിര്യയാ വസ്ത്വവഭാസതേ ƒ ന്യഥാ
സൈഷാ നിദാനം പുരുഷസ്യസംസൃതേഃ
.......................... (വിവേകചൂഡാമണി)

യാതൊന്നുനിമിത്തം പരമാർത്ഥവസ്തു മറ്റൊരു പ്രകാരം തോന്നുന്നുവോ, അതു് ആവരണം എന്നു പറയുന്ന തമോഗുണത്തിന്റെ ശക്തിയാകുന്നു. ഇതാണു് മനുഷ്യന്റെ സംസാരത്തിനു കാരണം.

അപ്പോൾ ജഗത്തിന്റെ ആകെ മൊത്തം കാരണങ്ങൾ ഏവ? പറയുന്നു:

''അസ്തി ഭാതി പ്രിയം രൂപം നാമ ചേത്യം ശപഞ്ചകം
ആദ്യത്രയം ബ്രഹ്മരൂപം മായാരൂപം തതോദ്വയം''

നമ്മുടെ ഈ ലൗകികാനുഭവം അഞ്ചംഗങ്ങൾ കൂടിചേർന്നുണ്ടായതാണെന്നു് പറയപ്പെടുന്നു. അവയിൽ സത്തും ചിത്തും ആനന്ദവും ആകുന്ന മൂന്നംശങ്ങൾ നമ്മുടെ അനുഭവത്തിന്റെ സാരാംശമായ ബ്രഹ്മരൂപവും നാമരൂപങ്ങളായ മറ്റേതു രണ്ടും മായാരൂപങ്ങളുമാകുന്നു. താഴെ പറയുന്ന ഛാന്ദോഗ്യശ്രുതിയും ഇതിനെത്തന്നെ സൂചിപ്പിക്കുന്നു. ''യഥാസോമ്യേകേന മൃത്പിണ്ഡേന സർവ്വം മൃൺമയം വിജ്ഞാതം സ്യാത്. വാചാ ƒ രംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം'' പ്രിയപുത്രാ ഒരു മൃത്പിണ്ഡംകൊണ്ടു് മൃൺമയമായ സർവ്വവും അറിയപ്പെടുന്നു. എന്തുകൊണ്ടെന്നാൽ, എല്ലാ വികാരങ്ങളും (നാമരൂപാത്മകമായ വൈവിദ്ധ്യങ്ങളും) വാക്കിനെ ആശ്രയിച്ചിരിക്കുന്ന നാമങ്ങൾ മാത്രമാകുന്നു. മണ്ണു മാത്രമാണു് സത്യം. മണ്ണുകൊണ്ടു് കുറെ പാത്രങ്ങളുണ്ടാക്കിയിട്ടുണ്ടെങ്കിൽ മണ്ണു മാത്രമാണു് സത്യമായിട്ടുള്ളതു്. മൺപാത്രങ്ങളിൽ മണ്ണൊഴിച്ചു് ബാക്കിയുള്ളവ മായാകാര്യങ്ങളാകുന്ന അവയുടെ നാമരൂപങ്ങൾ മാത്രമാണു്. അതുപോലെ ലോകത്തിൽ സത്യമായിട്ടുള്ളതു് അതിന്റെ സാരാംശവും ബ്രഹ്മരൂപവുമായ സച്ചിദാനന്ദം മാത്രം. മറ്റുള്ള

വൈചിത്ര്യങ്ങളെല്ലാം നാമരൂപാത്മകമായ മായാകാര്യങ്ങൾ മാത്രമാണ് എന്നു് താല്പര്യം.

ജഗത്ത് ബ്രഹ്മത്തിൽ അദ്ധ്യസ്തമാണെന്നും ആകാശകുസുമം പോലെ കല്പിതമല്ലെന്നും ശങ്കരൻ പറയുന്നു. മായയാൽ ബ്രഹ്മത്തിൽ അദ്ധ്യസ്തങ്ങളായ നാമരൂപങ്ങളാണ് ജഗത്തു്. അതിനു് ബ്രഹ്മത്തിന്റെ പാരമാർത്ഥികസത്തയില്ല അതായതു് ബ്രഹ്മസാക്ഷാത്ക്കാരത്തിൽ ജഗത്തിന്റെ സദ്ഭാവമില്ല അതിനു് വ്യാവഹാരികദശയിലേ അസ്തിത്വമുള്ളൂ.

ജീവനാകട്ടെ അന്തഃകരണവും (മനസ്സ്—ബുദ്ധി—അഹങ്കാരം) ഇന്ദ്രിയങ്ങളും ആകുന്ന ഉപാധികളോടുകൂടിയ ആത്മാവാകുന്നു.

''ആത്മേന്ദ്രിയമനോയുക്തം
ഭോക്തേത്യാഹുർ മനീഷിണഃ (കഠോപനിഷത്തു്)

ഉപാധികളുടെ നാശത്തിൽ വീണ്ടും ജീവൻ ബ്രഹ്മംതന്നെയായിത്തീരുന്നു. ജീവനു് ബ്രഹ്മത്തിൽനിന്നും സ്വതന്ത്രമായ അസ്തിത്വമില്ല. ജീവൻ യഥാർത്ഥത്തിൽ ബ്രഹ്മംതന്നെയാകുന്നു. ''ജീവോ ബ്രഹ്മൈവ നാ$\int$പരഃ''

എന്നാൽ ബ്രഹ്മത്തിൽനിന്നു ഭിന്നമായി മറ്റൊരു വസ്തു ഇല്ലെങ്കിൽ ഉപാധി എന്നൊന്നു് എവിടെനിന്നുണ്ടായി? ശങ്കരൻ പറയുന്നതു് ഉപാധി അവിദ്യാ പ്രത്യുപസ്ഥാപിത''മാണെന്നാണ്. അതായതു് അവിദ്യയിൽ ഉല്പന്നമാണെന്നാണു്. മനസ്സ് ബുദ്ധി അഹങ്കാരം ഇന്ദ്രിയങ്ങൾ മുതലായവ അവിദ്യാകാര്യങ്ങളത്രേ. അവയ്ക്കു് അബാധിതസത്തയോ (ജ്ഞാനം വരുമ്പോൾ ബാദ്ധ്യമാകാത്ത സത്തയോ) പാരമാർത്ഥികസത്തയോ ഇല്ല. അവിദ്യക്കു് നാശം വരാത്തിടത്തോളംകാലം മനോബുദ്ധ്യാദികളോടുകൂടിയിരിക്കുന്ന ജീവനു് അസ്തിത്വമുണ്ടായിരിക്കും. പിന്നെ ജീവനു് ഈശ്വരകൃപയാൽ ജ്ഞാനലാഭമുണ്ടാകുമ്പോൾ നാമരൂപാത്മകജഗത്തിന്റെ പ്രതീതി നശിക്കുകയും ശുദ്ധാ$\int$ദ്വയബ്രഹ്മം സാക്ഷാൽക്കരിക്കപ്പെടുകയും ചെയ്യുന്നു.

ശ്രീശങ്കരനേയും അദ്ദേഹം ചെയ്ത ചില കാര്യങ്ങളേയും അദ്ദേഹത്തിന്റെ അദ്വൈതസിദ്ധാന്തത്തെപ്പററിയുള്ള ചില ആക്ഷേപങ്ങളേയും പററി കുറഞ്ഞൊന്നു ചിന്തിക്കുകമാത്രമേ ഇവിടെ ചെയ്തിട്ടുള്ളൂ.



# 46. വേദാന്തധർമ്മപ്രചരണം *

''ഭാരതമേ എഴുന്നേല്ക്കുക; നിൻെറ അദ്ധ്യാത്മജ്ഞാനംകൊണ്ടു് ലോകത്തെ ജയിക്കുക. പ്രബുദ്ധവും വീര്യയുക്തവുമായ ദേശീയ ജീവിതത്തിൻെറ നിലനില്പിനുള്ള ഒരൊററ ഉപാധി, ഭാരതത്തിലെ അദ്ധ്യാത്മചിന്തകൊണ്ടു് ലോകത്തെ ജയിക്കുക മാത്രമാണു് ''

(സ്വാമി വിവേകാനന്ദൻ)

ലോകത്തിൻെറ പൊതുസംസ്കാരത്തിലേക്കു് ഓരോ രാഷ്ട്രവും അതതിൻെറ ഓഹരി പ്രദാനംചെയ്യുന്ന കൂട്ടത്തിൽ ഭാരതീയക്കും ഒഴിച്ചുകൂടാത്ത ഒരു ചുമതല നിർവ്വഹിക്കാനുണ്ടെന്നു് അവർ മനസ്സിലാക്കേണ്ടതുണ്ടു്. ഇന്നത്തെ നിലയിൽ ഭാരതീയർ തങ്ങൾക്കു സ്വന്തമായ ഒരു സന്ദേശമുണ്ടെന്നു വിസ്മരിച്ചിരിക്കാനിടയുണ്ടു്. എന്താണീ സന്ദേശം? ഉപനിഷത്തുകളുടെ മഹത്തരങ്ങളായ സത്യങ്ങളെ ലോകക്കുപദേശിക്കുന്നതാണു് ആ സന്ദേശം. ഭാരതീയർ അതിനെ ഒരിക്കലും കൈവിടാതെ അതിൻെറ പൂർണ്ണവും പരിശുദ്ധവുമായ നിലയിൽ സാക്ഷാൽക്കരിക്കുകയും ലോകചിന്തയിലേക്കുള്ള തങ്ങളുടെ ഓഹരിയായി അതിനെ പ്രദാനം ചെയ്യുകയും വേണം. പാശ്ചാത്യ രാജ്യങ്ങളുടെ പുരോഗതി കണ്ടു് അവരുടെ അഭിവൃദ്ധിയെ സ്വായത്തമാക്കുന്നതിനുള്ള ശ്രമത്തിൽ ഭാരതത്തിൻെറ മർമ്മപ്രധാനമായ ഈ സന്ദേശം അനുഷ്ഠാനത്തിൽ കൊണ്ടുവരുന്ന കാര്യം ഒരിക്കലും വിസ്മരിച്ചുകൂടാ. ഭാരതീയസംസ്കാരത്തിൽ ആത്മാവു തുടങ്ങിയുള്ള നിത്യസത്യങ്ങളായ വിഷയങ്ങളെ സവിസ്തരം പ്രപഞ്ചനം ചെയ്തിട്ടുണ്ടു്. ഭാവിയിലെ ലോകസംസ്കാരത്തിൽ ഭാരതീയസംസ്കാരത്തിനു് ഒരു പ്രധാന പങ്കുവഹിക്കേണ്ടതുണ്ടു്. ഈ കാരണത്താലാണു് എത്രയോ കാലത്തെ വിദേശീയാക്രമണത്തിനുശേഷവും ഭാരതീയ സംസ്കാരം ഇന്നും അനശ്വരമായും ലോകചിന്തയിൽ ഗണ്യമായ ഒരു സജീവശക്തിയായും നിലകൊള്ളുന്നതു്. അതുകൊണ്ടുതന്നെയാണു് ഈ സംസ്കാരം ഇത്രയധികം ആക്രമണങ്ങൾക്കു് ലക്ഷ്യമായിത്തീരുന്നതും. തങ്ങൾക്കു് ഭയപ്പെടേണ്ട ഒരു എതിർശക്തിയാണെന്നു കണ്ടല്ലാതെ നശിച്ചുപോയ പുരാതന നാഗരികതയുടെ പ്രേതത്തെ ആക്രമിക്കാൻ ആരും പോകയില്ലല്ലോ.

---

* 1960 ജൂൺമാസത്തിലെ പ്രബുദ്ധകേരളം മാസികയിൽ പ്രസിദ്ധപ്പെടുത്തിയതു്.

ഭാരതീയ തത്വശാസ്ത്രത്തിന്റേയും മതത്തിന്റേയും അടിസ്ഥാനതത്വങ്ങൾ ഇനിയും മനുഷ്യരാശിയുടെ വ്യക്തിപരവും സാമൂഹ്യവുമായ ജീവിതങ്ങളിൽ പ്രവൃത്തിരൂപമായി പരിണമിപ്പിക്കേണ്ടിയിരിക്കുന്നു. മനുഷ്യന്റെ സർവ്വപരിശ്രമങ്ങളുടേയും പ്രയത്നങ്ങളുടേയും ലക്ഷ്യം അവന്റെ ഐഹികവും ആത്യന്തികവുമായ സുഖലാഭത്തിനുവേണ്ടിയത്രേ. കർമ്മത്തെ ഫലാപേക്ഷ കൂടാതെയും ഈശ്വരാർപ്പണബുദ്ധിയോടുകൂടിയും അനുഷ്ഠിക്കുക വഴി ഈശ്വരാരാധനചെയ്ത് അന്തഃകരണത്തിന് ശുദ്ധിവരുത്തുന്ന കർമ്മയോഗം, മനുഷ്യന്റെ സർവ്വചിത്തവൃത്തികളേയും ഈശ്വരനിലേക്ക് തിരിച്ചുവിട്ട് അദ്ദേഹത്തിൽ പരമവും നിരതിശയവുമായ പ്രേമത്തെ വഹിക്കുന്ന ഭക്തിയോഗം, ''സർവ്വംഖല്വിദംബ്രഹ്മ'' എന്ന ബോധത്തെ ഉണർത്താൻ ശ്രമിക്കുന്ന ജ്ഞാനയോഗം, ചിത്തവൃത്തികളെയെല്ലാം നിരോധിച്ച് മനസ്സിനെ ഏകാഗ്രമാക്കി ആത്മസ്വരൂപത്തെ സാക്ഷാല്ക്കരിക്കാൻ ശ്രമിക്കുന്ന രാജയോഗം, ആത്മാവിന്റെ ദിവ്യത്വം ലൌകികമായ അഭ്യുദയത്തെ സാധിപ്പിക്കുന്ന പ്രവൃത്തിധർമ്മം, സംസാരത്തിൽനിന്നുള്ള നിവൃത്തിക്കും പരമപദപ്രാപ്തിക്കും ഹേതുവായ നിവൃത്തിധർമ്മം, ധർമ്മതത്വം, കർമ്മനിയമം, പുനർജന്മം, ഈ ലോകത്തുവച്ചുതന്നെ മുക്തനാകുന്നതിനും ഈശ്വരദർശനം ലഭിക്കുന്നതിനുമുള്ള സാദ്ധ്യത ഇങ്ങനെയുള്ള ഭാരതീയാദർശങ്ങൾ ജനങ്ങളുടെയിടയിൽ പ്രചരിപ്പിക്കുകയും അവർ അതിനെ അനുഷ്ഠാനത്തിൽ കൊണ്ടുവരുകയും ചെയ്യുമ്പോൾ ഉണ്ടാകുന്ന ഫലങ്ങൾ മനുഷ്യനെ ധർമ്മബോധത്തെക്കുറിച്ചുള്ള ഒരു പുതിയ വിഭാവനയിലെത്തിക്കുമെന്നും വ്യക്തിജീവിതത്തിലും സാമൂഹ്യജീവിതത്തിലും ലേശംപോലും സംഘർഷമോ വൈരുദ്ധ്യമോകൂടാതെ മനുഷ്യനെ അവന്റെ നിത്യതാല്പര്യങ്ങൾക്ക് അനുയോജ്യവും വിധേയവുമാകുംവണ്ണം ക്രമേണ ജീവിതത്തിന്റെ പരമലക്ഷ്യത്തിലേക്കു നയിക്കുമെന്നും ഞങ്ങൾ വിശ്വസിക്കുന്നു.

മനുഷ്യൻ അവന്റെ അടിസ്ഥാനതത്വമായ ആത്മാവിന്റെ യാഥാർത്ഥ്യത്തെ സാക്ഷാൽക്കരിക്കാത്തതുകൊണ്ടത്രേ ഈ സംസാരക്ലേശങ്ങൾ അനുഭവിക്കേണ്ടിവരുന്നത്. മനുഷ്യന്റെ വ്യക്തിപരവും സാമൂഹ്യവുമായ ജീവിതത്തിലെ സർവ്വ പരിശ്രമങ്ങളുടേയും ലക്ഷ്യം ആ പരമതത്വം തന്നെയാകുന്നു. പാശ്ചാത്യർ ജീവിതത്തെ ബാഹ്യോപകരണങ്ങളെക്കൊണ്ട് ആശ്ചര്യകരമാംവണ്ണം സുഖഭൂയിഷ്ഠമാക്കാൻ ശ്രമിച്ചു. എന്നാൽ വാസ്തവമായ ശാന്തിയോ സുഖമോ അവക്ക് ലഭിക്കാൻ കഴിഞ്ഞില്ല. അശാന്തി, അസമാധാനം, ഭീതി ഇത്യാദികളിൽനിന്നു രക്ഷനേടാൻ അവക്കു സാധിച്ചി

ല്ല. ആത്മസാക്ഷാല്ക്കാരത്തിനു് ഒരു സാധനമായിത്തീരത്തക്കവണ്ണം ജീവിതത്തെ നിയന്ത്രിച്ചുകൊണ്ടുപോകുന്നതിനു് പാശ്ചാത്യരുടെ ജീവിതാദർശത്തിനുള്ള അശക്തി കാലാന്തരത്തിൽ വെളിപ്പെട്ടു.

''ഈശ്വരഃ സർവ്വഭൂതാനാം ഹൃദ്ദേശേƒർജ്ജുനതിഷ്ഠതി''

''ക്ഷേത്രജ്ഞം ചാപി മാം വിദ്ധി സർവ്വക്ഷേത്രേഷു ഭാരത''

''അഹമാത്മാ ഗുഡാകേശ സർവ്വഭൂതാശയസ്ഥിതഃ''

എന്നീ ഗീതാവചനങ്ങളിൽനിന്നും ഒരേ ഈശ്വരൻ തന്നെയാണു് സർവ്വപ്രാണികളുടേയും ഹൃദയത്തിൽ പ്രത്യഗാത്മരൂപത്തിൽ സ്ഥിതിചെയ്യുന്നതു് എന്നു കാണാം.

''ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ (കഠോപനിഷത്തു്)

''തമാത്മസ്ഥം യേƒനുപശ്യന്തി ധീരാ
സ്തേഷാം സുഖം ശാശ്വതം നേതരേഷാം'' (കഠോപനിഷത്തു്)

''യഃ സർവ്വജ്ഞഃ സർവ്വവിതു്'' (മുണ്ഡകോപനിഷത്തു്)

''ന ജായതേ മ്രിയതേ വാ വിപശ്ചിതു്
നാƒയം കുതശ്ചിന്ന ബഭൂവ കശ്ചിതു്
അജോ നിത്യഃ ശാശ്വതോƒയം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ'' (കഠോപനിഷത്തു്)

ഈ ഉപനിഷദ്വാക്യങ്ങളിൽനിന്നു് സർവ്വഭൂതഹൃദയങ്ങളിലും സ്ഥിതിചെയ്യുന്ന ഏകനായ ആത്മാവു് യാതൊരു കഷ്ടതകളാലും ബാധിതനാകുന്നില്ലെന്നും ഈ ആത്മാവിനെ സാക്ഷാൽക്കരിക്കുന്ന ജ്ഞാനിക്കു് ശാശ്വതമായ സുഖം അനുഭവപ്പെടുന്നുവെന്നും ആത്മാവു് സർവ്വജ്ഞനും സർവ്വവ്യാപിയും സർവ്വശക്തനുമാണെന്നും ജനനമരണാദികളില്ലാത്തവനാണെന്നും വ്യക്തമാകുന്നു.

ഇങ്ങനെ ആത്മാവിന്റെ അചിന്ത്യമഹിമകളെപ്പററി പ്രതിപാദിക്കുന്ന വേദാന്തധമ്മത്തെ അടിസ്ഥാനമാക്കി മനുഷ്യന്റെ വ്യക്തിജീവിതത്തേയും സാമൂഹ്യജീവിതത്തേയും നിയന്ത്രിക്കുന്നതായാൽ മനുഷ്യൎക്കു പിന്നെ പരസ്പരം സ്നേഹിക്കുകയും സഹായിക്കുകയും സഹകരിക്കുകയും ചെയ്യാതിരിക്കാൻ കഴിയുമോ? ശത്രുത, ദ്വേഷം, വഞ്ചന, സ്വാൎത്ഥത, ലോഭം ഇത്യാദികൾക്കൊന്നും അപ്പോൾ ലോകത്തു് സ്ഥാനമുണ്ടാകുകയില്ല. എന്തെന്നാൽ മനുഷ്യന്റെ ശത്രുതയ്ക്കോ വിരോധത്തിനോ പാത്രമാകാൻ അവൻതന്നെയല്ലാതെ മററൊന്നും ഇല്ലല്ലോ. ഈ ധർമ്മം മനുഷ്യന്റെ ചിത്തവൃത്തികളെ സംസ്കരിച്ചു ശുദ്ധമാക്കുന്നു. അപ്പോൾ മനുഷ്യൻ തന്റെ പ്രതിരൂപങ്ങളെക്കൊണ്ടു് ലോകം നിറഞ്ഞിരിക്കുന്നതായി കാണുന്നു. അപ്പോൾ

അന്യോന്യം പ്രേമിക്കുന്നതിനും സേവനമനുഷ്ഠിക്കുന്നതിനും മാത്രമേ മനുഷ്യനു സാധിക്കുകയുള്ളു

ഭാരതീയസംസ്കാരം, പാശ്ചാത്യരാജ്യങ്ങളിൽ മേലിലുണ്ടാകുന്ന സാംസ്കാരികവിപ്ലവത്തെപ്പററി ആലോചിക്കുമ്പോൾ, ഗ്രീക്കുസംസ്കാരം അവിടങ്ങളിൽ പ്രചരിച്ചപ്പോൾ ഉണ്ടായ പരിവർത്തനം നിസ്സാരമായിത്തോന്നുമെന്ന് പത്തൊൻപതാം നൂററാണ്ടിൽ ജീവിച്ചിരുന്ന പാശ്ചാത്യചിന്തകന്മാരിൽ ഒരു പ്രമുഖ വ്യക്തിയായ ഷോപ്പൻഹോവർ പറഞ്ഞിട്ടുണ്ട്. പാശ്ചാത്യലോകത്ത് അക്കാലത്തുണ്ടായിരുന്ന പ്രധാന ചിന്തകന്മാരിൽ ചിലരായ മാക്സ്മുള്ളറും പോൾഡോയിസനും പാശ്ചാത്യരാജ്യങ്ങളിൽ ഭാരതീയചിന്തയുടെ പ്രചരണത്തിനു പരിശ്രമിച്ചിട്ടുള്ളവരായിരുന്നു. ഈ ഇരുപതാം നൂററാണ്ടിലുണ്ടായിരുന്നവരും ഇപ്പോഴും ഉള്ളവരുമായ സർ ജോൺ വുഡ്റോഫ്, റൊമൈൻറോളണ്ട്, ഹക്സിലി, ഈഷർവുഡ്, ടോയൻബി മുതലായ പ്രസിദ്ധ ചിന്തകന്മാരും ഈ കാര്യത്തിൽ പ്രയത്നിച്ചിട്ടുള്ളവരും പ്രയത്നിച്ചുകൊണ്ടിരിക്കുന്നവരുമാകുന്നു. വിദേശീയരാണെങ്കിലും ഇവർ ചെയ്തിട്ടുള്ളതും ചെയ്തുവരുന്നതുമായ ഭാരതീയസംസ്കാരപ്രചരണത്തിനുവേണ്ടിയുള്ള പരിശ്രമങ്ങൾ എത്രയും സ്തുത്യർഹങ്ങളാണ്.

ഒരു നാട്ടിൽ ഭാരതീയസംസ്കാരത്തിന്റെ പ്രചാരംകൊണ്ട് ആ നാട്ടിലെ നൂറുശതമാനം ജനങ്ങളും ഉദ്ബുദ്ധരാകുമെന്ന് വിചാരിക്കുന്നുവോ എന്നു ചിലർ ചോദിച്ചേക്കാം. ആകാൻ വയ്യായ്കയില്ലെന്ന് ലോകചരിത്രം സാക്ഷ്യം വഹിക്കുന്നുണ്ട്. ഒരു പത്തുശതമാനത്തേയോ അഞ്ചു ശതമാനത്തേയോ മാത്രമേ പ്രബുദ്ധരാക്കാൻ കഴിഞ്ഞുള്ളുവെങ്കിൽത്തന്നെയും അതൊരു ലാഭമല്ലേ? അവരിൽ ഒരു ശങ്കരനോ ഒരു വിവേകാനന്ദനോ ഉണ്ടായെങ്കിൽ ഒരു രാജ്യത്തിന്റെ ചിന്താഗതിയെ ഇഷ്ടംപോലെ പരിവർത്തനം ചെയ്യിക്കാൻ കഴിയുകയില്ലേ? എന്നാൽ ഒരു കാര്യം നാം ഓർക്കണം. ഈവിധം കണക്കുകൂട്ടി പ്രവൃത്തിയിൽ പ്രവേശിക്കാൻ തുടങ്ങുന്നവർക്ക് ഒന്നും ചെയ്യാൻ കഴിഞ്ഞേക്കില്ല. ഗുരുവിന്റെ ഉപദേശത്തെ ശിരസാ വഹിച്ചുകൊണ്ട് പൂർണ്ണമായ വിശ്വാസത്തോടുകൂടെ യാതൊരു ഫലേച്ഛയുംകൂടാതെ പ്രവർത്തിക്കുന്ന കർമ്മവീരന്മാർക്കേ ആശ്ചര്യങ്ങൾ ചെയ്യാൻ കഴിയൂ. യാതൊരു പഠിപ്പും സംസ്കാരവുമില്ലാതെ മത്സ്യം പിടിച്ച് അതുവിററ് കാലക്ഷേപം കഴിച്ചിരുന്ന കുറെ മുക്കുവന്മാർക്ക് ഇന്നു ലോകവ്യാപിയായിരിക്കുന്ന ക്രിസ്തുമതത്തിന്റെ ആദിപ്രചാരകന്മാരായിരിക്കാൻ എങ്ങനെ സാധിച്ചു? അവർക്ക് തങ്ങളുടെ ഗുരുവിന്റെ വാക്യത്തിൽ പാറപോലെ ഉറച്ച വിശ്വാസമുണ്ടായിരുന്നു.

അതുകൊണ്ടു് തങ്ങറാക്കു് ലാഭമോ നഷ്ടമോ ഗുണമോ ദോഷമോ എന്താണു് വരികയെന്നൊന്നും ആലോചിക്കാതെ ഗുരുവാക്യത്തെ ശിരസാ വഹിച്ചുകൊണ്ടു് അവർ അദ്ദേഹത്തിൻെറ ആദേശത്തെ നടത്തി അതിൻെറ ഫലം ഇന്നു നാം കാണുന്നു. ശ്രീ വിവേകാനന്ദ സ്വാമികറാ അയ്യായിരം കൊല്ലത്തെ ഭാവിയെ ദീർഘദർശനം ചെയ്തിട്ടു് അന്നത്തെ പരിണതഫലത്തിനു് അനുയോജ്യവും അനുകൂലവുമായിതീരത്തക്ക ആദേശമാണു് നമുക്കു തന്നിട്ടുള്ളതു്. അതുകൊണ്ടു് അദ്ദേഹത്തിൻെറ ഉപദേശം ചിലപ്പോറാ അശ്രദ്ധാധാനന്മാക്കും അവിവേകികറാക്കും ഭാരതത്തിൻെറ അഭിവൃദ്ധിക്കു് പര്യാപ്തമല്ലെന്നു തോന്നിയേക്കാം. എന്നാൽ അവരുടെ ആ വിചാരം അശ്രദ്ധയുടേയും അവിവേകത്തിൻേറയും ഫലമാണു്. അതുകൊണ്ടു് ധീരന്മാരായ സന്താനങ്ങളാകാൻ ആഗ്രഹിക്കുന്നവർ അദ്ദേഹത്തിൽ പൂർണ്ണമായി വിശ്വസിച്ചു് പ്രവൃത്തിയിലേക്കിറങ്ങട്ടെ. അവർ അദ്ദേഹത്തിൻെറ അനുഗ്രഹത്താൽ അത്ഭുതങ്ങറാ ചെയ്യും. തങ്ങളേയും സ്വസേവനത്തിനു് പാത്രമാകുന്ന ജനങ്ങളേയും അനുഗൃഹീതരാക്കും.

സംസ്കാരത്തിൻെറ ഒരു പ്രധാന ഭാഗമെന്ന നിലയിൽ വേദാന്തത്തിനു് സുനിശ്ചിതമായ ഒരുയന്ന സ്ഥാനമാണുള്ളതു്. ഭാവിയിലെ ലോകസംസ്കാരം ഉല്പന്നമാകുന്നതിനുമുമ്പേ ഭാരതീയാദർശങ്ങറാ ലോകചിന്തയുടെ അംശമായിത്തീരണം. എന്നാൽ മാത്രമേ ഭാരതം അതിൻെറ നിലനില്പിനു് അർഹതയുള്ളതായിത്തീരുകയുള്ളു. ദീർഘദർശിയും ധീരോദാത്തനുമായ സ്വാമി വിവേകാനന്ദൻ അങ്ങനെയുള്ള വീക്ഷണമാണു് വെച്ചുകൊണ്ടിരുന്നതു്. ഒരു യഥാർത്ഥ വിശ്വാസിയെന്നനിലയിൽ ബഹുജനഹിതത്തിനും ബഹുജനസുഖത്തിനുമായി ഭാരതീയാദർശങ്ങറാ ലോകത്തു പ്രചരിപ്പിക്കുന്നതിനും ലോകക്കു് അതിനെ വിശദീകരിച്ചുകൊടുക്കുന്നതിനുമായി അദ്ദേഹം തൻെറ ജീവിതമർപ്പിച്ചു. ഭാരതീയാദർശങ്ങളാകുന്ന വേദാന്തതത്വങ്ങറാ മാനവസമുദായമദ്ധ്യത്തിൽ പ്രചരിപ്പിച്ചാൽ അവ മനുഷ്യജാതിയെ ഉദ്ധരിക്കുമെന്നും അദ്ദേഹം ദൃഢമായി വിശ്വസിച്ചിരുന്നു. ലോകനാഗരികതയുടെ ഏററവും പ്രധാനപ്പെട്ടതും ലോകോപകാരകവുമായ ഒരംശമാണു് ഭാരതീയസംസ്കാരമെന്നു് യഥാർത്ഥമായി വിശ്വസിക്കുന്നവരെല്ലാവരും അതിൻെറ പ്രചരണത്തിനു് ഉത്സാഹിച്ചുപ്രവത്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഭാരതീയാദർശങ്ങളെക്കുറിച്ചുള്ള ആക്ഷേപങ്ങളെ വഴിപോലെ പരിശോധിച്ചു് അവയുടെ അടിസ്ഥാനരാഹിത്യത്തേയും അത്ഥശൂന്യതയേയും വെളിപ്പെടുത്തുകയും ആ ആദർശങ്ങളുടെ പ്രചാരണത്തിൽ ആത്മാത്ഥമായി പ്രവത്തിക്കുകയും ചെയ്യേണ്ടതു് ഓരോ യഥാത്ഥഭാരതീയൻേറയും കടമയാണു്.

# 47. സ്വർഗ്ഗസുഖവും യഥാർത്ഥമായ നിത്യാനന്ദവും*

നമ്മുടെ ഏതൊരുദ്യമത്തിൻേറയും ഉദ്ദേശ്യം സുഖമാണ്. മാനവ തിര്യഗ്ജാതികളടക്കമുള്ള സർവ്വജീവികളുടേയും ലക്ഷ്യം സുഖമത്രേ. ലൗകികജീവിതം നശ്വരമായതുകൊണ്ട്, മനുഷ്യന് ഒരിക്കലും സ്ഥായിയായ സംതൃപ്തി ലഭിക്കുകയില്ല. സൃഷ്ടിയിൽ ഒരിടത്തും ഏററവും ഉച്ചമായ സ്വർഗ്ഗപ്രാപ്തിയിൽപോലും അവന് നിത്യമായ സംതൃപ്തി ലഭിക്കുകയില്ല.

''അജീര്യതാമമൃതാനാ മുപേത്യ
ജീര്യൻ മർത്ത്യഃ ക്വധഃസ്ഥഃ പ്രജാനൻ
അഭിദ്ധ്യായൻ വർണ്ണരതിപ്രമോദാൻ
അതിദീർഘേ ജീവിതേ കോ രമേത''

എന്ന് കഠോപനിഷത്ത്.

''മാമുപേത്യ പുനർജന്മ ദുഃഖാലയമശാശ്വതം
നാപ്നുവന്തി മഹാത്മാനഃ സംസിദ്ധിം പരമാം ഗതാഃ''

ദേഹാത്മബുദ്ധിയെ തകർത്ത് ബ്രഹ്മാത്മബുദ്ധിയുറച്ച മഹാത്മാക്കൾ ദുഃഖങ്ങളുടെ ഇരിപ്പിടവും അനിത്യവുമായ ജന്മത്തെ വീണ്ടും പ്രാപിക്കുന്നില്ല. സർവ്വസ്വർഗ്ഗങ്ങൾക്കും അപ്പുറം പോകുമ്പോൾ മാത്രമേ ജനന മരണ രൂപമായ സംസാരത്തിൽനിന്നും രക്ഷനേടാൻ ആശിക്കേണ്ടതുള്ളു.

സ്വർഗ്ഗമെന്നാലെന്ത്? അത് മനുഷ്യൻ അവൻെറ പരിപൂർണ്ണ സ്വഭാവത്തെ സാക്ഷാൽക്കരിക്കുന്ന ഒരു സ്ഥാനമല്ല. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻ പറയാറുണ്ട് ''ഇരുമ്പുകൊണ്ടും സ്വർണ്ണംകൊണ്ടുമുള്ള ചങ്ങലകളുണ്ടെന്ന്''. എന്നാൽ അവ രണ്ടും ചങ്ങലകളാണ്. രണ്ടും ബന്ധിക്കുന്നു. സ്വർഗ്ഗം സ്വർണ്ണച്ചങ്ങലയാണ്. അത് മനുഷ്യനെ സുഖസംഗംകൊണ്ട് ബന്ധിക്കുന്നു. ബന്ധമുക്തനാകുകയെന്നത് അത്രയെളുപ്പമല്ല. അടിമയായിരിക്കാനോ സ്വതന്ത്രനായിരിക്കാനോ മനുഷ്യൻ ആഗ്രഹിക്കുന്നതെന്ന് തന്നത്താൻ ചോദിച്ചാൽ സ്വതന്ത്രനായിരിക്കാനാണ് ആഗ്രഹിക്കുന്നത് എന്നായിരിക്കും

* 1960 ജൂലൈ മാസത്തിലെ പ്രബുദ്ധകേരളം മാസികയിൽ പ്രസിദ്ധപ്പെടുത്തിയത്.

ഉത്തരം. അടിമ ഒരിക്കലും സുഖമായിരിക്കുകയില്ല. ഓരോ നിമിഷവും അയാാം യജമാനന്റെ ആജ്ഞയ്ക്കുകീഴിലാണ്. അയാാം വിശ്രമിച്ചുകൊണ്ടിരിക്കുമ്പോഴായിരിക്കും മറെറന്തെങ്കിലും ചെയ്യാൻ വിളിക്കുന്നത്. സ്വർഗ്ഗത്തിൽ നാം സ്വതന്ത്രരല്ലെങ്കിൽ പിന്നെ അതിനെ നാം ആഗ്രഹിക്കുന്നതെന്തിന്? നമ്മുടെ അജ്ഞാനവും അവിവേകവും നിമിത്തം. മോക്ഷമാർഗ്ഗത്തിൽ നിശ്ചയബുദ്ധിയില്ലാത്തതുകൊണ്ട്. സ്വതന്ത്രരാകുന്നതിന് ഒരു മാർഗ്ഗവുമില്ലേ? ഉണ്ടെന്ന് വേദാന്തം പറയുന്നു. എങ്ങനെ സാധിക്കാം—ബന്ധത്തിൽ നിന്നുള്ള മോചനം—അതായത് നിത്യാനന്ദം തന്നെയായ മോക്ഷം എന്ന് വേദാന്തം നമ്മെ കാണിച്ചുതരുന്നു. ഇന്ദ്രിയങ്ങളെല്ലാം നശ്വരങ്ങളായതുകൊണ്ട് ഇന്ദ്രിയസുഖം എത്ര ഉച്ചമായാൽപോലും ഒരിക്കലും നിത്യമായിരിക്കുകയില്ല. ഈ കാരണത്താൽ ഇന്ദ്രിയങ്ങളിൽക്കൂടി ലഭിക്കുന്ന സുഖം എപ്പോഴും നശ്വരമാണെന്നുള്ള ഭീതിയോടുകൂടിയതും, യഥാർത്ഥ സുഖാനുഭൂതിയെ എല്ലാം ദൂഷിപ്പിക്കുന്നതുമാകുന്നു. തന്റെ ഉള്ളിൽ സർവ്വ ആനന്ദവുമുണ്ടെന്ന് അറിയാത്തതുകൊണ്ടാണ് മനുഷ്യൻ ഇന്ദ്രിയസുഖങ്ങളുടെ പുറകെ ഓടുന്നത്. അവന്റെ ആഗ്രഹം അജ്ഞാനനിബന്ധിതമാണ്. അജ്ഞാനത്തെ ആസ്പദമാക്കിയുള്ളതെല്ലാം ഉപേക്ഷിക്കേണ്ടതുമാണ്. സ്വർഗ്ഗസുഖത്തെക്കുറിച്ചുള്ള വിഭിന്ന വർണ്ണനകളെപ്പററി ചിന്തിക്കുന്നതായാൽ അതു് തുടർച്ച്യായ വിഷയസുഖാനുഭൂതിക്കും ഉല്ലാസത്തിനുമുള്ള ഒരു സ്ഥാനമാണെന്ന് നമുക്ക് കാണാൻ കഴിയും. ഇഹത്തിലേയോ പരത്തിലേയോ സുഖാനുഭൂതിക്ക് ആഗ്രഹമുള്ളേടത്തോളം കാലം ജീവിതലക്ഷ്യവും നിത്യവുമായ ആത്മാനുഭൂതി ഒരിക്കലും സാദ്ധ്യമാകാത്തതിനാൽ സ്വർഗ്ഗം ഒരിക്കലും നമ്മുടെ ലക്ഷ്യമാകാൻ പാടില്ല. സ്വർഗ്ഗത്തിൽ പോകുന്നതിലല്ല മോക്ഷം അടങ്ങിയിരിക്കുന്നത്. തന്റെ യഥാർത്ഥസത്ത സച്ചിദാനന്ദസ്വരൂപമായ ആത്മാവാണെന്ന് ഒരുവൻ സാക്ഷാൽക്കരിക്കുന്നതിലാണ്. നശ്വരമായിട്ടുള്ളതിൽ യഥാർത്ഥമായ സുഖം അന്വേഷിക്കുന്നത് നിഷ്കിഞ്ചനന്മാരുടെ അടുത്ത് കുബേരന്റെ ധനം അപേക്ഷിക്കുന്നതുപോലെയാണ്. സുഖം അവനിൽതന്നെയാണ്. ഒരു ജിലേബി തിന്നുമ്പോാം അതു് നമുക്ക് സുഖംതരുന്നു എന്ന് നാം വിചാരിക്കുന്നു. എന്നാൽ നമുക്കുണ്ടാകുന്ന സുഖം അതിൽനിന്നും വരുന്നതല്ല. അതു് നമ്മിൽതന്നെയുള്ളതാണ്. നമ്മുടെ സ്വഭാവത്തിന് യോജിക്കുന്നതിനെ നാം സ്വീകരിക്കുന്നു. അതോട് യോജിക്കാത്തതിനെ ഉപേക്ഷിക്കാനും ശ്രമിക്കുന്നു. നമ്മുടെ സ്വഭാവത്തോട് യോജിക്കുന്നതിനെ കാണുമ്പോാം നാം സുഖിയാണെന്ന് പറയുന്നു. സ്വസ്വഭാവത്തോട് യോജിക്കാത്ത വല്ലതിനോടും ബന്ധപ്പെടുമ്പോാം നമുക്ക് അസുഖം തോന്നുന്നു.

ആത്മാവിന്റെ ഒരു വിവൎത്തമത്രേ മനുഷ്യൻ. മനുഷ്യനിൽ ഭൗതികാംശവും ആത്മാവിന്റെ അംശവുമുണ്ടു്. പരിച്ഛിന്നവും പരിവൎത്തനാത്മകവും ദുഃഖദായകവുമായിരിക്കുക എന്നതു് ഭൗതികാംശത്തിന്റെ സ്വഭാവമാണു്. മനുഷ്യന്റെ സ്വഭാവം ഭൗതികപ്രധാനമായി വരുമ്പോൾ അവൻ ദുഃഖിയായിത്തീരുന്നു. പ്രത്യുത മനുഷ്യന്റെ സ്വഭാവം ആത്മപ്രധാനമായി വരുമ്പോൾ, അവന്റെ ആത്മസ്വഭാവത്തെ ആവിഷ്കരിക്കാൻ കഴിയുമ്പോൾ, ഭൗതികസ്വഭാവത്തിനു് അവന്റെമേൽ യാതൊരു സ്വാധീനശക്തിയും ചെലുത്താൻ ശക്തിയുണ്ടാകയില്ല. യാതൊന്നിനും അവനെ ദുഃഖിയാക്കുന്നതിനും കഴിവുണ്ടാകയില്ല.

ശ്രീബുദ്ധന്റെ ജീവിതത്തിൽ ഇപ്രകാരം ഒരു സ്വഭാവവിശേഷം നാം കാണുന്നുണ്ടു്. ഒരിക്കൽ ഒരു പറയൻ, സ്വഗൃഹത്തിൽ വന്നു് ഭിക്ഷ സ്വീകരിച്ചു് തന്നെ അനുഗ്രഹിക്കുന്നതിനു് കൃപയുണ്ടാകണമെന്നു് ബുദ്ധദേവനോടപേക്ഷിച്ചു. അവനിൽനിന്നു് ഭിക്ഷ സ്വീകരിച്ചാൽ തന്റെ ദേഹത്യാഗം നിശ്ചയമാണെന്നു് അദ്ദേഹം നല്ലപോലെ അറിഞ്ഞിരുന്നു. എങ്കിലും ആ ഭക്തന്റെ ഇച്ഛയെ അദ്ദേഹം സാധിപ്പിച്ചുകൊടുത്തു് അവനെ അനുഗ്രഹിച്ചു് കൃതാൎത്ഥനാക്കി. പിന്നീടു് അദ്ദേഹം ദേഹത്യാഗത്തിനായി ഒരുങ്ങി പരമകാരുണികനായ അദ്ദേഹം മറെറാരു കാൎയ്യംകൂടി ചെയ്തു. തന്റെ ദേഹത്യാഗാനന്തരം സ്വശിഷ്യന്മാരോടും ഭക്തന്മാരോടും ആ പറയഭക്തനു് യാതൊരു ഉപദ്രവവും ചെയ്തുപോകരുതെന്നു് തടഞ്ഞു. ഈ അവസ്ഥ പ്രാപിക്കുന്ന ഒരുവൻ ഒരിക്കലും കോപിക്കുകയോ ദ്വേഷിക്കുകയോ ചെയ്കയില്ലെന്നു് മാത്രമല്ല തനിക്കു് ദോഷംചെയ്യുന്നവരെപ്പോലും തന്റെ മിത്രമായി കരുതുകയും ചെയ്യും. നമ്മുടെ യഥാൎത്ഥസ്വഭാവത്തെപ്പററി സൂക്ഷ്മവിചിന്തനം ചെയ്യുന്നതായാൽ സ്വഭാവേന നാം സുഖികളെന്നു കാണാം. തങ്ങളുടെ സ്വഭാവത്തെ തെററായി ഗ്രഹിക്കുന്നതുകൊണ്ടത്രേ നാം ദുഃഖികളായിത്തീരുന്നതു്. ആത്മാവോടു് അഭേദഭാവത്തിലിരിക്കുന്നതിനു് പകരം നാം ജഡപദാൎത്ഥത്തോടു് തന്മയരായിരിക്കുന്നു. അതുകൊണ്ടു് നാം ദുഃഖികളും ദൎഭാഗ്യവാന്മാരുമാണെന്നു് വിചാരിക്കുന്നു. ഈ ഭ്രമത്തിൽനിന്നു് മനുഷ്യനെ ഉദ്ധരിക്കുന്നതിനു് മഹാജ്ഞാനികളും ഭക്തന്മാരുമായ അദ്ധ്യാത്മഗുരുക്കന്മാരെല്ലാവരും അവനവന്റെ പരിശുദ്ധവും പരിപൂൎണ്ണവുമായ യഥാൎത്ഥസ്വഭാവത്തെ സാക്ഷാൽക്കരിക്കാൻ ഉപദേശിച്ചിട്ടുണ്ടു്.

''ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതാവ്യോ മന്തവ്യോ
നിദിദ്ധ്യാസിതവ്യഃ; ആത്മനി ഖല്വരേ ദൃഷ്ടേ ശ്രുതേ
മതേ വിജ്ഞാത ഇദം സൎവ്വം വിദിതം''

ശ്രവണ—മനന—നിദിദ്ധ്യാസനങ്ങരം വഴിയായി ആത്മാവു് സാക്ഷാത്ക്കരിക്കപ്പെട്ടമ്പോരം ഇതെല്ലാം അറിയപ്പെട്ടം എന്നു് ബൃഹദാരണ്യകോപനിഷത്തു്.

മനുഷ്യനിൽ സത്തിൻേറയും അസത്തിൻേറയും അതായതു് ആത്മാവിൻേറയും ഇന്ദ്രിയമനസ്സുകളുടേയും ഒരു അത്ഭുത ആദ്ധ്യാത്മിക സംയോഗം നാം കാണുന്നു. അതുകൊണ്ടത്രേ ഇത്രവളരെ പരിശ്രമങ്ങളിലും പോരാട്ടങ്ങളിലുംകൂടി നമുക്കു് കടന്നുപോകേണ്ടിയിരിക്കുന്നതു്. അസത്തായ ഇന്ദ്രിയമനസ്സുകരം സമ്പൂർണ്ണം നിയന്ത്രിക്കപ്പെടുന്നതുവരെ ഈ പോരാട്ടം തുടൎന്നുകൊണ്ടുതന്നെയിരിക്കും. ശരീരമനസ്സുകളുടെ പോരാട്ടത്തിൽനിന്നും മനുഷ്യൻ സമ്പൂർണ്ണം സ്വതന്ത്രനാകുമ്പോരം മാത്രമേ അവൻ യഥാർത്ഥ ആനന്ദം അറിയുകയുള്ളൂ. അപ്പോരം വിശ്വത്തിൽ യാതൊന്നിനും അവനെ തൻെറ യഥാർത്ഥ ഭാവത്തിൽനിന്നും ഒരിക്കലും വിചലിതനാക്കാൻ സാധിക്കയില്ല. എന്തെന്നാൽ അപ്പോരം അവൻ കാമനാഭീതികരംക്കപരിയായി ഉയൎന്നുകഴിഞ്ഞിരിക്കുന്നു. ഒരു ദിവസം ലോകത്തിലെ എത്ര അസംഖ്യം നദികളിലെ ജലമാണു് സമുദ്രത്തിൽ ഒഴുകിച്ചേൎന്നുകൊണ്ടിരിക്കുന്നതു്? എങ്കിലും സമുദ്രം യാതൊരു വികാരവുംകൂടാതെ പൂർവ്വസ്ഥിതിയിൽ തന്നെയിരിക്കുന്നു. അതുപോലെ അങ്ങനെയുള്ള ഒരാളെ എത്രപേർ സ്തുതിച്ചാലും എത്രപേർ നിന്ദിച്ചാലും അദ്ദേഹത്തിനു് യാതൊരു ഭാവഭേദവും ഉണ്ടാകയില്ല. അദ്ദേഹം അചഞ്ചലനും നിർവ്വികാരനുമായി സ്ഥിതിചെയ്യുന്നു. ഈ അവസ്ഥ പ്രാപിക്കാൻ ഒരു സാധകൻ താഴെ വിവരിച്ചിട്ടുള്ള ചില സാധനകളനുഷ്ഠിച്ചു് സ്വയം ശുദ്ധീകരിക്കേണ്ടതുണ്ടു്.

ലോകത്തെ നിരീക്ഷിച്ചാൽ അതിൽ സർവ്വവും നമ്മുടെ ശരീരമനസ്സുകളുംകൂടി പരിവൎത്തനാത്മകങ്ങളാണെന്നു് നമുക്കു് കാണാം. എന്നാൽ നമ്മുടെ അന്തരാത്മാവിനു് യാതൊരു പരിവൎത്തനവുമുണ്ടാകുന്നില്ലെന്നു സൂക്ഷ്മമായി ആലോചിച്ചാൽ അറിയാവുന്നതാണു്. ഈ ജീവിതത്തിലെ കഴിഞ്ഞ ഭാഗങ്ങളെപ്പററി ചിന്തിക്കുമ്പോരം ആദ്യം ഒരു സ്കൂരംവിദ്യാർത്ഥിയും പിന്നെ ഒരു യുവാവും അനന്തരം പ്രായപൂർത്തിയെത്തിയ ഒരാളുമായിരുന്ന എനിക്കു് ഈ കാലത്തിനിടയിലുണ്ടായ പരിവൎത്തനങ്ങളൊന്നും എൻെറ അന്തരാത്മാവിനു്, ആകാശത്തിനോ അഗ്നിക്കോ എന്നപോലെ ഉണ്ടായിട്ടില്ലെന്നുള്ളതു് പ്രത്യക്ഷമാണു്. നമ്മുടെ ശാരീരികസ്വഭാവത്തിനും മാനസികസ്വഭാവത്തിനും മാററം വരുമ്പോരം അന്തരാത്മാവു് ഒന്നുമാത്രമേ യാതൊരു വികാരവും പ്രാപിക്കാതെ ഇരിക്കുന്നുള്ളൂ എന്നു് നാം അറിയുന്നു.

മനുഷ്യൻെറ കത്തവ്യം വിവേകബുദ്ധികൊണ്ടു് അവൻെറ അന്തരാത്മാവു് ജനനമരണാദിസകലവികാരങ്ങൾക്കും അതീതനാണെന്നു സാക്ഷാൽക്കരിക്കുകയത്രേ. ഇങ്ങനെ ചെയ്യുന്നതുകൊണ്ടു് അവൻ മുക്തനായിത്തീരുന്നു. അനേകജന്മങ്ങളിൽക്കൂടി അവൻ എത്തിച്ചേരാൻ പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ലക്ഷ്യമാണു് മുക്തി.

ഈ ലക്ഷ്യസ്ഥാനത്തെ പ്രാപിക്കുന്നതിനു് ചില സാധനകൾ ചെയ്യേണ്ടതുണ്ടു്. വിവേകംകൊണ്ടു് അസത്തിൽനിന്നു് സത്തിനെ തിരിച്ചറിയുക; അതായതു് പരിവത്തനശീലമായിട്ടുള്ളതിൽനിന്നു് യാതൊരു മാററവും വികാരവുമില്ലാത്ത ആത്മാവിനെ തിരിച്ചറിയുക, ഇന്ദ്രിയമനസ്സുകളെ നിയന്ത്രിക്കുക, പ്രതികാരബുദ്ധികൂടാതെ സവ്വദുഃഖങ്ങളേയും സഹിക്കുക, ഇഹത്തിലോ പരത്തിലോ ഉള്ള സുഖങ്ങളിൽ ആസക്തിയില്ലാതെയിരിക്കുക, സത്യത്തെ സാക്ഷാൽക്കരിക്കുന്നതിനു് യഥാത്ഥമായി ആഗ്രഹിക്കുക, ശാസ്ത്രഗുരുവാക്യങ്ങൾ സത്യമാണെന്നുള്ള നിശ്ചയബുദ്ധിയുണ്ടായിരിക്കുക, ഈ സാധനകൾ സത്യസാക്ഷാൽക്കാരത്തിനു് പര്യാപ്തങ്ങളാണെന്നു പറയപ്പെട്ടിരിക്കുന്നു.

ശ്രീബുദ്ധൻെറ വൈരാഗ്യം ഏററവും ഉച്ചമായ വിവേകത്തിൻെറ ഫലമായിരുന്നു. നശ്വരമായ ലൗകികജീവിതം ഉപേക്ഷിച്ചു് സത്യസാക്ഷാൽക്കാരത്തിനായി പ്രവ്രജ്യം സ്വീകരിക്കുന്നതു് അദ്ദേഹത്തിൻെറ ജീവിതലക്ഷ്യം സാധിക്കുന്നതിനു് കൂടുതൽ പര്യാപ്തമായിരിക്കുമെന്നു് അദ്ദേഹം കരുതി. ഈ ഭൗതികജീവിതം രോഗങ്ങളും കഷ്ടങ്ങളും മരണവുംകൊണ്ടു് പൂർണ്ണമായിരുന്നുവെന്നു് കണ്ടപ്പോൾ അദ്ദേഹം പറഞ്ഞു:— അപ്രകാരമുള്ള ജീവിതത്തേക്കാൾ ജീവിതം കൂടാതെയിരിക്കുകയാണു് നല്ലതു് ജീവിതമെന്നുവെച്ചാൽ കഷ്ടതകൾ തുടൎന്നുകൊണ്ടിരിക്കുന്നതും ഒടുവിൽ മരണത്തിൽ പര്യവസാനിക്കുന്നതും ആണെന്നുണ്ടെങ്കിൽ അങ്ങനെയുള്ള ജീവിതത്തെ ഞാൻ ഉപേക്ഷിക്കും'' എന്നു്. ലൗകികജീവിതത്തിൽ ക്ഷണഭംഗുരതയും പൊള്ളത്തവുമുണ്ടെന്നു് അദ്ദേഹം മനസ്സിലാക്കിയിരുന്നതുകൊണ്ടാണു് അദ്ദേഹത്തിനു് തൻെറ രാജ്യം ഉപേക്ഷിക്കാനും സന്യാസജീവിതം സ്വീകരിക്കാനും സാധിച്ചതു്. അദ്ദേഹത്തിനു് പിന്നെയും കൊട്ടാരത്തിൽ സംതൃപ്തനായിരിക്കാൻ സാധിച്ചില്ല. സത്യത്തെ അറിയാൻ നിശ്ചയിച്ചിരുന്നതുകൊണ്ടു് മററു യാതൊന്നിനും അദ്ദേഹത്തെ ആ ഉദ്ദേശ്യത്തിൽനിന്നും ഇളക്കാൻ കഴിഞ്ഞില്ല, വേണ്ടത്ര നിശ്ചയബുദ്ധിയുണ്ടെങ്കിൽ മനുഷ്യനു് എന്തും ചെയ്യാൻ കഴിയുമെന്നു് ഇതു കാണിക്കുന്നു. അവസാനപരീക്ഷണം നടന്ന ആ രാത്രിയുടെ ആദ്യയാമത്തിൽ മാരൻ അദ്ദേഹത്തെ ഭയപ്പെടു

ത്താൻ ശ്രമിച്ചു. രണ്ടാമത്തെ യാമത്തിൽ ദുഃഖിച്ചു കരയുന്ന പിതാവിൻേറയും പത്നിയുടേയും പുത്രൻേറയും രൂപം കാണിച്ചുകൊടുത്തിട്ട് അദ്ദേഹത്തോട് സൗമ്യഭാവത്തിൽ അഭ്യർത്ഥിച്ചു. മൂന്നാമത്തെ യാമത്തിൽ അദ്ദേഹത്തെ എല്ലാ സ്വർഗ്ഗങ്ങളിൽക്കൂടിയും കടത്തിക്കൊണ്ടുപോയി, അവിടത്തെ സർവ്വസൗഭാഗ്യങ്ങളും സർവ്വശക്തികളും കൊടുക്കാമെന്നു പറഞ്ഞു. ഒടുവിലത്തെ യാമത്തിൽ ബ്രഹ്മലോകം കാണിച്ചുകൊടുത്തു് അവിടത്തെ മഹത്തായ സുഖഭോഗങ്ങളെക്കൊണ്ടു് പ്രലോഭിപ്പിച്ചു. എന്നാൽ അവയൊന്നിനും അദ്ദേഹത്തിൻെറ മനസ്സിനെ ഇളക്കാൻ സാധിച്ചില്ല. രാത്രിയുടെ ആ അവസാനയാമത്തിൽ ഒന്നുകിൽ വിജയം അല്ലെങ്കിൽ മരണം എന്നുള്ള ദൃഢനിശ്ചയത്തോടുകൂടി ഒരു വടവൃക്ഷതലത്തിലിരുന്നു് സമാധിയിൽ മുഴുകി. ആ ഇരുപ്പിൽതന്നെ അദ്ദേഹം ബ്രഹ്മനിർവാണത്തിൽ, നിർവ്വികല്പസമാധിയിൽ നിമഗ്നനായി ബ്രഹ്മചേതസ്സുകൊണ്ടു് വിളങ്ങി.

ഈ പ്രലോഭനങ്ങൾക്കൊന്നും വഴിപ്പെടാതെ അദ്ദേഹത്തിനു് എങ്ങനെ ഉറച്ചിരിക്കാൻ സാധിച്ചു? അദ്ദേഹം വിവേകബുദ്ധിയെ കൈവെടിയാതിരുന്നതിനാൽ അസത്തിനെ ഒരിക്കലും സത്തായി തെററിദ്ധരിച്ചില്ല. ഏററവും ഉച്ചസ്ഥമായ ബ്രഹ്മലോകത്തിലെ ആനന്ദത്തിനുപോലും സത്യത്തെ സാക്ഷാൽക്കരിക്കുന്നതിനുള്ള തീവ്രമായ ആഗ്രഹത്തിൽനിന്നു് അദ്ദേഹത്തിൻെറ മനസ്സിനെ വ്യതിചലിപ്പിക്കാൻ സാധിച്ചില്ല. ഏതെങ്കിലും പ്രതിഫലത്തിനുവേണ്ടി വേലചെയ്യുന്നതായാൽ മുക്തി ലഭിക്കാൻ കഴിയുകയില്ല. കാരണം, നമുക്കു് ഇനിയും അഹന്തയുടെ കീഴിൽനിന്നും വിമുക്തനാകാൻ കഴിഞ്ഞിട്ടില്ല. എന്നാൽ ഈശ്വരൻ സർവ്വശക്തനും മറെറല്ലാം നിസ്സാരവുമാണെന്നു് നമുക്കു് സാക്ഷാൽക്കരിക്കാൻ കഴിയുമെങ്കിൽ മുക്തി സുഗമമായിത്തീരുന്നു. കാരണം, ഈശ്വരനെ കാണുന്നതിൽ നിന്നു് നമ്മെ അകററിനിറുത്തുന്നതു് നമ്മുടെ അഹന്തയാണു്. അഹങ്കാരം തന്നെയാണു് സർവ്വ അനർത്ഥങ്ങൾക്കും ഹേതു. ഈശ്വരൻ ചെയ്യുന്നു എന്നുള്ളതിനുപകരം ഞാനാണു് ചെയ്യുന്നതു് എന്നു തോന്നിക്കുന്ന ഈ അഹങ്കാരമാണു് സർവ്വബന്ധത്തേയും ഉണ്ടാക്കുന്നതു്. അതിനെ എത്രത്തോളം കുറക്കാൻ കഴിയുമോ അത്രത്തോളം നാം ലക്ഷ്യത്തിലേക്കു അടുത്തുവരും. അതിനെ നമുക്കു് സമ്പൂർണ്ണം നിഷ്കാസനം ചെയ്യാൻ കഴിയുമെങ്കിൽ മുക്തി നമ്മുടേതായി. അതുകൊണ്ടു് നമ്മുടെ മനസ്സിനെ എത്രത്തോളം കൂടുതൽ ഈശ്വരങ്കൽ ഉറപ്പിക്കാനും നമ്മെയും ഐഹികപാരത്രികസുഖത്തിനുവേണ്ടിയുള്ള നമ്മുടെ തുച്ഛ ആഗ്രഹങ്ങളേയും വിസ്മരിക്കാനും കഴിയുമോ അത്രയും വേഗം നമുക്കു മുക്തി പ്രാപിക്കാം.

# 48. ദീപാവലി*

''ഭൂതേഷ്വന്തര്യാമീ ജ്ഞാനമയഃ സച്ചിദാനന്ദഃ
പ്രകൃതേഃ പരഃ പരമാത്മാ യദുകുലതിലകഃ സ ഏവാ*f*യം''
(പ്രബോധസുധാകരം)

എന്നാണ് ''യുക്തിവാദികളുടെ രാജാവ്''' എന്ന മഹാത്മജി യാൽ പ്രകീർത്തിതനും ജഗന്മിഥ്യാത്വവാദിയും അദ്വൈതമതസ്ഥാപ കനും ആയ ശ്രീശങ്കരൻ പറയുന്നത്. അതായത് സകല ഭൂതങ്ങളി ലും അന്തര്യാമിയും ജ്ഞാനമയനും സച്ചിദാനന്ദസ്വരൂപനും പ്രകൃതി ക്കതീതനും ആയ പരമാത്മാവ് ഏതോ അതുതന്നെയാണ് ഈ യദു കുലതിലകനായ ശ്രീകൃഷ്ണൻ. ഭഗവാൻ കൃഷ്ണനെ മനുഷ്യബുദ്ധിവച്ച് നോക്കുന്നതുകൊണ്ട് അദ്ദേഹത്തിൽ കാണുന്ന കുററങ്ങൾക്കും കുറവു കൾക്കും ശ്രീശങ്കരൻ മറുപടി പറയുകയും ചെയ്യുന്നു. ''ഗൃഹസ്ഥന്മാർ അശുദ്ധരാണ്. ശത്രുക്കളോടും മിത്രങ്ങളോടുമുള്ള സംയോഗം നിമി ത്തമുണ്ടാകുന്ന ദ്വേഷവും രാഗവും അവക്കുണ്ട്. അതുപോലെ ഹിംസ യും അനുഗ്രഹവും നിമിത്തമുള്ള അധർമ്മവും ധർമ്മവും അവക്കുണ്ട്. ''ഹിംസ, അസത്യം, മായ, അബ്രഹ്മചര്യം മുതലായ വളരെ അശു ദ്ധി കാരണങ്ങൾ അവക്ക് ഒഴിക്കാൻ നിവൃത്തിയില്ല. അതിനാൽ അവർ അശുദ്ധരാണ്. അശുദ്ധരായതുകൊണ്ട് അവക്ക് വടക്കേ വഴിക്ക് (പുനർജന്മമില്ലാത്ത വഴിക്ക്) പോകാൻ സാധിക്കുകയില്ല. മററവർ (നൈഷ്ഠിക ബ്രഹ്മചാരികൾ) ഹിംസ, അസത്യം, മായ, അബ്രഹ്മചര്യം മുതലായവയെ ഒഴിക്കുന്നതിനാൽ ശുദ്ധാത്മാക്കളും ശത്രുമിത്രങ്ങൾ, രാഗദ്വേഷങ്ങൾ മുതലായവയെ വെടിയുന്നതിനാൽ വിരജസ്സുകളുമാണ്. അവക്ക് ഉത്തരമാർഗ്ഗഗമനം യുക്തംതന്നെ'' എ ന്ന് ഛാന്ദോഗ്യോപനിഷദ് ഭാഷ്യത്തിൽ പ്രസ്താവിച്ച് കാര്യകാര ണസഹിതം ഗൃഹസ്ഥന്മാക്ക് ഉത്തരമാർഗ്ഗഗമനം സാദ്ധ്യമല്ലെന്നും സ്ഥാപിക്കുന്ന ശ്രീശങ്കരനാണ് ഷോഡശസ്ത്രീസഹസ്രശനും, പൂത നാജീവിതഹരനും, ധേനുകാസുരഭജകനും, കംസചാണൂരമർദ്ദകനും, നരകാന്തകനും, ശിശുപാലശിരച്ഛേത്താവും, ദുര്യോധനകുലാന്തക നും മററുമായ ശ്രീകൃഷ്ണൻ ബ്രഹ്മമാണെന്നു പറയുന്നത്. ശ്രീശങ്കരനു ബുദ്ധിയില്ലാഞ്ഞിട്ടോ ധർമ്മാധർമ്മങ്ങളറിയാഞ്ഞിട്ടോ അല്ല ഇങ്ങനെ

---

* 1960 നവംബർമാസത്തിലെ പ്രബുദ്ധകേരളം മാസികയിൽ പ്രസിദ്ധ പ്പെടുത്തിയത്.

പറയുന്നതെന്ന തീച്ച്യയാണു്. പിന്നെ എന്തുകൊണ്ടായിരിക്കാം ഇങ്ങനെ പറഞ്ഞതു്?

''അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം
പരം ഭാവമജാനന്തോ മമ ഭൂതമഹേശ്വരം''

സകല ലോകങ്ങളേക്കാളും വലിയവനും സകല ലോകങ്ങ ൾക്കും ഈശ്വരനുമായ എൻെറ പരമാത്മഭാവത്തെ അറിയാതെ, മനുഷ്യ രൂപമെടുത്തു് അവതരിച്ചിരിക്കുന്ന എന്നെ അജ്ഞാനികൾ അനാ ദരിക്കുന്നു.

''ന മേ വിദുഃസുരഗണാഃ പ്രഭവം ന മഹർഷയഃ''

എൻെറ ജന്മാദികൾ അറിയാൻ ദേവന്മാരും ഋഷിമാരും ശക്തന്മാരല്ല.

''തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂർവ്വകം
ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ''

നിരന്തരം എന്നിൽതന്നെ മനസ്സുറപ്പിച്ചു് പ്രേമത്തോടുകൂടി എ ന്നെ ഭജിക്കുന്നവക്കു്, യാതൊന്നുകൊണ്ടു് എന്നെ പ്രാപിക്കാൻ കഴി യുമോ ആ ബുദ്ധി (ജ്ഞാന) യോഗത്തെ ഞാൻ പ്രദാനം ചെയ്യുന്നു എന്നു് ഗീതയിൽ ഭഗവാൻ പറഞ്ഞതനുസരിച്ചു് ജ്ഞാനികൾക്കു മാത്രമേ ഭഗവാനെ അറിയുവാൻ കഴിയുകയുള്ളു. സർവ്വജ്ഞപീഠം കയ റുകയും നിർവ്വികല്പസമാധിയിൽ ദേഹോ/ഹം ബുദ്ധി നശിപ്പിച്ചു് ബ്രഹ്മാനുഭൂതി സമ്പാദിക്കുകയും ചെയ്ത ശങ്കരൻ ജ്ഞാനിയായി രുന്നു. അതുകൊണ്ടു് ശങ്കരനു് ശ്രീകൃഷ്ണൻ ആരെന്നറിയാൻ കഴി ഞ്ഞിരുന്നു.

ഈശ്വരനു് അനേകം അവതാരങ്ങളുണ്ടായിട്ടുണ്ടെങ്കിലും ശ്രീകൃ ഷ്ണനെപ്പോലെ അത്ര ദുർഗ്രാഹ്യനും അത്രത്തോളംതന്നെ സകല ജന ഹൃദയാകർഷകനുമായി മറെറാരവതാരം ഉണ്ടായിട്ടില്ല. പശുക്കൾ, പക്ഷികൾ, ഗോപികൾ, സ്ത്രീകൾ, ബാലന്മാർ, യോഗികൾ, ജ്ഞാനികൾ, ത്യാഗികൾ, രാജാക്കന്മാർ, പ്രഭുക്കന്മാർ, പ്രജകൾ, കർമ്മികൾ, ഭക്തന്മാർ, ഗായകന്മാർ, നർത്തകന്മാർ. വാദ്യവിശാരദ ന്മാർ, ധർമ്മനിഷ്ഠന്മാർ, അർത്ഥാസക്തന്മാർ, കാമികൾ, മുമുക്ഷുക്കൾ എന്നിങ്ങനെ എല്ലാ നിലയിലുമുള്ളവരുടെ ഹൃദയം ഹഠാൽ ആകർഷി ക്കുന്ന മറെറാരു അവതാരപുരുഷൻ ആരൊള്ളു?

മാതൃഗർഭത്തിൽനിന്നു് ഭൂപ്രവേശം ചെയ്തതായി ജനങ്ങൾക്കു തോന്നിയ ആ നിമിഷം മുതൽ അത്ഭുതപുരുഷനല്ലേ അദ്ദേഹം? ദേ വകീവസുദേവന്മാർ അദ്ദേഹത്തെ ആദ്യമായി കാണുന്നതുതന്നെ അ വരുടെ ഉപാസനാമൂർത്തിരൂപത്തിൽ ചതുർഭുജനും, ശംഖചക്രഗദാദ്യാ

യുധനം, ശ്രീവത്സലക്ഷ്മനം, ഗളശോഭികൗസ്തുഭനം, പീതാംബരനം, മഹാർഹവൈഡൂര്യകിരീടകുണ്ഡലത്വിഷാപരിഷ്വക്തസഹസ്രകുന്തളനം, ഉദ്ദാമകാഞ്ച്യാംഗദകങ്കണാദികളാൽ വിരോചമാനനമായിട്ടാണ്. പിന്നീട് അച്ഛനു് ആജ്ഞകൊടുക്കുന്നു, ഉടൻതന്നെ ബാലസ്വഭാവം സ്വീകരിക്കുന്നു തന്നെ, ''ഓളങ്ങളും തല്ലി പുളിനംപിളൎക്കും കാളിന്ദി'' അദ്ധ്രാത്രിക്കു കടന്നു് നന്ദഗോപഗൃഹത്തിലാക്കിയിട്ട് അവിടെ അപ്പോഠം തന്നെ പ്രസവിച്ചിട്ടിരിക്കുന്ന പെൺകുട്ടിയെ തൻെറ സ്ഥാനത്തു് കൊണ്ടുവന്നുകിടത്താൻ. അമ്പാടിയിൽ ചെന്നിട്ട് ആദ്യം ചെയ്യുന്നതു് തനിക്കു മുലകൊടുത്തുകൊല്ലാൻ വിഷംനിറച്ച മുലയുമായി സുന്ദരിവേഷം പൂണ്ടുവന്ന ഭയങ്കരിയായ പൂതനയെ മുലകുടിച്ചു കൊല്ലുകയാണു്. പിന്നീട് ചാടായിവന്ന ശകടാസുരനേയും കാററായിവന്ന തൃണാവൎത്തനേയും കൊല്ലുന്നു. മടിയിലെടുത്തുവച്ചു് പാലുകൊടുക്കുന്ന യശോദയ്ക്കു് തൻെറ വായിൽ അഖിലഭുവനവും കാട്ടിക്കൊടുക്കുന്നു. വൃന്ദാവനത്തിൽവച്ചു് ഗോരക്ഷണത്തിൻെറ ആവശ്യം ലോകത്തെ പഠിപ്പിക്കാനെന്നവണ്ണം ഗോപാലബാലന്മാരോടൊരുമിച്ചു് പശുക്കളെ മേയ്ക്കുന്നു. അവിടെ കാളയായി വന്ന വത്സനേയും കൊക്കായി വന്ന ബകനേയും പാമ്പായി വന്ന അഘനേയും കൊല്ലുന്നു. ഒരേസമയത്തു് അനേകശരീരമെടുത്തു് അനേകം ഗോപികളെ രമിപ്പിക്കുന്ന രാസലീല. ബ്രഹ്മാവിനാൽ മറയ്ക്കപ്പെട്ട ഗോപന്മാൎക്കും പശുക്കൾക്കും പകരം ആസ്ഥാനത്തു് തുല്യമായ വയസ്സും രൂപവും വാസനയും ആഭരണവും ഉള്ള ഗോപന്മാരേയും പശുക്കളേയും സൃഷ്ടിച്ചു് ഉടമസ്ഥരെ തൃപ്തിപ്പെടുത്തുക, തന്നിലാണു് അഖിലപ്രപഞ്ചവും എന്നു കാണിച്ചു് ബ്രഹ്മാവിനെ പരിഭ്രമിപ്പിക്കുക, ഗോവദ്ധനോദ്ധാരണംകൊണ്ടു് ഇന്ദ്രൻെറ ഡംഭമടക്കുക, കേശിവധം, മധുരാപുരത്തിലേയ്ക്കു് കൊണ്ടുപോകാൻ കംസൻെറ ആജ്ഞയനുസരിച്ചു് വന്ന അക്രൂരനുമൊരുമിച്ചു പോകുമ്പോഠം കാളിന്ദിയിൽ സ്നാനം ചെയ്യുന്ന അക്രൂരനു് ഇഷ്ടദേവതാദൎശനം നൽകുക, മല്ലയുദ്ധം, കംസവധം അനായാസേന ദ്വാരകാപുരനിൎമ്മാണം, പാണ്ഡവദൌത്യം, പാണ്ഡവസാരഥ്യം, ഗോകുലത്തിൽവച്ചു് യശോദയ്ക്കും കൗരവസദസ്സിൽവച്ചു് ഭീഷ്മദ്രോണാദികഠംക്കും, ഭാരതയുദ്ധത്തിൽവച്ചു് അൎജ്ജുനനും വിശ്വരൂപം കാണിക്കൽ, ഒടുവിൽ സ്വേച്ഛയാ സ്വവംശസംഹാരവും, തൻെറ മേൽ അമ്പുപ്രയോഗിച്ച കാട്ടാളനു് അഭയംകൊടുത്തു് ' മാഭൈർ ജരേ ത്വമുത്തിഷ്ഠ കാമ കൃതോഹി മേ യാഹി ത്വം മദനുജ്ഞാതഃ സ്വൎഗ്ഗം സുകൃതിനാം പദം'' ''എടോ ജരേ എഴുന്നേൽക്കു്; ഭയപ്പെടേണ്ട; എൻെറ ആഗ്രഹമാണു് നീ സാധിച്ചതു്; എൻെറ അനുജ്ഞയനുസരിച്ചു് നീ പുണ്യവാന്മാ

രുടെ സ്ഥാനമായ സ്വർഗ്ഗത്തിലേയ്ക്കു പോകുക'' എന്ന ആശീർവ്വദിക്കലും അനന്തരം ആത്മാവിനെ ആത്മാവിൽ യോജിപ്പിച്ച് ആഗ്നേയീ യോഗധാരണകൊണ്ട്' ശരീരം ദഹിപ്പിക്കുക എന്നുള്ള കൃഷ്ണലീലകളെല്ലാം അസാധാരണങ്ങളും അമാനുഷങ്ങളും ഐശ്വരങ്ങളുമാണ്. കൃഷ്ണനിൽനിന്നു മനുഷ്യനു പഠിക്കാൻ താഴ്മ, നിർമ്മമത നിസ്വാർത്ഥത, ആശ്രിതവാത്സല്യം, ഭൂതദയ, അതേസമയത്ത് ധർമ്മരക്ഷയ്ക്കു വേണ്ടി എന്തും ചെയ്യുന്നതിനുള്ള സന്നദ്ധത, എന്നിങ്ങനെ പലതുമുണ്ട്.

''യേ ഹി ധർമ്മസ്യ ലോപ്താരോ വദ്ധ്യാസ്തേ മമ പാണ്ഡവ
ധർമ്മസംസ്ഥാപനാർത്ഥം ഹി പ്രതിജ്ഞൈഷാ മമാവ്യയാ''

പാണ്ഡവ! ധർമ്മക്ഷയം വരുത്തുന്നവരാരോ അവർ എനിക്കു വദ്ധ്യരാണ്. ധർമ്മം സ്ഥാപിക്കുന്നതിനുവേണ്ടി ഞാൻ ഒരിക്കലും മാററം വരുത്താത്ത ഈ പ്രതിജ്ഞ ചെയ്തിരിക്കുകയാണ് എന്ന് ഭഗവാൻ തന്നെ ഘടോൽക്കചവധാനന്തരം പറയുന്നു.

''ദാനം ദാക്ഷ്യം ശ്രുതം ശൗചം ഹ്രീഃ കീർത്തിർബുദ്ധിരുത്തമാ
സന്നിതിഃ ശ്രീർധൃതിഃ തുഷ്ടിഃ പുഷ്ടിശ്ച നിയതാ ƒ ച്യുതേ''

ദാനം, നൈപുണ്യം, ശാസ്ത്രജ്ഞാനം, ശൗചം, അധർമ്മത്തിൽ ലജ്ജ, കീർത്തി, സദ്ബുദ്ധി, വണക്കം, ഐശ്വര്യം, സന്തോഷം, ശിഷ്ടരക്ഷണം എന്നിവ കൃഷ്ണനിൽ സ്ഥിരമാണ് എന്ന് ഭഗവാന്റെ സ്വഭാവഗുണങ്ങളെപ്പററി മഹാ ത്യാഗിയും നിത്യബ്രഹ്മചാരിയുമായ ഭീഷ്മർ പറയുന്നു.

അവതാരപുരുഷന്മാർ രണ്ടുവിധക്കാരാണ്. ജ്ഞാനപ്രധാനന്മാരും ബലപ്രധാനന്മാരും—അതായത് ജ്ഞാനോപദേശംകൊണ്ട് ധർമ്മം സ്ഥാപിക്കുന്നവരും ബലംകൊണ്ട് ധർമ്മം സ്ഥാപിക്കുന്നവരും. വ്യാസൻ, ദത്താത്രേയൻ, കപിലൻ, ബുദ്ധൻ, ശ്രീശങ്കരൻ മുതലായവർ ജ്ഞാനപ്രധാനന്മാരും നരസിംഹം, പരശുരാമൻ, ശ്രീരാമൻ മുതലായവർ ബലപ്രധാനരുമാണ്. എന്നാൽ ശ്രീകൃഷ്ണനിൽ ജ്ഞാനവും ബലവും ഒന്നിനുമീതെ ഒന്നെന്ന നിലയിൽ കളിയാടുന്നു. ഭീഷ്മർ പറയുന്നു:—

''പൂജ്യതായാം ച ഗോവിന്ദേ ഹേതു ദ്വാവപി സംസ്ഥിതൗ
വേദവേദാംഗവിജ്ഞാനം ബലം ചാഭ്യധികം യതഃ''

ഗോവിന്ദനിലുള്ള പൂജ്യതയ്ക്ക് രണ്ടു കാരണങ്ങളുണ്ട്. ഒന്ന് വേദവേദാംഗവിജ്ഞാനം, മറെറാന്ന് അതുല്യമായ ബലം.

വേദവേദാംഗജ്ഞാനവും അതുല്യബലവും ഒന്നിച്ചുള്ള മറെറാരവതാരമുണ്ടായിട്ടില്ല. ബാല്യത്തിൽതന്നെ കുവലയാപീഡം, മല്ല

ന്മാർ, മഹാബലവാനായ കംസൻ മുതലായവരെ കൊന്നൊടുക്കിയ ബലം അതുല്യമല്ലേ? അശ്വത്ഥാമാവ് ഒരിക്കൽ ശ്രീകൃഷ്ണനോട് സുദർശനചക്രം പ്രയോഗിക്കാനുള്ള വിദ്യ പഠിപ്പിച്ചുതരണമെന്ന് ആവശ്യപ്പെട്ടു. അവിടെ കിടന്നിരുന്ന ചക്രം എടുത്ത് പൊക്കിയാൽ പഠിപ്പിക്കാമെന്ന് ശ്രീകൃഷ്ണൻ പറഞ്ഞു. അശ്വത്ഥാമാവ് ശക്തി മുഴുവൻ ഉപയോഗിച്ചിട്ടും അതിനെ ഉയർത്താൻ സാധിച്ചില്ല. ആ സംഭാഷണത്തിനിടയിൽ ശ്രീകൃഷ്ണൻ പറയുന്നു:—

''ദേവദാനവഗന്ധർവ്വമനുഷ്യപതഗോരഗാഃ
ന സമാ മമവീരസ്യ ശതാംശേനാപി പിണ്ഡിതാഃ''

സകല ദേവന്മാരും അസുരന്മാരും ഗന്ധർവ്വന്മാരും മനുഷ്യരും പക്ഷികളും സർപ്പങ്ങളും ഒന്നിച്ചുകൂടിയാലും അവക്ക് എന്റെ വീര്യത്തിന്റെ നൂറിലൊരാംശംപോലുമില്ല എന്ന്.

''ശക്തോഽഹം ധനുഷൈകേന നിഹന്തും സർവ്വപാണ്ഡവാൻ
യദ്യേഷാം ന ഭവേദ്ഗോപ്താ വിഷ്വക്സേനോ മഹാരഥഃ''

മഹാരഥനായ ശ്രീകൃഷ്ണൻ ഇവരെ രക്ഷിക്കാനുണ്ടായിരുന്നില്ലെങ്കിൽ ഞാൻ ഒററ വില്ലുകൊണ്ട് സകല പാണ്ഡവന്മാരേയും കൊല്ലാൻ ശക്തനാകുമായിരുന്നു എന്നു ഭീഷ്മർ പറയുന്നതിൽനിന്ന് ശ്രീകൃഷ്ണന്റെ ബലം എത്രയെന്ന് ആക്കും ഊഹിക്കാവുന്നതാണ്. ശ്രീകൃഷ്ണൻ വേദവേദാംഗനിഷ്ണാതനായിരുന്നെന്ന് സമസ്ത വേദാന്തസാര സംഗ്രഹമായ ഭഗവത്ഗീതയും ഭാഗവതം ഏകാദശത്തിലെ ഉദ്ധവോപദേശവും വായിച്ചാൽ ആക്കാണ് അറിയാൻ പാടില്ലാത്തത്? ഇങ്ങനെ സർവ്വവും തികഞ്ഞ മറെറാരു അവതാരപുരുഷൻ ഇതുവരെ ഉണ്ടായിട്ടില്ലെന്ന് കൃഷ്ണചരിതം നമ്മെ പഠിപ്പിക്കുന്നു.

അങ്ങനെയുള്ള ശ്രീകൃഷ്ണനോട് ബന്ധപ്പെട്ട് അഷ്ടമിരോഹിണി, ദീപാവലി, ഹോളി എന്നു മൂന്നു മഹോത്സവങ്ങളാണ് ഇന്ത്യയിൽ നടത്തപ്പെടുന്നത്. ഇതിൽ ഹോളി ശ്രീകൃഷ്ണനും ഗോപിമാരുമായി നടന്ന ലീലയെ അനുസ്മരിപ്പിക്കുന്നതാണ്. അത് വടക്കേ ഇന്ത്യക്കാർ മാത്രമാണ് ആഘോഷിക്കാറുള്ളത്. അഷ്ടമിരോഹിണി ഭഗവാന്റെ ജന്മദിനം. അത് എല്ലാവക്കുമറിയാം. ശ്രീകൃഷ്ണഭഗവാന്റെ സമാധിദിനം എങ്ങും ആഘോഷിക്കുകയോ അതേപ്പററി ആലോചിക്കുകയോ ചെയ്യാറില്ലെന്നുള്ളതും ഇവിടെ ഓക്കേണ്ടതാണ്. അവതാരപുരുഷന്മാരെ സംബന്ധിച്ചിടത്തോളം അത് പ്രാധാന്യമുള്ളതല്ല. അതുകൊണ്ടാണ് പ്രാചീനകാലം മുതൽ അത് ആരും നോക്കാത്തത്. മത്സ്യജയന്തി, കൂർമ്മജയന്തി, നരസിംഹജയന്തി, വാമനജയന്തി, പരശുരാമജയന്തി, ശ്രീരാമനവമി, ശങ്കരജയന്തി ഇങ്ങനെ

അവതാരങ്ങളുടെയെല്ലാം ജന്മദിനങ്ങളാണ്. അവർ ലോകരക്ഷാർത്ഥം ആവിർഭവിച്ചു. സ്വധർമ്മം നിർവ്വഹിച്ചശേഷം ഭൗതികശരീരം ത്യജിക്കുകയോ അതിൽനിന്നു മറയുകയോ ചെയ്യുന്നതു് എപ്പോഠം എവിടെവെച്ചു് എന്നു ചോദ്യമില്ല. അതുകൊണ്ടു് സമാധി ആഘോഷിക്കാറില്ല. ദീപാവലി എല്ലായിടത്തും ആഘോഷിക്കാറുണ്ടു്. ഗുജറാത്തികഠംക്കാണു് അതു് വളരെ പ്രധാനം. എന്നാൽ അതിന്റെ പ്രാധാന്യത്തെപ്പററി ചുരുക്കംപേർ — വിശേഷിച്ചും മലയാളദേശത്തു് — മാത്രമേ ആലോചിക്കാറുള്ളു.

ദീപാവലി നരകചതുർദ്ദശിയാണ്. പ്രാഗ് ജ്യോതിഷം തലസ്ഥാനമാക്കി വാണിരുന്ന ഭൂമിപുത്രനായ ദുഷ്ടനരകാസുരനെകൊന്നു ശ്രീകൃഷ്ണൻ ലോകരക്ഷചെയ്തതിന്റെ സ്മാരകമാണു്.

''ദേവാനാം ച മുനീനാം ച പിതൃണാം ച മഹാത്മനാം
ഉദ്വേജനീയോ ഭൂതാനാം ബ്രഹ്മദ്വിട് പുരുഷാധമഃ
ലോകദ്വിഷ്ടഃ സുതസ്തേ തു ദേവാരിർ ലോകകണ്ടകഃ''

''ദേവന്മാക്കും മുനിമാക്കും മഹാത്മാക്കളായ പിതൃക്കഠംക്കും സകല ജീവികഠംക്കും ഭയപ്പെടേണ്ടവനും വേദനിന്ദകനും സകലരാലും വെറുക്കപ്പെട്ടവനും ദേവശത്രുവും ലോകദ്രോഹിയുമാണു് നിന്റെ മകനായ നരകാസുരൻ'' എന്നു ശ്രീകൃഷ്ണൻ ഭൂമിദേവിയോടു പറയുന്നു.

നരകൻ വരാഹാവതാരത്തിൽ വിഷ്ണുവിനു് ഭൂമിദേവിയിലുണ്ടായ പുത്രനാണു്.

''ത്വയാ വരാഹരൂപേണ യദാഹം ചോദ്ധൃതാ പുരാ
തദാ ത്വദ്ഗാത്രസംസ്പർശാൽ പുത്രോ മേ നരകഃ സ്ഥിതഃ''

''വരാഹരൂപിയായ അങ്ങയാൽ ഞാൻ പണ്ടു് ഉദ്ധരിക്കപ്പെട്ട കാലത്തു് അങ്ങയുടെ ശരീരസ്പർശം കൊണ്ടു് നരകൻ എന്റെ പുത്രനായി പിറന്നു'' എന്നു ഭൂമിദേവി നരകാസുരവധം കഴിഞ്ഞ സമയത്തു് ശ്രീകൃഷ്ണനോടു് പറയുന്നു. നരകൻ വളരെക്കാലം ഭൂമിദേവിയുടെ ഗർഭത്തിൽ ദേവന്മാരുടെ ശക്തിയാൽ ബദ്ധപ്രസവനായിട്ടു് രാവണവധംവരെ വസിച്ചശേഷമാണു് ത്രേതായുഗമദ്ധ്യത്തിൽ ജാതനായതു്. ഭൂമിയുടെ അപേക്ഷപ്രകാരം സീതയുടെ അച്ഛനായിരുന്ന ജനകമഹാരാജാവാണു് നരകനെ പതിനാറു വയസ്സുവരെ വളർത്തിയതു്. ഭൂമി വേഷപ്രച്ഛന്നയായിട്ടു് ജനകന്റെ കൊട്ടാരത്തിൽ വസിച്ചു. നരകൻ വളർത്തുപുത്രനായി വളർന്നു. ശാസ്ത്രങ്ങളും ധനുർവേദവും പഠിച്ചു. പതിനാറു വയസ്സായപ്പോഠം ഭൂമിതന്നെ പുത്രന്റെ ചുമതലയേറെറടുത്തു് ജനകന്റെ അനുമതിയോടുകൂടി സ്ഥലംവിട്ടു. അനന്തരം ഭൂമിദേവി നരകനെ ഗംഗയിൽ സ്നാനം

ചെയ്യിച്ച് സ്വസ്വരൂപം മനസ്സിലാക്കി അയാാക്ക് തന്റെ മാതാപിതാക്കന്മാർ ആരെന്ന ബോധമുണ്ടാക്കിയശേഷം വിഷ്ണുവിനെ ധ്യാനിച്ചു. വിഷ്ണു ഉടൻ പ്രത്യക്ഷനായി. മകനും ഭൂമിയും വിഷ്ണുവും കൂടി ഗംഗയിൽ സ്നാനം ചെയ്തശേഷം കാമാഖ്യമെന്ന മഹാക്ഷേത്രമിരിക്കുന്ന കാമരൂപത്തിന്റെ മദ്ധ്യത്തിലുള്ള പ്രാഗ് ജ്യോതിഷപുരത്തിലെത്തി. അവിടെ അതുവരെ രാജ്യഭാരം നടത്തിവന്നിരുന്ന സ്വർണ്ണവർണ്ണന്മാരും ജ്ഞാനലേശമില്ലാത്തവരും മദ്യമാംസഭക്ഷണനിരതരും ആയ കിരാതന്മാരെ യുദ്ധത്തിൽ തോല്പിച്ചു നരകനെ അവിടെ രാജാവാക്കി വാഴിച്ചു. നരകൻ അതിധാർമ്മികനായി വളരെക്കാലം രാജ്യം ഭരിച്ചു. ഒടുവിൽ ദ്വാപരയുഗത്തിൽ ശോണിതപുരം വാണിരുന്ന ബാണാസുരനുമായി കൂട്ടുകെട്ടുണ്ടായി. അന്നു മുതൽ നരകൻ യജ്ഞദാനാദികളിൽ ശ്രദ്ധയില്ലാത്തവനായി. ആയിടെ കാമാഖ്യക്ഷേത്രദർശനത്തിനു അവിടെ ചെന്ന വസിഷ്ഠനെ ക്ഷേത്രദർശനത്തിനു അനുവദിക്കാതെ തടയുകയും മററുവിധത്തിൽ അപമാനിക്കുകയും ചെയ്തു. വസിഷ്ഠൻ നരകനെ ''മനുഷ്യരൂപധാരിയായി വരുന്ന നിന്റെ പിതാവുതന്നെ നിന്നെ കൊല്ലും. നീ ജീവിക്കുന്നേതുവരെ കാമാഖ്യാദേവി ഇവിടന്നു മറയുകയും ചെയ്യും'' എന്നു ശപിച്ചു. നരകൻ ബാണനുമായി ആലോചിച്ച് ശാപനിവൃത്തിക്കായി നൂറു വർഷം ജലമാത്രാഹാരനായിട്ട് ബ്രഹ്മാവിനെ ധ്യാനിച്ച് തപസ്സ് ചെയ്തു.

ബ്രഹ്മാവ് പ്രത്യക്ഷനായപ്പോൾ മായാമോഹിതനായ നരകൻ ശാപമോക്ഷത്തിനുള്ള വഴി ചോദിക്കുന്നതിനു പകരം ''ദേവന്മാർക്ക് ആർക്കും എന്നെ കൊല്ലാൻ സാധിക്കരുത്. ആചന്ദ്രതാരം സന്തതിവിച്ഛേദം വരരുത്. രൂപഗുണവതികളായ തിലോത്തമാദി പതിനാറായിരം ദേവസ്ത്രീകൾ എന്റെ ഭാര്യമാരായിരിക്കണം. ആരും എന്നെ ജയിക്കാതാകണം. എനിക്കു നിത്യൈശ്വര്യം വേണം'' എന്നീ അഞ്ചുവരമാണ് വാങ്ങിയതു്. ''ഇതെല്ലാം നിനക്കു സാധിക്കും. അക്കൂട്ടത്തിൽ ദ്വാപരയുഗാവസാനത്തിൽ തിലോത്തമ മുതലായവർ നിനക്കു ഭാര്യമാരായി വരും. എന്നാൽ നാരദൻ നിന്റെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നതുവരെ ആ സ്ത്രീകളുമായി സംസർഗ്ഗമുണ്ടാകരുതു്'' എന്നുപറഞ്ഞു് ബ്രഹ്മാവു മറഞ്ഞു. വിവരമെല്ലാമറിയാൻ വന്ന ബാണനെ നരകൻ കാര്യം ഗ്രഹിപ്പിച്ചു. ബാണൻ ഓർമ്മിപ്പിച്ചപ്പോഴാണ് നരകനു് താൻ ശാപമോക്ഷം ചോദിക്കുന്ന കാര്യം വിട്ടുപോയി എന്നു് ഓർമ്മവന്നതു്. അപ്പോൾ ബാണൻ ഉപദേശിച്ചു. ''ഏതായാലും വരാനുള്ളതു് തടുക്കാൻ സാദ്ധ്യമല്ല. അതുകൊണ്ടു് അങ്ങു് ഇന്നുമുതൽ നല്ല മഹാവീരന്മാരും അഗ്നിതുല്യന്മാരും ദേവ

ന്മാൎക്കുപോലും തടുക്കാൻ കഴിയാത്തവരുമായ അസുരന്മാരെ ഗോപുരത്തിൽ കാവൽ നിറുത്തി, പുത്രന്മാരെയും ജനിപ്പിച്ചു ദേവന്മാരോട്ട് എതിൎക്കുക'' എന്നു്. അതനുസരിച്ചു് നരകൻ പഴയ മന്ത്രിമാരെയെല്ലാം ഓടിച്ചുകളഞ്ഞിട്ട് മഹാസുരന്മാരുമായി സഖ്യംചെയ്തു് അവരിൽ ചിലരെ ദ്വാരപാലകന്മാരും സേനാനായകന്മാരുമാക്കി ഭരണം തുടങ്ങി. ദേവലോകം ആക്രമിച്ചു് ഇന്ദ്രനെ ജയിച്ചു് അദിതിയുടെ—ഇന്ദ്രമാതാവിൻെറ—സൎവ്വരത്നാമൃതസ്രാവിയും ദുഃഖവിഘ്നഹരവുമായ കുണ്ഡലം രണ്ടും കൈക്കലാക്കി, മുനിമാരെ ഉപദ്രവിച്ചു. മാത്രമല്ല ജനങ്ങളേയും പീഡിപ്പിച്ചു തുടങ്ങി. ഈ അവസരത്തിലായിരുന്ന അസുരഭാരം സഹിക്കാൻ നിവൃത്തിയില്ലാതെ സങ്കടപ്പെട്ടുകൊണ്ടു് ഭൂമി ദേവന്മാരോടുകൂടി സകല ലോകസംരക്ഷകനായ ഭഗവാൻ ശ്രീനാരായണനെ ശരണം പ്രാപിച്ചതു്. അതിൻെറ ഫലമായി വിഷ്ണു ദേവകിയിൽ ശ്രീകൃഷ്ണനായി ആവിൎഭവിച്ചു. അപ്പോഠം ഭഗവാൻെറ ആജ്ഞപ്രകാരം രംഭ തിലോത്തമ ആദിയായവരും ഭഗവൽസേവയ്ക്കായിട്ടു് സ്ത്രീരൂപത്തിൽ ഭൂമിയിൽ പിറന്നു. അവർ കൂട്ടുകൂടി ഹിമവൽപാൎശ്വത്തിൽ കുളിച്ചുകൊണ്ടിരിക്കുമ്പോഠം അവരെ ബലാൽക്കാരേണ നരകൻ അപഹരിച്ചു. പ്രാഗ്ജ്യോതിഷത്തിൽ കൊണ്ടുപോയി. എന്നാൽ അവർ പ്രാൎത്ഥിച്ചു, നാരദൻ വരുന്നതുവരെ തങ്ങളെ ഭാൎയ്യാഭാവേന സമീപിക്കരുതെന്നു്. ബ്രഹ്മാവിൻെറ വരമോൎത്തു് നരകൻ അതു് അനുവദിച്ചു. അങ്ങനെ അവൎക്കു് തൽക്കാലം മോചനം കിട്ടി. എങ്കിലും അവർ ബന്ധനത്തിലാക്കപ്പെട്ടിരുന്നു. ആ ഘട്ടത്തിൽ ഇന്ദ്രൻെറ അപേക്ഷപ്രകാരം ശ്രീകൃഷ്ണൻ ഗരുഡാരൂഢനായി പ്രാഗ്ജ്യോതിഷപുരം ആക്രമിക്കുകയും ദ്വാരപാലകന്മാരേയും സേനാനായകന്മാരേയും യുദ്ധത്തിനുവന്ന എട്ടുലക്ഷത്തി എൺപത്തെണ്ണായിരം സൈന്യങ്ങളേയും കൊന്നൊടുക്കിയ ശേഷം ഒടുവിൽ ചക്രായുധംകൊണ്ടു് നരകനെ മദ്ധ്യഭാഗത്തു് രണ്ടായി മുറിച്ചു് തറയിൽ വീഴ്ത്തുകയും ചെയ്തു. അനന്തരം കാഷായവാസിനികളും നിയതേന്ദ്രിയകളുമായി നരകൻെറ ബന്ധനത്തിൽ താമസിച്ചിരുന്ന സ്ത്രീകളെ അവരുടെ അപേക്ഷപ്രകാരം ശ്രീകൃഷ്ണൻ സ്വീകരിച്ചു.

ഇപ്രകാരം ശ്രീകൃഷ്ണൻ വിഷ്ണുഭാവത്തിൽ സ്വപുത്രനായ നരകനെ വധിച്ചും സ്ത്രീകളെ മോചിപ്പിച്ചും വേദങ്ങളിലെ ഒരു മുഖ്യദേവതയായ ഇന്ദ്രമാതാ അദിതിയെ സന്തോഷിപ്പിച്ചും ഇന്ദ്രനേയും ദേവന്മാരേയും മഹൎഷികളേയും തൃപ്തിപ്പെടുത്തി ലോകകല്യാണം സ്ഥാപിച്ച പുണ്യദിനമാണു് ദീപാവലി. അന്നു് എല്ലാദിക്കിലും വിജയ

സന്തോഷസൂചകമായി ദീപങ്ങരം ധാരാളം കത്തിക്കുന്നതുകൊണ്ടു് അതു് ദീപാവലിദിനമായി.

നരകവധത്തിൽ കാമാഖ്യാദേവിയായ കാളി, യുദ്ധംചെയ്തു കൊണ്ടിരുന്ന ശ്രീകൃഷ്ണൻെറ സമീപത്തു് ഖഡ്ഗശക്തിധാരിണിയായി സഹായത്തിനു നിന്നിരുന്നുവെന്നു് കാളികാപുരാണം പറയുന്നു. അതുകൊണ്ടായിരിക്കാം വടക്കേ ഇന്ത്യയിൽ ചിലയിടത്തു് നരകചതുർദ്ദശി ദിവസം സന്ധ്യകഴിഞ്ഞുള്ള അദ്ധരാത്രിക്കു് കാളി പൂജ നടത്തുന്നതു്. അഥവാ ''കദാചിദാദ്യാ ലളിതാ പുംരൂപാ കൃഷ്ണവിഗ്രഹാ'' എന്നു് ശക്തിസംഗമത്തിലും ''കൃഷ്ണസ്സു കാളികാ സാക്ഷാത്''' എന്നു് മുണ്ഡമാലാതന്ത്രത്തിലും പറഞ്ഞിട്ടുള്ളതനുസരിച്ചു് കൃഷ്ണനും കാളിയും ഒന്നായതുകൊണ്ടായിരിക്കാം നരകചതുർദ്ദശി ദിവസം കാളീപൂജ. ദേവീഭാഗവതത്തിലും കൃഷ്ണനെ കാളിയുടെ അവതാരമായി പറഞ്ഞിട്ടുണ്ടു്. ഏതായാലും കാളീഭക്തന്മാക്കും കൃഷ്ണഭക്തന്മാക്കും ഒരു വിശേഷദിവസമാണു് നരകചതുർദ്ദശി. ലോകത്തു ഐശ്വര്യം വന്ന ദിവസമായതുകൊണ്ടു് അന്നു ചിലർ ലക്ഷ്മീപൂജ നടത്തുന്നു. സ്ത്രീകളെ അടിമത്തത്തിൽ വയ്ക്കുന്നതു് തെററെന്നും ബാല്യവിവാഹത്തിനു പകരം ഇന്ദ്രിയസംയമനശക്തിയുണ്ടാകത്തക്ക വിദ്യാഭ്യാസം കൊടുത്തശേഷം അവക്കു് ഭർത്തൃസ്വീകരണസ്വാതന്ത്ര്യം അനുവദിക്കുന്നതാണു് ശരിയെന്നും വാദിക്കുന്നവക്കു് അനുകൂലമായ ശാസ്ത്രസമ്മതി നൽകുന്ന ദിനമാണു് ഇതു്. ദേവമാതാവും വൈദികദേവതയുമായ അദിതിയെ അപമാനിക്കുകയും പീഡിപ്പിക്കുകയും ചെയ്യുവൻെറ ശിക്ഷയെ അനുസ്മരിപ്പിക്കുക നിമിത്തം വേദപ്രാമാണ്യം സ്ഥാപിക്കുന്നതുമാണു് ഈ ദിവസം. ഭൂമിപുത്രനാണു് നരകൻ. വിഷ്ണുജാതനുമാണു്. അയാരം ബാണാസുരസമ്പക്കമുണ്ടാകുന്നതുവരെ നല്ലവനായിരുന്നു. അസുരസമ്പക്കം തുടങ്ങിയതുമുതൽ ഋഷിമാരെ നിന്ദിക്കാൻ തുടങ്ങി. തൽഫലമായി ഈശ്വരനാൽതന്നെ വധിക്കപ്പെട്ടു. ഭൂമി കൈവശംവയ്ക്കുന്നതു്—ഭൗതികമായ ഐശ്വര്യം സമ്പാദിക്കുന്നതു്-തെററല്ല. എന്നാൽ അതു് ഈശ്വരസ്മരണയോടും താൻ ഈശ്വരൻേറതാണെന്നുള്ള ബോധത്തോടും കൂടിയായിരിക്കണം. ദുസ്സംഗം—ഇഹലോകത്തിനപ്പുറം യാതൊന്നുമില്ലെന്നു കരുതുന്നവൻെറ അസുക്കളിൽ രമിക്കുന്നവൻെറ പ്രാണവൃത്തികളായ വിശപ്പും ദാഹവും അടക്കുന്നതുതന്നെ പരമലക്ഷ്യമായി കരുതുന്നവൻെറ സമ്പക്കം—ഈശ്വരനേയും ധമ്മത്തേയും മറപ്പിക്കും. അങ്ങനെ മറന്നാൽ അതു് നാശം വരുത്തും. ദീപാവലി—പ്രകാശം വന്നാൽ നരകൻെറ—വിഷയാസക്തിയുടെ മരണം വരും. അഥവാ നമ്മുടെ പ്രാത്ഥനാഫലമായി ഭഗവാൻ നരകനെ കൊല്ലുമ്പോരം ദീപാവലിയും ജ്വലിക്കും.

ദീപാവലിക്ക തേച്ചുകുളി പ്രധാനം. എന്താണ് തേച്ചുകുളി? അതു് മനോമാലിന്യദൂരീകരണത്തിൻെറ പ്രതീകമാണ്.

''കഥാ ഇമാസ്തേ കഥിതാ മഹീയസാം
വിധായ ലോകേഷു യശഃ പരേയുഷാം
വിവേകവൈരാഗ്യവിവൃദ്ധയേ നൃണാം
വചോ വിഭൂതിർന്നതു പാരമാർത്ഥ്യം''.

ലോകങ്ങളിൽ കീർത്തിപരത്തി പരലോകം പ്രാപിച്ച മഹാന്മാരുടെ ഈ കഥകളെല്ലാം നിങ്ങൾക്ക് പറഞ്ഞുതന്നതു് മനുഷ്യക്ക് വിവേകവും വൈരാഗ്യവും വർദ്ധിക്കാനാണ്. ഇതു് വാഗ്വിലാസമാണ്. ഇതെല്ലാം അക്ഷരംപ്രതി ശരിയല്ല എന്ന ഭാഗവതം പറയുന്നതു് നാം മറക്കരുതു്. സർവ്വമാലിന്യനാശകനായ പരമാത്മാവ്, പരമാനന്ദമൂർത്തി, സച്ചിദാനന്ദസ്വരൂപൻ, ശ്രീകൃഷ്ണൻ നമ്മുടെ ഹൃദയത്തിൽ സദാ വസിച്ച്, നരകാസുരനെ ഹനിച്ച്, ദീപാവലി ജ്വലിപ്പിച്ച് നമ്മുടെ ഹൃദയത്തെ എന്നും തേച്ചുകുളിപ്പിക്കാനിടവരട്ടെ.



# 49. ജഗദീശ്വരി*

ഭാരതത്തിൽ വിശ്വജനനിയായ ജഗദീശ്വരിയുടെ പൂജ ഏതെങ്കിലും പ്രകാരത്തിൽ എല്ലായിടവും നടക്കുന്ന ഈ മാസത്തിൽ അനന്തമഹിമാന്വിതയായ ആ മാതാവിനെപ്പററി നമുക്ക് അല്പം ചിന്തിക്കാം. ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ വാക്കുകളിൽ ''പരമസത്ത സൃഷ്ടിസ്ഥിതിസംഹാരകർമ്മങ്ങളോടുകൂടാതെ ശാന്തവുംനിഷ്ക്രിയവുമായിവിചാരിക്കപ്പെടുമ്പോൾ ഞാൻ അദ്ദേഹത്തെ ബ്രഹ്മമെന്നു വിളിക്കുന്നു. എന്നാൽ അദ്ദേഹംതന്നെ സൃഷ്ടിസ്ഥിതിസംഹാരകർമ്മങ്ങൾ ചെയ്യുന്നതായി വിചാരിക്കപ്പെടുമ്പോൾ ഞാൻ അദ്ദേഹത്തെ ശക്തി, മായ, പ്രകൃതി, കാളി എന്നെല്ലാം വിളിക്കുന്നു.'' ഈ മഹാമായ തന്നെയാണ് സാകാരബ്രഹ്മം, ജഗദീശ്വരി, വിശ്വജനനി, ജഗന്മാതാവ് എന്നീ പേരുകളാൽ അറിയപ്പെടുന്നതു്. മായയ്ക്കു് സ്വതന്ത്രമായ അസ്തിത്വമില്ലാത്തതിനാൽ ജഗദീശ്വരിയിൽനിന്നു് അഭിന്നമായ അർത്ഥത്തിലാണ് ശ്രീരാമകൃഷ്ണദേവൻ മഹാമായ, കാളി, ജഗദംബ ഇത്യാദി വാക്കുകൾ ഉപയോഗിക്കാറുള്ളതു്.

ഭാരതത്തിലെ ഹിന്ദുക്കളുടെ ധർമ്മഗ്രന്ഥങ്ങളായ വേദങ്ങളിലൊഴിച്ചു് മററൊരു ഗ്രന്ഥത്തിലും ഈശ്വരനെ ജഗന്മാതായി വിഭാവനം ചെയ്തിട്ടില്ല. ചരിത്രാതീതകാലത്തുകൂടി ഭാരതത്തിൽ പരമസത്തയെ ജഗന്മാതൃഭാവത്തിൽ ഉപാസിച്ചിരുന്നു എന്നതിനു് മൊഹൻജദാരോ മുതലായ സ്ഥലങ്ങളിൽ ചരിത്രാന്വേഷകന്മാർ നടത്തിയ ഭൂഗർഭഗവേഷണങ്ങളിൽ കണ്ടുകിട്ടിയ രേഖകൾ സാക്ഷ്യം വഹിക്കുന്നതായി പറയപ്പെടുന്നു. ഋഗ്വേദത്തിൽ വാക്ക് എന്ന ഋഷി ജഗന്മാതൃഭാവാപന്നയായിട്ടു് തന്നാൽ ദൃഷ്ടങ്ങളായ ദേവീസൂക്തമന്ത്രങ്ങളിൽ ഇപ്രകാരം പ്രഖ്യാപിച്ചിരിക്കുന്നു. ''ഞാൻ വിശ്വത്തിൻെറ രാജ്ഞിയും, സർവ്വധനദാത്രിയും കർമ്മഫലദായിനിയുമാകുന്നു. എല്ലാവരാലും സാക്ഷാൽക്കരിക്കപ്പെടേണ്ട ബ്രഹ്മം ഞാൻതന്നെയാണ് എന്നു് അറിയുന്നവളാണ് ഞാൻ. ഏകയാണെങ്കിലും ഞാൻ തന്നെ പ്രപഞ്ചാകാരമായി വിവിധരൂപത്തിൽ പ്രത്യക്ഷപ്പെടുന്നു. ജനങ്ങളുടെ രക്ഷയ്ക്കുവേണ്ടി ഞാൻ യുദ്ധത്തിനു കാരണമുണ്ടാക്കി ശത്രുക്കളെ ഹനിക്കുന്നു. ലോകത്തിനു ശാന്തിയും സമാധാനവും ന

---

* 1960 ഒക്ടോബർമാസത്തിലെ പ്രബുദ്ധകേരളം മാസികയിൽ പ്രസിദ്ധപ്പെടുത്തിയത്.

ൽകുന്നു. ഞാൻ ആകാശത്തിലും ഭൂമിയിലും അന്തര്യാമിയായി സ്ഥിതിചെയ്യുന്നു. ആകാശവും ഭൂമിയും എന്നാൽതന്നെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നു. സർവ്വപ്രപഞ്ചവും എന്റെ ഇഷ്ടാനുസാരം ഉണ്ടാക്കി. ഞാൻ സ്വാതന്ത്ര്യം ആർക്കും ഉത്തരവാദപ്പെടാത്തവളുമാകുന്നു. ഞാൻ ആകാശഭൂമികൾക്കതീതയാകുന്നു. ഈ വിശ്വം എന്റെ മഹിമയാകുന്നു.

ഇപ്രകാരം വിശ്വജനിയായ ജഗദീശ്വരി ലോകത്തിലെ ഏററവും പുരാതനധർമ്മഗ്രന്ഥമായ ഋഗ്വേദത്തിൽ സർവ്വശക്തി സമന്വിതയായ സർവ്വേശ്വരിയായിട്ടാണ് വർണ്ണിക്കപ്പെട്ടിട്ടുള്ളതു്. ആ വിശ്വമാതാവിൽ നാം ജീവിക്കുകയും മരിക്കുകയും വസിക്കുകയും ചെയ്യുന്നു. ആ നിത്യയായ ആദ്യാശക്തി പ്രവർത്തിക്കാതിരിക്കുകയാണെങ്കിൽ ആർക്ക് ഒരുനിമിഷം ജീവിക്കാൻ സാധിക്കും? നമ്മുടെ മാനസികവും കായികവുമായ വ്യാപാരങ്ങൾ മുഴുവനും ആ വിശ്വജനനിയെ ആശ്രയിച്ചാണിരിക്കുന്നതു്. ദേവീമഹാത്മ്യത്തിൽ ജഗദീശ്വരിയുടെ മാഹാത്മ്യത്തെ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു.

''ഹേതുഃ സമസ്തജഗതാം ത്രിഗുണാപി ദോഷൈർ
ന ജ്ഞായസേ ഹരിഹരാദിഭിരപ്യപാരാ
സർവ്വാശ്രയാഖിലമിദം ജഗദംശഭൂത—
മവ്യാകൃതാ ഹി പരമാ പ്രകൃതിസ്ത്വമാദ്യാ''

അവിടന്നു് സർവ്വജഗത്തിന്റേയും ആദികാരണവും ത്രിഗുണാത്മികയുമാണെങ്കിലും അവയുടെ ദോഷങ്ങളോടുകൂടാത്തവളും ഹരിഹരാദികളായ ത്രിമൂർത്തികൾക്കുംകൂടി അജ്ഞാതയും, സർവ്വജീവികൾക്കും ആശ്രയഭൂതയും, തന്റെ ഒരംശംകൊണ്ടുമാത്രം ഈ ജഗത്ത് ആസകലമായിത്തീർന്നിരിക്കുന്നവളും, ആദ്യാശക്തിയും, അവ്യക്തസ്വരൂപിണിയും ആയ പരാപ്രകൃതിയുമാകുന്നു. സർവ്വത്തിന്റേയും ഉല്പത്തിസ്ഥാനമായതുകൊണ്ടു് ഈശ്വരനു് വിശ്വജനനി എന്ന പേരു് അന്വർത്ഥമാകുന്നു. ആദ്യയും നിത്യയുമായ വൈഷ്ണവീശക്തിതന്നെയായതുകൊണ്ടു് വിശ്വജനനി സർവ്വശക്തയെന്നു പറയപ്പെടുന്നു. ശക്തിയുടെ പ്രകാശമോ വ്യാപാരമോ ഉള്ളിടത്തെല്ലാം വിശ്വമാതാവിന്റെ അഭിവ്യക്തിയാണ് കാണപ്പെടുന്നതു്.

ജഗദീശ്വരിക്കു് രണ്ടു പ്രകാരത്തിലുള്ള ശക്തിയുണ്ടു്. മനുഷ്യനെ ഈശ്വരാഭിമുഖമായി നയിക്കുന്ന വിദ്യാശക്തിയും ലൗകികവിഷയാഭിമുഖമായി പ്രയാണംചെയ്യാൻ പ്രേരിപ്പിക്കുന്ന അവിദ്യാശക്തിയും. ഒന്നു് മനുഷ്യനു് വിവേകം, വൈരാഗ്യം, ജ്ഞാനം, ഭക്തി മുതലായവ നൽകി ഈശ്വരസാക്ഷാത്ക്കാരത്തിലേക്കു നയിക്കുമ്പോൾ, മറേറതു് അവനെ അജ്ഞനും, അവിവേകിയും, നാനാ

വിഷയസുഖാഭിലാഷിയുമാക്കി ബന്ധനത്തിലേക്കം ദുഃഖകഷ്ടങ്ങളി ലേക്കം നയിക്കുന്നു.

ഇതേ വിഷയത്തെപ്പററി മേധസ്സെന്ന മഹഷി സുരഥരാജാവി നോടും വൈശ്യനായ സമാധിയോടും ദേവീമാഹാത്മ്യത്തിൽ ഉപദേ ശിച്ചിട്ടുള്ളതിൻെറ സാരാംശം ഇതാണു്.

''മഹാമായാ ഹരേശ്ചൈഷാ തയാ സമ്മോഹിതം ജഗത്
ജ്ഞാനിനാമപി ചേതാംസി ദേവീ ഭഗവതീ ഹി സാ
ബലാദാകൃഷ്യ മോഹായ മഹാമായാ പ്രയച്ഛതി
. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .
സൈഷാ പ്രസന്നാ വരദാ നൃണാം ഭവതി മുക്തയേ
സാ വിദ്യാ പരമാ മുക്തേർ ഹേതുഭൂതാ സനാതനീ''

വിഷ്ണുമായയാൽ ഈ ജഗത്തു് ആസകലം മോഹിതമായിത്തീ ന്നിരിക്കുന്നു. ഭഗവതിയായ ആ മഹാമായാദേവി ജ്ഞാനികളുടെ —ലൗകികവിഷയങ്ങളിൽ നല്ല ബുദ്ധിയും അറിവുമുള്ളവരുടെ—മന സ്സിനെപ്പോലും ബലമായി ആകഷിച്ചു് അജ്ഞാനത്തിലേക്കം അവിവേകത്തിലും നയിക്കുന്നു. എന്നാൽ ആ പരമയും നിത്യ യുമായ വിദ്യാദേവിയാകട്ടെ പ്രസന്നയായാൽ മുക്തിക്കു് ഹേതുഭൂത യും അതുവഴി മുക്തിയാകുന്ന വരത്തെ ദാനം ചെയ്യുന്നവളുമായിത്തീ രുന്നു.

വിദ്യാമായയുടേയും അവിദ്യാമായയുടേയും പ്രഭാവത്തെ ഉദാ ഹരിക്കുന്നതിനു് ദേവീമാഹാത്മ്യത്തിൽ അഖണ്ഡഭൂമണ്ഡലാധിപ തിയായിരുന്ന സുരഥരാജാവിൻേറയും ധനാഢ്യനായിരുന്ന സമാധി വൈശ്യൻേറയും കഥ വിവരിച്ചിട്ടുണ്ടു്. സുരഥമഹാരാജാവിൻെറ വിസ്തൃതമായ രാജ്യത്തിൻെറ ഭൂരിഭാഗവും ശത്രുക്കൾ ആക്രമിച്ചു കയ്യടക്കുകയും ബാക്കി അദ്ദേഹത്തിൻെറ അധീനത്തിലുണ്ടായിരുന്ന തിൽനിന്നു് ദുഷ്ടരായ മന്ത്രിമാരുടെ ചതിപ്രയോഗത്താൽ അദ്ദേഹം നിഷ്കാസനം ചെയ്യപ്പെടുകയും ചെയ്തു. അതുപോലെ സമാധി എന്ന വൈശ്യനേയും അയാളുടെ ഭാര്യയും മക്കളും ബന്ധുക്കളുംകൂടി ധന മെല്ലാം അപഹരിച്ചുകൊണ്ടു് വീട്ടിൽനിന്നും പുറംതള്ളി. ഇപ്രകാ രം നിസ്സഹായരായിത്തീന്ന രാജാവും വൈശ്യനും ആത്മരക്ഷാത്ഥം വനത്തിലേയ്ക്കോടി. മേധസ്സു് എന്ന മഹഷിപുംഗവൻെറ ആശ്രമ ത്തിൽ വന്നുചേന്നു. അവിടെവച്ചു രണ്ടുപേരും തമ്മിൽകണ്ടു സം സാരിച്ചപ്പോൾ ഇരുകൂട്ടരും സ്വജനങ്ങളെ വിട്ടുപോന്നതു് ഒരേ കാര ണത്താലാണെന്നു മനസ്സിലാക്കി. എന്നാൽ അതിനുശേഷം അവർ വിരക്തിവന്നു് ഈശ്വരഭജനം ചെയ്യുന്നതിനുപകരം അവക്കു് സ്വജ

നങ്ങളെപ്പററിയുള്ള ചിന്തയും അവരിലുള്ള ആസക്തിയും സ്നേഹവും ഒന്നുകൂടി വദ്ധിക്കുകയാണു് ഉണ്ടായതു്. ഇതു് അനാവശ്യവും നിരത്ഥകവുമാണെന്നു് അവക്കു് അറിയാമായിരുന്നുവെങ്കിലും അതിനെ ഉപേക്ഷിക്കാൻ അവർ ശക്തരായില്ല. ഇതിനുള്ള കാരണവും ഈ ചിന്ത ഉപേക്ഷിക്കാനുള്ള മാഗ്ഗവും അറിയാൻ ആഗ്രഹിച്ചുകൊണ്ടു് അവർ യഥോചിതമായ ആചാരോപചാരങ്ങളോടുകൂടി ആ മഹഷിപുംഗവനെ സമീപിച്ചു. അദ്ദേഹം അവക്കു നൽകിയ ഉപദേശത്തിൻെറ താല്പര്യമത്രേ മേൽ ഉദ്ധരിച്ചതു്. അദ്ദേഹം ജഗദംബയെ പ്രസന്നയാക്കാനുള്ള മാഗ്ഗവും ഉപദേശിച്ചുകൊടുത്തു.

രാജാവും വൈശ്യനും മഹഷിയുടെ ഉപദേശം കേട്ടശേഷം ആശ്രമസമീപത്തുകൂടി ഒഴുകിക്കൊണ്ടിരിക്കുന്ന നദീതീരത്തുപോയി ദൃഢമായ ശ്രദ്ധയോടും ഭക്തിയോടുംകൂടി ജഗന്മാതാവിനെ പൂജിച്ചു. അവരുടെ ആന്തരികവും ആത്മാർത്ഥവുമായ പ്രാത്ഥനകൊണ്ടു് സന്തുഷ്ടയും പ്രസന്നയുമായ ജഗദംബിക അവരുടെ മുമ്പിൽ നേരിട്ടു പ്രത്യക്ഷമായി അവരവരുടെ പ്രാത്ഥനാനുസാരം രാജാവിനു് ദീർഘകാലസ്ഥായിയായ അഭ്യുദയവും വൈശ്യനു മുക്തിയും നൽകി അനുഗ്രഹിച്ചു.

ഈ കഥയെ അപഗ്രഥനം ചെയ്യുന്നതായാൽ ഓരോ മനുഷ്യൻെറയും ഈ ലോകത്തെ ജീവിതയാത്രയിൽ സുരഥമഹാരാജാവു് മഹഷിയോടു ചോദിച്ച ചോദ്യങ്ങൾ ഓരോരുത്തക്കും തോന്നുന്നതായി കാണാം. ഈ ലോകത്തു് തിന്മ ഇത്ര ആധിക്യം വരാൻ കാരണമെന്തു്? ലോകത്തിലെ അനുഭവം ഏററവും നിരാശാജനകമാണെങ്കിലും നമുക്കു് ലോകത്തോടു് അത്രയധികം ആസക്തി തോന്നാൻ കാരണമെന്തു്? മായയെന്നല്ലാതെ മറെറാരു സമാധാനവും പറയാൻ കഴിയുകയില്ല. നമ്മിൽനിന്നും പരമാത്മസത്തയെ മറച്ചുകൊണ്ടിരിക്കുന്ന ഒരാവരണമുണ്ടെന്നു് നമുക്കു് എപ്പോഴും തോന്നുന്നതെന്തുകൊണ്ടു്? ഇതിനും മായ എന്നല്ലാതെ മറെറാരുത്തരവുമില്ല. ആ സവ്വവ്യാപകസ്വാധീനശക്തിയിൽനിന്നും നമ്മെ രക്ഷിക്കാൻ എന്താണുള്ളതു്? ആ മഹേശ്വരിയുടെ കൃപസ്സുമാത്രമേ അതിനു് കഴിവുള്ളു. ആ കൃപ ലഭിക്കാൻ എന്താണു് മാഗ്ഗം? പരിശുദ്ധജീവിതവും ഭക്തിയോടുകൂടിയ പ്രാത്ഥനയും അഗാധമായ ധ്യാനവും ജഗന്മാതാവിൻെറ ഇച്ഛയ്ക്കു് പരിപൂർണ്ണമായി ആത്മസമപ്പണം ചെയ്യലും.

മുൻപറഞ്ഞ സമാധാനങ്ങളുടെ സത്യത്തിനു് ശ്രീരാമകൃഷ്ണജീവിതം അനിഷേധ്യമായ സാക്ഷ്യം വഹിക്കുന്നുണ്ടു്. അവയിൽ മൂന്നു സംഭവങ്ങൾ പ്രത്യേക പ്രാധാന്യമുള്ളവയാണു്. ഒന്നാമത്തു്

സാധനയാരംഭിച്ചപ്പോഠം അദ്ദേഹത്തിനു് ഗുരുവായി ആരുമുണ്ടായി രുന്നില്ല. ജഗന്മാതാവിൻെറ കൃപ മാത്രമായിരുന്നു അദ്ദേഹത്തിൻെറ ഏകാശ്രയം. സർവ്വോച്ചമായ സത്യത്തിൻെറ സാക്ഷാൽക്കാരത്തി നായി രാവും പകലും വിശ്വജനനിയോടു പ്രാർത്ഥിച്ചു. ഒടുവിൽ ജഗ ദീശ്വരി അദ്ദേഹത്തിനു് നിത്യവും, നിരതിശയവും, അനിർവച നീയവുമായ തൻെറ ദർശനം നൽകി അനുഗ്രഹിച്ചു. തൻെറ ഇച്ഛാശ ക്തിയെ അമ്മയുടേതിൽ ലയിപ്പിച്ചുകൊണ്ടു് സർവ്വാത്മനാ സർവ്വത്തി നും അമ്മയെത്തന്നെ ആശ്രയിക്കുന്ന ഒരു കുഞ്ഞു് എന്നപോലെ അ ദ്ദേഹം ജീവിതം നയിച്ചു.

രണ്ടാമതു് തോതാപുരി ദക്ഷിണേശ്വരത്തുവന്നു് അദ്വൈത സാക്ഷാൽക്കാരത്തിലേക്കു് ഉപനയിക്കാമെന്നു പറഞ്ഞപ്പോഠം ശ്രീ രാമകൃഷ്ണദേവൻ ശാന്തമായും എന്നാൽ ഉറപ്പായും പറഞ്ഞതു്, അമ്മ അനുവദിക്കുന്നെങ്കിൽ തനിക്കു് വിരോധമില്ലെന്നാണു്. ഇതുകേട്ടു് തോതാപുരിക്കു് പുഞ്ചിരി അടക്കാൻ കഴിഞ്ഞില്ല. എന്തെന്നാൽ അദ്വൈതത്തിൽ അമ്മയും മകനുമൊന്നുമില്ല. ആരാധകനോ ആരാ ദ്ധ്യമോ ഇല്ല. അദ്വൈതവേദാന്തപ്രകാരം ജഗന്മാതാവു് അഥവാ ബ്രഹ്മശക്തി ജഗത്തുപോലെതന്നെ മിഥ്യയത്രേ.

കുറെ മാസം കഴിഞ്ഞപ്പോഠം ഈ തോതാപുരിക്കു് ഒരു അത്ഭു താനുഭൂതിയുണ്ടായി. ജഗന്മാതാവിൻെറ സദ്ഭാവം യഥാർത്ഥമാണെ ന്നു് ശ്രീരാമകൃഷ്ണദേവൻെറ അടുത്തു് സമ്മതിച്ചു പറയുന്നതിനു് ആ സംഭവം ഹേതുവാക്കി. അതിനുശേഷം ബ്രഹ്മശക്തി ബ്രഹ്മംപോലെ തന്നെ സത്യമാണെന്നു് തോതാപുരിക്കു് ബോദ്ധ്യമായി. ഭഗവാൻ അതിൽ അത്യന്തം സന്തുഷ്ടനായി ഇങ്ങനെ പറഞ്ഞു. ''അഃ ആദ്യം അവിടന്നു് എൻെറ അമ്മയെ സ്വീകരിക്കാതെ അതെല്ലാം മിഥ്യ യാണെന്നു വാദിച്ചുവല്ലോ. അമ്മയുടെ സദ്ഭാവം സത്യമാണെന്നു് അവിടന്നു് ഇപ്പോഠം കണ്ടില്ലേ? അഗ്നിയും അതിൻെറ ദാഹകശക്തി യും പോലെ ബ്രഹ്മവും ശക്തിയും അഭിന്നമാണെന്നു് അമ്മ എനിക്കു വളരെ മുമ്പുതന്നെ മനസ്സിലാക്കിത്തന്നു''.

ബ്രഹ്മസമാജത്തിലെ ഒരു ഉത്സാഹിയായ അംഗവും ഭഗവാനു് ഏററവും പ്രിയനുമായിരുന്ന യുവാവായ നരൻ (സ്വാമി വിവേകാന ന്ദൻ) ഈശ്വരൻെറ ജഗന്മാതൃഭാവത്തേയും വിഗ്രഹങ്ങളിൽക്കൂടി ചെ യ്യുന്ന ഈശ്വരോപാസനയേയും ആദ്യകാലത്തു് ആക്ഷേപിക്കുകയും അപഹസിക്കുകയും ചെയ്തിരുന്നു. എന്നാൽ അധികം താമസിയാതെ അദ്ദേഹത്തിനു് അമ്മയെ നേരിട്ടു കാണാൻ ഒരവസരമുണ്ടാകുകയും അങ്ങനെ അദ്ദേഹം തൻെറ മുമ്പിലത്തെ അവിശ്വാസം ഉപേക്ഷി

ക്കാൻ നിർബന്ധിതനാകുകയും ചെയ്തു. അപ്പോഴം ഭഗവാനുണ്ടായ സന്തോഷത്തിനു് അതിരില്ലായിരുന്നു. അദ്ദേഹം ആനന്ദാശ്രുക്കഠം പൊഴിച്ചുകൊണ്ടു് തന്നത്താൻ പറഞ്ഞു. ''അഃ എത്ര നന്നായി; നരൻ അമ്മയെ സ്വീകരിച്ചു. എത്ര നന്നായി''.

മൂന്നാമതു് ശ്രീരാമകൃഷ്ണജീവിതത്തിലെ ഏററവും പ്രധാനപ്പെട്ട ഒരു സംഗതി അദ്ദേഹത്തിൻെറ പരിശുദ്ധ ധമ്മപത്നിയായ ശ്രീശാരദാദേവിയെ ജഗന്മാതാവിൻെറ ഒരു സജീവാഭിവ്യക്തിയായി സ്വീകരിച്ചതാണു്. ഷോഡശീപൂജയെന്ന ഈ ക്രിയയോടുകൂടി ഭഗവാൻ ശ്രീരാമകൃഷ്ണദേവൻെറ ഈശ്വരസാക്ഷാൽക്കാരപരമായ ദീർഘകാലത്തെ സാധന വിജയകരമായി പര്യവസാനിക്കപ്പെട്ടു. ഒരു ശുഭമായ അമാവാസ്യാ ദിവസം രാത്രി ഭഗവാൻ തൻെറ സ്വന്തം മുറിയിൽ കാളീപൂജയ്ക്കുള്ള ഒരുക്കംചെയ്തു. പൂജാസമയത്തു് അവിടെ സന്നിഹിതയാകുന്നതിനു് ശ്രീശാരദാദേവിയോടു് പറഞ്ഞിരുന്നു. കൃത്യസമയത്തു് അദ്ദേഹം പൂജയ്ക്കിരുന്നു. കാളീദേവിക്കു സങ്കല്പിച്ചിരുന്ന പീഠത്തിൽ ഇരിക്കാനായി ശാരദാദേവിയോടു് ആംഗ്യം കാണിച്ചു. പൂജയുടെ പൂർവ്വാംഗങ്ങഠം നോക്കിക്കൊണ്ടിരിക്കവേ അദ്ധ്ബാഹ്യദശയെ പ്രാപിച്ച ദേവി അദ്ദേഹത്തിൻെറ ആജ്ഞാനുസാരം ചെയ്തു. ആദ്യം മുതൽ തന്നെ പൂജകനും പൂജിതയും ഒരു അദ്ധ്ബാഹ്യദശയിലെന്നപോലെ കാണപ്പെട്ടു. പൂജ സമാപിച്ച ഉടനെ ഇരുകൂട്ടരും സമ്പൂർണ്ണം സമാധിയിൽ മുഴുകി. വളരെ നേരം ആ അവസ്ഥയിൽതന്നെ ഇരുന്നു. പ്രഭാതമായപ്പോഠം ശ്രീരാമകൃഷ്ണനു കുറെ ബാഹ്യബോധം വന്നു. അപ്പോഠം അദ്ദേഹം തൻെറ ദീർഘകാലത്തെ സാധനാഫലങ്ങളെല്ലാം ശ്രീശാരദാദേവിയുടെ പാദങ്ങളിൽ സമപ്പിച്ചു് അവരെ നമസ്കരിച്ചു. ഇതു് അദ്ദേഹത്തിൻെറ സാധനയുടെ പരിസമാപ്തിയായിരുന്നു. അതോടുകൂടി അദ്ദേഹത്തിൻെറ സവ്വസ്വവും ശ്രീജഗന്മാതാവിൻെറ പ്രതീകമായി അഭിവ്യക്തയായിരുന്ന ശ്രീശാരദാദേവിയുടെ പാദങ്ങളിൽ സമപ്പണം ചെയ്തു. ഇതു് തൽക്കാലം തോന്നിയ ഒരാവേശത്താൽ ചെയ്ത ഒരു സമപ്പണമായിരുന്നില്ല. അതു് ദേഹത്യാഗപര്യന്തം മാററമില്ലാതെ നിലനിന്ന ഒരു ബന്ധമായിരുന്നു.

എല്ലാ സ്ത്രീകളും ജഗന്മാതാവിൻെറ പ്രതീകമോ അഭിവ്യക്തിയോ ആയതുകൊണ്ടു മാത്രമോ, അതോ ശാരദാദേവിയിൽ ഏതെങ്കിലും പ്രത്യേകത കണ്ടതുകൊണ്ടോ ശ്രീരാമകൃഷ്ണദേവൻ തൻെറ സഹധമ്മിണിയെ ജഗന്മാതാവായി പൂജിച്ചതു്? അഥവാ ശ്രീമാതൃദേവിയുടെ പ്രകാശം സ്വന്തമായിരുന്നുവോ അതോ ജഗന്മാതാവിൻെറ പ്രതിഫലനമോ? ശ്രീരാമകൃഷ്ണദേവൻ തൻെറ വാക്കിലും പ്രവൃത്തിയി

ല്പം എത്ര സത്യനിഷ്ഠനായിരുന്നുവെന്നും തൻെറ പ്രേമത്തിനും ബഹുമാനത്തിനും പാത്രമായ ഒരാളെ തെരഞ്ഞെടുക്കുന്നതു് എത്ര സൂക്ഷ്മാലോചനയോടുകൂടിയായിരുന്നുവെന്നും ആലോചിക്കുമ്പോഠം ഈ പ്രശ്നത്തിനു് ഉത്തരം കിട്ടും.

ശിവനും ശക്തിയും, ലക്ഷ്മിയും നാരായണനും, രാമനും സീതയും, കൃഷ്ണനും രാധയും, ബ്രഹ്മവും മായയും തമ്മിലുള്ള ബന്ധമേതോ അതുതന്നെയാണു് ശ്രീരാമകൃഷ്ണനും ശാരദാദേവിക്കും തമ്മിലുള്ളതു്. ജഗദീശ്വരിയിൽകൂടി ഈശ്വരനെ പ്രാപിക്കുന്നതാണു് മുക്തിക്കു സുഗമമെന്ന തത്വമാണു് ശ്രീരാമകൃഷ്ണദേവൻ ഈ യുഗത്തിൽ നമുക്കു് കാണിച്ചുതന്നിട്ടുള്ളതു്. ഈ തത്വം മനസ്സിൽവച്ചു് പ്രവർത്തിച്ചു് ലോകം ആദ്ധ്യാത്മികമാർഗ്ഗത്തിൽ പുരോഗമിക്കുന്നതിനു് ദേവിയുടെ കടാക്ഷമുണ്ടാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.



# 50. ശ്രീ വിവേകാനന്ദസ്വാമികൾ*

പല പ്രത്യേകതകളുമുള്ള വിവിധ ദേശീയ ഭേദങ്ങളോടുകൂടിയ ഒരു സംസ്കാരം, അന്യോന്യവിരുദ്ധങ്ങളെന്നു തോന്നാവുന്ന പല അഭിപ്രായഭേദങ്ങളാലും ദർശനഭേദങ്ങളാലും സങ്കീർണ്ണമാക്കപ്പെട്ട ഒരു മതം ഓരോ ദേശത്തും മാറിമാറിക്കൊണ്ടിരിക്കുന്ന ആചാരഭേദങ്ങളാലും അനുഷ്ഠാനഭേദങ്ങളാലും യാഥാർത്ഥ്യം കണ്ടുപിടിക്കാൻ വിഷമമായ ധർമ്മതത്വങ്ങൾ, വേഷഭൂഷാദികളിൽ മാത്രമല്ല വിശ്വാസപ്രമാണങ്ങളിലും സാമ്യം കാണാൻ കഴിയാത്ത അനേകം സമുദായങ്ങൾ ഇങ്ങനെ പ്രഥമദൃഷ്ടിയിൽ മനസ്സിലാക്കാൻ വിഷമമായ ഭാരതത്തെ ശരിയായ നിലയിൽ വ്യാഖ്യാനിച്ച് മതപരമായും സംസ്കാരപരമായും മററുമുള്ള ഐക്യത്തെ സ്വദേശീയരും വിദേശീയരുമായ പൊതുജനങ്ങളെ മനസ്സിലാക്കുക എന്നുള്ളതു് വിഷമമേറിയ ഒരു സംഗതിയാണ്. അനേകം നൂററാണ്ടുകളായി ഇന്ത്യയുടെ പല വിശിഷ്ട സന്താനങ്ങളും ഇതിനുവേണ്ടി പരിശ്രമിച്ചിട്ടുണ്ട്. എന്നാൽ ഇന്ത്യ ഒരു അടിമരാജ്യമായിത്തീർന്നതിനുശേഷം പല പ്രത്യക്ഷകാരണങ്ങളാലും അതു് അസാദ്ധ്യമായിത്തീർന്നു. പാശ്ചാത്യരാജ്യങ്ങളുമായുള്ള സമ്പർക്കം ഇന്ത്യയ്ക്കു് പല ഗുണങ്ങളും ചെയ്തിട്ടുണ്ട്. പല പുതിയ അറിവും ഇന്ത്യയ്ക്കു് നൽകിയിട്ടുണ്ട്. എന്നാൽ ഇതിന്റെയെല്ലാം പശ്ചാത്തലത്തിൽ നേതാക്കന്മാർ സ്വന്തം സംസ്കാരത്തെപ്പററി അന്ധരായിത്തീർന്നു. ഭാരതത്തിലെ പാരമ്പര്യത്തോടു യോജിക്കാത്ത പല സമ്പ്രദായങ്ങളേയും അന്ധമായി അനുകരിക്കുവാൻ അവർ ഉൽസുകരായതോടുകൂടി ഇന്ത്യയ്ക്കു വന്നിട്ടുള്ള സർവ്വതോമുഖമായ അധഃപതനം പത്തൊൻപതാം നൂററാണ്ടിന്റെ മദ്ധ്യകാലം കഴിഞ്ഞപ്പോഴേയ്ക്കും അതിന്റെ മൂർദ്ധന്യത്തിലെത്തി. ഇങ്ങനെയുള്ള ഒരു പ്രതിസന്ധിഘട്ടത്തിലാണ്, അന്നു് ഇന്ത്യയിലെ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്നതുകൊണ്ടു് പാശ്ചാത്യാനുകരണഭ്രമത്തിന്റേയും ഭാരതീയ പാരമ്പര്യത്തോടുള്ള വെറുപ്പിന്റേയും പാരമ്യത്തിലെത്തിയിരുന്ന കൽക്കട്ടയിൽ ഭാരതത്തിന്റെ ഭാഗ്യതാരം ഉദിച്ചുയർന്നതു്. ഇന്ത്യയുടെ സർവ്വോൽകൃഷ്ടമായ മാഹാത്മ്യത്തെപ്പററി ലോകത്തിന്റെ മുമ്പിൽ പ്രഖ്യാപിക്കാനും ഭാരതീയപാരമ്പര്യത്തിന്റെ മഹത്വത്തെപ്പററി പൊതുജനങ്ങളുടെയിടയിൽ ബോധമുണ്ടാക്കിത്തീർക്കാനും

* 1960 ജനുവരി മാസത്തിലെ പ്രബുദ്ധകേരളത്തിൽ പ്രസിദ്ധപ്പെടുത്തിയത്.

അങ്ങനെ വിസ്മൃതപ്രായമായിരുന്ന ആ മഹനീയ സ്ഥാനത്തെ വീണ്ടെടുക്കാനും സാധിക്കുമെന്നുള്ളതിൻെറ ഒരു ശുഭസൂചനയായിരുന്നു അതു്. ഈ നൂററാണ്ടിൽ ഇന്ത്യയ്ക്കുണ്ടായിട്ടുള്ള അഭിവൃദ്ധികൾ മുഴവൻ—ഭാരതീയരിൽ ക്രമേണ ആളിക്കത്തിയ സ്വാതന്ത്ര്യതൃഷ്ണയ്ക്കും അക്രമരഹിതമായ മാർഗ്ഗത്തിൽക്കൂടി സ്വാതന്ത്ര്യലബ്ധിക്കുള്ള പോരാട്ടത്തിനും സ്വാതന്ത്ര്യലബ്ധിക്കുശേഷം സോഷ്യലിസ്റ്റ് സമുദായം കെട്ടിപ്പടുക്കാനുള്ള പരിശ്രമത്തിനുമെല്ലാം—ബീജാവാപം ചെയ്തതു് ഈ ഒരു മഹാത്മാവ്, ശ്രീ വിവേകാനന്ദസ്വാമികൾ ആയിരുന്നുവെന്നു് നിസ്സംശയം പറയാം.

1863—ൽ അദ്ദേഹം ഭൂജാതനായി. നാല്പതാമത്തെ ആണ്ടുപിറന്നാൾ കാണുവാൻ താൻ ജീവിച്ചിരിക്കുകയില്ലെന്നുള്ള തൻെറ വാക്യത്തെ യഥാർത്ഥമാക്കിക്കൊണ്ടു് 1902—ൽ അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു. ഈ ചുരുങ്ങിയ കാലഘട്ടത്തിനുള്ളിൽ ഭാരതത്തിനു് അയ്യായിരം കൊല്ലത്തേയ്ക്കു വേണ്ടതെല്ലാം താൻ കൊടുത്തിട്ടുണ്ടെന്നാണു് അദ്ദേഹം ഒരിക്കൽ പറഞ്ഞതു്. സനാതനമതത്തിൻെറ പ്രവാചകനെന്നനിലയ്ക്കും വേദാന്തത്തിലെ അനർഘതത്വങ്ങളുടെ വ്യാഖ്യാതാവു് എന്ന നിലയ്ക്കും സ്വാമിജി അസാധാരണമായ വിജയമാണു് കൈവരിച്ചതു്. ദ്വൈതം, വിശിഷ്ടാദ്വൈതം, അദ്വൈതം മുതലായ വിഭിന്നമാർഗ്ഗങ്ങളെ കൂട്ടിയിണക്കി ഒരേ സത്യത്തിൻെറ പലവിധത്തിലുള്ള വീക്ഷണകോണങ്ങൾ മാത്രമാണു് അവയെന്നു് അദ്ദേഹം തെളിയിച്ചു. ലോകത്തിലുള്ള എല്ലാ മതങ്ങളുടേയും പശ്ചാത്തലത്തിൽ വിളങ്ങുന്ന സച്ചിദാനന്ദരൂപിയായ ആ സനാതനസത്യത്തിൻെറ ഏകത്വത്തെപ്പററി ഒന്നാമതായി വിളംബരം ചെയ്ത വേദാന്തം തന്നെയാണു് സർവ്വമതങ്ങളുടേയും മാതാവാകാൻ അർഹമായിട്ടുള്ള സാർവ്വലൗകികമതമെന്നു് അദ്ദേഹം സയുക്തികം തെളിയിച്ചു. സ്വന്തം ഗുരുദേവൻെറ അസാധാരണങ്ങളായ ആദ്ധ്യാത്മികാനുഭവങ്ങളെ പൗരാണിക ശാസ്ത്രങ്ങൾക്കനുസൃതമായി വ്യാഖ്യാനിച്ചു് ഉപനിഷത്തത്വങ്ങളുടെ പ്രായോഗികവശത്തെ അദ്ദേഹം ലോകക്ക് കാണിച്ചുകൊടുത്തു. വേദാന്തത്തേയും മതതത്ത്വങ്ങളേയും പററി പ്രസംഗിക്കുമ്പോൾ ഒരു പണ്ഡിതൻെറ വ്യാഖ്യാനസാമർത്ഥ്യമല്ല അദ്ദേഹത്തിനുണ്ടായിരുന്നതു്. പ്രത്യുത ഒരു അനുഭവസ്ഥൻെറ അധികാരത്തോടുകൂടിയാണു് അദ്ദേഹം ഓരോന്നും പറഞ്ഞിരുന്നതു്.

ഈ മഹത്വത്തിൻെറ ലക്ഷണങ്ങൾ ബാല്യത്തിൽ തന്നെ നരേന്ദ്രനിൽ പ്രത്യക്ഷമായിരുന്നു. വിദ്യാഭ്യാസകാലത്തു് അദ്ദേഹത്തിൻെറ അസാമാന്യമായ ബുദ്ധിവൈഭവം കണ്ടു് അദ്ധ്യാപകരെല്ലാം അതീവ സന്തുഷ്ടരായിരുന്നു. നേരിട്ടു കാണുകയോ അനുഭവത്തിൽ വ

രുത്തുകയോ ചെയ്യാത്ത സംഗതികളൊന്നും വിശ്വസിക്കാൻ അദ്ദേഹം ഒരിക്കലും തയ്യാറായിരുന്നില്ല. അതുകൊണ്ടു് ഈശ്വരനെ സംബന്ധിച്ചിടത്തോളം ഒരു അവിശ്വാസി ആയിത്തീന്നതു് സ്വാഭാവികമാണല്ലോ. ഈശ്വരനെ നേരിട്ടു കാണിച്ചുകൊടുത്തു് ആ അവിശ്വാസത്തെ ദൂരീകരിക്കുക എന്നതു് അത്ര സുകരമല്ല. എന്നാൽ അതു് എത്രയും എളുപ്പത്തിൽ ചെയ്യുതീക്കാൻ കഴിവുള്ള ഒരു ഗുരുവിൻെറ അടുത്താണു് അദ്ദേഹം ചെന്നുചേന്നതു്. ''ശ്രീരാമകൃഷ്ണ പരമഹംസരുടെ ജീവിതകഥ പ്രായോഗികമായ മതത്തിൻെറ ചരിത്രമാണു്. അദ്ദേഹത്തിൻെറ ജീവിതം ഈശ്വരനെ മുഖത്തോടുമുഖം കാണാൻ നമ്മെ സഹായിക്കുന്നു'' എന്നാണു് മഹാത്മാഗാന്ധി ആ ഗുരുവിനെപ്പററി പറയുന്നതു്. ഫ്രഞ്ചുസാഹിത്യകാരനായ റൊമയിൻറോളണ്ടു് ''മുപ്പതുകോടി ജനങ്ങളുടെ രണ്ടായിരം കൊല്ലത്തെ ആദ്ധ്യാത്മിക ജീവിതത്തിൻെറ ആകെത്തുകയാണു് ശ്രീരാമകൃഷ്ണൻ'' എന്നാണു് അഭിപ്രായപ്പെടുന്നതു്. അങ്ങനെയുള്ള ഒരു ഗുരുവുമായുണ്ടായ നരേന്ദ്രൻെറ സന്ദർശനം ഒരു യദൃച്ഛാസംഭവമായിരുന്നുവെങ്കിലും ഭാരതത്തെ സംബന്ധിച്ചേടത്തോളം അതൊരു പ്രധാനസംഭവമായിരുന്നു. കോളേജ് വിദ്യാത്ഥി ആയിരുന്ന നരേന്ദ്രൻ അതിൻെറ പ്രാധാന്യം അന്നു മനസ്സിലാക്കിയിരുന്നില്ല. എന്നാൽ ഗുരുദേവനാകട്ടെ ആദ്യത്തെ കാഴ്ചയിൽ തന്നെ അതു കണ്ടറിഞ്ഞു. വാസ്തവത്തിൽ അദ്ദേഹം നരേന്ദ്രനുവേണ്ടി കാത്തിരിക്കുക ആയിരുന്നു. നരേന്ദ്രനെ കണ്ടപ്പോഠം അദ്ദേഹം പറയുകയാണു് ''ഹാ! നീ ഇത്ര വൈകിയാണോ വരുന്നതു്? എത്രകാലമായി ഞാൻ നിന്നെ കാത്തിരിക്കുന്നു. നീ എന്താണു് ഇത്ര നിർദ്ദയനായിത്തീന്നതു്? മനുഷ്യരുടെ ലൗകിക വാത്തകഠം കേട്ടു് എൻെറ ചെവികഠം തഴമ്പിച്ചു. എൻെറ ആന്തരീകങ്ങളായ അനുഭവങ്ങളെ മനസ്സിലാക്കാനും സ്വീകരിക്കാനും തയ്യാറുള്ള ഒരു ഹൃദയത്തിലേയ്ക്കു് പകന്നുകൊടുക്കാൻ എത്ര കാലമായി ഞാൻ കാത്തിരിക്കുന്നു''. ശിഷ്യനാകട്ടെ നല്ലവണ്ണം പരീക്ഷിച്ചറിഞ്ഞതിനു ശേഷമേ ഗുരുവിനെ സ്വീകരിക്കാൻ സന്നദ്ധനായുള്ളു. പതുക്കെപ്പതുക്കെ ഗുരുവിൻെറ ആത്മീയപ്രഭാവത്തിനുമുമ്പിൽ നരേന്ദ്രൻെറ അവിശ്വാസവും സംശയങ്ങളുമെല്ലാം നശിച്ചുപോയി. ആദ്ധ്യാത്മിക സാധനകളിൽ മുഴുകിയ നരേന്ദ്രൻ ഒരിക്കൽ നിർവ്വികല്പ സമാധിയിൽ നിലീനനാകുവാൻ കൂടി ആഗ്രഹിക്കുകയുണ്ടായി. ആ സമയത്തു്, ''നിനക്കു് ലോകത്തിൽ പല കാര്യങ്ങളും ചെയ്യുതീക്കാനുണ്ടു്. ആളുകളിൽ ആത്മീയബോധം വളത്തുകയും പാവങ്ങളുടെ പട്ടിണിക്കും കഷ്ടപ്പാടുകഠംക്കും പരിഹാരം കാണുകയുമാകുന്ന ആ ജോലി ചെയ്യുതീത്തതിനു ശേഷമേ നിർവ്വികല്പസമാധിയെപ്പററി ആലോചിക്കാവൂ എന്നാണു് ഗുരുദേവൻ അനുശാസിച്ചതു്. മഹത്തര

മായ ആ പ്രവൃത്തികൾ ചെയ്യുതീർക്കാനുള്ള ശക്തി അദ്ദേഹം സ്വാമിക്കു് നൽകുകയും ചെയ്തു.

ശ്രീരാമകൃഷ്ണദേവൻെറ മഹാസമാധിക്കശേഷം സ്വാമിജി ലോകത്തിൽനിന്നെല്ലാം പൂർണ്ണമായി പിൻവാങ്ങി ജീവിതശേഷം മുഴുവൻ ഏകാന്തത്തിൽ കഴിച്ചുകൂട്ടാനാണു് ആഗ്രഹിച്ചതു്. അതിനുവേണ്ടി പലപ്പോഴും അദ്ദേഹം കൽക്കട്ടവിട്ടു് ഹിമാലയത്തെ അഭയം പ്രാപിക്കുകയുണ്ടായിട്ടുണ്ടു്. അപ്പോഴെല്ലാം ഇന്ത്യയേയും ജനസമുദായത്തേയും സേവിക്കാനുള്ള ഗുരുദേവൻെറ ആഹ്വാനം സ്വാമിജിയെ അവിടെനിന്നും മടങ്ങിവരാൻ പ്രേരിപ്പിച്ചു. ഗുരുദേവൻെറ ആജ്ഞാനിർവ്വഹണത്തിനായി അദ്ദേഹം ഇന്ത്യ മുഴുവൻ ചുററി നടന്നു കാണാൻ തീർച്ചപ്പെടുത്തി. പിതാവിൻെറ മരണശേഷം അച്ഛൻെറ അതിയായ ഔദാര്യത്തിൻേറയും അശ്രദ്ധയുടേയും ഫലമായി തനിക്കു് ദാരിദ്ര്യദുഃഖം അനുഭവിക്കേണ്ടിവന്നിട്ടുണ്ടെങ്കിലും അകിഞ്ചനത്വത്തിൻെറ അതിഘോരങ്ങളായ യാതനകളെല്ലാം അദ്ദേഹം കണ്ടറിഞ്ഞതു് ഈ യാത്രയിലായിരുന്നു. ആരാലുമറിയപ്പെടാതെയും ഹിമാലയം മുതൽ കന്യാകുമാരിവരെ കുടിലിലും കൊട്ടാരത്തിലും പറയൻേറയും പൃഥ്വീപതിയുടേയും അതിഥിയായി താമസിച്ചുകൊണ്ടു് അദ്ദേഹം സഞ്ചരിച്ചു. പട്ടിണിയിലും ദാരിദ്ര്യത്തിലും അജ്ഞതയിലും അന്ധവിശ്വാസത്തിലും ആണ്ടുകിടക്കുന്ന ഭാരതീയരുടെ സ്ഥിതി കണ്ടു് അദ്ദേഹത്തിൻെറ മനസ്സുരുകി. ഇതിനെന്തെങ്കിലും പരിഹാരം കാണാൻ സാധിച്ചില്ലെങ്കിൽ തൻെറ ജീവിതലക്ഷ്യം തന്നെ വ്യർത്ഥമാണെന്നു് അദ്ദേഹത്തിനു തോന്നി. ആദ്ധ്യാത്മികമായി ഭാരതീയരെ ഉയർത്തണമെങ്കിൽ ഭൗതികമായുള്ള അവരുടെ നില മെച്ചപ്പെടുത്തുകതന്നെ വേണം. വിശന്നുപൊരിയുന്ന വയററിൽ മതത്തിനു സ്ഥാനമില്ലെന്നുള്ള ഗുരുദേവൻെറ വാക്യം അദ്ദേഹത്തിൻെറ ചെവിയിൽ മാറെറാലിക്കൊണ്ടു. അന്നുമുതൽ അദ്ദേഹത്തിൻെറ പ്രവൃത്തികളുടെയെല്ലാം ലക്ഷ്യം ഭാരതീയ ജനസമുദായത്തിൻെറ ഭൗതികവും ആദ്ധ്യാത്മികവുമായ ഉന്നമനമായിരുന്നു.

ഭാരതപര്യടനത്തിൽ അദ്ദേഹം മദിരാശിയിലെത്തി. അവിടെ വച്ചു് അദ്ദേഹത്തിൻെറ ഭക്തന്മാർ 1893—ൽ ചിക്കാഗോവിൽവച്ചു കൂടുന്ന സർവ്വമതസമ്മേളനത്തിൽ ഹിന്ദുമതത്തെ പ്രതിനിധീകരിക്കാൻ പോകണമെന്നു് അഭിപ്രായപ്പെട്ടപ്പോൾ തൻെറ ഉദ്ദേശ്യനിർവ്വഹണത്തിനുള്ള ഒരു നല്ല മാർഗ്ഗമാണു് അതു് എന്നു് അദ്ദേഹത്തിനു തോന്നി. മുമ്പോട്ടും പിറകോട്ടും നോക്കാതെ, കയ്യിൽ വേണ്ടത്ര പണമില്ലാതെ, തണുപ്പിൽനിന്നും രക്ഷനേടാൻ വേണ്ടത്ര ഉടുപ്പുകളില്ലാതെ, സമ്മേളനത്തിലെ പ്രാതിനിധ്യത്തിനു വേണ്ട പ്രമാണങ്ങളെപ്പററി ആലോചിക്കാതെ അദ്ദേഹം കപ്പൽ കയറി. ഉദ്ദേശ

ശ്രദ്ധിയുണ്ടെങ്കിൽ ഒരിക്കലും പരാജയം പററുകയില്ല. ഭഗവാൻെറ അദൃശ്യങ്ങളായ ദയാഹസ്തങ്ങൾ അജ്ഞാതമായ ആ പുതിയ രാജ്യത്തും അദ്ദേഹത്തിനു വേണ്ട രക്ഷ നൽകി. കാര്യങ്ങളെല്ലാം അപ്രതീക്ഷിതമായ വിധത്തിൽ ഭംഗിയായി കലാശിച്ചു. മററു പ്രതിനിധികളോടൊപ്പം അദ്ദേഹവും സർവ്വമതസമ്മേളനത്തിൽ ഹാജരായി. അവിടെ വച്ചു് എല്ലാവരേയും സഹോദരഭാവേന കാണാനുള്ള അദ്ദേഹത്തിൻെറ കഴിവു് എല്ലാവരുടേയും അകമഴിഞ്ഞ അഭിനന്ദനങ്ങൾ അദ്ദേഹത്തിനു് അവിടെ സമ്പാദിച്ചുകൊടുത്തു. സർവ്വമതസമ്മേളനത്തിൽ, മററു പ്രതിനിധികളിൽ കാണാത്ത ഒരു പുതുമ സ്വാമിജിയിൽ അവർ കണ്ടു. പല പ്രാവശ്യവും അദ്ദേഹത്തിനു് അവിടെ പ്രസംഗിക്കേണ്ടിവന്നു. എല്ലാ പ്രസംഗങ്ങളുടേയും സാരാംശം തൻെറ ഗുരുദേവൻേറയും ഭാരതത്തിൻെറ തന്നെയും പ്രധാന സന്ദേശമായ സർവ്വമതസാഹോദര്യമായിരുന്നു. ഒരു മതത്തേയും അദ്ദേഹം ദൂഷിച്ചില്ല. മാത്രമല്ല, എല്ലാ മതങ്ങളുടേയും സാരാംശം സത്യവും സമാദരണീയവുമാണെന്നു് അദ്ദേഹം പറയുകയും ചെയ്തു. തൻെറ മാത്രമാണു് ശരിയായിട്ടുള്ളതെന്നു് സ്ഥാപിക്കാനുള്ള വ്യഗ്രതയില്ലായ്മയാണു് സ്വാമിജിയിൽ കണ്ട പ്രത്യേകത. അവിടെവച്ചു് അദ്ദേഹം പ്രവചിച്ചതു്, ഏതൊരു മതത്തിൻേറയും കൊടിയിന്മേൽ എതിർപ്പുകളെയെല്ലാം അവഗണിച്ചുകൊണ്ടു് ''പോരാട്ടമല്ല പരസ്പരസഹായമാണു്, പുറംതള്ളുകയും നശിപ്പിക്കുകയുമല്ല ഉൾക്കൊള്ളുകയും അഭിവൃദ്ധിപ്പെടുകയുമാണു്, വിരോധവും വിവാദവുമല്ല ഐക്യവും സമാധാനവുമാണു് തങ്ങളുടെ ആദർശം'' എന്നു് എഴുതപ്പെടും എന്നാണു്. അങ്ങനെ അമേരിക്കൻ ജനതയുടേയും പത്രങ്ങളുടേയും മുക്തകണ്ഠമായ പ്രശംസയ്ക്കു പാത്രീഭവിച്ചുകൊണ്ടു് ഉദ്ദിഷ്ടപ്രാപ്തിക്കുള്ള മാർഗ്ഗം അദ്ദേഹം സുഗമമാക്കിത്തീർത്തു.

ഭാരതീയ ജനതയുടെ ഭൗതികാഭിവൃദ്ധിക്കുള്ള സഹായവും തേടിക്കൊണ്ടാണു് താൻ പാശ്ചാത്യരാജ്യങ്ങളിൽ സഞ്ചരിക്കുന്നതു് എന്നു അദ്ദേഹം ഒരിക്കലും മറന്നില്ല. അതിനുപകരമായി ആധുനിക ലോകത്തിനത്യാവശ്യമായിട്ടുള്ള ഒന്നുണ്ടു് — ഭാരതത്തിൻെറ ആദ്ധ്യാത്മികമായ നേട്ടമാണു് — അവക്കു് അദ്ദേഹം നൽകിയതു്. പാശ്ചാത്യരുടെയിടയിൽ ഇന്ത്യയെപ്പററി ശരിയായ ഒരു ബോധം ഉണ്ടാക്കിത്തീർക്കുവാനായിരുന്നു സ്വാമിജിയുടെ ആദ്യമായ പരിശ്രമം. ക്രിസ്തീയ മിഷണറിമാരുടെ ദുഷ്പ്രചരണങ്ങൾ മൂലം എന്തെല്ലാം തെററിദ്ധാരണകളാണു് അമേരിക്കയിൽ ഇന്ത്യയെപ്പററി ഉണ്ടായിരുന്നതെന്നും എന്തെല്ലാം അസംബന്ധങ്ങളായ ചോദ്യങ്ങളാണു് അവർ സ്വാമിജിയോടു് ചോദിച്ചിരുന്നതെ

ന്നും ഏതെല്ലാം ശക്തികളോടാണ് സ്വാമിജിക്ക് അവിടെ മല്ലിടേണ്ടിവന്നിട്ടുള്ളതെന്നും ഉള്ളതിൻെറ സമഗ്രമായ ഒരു വിവരണം Maris Louise Burke എന്ന പാശ്ചാത്യവനിത എഴുതിയിട്ടുള്ള Swami Vivekananda in America New discoveries എന്ന പുസ്തകത്തിൽ കാണാൻ കഴിയും. ലോകോത്തരമായ ഒരു മതവും സംസ്കാരവും ഭാരതത്തിൽ നിലവിലുണ്ടെന്നും പക്ഷപാതരഹിതമായ അതിൻെറ മഹനീയ സന്ദേശങ്ങൾക്കേ സാർവ്വത്രികമായ ശാന്തിയും സമാധാനവും നൽകാൻ ശക്തിയുള്ളുവെന്നും ആ മതമാണ് ഭാരതത്തിൻെറ ജീവനാഡിയെന്നും മനസ്സിലാക്കിയ പാശ്ചാത്യക്ക് ഭാരതത്തോട് ആദരവും ബഹുമാനവും വർദ്ധിക്കാൻ സ്വാമിജിയുടെ സന്ദർശനമാണ് പ്രയോജനപ്പെട്ടത്. ഇന്ത്യയെ ശരിയായ നിലയിൽ പാശ്ചാത്യക്ക് ആദ്യമായി വ്യാഖ്യാനിച്ചു കൊടുത്ത ഒന്നാമത്തെ ഭാരതീയൻ സ്വാമിജി ആയിരുന്നു.

ഇന്ത്യയിൽ മടങ്ങിവന്നതിനുശേഷം ഉറങ്ങിക്കിടന്നിരുന്ന ഭാരതീയരെ തട്ടിയുണർത്തുവാനാണ്, തമോഗുണം നശിപ്പിച്ച് രജോഗുണം അവരിലുണ്ടാക്കുവാനാണ് അദ്ദേഹം ശ്രമിച്ചത്. ഹിന്ദുമതത്തിൽ കടന്നുകൂടിയിട്ടുള്ള അനേകം അന്ധവിശ്വാസങ്ങളേയും അനാചാരങ്ങളേയും അദ്ദേഹം ശക്തിയായ ഭാഷയിൽ അപലപിച്ചു. സമുദായത്തെ അവഗണിച്ച് മതനിഷ്ഠയെ സ്വാർത്ഥത്തിനുവേണ്ടി ഉപയോഗിച്ചതുകൊണ്ടാണ് ഇന്ത്യക്ക് ഈ അധഃപതനം വന്നതെന്നു അദ്ദേഹം മനസ്സിലാക്കി ''പാരതന്ത്ര്യത്തെ ഉപേക്ഷിക്കുക; സ്വതന്ത്രനാകുവാൻ ശ്രമിക്കുക''. അടുത്ത അൻപതുകൊല്ലത്തേക്ക് ഇതാകട്ടെ നമ്മുടെ മുദ്രാവാക്യം. തൽക്കാലത്തേക്ക് മററുള്ള ദേവന്മാരെല്ലാം നമ്മുടെ ഹൃദയത്തിൽനിന്നു പോകട്ടെ. ഉണർന്നിരിക്കുന്ന ദൈവം ഒന്നു മാത്രമേയുള്ളു; നമ്മുടെ സമുദായം. ''സർവ്വതഃ പാണിപാദം തത് സർവ്വതോ$\int$ക്ഷി ശിരോമുഖം'' മററുള്ള ദേവന്മാരെല്ലാം ഉറങ്ങുകയാണ്. നമ്മുടെ ചുററും സർവ്വവ്യാപിയായി കാണുന്ന ആ ദൈവത്തെ, വിരാട്പുരുഷനെ ആരാധിക്കാതെ മററു ദേവന്മാരുടെ പിന്നാലെ പോകുന്നതുകൊണ്ട് എന്തു ഗുണമാണ് ഉണ്ടാകുക? ഈ ഒരു ദൈവത്തെ ആരാധിച്ചാൽ മറെറല്ലാ ദേവന്മാരെയും ആരാധിച്ച ഫലം കിട്ടുന്നു. നമ്മിൽ ഓരോരുത്തരും ധ്യാനത്തിലും സമാധിയിലും മുഴുകാനും യോഗിയാകാനും പോകുകയാണോ? അതെല്ലാം അസംബന്ധം. നമുക്കു വേണ്ടതു് ചിത്തശുദ്ധിയാണ്. അതു് എങ്ങനെ നേടാം? നമ്മുടെ ചുററും കാണുന്ന വിരാട്പുരുഷനെ ആരാധിക്കുക. നാലുപാടും കാണുന്ന ദരിദ്രന്മാരും രോഗികളും മൂർഖന്മാരുമെല്ലാം ദേവന്മാരാണ്. അവരെ ആരാധിക്കുന്നതുകൊണ്ട് ചിത്തശുദ്ധി

കൈവരുന്നു. ''പിതൃദേവോ ഭവ, മാതൃദേവോ ഭവ, ആചാര്യദേവോ ഭവ'' എന്ന വേദത്തിലെ അനുശാസനത്തോടുകൂടി ''ദരിദ്രദേവോ ഭവ, മൂർഖദേവോ ഭവ'' എന്നുകൂടി ചേർക്കുക'' എന്നാണ് അദ്ദേഹം ഭാരതീയരെ ഉദ്ബോധിപ്പിച്ചിട്ടുള്ളത്. സഹജീവികളെ സ്നേഹിക്കുന്നതും ഈശ്വരനെ ആരാധിക്കുന്നതും അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഒന്നുതന്നെയായിരുന്നു.

സനാതനധർമ്മത്തിന്റെ വ്യാഖ്യാനം പോലെ തന്നെ നിർമ്മാണപരമായ അദ്ദേഹത്തിന്റെ പ്രവൃത്തികളും സുദൃഢങ്ങളും ദീർഘവീക്ഷണത്തോടുകൂടിയവയുമായിരുന്നു. ബുദ്ധന്റെ കാലത്തിനുശേഷം ഇന്ത്യയിൽ ഒരു സന്യാസിസംഘം സ്ഥാപിച്ചതു് സ്വാമിജിയാണ്. പഴയതു മാത്രമാണ് ശരിയെന്നു പറയുന്ന ഉല്പതിഷ്ണുത്വത്തിന്റേയോ പഴയതെല്ലാം തെററാണ് ദുഷ്ടാണ് എന്നു പറയുന്ന ഉല്പതിഷ്ണുത്വത്തിന്റേയോ ദോഷഭാഗങ്ങളെയെല്ലാം ദൂരീകരിച്ചു് സാർവ്വലൗകികങ്ങളും സാർവ്വകാലികങ്ങളുമായ സനാതനതത്വങ്ങളെ ആധുനികകാലത്തിനനുയോജ്യമായ വിധത്തിൽ വ്യാഖ്യാനിച്ചു് പ്രായോഗികമാക്കികാണിക്കണമെന്നായിരുന്നു സ്വാമിജിയുടെ ലക്ഷ്യം. മാറിക്കൊണ്ടിരിക്കുന്ന കാലത്തിനനുസരിച്ചു് ഹിന്ദുമതതത്ത്വങ്ങളേയും ഹൈന്ദവാചാരങ്ങളേയും വ്യാഖ്യാനിക്കുന്നതിൽ പണ്ഡിതന്മാർക്കു പററിയ പരാജയമാണ് സനാതനമതത്തിന്റെ അധഃപതനത്തിനു കാരണമെന്നു് അദ്ദേഹം കണ്ടറിഞ്ഞു. ലോകരക്ഷക്കു് സനാതനസംസ്കാരത്തിന്റെ സമുദ്ധരണം അത്യാവശ്യമാണ്. എന്നാൽ പാശ്ചാത്യരാജ്യങ്ങളിൽനിന്നു ലൗകികകാര്യങ്ങളെപ്പററി നാം പഠിക്കുന്നില്ലെങ്കിൽ ഒരിക്കലും പുരോഗതിയുണ്ടാകുകയില്ലെന്നാണ് അദ്ദേഹം പറയുന്നതു്. വേദാന്തത്തിന്റെ വ്യാഖ്യാനരൂപത്തിലുള്ള സുലളിതങ്ങളും സുഗമങ്ങളുമായ അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ ഭാരതീയരുടെ ഇടയിൽ പുതിയ ഒരുണർവുണ്ടാക്കിത്തീർത്തു. തങ്ങളുടെ പാരമ്പര്യത്തിൽ പുതിയ ഒരഭിമാനവും ആത്മവിശ്വാസവും അവരിൽ ഉണ്ടായിത്തീർന്നു.

ഏതെങ്കിലും ഒരു പ്രത്യേകസ്ഥലത്തോ പ്രത്യേകസമയത്തോ നടത്തപ്പെടുന്ന പൂജകളിലോ പ്രാർത്ഥനകളിലോ ഒതുങ്ങിനിൽക്കുന്ന ഒരു മതമല്ല നമ്മുടേതു്. പ്രത്യുത ജനനം മുതൽ മരണംവരെയുള്ള ഒരുത്തന്റെ ലൗകികജീവിതത്തിൽ ഓരോ ദിവസവും ഓരോ നിമിഷവും വ്യാപിച്ചുനിൽക്കുന്ന അനുസ്യൂതമായ ഒരു പൂജാഭാവമാണ് അതു്. സനാതനസത്യവും നമ്മുടെ ജീവിതവും തമ്മിലുള്ള ബന്ധത്തെ വെളിപ്പെടുത്തുകയും അനുസ്മരിപ്പിക്കുകയും ചെയ്യുന്ന ജീവിതരീതിയാണ് നമ്മുടെ മതം. വീട്ടിൽവച്ചോ വ്യാപാരസ്ഥലത്തുവ

ച്ചോ കോടതികളിൽവച്ചോ കളിസ്ഥലത്തുവച്ചോ നാം ചെയ്യുന്നതി ലെല്ലാം വെച്ചുപുലർത്തേണ്ട ഒരു പ്രത്യേക മനോഭാവത്തെയാണ് നമ്മുടെ മതം ഉപദേശിക്കുന്നത്. ബുദ്ധിവെച്ച ശേഷമുള്ള മനുഷ്യ ൻെറ ഓരോ വിചാരവും വികാരവും പ്രവൃത്തിയും ജ്ഞാന—ഭക്തി—കർമ്മ—യോഗ—ങ്ങളുടെ ഓരോ ഭാഗമായിത്തീരണം.

എപ്പോഴും പരമലക്ഷ്യത്തിലേക്ക് നമ്മെ നയിക്കുന്നതായിരിക്കണം ജീവിതവും മതവും. രണ്ടും തമ്മിലുള്ള അഭേദ്യമായ ബന്ധത്തെയാണ് അതു കാണിക്കുന്നത്. ലൗകികമായ ഏതൊന്നിലും ദിവ്യത്വം കാണുന്ന ഒരു മനോഭാവം നാം വെച്ചുപുലർത്തണം. അപ്പോഴം മാത്രമേ നാം ശരിക്ക് മതനിഷ്ഠരായിത്തീരുന്നൊള്ളു. ഇങ്ങനെയുള്ള വിശാലമായ ഒരു ആശയത്തെ വളർത്തിക്കൊണ്ടുവരുവാനാണ് സ്വാമിജി ഉപദേശിക്കുന്നത്.

സ്വാതന്ത്ര്യം ഭീരുക്കൾക്കോ ദുർബലന്മാർക്കോ ഉള്ളതല്ല. ധീരന്മാർക്കും ശക്തന്മാർക്കും ഉള്ളതാണ്. ''ഒരു പള്ളിയിൽ ജനിക്കുകയെന്നുള്ളതു് നല്ലതുതന്നെ. എന്നാൽ പള്ളിയിൽതന്നെ മരിക്കുന്നതു് ഒരിക്കലും നല്ലതല്ല''. ഈ ശക്തിയും ധൈര്യവും സ്വാതന്ത്ര്യവാഞ്ഛയുമാകുന്ന ഉപനിഷത് സന്ദേശത്തെപ്പററി ഭാരതീയരെ വീണ്ടും വീണ്ടും ഉദ്ബോധിപ്പിക്കുകയാണ് സ്വാമിജി ചെയ്യുന്നതു്. സുശക്തവും സ്വതന്ത്ര്യവുമായ ഒരു ഭാരതം ആദ്ധ്യാത്മികമായ പശ്ചാത്തലത്തോടുകൂടി കെട്ടിപ്പടുക്കണമെന്നും എന്നാലേ ഭാരതത്തിനു് ലോകത്തോടുള്ള കടമ നിർവ്വഹിക്കാൻ കഴിയുകയുള്ളു എന്നും അദ്ദേഹം അറിഞ്ഞിരുന്നു. ഈ ഉദ്ദേശ്യത്തിനുവേണ്ടി സ്വാമിജിയുടെ ഒരോ ഉപദേശത്തേയും ഇന്നു് പ്രായോഗികമാക്കിത്തീർക്കേണ്ടതു് ഓരോ ഭാരതീയൻെറയും കർത്തവ്യമാണു്.



# 51. ശ്രീശാങ്കരദർശനം*

മതങ്ങൾ രണ്ടുതരമുണ്ട്. ഈശ്വരനിൽ വിശ്വസിക്കുന്നവയും ഈശ്വരനിൽ വിശ്വസിക്കാത്തവയും. ഈശ്വരനിൽ വിശ്വസിക്കുന്ന മതങ്ങൾ തന്നെയും രണ്ടുതരമുണ്ട്. ഈശ്വരൻ അവതരിക്കുമെന്നു വിശ്വസിക്കുന്നവയും, അവതരിക്കയില്ലെന്നു വിശ്വസിക്കുന്നവയും. അവതരിക്കുമെന്നു വിശ്വസിക്കുന്നവയും പല പ്രാവശ്യം അവതരിമെന്ന് വിശ്വസിക്കുന്നവയും. ഈ ഒടുവിൽ പറഞ്ഞ ഇനത്തിൽപ്പെട്ടതാണ് ഹിന്ദുമതം അഥവാ സനാതനധർമ്മം. ഈ വിശ്വാസത്തിനു ചുവടായി നിൽക്കുന്നത്

''യദാ യദാ ഹി ധർമ്മസ്യ ഗ്ലാനിർഭവതിഭാരത!
അഭ്യുത്ഥാനമധർമ്മസ്യ തദാത്മാനം സൃജാമ്യഹം''
''പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേയുഗേ''

ഏതേതുകാലത്ത് ധർമ്മത്തിനു ക്ഷയവും അധർമ്മത്തിന് ഉയർച്ചയുമുണ്ടാകുന്നുവോ അതതുകാലത്ത് സജ്ജനങ്ങളെ രക്ഷിക്കാനും ദുർജ്ജനങ്ങളെ ഇല്ലാതാക്കാനും ധർമ്മം സംസ്ഥാപിക്കാനും ഓരോ ഘട്ടത്തിലും ഞാൻ ആവിർഭവിക്കുന്നു എന്ന ഗീതാവാക്യമാണ്.

ഇപ്രകാരമുള്ള ഒരു അവതാരപുരുഷനായിട്ടാണ് ശ്രീശങ്കരനെ സനാതനമതവിശ്വാസികളായ ഹിന്ദുക്കൾ കരുതുന്നത്. ദക്ഷിണഭാരതത്തിൽ ജനിച്ചിട്ടുള്ള, പുരാണസമ്മതനായ ഏകാവതാരപുരുഷൻ ശ്രീശങ്കരൻ മാത്രമാണ്. എന്നാൽ ദക്ഷിണഭാരതത്തിൽ വേറെയും ആചാര്യന്മാർ ജനിച്ചിട്ടുണ്ട്. എങ്കിലും അക്കൂട്ടത്തിലും കേരളത്തിന് അഭിമാനിക്കാവുന്ന ഏകാചാര്യൻ ശ്രീശങ്കരനാണ്. ശ്രീശങ്കരന്റെ ജന്മംകൊണ്ട് സാധിച്ചത് ധർമ്മസംസ്ഥാപനമാണ്. ശാക്തന്മാർ, പാശുപതന്മാർ, കാപാലികന്മാർ, സൗഗതന്മാർ, മല്ലാരികൾ, ചാർവ്വാകന്മാർ, ബൌദ്ധന്മാർ മുതലായവരാൽ ആക്രമിക്കപ്പെട്ടിരുന്ന ധർമ്മത്തെ പുനഃസ്ഥാപിക്കുകയാണ് ശ്രീശങ്കരൻ ചെയ്തത്. ''ഹിമാലയം മുതൽ കന്യാകുമാരിവരെ നീണ്ടുകിടക്കുന്ന വിശാലമായ ഈ ഭാരതഖണ്ഡം മുഴുവൻ ഭിന്നമെന്നു തോന്നുമെങ്കിലും ഒരേ സംസ്കാരവും ചൈതന്യവുംകൊണ്ട് വ്യാപ്തമെന്ന് അദ്ദേഹം മനസ്സി

* 1951-ലെ ശങ്കരജയന്തിയോടനുബന്ധിച്ച് തിരുവനന്തപുരം റേഡിയോ സ്റ്റേഷനിൽ ചെയ്ത പ്രഭാഷണം.

ലാക്കിയിരുന്നു. അന്നു ഭാരതദേശത്തെ കലക്കിമറിച്ചുകൊണ്ടിരുന്ന അഭിപ്രായഭിന്നതകരം നശിപ്പിച്ചു് ശക്തമായ ഒരേ അഭിപ്രായത്തിൽ ഐക്യം സ്ഥാപിക്കാൻ അദ്ദേഹം ഉററുശ്രമിച്ചു. ''മുപ്പത്തിരണ്ടു സംവത്സരംമാത്രം നീണ്ടുനിന്ന ആ ചെറുജീവിതത്തിൽ അനേകം ദീർഘകാലജീവിതങ്ങരം അദ്ദേഹം ജീവിക്കുകയും ഇന്നും വ്യക്തമായി കാണാവുന്ന തരത്തിൽ അദ്ദേഹത്തിൻെറ സുശക്തമായ മനസ്സിൻേറയും വ്യക്തിവൈശിഷ്ട്യത്തിൻേറയും അടയാളം നമ്മിൽ അവശേഷിപ്പിക്കുകയും ചെയ്തു. ഒരു പണ്ഡിതൻേറയും, തത്വശാസ്ത്രജ്ഞൻേറയും ഒരു അനാസ്തികൻേറയും, (agnostic) അദൃഷ്ടവിശ്വാസിയുടേയും, യോഗിയുടേയും, മിസ്റ്റിക്കിൻേറയും, കവിയുടേയും, യതിയുടേയും, പ്രായോഗിക പരിഷ്കർത്താവിൻേറയും, പ്രാപ്തനായ ഒരു ഭരണനിപുണൻേറയും അത്ഭുതസമ്മേളനം അദ്ദേഹത്തിൽ നമുക്കു് കാണാൻ കഴിയും'' എന്നാണു് പണ്ഡിററു് ജവഹർലാൽ നെഹ്റു ശ്രീശങ്കരനെപ്പററി Discovery of India യിൽ പറയുന്നതു്.

സനാതനധർമ്മത്തിൻെറ മാത്രമല്ല ലോകത്തിലെ എല്ലാ ആസ്തികമതങ്ങളുടേയും തത്വങ്ങളെ ദ്വൈതം, അദ്വൈതം, വിശിഷ്ടാദ്വൈതം എന്നീ മൂന്നിലേതെങ്കിലും ഒരു വകുപ്പിൽ പെടുത്താം. ഇവയിൽ ശ്രീശങ്കരൻ അദ്വൈതാചാര്യനായിട്ടാണു് അറിയപ്പെടുന്നതു്. അദ്വൈതോപദേശത്തെ പൂർവ്വാചാര്യന്മാർ ഇപ്രകാരം സംഗ്രഹിച്ചിരിക്കുന്നു.

' പരം സദ്ബ്രഹ്മൈവാസദിദമഖിലം ജീവനിലയം
ജഗത്സ്വീയാവിദ്യാവിലസിതമിദം ചാനുഭവതി
വിനഷ്ടായാം യസ്യാം സ്വപരവിഷയാദ്വൈതകലയാ
സ്വകീയാമാപ്നോതി പ്രകൃതിമിതി ചാദ്വൈതപദവീ''

പരബ്രഹ്മം മാത്രമാണു് പരമാർത്ഥത്തിൽ സത്തയുള്ളതു്. ജീവന്മാരുടെ ജീവത്വം മിത്ഥ്യയാണു്. ജഗത്തു് തൻെറ അവിദ്യയാൽ പ്രകാശിക്കുന്നതാണു്. ഇതു് അനുഭവമാണു്. താനും പരനും ഒന്നാണെന്നുള്ള അദ്വൈതജ്ഞാനമുണ്ടാകുമ്പോരം ഇതു് അറിയുകയും അപ്പോരം അതനുഭവിക്കുന്ന ജീവൻ തൻെറ സ്വരൂപമായ ബ്രഹ്മഭാവത്തെ പ്രാപിക്കുകയും ചെയ്യുന്നു. ഇതാണു് അദ്വൈതസാരം.

ഇതിൽ ''ഇദം ചാനുഭവതി'' എന്ന വാക്യം പ്രധാനമാണു്. പ്രത്യക്ഷം, അനുമാനം, ആഗമം എന്നീ മൂന്നു മുഖ്യപ്രമാണങ്ങളിൽ വെച്ചു് അനുഭവത്തിനാണു് ശ്രീശങ്കരൻ പ്രാധാന്യം കൊടുക്കുന്നതു്. ശ്രീശങ്കരൻ തൻെറ ദർശനത്തിനു് അടിസ്ഥാനമാക്കി വച്ചിരിക്കുന്നതു് അനുഭവത്തെയാണു്. അദ്ദേഹം എല്ലായിടത്തും അനുഭൂതിയുടെ പ്രാധാന്യത്തെ വിളിച്ചുപറയുന്നു.

''വസ്തുസ്വരൂപം സ്ഫുടബോധചക്ഷുഷാ
സ്വേനൈവ വേദ്യം ന തു പണ്ഡിതേന
ചന്ദ്രസ്വരൂപം നിജചക്ഷുഷൈവ
ജ്ഞാതവ്യമന്യൈരവഗമ്യതേ കിം?''

''ന ഗച്ഛതി വിനാ പാനം വ്യാധിരൗഷധശബ്ദതഃ
വിനാ ƒ പരോക്ഷാനുഭവം ബ്രഹ്മശബ്ദൈർന മുച്യതേ''

വസ്തുവിൻെറ—ബ്രഹ്മത്തിൻെറ—സ്വരൂപം തെളിഞ്ഞ ജ്ഞാന കണ്ണുകൊണ്ട് താൻ തന്നെ അറിഞ്ഞെങ്കിലേ ആകൂ. മററൊരാൾക്ക പാണ്ഡിത്യംകൊണ്ട് അതു് അറിയുവാൻ കഴിയുമോ? മരുന്ന സേവി ക്കാതെ മരുന്നിൻെറ പേരു് എത്രതന്നെ പറഞ്ഞാലും രോഗം മാറു ന്നില്ല. അതുപോലെ പ്രത്യക്ഷാനുഭവം ഉണ്ടാകാതെ ''ബ്രഹ്മം'' എന്ന ശബ്ദം ഉരുവിട്ടതുകൊണ്ട് മുക്തി ഉണ്ടാകുന്നതല്ല.

''നിമേഷാർദ്ധം ന തിഷ്ഠന്തി വൃത്തിം ബ്രഹ്മമയീം വിനാ
യഥാ തിഷ്ഠന്തി ബ്രഹ്മാദ്യാഃ സനകാദ്യാഃ ശുകാദയഃ
എന്നും അദ്ദേഹം പറയുന്നു.

''അനുഭവാവസാനം ച ബ്രഹ്മ വിജ്ഞാനമവിദ്യായാ നിവർത്ത വനം മോക്ഷസാധനം ച ദൃഷ്ടഫലതയേഷ്യതേ'' അനുഭവത്തിലവ സാനിക്കുന്ന ബ്രഹ്മവിജ്ഞാനം അവിദ്യയെ നിവർത്തിപ്പിക്കുന്നതും മോക്ഷത്തെ സാധിപ്പിക്കുന്നതുമാകയാൽ പ്രത്യക്ഷമായ ഫലത്തെ തരുന്നതായി കരുതണം.

''അദ്വൈതം അനുഭവമാണു്''. ''മതം അനുഭൂതിയാണു്'' എന്നു സ്വാമി വിവേകാനന്ദൻ പ്രസ്താവിച്ചിട്ടുള്ളതും ഇവിടെ ചിന്ത്യമാണു്.

ശങ്കരൻ അനുഭവം കഴിഞ്ഞാൽ മുഖ്യപ്രമാണമായി എടുക്കുന്ന തു് ശ്രുതിയെയാണു്. എന്തെന്നാൽ ശ്രുതി ആപ്തന്മാരുടെ—സത്യം അ നുഭവിച്ചറിഞ്ഞവരുടെ—വാക്യമാണല്ലോ. മൂന്നാമതു മാത്രമേ അദ്ദേ ഹം തർക്കത്തെ എടുക്കുന്നുള്ളു. ''ശ്രുതിമതസ്തർക്കോ ƒ നുസന്ധീയതാം'' വേദസമ്മതമായ തർക്കം അനുസന്ധാനം ചെയ്യണമെന്നാണു് പറയു ന്നതു്. വെറും താർക്കികനെപ്പററി—യുക്തിവാദിയെപ്പററി—അദ്ദേഹം പറയുന്നതു് ''താർക്കികോഹ്യനാഗമജ്ഞഃ യത് കിഞ്ചിദേവ സ്വ ബുദ്ധിപരികല്പിതം കല്പയതി'' താർക്കികൻ വേദോപദേശമറിയാ ത്തവനാണു്. അയാൾ തൻെറ ബുദ്ധിയിൽ തോന്നിയ ഏതോ ഒന്നി നെമാത്രം കല്പിക്കുന്നു. ''തർക്കാപ്രതിഷ്ഠാനാത്'' എന്ന സൂത്രം വ്യാ ഖ്യാനിക്കുന്നിടത്തും അദ്ദേഹം പറയുന്നു. ''യസ്മാന്നിരാഗമാഃ പുരു ഷോൽപ്രേക്ഷാമാത്രനിബന്ധനാസ്തർക്കാഅഭിയുക്തനരൈരന്യൈരാ

ഭാസമാനാ ദൃശ്യന്തേ; തൈരപ്യുത്പ്രേക്ഷിതാഃ സന്തസ്തതോƒന്യൈ രാഭാസ്യന്ത ഇതി ന പ്രതിഷ്ഠിതത്വം തർക്കാണാം ശക്യമാശ്രയിതും പുരുഷമതിവൈരൂപ്യാത്''.

ആഗമത്തെ സ്വീകരിക്കാത്തതും മനുഷ്യരുടെ ഊഹത്തെ മാത്രം ആശ്രയിക്കുന്നവയുമായ തർക്കങ്ങരം ഉറപ്പില്ലാത്തവയാണ്. സ്ഥിരതയില്ലാത്തവയാണ്. ഊഹത്തിനു് ഒരറുതിയില്ല. ചില ബുദ്ധിമാന്മാർ ബുദ്ധിമുട്ടി ഊഹിച്ചെത്തുന്ന തർക്കങ്ങളെ അവരേക്കാരം ബുദ്ധിമാന്മാരായ മററു ചിലർ യുക്ത്യാഭാസങ്ങളെന്നു തെളിയിക്കുന്നു. ആ രണ്ടാമത്തെ പക്ഷക്കാർ ഊഹിച്ചു സ്ഥാപിക്കുന്ന തർക്കങ്ങരം പിന്നെ ചിലർ ആഭാസങ്ങളാണെന്നു തെളിയിക്കുന്നു. ഇങ്ങനെ തർക്കങ്ങരംക്കു ഒരിക്കലും ഒരു ഉറച്ച നില സ്വീകരിക്കാൻ നിവൃത്തിയില്ല. മനുഷ്യ ബുദ്ധിയുടെ നില പലതാണല്ലോ.

ശാങ്കരമതപ്രകാരം മോക്ഷമാണ് പരമപുരുഷാർത്ഥം. ''യോനിമന്യേ പ്രപദ്യന്തേ ശരീരത്വായ ദേഹിനഃ'' എന്നു തുടങ്ങിയ ശ്രുതിവാക്യങ്ങളനുസരിച്ച് ശങ്കരൻ പുനർജന്മവിശ്വാസിയാണ്. ''സുരനരതിര്യഗാദി പ്രഭേദഭിന്നാസു നാനാ യോനിഷു ഭ്രമമാണോ മുഹ്യമാനഃ'' (ദേവൻ മനുഷ്യൻ തിര്യക്കുകരം തുടങ്ങിയ പലവിധത്തിലുള്ള യോനികളിൽ അജ്ഞാനം നിമിത്തം ചുററിത്തിരിഞ്ഞ്) എന്നു അദ്ദേഹം പറയുന്നു. ഈ ദുഃഖമയമായ സംസാരചക്രത്തിലെ കറക്കത്തിനു നിവൃത്തി മുക്തിമാത്രമാകുന്നു. മുക്തി എന്നാൽ അദ്വൈതാനുഭൂതി. ആ അനുഭൂതിയാകട്ടെ ബ്രഹ്മജ്ഞാനത്താൽ ഉണ്ടാകുന്നു. നാം ഇപ്പോരംതന്നെ ബ്രഹ്മമാകുന്നു. എന്നാൽ നാം അതറിയുന്നില്ല. അതുകൊണ്ടാണ് സംസാരദുഃഖമുണ്ടാകുന്നതു്. ബ്രഹ്മം ഉൽപാദ്യമോ (പുത്തനായി ഉണ്ടാക്കപ്പെടേണ്ടതോ) സംസ്കാര്യമോ (ശുദ്ധിചെയ്തു് എടുക്കേണ്ടതോ) വികാര്യമോ (മറെറാന്നിൽനിന്നു കടഞ്ഞെടുക്കേണ്ടതോ) അല്ല. അതു് എല്ലാററിനും കാരണവും അതിനാൽ സൂക്ഷ്മവും വ്യാപിയുമാകുന്നു. അതല്ലാതെ മറെറാന്നില്ല. ''ഏകമേവാദ്വിതീയം'' ''ബ്രഹ്മൈവേദം വിശ്വം'' ''സർവ്വം ഖല്വിദംബ്രഹ്മ'' ബ്രഹ്മം ഏകവും രണ്ടാമതൊന്നു് ഇല്ലാത്തതുമാണ്. ഈ പ്രപഞ്ചം മുഴുവൻ ബ്രഹ്മം തന്നെ. ഇതെല്ലാം ബ്രഹ്മംതന്നെ. എന്നിങ്ങനെ എല്ലാം ബ്രഹ്മമാകുന്നു. ''അയമാത്മാ ബ്രഹ്മ'' ജീവനും ബ്രഹ്മമാകുന്നു. ഇതാണ് ശാങ്കരസിദ്ധാന്തം. ഈ അനുഭൂതി നിർവ്വികല്പസമാധിയിൽ ഉണ്ടാകുന്നു. ഈ അനുഭവം ഒരുവനു് ഒരിക്കൽ വന്നാൽ പിന്നീടു് അയാരം ബാഹ്യപ്രപഞ്ചത്തിൽ മററുള്ളവരെപ്പോലെ ജീവിച്ചാലും അയാരംക്കു് അതു് നശിക്കുന്നില്ല. കയറുകണ്ടു് പാമ്പാണെന്നു ഭ്രമിച്ച ഒരുവൻ വിളക്കു കൊണ്ടുവന്നുനോക്കി അതു കയറാണെന്നറിഞ്ഞാൽ പിന്നീ

ട്ട് അതു് പാമ്പുപോലെ തോന്നിയാലും അതു് കയറാണെന്ന ബോധം നശിക്കുന്നില്ലല്ലോ.

''ദേഹാഭിമാനേ ഗളിതേ വിജ്ഞാതേ പരമാത്മനി
യത്ര യത്ര മനോ യാതി തത്ര തത്ര സമാധയഃ''

ദേഹം ഞാനെന്ന ബുദ്ധിപോയി പരമാത്മാനുഭൂതിലഭിച്ചാൽ പിന്നെ മനസ്സ് എവിടെപ്പോയാലും അവിടെ സമാധി തന്നെയാണ്. ഈ അനുഭൂതി വന്നവക്ക് രാഗദ്വേഷങ്ങളോ ഭയമോ ക്രോധമോ ഉണ്ടായിരിക്കുകയില്ല. അവർ അതുല്യ സ്വഭാവശുദ്ധിയുള്ളവരായിരിക്കും. എന്തെന്നാൽ പ്രപഞ്ചത്തിനു് അവരുടെ മനസ്സിന്റെ മേൽ സ്വാധീനശക്തി ചെലുത്താൻ കഴിയുകയില്ല.

''വീത രാഗ ഭയ ക്രോധൈർ മുനിഭിർ വേദപാരഗൈഃ
നിർവ്വികല്പോഽഹ്യയംദൃഷ്ടഃ പ്രപഞ്ചോപശമോഽദ്വയഃ''

ഈ അവസ്ഥ എത്തുന്നതിനു് അവിദ്യ നശിക്കണം. അവിദ്യയാണു് ബ്രഹ്മബോധത്തെ നശിപ്പിക്കുന്നതു്. അവിദ്യയാകട്ടെ വിദ്യകൊണ്ടേ നശിക്കുകയുള്ളു.

''വിദ്യാ അവിദ്യാം നിഹന്ത്യേവ തേജസ്തിമിരസംഘവത്''

വെളിച്ചം ഇരുട്ടിൻകൂട്ടത്തെ—കോടിവഷമായി അടഞ്ഞുകിടക്കുന്ന ഇരുട്ടിൻകുന്നിനെ—ഒററ നിമിഷംകൊണ്ടു് നശിപ്പിക്കുന്നതുപോലെ വിദ്യ അവിദ്യയെ നശിപ്പിക്കുന്നു. ഈ വിദ്യയാകട്ടെ വിവേകം വൈരാഗ്യം ശമ ദമാദിമോക്ഷേച്ഛ എന്നിവയുള്ളവനിൽ ഗുരൂപദേശത്താൽ പെട്ടെന്നു പ്രകാശിക്കുന്നു. ഇവ ഉണ്ടാകുന്നതിനു് ചിത്തശുദ്ധി കാരണമാകുന്നു. ചിത്തശുദ്ധിക്കു് കമ്മമാണു് ഉപായം. ശ്രുതി സ്മൃതികളിൽ വിധിച്ചിട്ടുള്ള സൽകമ്മങ്ങരം വാസനാനുസരണം നിഷ്കാമമായി—തനിക്കു് ഇന്നതു് പ്രതിഫലമായി കിട്ടണമെന്ന വിചാരം കൂടാതെ—അനുഷ്ഠിച്ചാൽ ചിത്തശുദ്ധിക്കു കാരണമായിത്തീരും. ശ്രുതി സ്മൃതികളിൽ വിധിച്ചിട്ടുള്ള കമ്മങ്ങളിൽ യജ്ഞാദികളും, ആസ്പത്രി പള്ളിക്കൂടം, അഗതിമന്ദിരം മുതലായ ധമ്മസ്ഥാപനങ്ങരം ഏപ്പെടുത്തുന്നതും ഉരംപ്പെടുമെന്നറിയണം.

ശങ്കരൻ കമ്മത്തിനെതിരായിരുന്നു എന്നൊരു ധാരണയുണ്ടു്. ഇതു തെററാണു്. അദ്ദേഹത്തിന്റെ ജീവിതം തന്നെ കമ്മനിബിഡമായിരുന്നു. അദ്ദേഹം ഒരിക്കലും മടിയനായിരുന്നാൽ ബ്രഹ്മജ്ഞാനിയാകാമെന്നു പറഞ്ഞിട്ടില്ല. നേരെമറിച്ചു് കമ്മം ചെയ്യാതെ ഒരിക്കലും നൈഷ്കമ്മ്യത്തിൽ—കമ്മമില്ലാത്ത അവസ്ഥയിൽ—എത്താൻ സാധിക്കയില്ലെന്നു പറഞ്ഞിട്ടുണ്ടു്. സവ്വോപരി മഹാകമ്മിയായിരുന്ന ശ്രീകൃഷ്ണന്റെ ഭക്തനുമായിരുന്നു ശങ്കരൻ.

ശങ്കരന്റെ മതത്തിൽ കർമ്മത്തിനും ഭക്തിക്കും യോഗത്തിനും സ്ഥാനമുണ്ടു്. കർമ്മംകൊണ്ടു് ചിത്തശുദ്ധി. ശുദ്ധമായ മനസ്സു് ഭക്തിയുള്ളതായിത്തീരുന്നു. ഭക്തിയുള്ളവനു് യോഗം സിദ്ധമാകുന്നു. യോഗംകൊണ്ടു്—ചിത്തം ആത്മാവിൽതന്നെ ഉറച്ചുനിൽക്കുന്നതുകൊണ്ടു്—ജ്ഞാനം—ആത്മസ്വരൂപബോധം—താൻ ബ്രഹ്മമാണെന്ന ബോധം ഉണ്ടാകുന്നു.

ശാങ്കരമതം അനുഭൂതിനിഷ്ഠമാണു്. അതു് സദാചാരത്തിൽ ആരംഭിക്കുന്നതും മനുഷ്യനിൽ ഒന്നുകൊണ്ടും ചലിക്കാത്ത സദാചാരത്തിന്റെ കരിങ്കൽകോട്ട ഉറപ്പിക്കുന്നതുമായ ആത്മീകാഭ്യാസങ്ങളെ പഠിപ്പിക്കുന്നതുമാണു്. അതിൽ ശ്രുതിക്കും യുക്തിക്കും സ്ഥാനമുണ്ടു്. അതിൽ അപശൂദ്രാധികരണമുണ്ടെങ്കിൽ ഒരു വിധുരാധികരണവുമുണ്ടു്. അങ്ങനെ അതു് അഭ്യാസംചെയ്യുന്ന ആർക്കും മോക്ഷമില്ലെന്നു പറയുന്നില്ല. ഇവിടെവെച്ചു തന്നെ അനുഭവപ്പെടുത്താവുന്നതും ചാരിത്രബലത്തിനു പ്രാധാന്യം കൊടുക്കുന്നതും യുക്തികൊണ്ടു് ഖണ്ഡിക്കാൻ കഴിയാത്തതും സമത്വത്തിലേയ്ക്കു് വഴിതെളിക്കുന്നതും ആയ ഒരു മതമാണു് ഇന്നാവശ്യം. അതു് ശ്രീശങ്കരൻ നമുക്കു് തന്നിട്ടുണ്ടു്. അതിനെ ജനങ്ങൾ പഠിക്കട്ടെ. അനുഷ്ഠിക്കട്ടെ. ലോകശാന്തി കൈവരും. ശ്രീശങ്കരന്റെ ഈ പുണ്യജന്മദിനത്തിൽ ജനങ്ങൾ അതിനായി പ്രതിജ്ഞ ചെയ്യട്ടെ.



# 52. ജഗദ്ഗുരു ശങ്കരൻ*

ലോകത്തുള്ള മതങ്ങൾ സേശ്വരമെന്നും നിരീശ്വരമെന്നും രണ്ടു തരം. സേശ്വരം തന്നെ പിന്നെയും രണ്ടുതരം. ഈശ്വരൻ സാകാര ഭാവത്തിൽ അവതരിക്കുമെന്ന് വിശ്വസിക്കുന്നവയും അവതരിക്കയില്ലെന്നു വിശ്വസിക്കുന്നവയും. അവതരിക്കുമെന്നു വിശ്വസിക്കുന്ന മതങ്ങൾതന്നെ ഈശ്വരൻ ഒരിക്കലേ അവതരിക്കയുള്ളുവെന്നു വിശ്വസിക്കുന്നവയും ഒന്നിലധികം പ്രാവശ്യം അവതരിക്കുമെന്നു വിശ്വസിക്കുന്നവയും. ഈശ്വരൻ അവതരിക്കുമെന്നും ഒന്നിലധികം പ്രാവശ്യം അവതരിക്കുമെന്നും വിശ്വസിക്കുന്ന മതമാണ് വേദാന്തമതം അഥവാ ഹിന്ദുമതം. ഹിന്ദുമതപ്രകാരം പല അവതാരങ്ങളുണ്ടായിട്ടുണ്ട്. അവയിലൊന്നായിട്ടാണ് ശ്രീശങ്കരനെ കരുതിവരുന്നത്. ധർമ്മം ക്ഷയിച്ച് അധർമ്മം അഭിവൃദ്ധിയെ പ്രാപിക്കുന്ന കാലത്ത് യാതൊരാളുടെ ദിവ്യമായ ആവിർഭാവവും അലോകസാമാന്യകർമ്മവും നിമിത്തം അധർമ്മത്തിനു ക്ഷയവും ധർമ്മത്തിന് അഭിവൃദ്ധിയും ദുർജ്ജനങ്ങൾക്ക് ക്ഷയവും സജ്ജനങ്ങൾക്ക് ബലവും രക്ഷയും ലഭിക്കുന്നുവോ അദ്ദേഹം അവതാരമെന്നാണ് ഗീതാനിർവ്വചനം.

ശ്രീശങ്കരൻ ഭാരതത്തിന്റെ തെക്കെ അററത്തുള്ള മദ്ധ്യമലയാളദേശത്ത് ''ശാക്തൈ്യഃ പാശുപതൈരപി ക്ഷപണകൈഃ
കാപാലികൈർവൈഷ്ണവൈ
രപ്യന്യൈരഖിലൈർ ഖലൈഃ''

വൈദികപഥം ക്ഷയിച്ചിരുന്ന സമയത്ത് ജനിച്ച് മുപ്പത്തിരണ്ടുവർഷംകൊണ്ട് ചെയ്തുതീർത്ത പ്രവൃത്തികൾ ഏതു നിരീശ്വരവാദിയേയും അദ്ദേഹം അസാധാരണ മനുഷ്യനാണെന്നു സമ്മതിപ്പിക്കാൻ പര്യാപ്തങ്ങളാണ്. ഇന്നത്തെ യാതൊരു യാത്രാസൗകര്യമോ അച്ചടിയോ പ്രചരണോപകരണങ്ങളോ ഏകഭാഷതന്നെയോ ഇല്ലാതിരുന്ന കാലത്ത് ഭാരതത്തിന്റെ ഒരററംമുതൽ മറേറ അററംവരെ കാൽനടയായി സഞ്ചരിച്ച അദ്ദേഹത്താൽ വാദത്തിൽ ജയിച്ച സ്വപക്ഷത്തിലേക്ക് പരിവർത്തനം ചെയ്യപ്പെട്ട മതസംഘങ്ങൾ തന്നെ ശൈവം, ഭാഗവതം, വൈഷ്ണവം, പാഞ്ചരാത്രം, വൈഖാനസം, ഹൈരണ്യഗർഭം, ആഗ്നേയം, സൗരം, ഗാണപത്യം, ശാക്തം, സാരസ്വതം,

* 1951 മെയ്മാസത്തിലെ ശ്രീശങ്കരജയന്തിയോടനുബന്ധിച്ച് പ്രബുദ്ധ കേരളം വിശേഷാൽ പ്രതിയിൽ പ്രസിദ്ധപ്പെടുത്തിയത്.

കാപാലികം, മാന്മഥം, ഐന്ദ്രം, യാമം, വാരുണം, വാരാഹം, സാംഖ്യം, ചാന്ദ്രം, ബൌദ്ധം, ജൈനം, മീമാംസ തുടങ്ങി അസംഖ്യങ്ങളാണ്. അദ്ദേഹം എഴുതിയിട്ടുള്ള ഗ്രന്ഥങ്ങഠം ഉണ്ടു് അച്ചടിയിൽ രണ്ടായിരത്തിലധികം പേജുകഠം വരുന്നു. അവയിലെ ആശയങ്ങഠം അതിഗംഭീരങ്ങഠം. യുക്തിയുടെ മുമ്പിൽ നട്ടെല്ലുനിവർന്നു നിൽക്കാൻ എക്കാലത്തും കരുത്തുള്ളവ. അദ്ദേഹത്തിൻെറ ഇന്നുമുള്ള അനുഗാമികഠം കോടിക്കണക്കിനാണ്. അവരിൽ വളരെപ്പേരും മഹാപണ്ഡിതന്മാർ. അന്നു് ആരും ആലോചിക്കാത്ത, ഭാരതത്തിൻെറ ദേശീയൈക്യം നിലനിറുത്തത്തക്ക പ്രവൃത്തികഠം അദ്ദേഹം ചെയ്തിട്ടുള്ളവ അനേകങ്ങഠം. ഇവയെല്ലാംപോരെ? അദ്ദേഹത്തെ ഒരവതാരമായി കരുതാൻ? അദ്ദേഹം നൽകിയ സന്ദേശം ആയിരത്തിലധികം വർഷമായിട്ടും പഴക്കം കൂടാതെ ഇന്നും സചേതനവും ലോകരക്ഷയ്ക്കു് അത്യാവശ്യവുമായി സ്ഥിതിചെയ്യുന്നു.

അദ്ദേഹം തൻെറ സന്ദേശം സ്വന്തമായി പ്രഖ്യാപിക്കാനും പ്രചരിപ്പിക്കാനും ശക്തനായിരുന്നു. എങ്കിലും അതു ചെയ്തില്ല. പ്രാചീന ഗ്രന്ഥങ്ങളെത്തന്നെ ശരണംപ്രാപിക്കുകയാണ് അദ്ദേഹം ചെയ്തതു്. പ്രാചീനഗ്രന്ഥങ്ങളിലേക്കു് നോക്കിയപ്പോഠം അവ കോടിക്കണക്കിനു് അദ്ദേഹത്തിൻെറ മുമ്പിൽ പ്രത്യക്ഷപ്പെട്ടു. അവയിൽ നിന്നു് ഏതുകാലത്തും നാശംവരാത്ത സത്യങ്ങളെ ഏററവും സ്പഷ്ടമായി പ്രസ്താവിക്കുന്ന മൂന്നു ഗ്രന്ഥങ്ങഠം അദ്ദേഹം തെരഞ്ഞെടുത്തു. അവ ഭഗവദ്ഗീത, ഉപനിഷത്തുകഠം, വേദാന്തസൂത്രം എന്നിവയാണ്. ഇവയുടെ ഉപദേശങ്ങളിൽ സർവ്വശാസ്ത്രങ്ങളുടേയും സാരവും മനുഷ്യനു് ഐഹികപാരത്രിയ ശ്രേയസ്സു നൽകുന്നതിനു് അത്യന്താപേക്ഷിതമായ സകലതും ബീജരൂപത്തിൽ അടങ്ങിയിരിക്കുന്നുവെന്നു അദ്ദേഹം കണ്ടു. അവയ്ക്കു് താൻ സ്വാനുഭൂതിയെ ആസ്പദമാക്കി ഭാഷ്യങ്ങളെഴുതി. അവയിലെ ഉപദേശങ്ങളെ ആശ്രയിച്ച് മദ്ധ്യ–മന്ദാധികാരികഠംക്കുവേണ്ടി സ്വതന്ത്രകൃതികളും നിർമ്മിച്ചു. ഇങ്ങനെ അദ്ദേഹം സനാതനവൈദികധർമ്മത്തെ പുനഃസ്ഥാപിച്ചു. അദ്ദേഹം യഥാസമയം ആവിർഭവിച്ചില്ലായിരുന്നുവെങ്കിൽ ഭാരതം അന്ധവിശ്വാസത്തിൻേറയും നിരീശ്വരവാദത്തിൻേറയും അനാത്മവാദത്തിൻേറയും നിർമ്മതത്വത്തിൻേറയും കേളീരംഗമാകുമായിരുന്നു. അദ്ദേഹത്തിൻെറ ഉപദേശലക്ഷ്യത്തെ പണ്ഡിതന്മാർ ഇങ്ങനെ സംഗ്രഹിച്ചിരിക്കുന്നു.

''പരം സദ്ബ്രഹ്മൈവാ*f*സദിദമഖിലം ജീവനിലയം
ജഗദ്സ്വീയാവിദ്യാവിലസിതമിദം ചാനുഭവതി
വിനഷ്ടായാം യസ്യാം സ്വപരവിഷയാ*f*ദ്വൈതകലയാ
സ്വകീയാമാപ്നോതി പ്രകൃതിമിതി ചാ*f*ദ്വൈതപദവീ''

ബ്രഹ്മം ഒന്നുമാത്രമാണ് പരമാർത്ഥത്തിൽ ഉണ്മയുള്ളതു്. ഈ ജീവന്മാരെല്ലാം വാസ്തവത്തിൽ പ്രത്യേകസത്തയുള്ളവരല്ല. ലോകമാകട്ടെ തന്റെ അവിദ്യകൊണ്ടു് തോന്നുന്നതാണ്. ഇതെല്ലാം അനുഭവവേദ്യമാണ്. താനെന്നും അന്യനെന്നും ഭേദം തോന്നിക്കുന്ന അവിദ്യയെ അദ്വൈതാനുഭൂതികൊണ്ടു് നശിപ്പിക്കുമ്പോൾ ഓരോ ജീവനും തന്റെ സ്വഭാവമെന്തെന്നു്—താൻ ബ്രഹ്മംതന്നെയാണ്—എന്നറിയുന്നു. ഇതാണ് അദ്വൈതദർശനസാരം.

ശങ്കരൻ അദ്വൈതത്തിന്റെ അടിസ്ഥാനമായി പറയുന്നതു് അനുഭവമാണെന്നുള്ളതു് ഇവിടെ പ്രത്യേകം ശ്രദ്ധേയമാണ്.

''ശ്രുത്യാദയോ അനുഭവാദയശ്ച യഥാസംഭവമിഹപ്രമാണം''

''അനുഭവാവസാനത്വാത്ഭൂതവസ്തുവിഷയത്വാച്ച ബ്രഹ്മജ്ഞാനസ്യ'' എന്നു് അദ്ദേഹം ബ്രഹ്മസൂത്രഭാഷ്യത്തിൽ പറയുന്നു.

''അനുഭവാവസാനം ച ബ്രഹ്മവിജ്ഞാനം അവിദ്യായാ നിവർത്തകം മോക്ഷസാധനം ച ദൃഷ്ടഫലതയാ ഇഷ്യതേ'' എന്നു മറ്റൊരിടത്തു പറയുന്നു.

''നിമേഷാർദ്ധം ന തിഷ്ഠന്തി വൃത്തിം ബ്രഹ്മമയീം വിനാ
യഥാ തിഷ്ഠന്തി ബ്രഹ്മാദ്യാഃ സനകാദ്യാഃ ശുകാദയഃ''

''കുശലാ ബ്രഹ്മവാർത്തായാം വൃത്തിഹീനാഃ സുരാഗിണഃ
തേഹ്യജ്ഞാനിതമാമൂഢാഃ പുനരായാന്തി യാന്തിച''

''യേ ഹി വൃത്തിം ജഹത്യേനാം ബ്രഹ്മാഖ്യാം പാവനീം പരാം
വൃഥൈവ തേ തു ജീവന്തി പശുഭിശ്ച സമാ നരാഃ''

എന്നെല്ലാം അദ്ദേഹം പറയുന്നു. അദ്വൈതമതം ചിന്തയുടെ ഫലമായ ഒരു തത്വശാസ്ത്രമല്ല. അതു് അനുഭവത്തെ അടിസ്ഥാനമാക്കിയുള്ള ഒരു പ്രസ്താവന മാത്രമാണ് അതിന്റെ അടിത്തറ ഇഷ്ടാപൂർത്താദികർമ്മങ്ങൾ ഈശ്വരാർപ്പണബുദ്ധ്യാ നിഷ്കാമമായി അനുഷ്ഠിക്കുകയാൽ ശുദ്ധമാകുന്ന മനസ്സ് അന്തർമുഖീവൃത്തിയെ അവലംബിച്ചു് സ്വസ്വരൂപാനുസന്ധാനംചെയ്തു് ആത്മാവിനെ അനുഭവപ്പെടുകയും ആ ആത്മാവ് ദേശകാലനിമിത്തങ്ങളാൽ പരിമിതമല്ലെന്നുകാണുകയുംചെയ്യുമ്പോൾ ഉണ്ടാകുന്ന പ്രത്യക്ഷാനുഭൂതിയാണ്. ആ അനുഭവത്തിനുവേണ്ടിയുള്ള വഴി ശ്രീശങ്കരൻ സാധനാപഞ്ചകത്തിൽ ഇങ്ങനെ പ്രസ്താവിക്കുന്നു. ശങ്കരന്റെ ശരീരത്യാഗകാലം അടുത്തപ്പോൾ ശിഷ്യന്മാർ അദ്ദേഹത്തിന്റെ സന്ദേശം മുഴുവൻ സംഗ്രഹിച്ചുപദേശിക്കണമെന്നപേക്ഷിച്ച സമയത്തു് അദ്ദേഹം ശിഷ്യന്മാർക്കു് കൊടുത്ത ഉപദേശമാണ് സാധനാപഞ്ചകമെന്നു് ശൃംഗേരി മഠത്തിൽ ഐതിഹ്യമുണ്ടെന്നു് ശൃംഗേരിയിൽ പരമ്പരാവിച്ഛേദമുണ്ടാകാത്ത ഒടുവിലത്തെ ശങ്കരാ

ചാര്യരായിരുന്ന ശ്രീ നൃസിംഹഭാരതി സ്വാമികൾ ഒരു ശിഷ്യനോടു പറഞ്ഞിട്ടുള്ളതായി ആ ശിഷ്യൻ പറഞ്ഞുകേട്ടിട്ടുണ്ട്. സാധനാപഞ്ചകം ഇപ്രകാരമാണ്.

1, വേദോ നിത്യമധീയതാം തദുദിതം കർമ്മ സ്വനുഷ്ഠീയതാം
തേനേശസ്യ വിധീയതാ മപചിതിഃ കാമ്യേ മതിസ്ത്യജ്യതാം.
പാപൗഘഃ പരിധൂയതാം ഭവസുഖേ ദോഷോ ഽനുസന്ധീയതാം
ആത്മേച്ഛാവ്യവസീയതാം നിജഗൃഹാത് തൂർണ്ണം വിനിർഗ്ഗമ്യതാം.

2, സംഗഃ സൽസുവിധീയതാം ഭഗവതോ ഭക്തിർദൃഢാധീയതാം
ശാന്ത്യാദിഃ പരിചീയതാം ദൃഢതരം കർമ്മാശു സന്ത്യജ്യതാം.
സദ്വിദ്വാനുപസർപ്യതാം പ്രതിദിനം തത്പാദുകേ സേവ്യതാം
ബ്രഹ്മൈകാക്ഷരമർത്ഥ്യതാം ശ്രുതിശിരോവാക്യം സമാകർണ്ണ്യതാം.

3, വാക്യാർത്ഥശ്ച വിചാര്യതാം ശ്രുതി ശിരഃപക്ഷഃ സമാശ്രീയതാം
ദുസ്തർക്കാത്സുവിരമ്യതാം ശ്രുതിമതസ്തർക്കോ ഽനുസന്ധീയതാം.
ബ്രഹ്മൈവാസ്മിവിഭാവ്യതാമഹരഹർ ഗർവഃ പരിത്യജ്യതാം
ദേഹേ ഽഹംമതിരുത്ധ്യതാം ബുധജനൈഃ വാദഃ പരിത്യജ്യതാം.

4, ക്ഷുദ്വ്യാധിശ്ച ചികിത്സ്യതാം പ്രതിദിനം
ഭിക്ഷൗഷധം സേവ്യതാം
സ്വാദ്വന്നം നതു യാച്യതാം വിധിവശാത് ലബ്ധേന സന്തുഷ്യതാം
ശീതോഷ്ണാദിവിഷഹ്യതാം ന തു വൃഥാവാക്യം സമുച്ചാര്യതാം
ഔദാസീന്യമഭീപ്സ്യതാം ജനകൃപാ നൈഷ്ഠുര്യമുത്സൃജ്യതാം.

5, ഏകാന്തേസുഖമാസ്യതാം പരതരേ ചേതഃ സമാധീയതാം
പൂർണ്ണാത്മാ സുസമീക്ഷ്യതാം ജഗദിദം തദ്ബാധിതം ദൃശ്യതാം
പ്രാക്കർമ്മ പ്രവിലാപ്യതാം ചിതിബലാത്
നാപ്യുത്തരൈഃ ശ്ലിഷ്യതാം
പ്രാരബ്ധം ത്വിഹ ഭുജ്യതാമഥ പരബ്രഹ്മാത്മനാ സ്ഥീയതാം.

ഇവിടെയും ലക്ഷ്യം ഒടുവിലത്തെ ശ്ലോകത്തിൽ പറയുന്നതു് പ്രത്യേകം ശ്രദ്ധേയമാണ്. ''പൂർണ്ണാത്മാ സുസമീക്ഷ്യതാം'' എങ്ങും നിറഞ്ഞിരിക്കുന്ന ആത്മാവിനെ നല്ലവണ്ണം വേണ്ടപോലെ കാണുക. ''ജഗദിദം തദ്ബാധിതം ദൃശ്യതാം'' ഈ ലോകം ആ ആത്മചൈതന്യം മാത്രമാണെന്നും നാമരൂപാത്മകമായ ജഗദ്ഭാവത്തിൽ അതിനു പ്രത്യേകം സത്തയില്ലെന്നും കാണുക. അങ്ങനെ സഞ്ചിതാഗാമികകർമ്മങ്ങളിൽനിന്നു് വിമുക്തനായി പ്രാരബ്ധം നിലനില്ക്കുന്നതുവരെ ബ്രാഹ്മണബുദ്ധിയോടുകൂടി ദേഹസ്ഥനായി വർത്തിക്കുക.

എന്നാൽ ഈ നിലയിൽ ഒററച്ചാട്ടത്തിനു് ഒരു നാഴികകൊണ്ടെത്താമെന്നു ശങ്കരനു് അഭിപ്രായമില്ല. അവിടെയെത്താനുള്ള

പടികളെയാണ് ആദ്യത്തെ നാലുശ്ലോകങ്ങരം പ്രകാശിപ്പിക്കുന്നതു്. ജീവിതം ആരംഭിക്കേണ്ടതു് വിദ്യാഭ്യാസത്തോടുകൂടിയാണ്. വിദ്യാഭ്യാസത്തിൻെറ പ്രയോജനം ധർമ്മാധർമ്മജ്ഞാനമാണ്. ധർമ്മത്തിനെന്താണ് പ്രമാണം? ''വേദോ ƒഖിലോ ധർമ്മമൂലം'' മുഴവൻ വേദമാണ് ധർമ്മത്തിനു പ്രമാണം. അതുകൊണ്ടു് ശങ്കരൻ ഒന്നാമതായി വേദം പഠിക്കാൻ പറയുന്നു. പിന്നീടു് വേദോക്തകർമ്മങ്ങരം ശ്രദ്ധാപൂർവ്വം അനുഷ്ഠിക്കാൻ പറയുന്നു.

വേദങ്ങളിൽതന്നെ നാലുതരം കർമ്മങ്ങരം പറഞ്ഞിട്ടുണ്ടു്. നിത്യം, നൈമിത്തികം, കാമ്യം, നിഷിദ്ധം എന്നിങ്ങനെ നാലുതരം നിഷിദ്ധം നിഷിദ്ധമാണല്ലോ. കാമ്യം പുനർജന്മഹേതുവാകയാൽ അതും മുമുക്ഷുവിനു ത്യാജ്യമാണ്. കാമ്യനിഷിദ്ധങ്ങളൊഴിച്ചുള്ള കർമ്മങ്ങരം ഈശ്വരാർപ്പണബുദ്ധിയോടുകൂടി ചെയ്താൽ അവ സത്വശുദ്ധിക്കു് ഹേതുവാകുന്നു. കർമ്മങ്ങരം ചെയ്തു് സത്വശുദ്ധി സമ്പാദിക്കാതെ ഒരുവനും ജ്ഞാനിയാകാൻ സാദ്ധ്യമല്ലെന്നാണ് ശങ്കരപക്ഷം. ''കസ്മാത് പുനഃകാരണാത് കർമ്മണാമനാരംഭാത് നൈഷ്കർമ്മ്യം ന അശ്നുതേ ഇതി; ഉച്യതേ, കർമ്മാരംഭസ്യൈവ നൈഷ്കർമ്മോപായത്വാത്; നഹ്യുപായമന്തരേണ ഹ്യുപേയപ്രാപ്തിരസ്തി. തസ്മാദ് അജ്ഞാനേന അധികൃതേന കർത്തവ്യമേവ കർമ്മ ഇതി പ്രകരണാർത്ഥഃ'' എന്തുകാരണത്താലാണ് കർമ്മങ്ങരം ആരംഭിക്കാതെ—ചെയ്യാതെ—നൈഷ്കർമ്മ്യമനുഭവിക്കുന്നില്ലെന്നു പറയുന്നതു് ?പറയാം. കർമ്മങ്ങരം ചെയ്യൽതന്നെയാണ് നൈഷ്കർമ്മ്യത്തിനുള്ള ഉപായം. ഉപായം കൂടാതെ ഉപേയപ്രാപ്തി ഉണ്ടാകയില്ല. തീർച്ചതന്നെ. അതുകൊണ്ടു് അജ്ഞാനിയായവൻ അധികാരിഭേദമനുസരിച്ചു് കർമ്മം ചെയ്യുകവേണമെന്നാണ് പ്രകരണാർത്ഥം. ഇങ്ങനെയാണ് ''നകർമ്മണാമനാരംഭാന്നൈഷ്കർമ്മ്യം പുരുഷോ ƒശ്നുതേ'' എന്ന ഗീതാശ്ലോകം വ്യാഖ്യാനിക്കുന്നിടത്തു് ശങ്കരൻ പറയുന്നതു്.

''ജ്ഞാനേന കർമ്മണാ യോഗഃ കഥം സിദ്ധ്യതി വൈരിണാ
സഹയോഗോ ന ഘടതേ യഥാ തിമിരതേജസോഃ''

ജ്ഞാനത്തിനു് അതിൻെറ വൈരിയായ കർമ്മത്തോടു് എങ്ങനെ ചേർച്ചയുണ്ടാകും? ഇരുട്ടിനു് വെളിച്ചത്തോടു് ചേർച്ചയുണ്ടാകാത്തതുപോലെ എന്നു്. സർവ്വവേദാന്തസിദ്ധാന്തസാരസംഗ്രഹത്തിലും, ''ജ്ഞാനകർമ്മണോർവിരോധം പർവ്വതവദകമ്പ്യം യഥോക്തം ന സ്മരസി കിം?'' ജ്ഞാനത്തിനും കർമ്മത്തിനും തമ്മിലുള്ള വിരോധം പർവ്വതംപോലെ ഇളക്കമില്ലാത്തതാണെന്നു് പറഞ്ഞതു് ഓർക്കുന്നില്ലേ? എന്നു് ഈശാവാസ്യഭാഷ്യത്തിലും മററും ശങ്കരൻ പറയുന്നതു കണ്ടിട്ടു് ചിലർ കർമ്മം ആരംഭത്തിൽതന്നെ ത്യജിക്കാമെന്നു പറ

യുന്നു. ''പാല്യ കുടിക്കേണ്ടവൻ ആദ്യം കള്ളകുടിക്കണമോ? സത്യം ശീലിക്കേണ്ടവൻ ആദ്യം കളവു പറഞ്ഞു പഠിക്കണമോ?'' എന്നും മററും ചോദിക്കുകയും ചെയ്യുന്നു. ഈ ദൃഷ്ടാന്തങ്ങളെല്ലാം തെററാണ്. മനുഷ്യൻ പ്രകൃത്യാ രാജസനാണ്. ''മദ്ധ്യേ രജോവിശാലഃ'' (സൃഷ്ടി മൂന്നുതരമാണ്. ഒന്നാമത്തേതു് സത്വാധികം. മൂന്നാമത്തേതു് തമസ്സ് അധികം. രജസ്സ് അധികമുള്ളതു് മദ്ധ്യത്തിൽ രണ്ടാമതു്). രജസ്സിൻെറ സ്വഭാവം കർമ്മമാണ്. അതറിഞ്ഞിട്ടാണ് ശ്രീകൃഷ്ണ ഭഗവാൻ ഗീതയിൽ

''ന ഹി ദേഹഭൃതാ ശക്യം ത്യക്തും കർമ്മാണ്യശേഷതഃ
ശരീരയാത്രാഽപി ച തേ ന പ്രസിദ്ധ്യേദകർമ്മണഃ''

എന്നും പറഞ്ഞിട്ടുള്ളതു്. രാഗദ്വേഷങ്ങളാൽ അനിയന്ത്രിതമായി ഓടി നടക്കുന്ന മനസ്സിനെ ശാസ്ത്രോക്തകർമ്മങ്ങളിൽ നിയന്ത്രിച്ചു നിറുത്തി അതിനെ പിന്നെ നിഷ്കാമമാക്കി ശീലിപ്പിച്ചാലേ അതു സമ്പൂർണ്ണം കർമ്മത്യാഗത്തിനു ശക്തമാകൂ. അതുകൊണ്ടാണ് നിഷ്കാമമായി കർമ്മംചെയ്തു് മനസ്സിനെ ശുദ്ധമാക്കാൻ ശാസ്ത്രവും ആചാര്യനും പറഞ്ഞിരിക്കുന്നതു്. ''യാവത് തത്വജ്ഞാനം ന സംഭവതി താവദ് അന്തഃകരണശുദ്ധ്യർത്ഥം അനുഷ്ഠേയം കർമ്മ, സിദ്ധേ ച തസ്മിൻ ജ്ഞാനേ പുനഃ കർമ്മാനുഷ്ഠാനം മാത്രത്''' തത്വജ്ഞാനമുണ്ടാകുന്നതുവരെ അന്തഃകരണശുദ്ധിക്കുവേണ്ടി കർമ്മം ചെയ്യണം. ജ്ഞാനമുണ്ടായാൽ പിന്നെ കർമ്മാനുഷ്ഠാനം വേണ്ട എന്ന് ശങ്കരൻ തെളിച്ചുപറയുന്നു.

ശങ്കരന് കർമ്മത്തെപ്പററിയുള്ള അഭിപ്രായമിതാണ്. എന്നിട്ടും ചിലർ ശങ്കരൻ കർമ്മത്തിനു വിരോധിയായിരുന്നുവെന്നു പറയുന്നു. അതു് ആചാര്യരുടെ ആശയം ശരിയായി ഗ്രഹിക്കാത്തതു കൊണ്ടാണെന്നാണ് ഞങ്ങൾക്കു തോന്നുന്നതു്. ജ്ഞാനിയും കർമ്മം ചെയ്തുകൂടെന്നു് അദ്ദേഹത്തിനഭിപ്രായമില്ല. ''യസ്തു പ്രാരബ്ധകർമ്മാ സൻ ഉത്തരകാലമുല്പന്നാത്മസമ്യഗ്ദർശനഃ സ്യാത് സഃ സർവ്വകർമ്മണി പ്രയോജനമപശ്യൻ സസാധനം കർമ്മപരിത്യജത്യേവ, സ കുതശ്ചിന്നിമിത്താത് കർമ്മപരിത്യാഗാത് സംഭവേ സതി കർമ്മണി തത്ഫലേ ച സംഗമരഹിതതയാ സ്വപ്രയോജനാഭാവാത് ലോകസംഗ്രഹാർത്ഥം പൂർവ്വവത് കർമ്മണി പ്രവൃത്തോഽപി നൈവ കിഞ്ചിത്കരോതി; ജ്ഞാനാഗ്നിദഗ്ദ്ധകർമ്മത്വാത് തദീയം കർമ്മ അകർമ്മൈവ സമ്പദ്യതെ'' (ഗീതാഭാഷ്യം).

ഇതിൽനിന്നു് ജ്ഞാനിക്കു് ലോകസംഗ്രഹാർത്ഥം പ്രവൃത്തിയുണ്ടാകാമെന്നും ജ്ഞാനി അങ്ങനെ പ്രവർത്തിക്കുന്നതു് തെററല്ലെന്നും

എന്നാൽ ആ കർമ്മത്തെ സാധാരണ കർമ്മമെന്നു പറയരുതെന്നേ ശ്രീശങ്കരനു് അഭിപ്രായമുള്ളു എന്നും കിട്ടുന്നു. സദാപി കർമ്മനിഷ്ഠനായിരുന്ന ശ്രീകൃഷ്ണനെ അവതാരമായി ആരാധിക്കുന്നവനും മുപ്പത്തിരണ്ടു വർഷംകൊണ്ടു്, അനവധി ജന്മംകൊണ്ടുമാത്രം ഒരുവനു ചെയ്യാവുന്ന വേല ചെയ്തുതീർത്തവനുമായ ശങ്കരൻ അങ്ങനെയല്ലാതെ പറയുമോ?

ശങ്കരൻ പ്രച്ഛന്നബൌദ്ധനാണെന്നു ചിലർ പറയുന്നു. ബൌദ്ധന്മാർ വേദപ്രാമാണ്യം അംഗീകരിക്കാത്തവരാണു്. ശങ്കരനോ? വൈദികപക്ഷപാതിയാണു്. ''വേദോ നിത്യമധീയതാം'' എന്നാണു് തുടങ്ങുന്നതു്. ''ദുസ്തർക്കാത് സുവിരമ്യതാം ശ്രുതിമതസ്തർക്കോഽനുസന്ധീയതാം''. ദുസ്തർക്കത്തിൽനിന്നു സമ്പൂർണ്ണം വിരമിക്കുക. വേദസമ്മതമായ തർക്കത്തിൽ മനസ്സുറപ്പിക്കുക. ''ശ്രുത്യനുഗൃഹീത ഏവ ഹ്യത്ര തർക്കോ അനുഭവാംഗത്വേന ആശ്രീയതേ''. വേദത്താൽ സമ്മതിക്കപ്പെട്ട യുക്തി മാത്രമേ ഈ വിഷയത്തിൽ അനുഭവത്തിന്റെ അംഗമെന്ന നിലയിൽ ആശ്രയിക്കപ്പെടുന്നുള്ളു എന്നു് അദ്ദേഹം മറ്റൊരിടത്തു പറയുന്നു. ''താർക്കികോ ഹ്യനാഗമജ്ഞഃ യത് കിഞ്ചിദേവ സ്വബുദ്ധിപരാകല്പിതം കഥയതി'' യുക്തിവാദി വേദതത്വമറിയാത്തവനാണു്. അയാം എന്തോ തന്റെ ബുദ്ധിയിൽ തോന്നിയതിനെ പറയുകയാണു് എന്നു യുക്തിവാദികളെ അപലപിക്കുന്നു. അതിനും പുറമെ ശങ്കരൻ ഈശ്വരപ്രേമിയാണു്.

''തേനേശസ്യ വിധീയതാമപചിതിഃ'' വേദോക്തകർമ്മങ്ങളെ ഈശ്വരപൂജയായിട്ടു് ചെയ്യണമെന്നു് അദ്ദേഹം പറയുന്നു. ''ഭഗവതോ ഭക്തിർദൃഢാ ധീയതാം'' ദൃഢമായ ഭഗവദ്ഭക്തിയുറപ്പിക്കണം.

''യസ്യ ദേവേ പരാഭക്തിഃ യഥാ ദേവേ തഥാ ഗുരൗ
തസ്യൈതേ കഥിതാ ഹ്യർത്ഥാഃ പ്രകാശന്തേ മഹാത്മനഃ''

ഈശ്വരനിലും ഗുരുവിലും ഒരുപോലെ ഭക്തിയുള്ളവനുമാത്രമേ ജ്ഞാനലാഭം ഉണ്ടാവുകയുള്ളു എന്ന വാക്യം അദ്ദേഹം ഭാഷ്യത്തിലുദ്ധരിക്കുന്നു. അതിനു പുറമെ അദ്ദേഹം പല ഭക്തിസ്തോത്രങ്ങൾ രചിച്ചിട്ടുള്ളതും സ്മരണീയമാണു്.

ശങ്കരൻ സന്യാസത്തിൽ വലിയ നിർബന്ധമുള്ളയാളാണു്. ജനകാദികളെപ്പോലെ ചിലർ ഗൃഹസ്ഥന്മാരായിരുന്നിട്ടും ബ്രഹ്മജ്ഞാനികളായി എന്നു സമ്മതിക്കുന്നതോടൊപ്പം ഗൃഹസ്ഥന്മാർക്കു് മുക്തി കിട്ടുവാറും അസാദ്ധ്യമെന്നു അദ്ദേഹം പറയുന്നു. വാസ്തവത്തിൽ ഗൃഹസ്ഥനു് മുക്തി കിട്ടുമെങ്കിൽ നാലാമത്തെ ആശ്രമം എന്തിനു ശ്രുതി വിധിച്ചുവെന്നുള്ളതും ചിന്തിക്കേണ്ടതാണു്. ഗൃഹസ്ഥനാകാൻ കൊള്ളരുതാത്തവനെ ഉദ്ദേശിച്ചായിരിക്കുമോ? അതിരിക്കട്ടെ. ശങ്കരൻ എന്തുപറയുന്നു?

''നനു ഊൎദ്ധ്വരേതസാം ഗൃഹസ്ഥാനാം ച സമാനേ ആശ്രമി ത്വേ ഊൎദ്ധ്വരേതസാമേവ ഉത്തരേണ പഥാ ഗമനം, ന ഗൃഹസ്ഥാനാ മിതി ന യുക്തം. അഗ്നിഹോത്രാദി വൈദികകൎമ്മബാഹുല്യേ ച സതി; നൈഷ ദോഷഃ അപൂതാ ഹി തേ; ശത്രുമിത്ര സംയോഗനിമി ത്തേ ഹി തേഷാം രാഗദ്വേഷൗ; തഥാ ധൎമ്മാധൎമ്മൗ ഹിംസാനുഗ്രഹ നിമിത്തൌ; ഹിംസാ നൃത മായാ ƒബ്രഹ്മചര്യാദി ച ബഹ്വശുദ്ധി കാരണമപരിഹാൎയ്യം തേഷാം; അതോ ƒപൂതാഃ അപൂതത്വാന്നോത്ത രേണ പഥാ ഗമനം; ഹിംസാ ƒനൃത മായാ ƒബ്രഹ്മചര്യാദിപരിഹാ രാച്ച ശുദ്ധാത്മാനോ ഹീതരേ, ശത്രു മിത്രു രാഗ ദ്വേഷാദിപരിഹാ രാച്ച വിരജസഃ; തേഷാം യുക്ത ഉത്തരഃ പന്ഥാഃ'' (ഛാന്ദോഗ്യ ഭാഷ്യം).

ഊൎദ്ധ്വരേതസ്സുകളായ സന്യാസിമാൎക്കും ഗൃഹസ്ഥന്മാൎക്കും ആശ്ര മിത്വം തുല്യം. അഗ്നിഹോത്രാദി കൎമ്മങ്ങളുടെ കൂട്ടതലുമുണ്ടു് ഗൃഹ സ്ഥന്മാൎക്കു്. അപ്പോൾ സന്യാസിമാൎക്ക ഉത്തരമാൎഗ്ഗത്തിൽ—മോക്ഷ മാൎഗ്ഗത്തിൽ—കൂടി ഗമനമുള്ളു. ഗൃഹസ്ഥന്മാൎക്കില്ലെന്നു പറയുന്നു. അതു ന്യായമല്ലല്ലോ, എന്നാണെങ്കിൽ ഇതിൽ തെററില്ല. ഗൃഹസ്ഥന്മാൎക്കു് അശുദ്ധിയുണ്ടു്. ശത്രുക്കളും മിത്രങ്ങളുമെന്ന ഭേദബുദ്ധിവച്ചു പെരുമാ റുക നിമിത്തം അവൎക്കു് രാഗദ്വേഷങ്ങളുണ്ടു്. അതുപോലെ ചിലരെ ഉപദ്രവിച്ചു് പാപവും സഹായിച്ചു് പുണ്യവും അവൎക്കു് വന്നുചേ രുന്നു. അതിനു പുറമേ ഹിംസ, കളവു്, സൂത്രം, അബ്രഹ്മചൎയ്യം മുത ലായവയും അവൎക്ക സമ്പൂൎണ്ണം ഒഴിച്ചുവിടാൻ സാദ്ധ്യമല്ല. അതുകൊ ണ്ടു് അവൎക്കു് അശുദ്ധിയുണ്ടു്. അശുദ്ധിനിമിത്തം ഉത്തരമാൎഗ്ഗഗമനം അവൎക്കില്ല. ഈ ദോഷങ്ങളൊന്നും സന്യാസിമാൎക്കില്ല. അതുകൊ ണ്ടു് അവർ ശുദ്ധരാണു്. അതിനാൽ അവർ ഉത്തരമാൎഗ്ഗത്തിൽകൂടി പോകുന്നു.

പ്രശ്നഭാഷ്യത്തിലും മററു പലയിടങ്ങളിലും അദ്ദേഹം വേറെ യും ചില യുക്തികൾ പറയുന്നുണ്ടു്. ഈ അംശത്തിൽ ശങ്കരൻ സങ്കു ചിതബുദ്ധിയാണെന്നു ചിലർ പറയുമായിരിക്കാം. ഏതായാലും അ തു് അദ്ദേഹത്തിന്റെ അടിയുറച്ച വിശ്വാസമാണു്. അതുകൊണ്ടു തന്നെയാണല്ലോ അദ്ദേഹം ഏകാകിനിയായ മാതാവിനെ ത്യജിച്ചു് അതിബാല്യത്തിൽ സന്യസിച്ചതും. ഏതായാലും അദ്ദേഹം പറയു ന്നതു് വെറും അടിസ്ഥാനരഹിതമല്ലെന്നു അനുഭവസ്ഥന്മാൎക്കും ശാസ്ത്ര ചിന്തകന്മാൎക്കും സമ്മതിക്കാതെ തരമില്ല.

ശങ്കരൻ സദാചാരത്തിൽ വലിയ നിർബന്ധിയാണു്. ''ശാ ന്ത്യാദിഃ പരിചീയതാം'' ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധാ, സമാധാനം എന്നിവ ശീലിക്കണം എന്നു നിർബന്ധിക്കുന്നു.

''നാവിരതോ ദുശ്ചരിതാത് നാഽശാന്തോ നാസമാഹിതഃ നാഽശാന്ത മനസോ വാഽപി പ്രജ്ഞാനേനൈനമാപ്നുയാത്''' എന്ന ശ്രുതിയുടെ വ്യാഖ്യാതാവുമാണ് അദ്ദേഹം. സദാചാരത്തിനും മതത്തിനും തമ്മിൽ ബന്ധമില്ലെന്നു വിചാരിക്കുന്ന നിമ്മതക്കാരും ചില മതക്കാരും ഉണ്ട്. ''മതംവേണ്ട സദാചാരംമതി'' എന്നു് ഒരു കൂട്ടർ. മതപരമായ ചില ചടങ്ങുകറം അനുഷ്ഠിച്ചാൽ ഏതു് അസദാചാരവും ചെയ്യാമെന്നു മറെറാരു കൂട്ടർ. മതമെന്നാൽ ആത്മാനുഭൂതിയാണ്. ആ ലക്ഷ്യമില്ലെങ്കിൽ ''സദാചാരം എന്തിനു പാലിക്കണം?'' എന്ന ചോദ്യത്തിനുത്തരമില്ല. അതുപോലെ ഓരോ ദുരാചാരവും ഭോഗവാസനയെ വദ്ധിപ്പിക്കുന്നതും ഭോഗവാസന ആത്മനിഷ്ഠയ്ക്ക് ഓരോ പുതിയ പ്രതിബന്ധമുണ്ടാക്കുന്നതും ആകയാൽ ആത്മനിഷ്ഠയെന്ന മതലക്ഷ്യം ആഗ്രഹിക്കുന്നവൻ ഭോഗ വാസനയെ വദ്ധിപ്പിക്കുന്ന യാതൊന്നും ചെയ്തുപോകരുതെന്നാകുന്നു ശാങ്കരപക്ഷം.

ശങ്കരൻ ആദ്ധ്യാത്മികോന്നതിക്കു് ഗുവ്വനുഗ്രഹം അത്യന്താപേക്ഷിതമാണെന്ന അഭിപ്രായക്കാരനാണ്. മുൻപു് ഉദ്ധരിച്ച ''യസ്യ ദേവേ പരാ ഭക്തിഃ'' എന്നതുതന്നെ അതിനു തെളിവാണ്. ശ്രീശങ്കരൻ തൻെറ പലേ ഗ്രന്ഥങ്ങളിലും സ്വഗുരുവായ ഗോവിന്ദാചാര്യരെ വന്ദിച്ചിട്ടുള്ളതും വിവേകചൂഡാമണി മുതലായ ഗ്രന്ഥങ്ങളിൽ ഗുരുവിനെ സമീപിക്കുമ്പോഴും ഗുവ്വനുഗ്രഹംകൊണ്ടു് നിവ്വികല്പസമാധി ലഭിച്ചശേഷവും ശിഷ്യൻ ഗുരുവിനെ കീത്തിക്കുന്നരീതി കാണിച്ചിട്ടുള്ളതും മറെറാരു തെളിവാണ്.

''സദ്വിദ്വാനുപസർപ്യതാം
പ്രതിദിനം തത്പാദുകേ സേവ്യതാം''.

ബ്രഹ്മജ്ഞനെ സമീപിച്ചു് പ്രതിദിനം അദ്ദേഹത്തിൻെറ പാദങ്ങളെ സേവിക്കുക എന്നു പറയുന്നതും ശ്രദ്ധേയമാണ്. ''അസമ്പ്രദായവാൻ സവ്വശാസ്ത്രവിദപി മൂർഖവദുപേക്ഷണീയഃ'' ഗുരുപരമ്പരയില്ലാത്തവൻ സവ്വ ശാസ്ത്രജ്ഞനാണെങ്കിലും മൂർഖനെപ്പോലെ ഉപേക്ഷിക്കപ്പെടേണ്ടവനാണ് എന്നുള്ള ശാങ്കരഭാഷ്യവാക്യവും ശ്രദ്ധേയമാണ്.

ഗുരുവിൽനിന്നു മഹാവാക്യം ശ്രവിച്ച ശിഷ്യൻ നിരന്തരാഭ്യാസം അനുഭൂതിപര്യന്തം ചെയ്യണമെന്നു് ശങ്കരൻ നിർബന്ധിക്കുന്നു. ശങ്കരനു് മതം വെറും വാക്കുകളുടെ കൂട്ടമല്ല; പുരോഹിത തന്ത്രവുമല്ല. നിരന്തരാഭ്യാസഫലമായുണ്ടാകുന്ന അനുഭൂതിയാണ്.

''നിദ്രായാ ലോകവാത്തായാഃ ശബ്ദാദേരപി വിസ്മൃതേഃ
കചചിന്നാവസരം ദത്വാ ചിന്തയാത്മാനമാത്മനി.

പ്രതീതിർജീവ ജഗതോഃ സ്വപ്നവദ്ഭാതിയാവതീ
താവന്നിരന്തരം വിദ്വൻ സ്വാദ്ധ്യാസാഽപനയം കുരു.
അഹംഭാവസ്യ ദേഹേഽസ്മിൻ നിശ്ശേഷവിലയാവധി
സാവധാനേന യുക്താത്മാ സ്വാദ്ധ്യാസാ പനയം കുരു.''

എന്നെല്ലാം അദ്ദേഹം പറയുന്നു. അതായതു് ജീവനെന്നും ജഗത്തെന്നു മുള്ള ഭേദബുദ്ധി സമ്പൂർണ്ണം പോകുകയും ദേഹം ഞാനെന്നഭാവം നിശ്ശേഷം വിട്ടൊഴിയുകയും ചെയ്യുന്നതുവരെ ഉറങ്ങാനും നാട്ടുവാർത്ത കേൾക്കാനും ഒരു നിമിഷംപോലും കളയാതെ അഭ്യാസം ചെയ്യണമെന്നർത്ഥം.

ശങ്കരൻെറ മോക്ഷം വെറും പാരലൗകികമല്ല. ''അമൃതത്വം അമരണഭാവം സ്വാത്മന്യവസ്ഥാനം മോക്ഷഃ'' എന്നു് അദ്ദേഹം നിർവ്വചിക്കുന്നു. അതു് ഇവിടെവച്ചുതന്നെ അനുഭവിക്കാവുന്നതുമാണു്. ''അത്ര ബ്രഹ്മ സമശ്നുതേ'' എന്നു ശ്രുതി.

ശങ്കരൻ മായാവാദിയാണെന്നും അതിനാൽ ലോകം ഇല്ലാത്തതാണെന്നു് അദ്ദേഹം പഠിപ്പിച്ചുവെന്നും അങ്ങനെ മനുഷ്യരെ അലസരാക്കിയെന്നും ചിലർ പറയുന്നു. ഇതു ശരിയല്ല. ശങ്കരൻ മായാവാദിയാണെന്നുള്ളതു സത്യംതന്നെ. എന്നാൽ മായാവാദം ലോകം ഇല്ലാത്തതാണു് എന്നാണു് പഠിപ്പിക്കുന്നതെന്നു ധരിക്കുന്നതു് മുഴുവൻ ശരിയല്ല. ശങ്കരൻ വിവേകചൂഡാമണിയിൽ പറയുന്നു.

''സത്യം യദിസ്യാജ്ജഗദേതദാത്മനാ
അനന്തത്വഹാനിർനിഗമാപ്രമാണതാ
അസത്യവാദിത്വമപീശിതുഃ സ്യാത്
നൈതത്ത്രയം സാധുഹിതം മഹാത്മനാം''

ലോകം ഇക്കാണുന്ന രൂപത്തിൽ സത്യമാണെന്നു വന്നാൽ പരമാത്മാവിൻെറ—ബ്രഹ്മത്തിൻെറ—അനന്തതയ്ക്കു ഹാനിവരും. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ'' എന്നാണല്ലോ ശ്രുതി. വേദത്തിനു് അപ്രാമാണ്യം വരും. ഭഗവാൻ കളവു പറയുന്നവനാണെന്നു വരും. ഇതു മൂന്നും ശരിയല്ല; മഹാത്മാക്കൾക്കു് സമ്മതവുമല്ല. ലോകം ഇക്കാണുന്ന രൂപത്തിൽ സത്യമല്ലെന്നേ ശങ്കരനു് അഭിപ്രായമുള്ളു.

''അസ്തി ഭാതി പ്രിയം നാമ രൂപംചേത്യംശപഞ്ചകം
ആദ്യത്രയം ബ്രഹ്മരൂപം ജഗദ്രൂപം തതോ ദ്വയം''

എന്ന വാക്യപ്രകാരം ഓരോ പദാർത്ഥത്തിലും സത്താംശം, ചിദംശം, ആനന്ദാംശം എന്നീ മൂന്നും അതിനുപുറമെ നാമവും രൂപവുമുണ്ടു്. ഇതിലെ നാമരൂപങ്ങളാണു് മിഥ്യ. ഓരോന്നിൻേറയും നാമരൂപങ്ങൾക്കു് പുറകിലിരിക്കുന്ന സച്ചിദാനന്ദാംശം സത്യമാകുന്നു. വാസ്ത

വത്തിൽ എല്ലാ വസ്തുവും സച്ചിദാനന്ദമാകുന്നു. അതിൽ നാമരൂപങ്ങൾ ദ്രഷ്ടാവിനാൽ അദ്ധ്യസ്തങ്ങളാകുന്നു. ഈ നാമരൂപങ്ങൾ വികാരികളും അതിനാൽ അസത്യവുമാകുന്നു. അതുകൊണ്ടു് ജഗത്തിന്റെ ജഗത്ത്വം മിത്ഥ്യയെന്നല്ലാതെ ജഗത്തായി പ്രകാശിക്കുന്ന വസ്തുവിന്റെ പിന്നിൽ നില്ക്കുന്ന സച്ചിദാനന്ദാംശം മിത്ഥ്യ എന്നു ശങ്കരനു ഭിപ്രായമില്ല. വാസ്തവത്തിൽ സച്ചിദാനന്ദമായതു് ജഗത്തായി ദ്രഷ്ടാവിനു തോന്നിക്കുന്നതേതുകൊണ്ടോ അതാണ് മായ. വസ്തു സച്ചിദാനന്ദമാണെന്നു് ശ്രുതി, യുക്തി, ആത്മജ്ഞന്റെ അനുഭൂതി എന്നിവയാൽ സിദ്ധം. അതു് ജഗത്തായി സാധാരണക്കാരനു തോന്നുന്നുവെന്നതും സത്യം. ഈ തോന്നലിനു കാരണമെന്തു്? അതിനെയാണ് ശങ്കരൻ മായയെന്നു പറയുന്നതു്. ഇതു്, ലോകം ശശവിഷാണം പോലെ അത്യന്തശൂന്യമെന്നു പഠിപ്പിക്കുകയല്ല ചെയ്യുന്നതു്. ശങ്കരന്റെ മായാവാദം കല്പനയല്ല. മായ ഇല്ലാത്തതുമല്ല. മായയെ അദ്ദേഹം നിർവ്വചിക്കുന്നതു് ഇങ്ങനെയാണ്.

''സന്നാപ്യസന്നാപ്യുഭയാത്മികാ നോ
ഭിന്നാപ്യഭിന്നാപ്യുഭയാത്മികാ നോ
സംഗാപ്യസംഗാപ്യുഭയാത്മികാ നോ
മഹാത്ഭുതാ ƒനിർവചനീയരൂപാ''

മായ സത്തെന്നും അസത്തെന്നും ഉള്ള രണ്ടുകൊണ്ടും അനിർവചനീയമാണ്. അതു് എല്ലാവർക്കും അനുഭവനിഷ്ഠമാണ്. എന്നാൽ ''ശുദ്ധാƒദ്വയബ്രഹ്മവിബോധ നാശ്യ''യാകയാൽ പാരമാർത്ഥികസത്തയുള്ളതുമല്ല. ഇതു് കേവലം ഒരു സത്യപ്രതിപാദനം മാത്രമാണ്. ആ സത്യപ്രതിപാദനം നിമിത്തം ശങ്കരൻ ഒരിക്കലും കുററക്കാരനാകുന്നില്ല. അതു മനുഷ്യരെ അലസരാക്കുന്നുമില്ല. ശങ്കരൻതന്നെ അലസനായിരുന്നില്ല. ഓരോ ജീവനോടും ആത്മാനുഭൂതിക്കുവേണ്ടി പ്രയത്നിക്കാൻ ശങ്കരൻ പറയുന്നു. ലോകത്തിലുള്ള സകല ജീവന്മാരേയും ആത്മാനുഭൂതിയിലെത്തിക്കുന്നതിനുവേണ്ടി പ്രവർത്തിക്കാൻ ഓരോ ആത്മനിഷ്ഠനേയും ശങ്കരൻ പ്രേരിപ്പിക്കുന്നുവെന്നും ഓർക്കേണ്ടതാണ്.

ശ്രീശങ്കരന്റെ ധർമ്മത്തിൽ കർമ്മത്തിനും ഭക്തിക്കും യോഗത്തിനും ജ്ഞാനത്തിനും സ്ഥാനമുണ്ടു്. സാകാരോപാസനയ്ക്കും നിരാകാരോപാസനയ്ക്കും സ്ഥാനമുണ്ടു്. ആ ധർമ്മം ''മാതാവാരു്? പിതാവാരു്?'' എന്നു നോക്കാത്ത മതമാണ്. വിധുരാധികരണത്തിന്റെ ശാങ്കരഭാഷ്യവും മാദ്ധ്വഭാഷ്യവും തമ്മിലുള്ള വ്യത്യാസവും ഇവിടെ ചിന്തനീയമാണ്.

''ചണ്ഡാലോഽസ്തു സ തു ദ്വിജോഽസ്തു
ഗുരുരിത്യേഷാ മനീഷാ മമ''

എന്നു ശങ്കരൻ പറയുന്നു.

''ഭക്തിഃ കിം ന കരോത്യഹോ വനചരോ
ഭക്താവതംസായതേ''

എന്നും വാഴ്ത്തുന്നു. ഇതിൽനിന്നു് ചണ്ഡാലനു് ബ്രഹ്മജ്ഞാനത്തിനും വേടനു് ശിവപൂജയ്ക്കും അവകാശമുണ്ടെന്നു ശങ്കരനു് അഭിപ്രായമുള്ളതായി കാണാം. ശങ്കരൻെറ മതം ഇവിടെവച്ചുതന്നെയുള്ള അനുഭവത്തിൽ അടിയുറപ്പിക്കുന്നതാകയാൽ അതു് യുക്തിവാദിക്കു് തോല്പിക്കാൻ കഴിയാത്തതാണു്. പ്രത്യക്ഷവാദികളോടു പൊരുതി നില്ക്കാൻ കഴിവുള്ളതാണു്. അതു് പ്രായോഗികവുമാണു്. ശ്രവണ മനന നിദിദ്ധ്യാസനങ്ങൾക്കു് മൂന്നിനും സ്ഥാനം കൊടുത്തിരിക്കയാൽ അതു് യുക്തിയേയും അംഗീകരിക്കുന്നതാണു്. ഇങ്ങനെയുള്ള മതമാണു് ജഗദ്ഗുരു ഭാരതത്തിനു് ഒരു മൂല്യനിധിയായി സംഭാവന ചെയ്തതു്. ഈ നിധിയുടെ ഫലം ലോകത്തെ മുഴുവൻ അനുഭവിപ്പിക്കാനാണു് ശ്രീശങ്കരപരമ്പരയിൽ, തോതാപുരിയിൽനിന്നു് സന്യാസം വാങ്ങി നിർവികല്പസമാധിയിൽ ത്രിപുടി നശിപ്പിച്ചു് അദ്വൈതതത്ത്വം കരതലാമലകംപോലെ അനുഭവിച്ച ഭഗവാൻ ശ്രീരാമകൃഷ്ണൻെറ ശിഷ്യനായ സ്വാമി വിവേകാനന്ദൻ ലോകം മുഴുവൻ സഞ്ചരിച്ചതു്. ശ്രീശങ്കരൻ ജയിക്കട്ടെ. ശ്രീരാമകൃഷ്ണധർമ്മം ജയിക്കട്ടെ. ശ്രീ വിവേകാനന്ദ സന്ദേശം ജയിക്കട്ടെ. അദ്വൈതാമൃതപാനം കൊണ്ടു് ലോകം മതകലഹവും അന്ധവിശ്വാസവും നിർമ്മതത്വവും വെടിഞ്ഞു് അമൃതത്വവും നിത്യശാന്തിയും അനുഭവിക്കട്ടെ.



# 53. ജാതിയും ആധുനികഭാരതവും*

ലോകത്തിലെ മററു ജാതിക്കാരിൽ സാധാരണ കണ്ടുവരാത്ത പല വൈശിഷ്ട്യങ്ങളും നമ്മുടെ പൂർവ്വപിതാമഹന്മാരായ പുരാതന ഭാരതീയാചാര്യന്മാർക്കുണ്ടായിരുന്നതായി നാം കാണുന്നു. അവരുടെ രാജ്യനീതി, സമുദായഘടന, മതം, ജീവിതാദർശം എന്നിവയിലെല്ലാം ഇതു പ്രത്യക്ഷമാണ്. ശമദമാദിസാത്വികഗുണസമ്പന്നന്മാരും നിസ്വാർത്ഥവും പരിശുദ്ധവുമായ ജീവിതംനയിച്ച് ബ്രഹ്മപദംപ്രാപിച്ചവരും ആദർശപുരുഷന്മാരുമായ മഹർഷിശ്രേഷ്ഠന്മാരാൽ പ്രോക്തമായ രാജധർമ്മം, പ്രജാധർമ്മം എന്നിവയാൽ നിയന്ത്രിതമായിരുന്നു അവരുടെ രാജ്യനീതി. വിദ്യാലയങ്ങളിലെ ഉയർന്നതും താഴ്ന്നതുമായ ക്ലാസ്സുകൾ ക്രമീകരിച്ചിട്ടുള്ളപോലെ ഏറ്റവും താഴ്ന്ന സംസ്കാരത്തിൽനിന്നും ബ്രഹ്മസാക്ഷാത്ക്കാരത്തിലേയ്ക്ക് മനുഷ്യനെ നയിക്കത്തക്കതായിരുന്നു അവരുടെ സമുദായഘടന. ഇഹ പര ലോകങ്ങളെയെല്ലാം അനുഭവിച്ചുകൊണ്ട് ക്രമേണയോ അല്ലെങ്കിൽ പെട്ടെന്നു തന്നെയോ ഈശ്വരപ്രാപ്തിക്കു വഴികാണിക്കുന്നതായിരുന്നു അവരുടെ മതം. യഥാർത്ഥ ആനന്ദത്തിന്റെ കണികപോലും അനുഭവിക്കാൻ കഴിയാത്തതായ ഈ മായാമയ സംസാരസാഗരത്തിൽ നിന്നുമുള്ള ആത്യന്തികമുക്തിയാകുന്ന ബ്രാഹ്മീസ്ഥിതിയായിരുന്നു പരമമായ അവരുടെ ജീവിതലക്ഷ്യം. ഈശ്വരകൃപയാൽ അവരുടെ ചരിത്രത്തിന്റെ ആദിഘട്ടത്തിൽ തന്നെ ജീവിതത്തിന്റെ ഏററവും ഉൽക്കൃഷ്ടമായ ലക്ഷ്യം ലൗകികങ്ങളായ ബന്ധങ്ങളിൽ നിന്നെല്ലാം മോചനംനേടി തങ്ങളിൽ അന്തർലീനമായ ഈശ്വരത്വത്തെ പ്രകാശിപ്പിക്കുകയാണെന്ന് അവർ കണ്ടുപിടിച്ചതു കൊണ്ടായിരുന്നു തത്സംബന്ധിയായ ഓരോ ഏർപ്പാടും ലക്ഷ്യപ്രാപ്തിക്കു സഹായവും അതിലേക്ക് എളുപ്പം നയിക്കുന്നതും ആക്കിത്തീർക്കാൻ അവരെ മേൽപ്രകാരം പ്രേരിപ്പിച്ചതു്. ഇപ്രകാരം അവരുടെ സമുദായ ഘടനയെ സംബന്ധിച്ച് രചിച്ചിട്ടുള്ളതും ആദർശത്തിലേക്കു നയിക്കുന്നതുമായ ഒരു ക്രമീകൃത പദ്ധതിയായിരുന്നു ശാസ്ത്രപ്രസിദ്ധമായ വർണ്ണാശ്രമധർമ്മം. ആദർശത്തിലും അതിന്റെ വിസ്തരിച്ച പ്രയോഗപരിപാടിയിലും അതു് പരിപൂർണ്ണവും അന്യാദൃശവും അത്ഭുതകരവുമായിരുന്നു.

---

* 1952 സെപ്തംബർ മാസത്തിലെ പ്രബുദ്ധകേരളം മാസികയിൽ പ്രസിദ്ധപ്പെടുത്തിയത്.

''പ്രഭവാൎത്ഥായ ഭൂതാനാം ധൎമ്മപ്രവചനം കൃതം
അഹിംസാൎത്ഥായ ഭൂതാനാം ധൎമ്മപ്രവചനം സ്മൃതം''

എന്ന ഭാരതോക്തിയനുസരിച്ചു് ജീവരാശികളുടെ അഭിവൃദ്ധിക്കും അന്യോന്യസഹായസഹകരണങ്ങൾക്കും അനുകൂലമായിത്തീരുന്നതു് യാതൊന്നോ അതു് ധൎമ്മം എന്നു നിൎവ്വചിക്കാം. ''ധൎമ്മ''മെന്നതു് പുരാതന ആര്യസമുദായത്തിനു് ഏററവും പ്രിയപ്പെട്ട ഒരു മുദ്രാവാക്യമായിരുന്നു. അവരുടെ ജീവിതം ആദ്യന്തം ധൎമ്മത്താൽ പ്രേരിതമായിരുന്നു. ഈ ധൎമ്മം അവസ്ഥാഭേദത്തേയും അധികാരിഭേദത്തേയും ആശ്രയിച്ചു് പ്രവൃത്തിധൎമ്മം, നിവൃത്തിധൎമ്മം, വൎണ്ണാശ്രമധൎമ്മം, സാമാന്യധർമ്മം, വിശേഷധൎമ്മം, യുഗധർമ്മം, നിത്യധർമ്മം എന്നിങ്ങനെ നാനാരൂപത്തിൽ ജനങ്ങളുടെയിടയിൽ പ്രചരിച്ചിരുന്നു. ഇവിടെ നാം ഓക്കേണ്ട സംഗതി ഭാരതീയ സംസ്കാരത്തിൽ ജനങ്ങളുടെ കൎത്തവ്യത്തെപ്പററിയല്ലാതെ അവകാശത്തെപ്പററി ഊന്നിപ്പറഞ്ഞിട്ടില്ലെന്നുള്ളതും ധർമ്മപാലനം രാജധർമ്മത്തിൻെറ ഒരു പ്രധാന അംശമായിരുന്നുവെന്നതുമാണു്.

''കർമ്മണ്യേവാധികാരസ്തേ മാ ഫലേഷു കദാചന''

ഉപായത്തിൽ വേണ്ടപോലെ ശ്രദ്ധിച്ചാൽ ഉപേയം താനെ വന്നുകൊള്ളും. ഭാരതീയസംസ്കാരത്തിൽ ഈ തത്വം ആദ്യന്തം ലയിച്ചു കിടക്കുന്നതായി കാണാം.

അപ്പോൾ വൎണ്ണാശ്രമധൎമ്മമെന്നുവച്ചാൽ ബ്രാഹ്മണക്ഷത്രിയാദി വൎണ്ണങ്ങളുടേയും ബ്രഹ്മചര്യഗാൎഹസ്ഥ്യാദി ആശ്രമങ്ങളുടേയും തത്വം മനുഷ്യൻെറ അഭിവൃദ്ധിക്കും വളൎച്ചയ്ക്കുംഅന്യോന്യസഹായസഹകരണങ്ങൾക്കും അനുകൂലമായിത്തീരുന്ന ഒരു പദ്ധതി എന്നു താല്പര്യം. ഈ പദ്ധതി സമുദായത്തിനും വ്യക്തിക്കും ഗുണകരമായി വളരെക്കാലം നിലനിന്നിരുന്നു. എന്നാൻ പലേ കാരണങ്ങളാലും കാലഗതിയിൽ എല്ലാററിനും ഉണ്ടാകാറുള്ള ഉപചയാപചയധർമ്മമനുസരിച്ചു് അതു ക്രമേണ പലപല ജാതികളും ഗൃഹസ്ഥ സന്യാസിവൎഗ്ഗങ്ങളുമായി പരിണമിച്ചിരിക്കുന്നു. ഈ സ്ഥിതിയിൽ നമ്മുടെ ഇന്നത്തെ കൎത്തവ്യമെന്തു്? വൎണ്ണാശ്രമത്തെ പുനഃസ്ഥാപിക്കുകയോ അതോ മററു വല്ലതുമോ? പുരാതനകാലത്തെ ശാന്തമായ അന്തരീക്ഷം ഇന്നു് ഇല്ലാത്തതുകൊണ്ടും ജനങ്ങളുടെ അനുസരണബുദ്ധിയും ആചാരവിശ്വാസവും കുറഞ്ഞിരിക്കുകകൊണ്ടും കാലഗതിയിൽ മനുഷ്യരുടെ ബുദ്ധിക്കു പൊതുവേ വളരെ വ്യത്യാസം വന്നിരിക്കുകകൊണ്ടും ഇന്നു പൂൎവ്വകാലത്തെ വൎണ്ണാശ്രമത്തിൻെറ പുനരുജ്ജീവനം അപ്രായോഗികമായിരിക്കാനേ തരമുള്ളു. മാത്രമല്ല നാനാമതക്കാരും ജാതിക്കാരും ജീവിത

സരണിയിൽ മത്സരിക്കാൻ ഇറങ്ങിയിരിക്കുന്ന ഇക്കാലത്തു് അതി നുദ്യമിക്കുന്നതു് മൗഢ്യവുമത്രേ.

ഈ സന്ദർഭത്തിൽ നാം ഒരു സംഗതി വിസ്മരിക്കരുതാത്തതാണു്. പാശ്ചാത്യരാജ്യക്കാർ ചെന്നു കേറുന്ന സ്ഥലങ്ങളിലുള്ള അപരിഷ്കൃതരായ ജനങ്ങളെ നിശ്ശേഷം നശിപ്പിക്കുകയായിരുന്നു പതിവു്. എന്നാൽ ഭാരതീയ ആചാര്യന്മാരുടെ ഉദ്ദേശ്യം എല്ലാവരേയും പടിപടിയായി ക്രമേണ തങ്ങളുടെ സ്വന്തം നിലയിലേയ്ക്കു് ഉയർത്തുകയായിരുന്നു. പാശ്ചാത്യ നാഗരികതയുടെ ഉപായം വാളായിരുന്നു. ഭാരതീയരുടേതു് വർണ്ണവിഭാഗവും. ഈ വർണ്ണവിഭാഗം ഒരു വ്യക്തിയെ പഠിപ്പും സംസ്കാരവുമനുസരിച്ചു് കൂടുതൽ കൂടുതൽ ഉയർത്തി നാഗരികതയിലേയ്ക്കു കൊണ്ടുവരാനുള്ള പടികൾ മാത്രമായിരുന്നു. ഈ ഭാരതഭൂമിയിൽ ഓരോ സാമുദായികനിയമവും ക്ഷീണിതൻെറ രക്ഷയ്ക്കും ഉൽക്കർഷത്തിനും ഉതകത്തക്കതായിരുന്നു.

യുഗധർമ്മമെന്നും നിത്യധർമ്മമെന്നും ധർമ്മത്തെ രണ്ടായി തരംതിരിക്കണം. ജീവൻ, ഈശ്വരൻ, ജഗത്തു്, മായ, ബ്രഹ്മം എന്നിവയുടെ സ്വരൂപവും ഇവ തമ്മിലുള്ള ബന്ധവും നിത്യമാണു്. ഇവയുടെ സ്വഭാവവും ലക്ഷണവുമാണു് സത്യധർമ്മങ്ങളെന്നു പറയപ്പെടുന്നതു്. ഈ ലോകത്തിൽ അതാതുകാലത്തു് നമ്മുടേയും ലോകത്തിൻെറ പൊതുവേയും അഭ്യുദയനിശ്രേയസങ്ങൾക്കു് സഹായകമാകത്തക്കവണ്ണം ജീവിതം നയിച്ചുകൊണ്ടുപോകുന്നതിനുള്ള നിയമസംഹിതയത്രേ യുഗധർമ്മം. മേല്പറഞ്ഞ വർണ്ണാശ്രമധർമ്മം ഈ യുഗധർമ്മത്തിൽ ഉൾപ്പെട്ടതാണു്. അതുകൊണ്ടു് അതിനു് കാലഗതിയിൽ മാററം വരാൻ പാടില്ലാത്തതല്ല. പൂർവ്വകാലത്തെ ചാതുർവർണ്ണ്യം ഇന്നു് അനേകം ജാതികളായി പരിണമിച്ചിരിക്കുന്നു എന്നു് മുൻപേ പ്രസ്താവിച്ചുവല്ലോ.

പണ്ടേ മുതൽ ഭാരതത്തിലെ ജാതിക്കു് രണ്ടു പ്രത്യേകതകൾ കാണാനുണ്ടു്. ഒന്നാമതായി മററു രാജ്യങ്ങളിൽ ഏററവും ഉയന്ന നിലയിലുള്ള ബഹുമാനത്തെ അർഹിക്കുന്നതു് ഖഡ്ഗപാണിയായ ക്ഷത്രിയനാകുന്നു. റോമിലെ പോപ്പുപോലും തൻെറ വംശത്തെ റൈൻ നദീതീരത്തുള്ള വല്ല കൊള്ളക്കാരൻ പ്രഭുവിൽനിന്നും പിന്തുടന്നതായി കാണിക്കാൻ സന്തോഷമുള്ളവനായിരിക്കും. എന്നാൽ ഭാരതത്തിൽ ഏററവും ഉച്ചമായ മാനത്തിനഹ്ൻ ശമദമാദിസമ്പന്നനും ജ്ഞാന വിജ്ഞാനവാനും ബ്രഹ്മജ്ഞാനിയും ആയ ബ്രാഹ്മണനത്രേ.

രണ്ടാമതായി മററു രാജ്യങ്ങളിലെ ജാതിനിയമപ്രകാരം ഒരു പ്രത്യേക വ്യക്തിയെ ഉന്നത ജാതിയിലേയ്ക്കുയത്താനുള്ള മാനപ്രമാണം ഒരു വ്യക്തിമാത്രമാകുന്നു. ധനം, ശക്തി, ബുദ്ധി, സൗന്ദര്യം ഇവ

യിൽ ഏതെങ്കിലും ഒന്നിനാൽ ഒരു വ്യക്തി വേണ്ടിടത്തോളം അനുഗൃഹീതനായാൽ മതി ഏതെങ്കിലും ഉന്നതജാതിക്കു് അയാളെ അഹ്നാക്കാൻ. എന്നാൽ ഭാരതത്തിലാകട്ടെ ഉയച്ച്ചയുള്ള മാനപ്രമാണം ഒരു ജാതിക്കാരോ സമുദായക്കാരോ മുഴവനുമാണു്. ഇവിടെയും ഒരുവനു് തൻെറ ജാതിയേക്കാൾ ഉയന്നതിലേയ്ക്കോ ഏററവും ഉയർന്നതിലേക്കോ ഉയരുവാൻ കഴിയും. എന്നാൽ അയാൾ തൻെറ ജാതിയെ ഒന്നാകെ തൻെറ കൂടെ ഉയത്തുവാൻ പ്രായേണ നിർബന്ധിതനാണു്.

ജാതി ഒരു അന്യൂനമായ സ്ഥാപനമല്ല നിശ്ചയംതന്നെ. എങ്കിലും ജാതി ഉണ്ടായിരുന്നില്ലെങ്കിൽ നമ്മുടെ വേദവേദാംഗാദികളും മററനേകം വിലയേറിയ പുരാണേതിഹാസ ശാസ്ത്രഗ്രന്ഥങ്ങളും ഇന്നു നമുക്കു് അവശേഷിക്കുമായിരുന്നുവോ എന്നു് സംശയമാണു്. ഈ ജാതി ഒരു ശക്തിയായ കോട്ടയായി നിന്നിരുന്നു. അതിന്മേൽ നാനാപ്രകാരത്തിലുള്ള ആക്രമണങ്ങളാകുന്ന ഘോര തിരമാലകൾ ആക്രമിക്കുകയും അടിച്ചുകയറുകയും ചെയ്തുവെങ്കിലും അവയ്ക്കു് അതിനെ അടിച്ചുടച്ചു് അകത്തു പ്രവേശിക്കാൻ കഴിഞ്ഞില്ല. അതിനു് ആവശ്യമുണ്ടായിരുന്ന കാലത്തോളം അതു് ശക്തിപൂർവ്വം നിലനിന്നു. ഇന്നു് അതിൻെറ ആവശ്യം കുറവായതിനാൽ ശക്തിക്ഷയിച്ചു വന്നിരിക്കുന്നു.

ഭാരതത്തിൽ ഇന്നു നടപ്പിലിരിക്കുന്ന ജാതി യഥാത്ഥ ജാതിയല്ലെന്നും അതു സമുദായത്തിൻെറ ഉൽക്കഷ്ത്തിനു തടസ്സമായിരിക്കുന്നുവെന്നും യഥാത്ഥമായ ജാതി നടപ്പിലാക്കിയാലേ ഹിന്ദുസമുദായം ഉന്നതി പ്രാപിക്കുകയുള്ളുവെന്നും നാം മനസ്സിലാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ശ്രീ വിവേകാനന്ദ സ്വാമികൾ പറയുന്നു, ''അതുകൊണ്ടു് ഈ ജാതി ധർമ്മം, ഈ സ്വധർമ്മം ആണു് ഓരോ രാജ്യത്തുമുള്ള എല്ലാ ജനസംഘങ്ങളുടേയും അഭ്യുദയത്തിനുള്ള മാർഗ്ഗവും ആത്യന്തികമുക്തിയിലേക്കുള്ള കോവണിപ്പടിയും''.

''ഈ ജാതി ധർമ്മത്തിൻെറ, സ്വധർമ്മത്തിൻെറ, ക്ഷയത്തോടുകൂടി നമ്മുടെ രാജ്യം അധഃപതനത്തിലാണ്ടു. എന്നാൽ ഇപ്പോൾ ഉയന്ന ജാതിക്കാരാൽ സാധാരണയായി മനസ്സിലാക്കപ്പെട്ടുവരുന്ന ജാതിധർമ്മം അഥവാ സ്വധർമ്മം നാം തുടച്ചുനീക്കേണ്ടതായ ഒരു പുതിയ ദൂഷ്യമാണു്. അവർ വിചാരിച്ചിരിക്കുന്നതു് അവക്കു് ജാതിധർമ്മത്തെപ്പററി എല്ലാം അറിയാമെന്നാണു്. വാസ്തവത്തിൽ അവക്കു് അതിനെപ്പററി ഒന്നും അറിഞ്ഞുകൂടാ. അവരുടെ സ്വന്തം ഗ്രാമ്യാചാരങ്ങളെ വേദങ്ങളാൽ വിധിക്കപ്പെട്ട നിത്യാചാരങ്ങളെന്നു കരുതിയും വിശേഷാധികാരങ്ങളേയും ആനുകൂല്യങ്ങളേയും കൈവശ

പ്പെട്ടത്തിക്കൊണ്ടും അവർ തങ്ങളുടെ നാശത്തിലേയ്ക്ക് പ്രയാണം ചെയ്യുയാകുന്നു. ഗുണത്തെ അടിസ്ഥാനപ്പെടുത്തിയുള്ള ജാതിയെയല്ല വംശപാരമ്പര്യത്തെ അടിസ്ഥാനമാക്കിയുള്ള ജാതിയെപ്പററിയാണ് ഞാൻ സംസാരിക്കുന്നതു്. ഗുണാനുഗത ജാതിയെയാണ് മുഖ്യജാതിയായി ഞാൻ പരിഗണിക്കുന്നതു്. എന്നാൽ ഒന്നുരണ്ടു തലമുറയിൽ ഗുണാനുഗതജാതി വംശാനുഗതമായിത്തീരുന്നു എന്നതാണ് പരിതാപകരം. ഇപ്രകാരം നമ്മുടെ ജനകീയ ജീവിതത്തിന്റെ മർമ്മസ്ഥാനം സ്പർശിക്കപ്പെട്ടിരിക്കുന്നു. അല്ലെങ്കിൽ നാം ഈ അധഃപതനാവസ്ഥയിലേക്കു താഴേണ്ടതില്ലായിരുന്നു. ഇപ്പോഠം ഒരു യഥാത്ഥ ജാതിധർമ്മത്തെ പുനഃസ്ഥാപിക്കാൻ നോക്കുക. എന്നാൽ അതു് രാജ്യത്തിനു് ഒരു വാസ്തവവും നിശ്ചിതവുമായ അനുഗ്രഹമായിരിക്കും''

ഇന്നു ജനങ്ങളുടെ ശക്തിയെല്ലാം കിടക്കുന്നതു് സാമൂഹ്യപ്രവത്തനത്തിലാണ്. ജനങ്ങളുടെ ഒത്തൊരുമിച്ചുള്ള പ്രവത്തനംകൊണ്ടു് അനേകം സാമൂഹ്യപ്രവത്തനങ്ങഠം നടത്താനുണ്ടു്. മററു മതക്കാരെ സംബന്ധിച്ചിടത്തോളം അവരുടെ സാമൂഹ്യപ്രവത്തനത്തിനു് യാതൊന്നും തടസ്സമായി നിൽക്കാനില്ലാത്തതുകൊണ്ടു് അനേകം ഉപകാരപ്രദങ്ങളായ കാര്യങ്ങഠം സമുദായത്തിനുവേണ്ടി ചെയ്യാൻ കഴിയുന്നുണ്ടു്. എന്നാൽ ഹിന്ദുക്കളുടെ കാര്യത്തിൽ സമുദായ ശരീരത്തിലെ വ്യക്തികഠം തമ്മിൽ സഹാനുഭൂതിയും സഹകരണബുദ്ധിയും വേണ്ടിടത്തോളം ഇല്ലാത്തതിനുള്ള ഒരു പ്രധാനകാരണം ഈ ജാതിയാകുന്ന ഉപാധി—ഗുണത്തേയോ കർമ്മത്തേയോ അടിസ്ഥാനപ്പെടുത്താത്തതും ഉയന്ന ജാതിയാണെങ്കിൽ അവരിൽ ഒരു അഭിമാനാഭിജാത്യാദി മനോഭാവവും താഴ്ന്ന ജാതിയാണെങ്കിൽ അവരിൽ ഒരു നികൃഷ്ടതാ നീചതാമനോഭാവവും ഉളവാക്കുന്നതിനുമാത്രം ഉപകരിക്കുന്നതുമായ ഒരു മായാ യവനിക—അവരെ ആവരണം ചെയ്തിരിക്കുകകൊണ്ടാണ്. സ്വാമിജി പറയുന്നു ''ഒരു മഹത്തായ ഭാരതത്തിന്റെ നിർമ്മാണത്തിനുള്ള രഹസ്യമെല്ലാം സംഘടനയിലും ശക്തികളെ ഏകീകരിച്ചു സജ്ജീകരിക്കുന്നതിലും മനഃശക്തികളെ ഏകാധിഷ്ഠാനത്തിൽ കൊണ്ടുവന്നു് ഒരേവഴിക്കു് പ്രയോഗിക്കുന്നതിലും ആകുന്നു. അഥവ്വ വേദസംഹിതയിലെ ഒരതിശയകരമായ മന്ത്രമാണ് ഈ അവസരത്തിൽ, മനോമുകുരത്തിലുദിക്കുന്നതു്. ''നിങ്ങഠം എല്ലാവരും ഒരേ മനസ്സോടുകൂടിയിരിക്കുക, നിങ്ങഠം സവ്വരും ഒരേ വിചാരത്തോടുകൂടിയവരായിരിപ്പിൻ, എന്തെന്നാൻ, പൂവ്വകാലങ്ങളിൽ ദേവന്മാർ ഒരേ മനസ്സോടുകൂടിയിരുന്നവരായതുകൊണ്ടു് യജ്ഞാഹുതികളും ബലിദാനങ്ങളും ലഭിക്കാൻ ശക്തരായി. ദേവന്മാർ ഏകമനസ്സോടുകൂടിയവരായിരുന്നതുകൊണ്ടാണ് അവർ മനുഷ്യരാൽ ആരാ

ദ്ധ്യന്മാരായതു്''. സമുദായത്തിൻെറ (വിജയ) രഹസ്യം ഏകമന സ്സോടു കൂടിയിരിക്കുന്നതാകുന്നു. ദ്രാവിഡരെന്നും ആര്യന്മാരെന്നും ബ്രാഹ്മണനെന്നും അബ്രാഹ്മണനെന്നും മററുമുള്ള തുച്ഛകാര്യങ്ങളെപ്പ ററി വാദിക്കുകയും വഴക്കടിപ്പിക്കുകയും ചെയ്യുന്തോറും ഭാവിഭാരത ത്തെ നിർമ്മിക്കാൻ പോകുന്ന ശക്തിയുടെ സംഭരണ സാദ്ധ്യതയിൽ നിന്നു് നിങ്ങൾ അധികമധികം അകന്നുപോകുന്നു. കാരണം നി ങ്ങൾ നോക്കിക്കൊൾക. ഭാവിഭാരതം സമ്പൂർണ്ണമായും അതിന്മേലാ ണു് ആശ്രയിച്ചിരിക്കുന്നതു്. അതാണു് അതിൻെറ രഹസ്യം—മനഃ ശക്തിയെ സജ്ജീകരിക്കൽ, അവയെ ഒരേ അധിഷ്ഠാനത്തിൽ കൊ ണ്ടുവരൽ, ഓരേ കേന്ദ്രത്തിലേയ്ക്കു് ഏകീകരിക്കുന്നതുപോലെ''.

''പാശ്ചാത്യരാജ്യത്തു് മന്ത്രോപദേശത്തിന്നധികാരികളായ ബ്രാഹ്മണരില്ലല്ലോ. പിന്നെ എങ്ങിനെയാണു് അങ്ങു് ശിഷ്യന്മാ ക്കു് മന്ത്രോപദേശം നൽകിയതു്'' എന്നു് ശിഷ്യൻെറ ചോദ്യത്തി നുത്തരമായി ജാതിക്കടിസ്ഥാനമായി നിൽക്കുന്ന ആശയത്തെപ്പററി പ്രസ്താവിച്ചുകൊണ്ടു് സ്വാമിജി പറയുന്നു ''എൻെറ ശിഷ്യന്മാർ എ ല്ലാവരും ബ്രാഹ്മണരാണു്. ബ്രാഹ്മണർക്കല്ലാതെ മററാർക്കും പ്രണവ ത്തിന്നധികാരമില്ലെന്നുള്ള തത്വത്തെ ഞാൻ പൂർണ്ണമായി സ്വീകരി ക്കുന്നു. എന്നാൽ ഒരു ബ്രാഹ്മണൻെറ പുത്രൻ എപ്പോഴും ബ്രാഹ്മണൻ ആയിരിക്കണമെന്നില്ല. അയാൾ ബ്രാഹ്മണനായി വരാൻ എല്ലാ സാദ്ധ്യതയുമുണ്ടെങ്കിലും അങ്ങനെയല്ലാതെ വന്നേക്കാം. ബാഗ് ബജാറിലെ അഘോരചക്രവർത്തിയുടെ മരുമകൻ ഒരു തെരുവടിച്ചു വാരി ആയിത്തീർന്നുവെന്നും തൻെറ പുതിയ ജാതിയിലെ എല്ലാ താ ണജോലികളും അയാൾ വാസ്തവത്തിൽ ചെയ്തിരുന്നുവെന്നും നിങ്ങൾ കേട്ടിട്ടില്ലേ?''

''ബ്രാഹ്മണജാതിയും ബ്രാഹ്മണഗുണങ്ങളും രണ്ടും വ്യത്യസ്തങ്ങ ളാണു്. ഭാരതത്തിൽ ഒരുവൻ ജാതികൊണ്ടു് ബ്രാഹ്മണനായി ഗണി ക്കപ്പെടുന്നു. എന്നാൽ പടിഞ്ഞാറൻ രാജ്യങ്ങളിൽ ബ്രാഹ്മണഗുണ ങ്ങളെക്കൊണ്ടു് മാത്രമേ ഒരുവനു് ബ്രാഹ്മണനാകാൻ കഴിയുകയുള്ളു. ബ്രാഹ്മണഗുണങ്ങളും ക്ഷത്രിയഗുണങ്ങളും ഈ രാജ്യത്തു ക്ഷയിച്ചുവരി കയാണു്, എന്നാൽ പാശ്ചാത്യരാജ്യക്കാർ ക്ഷത്രിയത്വം പ്രാപിച്ചി രിക്കുന്നു. അതിൽനിന്നും അടുത്ത ഉയച്ച്ച ബ്രാഹ്മണ്യത്തിലേക്കത്രേ. അതിനു യോഗ്യതയുള്ളവർ അവിടെ ധാരാളമുണ്ടുതാനും''.

സാത്വികഗുണമുള്ളവനാണു് യഥാർത്ഥ ബ്രാഹ്മണൻ എന്നു സ്ഥാ പിച്ചുകൊണ്ടു് സ്വാമിജി വീണ്ടും പറയുന്നു:— ''മനുഷ്യനിൽ സത്വ ഗുണം, രാജോഗുണം, തമോഗുണം എന്നിവയിൽ ഏതെങ്കിലും ഒന്നു് കൂടുതലോ കുറവോ ആയിരിക്കുന്നതുപോലെ ഒരുവനെ ബ്രാഹ്മണ

നോ വൈശ്യനോ ശൂദ്രനോ ആക്കുന്ന ഗുണങ്ങളും ഏറെക്കുറെ ഓരോ മനുഷ്യനിലും വ്യത്യസ്ത അളവുകളിൽ പ്രാധാന്യത്തിലിരിക്കുന്നതും തദനുസാരം അതു് പ്രകാശിക്കുന്നതുമാകുന്നു. ഉദാഹരണത്തിനു് വ്യത്യസ്തജോലികളിൽ ഏർപ്പെട്ടിരിക്കുന്ന ഒരുവനെ എടുക്കുക. ഒരാൾ അന്യനുവേണ്ടി ശമ്പളത്തിനു ജോലി ചെയ്യുമ്പോൾ അയാൾ ശൂദ്രത്വത്തിലാണ്. ലാഭത്തിനുവേണ്ടി ഏതെങ്കിലും വ്യാപാരത്തിൻ സ്വന്തമായി ഏർപ്പെട്ടിരിക്കുമ്പോൾ അയാൾ വൈശ്യനത്രേ അക്രമത്തിനു നിവൃത്തിയുണ്ടാക്കാൻവേണ്ടി യുദ്ധം ചെയ്യുമ്പോൾ അയാളിൽ ക്ഷത്രിയഗുണങ്ങൾ പ്രത്യക്ഷപ്പെടുന്നു. ഈശ്വരധ്യാനം ചെയ്യുമ്പോഴോ ഈശ്വരനെപ്പററിയുള്ള സംഭാഷണത്തിൽ ഇരിക്കുമ്പോഴോ അയാൾ ബ്രാഹ്മണനാകുന്നു. അല്ലെങ്കിൽ വിശ്വാമിത്രൻ എങ്ങനെ ബ്രാഹ്മണനായി? പരശുരാമൻ എങ്ങനെ ക്ഷത്രിയനായി?

ജാതി വെറും ഒരു സാമുദായിക സ്ഥാപനമാണെന്നും, ജനങ്ങൾ അതിനെ മതസ്ഥാപനമായി തെററിദ്ധരിക്കരുതെന്നും അതിനു മതവുമായി യാതൊരു ബന്ധവുമില്ലെന്നും അതിനു കാലാനുസൃതമായ മാററം വേണ്ടതാണെന്നും പ്രതിപാദിച്ചുകൊണ്ടു് സ്വാമിജി പറയുന്നു, ഹിന്ദു തൻെറ മതത്തെ കൈവെടിയരുതു്. മതത്തെ അതിൻെറ ശരിയായ അതിർത്തിയിൽ നിറുത്തി സമുദായത്തിനു വളരാൻ സ്വാതന്ത്ര്യം കൊടുക്കണം. ഭാരതത്തിലുണ്ടായിട്ടുള്ള മതപുനഃസംസ്കർത്താക്കന്മാരിൽ ചിലർ പൗരോഹിത്യതന്ത്രങ്ങളുടേയും അധഃപതനത്തിൻേറയും ഭയങ്കരതകൾക്കെല്ലാം മതത്തെ ഉത്തരവാദിയാക്കുന്ന ഒരു ഗൗരവതരമായ തെററു് ചെയ്യുകയും ആ അനശ്വരമായ സ്ഥാപനത്തെ വലിച്ചു താഴെയിടാൻ ശ്രമിക്കയും ചെയ്തു. ഫലമെന്തായിരുന്നു? തോൽവി. ശ്രീബുദ്ധൻ മുതൽ രാമമോഹൻ റായിവരെ പലരും ജാതി ഒരു മതസ്ഥാപനമാണെന്നുവച്ചു് മതത്തേയും ജാതിയേയും ഒന്നിച്ചു നശിപ്പിക്കാൻ ശ്രമിക്കുകയും ഒടുവിൽ തോൽക്കുകയും ചെയ്തു. എന്നാൽ പുരോഹിതന്മാർ എത്ര അസംബന്ധപ്രലാപം ചെയ്താലും ഇന്നു ജാതി ഒരു തണുത്തുമരവിച്ച സമുദായസ്ഥാപനം മാത്രമാണ്. അതു് അതിൻെറ സേവനം ചെയ്തുതീർത്തശേഷം ഇപ്പോൾ ഭാരത നഭോമണ്ഡലത്തെ ദുർഗന്ധപൂർണ്ണമാക്കുകയാണ്. ജനങ്ങൾക്കു് അവരുടെ നഷ്ടപ്പെട്ട സാമുദായികവ്യക്തിത്വം നൽകുന്നതുകൊണ്ടേ അതിനെ നിഷ്കാസനം ചെയ്യാൻ സാധിക്കുകയുള്ളു. അമേരിക്കയിൽ ജനിച്ച ഓരോരുത്തനും താൻ ഒരു മനുഷ്യനാണെന്ന ബോധമുണ്ടു്. എന്നാൽ ഭാരതീയനാകട്ടെ തന്നത്താൻ സമുദായത്തിൻെറ അടിമയെന്നു വിചാരിക്കുന്നു. ഈ സ്ഥിതിയിൻ വളർച്ചയ്ക്കുള്ള ഏക മുൻആവശ്യം സ്വാതന്ത്ര്യം മാത്രമാണ്. അതെടുത്തുകളഞ്ഞാൽ

ഫലം അധഃപതനമാണ്. ആധുനികകാലത്തു് കിടമത്സരത്തിൻെറ ആവിർഭാവത്തോടുകൂടി ജാതി എത്രവേഗത്തിൽ അപ്രത്യക്ഷമാകുന്നെന്നു നോക്കുക. ഇന്നു് അതിനെ നശിപ്പിക്കാൻ ഒരു മതത്തിൻേറയും ആവശ്യമില്ല. ബ്രാഹ്മണക്കച്ചവടക്കാരനും, ബ്രാഹ്മണചെരുപ്പുകുത്തിയും ബ്രാഹ്മണ വീഞ്ഞുവാററുകാരനും ഉത്തരേന്ത്യയിൽ സാധാരണമാണ്. എന്തുകൊണ്ടു്? കിടമത്സരംകൊണ്ടു്. ഇന്നത്തെ ഭരണകൂടത്തിൻകീഴിൽ തൻെറ ഉപജീവനാത്ഥം എന്തുജോലി ചെയ്യുന്നതിനും ആരും നിരോധിക്കപ്പെടുന്നില്ല. അതിൻെറ ഫലം തുല്യനിലയിൽ കിടമത്സരം. ഇപ്രകാരം താഴെ കിടന്നു നരകിക്കുന്നതിനുപകരം താണനിലയിൽ ഇരുന്ന അനേകായിരം ജനങ്ങൾ പരിശ്രമിക്കുകയും തങ്ങളുടെ യോഗ്യതാനുസാരം ലഭിക്കാവുന്ന ഏററവും ഉച്ചനിലയെ പ്രാപിക്കുകയും ചെയ്യുന്നു''. അതുകൊണ്ടു് ജാതിയെ സംസ്കരിച്ചു് ഇന്നത്തെ ആവശ്യങ്ങൾക്കനുസരണമായി അതിനെ രൂപാന്തരപ്പെടുത്തേണ്ടതു് ഭാരതീയരുടെ ക്ഷേമത്തിനും പുരോഗതിക്കും അത്യാവശ്യമത്രേ.

ഇതേസംഗതിതന്നെ വാക്യഭേദങ്ങളോടുകൂടി സ്വാമിജിയുടെ ഗ്രന്ഥാവലിയിൽ പലയിടത്തും കാണാവുന്നതാണ്. ഇതിനേക്കാൾ വിശദവും അസന്ദിഗ്ദ്ധവുമായ ഭാഷയിൽ സ്വാമിജി മാമൂൽവിശ്വാസിയും മഹാപണ്ഡിതനും ആപ്തമിത്രവുമായ ഒരു മാന്യനു് എഴുതുന്ന ഒരു കത്തിൽ പറയുന്നു ''ജാതി എന്നുള്ള ആശയംതന്നെ—ജനനത്തെ അടിസ്ഥാനമാക്കിയതോ ഗുണത്തെ അടിസ്ഥാനമാക്കിയതോ ആയ എല്ലാ ജാതിയും—ഒരു വിഭജനഹേതുവാണെന്നും മായയ്ക്കു മൂലമാണെന്നും ഉള്ള ബോധം ദിനംപ്രതി എൻെറ മനസ്സിൽ ഉറച്ചുവരികയാണ്''.

ഭാരതീയ ജനതയ്ക്കു് കൂടുതൽ ഭക്ഷണവും കൂടുതൽ അവസരങ്ങളും ഉണ്ടായിരിക്കണമെന്നും അതിന്നായി പാശ്ചാത്യക്കു് ആദ്ധ്യാത്മികോൽക്കർഷം ആവശ്യമായിരിക്കുന്നതുപോലെ, ഭാരതീയക്കു് കുറേക്കൂടി ഭൗതികാഭിവൃദ്ധിയും എന്നുതന്നെയല്ല, ഭാരതത്തിൽ ദരിദ്രക്കു് വേലയുണ്ടാകാൻവേണ്ടി ഭോഗസമൃദ്ധികൂടിയും ആവശ്യമാണെന്നും അവരുടെ സുഖസൗകര്യങ്ങളെ ലാക്കാക്കി സാമുദായിക മർദ്ദനത്തെ കശ്നമായി തടയേണ്ടതാണെന്നും പൗരോഹിത്യതന്ത്രംകൊണ്ടു് അവരെ ഞെരുക്കരുതെന്നും ജാതി മത വ്യത്യാസം കൂടാതെ എല്ലാവക്കും സ്വാതന്ത്ര്യം അനുഭവിക്കുന്നതിനു് മതം ഒരിക്കലും തടസ്സമായി തീരാതിരിക്കാൻ ശ്രമിക്കണമെന്നും പ്രസ്താവിക്കുന്ന കൂട്ടത്തിൽ സ്വാമിജി പറയുന്നു ''നമ്മുടെ പുരാതന മതത്തിൽനിന്നും പൗരോഹിത്യതന്ത്രത്തെ നിശ്ശേഷം നശിപ്പിക്കുക. അപ്പോൾ നിങ്ങൾക്കു്

ലോകത്തിൽവച്ച് ഏറ്റവും ഉൽക്കൃഷ്ടമായ മതം ലഭിക്കും. നിങ്ങൾക്ക് ഞാൻ പറഞ്ഞതിന്റെ താല്പര്യം മനസ്സിലാകുന്നുവോ? നിങ്ങൾക്ക് വേദാന്തമതത്തോടുകൂടി ഒരു യൂറോപ്യൻ സമുദായത്തെ ഇവിടെയുണ്ടാക്കാൻ കഴിയുമോ? അതു സാദ്ധ്യമാണെന്നും അങ്ങനെതന്നെ ചെയ്യണമെന്നും ഞാൻ വിശ്വസിക്കുന്നു''. യൂറോപ്യൻ സമുദായമെന്നു പറഞ്ഞതുകൊണ്ട് അവരുടെ സ്വാതന്ത്ര്യത്തേയും ലൗകികാഭിവൃദ്ധിയേയും മാത്രമാണ് സ്വാമിജി ഉദ്ദേശിച്ചിട്ടുള്ളതു്.

സമുദായഗതിയെ സൂക്ഷ്മമായി വീക്ഷിക്കുന്നവർക്ക് ഇന്ന് ഭാരതീയ സമുദായം ഒരു പുതിയ സാമുദായിക പരിവർത്തനത്തിന്റെ ചവിട്ടുപടിയിൽ സ്ഥിതിചെയ്യുകയാണെന്നു കാണാവുന്നതാണ്. ഒരുവന്റെ ഗുണത്തേയും കർമ്മത്തേയും നിസ്വാർത്ഥമായ ജനസേവാതല്പരതയേയും ആദ്ധ്യാത്മികോൽക്കർഷത്തേയും അടിസ്ഥാനപ്പെടുത്തിയായിരിക്കും ഈ യുഗത്തിൽ മനുഷ്യസമുദായത്തിനുണ്ടാകുന്ന സ്ഥാനം.

ഭാരതീയ വർണ്ണങ്ങളുടേയോ ജാതികളുടേയോ സാമുദായികാദർശം ബ്രാഹ്മണ്യവും, ജീവിതാദർശം ഈശ്വരസാക്ഷാൽക്കാരവുമാകുന്നു. ബ്രാഹ്മണ്യമെന്നാൽ ശമം, ദമം, ആസ്തിക്യം, തപസ്സ്, ശൗചം, ക്ഷാന്തി, ആർജ്ജവം, ജ്ഞാനം, വിജ്ഞാനം, ബ്രഹ്മജ്ഞാനം ഇത്യാദി ബ്രാഹ്മണധർമ്മമത്രേ. ഒരുവൻ ഏതുജാതിയിൽ ജനിച്ചാലും അയാൾക്ക് സ്വധർമ്മാനുസാരം അതായതു്, അവനവന്റെ സ്വാഭാവികഗുണത്തിനും വാസനകൾക്കും അനുസരണമായ കർമ്മങ്ങളെ ന്യായമായ മാർഗ്ഗത്തിൽക്കൂടി ചെയ്തു്, ധനം സമ്പാദിക്കുകയും മിതമായി ഭോഗങ്ങളെ അനുഭവിക്കുകയും ചെയ്യാവുന്നതാണ്. ക്രമേണ ഭൗതികങ്ങളായ സുഖങ്ങളുടെ നിസ്സാരതയെ മനസ്സിലാക്കി പുത്രന്മാരെ കുടുംബഭാരമേല്പിച്ച് സന്യാസാശ്രമം സ്വീകരിച്ച് ജീവിതാദർശമാകുന്ന ഈശ്വരസാക്ഷാൽക്കാരത്തിനുവേണ്ടി ജീവിതശേഷത്തെ വിനിയോഗിക്കുകയാകുന്നു ഹൈന്ദവാദർശം. അധികാരഭേദത്തെ ആശ്രയിച്ച് ഗൃഹസ്ഥധർമ്മത്തെ സ്വീകരിക്കാതെ ''ബ്രഹ്മചര്യാദേവ പ്രവ്രജേത്'' ബ്രഹ്മചര്യത്തിൽനിന്നുതന്നെ സന്യസിക്കാം. അഥവാ ''യദഹരേവ വിരജേത് തദഹരേവ പ്രവ്രജേത്'' ഏതുദിവസം യഥാർത്ഥമായ വിരക്തി തോന്നുന്നുവോ അന്നുതന്നെ സന്യസിക്കണം. ഇത്യാദി ശാസ്ത്രവാക്യാനുസാരവും സന്യാസം സ്വീകരിച്ച് ഈശ്വരപ്രാപ്തിക്കായി പരിശ്രമിക്കാവുന്നതാകുന്നു.

ഒരു ജനതയുടെ യഥാർത്ഥമായ ഉന്നതി രാജ്യഭരണരീതിയുടെ പുരോഗതിയിൽ മാത്രമല്ല അടങ്ങിയിരിക്കുന്നതു്. ഒരു ജനതയുടെ ഭൗതികാഭിവൃദ്ധികൊണ്ടോ അതിലെ അംഗങ്ങൾ ദാരിദ്ര്യത്താൽ കഷ്ടപ്പെടാതിരിക്കുന്നതുകൊണ്ടോ മാത്രം അവർ സുഖികളായി എന്നു

വിചാരിക്കാനും പാടില്ല. എന്തെന്നാൽ ഭൗതികാഭിവൃദ്ധിയുടെ മൂദ്ധന്യദശയിലിരിക്കുന്ന രാജ്യക്കാരിൽ വലിയ ഒരു ഭാഗം പിന്നെയും നിരാശയിലും അസംതൃപ്തിയിലും കഴിഞ്ഞുകൂടുന്നതായി നാം കാണുന്നു. ഏതൊരു ജനതയിലെ ഭൂരിപക്ഷം ജനങ്ങളാണ് നിയമത്തിനും ക്രമത്തിനും എന്നു മാത്രമല്ല നീതിക്കും ധർമ്മത്തിനും അനുസരണമായി ജീവിക്കുന്നതു് ആ ജനത പുരോഗതിയെ പ്രാപിക്കുന്നതായി നമുക്കു വിചാരിക്കാം. ഇവസ്സും ധനപരവും രാഷ്ട്രപരവുമായ പര്യാപ്തിക്കും പുറമെ ഓരോ ജനതയ്ക്കും അവരുടെ ആന്തരമായ ശക്തിക്കും അഭിന്നതയ്ക്കും വ്യക്തിപരമായ കൃതകൃത്യതയ്ക്കും ശാന്തിക്കും സമാധാനത്തിനും വേണ്ടി ഒരു ഉച്ച ആദർശത്തിന്റെ ആവശ്യമുണ്ടു്. ആ ആദർശം ആത്മസാക്ഷാൽക്കാരത്തിൽ കുറഞ്ഞതായാൽ പോരാ. ആ സത്യാനുഭൂതിക്കനുകൂലമായി വരത്തക്കവണ്ണമായിരിക്കണം അവരുടെ പുരോഗതിയെ രൂപീകരിക്കേണ്ടതു്. സ്വാമിജിയുടെ അഭിപ്രായപ്രകാരം ''ഏതൊരുസമുദായത്തിലാണോ ഏറ്റവും ഉച്ചമായ സത്യങ്ങൾ നടപ്പിൽവരുത്തിയിട്ടുള്ളതു് ആ സമുദായമത്രേ ഏറ്റവും ഉന്നതിയെ പ്രാപിച്ചിട്ടുള്ളതു്''.

ഇന്നു ഭാരതത്തിൽ അങ്ങോളമിങ്ങോളം അധിവസിക്കുന്ന കോടിക്കണക്കായ ഗ്രാമീണജനങ്ങളുടെ ഇടയിൽ ഗ്രാമോദ്ധാരണം, പരസ്പരസഹായം, കൃഷി, കച്ചവടം, കൈത്തൊഴിൽ, വായനശാല, വിദ്യാഭ്യാസം, മതം, ശുചീകരണം, ജലസൗകര്യം, ആരോഗ്യസമ്പാദനത്തിനുള്ള മാർഗ്ഗങ്ങൾ, വൈദ്യസഹായം ഇത്യാദികളിൽ വേണ്ട ഉപദേശങ്ങൾ കൊടുക്കുന്നതിനു അതനുസരിച്ചുള്ള സ്ഥാപനങ്ങൾ സ്ഥാപിച്ചു നടത്തുന്നതിൽ സഹായിക്കുന്നതിനും ആയി ത്യാഗശീലരും ദീനന്മാരിൽ സഹാനുഭൂതിയുള്ളവരുമായ ലക്ഷക്കണക്കായ ചെറുപ്പക്കാരുടെ നിസ്വാർത്ഥമായ സേവനം ആവശ്യമായിരിക്കുകയാണ്. അജ്ഞാനത്തിലും അന്ധവിശ്വാസത്തിലും അനാരോഗ്യത്തിലും ആണ്ടു് മൃഗപ്രായരായി ജീവിക്കുന്ന അനേകലക്ഷംപേർ നമ്മുടെ സ്വദേശീയരും സഹോദരന്മാരുമല്ലേ? നമ്മിലും അവരിലും ഒരേ ആത്മാവു്, ഒരേ ഈശ്വരൻ തന്നെയാണല്ലോ വിളങ്ങുന്നതു്. നമുക്കു് ലഭിച്ചിട്ടുള്ള വിദ്യാഭ്യാസ സൗകര്യങ്ങളും പരിശീലനങ്ങളും സദുപദേശങ്ങളും അവക്കു് ലഭിച്ചിരുന്നെങ്കിൽ അവർ നമ്മേക്കാൾ പരോപകാരതല്പരരും ഉത്തമപൗരന്മാരും ആകുമായിരുന്നില്ലെന്നു് ആർക്കറിയാം. ലോകചരിത്രം അതാണ് നമ്മെ പഠിപ്പിക്കുന്നതു്.

സ്കൂളുകളിൽനിന്നും കോളേജുകളിൽനിന്നും പാസ്സായിവരുന്നവരിൽ ഒരു നല്ല വിഭാഗം തക്കതായ ജോലി ലഭിക്കാതെ കഷ്ടപ്പെടുന്നവരുണ്ടു്. അവരിൽ ലോകസേവാതല്പരതയും ദീനന്മാരിൽസഹാ

നഭ്രതിയും സ്വഭാവശുദ്ധിയുമുള്ളവർ ഗവണ്മെൻറിനേയും ധനികന്മാരേയും വേണ്ടതിനും വേണ്ടാത്തതിനും ആക്ഷേപിക്കുകയും ജനങ്ങളുടെയിടയിൽ നിരാശയും അക്രമവാസനയും ഉണ്ടാക്കുകയും ചെയ്യുന്നവരുടെ കൂട്ടത്തിൽ ചെന്നുചാടാതെ മേൽവിവരിച്ച ശ്രേയോമാർഗ്ഗങ്ങളിൽ അവരുടെ പരിശ്രമത്തെ വിനിയോഗിക്കുന്നതു് അവരുടെ മനസ്സിൻെറ സമാധാനത്തിനും സംതൃപ്തിക്കും കോടിക്കണക്കായ ആ ജനങ്ങളുടെ കൃതജ്ഞതയ്ക്കും കാരണവും രാജ്യത്തിൻെറ പൊതുവേയുള്ള അഭ്യുന്നതിക്കു സഹായകവും ആയിരിക്കും. ലോകസേവാതല്പരരായി ജനങ്ങൾ ആ വക ജോലിക്കായി മുന്നോട്ടിറങ്ങുമ്പോൾ ഗവണ്മെൻറും ധനികന്മാരും മററും സഹായിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യാതിരിക്കുകയില്ല. ഇതു് രാമകൃഷ്ണമിഷൻെറ നിത്യാനുഭവമത്രേ. ആദ്യം നിസ്വാൎത്ഥബുദ്ധിയോടെ സേവനത്തിനൊരുക്കമുള്ളവരാണു് ഉണ്ടാകേണ്ടതു്. ഇതുനിമിത്തം എത്രയോ സാധുക്കളായ ജനങ്ങൾ അവരുടെ ജീവിതത്തെ സംസ്കരിച്ചു് ഉത്തമപൗരന്മാരും ലോകസേവാതല്പരരും ആയിത്തീൎന്നു് ക്രമേണ അവരുടെ ജീവിതലക്ഷ്യത്തെ പ്രാപിക്കുന്നതിനു് പ്രാപ്തരാകുന്നതുകൊണ്ടു് ഈ സേവനം എത്രയോ മഹത്തരമായ ഒരു പുണ്യമത്രേ. അല്ല, അതു വാസ്തവമായ ഈശ്വരസേവനം തന്നെയാകുന്നു. സാധാരണ ജനങ്ങളുടെ, ബഹുജനങ്ങളുടെ ഉന്നതിയിലാണു് രാജ്യത്തിൻെറ ഉന്നതി സ്ഥിതിചെയ്യുന്നതു്. ആധുനികഭാരതം ആവശ്യപ്പെടുന്ന അടിയന്തിര സേവനങ്ങളിൽ ഒന്നാണു് ഇതു്. ഇപ്രകാരം പ്രവൎത്തിക്കുന്നതുകൊണ്ടു് സത്വശുദ്ധി—യഥാൎത്ഥ ബ്രാഹ്മണ്യം—എല്ലാവൎക്കും സിദ്ധിക്കുന്നതാണു്. ഇങ്ങനെയുള്ള ബ്രാഹ്മണരെ ആശ്രയിച്ചാണു് രാജ്യത്തിൻെറ ഭാവി നിലനിൽക്കുന്നതു്. അതിനാൽ യഥാൎത്ഥ ബ്രാഹ്മണരെ—ശാസ്ത്രവിധിപ്രകാരം ജീവിക്കുന്നവരും ഹൃദയത്തിൻെറ അടിത്തട്ടുവരെ നിസ്വാൎത്ഥരും എപ്പോഴും അന്യന്മാരുടെ ഗുണത്തിനുവേണ്ടി വേലചെയ്യുന്നവരുമായവരെ—സൃഷ്ടിക്കുന്നതിനു സമുദായം ശ്രദ്ധിക്കേണ്ടിയിരിക്കുന്നു.



# വീരവാണി

നാലാം വാല്യം

## ശുദ്ധിപത്രം

| പുറം | ഖണ്ഡിക | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|---|
| 7 | 1 | 2 | ഈശ്വരരു | ഈശ്വരനു |
| 9 | 2 | 15 | കൃസ്തുമതം | ക്രിസ്തുമതം |
| 12 | 3 | 30 | meseries | miseries |
| 16 | 3 | 25 | സത്യാജ്ജവാദ്യാം | സത്യാജ്ജവാഭ്യാം |
| 21 | 2 | 8 | മദ്ധ്യെ | മദ്ധ്യേ |
| 26 | 2 | 14 | വത്തിക്കുതു | വത്തിക്കുന്നതു |
| 26 | 4 | 35 | സൃഷ്ട്യാത് | സൃഷ്ട്യാ |
| 28 | 1 | 17 | ചെയ്യു്? | ചെയ്യു് |
| 28 | 1 | 18 | അപ്പോഠം അറിയാം | അപ്പോഠം |
| 29 | 2 | 6 | വാച | വാചം |
| 39 | 3 | 21 | കഴിയാവുതു | കഴിയാവുന്നതു |
| 39 | 3 | 30 | അതിനാൻ | അതിനാൽ |
| 42 | 3 | 24 | തപസ്സിഷ്ഠ | തപസ്വിഷ്ഠ |
| 42 | 3 | 24 | പൃഥിവ്യാഞ്ച | പൃഥിവ്യാം ച |
| 49 | 1 | 2 | yuo | you |
| 55 | 4 | 21 | സ്പന്ദിതുമപി: | സ്പന്ദിതുമപി |
| 70 | 2 | 20 | കാമ്യാണാം കമ്മണാ | കാമ്യാനാം കമ്മണാം |
| 72 | 2 | 17 | പ്രവത്തികഠം | പ്രവൃത്തികഠം |
| 73 | 2 | 11 | നിതാഭിയുക്താനാം | നിത്യാഭിയുക്താനാം |
| 73 | 3 | 30 | ബോബിനേക്കാഠം | ബോംബിനേക്കാഠം |
| 73 | 3 | 35 | പാത്ഥഃ | പാത്ഥ |
| 78 | 1 | 2 | വസ്സുതിനു് | വസ്സുന്നതിനു് |
| 80 | 3 | 32 | തത്വസ്യ | തത്വസ്യ |
| 91 | 4 | 29 | ശ്രോത്രീയം | ശ്രോത്രിയം |
| 92 | 2 | 4 | ഇവാന*f*ലഃ | ഇവാ*f*നലഃ |
| 92 | 4 | 19 | ഗുരുരുത്യാഹ്ഹ | ഗുരുരിത്യാഹ്ഹ |
| 95 | 1 | 3 | രുദ്രയാവളം | രുദ്രയാമളം |
| 115 | 3 | 10 | സൃ*f*ഷ്ടി | സൃഷ്ടി |
| 121 | 2 | 7 | ജാലങ്ങോടും | ജാലങ്ങളോടും |

| പുറം | ഖണ്ഡിക | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|---|
| 121 | 3 | 20 | മക്തിയാണ് | മുക്തിയാണ് |
| 125 | 1 | 2 | അത്യുച്ഛ | അത്യുച്ച |
| 134 | 1 | 8 | സമുച്ഛയം | സമുച്ചയം |
| 146 | 1 | 1 | പരമാർത്ഥിക | പാരമാർത്ഥിക |
| 149 | 4 | 31 | ജാത്യേ | ജാതേ |
| 150 | 1 | 5 | സമ്പാദിച്ചിട്ടുണ്ട് | സമ്പാദിച്ച് |
| 155 | 4 | 21 | സംഘഛധ്വം | സംഗഛധ്വം |
| 197 | 8 | 32 | കയ | കായ് |
| 203 | 1 | 4 | പതനത്തിൽറെ | പതനത്തിന്റെ |
| 203 | 2 | 29 | ഭോഷമാണ് | ദോഷമാണ് |
| 204 | 1 | 3 | നിഷ്ടസ്സ് | നിഷ്ഠസ്സ് |
| 205 | 2 | 10 | സുരക്ഷിത | സുശിക്ഷിത |
| 213 | 1 | 4 | ഒരാർദശ് | ഒരാദർശം |
| 214 | 2 | 12 | ഭ്രാന്തുണ്ടക്കനിട | ഭ്രാന്തുണ്ടാക്കാനിട |
| 214 | 3 | 28 | സദു് | സദ് |
| 241 | 3 | 13 | ബേധമുള്ള | ബോധമുള്ള |
| 286 | 1 | 7 | തൊട്ടൻപോലും | തൊട്ടവൻപോലും |
| 305 | 1 | 5 | കഥമിഷ | കഥമിഹ |
| 317 | 1 | 2 | കടകുമണി | കട്ടകുമണി |
| 322 | 1 | 27 | Serpture | Scripture |
| 353 | 2 | 10 | തീർത്ഥികുർവ്വന്തി | തീർത്ഥീകുർവ്വന്തി |
| 356 | 4 | 35 | ഉഛാടനം | ഉച്ചാടനം |
| 369 | 2 | 35 | സമാധാനവുപ | സമാധാവുപസർഗ്ഗാ |
| 374 | 5 | 34 | വസ്തൂപലബ്ധയേ | വസ്‌തൂപലബ്ധയേ |
| 385 | 1 | 5 | സമൂലനം | സമൂലം |
| 388 | 2 | 18 | ഇന്തു്യയെ | ഇന്ത്യയെ |
| 402 | 1 | 12 | മാരെപ്പോലെയോ | മാരെപ്പോലെ |
| 414 | 2 | 26 | രജ്ജു്സർപ്പ | രജ്ജുസർപ്പ |
| 415 | 1 | 1 | ഉപദാനം | ഉപാദാനം |
| 416 | 2 | 3 | ആകാശകസുമം | ആകാശകുസുമം |
| 430 | 1 | 3 | കാഞ്ച്യാംഗദ | കാഞ്ച്യംഗദ |
| 462 | 4 | 15 | ദേഹേ്യfഹം | ദേഹേfഹം |



1935 കേരളത്തിൽ സാമൂഹ്യവും സാംസ്കാരികവും രാഷ്ട്രീയവുമായ പല തരം വെല്ലുവിളികളുയർന്ന് ഹിന്ദുമതം ഒരു പ്രതിസന്ധിയിൽ എത്തിയ കാലഘട്ടം, വൈക്കം സത്യാഗ്രഹത്തെ തുടർന്ന് ക്ഷേത്ര ഗോപുരം വരെ എത്തിയ അവർണ ഹിന്ദു ജനത ഒന്നുകിൽ ക്ഷേത്രത്തിനകത്ത്, അല്ലെങ്കിൽ ഹിന്ദുമതത്തിനുപുറത്ത് എന്ന മട്ടിൽ കയ്യാലപ്പുറത്ത്. നിവർത്തനം തുടങ്ങിയ രാഷ്ട്രീയ പ്രക്ഷോഭണങ്ങൾ മറ്റൊരു വശത്ത്. ഇങ്ങനെ ഉള്ള ഒരു നിർണായക ഘട്ടത്തിലാണ് പരിവർത്തനത്തിന്റെ പടഹധ്വനി മുഴക്കിക്കൊണ്ട് വേദാന്തവനസഞ്ചാരിയും തുടർച്ചയായ തപസ്സുകൊണ്ട് പ്രവൃദ്ധവീര്യനും നിരന്തരമായ സ്വാധ്യായം കൊണ്ട് ക്രാന്തദർശിയും ആയ ഒരു യുവ സന്യാസി — സ്വാമി ആഗമാനന്ദ — ഉത്തരേന്ത്യയിൽനിന്ന് കേരളത്തിൽ എത്തിയത്

അതിനുശേഷം അദ്ദേഹം ഹിന്ദുമതത്തെ സംരക്ഷിക്കുവാൻ വേണ്ടി ചെയ്തിട്ടുള്ള സേവനങ്ങൾ സുവിദിതങ്ങളാണ്. സ്വാമികളുടെ പ്രസംഗങ്ങൾ ആധ്യാത്മികതയും മതബോധവും വളർത്തുവാൻ എങ്ങനെ സഹായകങ്ങളായിഎന്ന് ഈ ഗ്രന്ഥത്തിൽനിന്ന് മനസ്സിലാക്കാം

1935 മുതൽ 1961 വരെയുള്ള കാലയളവിൽ കേരളത്തിൽ അങ്ങോളമിങ്ങോളം വിവിധ വിഷയങ്ങളെ അടിസ്ഥാനമാക്കി സ്വാമികൾ ചെയ്തിട്ടുള്ള ഉജ്ജ്വല പ്രസംഗങ്ങളാണ് വീരവാണിയിൽ പ്രസിദ്ധം ചെയ്തിട്ടുള്ളത്. അഗാധമായ പാണ്ഡിത്യം, അധൃഷ്യമായ വാഗ്മിത്വം, അതുല്യമായ മേധാശക്തി, അസാധാരണമായ സ്വപ്രത്യയധൈര്യം, അചഞ്ചലമായ കർമ്മധീരത ഇവയുടെ എല്ലാം ഒരു പര്യായമായിരുന്നു ആഗമാനന്ദസ്വാമികൾ.